അപ്രകാരം സംരക്ഷിക്കപ്പെട്ട യജ്ഞം യജമാനനെയും സംരക്ഷിക്കുന്നു; ശ്രേയസ്സ് നൽകുന്നു.

ഇപ്രകാരം മൗനമായിരുന്ന് മനസ്സുകൊണ്ട് മനനം ചെയ്ത് വാഗർത്ഥവിചാരം ചെയ്ത് മാത്രം വാക്കുകൾ ഉച്ചരിക്കേണ്ടതിന്റെ ആവശ്യകതയെ പറയുന്നു.

## ഖണ്ഡം 17

1. പ്രജാപതിർല്ലോകാ നഭ്യ തപത്തേഷാം തപ്യമാനാനാം
രസാൻ പ്രാവൃഹ ദഗ്നിം പൃഥിവ്യാ വായുമന്തരിക്ഷാ ദാദിത്യം ദിവഃ

പ്രജാപതി ലോകങ്ങളെ അഭിതപിച്ചു. അപ്രകാരം തപിക്കപ്പെട്ടവയിൽനിന്ന് രസങ്ങളെ കറന്നെടുത്തു. പൃഥ്വിയിൽനിന്ന് അഗ്നിയും അന്തരിക്ഷത്തിൽനിന്ന് വായുവും ദ്യോവിൽനിന്ന് ആദിത്യനും കറന്നെടുക്കപ്പെട്ടു.

പ്രജാപതി ലോകങ്ങളെ ധ്യാനിച്ചു, അവയെ തപസ്സുചെയ്തു. ലോകങ്ങളുടെ രസം കറന്നെടുത്തു. ഭൂർ, ഭുവ, സ്വർല്ലോകങ്ങളാകുന്ന വ്യാഹൃതിലോകങ്ങളിൽനിന്ന് വാക്കും പ്രാണനും ചക്ഷുസ്സുമായ അഗ്നി, വായു, ആദിത്യന്മാരെ തപസ്സുകൊണ്ട് ഗ്രഹിച്ചു. ഭൂർ ഭുവ സ്വർല്ലോകങ്ങളുടെ സാരരൂപമാണ് അഗ്നി, വായു, ആദിത്യന്മാർ. ആ രസത്തെ പ്രജാപതി മനസാ നുകർന്നു.

2. സ ഏതാസ്ത്രി സ്രോ ദേവതാ അഭ്യതപത്താസാം
തപ്യ മാനാനാം രസാൻ പ്രാവൃഹ ദഗ്നേ ഋചോ വായൂര്യജും-
ഷി സാമാന്യാദിത്യാത്.

ആ മൂന്നു ദേവതകളെ (അഗ്നി, വായു, ആദിത്യൻ) അഭിതപിച്ചു. അവയിൽനിന്ന് രസം കറന്നെടുത്തു. അഗ്നിയിൽനിന്ന് ഋക്കും വായുവിൽനിന്ന് യജുസ്സും ആദിത്യനിൽനിന്ന് സാമവും കറന്നു. ത്രിമൂർത്തികളിൽനിന്ന് മൂന്നു വേദങ്ങൾ ഉണ്ടായി.

3. സ ഏതാം ത്രയിം വിദ്യാ മഭ്യ തപ ത്തസ്യാസ്തപ്യ
മാനായാ രസാൻ പ്രാവൃഹദ്ഭൂരി തൃഗ്ഭ്യോ ഭുവരിതി
യജുർഭ്യഃ സ്വരിതി സാമഭ്യഃ

ആ ത്രയീവിദ്യയെ അഭിതപിച്ചു. അവയിൽനിന്ന് രസം കറന്നെടുത്തു. ഋക്കിൽനിന്നു ഭൂമിയും യജുസ്സിൽനിന്ന് ഭുവർലോകവും സാമത്തിൽനിന്ന് സ്വർല്ലോകവും കറന്നെടുത്തു.

4. തദ്യ ദുക്തോ രിഷ്യേദ് ഭൂഃ സ്വാഹേതി ഗാർഹപത്യേ
ജൂഹു യാദൃചാമേവതദ്രസേനർച്ചാം വീര്യേണർച്ചാം
യജ്ഞസ്യ വിരിഷ്ടം സംദധാതി.

**യജ്ഞവേളയിൽ ഋക്കിൽ പിഴവു വന്നാൽ ഗാർഹപത്യാഗ്നിയിൽ 'ഭൂസ്വാഹഃ' എന്നു ജപിച്ച് ഹോമിക്കണം. ഋക്കിന്റെ രസംകൊണ്ടും വീര്യംകൊണ്ടും യജ്ഞത്തിന്റെ പിഴവ് തീർക്കാം. സംദധാതി എന്നതിന് പിഴവു തീർക്കുക എന്നതിലേറെ 'ധാരണാപോഷണം'കൊണ്ട് സമൃദ്ധമാക്കുക എന്നാണർത്ഥം. വാക്കിൽ പിഴവു വന്നാൽ അതിനെ ധാരണാപോഷണംകൊണ്ട്, മാനസികമായ വിചാരംകൊണ്ട് പിഴവു തീർത്തശേഷം, സമൃദ്ധമാക്കി ഉപയോഗിക്കണം.**



5. അഥ യദി യജുഷ്ടോ രിഷ്യേദ്ഭുവഃ സ്വാഹേതി
ദക്ഷിണാഗ്നൗ ജുഹുയാദ്ധ്യ ജുഷാമേവ തദ്രസേന യജുഷാം
വീര്യേണ യജുഷാം യജ്ഞസ്യ വിരിഷ്ടം സംദധാതി.

യജുസ്സിൽ പിഴവു വന്നാൽ ദക്ഷിണാഗ്നിയിൽ "ഭുവസ്വാഹാഃ" എന്നു ജപിച്ച് ഹോമിക്കണം. യജുസ്സിന്റെ രസംകൊണ്ടും വീര്യംകൊണ്ടും യജ്ഞത്തെ സമൃദ്ധമാക്കണം.

6. അഥ യതി സാമതോ രിഷ്യേത്സ്വഃ സ്വാഹേ ത്യാഹവനീയേ
ജുഹുയാത് സാമ്നാമേവ തദ്രസേന സാമ്നാം വീര്യേണ
സാമ്നാം യജ്ഞസ്യ വിരിഷ്ടം സംദധാതി.

സാമത്തിൽ പിഴവു വന്നാൽ ആഹവനീയത്തിൽ സ്വഃ സ്വാഹ എന്നു ഹോമിക്കണം. സാമത്തിന്റെ രസത്താലും വീര്യത്താലും യജ്ഞത്തെ സമൃദ്ധമാക്കണം.

മൂന്നു വേദവും ചേർന്നതാണ് ബ്രഹ്മം. ആകയാൽ ബ്രഹ്മത്തിൽ പിഴവു വന്നാൽ (മൂന്നിലും പിഴവു വന്നാൽ) മൂന്നഗ്നികളിലും മൂന്നു വ്യാഹൃതികൾ ജപിച്ച് ഹോമിക്കണം. 'ബ്രഹ്മത്വം എങ്ങനെ പ്രാപിക്കാം' എന്ന ചോദ്യത്തിന് 'ത്രയീവിദ്യയാൽ' എന്ന് ശ്രുതി ഉത്തരം തരുന്നു. ആകയാൽ മൂന്നു വേദങ്ങളും ബ്രഹ്മമാണെന്നറിയുക.

7. തദ്യഥാ ലവണേന സുവർണ്ണം സം ദധ്യാത്,
സുവർണ്ണേന രജതം, രജതേന ത്രപു, ത്രപുണാ സീസം,
സീസേ ന ലോഹം, ലോഹേന ദാരു, ദാരു ചർമ്മണാ

8. ഏവ മേഷാം ലോകാനാ മാസാം ദേവതാ നാമസ്യാസ്ത്രയ്യാ
വിദ്യായാ വീര്യേണ യജ്ഞസ്യ വിരിഷ്ടം സംദധാതി
ഭേഷജ കൃതോ ഹവാ ഏഷ യജ്ഞോ യ ത്രൈവം വിദ്
ബ്രഹ്മാ ഭവതി.

ലവണംകൊണ്ട് സ്വർണ്ണത്തെയും സ്വർണ്ണംകൊണ്ടു വെള്ളിയെയും വെള്ളി കൊണ്ട് ത്രപു (ടിൻ)വിനെയും ത്രപുകൊണ്ട് സീസ(ഈയം)ത്തെയും ഈയം കൊണ്ട് ലോഹ (ഇരുമ്പ്)ത്തെയും ഇരുമ്പുകൊണ്ട് ദാരു(മരം)വെയും മരംകൊണ്ട് ചർമ്മത്തെയും (തോല്) വിളക്കിച്ചേർത്ത് സമൃദ്ധമാക്കുന്നതുപോലെ, ലോകങ്ങളാലും ദേവതകളാലും ത്രയീവിദ്യയാലും അവയുടെ വീര്യത്താലും യജ്ഞത്തെ വിളക്കിച്ചേർത്ത് സമൃദ്ധമാക്കുന്നു. രോഗിയെ സുശിക്ഷിതനായ ഒരു ചികിത്സകനെന്നപോലെ യജ്ഞത്തെ വിദ്വാനായ ബ്രഹ്മം (ബ്രഹ്മവിത്ത്) സംരക്ഷിക്കുന്നു.

സാമവേദകാലത്ത് ഭാരതത്തിലെ ക്ഷാരവിദ്യ, ലോഹവിദ്യ, ദാരുവിദ്യ, ചർമ്മവിദ്യ, ഭൈഷജ്യവിദ്യ ഇവ (Alchemy, Chemistry, Metallurgy, Wood Craft, Leather industry and Medicine) എത്രമാത്രം വളർന്നിരുന്നു എന്നതിന് ഈ വരികൾ സാക്ഷ്യം വഹിക്കുന്നു.

**9. ഏഷ ഹ വാ ഉദക് പ്രവണൗ യജ്ഞൊയ ത്രൈവം
വിദ് ബ്രഹ്മാ ഭവത്യേവം വിദം ഹവാ ഏഷാ ബ്രഹ്മാണാ
മനുഗാഥാ യതോ യത ആവർത്തതേ തത്തദ് ഗച്ഛതി.**

ആ യജ്ഞം വടക്കോട്ട് വളയുന്നു; ഇതറിയാവുന്ന വിദ്വാനായ ബ്രഹ്മം ഉള്ള പക്ഷം. ആ വിദ്വാനായ ബ്രഹ്മത്തെ സംബന്ധിച്ച് ഈ അനുഗാഥയുണ്ട്. "എവിടെ അത് ആവർത്തിക്കുന്നുവോ അവിടേക്ക് അത് (ബ്രഹ്മം) ഗമിക്കുന്നു."

ഏഷ ഹ വാ ഉദക് പ്രവണ ഉദങ് നിമ്നോ ദക്ഷിണോച്ശ്രായോ യജ്ഞോ ഭവതി, ഉത്തരമാർഗ്ഗപ്രതിപത്തി ഹേതുമിത്യർത്ഥഃ എന്ന് ശാങ്കരഭാഷ്യം. ഉത്തരഭാഗം താഴ്ന്നും ദക്ഷിണഭാഗം ഉയർന്നും ഇരിക്കുന്ന യജ്ഞത്തിൽ മാത്രമാണ് ഉയർന്ന ദക്ഷിണഭാഗത്തുനിന്ന് താഴ്ന്ന ഉത്തരഭാഗത്തേക്ക് പ്രവാഹം നടക്കുക. ഉത്തരായനമാർഗ്ഗപ്രതിപത്തി ഹേതുവായി അത്തരം യജ്ഞമാണ് മനുഷ്യൻ ആവർത്തിക്കുന്നത്. ഭൂമിയുടെ ഉയർന്ന ദക്ഷിണഭാഗത്തു നിന്ന് താഴ്ന്ന ഉത്തരഭാഗത്തേക്ക് അവർ നിരന്തരം വ്യാപിക്കുന്നു. ഭൂമിയുടെ ചെരിവുതന്നെ ഉത്തരഭാഗത്തേക്കുള്ള ധ്രുവതാരത്തോടാണ്. (കോംപസ്സ് എന്ന നാവികരുടെ മച്ചയന്ത്രത്തിൽ സൂചി വടക്കോട്ട് തിരിഞ്ഞിരിക്കുന്നു) അതും ഉത്തരായനപ്രതി പത്തികൊണ്ടാണ്. എവിടെയെവിടെ ക്ഷതം സംഭവിക്കുന്നുവോ അവിടെയവിടെ ആ ക്ഷതം തീർക്കാനായി ബ്രഹ്മം എത്തിച്ചേരുന്നു. അപ്രകാരം ഉയർന്ന ദക്ഷിണ മേഖലയിൽനിന്ന് താഴ്ന്ന ഉത്തരമേഖലകളിലേക്ക് അവിടെയുള്ള ധർമ്മച്യുതി നീക്കാൻ ബ്രാഹ്മണരായ ആര്യന്മാർ സഞ്ചരിക്കുന്നു. യൂറോപ്യൻ ചരിത്രകാര ന്മാർ വ്യാഖ്യാനിച്ചപോലെ വടക്കുനിന്ന് തെക്കോട്ടല്ല, തെക്കുനിന്ന് വടക്കോട്ടാണ് സംസ്കാരം പ്രവഹിച്ചത്.

"യഥാ യഥാഹി ധർമ്മസ്യ ഗ്ലാനിർ ഭവതി ഭാരത
അഭ്യുത്ഥാനമധർമ്മസ്യ യദാത്മാനം സൃജാമ്യഹം"

എന്ന ഗീതയിലെ ഭഗവദ്വചനം 'യതോയത ആവർത്തതേ തത്തദ് ഗച്ഛതി' എന്ന സാമവേദപ്രോക്തമായ ഛാന്ദോഗ്യ ഉപനിഷദ് വാക്യത്തിൻെറ ആവർത്തനമാണ്. (തെക്കുനിന്ന് വടക്കോട്ടും കിഴക്കുനിന്ന് പടിഞ്ഞാട്ടും നീങ്ങിയ ജനസമൂഹ ങ്ങളുടെ ചരിത്രം 'നാഗപഞ്ചമം' എന്ന എൻെറ കൃതിയിൽ വിവരിച്ചത് കാണുക).

10. മാനവോ ബ്രഹ്മൈ വൈക ഋത്വിക്ക് കുരൂനശ്ചാഭി
രക്ഷത്യേവം വിദ്വ വൈ ബ്രഹ്മാ യജ്ഞം യജമാനം സർവ്വാം-
ശ്ചർ ത്വിജോത ഭിരക്ഷതി തസ്മാ ദേവം വിദമേവ ബ്രഹ്മാണം
കുർവ്വീത നാനേവം വിദം നാനേവം വിദം.

മാനവനായ, ബ്രഹ്മം എന്ന ഏക ഋത്വിക്ക് ഇപ്രകാരം അറിഞ്ഞ് യജ്ഞത്തെയും യജമാനനെയും സർവ്വ ഋത്വിക്കുകളെയും അശ്വം യോദ്ധാവിനെയെന്നപോലെ സംരക്ഷിക്കുന്നു. ഇതറിയുന്ന ബ്രഹ്മവിത്തിനെ മാത്രം ഋത്വിക്കായി വരിക്കുക; അറിയാത്തവനെ അരുത്. അറിയാത്തവനെ അരുത്.

'മാനവനായ ബ്രഹ്മം' എന്നതുകൊണ്ട് മനുഷ്യനായ ഋത്വിക്കിന് ബ്രഹ്മത്തോട് അഭേദം കല്പിച്ച് ബ്രഹ്മാത്മൈക്യഭാവം സാധിക്കുന്നു. മാത്രമല്ല, മൗനം ആചരിച്ച്, മനനം ചെയ്ത് ജ്ഞാനം നേടിയവൻ മാത്രമാണ് 'മാനവൻ' എന്ന പേരിനർഹൻ എന്നു കൂടി പറയുന്നു. സംഭാഷണശക്തിയല്ല, മനനശക്തിയാണ് മനുഷ്യനെ മനുഷ്യനാക്കുന്നതെന്ന് ഊന്നിപ്പറയുന്നു. മനസ്സും വാക്കും രണ്ടു



മാർഗ്ഗമാണെന്ന് ആദ്യമേ പറഞ്ഞു. അതിൽ വാക്ക് അഥവാ സംസാരശേഷി ഉണ്ടായി എന്നതുകൊണ്ടുമാത്രമായില്ല. അതോടൊപ്പം മനനശേഷി അഥവാ മനസ്സിൻെറ മൗനശീലം (സമാധിഅവസ്ഥയിൽ ധ്യാനത്തിൽനിന്നു ലഭിക്കുന്ന ജ്ഞാനം) കൂടി വേണം. അതില്ലെങ്കിൽ, നിയന്ത്രണമില്ലാത്ത കുതിരപ്പുറത്തിരിക്കു ന്നവനെപ്പോലെ എവിടെയെങ്കിലും ചെന്നു ചാടിച്ചാവും. നിയന്ത്രണമുള്ള കുതിര മാത്രമെ യോദ്ധാവിനെ സുരക്ഷിതനായി ലക്ഷ്യസ്ഥാനത്തെത്തിക്കുകയുള്ളു. അത്തരത്തിൽ മനനശീലനും ജ്ഞാനിയും ഇന്ദ്രിയനിഗ്രഹം ചെയ്യവനുമായ ഋത്വിക്കിനുമാത്രമെ യജ്ഞത്തെ വേണ്ടവിധത്തിൽ ലക്ഷ്യത്തിലെത്തിക്കാനും മററുള്ളവരെയും ലോകങ്ങളെയും സംരക്ഷിക്കുവാനും സാധിക്കൂ.

## അദ്ധ്യായം 5

കഴിഞ്ഞ അദ്ധ്യായത്തിൽ സഗുണബ്രഹ്മവിദ്യകൊണ്ടുള്ള ഉത്തരാഗതി യാണ് പറഞ്ഞത്. അഞ്ചാം അദ്ധ്യായത്തിൽ പഞ്ചാഗ്നിവിത്തുക്കളും ഊർദ്ധ്വരേ തസ്സുകളുമായ ഗൃഹസ്ഥന്മാരും മററു വിദ്യകൾ ശ്രദ്ധാപൂർവ്വം ശീലിക്കുന്നവരും (ശ്രദ്ധാലൂനാം വിദ്യാന്തരശീലിനാം)ഈ മാർഗ്ഗത്തെ പ്രാപിക്കുന്നതെങ്ങനെ എന്നു പറയുന്നു. പിന്നീട് ജ്ഞാനമില്ലാതെ കേവലകർമ്മം മാത്രം അനുഷ്ഠിക്കുന്നവർ ചെന്നുചേരുന്ന പുനരാവൃത്തിരൂപമായ ധൂമാദിലക്ഷണമുള്ള ദക്ഷിണദിക് സംബന്ധമായ ദക്ഷിണമാർഗ്ഗത്തെ പറയുന്നു. അതിനുശേഷം കഷ്ടതരവും വൈരാഗ്യം വരുത്താൻ ഹേതുവുമായ സംസാരഗതി എന്ന തൃതീയമാർഗ്ഗവും പറയുന്നു.

വാഗാദികളിൽവെച്ചു ശ്രേഷ്ഠമാണ് പ്രാണൻ. പ്രാണൻ സംവർഗ്ഗമാണ് എന്ന് നേരത്തെ പറഞ്ഞു. പ്രാണൻ എങ്ങനെ ശ്രേഷ്ഠമായി? അതിനെ എങ്ങനെ, എന്തുകൊണ്ട് ഉപാസിക്കണം?

### ഖണ്ഡം 17

1. യോഹവൈ ജ്യേഷ്ഠം ച ശ്രേഷ്ഠം ച വേദജ്യേഷ്ഠശ്ചഹവൈ
ശ്രേഷ്ഠത്വ ഭവതി പ്രാണേ വായ ജ്യേഷ്ഠശ്ചശ്രേഷ്ഠശ്ച.

ഏതൊരുവൻ ജ്യേഷ്ഠവും ശ്രേഷ്ഠവുമായതിനെ അറിയുന്നുവോ അവൻ ജ്യേഷ്ഠനും ശ്രേഷ്ഠനുമായി ഭവിക്കുന്നു. പ്രാണൻതന്നെയാണ് ജ്യേഷ്ഠവും ശ്രേഷ്ഠവും. ജ്യേഷ്ഠം എന്നുവെച്ചാൽ വയസ്സുകൊണ്ട് പ്രഥമം. കാലഗണനയിൽ ആദ്യമായി വരുന്നത് ജ്യേഷ്ഠം. നക്ഷത്രങ്ങളിൽ ഈ സ്ഥാനം ജ്യേഷ്ഠ (തൃക്കേട്ട)യ്ക്കാണ് നൽകിയിരിക്കുന്നത്. മനുഷ്യരിൽ ആദ്യപുരുഷൻ മനുവാണ്; പ്രജാപതിയാണ്. വയസ്സുകൊണ്ട് ഏററവും വൃദ്ധനും പ്രഥമനുമായ വസ്തു അഥവാ പുരുഷനാണ് ഏററവും ശ്രേഷ്ഠൻ. ഒരു വ്യക്തിയെ സംബന്ധിച്ചേടത്തോളം അവന് ഇന്ദ്രിയങ്ങളും വാക്കും ലഭിക്കുന്നത് ജനനശേഷമാണ്. എന്നാൽ, പ്രാണൻ ആദ്യത്തെ കോശവിഭജനവേളയിൽത്തന്നെ, മാതാവിൻെറ ഉദരത്തിൽവെച്ച് അവന് ലഭിക്കുന്നു. അതിനാൽ വാഗാദികളുടെ ജ്യേഷ്ഠനായ പ്രാണനാണ് ശ്രേഷ്ഠൻ.

2. യോഹവൈ വസിഷ്ഠം വേദവസിഷ്ഠോഹസ്വാനാം
ഭവതി വാഗ്വാവ വസിഷ്ഠ.

വസിഷ്ഠത്തെ അറിയുന്നവൻ സ്വന്തം ജനങ്ങൾക്കിടയിൽ വസിഷ്ഠനായി ത്തീരുന്നു. വാക്കാണ് വസിഷ്ഠൻ. വസിതൃതമം എന്നാൽ ആച്ഛാദയിതൃതമം; കൂടാതെ വസുമാൻ (വസു=രത്നം) ആയവൻ അഥവാ വസുമത്ത്; നല്ല വസ്ത്രങ്ങളാൽ ശരീരത്തെ മറയ്ക്കുന്നവനും രത്നം ധരിക്കുന്നവനുമായ ധനിക നാണ് വസിഷ്ഠൻ. ജ്യോതിശ്ശാസ്ത്രത്തിൽ വസിഷ്ഠൻ അഥവാ മിസാർ സപ്തർഷി കളിലൊരാളാണ് സൂര്യവംശരാജാക്കന്മാരുടെ കുലഗുരുവായ ജ്ഞാനിയാണ്. വാക്ക് രത്നംപോലെ അമൂല്യമാണ്. അതുകൊണ്ട് മനസ്സിനെ ആച്ഛാദനം ചെയ്യാനും പ്രകാശിപ്പിക്കാനും നമുക്ക് സാധിക്കും. വാക്ക് കൈവശമുള്ള വാഗ്മി യായ ജ്ഞാനി അഥവാ കവി ഋഷിയാണ്, ശാസ്ത്രജ്ഞനാണ്. ഋഷി കവിയായ ആദ്യത്തെ ശാസ്ത്രജ്ഞനാണ് വസിഷ്ഠനെന്നു വിളിക്കപ്പെടുന്നത്. ജ്യേഷ്ഠൻ വയോവൃദ്ധനായ ആദ്യത്തെ മനുഷ്യനാണെങ്കിൽ, വസിഷ്ഠൻ ജ്ഞാനവൃദ്ധനായ ആദ്യത്തെ മനുഷ്യനാണ്. വാഗ്മിയായ വസിഷ്ഠൻ ജ്ഞാനികളായ സ്വജനങ്ങൾ ക്കിടയിൽ ബഹുമാന്യനാവുന്നു. പ്രാണൻ ജ്യേഷ്ഠനും വാക്ക് വസിഷ്ഠനുമാണ്. അപ്പോൾ ചക്ഷുസ്സായ ആദിത്യനോ?

3. യോ ഹ വൈ പ്രതിഷ്ഠാം വേദ പ്രതിഹതിഷ്ഠത്യസ്മിംശ്ച
ലോകേƒ മുഷ്മിംശ്ച ചക്ഷുർവാവ പ്രതിഷ്ഠാ.

പ്രതിഷ്ഠയെ അറിയുന്നവൻ ഈ ലോകത്തിലും ആ ലോകത്തിലും പ്രതിഷ്ഠിക്ക പ്പെടുന്നു. ചക്ഷുസ്സാണ് പ്രതിഷ്ഠ.

ഭൂമിയും സൗരയൂഥവും ഏതൊന്നിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നുവോ, ആ ആദിത്യൻ ഭൂർഭുവർല്ലോകങ്ങൾക്കും മഹർ,ജ്ജനലോകങ്ങൾക്കുമിടയിൽ സ്വർല്ലോകത്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു. ആദിത്യന്റെ ഗതിയും പ്രതിഷ്ഠയും അറിഞ്ഞാൽ (സൂര്യസിദ്ധാന്തം) ഒരാൾ ദൃശ്യവും അദൃശ്യവുമായ ലോകങ്ങൾക്കിടയിൽ, അവയിലേക്കു രണ്ടിലേക്കും തുറന്നുവെച്ച ജ്ഞാനചക്ഷു സ്സോടുകൂടിയവനായി ഭവിക്കുന്നു. എന്തുകൊണ്ടാണ് ചക്ഷുസ്സിനെ പ്രതിഷ്ഠ എന്നു പറയുന്നത്? കണ്ണില്ലാത്തവൻ സമവും ദുർഗ്ഗവുമായ ഭൂമിമേൽ തട്ടിത്തട ഞ്ഞുവീഴുന്നു. കണ്ണുള്ളവൻ തട്ടിത്തടഞ്ഞുവീഴാതെ ഈ ഭൂമിമേൽ ഉറച്ചുനിൽ ക്കുന്നു. അങ്ങനെയുള്ള Spatial visual ബുദ്ധി നൽകുന്നതും മാർഗ്ഗത്തിൽ തട്ടിത്തട ഞ്ഞുവീഴാതെ പ്രതിഷ്ഠാവാനായി മുന്നോട്ടു നയിക്കുന്നതും കണ്ണാണ്. വേദനേത്ര മായ ജ്യോതിശ്ശാസ്ത്രത്തിനും ജ്ഞാനമാർഗ്ഗത്തിൽ ഈ ദിവ്യചക്ഷുസ്സിന്റെ സ്ഥാന മാണുള്ളത്.

4. യോഹ വൈ സംപദം വേദസംഹാസ്മൈ കാമാഃ
പദ്യന്തേ ദൈവാശ്ച മാനുഷാശ്ച ശ്രോത്രം വാവസംപദ.

സംപദങ്ങളെ അറിയുന്നവൻ മാനുഷവും ദൈവവുമായ സർവ്വ കാമങ്ങളെയും പ്രാപിക്കുന്നു. ശ്രോത്രമാണ് സംപദം. സംപദമെന്നാൽ സമ്പത്ത് അഥവാ ധനമെന്ന ഒരർത്ഥമുണ്ട്. ഓരോ വംശത്തിലും പൂർവ്വപ്രപിതാമഹന്മാരുടെ കർമ്മം അഥവാ



കുലത്തൊഴിൽ വാമൊഴിയായി പകർന്നുകിട്ടിയ അറിവുകൊണ്ട് സമൃദ്ധമാക്കി ച്ചെയ്ത് ആവർത്തിച്ച് മനുഷ്യർ ധനം സമ്പാദിക്കുന്നു. നാനാ ദിശകളിൽനിന്നും സമ്പത്ത് അറിവോടുകൂടി കർമ്മം ചെയ്യുന്ന വൈശ്യന്മാരിലേക്കു വന്നു ചേരുന്നു. ദിശകളെ അറിയുന്ന വൈശ്യന്മാർ കച്ചവടത്തിലൂടെ സമ്പത്ത് വർദ്ധിപ്പിക്കുന്നു. അപ്രകാരം മാനുഷമായ സർവ്വകാമങ്ങളെയും പ്രാപിക്കുന്നു.

സംപദമെന്നാൽ മറ്റൊരർത്ഥമുണ്ട്. ജ്യോതിഷത്തിൽ സമ്പാതം അഥവാ സംപാദം എന്ന് ഇതിനെ പറയും. വസന്ത, ശരദസംപാദങ്ങളെ അറിയുന്നവൻ ദിശകളെയും ശ്രുതി (കർണ്ണം)കളെയും അറിഞ്ഞ് സർവ്വ ദേവകാമങ്ങളെയും പ്രാപിക്കുന്നു.

ഭാസ്കരാചാര്യൻ നാലു കോടിയും മൂന്നു ഭുജവുമുള്ള ത്രികോണത്തിന്റെ 'ശ്രുതി'യും ആയതചതുരശ്രത്തിന്റെ 'കർണ്ണ'വും കാണുന്ന അഗ്രാനയനപദ്ധതി അനുസരിച്ചുതന്നെയാണ് അസമചതുര (imperfect squares)ങ്ങളും അകരണി കളും ( 2) കണ്ടുപിടിക്കുന്നത്. ഈ 'ആൾജിബ്ര'തന്നെയാണ് കെപ്ലറെ സഹായി ച്ചതും, പെൻറോസ്ത്രികോണങ്ങൾക്ക് രൂപകല്പന നൽകാൻ സഹായിച്ചതും. 'ശ്രുതി'യും 'കർണ്ണ'വും ദിശയെ ഗ്രഹിപ്പിക്കുന്നു. ശ്രുതി അഥവാ ശ്രോത്രം തന്നെ യാണ് സംപാദം. അത് ദേവകാമങ്ങളെ പ്രാപിപ്പിക്കുന്നു. ക്രാന്തിപാദം ഉത്ക്രാന്തി പാദമാണ്. ഉയർത്തിപ്പിടിച്ച ഉത്കർഷേച്ഛുവിന്റെ പാദമാണ്.

5. യോഹ വാ ആയതനം വേദായതനംഹ സ്വാനാം ഭവതി
മനോഹ വാ ആയതനം.

ആയതനത്തെ അറിയുന്നവൻ സ്വജനങ്ങളുടെ ആയതനമായിത്തീരുന്നു. മന സ്സാണ് ആയതനം.

ഇന്ദ്രിയോപഹൃതങ്ങളായ സർവ്വവിഷയങ്ങളുടെയും ഭോക്തൃത്വത്തിന് ആശ്രയമായിരിക്കുന്നത് മനസ്സാണ്. അതിനാൽ മനസ്സാണ് ആയതനം. മനസ്സിനെ അറിയുന്നവൻ സർവ്വപ്രാണികളുടെയും മനശ്ശാസ്ത്രം അറിയുന്നു. അങ്ങനെ യുള്ളവന് മനുഷ്യരുടെ പ്രശ്നങ്ങൾക്കു പരിഹാരം നിർദ്ദേശിക്കാൻ സാധിക്കും. അതിനാൽ മനശ്ശാസ്ത്രജ്ഞനായ മനുഷ്യൻ സ്വജനങ്ങൾക്ക് ആശ്രയമായി ത്തീരുന്നു. ഇവിടെ മനശ്ശാസ്ത്രത്തിന്റെ അർത്ഥവ്യാപ്തി 'മനോരോഗചികിത്സ' എന്നല്ല; മനോരോഗചികിത്സയും മനശ്ശാസ്ത്രത്തിൽ ഉൾപ്പെടുമെന്നല്ലാതെ, അതു മാത്രമാണ് മനശ്ശാസ്ത്രമെന്ന തെറ്റിദ്ധാരണ അരുത്.

"ശ്രദ്ധാലൂനാം വിദ്യാന്തരശീലിനാം" എന്ന് അദ്ധ്യായം ആരംഭിക്കുമ്പോൾ ശാങ്കരഭാഷ്യത്തിൽ പറഞ്ഞവർ വയോവൃദ്ധരെയും ജ്ഞാനവൃദ്ധരെയും വിധി പോലെ ആദരിക്കുന്നവരും, ജ്യോതിശ്ശാസ്ത്രജ്ഞരും ദിശാജ്ഞാനമുള്ള സഞ്ചാര ശീലരായ വൈശ്യരും, മനശ്ശാസ്ത്രജ്ഞരുമാണ് എന്ന് ഈ അഞ്ചു മന്ത്രങ്ങൾ ചൂണ്ടിക്കാട്ടുന്നു. പ്രാണൻ (ജ്യേഷ്ഠൻ), വാക്ക് (വസിഷ്ഠൻ), ചക്ഷു (പ്രതിഷ്ഠ), ശ്രോത്രം (സംപദം), മനസ്സ് (ആയതനം) എന്നീ വിദ്യകളെ ശ്രദ്ധാപൂർവ്വം ശീലി ക്കണം.

ഇവയിൽവെച്ച് ഏറ്റവും മുഖ്യമേത് എന്നതാണ് കഥാരൂപത്തിൽ ഇനി പറ യാൻ പോകുന്നത്.

6. അഥ ഹ പ്രാണാ അഹം ശ്രേയസി വ്യൂദിരേ/ഹം
ശ്രേയാനസ്മ്യം ശ്രേയാ ന സ്മീതി.

ഒരിക്കൽ പ്രാണങ്ങൾ 'ഞാനാണ് കൂടുതൽ ശ്രേഷ്ഠൻ. ഞാനാണ് കൂടുതൽ ശ്രേഷ്ഠൻ' എന്ന് പരസ്പരം തർക്കിച്ചു. (പ്രശ്നോപനിഷദ്വ്യാഖ്യാനത്തിലും ആകാശം, മനസ്സ്, അഗ്നി, ജലം, പൃഥ്വി എന്നീ പഞ്ചഭൂതങ്ങളുടെ തർക്കം പറയുന്നുണ്ട്. അവയെക്കാൾ പ്രധാനം താനാണെന്നു തെളിയിച്ചുകൊണ്ട് പ്രാണൻ ആ തർക്കം തീർത്തുകൊടുത്തു.)

7. തേഹ പ്രാണാഃ പ്രജാപതിം പിതരമേത്യോചുർഭഗവൻ കോനഃ
ശ്രേഷ്ഠ ഇതി താൻ ഹോവാച യസ്മിന്വ ഉത് -
ക്രാന്തേ ശരീരം പാപിഷ്ഠതരമിവ ദൃശ്യതേ സ വഃ ശ്രേഷ്ഠ ഇതി.

പ്രാണങ്ങൾ പിതാവായ പ്രജാപതിയെ സമീപിച്ചു പറഞ്ഞു: "ഭഗവാൻ, ഞങ്ങളിൽ ആരാണ് ശ്രേഷ്ഠൻ?" "നിങ്ങളിൽ ആര് ഉൽക്രമിക്കുമ്പോൾ ശരീരം പാപിഷ്ഠതരമായി ദൃശ്യമാകുന്നുവോ അവനാണ് ശ്രേഷ്ഠൻ."

പാപിഷ്ഠമെന്നാൽ, 'കുണപമസ്പൃശ്യമശുചി' എന്നർത്ഥം. തൊടാൻ പാടില്ലാത്തതും അശുദ്ധവുമായ ശവമെന്നാണ് ഇവിടെ പാപിഷ്ഠതരമെന്ന പദത്തിനർത്ഥം. ഇവിടെ ഒരു 'കാകു' അഥവാ ചോദ്യം (പ്രശ്നം) ഉന്നയിച്ചിട്ടാണ് പ്രജാപതി അവരുടെ പ്രശ്നം പരിഹരിക്കുന്നത്. പ്രശ്നത്തിലൂടെ പ്രശ്നം പരിഹരിക്കുന്നത് മനനം ചെയ്തും, സ്വയം പരീക്ഷിച്ചും ഉത്തരം കണ്ടെത്തുന്ന ശാസ്ത്രരീതിക്കുവേണ്ടിയാണ്.

8. സാ ഹ വാ ഗുച്ചക്രാമ സാ സംവത്സരം പ്രോഷ്യപര്യേത്യോ
വാച കഥമശകതർത്തേ മജ്ജീവിതുമിതി. യഥാ കലാ അവദന്തഃ
പാണന്തഃ പ്രാണേന പശ്യന്തശ്ചക്ഷുഷാ ശൃണ്വന്തഃ
ശ്രോത്രേണ ധ്യായതോ മനസൈവമിതി പ്രവിവേശാ ഹ വാക്.

വാക്ക് ഉത്ക്രമിച്ചു. ഒരു സംവത്സരത്തിനുശേഷം തിരിച്ചുവന്ന് ചോദിച്ചു. "എന്റെ അഭാവത്തിൽ നിങ്ങളെങ്ങനെ ജീവിച്ചു?" മറ്റു പ്രാണങ്ങൾ മറുപടി പറഞ്ഞു. "മൂകന്മാർ ഒന്നും സംസാരിക്കാതെ പ്രാണനാൽ ജീവിക്കയും, കണ്ണിനാൽ കാണുകയും കർണ്ണത്താൽ കേൾക്കുകയും മനസ്സാൽ ധ്യാനിക്കയും ചെയ്യുന്നു." ഇതുകേട്ട വാക്ക് വീണ്ടും ശരീരത്തിൽ പ്രവേശിച്ചു. തന്റെ പരാജയം വാക്കിന് ബോദ്ധ്യമായി.

9. ചക്ഷുർഹോച്ചക്രാമ തത് സംവത്സരം പ്രോഷ്യ പര്യത്യോവാച
കഥമശകതർത്തേ മജ്ജീവിതുമിതി. യഥാന്ധാ അപശ്യന്തഃ
പ്രാണതഃ പ്രാണേന വദന്തോ വാചാശൃണ്വന്തഃ ശ്രോത്രേണ
ധ്യായന്തോ മനസൈവമിതി പ്രവിവേശഹ ചക്ഷുഃ

ചക്ഷുസ്സ് ഉത്ക്രമിച്ചു. ഒരു സംവത്സരത്തിനുശേഷം തിരിച്ചുവന്ന് ചോദിച്ചു. "എന്റെ അഭാവത്തിൽ നിങ്ങളെങ്ങനെ ജീവിച്ചു?" അന്ധന്മാർ കാണാതെ, പ്രാണനാൽ ജീവിക്കയും വാക്കിനാൽ സംവദിക്കയും, കർണ്ണത്താൽ കേൾക്കുകയും,



മനസ്സാൽ ധ്യാനിക്കയും ചെയ്യുന്നു." ഇതുകേട്ട ചക്ഷുസ്സും ശരീരത്തിൽ പ്രവേശിച്ചു.

10. ശ്രോത്രം ഹോച്ചക്രാമ തത്സംവത്സരം പ്രോഷ്യപര്യ
ത്യോവാച കഥമശകതർത്തേ മജ്ജീവിതുമിതി. യഥാ ബധിരാ
അശൃണ്വന്ത പ്രാണന്തഃ പ്രാണേന വദന്തോവാചാ പശ്യന്തശ്ച-
ക്ഷുഷാ ധ്യായന്തോ മനസൈവമിതി പ്രവിവേശ ഹ ശ്രോത്രം

ശ്രോത്രം ഉത്ക്രമിച്ചു. ഒരു സംവത്സരത്തിനുശേഷം തിരിച്ചുവന്ന് ചോദിച്ചു. "എന്റെ അഭാവത്തിൽ നിങ്ങളെങ്ങനെ ജീവിച്ചു?" "ബധിരന്മാർ ഒന്നും കേൾക്കാതെ, പ്രാണനാൽ ജീവിക്കയും വാക്കിനാൽ സംവദിക്കയും, കണ്ണിനാൽ കാണുകയും, മനസ്സാൽ ധ്യാനിക്കയും ചെയ്യുന്നു." ശ്രോത്രവും ശരീരത്തിൽ പ്രവേശിച്ചു.

11. മനോ ഹോച്ചക്രാമ തത് സംവത്സരം പ്രോഷ്യ പര്യത്യോ
വാച കഥ മശകതർത്തേ മജ്ജീവിതുമിതി. യഥാ ബാലാ
അമനസഃ പ്രാണന്തഃ പ്രാണേന വദന്തോവാചാ
പശ്യന്തശ്ചക്ഷുഷാ ശൃണ്വന്തഃ ശ്രോത്രേണൈവ
മിതിപ്രവിവേശഹ മനഃ

മനസ്സ് ഉത്ക്രമിച്ചു. ഒരു സംവത്സരത്തിനുശേഷം തിരിച്ചുവന്നു ചോദിച്ചു. "എന്റെ അഭാവത്തിൽ നിങ്ങളെങ്ങനെ ജീവിച്ചു?" "ബാലന്മാർ അമനസന്മാരായി, പ്രാണനാൽ ജീവിക്കയും വാക്കാൽ സംവദിക്കയും, കണ്ണാൽ കാണുകയും ചെവിയാൽ കേൾക്കുകയും ചെയ്യുന്നു." മനസ്സും ശരീരത്തിൽ പ്രവേശിച്ചു. ബാലന്മാർ എന്നിവിടെ പറയുന്നത് ശിശുക്കളെയാണ്. അവർ മനനശീലരല്ല, മനസാ ധ്യാനിക്കുന്നില്ല. പക്ഷേ, കാണുകയും കേൾക്കുകയും തങ്ങൾക്കുവേണ്ട വസ്തുക്കൾ (പാല് മുതലായവ) ചോദിച്ചു വാങ്ങുകയും ജീവിക്കുകയും ചെയ്യുന്നുണ്ട്. അവരുടെ ശരീരം അശുചിയായും അസ്പർശ്യമായും ഇരിക്കുന്നില്ല. വാക്കും, ചക്ഷുസ്സും, ശ്രോത്രവും മനസ്സും പരാജിതരായി മടങ്ങിയശേഷം മുഖ്യപ്രാണൻ ഉത്ക്രമിക്കാൻ ഒരുമ്പെട്ടു.

12. അഥ ഹ പ്രാണ ഉച്ചിക്ര മിഷൻ സ യഥാ സുഹയഃ
ഷഡ്വീശ ശങ്കൂൻ സം ഖിദേദേവമിതരാൻ പ്രാണാൻ
സമഖിദത്തം ഹാഭിസമേത്യോ ചുർഭഗവന്നേധിത്വം
നഃ ശ്രേഷ്ഠോ/ സി മോത്ക്രമീരിതി.

അനന്തരം പ്രാണൻ, തന്നെ ബന്ധിച്ചിരിക്കുന്ന തൂണിനെ പറിച്ചുകൊണ്ട് സുശോഭനമായ ഒരു അശ്വമെന്നപോലെ, ഇതരപ്രാണങ്ങളെ ഒന്നായി സമാഹരിച്ച് പറിച്ചുകൊണ്ട് ഉത്ക്രമിക്കാൻ ഒരുങ്ങി. അവർ (ഇതരപ്രാണങ്ങൾ) ഒന്നിച്ചു പറഞ്ഞു. "ഭഗവാൻ, നീ ഞങ്ങളുടെ അധീശനാണ്, ഞങ്ങളിൽ ശ്രേഷ്ഠനാണ്. ഉത്ക്രമിക്കരുതേ."

പ്രാണൻ പോയാൽ മറ്റ് ഇന്ദ്രിയങ്ങൾക്ക് സ്വസ്ഥാനങ്ങളിൽ ഇരുന്നു പ്രവർത്തിക്കാൻ സാദ്ധ്യമല്ല. അവയും സംചാലിതങ്ങളായി പ്രാണനോടൊപ്പം ഉത്ക്രമിക്കേണ്ടിവരും. പ്രാണൻ പോയാൽ അവശേഷിക്കുന്നത് 'കുണപമ

സ്പൃശ്യമശുചി'യാണ്. അതിനാൽ പ്രാണനാണ് ശ്രേഷ്ഠൻ എന്ന് മറ്റ് ഇന്ദ്രിയങ്ങൾ പരീക്ഷിച്ചറിഞ്ഞു.

13. അഥ ഹൈനം വാഗുവാച യദഹം വസിഷ്ഠോഽസ്മി
ത്വം തദ്വസിഷ്ഠോഽസീത്യഥ ഹൈനം
ചക്ഷുരുവാചയദഹം പ്രതിഷ്ഠാസ്മി ത്വം തത് പ്രതിഷ്ഠാസീതി.

14. അഥഹൈനം ശ്രോത്രമുവാച യദഹം
സംപദസ്മിത്വംതദ്സംപദസീത്യഥഹൈനം മന ഉവാച
യദഹമായതനമസ്മി ത്വം തദായതനമസീതി.

വാക്ക് പറഞ്ഞു: "ഞാൻ വസിഷ്ഠമായത് നീ വസിഷ്ഠമായതുകൊണ്ടാണ്." ചക്ഷു പറഞ്ഞു: "ഞാൻ പ്രതിഷ്ഠയായത് നീ പ്രതിഷ്ഠയായതുകൊണ്ടാണ്." ശ്രോത്രം പറഞ്ഞു: "ഞാൻ സംപദമായത് നീ സംപദമായതുകൊണ്ടാണ്." മനസ്സു പറഞ്ഞു: "ഞാൻ ആയതനമായത് നീ ആയതനമായതുകൊണ്ടാണ്."

വൈശ്യന്മാർ രാജാവിൻെറ ശ്രേഷ്ഠത്വമറിഞ്ഞ് അദ്ദേഹത്തിന് ബലി (സമ്മാനം അഥവാ tribute എന്നാണ് ഇവിടെ ബലിശബ്ദത്തിനർത്ഥമെന്നത് പ്രത്യേകം ശ്രദ്ധിക്കുക) നല്കുന്നതുപോലെയാണ് ഇന്ദ്രിയങ്ങൾ പ്രാണന് താന്താങ്ങളുടെ വിശിഷ്ടവസ്തുക്കൾ നല്കുന്നതെന്ന് ശാങ്കരഭാഷ്യം.

സർവ്വജ്ഞാനവും ജ്യേഷ്ഠനായ, വൃദ്ധനായ പ്രാണനെ ആശ്രയിച്ചിരിക്കയാൽ, ഗൃഹസ്ഥന്മാർ പൂർവ്വികരെയും വയോവൃദ്ധരെയും ആദരിക്കുന്നു. സർവ്വേന്ദ്രിയങ്ങളും പ്രാണനെ ആശ്രയിച്ചിരിക്കയാൽ മനുഷ്യൻ തൻെറ പ്രാണനെ മറ്റെല്ലാത്തിലുമുപരി വിലമതിക്കുന്നു.

വസന്തശരദസംപാദങ്ങളും ദിശകളും, ഭൂമിയും സൗരയൂഥവും സൂര്യനും, സപ്തർഷിസമൂഹവും ധ്രുവതാരവും വസിഷ്ഠാരുന്ധതി നക്ഷത്രസമൂഹങ്ങളും, പ്രപഞ്ചത്തിൻെറ 'മൂല'മായ മൂലം നക്ഷത്രത്തിൻെറയും 'ജ്യേഷ്ഠ'നും പ്രഥമവുമായ 'ജ്യേഷ്ഠ'നക്ഷത്രസമൂഹത്തെ ആശ്രയിച്ചിരിക്കുന്നു. (ഇതിനെക്കുറിച്ച് പഞ്ചസിദ്ധാന്തികയുടെ ഭാഷ്യത്തിൽ, ഞാൻ പരാമർശിക്കയുണ്ടായി.)

പഞ്ചാഗ്നിവിത്തുക്കളും ഊർദ്ധ്വരേതസ്സുകളുമായ ഗൃഹസ്ഥന്മാർ 'പിതൃപൂജ' (ancestor worship) ചെയ്യുന്നതിൻെറ കാരണം പറയുകയും കൂടിയാണ്, പ്രാണൻെറ ശ്രേഷ്ഠത്വം പറയുന്ന ഈ വരികൾ.

15. ന വൈ വാചോ ന ചക്ഷൂംഷി ന ശ്രോത്രാണിന മനാംസീത്യാച-
ക്ഷതേ പ്രാണാ ഇത്യേവാച ക്ഷതേ പ്രാണോഹ്യൈ വൈതാനി
സർവ്വാണി ഭവതി.

വാക്ക്, ചക്ഷുസ്സ്, ശ്രോത്രം, മനസ്സ് എന്നു പറയാതെ 'പ്രാണങ്ങൾ' എന്ന് അവയെ പറയുന്നു. അവ സർവ്വവും പ്രാണനല്ലാതെ മറ്റൊന്നുമല്ല.

**ഓരോ ഇന്ദ്രിയവും ചേതനാവത്ത്വമാണ്. ആ ചേതനകൾ എല്ലാം ഒരേ ഒരു ചേതനയായ പ്രാണൻെറ ബഹിർസ്ഫുരണങ്ങളാണ്. ചൈതന്യം അദ്ധ്യാത്മമായി ശരീരത്തിലും ആധിഭൂതമായി പഞ്ചഭൂതത്തിലും ആധിദൈവതമായി ജ്യോതിർമണ്ഡലങ്ങളിലും ഇരിക്കുന്നു. ആ ചേതനയ്ക്ക് ആദിമപ്രപഞ്ചത്തിൻെറ (cosmic**



being) ജനയിതാവായ ഹിരണ്യഗർഭൻെറ ജനനം ദർശിക്കാനും, ഹിരണ്യഗർഭനെ ജനിപ്പിക്കാനും സാധിക്കുമെന്ന് ശ്വേതശ്വേതരം പറയുന്നു. (ഹിരണ്യഗർഭം പശ്യത ജായമാനം; ഹിരണ്യഗർഭം ജനയാമാസപൂർവ്വം) അപ്രകാരമുള്ള ആദിമചൈതന്യത്തെ(E)ത്തന്നെ സർവ്വവസ്തുക്കളിലും കാണാൻ ശാസ്ത്രം നമ്മെ പഠിപ്പിക്കുന്നു. ($E = Mc^2$).

## ഖണ്ഡം 2

1. സ ഹോ വാച കിം മേഽന്നം ഭവിഷ്യതീതിയത്കിഞ്ചി
ദിദമാ ശ്വഭ്യ ആ ശകുനിഭ്യ ഇതി ഹോചുസ്തദ്വാ ഏത ദനസ്യാന്ന
മനോഹ വൈ നാമ പ്രത്യക്ഷം ന ഹ വാ ഏവം വിദി
കിഞ്ചനാനന്നം ഭവതീതി.

അവൻ പറഞ്ഞു: "ഏതാണ് എൻെറ അന്നമായി ഭവിക്കുന്നത്?" "ശ്വാക്കൾക്കും ശകുനികൾക്കും ഭക്ഷണമായി ഏതൊക്കെയുണ്ടോ അതെല്ലാം." ഭക്ഷിക്കപ്പെടുന്നതെല്ലാം 'അന'യുടെ 'അന്ന'മാണ്. 'അന' അതിൻെറ നാമമാണ്. ഇത് പ്രത്യക്ഷമായറിയുന്നവന് അന്നമല്ലാതെ യാതൊന്നുമില്ല.

മാംസഭുക്കുകളായ ശ്വാനന്മാരും സസ്യഭുക്കുകളായ പക്ഷികളും ഭക്ഷിക്കുന്നതായി ഈ പ്രപഞ്ചത്തിൽ എന്തൊക്കെയുണ്ടോ അതിലൊക്കെ ചൈതന്യമുണ്ട്; അതിലൊക്കെ പ്രാണനുണ്ട്; അതിനാൽ അവയൊക്കെ പ്രാണൻെറ അന്നമാണ്. സസ്യങ്ങളും മൃഗങ്ങളും പക്ഷികളും മനുഷ്യരുമടങ്ങിയ ജൈവലോകം പ്രാണൻെറ അന്നമാണ്. പ്രാ, അപ, ഉദ്, വി, സമ എന്നീ ഉപസർഗ്ഗങ്ങളോട് അന എന്ന ധാതു ചേർത്താണ് പ്രാണൻ, അപാനൻ, ഉദാനൻ, വ്യാനൻ, സമാനനെന്ന് വായുവിൻെറ അഞ്ചു വകഭേദങ്ങൾ പറയുന്നത്. അതിനാൽ 'അന'എന്ന ശബ്ദം പ്രാണൻെറ സവിശേഷനാമമാണ്. 'അന'യ്ക്ക് ഏതൊക്കെ ഭക്ഷണമാണോ അതൊക്കെ 'അന്ന'മാണ് എന്നതുകൊണ്ടാണ് ജൈവലോകം മുഴുവൻ അന്നമാണെന്നു പറയുന്നത്. അനക്കം, അനങ്ങുക എന്നുവെച്ചാൽ ചലിക്കുക, ചേഷ്ടിക്കുക, സർവ്വപ്രകാരചേഷ്ടാവ്യാപ്തി ഗുണപ്രദർശനാർത്ഥം അന ഇതി പ്രാണസ്യ പ്രത്യക്ഷം നാമ എന്നു ശാങ്കരഭാഷ്യം പറയുന്നു.

പ്രാ അഥവാ പ്രകാശിക്കുന്നവയുടെ (പ്രകാശരശ്മി അടക്കം) ചലനമാണ് പ്രാണൻ. ആപസ്സുകളുടെ ചലനമാണ് അപാനൻ. ഉദ്ക്രമിക്കുന്നവയുടെയും ഉദിക്കുന്നവയുടെയും ചലനം ഉദാനൻ. വ്യാപിക്കുന്നവയുടെ ചലനം വ്യാനൻ. സമീകരിക്കുന്നവരുടെ ചലനം സമാനൻ. ഇപ്രകാരം അഞ്ചുവിധത്തിലുള്ള ചേഷ്ടകളും ചലനവും പ്രദർശിപ്പിക്കുന്ന ഊർജ്ജത്തെ അഥവാ ചൈതന്യത്തെയാണ് നാം പ്രാണനെന്നു വിളിക്കുന്നത്. **അതിനാൽ ഉപസർഗ്ഗപൂർവ്വത്വംകൊണ്ട് പ്രാണൻെറ വിശേഷഗതിയെ ഗ്രഹിക്കണം. (പ്രാധ്യുപസർഗ്ഗ പൂർവ്വത്വേ ഹി വിശേഷഗതിരേവ സ്യാത്—ശാങ്കരഭാഷ്യം)ജീവികളുടെയും സസ്യങ്ങളുടെയും ഗതി മാത്രമല്ല, ഗ്രഹാദികളുടെയും പ്രകാശരശ്മിയുടെയും, വായുവിൻെറയും ജലത്തിൻെറയും (Ocean current etc) ഗതിയും പ്രാണചൈതന്യംകൊണ്ടാണ് ഉണ്ടാവുന്നത്. ആ പ്രാണചൈതന്യംതന്നെയാണ് തന്നിലും പ്രവഹിക്കുന്നത് എന്നറിഞ്ഞ ഋഷി**

അഥവാ പ്രാണവിത്ത് 'പ്രാണോഹമസ്മി സർവ്വഭൂതസ്യ, സർവ്വാന്നാനാമത്തേതി' (ഞാൻ സർവ്വഭൂതങ്ങളുടെയും പ്രാണനാണ്, ഞാൻ സർവ്വാന്നവും ഭക്ഷിക്കുന്നു) എന്ന് പ്രത്യക്ഷമായറിയുന്നു. അപ്രകാരമുള്ള ഒരാൾക്ക് പ്രപഞ്ചത്തിൽ അന്നമല്ലാതെ മറ്റൊന്നില്ല. ആദിത്യൻ അയാളുടെ പ്രാണനിലാണ് ഉദിക്കയും അസ്തമിക്കയും ചെയ്യുന്നത്. (പ്രാണാദ്വാ ഏഷ ഉദേതി പ്രാണേഽസ്തമേതി—ബൃഹദാരണ്യകം) ഏവം വിദോഹവാ ഉദേതി സൂര്യവിദ്വാസ്തമേതി എന്ന ശ്രുതിവാക്യവും ശങ്കരൻ ഉദ്ധരിക്കുന്നുണ്ട്.

ജ്യോതിഷപരമായി ശ്വാനൻ അഥവാ ശുനകതാരങ്ങൾക്കും, ശകുനി അഥവാ പക്ഷി എന്നറിയപ്പെടുന്ന ഹംസതാരം (ധനിഷ്ഠം നക്ഷത്രസമൂഹത്തിന് അന്നപ്പക്ഷിയുടെ രൂപമാണ്.) അഥവാ സിഗ്നസ്സിന്നും (കർക്കിടകം, മകരം രാശികൾ) ഏതൊക്കെ ഭുജിക്കാമോ അതൊക്കെത്തന്നെയാണ്, തൃക്കേട്ട അഥവാ ജ്യേഷ്ഠസമൂഹത്തിനും (Antarus) ഭുജിക്കാവുന്നത്. ഒരേ രാശിഭാഗങ്ങളെത്തന്നെ ഈ നക്ഷത്രസമൂഹങ്ങൾ മാറി മാറി ഭുജിക്കുന്നു. അൻറാരസ് അഥവാ ജ്യേഷ്ഠ എന്ന ചുവന്ന ഭീമൻ നമ്മുടെ പ്രപഞ്ചത്തിൻെറ ജ്യേഷ്ഠസഹോദരനായ ഒരു പൂർവ്വപ്രപഞ്ചമാണ്. അത് സർപ്പമസ്തകമായ അനിഴമെന്ന അനന്തനാഗത്തിൻെറ (ബലരാമനെന്ന ജ്യേഷ്ഠൻെറ) തുറന്നുവെച്ച ദിവ്യദൃഷ്ടിയാണ്. പൂർവ്വപ്രപഞ്ചങ്ങളുടെ ഊർജ്ജവും ഇപ്പോഴുള്ള പ്രപഞ്ചോർജ്ജവും വരാനിരിക്കുന്ന പ്രപഞ്ചങ്ങളുടെ ഊർജ്ജവും ഒന്നാണെന്നും, ആ ഊർജ്ജംതന്നെയാണ് തന്നിലിരിക്കുന്നതെന്നും അറിയുന്നവൻ താൻ സർവ്വഭൂതങ്ങൾക്കും പ്രാണനാണെന്നും, താൻ സർവ്വാന്നവും ഭുജിക്കുന്നു എന്നും അറിയുന്നു.

2. സ ഹോ വാച കിം മേ വാസോ ഭവിഷ്യതീത്യാപ
ഇതി ഹോ ചു സ്തസ്മാദ്വാ ഏത ദ ശിഷ്യന്തഃ പുരസ്താച്ചോ
പരിഷ്ടാച്ചാദ്ഭിഃ പരിദധതി ലംബുകോ ഹ വാസോ
ഭവത്യനഗ്നോ ഹ ഭവതി.

"എൻെറ വസ്ത്രം എന്താണ്?" അവൻ ചോദിച്ചു.

"ആപസ്സ്." അവർ മറുപടി പറഞ്ഞു.

ഭക്ഷിക്കുന്നവർ അതിനെ മുൻപും പിൻപും ആപസ്സിനാൽ മറയ്ക്കുന്നു. ഇപ്രകാരം ചെയ്യുന്നതിനാൽ അവന് വസ്ത്രം ലഭിക്കുന്നു. അവൻ അനഗ്നനാവുന്നു.

ഭക്ഷണം കഴിക്കുന്നതിനുമുൻപ് അല്പം വെള്ളം ആചമനം ചെയ്യുന്നു. കഴിച്ച ശേഷവും വെള്ളം കുടിക്കുന്നു. ഇപ്രകാരം അന്നത്തിൻെറ മുന്നിലും പിന്നിലും ആവരണം ചെയ്യുന്നത് വെള്ളമാണ്. അന്നം പ്രാണനാണ്. അതിൻെറ മുൻഭാഗവും പിൻഭാഗവും വെള്ളത്താൽ മറയ്ക്കുന്നു. അതിനാൽ വെള്ളം പ്രാണൻെറ വസ്ത്രമാണ്. ലംബുകം എന്നാൽ ലംബനശീലമുള്ളത്, മറയ്ക്കുന്നത് അഥവാ വസ്ത്രം. നഗ്നൻ എന്നാൽ വസ്ത്രമില്ലാത്തവൻ. അനഗ്നൻ എന്നാൽ വസ്ത്രം ധരിച്ചവൻ. പ്രാണൻ നഗ്നമായ ഊർജ്ജമാണ്. അതിനെ ജലമാകുന്ന വസ്ത്രത്താൽമൂടി അനഗ്നനാക്കുന്നു.

ഊർജ്ജം അഥവാ പ്രാണൻ പ്രവഹിക്കാൻ ജലം ആവശ്യമാണ്. റേഡിയേഷൻ ജലമയമായ വസ്തുക്കളിൽ എളുപ്പം സംഭവിക്കുന്നു. അതിനാൽ ഭൂമിയിലെ



സകല ജൈവവസ്തുക്കളുടെയും കോശങ്ങളിൽ മുക്കാൽഭാഗം ജലമാണ്. കോശങ്ങൾ ജലത്താൽ മൂടപ്പെട്ടിരിക്കുന്നു. അതിനാൽ ജൈവശരീരവും ജലത്താൽ മൂടപ്പെട്ടിരിക്കുന്നു. ഭൂമിയുടെ ശരീരവും മുക്കാൽഭാഗം ജലംകൊണ്ടു മൂടപ്പെട്ടിരിക്കുന്നു. അതിനാൽ ഭാരതീയർ ഭൂമിയെ 'സമുദ്രവസനേ ദേവീ' എന്നു വിളിക്കുന്നു. ഊർദ്ധ്വലോകങ്ങളിലെ ചൈതന്യം മഴമേഘങ്ങളിലൂടെ ജലമായും വൈദ്യുതിയായും നമുക്കു ലഭിക്കുന്നു. അതിനാൽ ഭൂമി മാത്രമല്ല, ഊർദ്ധ്വലോകങ്ങളും വൈദ്യുതിശക്തിയുള്ള ആപസ്സിനാൽ നിറഞ്ഞിരിക്കുന്നു എന്നു നാം ഗ്രഹിക്കുന്നു. ഉപരിലോകങ്ങളും ആപസ്സിനാൽത്തന്നെ തങ്ങളുടെ നഗ്നത മറയ്ക്കുന്നു. ഈ അർത്ഥത്തിലാണ് പ്രാണൻെറ വസ്ത്രം ആപസ്സാണെന്നു പറയുന്നത്. കാരണജലമാകുന്ന ആപസ്സിനാൽ 'സത് ചിത് ആനന്ദ'രൂപമായ ബ്രഹ്മം അനഗ്നനായിത്തീരുന്നു. ജൈനമതാനുയായികളിൽ ചിലർ നഗ്നരായി നടക്കുന്നത് തങ്ങൾ സച്ചിദാനന്ദരൂപമായ ബ്രഹ്മമാകയാൽ തങ്ങൾക്ക് പ്രാപഞ്ചികതയുടെ ആവരണങ്ങൾ ആവശ്യമില്ല എന്നതിൻെറ സിംബലായിട്ടാണ്.

'ഷ്റോഡിംഗർ പൂച്ച'യെക്കുറിച്ച് ഷ്റോഡിംഗറുടെ തരംഗന്യായമറിയാവുന്നവർ കേട്ടിരിക്കും. പൂച്ചയുടെ ഒരു ഭാഗം ചത്തതും ഒരു ഭാഗം ജീവിച്ചതുമായി ഗണിതവിധിയിൽ നമുക്കു തെളിയിക്കാമെങ്കിലും, വാസ്തവത്തിൽ ഒരു പ്രപഞ്ചത്തിൽ പൂച്ച മരിക്കുമ്പോൾ, മറ്റൊരു പ്രപഞ്ചത്തിൽ അതു ജീവിതമാരംഭിക്കയാണ് ചെയ്യുന്നത്. ഇപ്രകാരമുള്ള ഷ്റോഡിംഗർ ന്യായത്തിന് സംസ്കൃതത്തിൽ അർദ്ധജരതീയന്യായമെന്നു പറയും. 'പശുവിൻെറ ഒരർദ്ധം ചെറുപ്പവും മറ്റേ അർദ്ധം ജരബാധിച്ചതുമാണ്' എന്നു സമർത്ഥിക്കുന്നതിനെയാണ് സംസ്കൃതത്തിൽ അർദ്ധജരതീയന്യായമെന്നു പറയുന്നത്. ബ്രഹ്മം ഒരേസമയം നഗ്നവും അനഗ്നവുമാണ് എന്നു സ്ഥാപിക്കലല്ല ഇവിടെ ഉദ്ദേശം. ആകയാൽ അർദ്ധജരതീയന്യായത്തെ ഇവിടെ കൊണ്ടുവരേണ്ടതില്ല എന്ന് ആചാര്യൻ പറയുന്നു (ശാങ്കരഭാഷ്യം). ഇവിടെ പ്രാണനെ എങ്ങനെയൊക്കെ അറിഞ്ഞുപാസിക്കണം എന്ന് വിശദമാക്കുകമാത്രമാണ് ചെയ്യുന്നതെന്ന് അഞ്ചാം അദ്ധ്യായത്തിൻെറ ആരംഭത്തിൽത്തന്നെ പറഞ്ഞിട്ടുണ്ട്. അപ്രകാരമുള്ള 'പ്രാണദർശന'ത്തെ വീണ്ടും സ്തുതിക്കുന്നതിനായി ഒരു കഥ പറയുന്നു.

3. തദ്ധൈതത് സത്യകാമോ ജാബാലോ ഗോശ്രുതയേ
വൈയാഘ്രപദ്യായോക്ത്വോവാച യദ്യപ്യേത
ച്ഛുഷ്കായ സ്ഥാണവേ ബ്രൂയാ ജ്ജായേരന്നേവാ
സ്മിഞ്ഛാഖാഃ പ്രരോഹേ യുഃ പലാശാനീതി.

ഇത് സത്യകാമ ജാബാലൻ വ്യാഘ്രപാദപുത്രനായ ഗോശ്രുതിക്കു പഠിപ്പിച്ചു. അദ്ദേഹം പറഞ്ഞു. "ഇത് ശുഷ്കമായ സ്ഥാണുവിനോടു പറഞ്ഞാൽപോലും അതിൽനിന്ന് ശാഖകളും ഉപശാഖകളും തളിരുകളും ജനിക്കും."

മുണ്ഡകോപനിഷത്തിൽ രോമങ്ങളെല്ലാം മുണ്ഡനം ചെയ്ത് ബാക്കിവരുന്ന (ശേഷം അഥവാ ശിഷ്ടം), പ്രപഞ്ചങ്ങൾ നശിപ്പിക്കപ്പെട്ട, ശിവമയമായ ബ്രഹ്മാവസ്ഥയെ പറഞ്ഞു. അത് സന്യാസിക്കുള്ളതാണ്. ഇവിടെ ആ ബ്രഹ്മാവസ്ഥയിൽനിന്ന് (സ്ഥാണു എന്നാൽ ശിവൻ.) ശക്തിസ്വരൂപമായ പ്രപഞ്ചങ്ങൾ വീണ്ടും

ംതളിർത്തുണ്ടാവുന്ന വിപരീതക്രിയയെ പറയുന്നു. ഇത് ഗൃഹസ്ഥനുള്ളതാണ്. പാലാഴിയാകുന്ന ആപസ്സിൽനിന്ന് അമൃതത്തെയെന്നപോലെ, ഗൃഹസ്ഥൻ സംസാരസമുദ്രത്തിൽനിന്ന് പ്രാണനെ കടഞ്ഞെടുത്തു വീണ്ടും വീണ്ടും പ്രപഞ്ച സൃഷ്ടി നടത്തുന്നു. പ്രാണദർശനവിത്തായ മനുഷ്യൻ അനുഷ്ഠിക്കുന്ന 'മന്ഥം' എന്ന കർമ്മം ഇനി പറയുന്നു. ഇവിടുന്നങ്ങോട്ട് കാലദേശങ്ങളാൽ പരിഛിന്ന മാകാത്ത ബ്രഹ്മത്തെയല്ല, കാലദേശപരിഛിന്നമായ പ്രപഞ്ചത്തെയാണ് ഉപാസിച്ചു ജനിപ്പിക്കുന്നത്. അതിനാൽ കർമ്മങ്ങൾ ചില പ്രത്യേക കാലങ്ങളിൽ (ഉദാ: അമാവാസി) ചെയ്യുന്നു. ആദ്യമായിട്ട് പ്രജാകാമിയായ മനുഷ്യൻ പ്രീതരാക്കുന്നത് പിതൃക്കളെയാണ്. പിതൃക്കളാണല്ലോ വംശതന്തുക്കളായ ആത്മാക്കളായി പുനർജനിക്കുന്നത്. അഞ്ചാം അദ്ധ്യായത്തിന്റെ തുടക്കത്തിൽ പ്രസ്താവിച്ച ധൂമാദി ലക്ഷണമുള്ള ദക്ഷിണദിക്സംബന്ധമായ ദക്ഷിണമാർഗ്ഗമാണ് ഇവിടെ 'മന്ഥ' ക്രിയകൊണ്ട് പറയാൻ പോകുന്നത്.

4. അഥ യദി മഹജ്ജിഗമിഷേദമാവാസ്യായം ദീക്ഷിത്വാ
പൗർണ്ണമാസ്യാം രാത്രൗ സർവ്വൗഷധസ്യമന്ഥം ദധീമധു
നോ രുപമത്ഥ്യ ജ്യേഷ്ഠായ ശ്രേഷ്ഠായ സ്വാഹേത്യ-
ഗ്നാവാജ്യസ്യ ഹുത്വാ മന്ഥേ സംപാതമവനയേത്.

മഹത്ത്വത്തെ കാംക്ഷിക്കുന്നവൻ അമാവാസി മുതൽ ദീക്ഷയെടുത്ത് പൗർണ്ണമാസിരാത്രിയിൽ സർവ്വ ഔഷധങ്ങളെയും തൈരും തേനും ചേർത്ത് കടഞ്ഞ് എടുത്ത് 'ജ്യേഷ്ഠായ ശ്രേഷ്ഠായ സ്വാഹ' എന്ന് അഗ്നിയിൽ ഹോമിക്കണം. ബാക്കി വന്നത് സംപാതങ്ങളിൽ നിക്ഷേപിക്കണം.

മഹത്വകാംക്ഷികൾക്കുള്ള യജ്ഞമാണിത്. മഹത്വമുള്ളവരെ മാത്രമെ ശ്രീഭഗവതി നമിക്കുകയുള്ളൂ. ശ്രീമത്തിനെ മാത്രമെ ധനം സമീപിക്കയുള്ളു. അതിനാൽ 'സമ്പത്തിനെ' കാംക്ഷിക്കുന്നവരായ ആജ്യപരായ വൈശ്യന്മാരാണ് ഈ മന്ഥക്രിയ ചെയ്യുന്നത്. പുത്രപൗത്രാദി കുലസമ്പത്തോടും അവർക്ക് സുഖമായി ജീവിക്കാൻ വേണ്ട ധനസമ്പത്തോടും വാഴാൻ ആഗ്രഹിക്കുന്നവരുടേതാണ് ഈ കർമ്മം. അമാവാസിമുതൽ ദീക്ഷ ആരംഭിക്കണം. ഭൂമിശയനം (വെറുംതറയിൽ കിടന്നുറങ്ങുക), തപസ്സുചെയ്യുക, സത്യവചനം മാത്രം പറയുക, ബ്രഹ്മചര്യം പാലിക്കുക മുതലായവയാണ് ദീക്ഷാനിയമങ്ങൾ. ബൃഹദാരണ്യകത്തിൽ 'ഉപസദ്വ്രതി'യായിരിക്കണം എന്നു പറയുന്നുണ്ട്. ആകയാൽ ജലമോ പാലോ മാത്രം ഭക്ഷിച്ച് ശുദ്ധീകരണം നടത്തണം എന്ന് ശാങ്കരഭാഷ്യത്തിലുണ്ട്. വൃശ്ചികരാശിയിലാണ് തൃക്കേട്ട നക്ഷത്രസ്ഥാനം. ആകയാൽ വൃശ്ചികരാശിയിൽ സൂര്യൻ പ്രവേശിച്ച്, ചന്ദ്രനും അതേ രാശിയിലെത്തുന്ന അമാവാസിയിൽ വൃശ്ചികമാസവ്രതം ആരംഭിക്കുന്ന പതിവ് ഭാരതത്തിലുണ്ടായിരുന്നു. സ്ത്രീപുരുഷന്മാർ എല്ലാവരും വ്രതശുദ്ധരായി വൃശ്ചികനോമ്പെടുക്കുന്ന പതിവ് ഇന്നും ശബരിമലയ്ക്കു മാലയിടുമ്പോൾ പാലിക്കുന്നു. സ്ത്രീകൾ പ്രത്യേകിച്ചും വൃശ്ചിക മാസവ്രതം അനുഷ്ഠിക്കാറുള്ളതായി ഭാഗവതത്തിൽനിന്നു ഗ്രഹിക്കാം. ആണ്ടാളുടെ കൃതികളിൽ ഈ വ്രതത്തെ പരാമർശിക്കുന്നുണ്ട്. ഗൃഹസ്ഥരായ സ്ത്രീപുരുഷന്മാരുടെ പിതൃപൂജയുടെ അവസാനകാലമാണ് വൃശ്ചികവ്രതം. കർക്കിടകവാവും തുലാംവാവും ഈ പിതൃപൂജായജ്ഞം അനുഷ്ഠിക്കേണ്ട മറ്റു കാലഘട്ടങ്ങളാണ്. പിതൃപൂജചെയ്യുന്നത് പുതിയ വംശതന്തുക്കളുടെ സൃഷ്ടിക്കാകയാൽ മരിച്ചവരുടെ ആത്മാക്കളെ കടഞ്ഞെടുത്ത് പുതിയ സൃഷ്ടിനടത്തലാണ് മന്ഥക്രിയ. അതിന് വീര്യധാരണവും ശുദ്ധമായ മനോവാക്കായങ്ങളും വേണം. ശരീരത്തിൽ ഓജസ്സുണ്ടാവണം. വ്രതാനുഷ്ഠാനത്തിന്റെ പരിസമാപ്തിയായ പൗർണ്ണമിനാളിൽ കാട്ടിൽ താനേ വളർന്നവയും ഗ്രാമങ്ങളിൽ നട്ടുവളർത്തിയവയുമായ അനേകം ഔഷധങ്ങളെ അല്പാല്പമായി അതാതളവിൽ ചേർത്ത് അരച്ച് എടുത്ത്, അവയിലെ ദോഷങ്ങൾ (മാലിന്യങ്ങൾ) അരിച്ചുമാറ്റിയ വിഷ്ടം തൈരും മധുവും ചേർത്ത് കംസാകാരമോ ചമസാകാരമോ ആയ ഒരു ഔദുംബരത്തിൽ (പാത്രത്തിൽ)നിക്ഷേപിച്ച് കടകോലുകൊണ്ടു നന്നായി മന്ഥനം ചെയ്തെടുക്കണം. എന്നിട്ട് ശ്രേഷ്ഠനായ ജ്യേഷ്ഠനു സ്വാഹ എന്നു മന്ത്രിച്ച് പൂർവ്വികരെ ധ്യാനിച്ച് ആജ്യമായ അഗ്നിയിൽ ഹോമിക്കുക. (വൈശ്യരുടെ പിതൃക്കൾ ആജ്യം കുടിക്കുന്ന ആജ്യപരാണ് എന്നു സങ്കല്പം). വൈശ്വാനരാഗ്നി എന്നറിയപ്പെടുന്ന പചനാഗ്നി നമ്മുടെ ഉദരത്തിലിരിക്കുന്നു. ഔഷധവീര്യമുള്ള ഈ വിശിഷ്ടഭോജ്യം വൈശ്വാനരാഗ്നിയായ പചനാഗ്നിയിൽ നിക്ഷേപിക്കുന്നതുകൊണ്ട് (ഭക്ഷിക്കുന്നതുകൊണ്ട്) ശരീരത്തിൽ വീര്യമുണ്ടാവുന്നു. ഓജസ്സുണ്ടാവുന്നു. പ്രത്യേകിച്ചും, പതിനഞ്ചുദിവസം പയോമാത്രഭക്ഷണത്താൽ പചനാഗ്നി ശുദ്ധീകരിച്ചിരിക്കയാൽ, ഈ വാജീകരണപ്രക്രിയയ്ക്ക് വേഗം ഫലം കിട്ടും. പ്രാജാപത്യമെന്ന സന്താനസൃഷ്ടിക്കായിട്ടാണ് ഈ ഊർജ്ജസംഭരണം. എങ്കിലും ഇപ്രകാരം നേടിയ ഊർജ്ജം മുഴുവനും മൈഥുനപ്രക്രിയയ്ക്കല്ല മനുഷ്യർ ഉപയോഗിക്കുന്നത്. വംശസൃഷ്ടിക്ക് ഉപയോഗിച്ച് ബാക്കിയാവുന്ന ഊർജ്ജത്തെ അവർ ധനസമ്പാദനത്തിൽ (സംപദത്തിൽ) നിക്ഷേപിക്കുന്നു. വിവിധ കുലത്തൊഴിലുകൾ ചെയ്തും സഞ്ചരിച്ചും ധനമാർജ്ജിക്കുന്നതിന് ഈ ബാക്കി വന്ന ഊർജ്ജം പ്രയോജനപ്പെടുന്നു.

അഗ്നിയിൽ ഹോമിച്ച് പാത്രത്തിൽ ബാക്കിയായ ഹോമദ്രവ്യം ദിശകളിൽ (ദിക്കുകളും സംപദങ്ങളാണ്) തൂവുക എന്നത് ഇതിന്റെ സിംബലാണ്.



5. വസിഷ്ഠായ സ്വാഹേത്യഗ്നാ വാജ്യസ്യ ഹുത്വാ മന്ഥേ
സംപാതമവനയേത് പ്രതിഷ്ഠായൈ സ്വാഹേത്യഗ്നാവാജ്യ-
സ്യ ഹുത്വാ മന്ഥേ സംപാതമവനയേത് സംപദേ
സ്വാഹേത്യഗ്നാ വാജ്യസ്യഹുത്വാമന്ഥേ സംപാതമവനയേ-
ദായതനായ സ്വാഹേത്യഗ്നാ വാജ്യസ്യ ഹുത്വാ മന്ഥേ സംപാത-
മവനയേത്.

'വസിഷ്ഠായ സ്വാഹ', 'പ്രതിഷ്ഠായൈ സ്വാഹ' 'സംപദേസ്വാഹ', 'ആയ തനായ സ്വാഹ'. ഇപ്രകാരം ക്രമത്തിൽ ഉച്ചരിച്ച് ആജ്യമായ അഗ്നിയിൽ ഹോമ ദ്രവ്യം തൂകിയശേഷം ബാക്കിയെ സംപദത്തിൽത്തന്നെ നിക്ഷേപിക്കുന്നു. സർവ്വേന്ദ്രിയങ്ങളെയും വീര്യവത്താക്കുന്നതിനാണ് ഈ മട്ടിൽ 'വസിഷ്ഠായ സ്വാഹ' ഇത്യാദി മന്ത്രങ്ങൾ ജപിക്കുന്നത്.

6. അഥ പ്രതിസൃപ്യാഞ്ജലൗ മന്ഥമാധായ ജപത്യമോ
നാമസ്യമാഹി തേ സർവ്വമിദം സ ഹി ജ്യേഷ്ഠഃ ശ്രേഷ്ഠോ
രാജാധിപതിഃ സ മാ ജൈഷ്ഠ്യം ശ്രൈഷ്ഠ്യം രാജ്യമാധിപത്യം
ഗമയത്വഹമേ വേദം സർവ്വമസാനീതി.

പിന്നീട് അഗ്നിയിൽനിന്ന് അല്പം അകലെ മാറിനില്ക്കുക. മന്ഥം (പാത്രം) അഞ്ജലിയായി കൈയിൽ പിടിച്ച് മന്ത്രിക്കുക: "അമ എന്ന നാമമുള്ള നീ, ഇക്കാണുന്ന സർവ്വത്തെയും ധരിക്കുന്ന അമയാണ്. നീ ശ്രേഷ്ഠയും ജ്യേഷ്ഠയും രാജാധിപതിയുമാണ്. നീ ജ്യേഷ്ഠത്വവും ശ്രേഷ്ഠത്വവും രാജ്യവും ആധിപത്യവും ഉണ്ടാവാൻ എന്നെ അനുഗ്രഹിക്കുക. ഞാൻ അതു സർവ്വവുമാകട്ടെ."

ഇവിടെ പ്രാണനെ അമ അഥവാ അമ്മയായാണ് സ്തുതിക്കുന്നത്. ഔഷധവീര്യമുള്ള രസം നിറച്ച പാത്രം, ആ അമ്മയുടെ ഗർഭപാത്രമാണ്. അതിലിരിക്കുന്ന ഔഷധവീര്യമുള്ള അന്നം പ്രാണനും. അന്നംകൊണ്ടാണ് ദേഹത്തിൽ പ്രാണൻ ചലിക്കുന്നതും 'പ്രാണി'എന്ന് ജീവിയെ നാം വിളിക്കാനിടയാകുന്നതും. അതിനാൽ ഔഷധവീര്യമുള്ള മന്ഥദ്രവ്യത്തെ ഗർഭപാത്രത്തിലിരിക്കുന്ന പ്രാണനായിത്തന്നെ സ്തുതിക്കുന്നു. അമ്മ അഥവാ അമ എന്ന് പ്രാണനെ വിളിക്കുന്നതെന്തുകൊണ്ട്? 'യതോഽമാ സഹ ഹി യസ്മാത്തേ തവ പ്രാണഭൂതസ്യ സർവ്വം സമസ്തം ജഗദിദമതഃ' എന്ന് ശാങ്കരഭാഷ്യം. ഇക്കാണുന്ന സർവ്വജഗത്തും തന്നിലിരിക്കുന്ന ജഗജ്ജനനിയായ അമ്മയാണ് പ്രാണൻ. അതുകൊണ്ട് അമ്മ ജ്യേഷ്ഠയും ശ്രേഷ്ഠയുമാണ്, സർവ്വത്തെയും പാലിക്കുന്ന രാജരാജേശ്വരിയാണ്. അപ്രകാരമുള്ള 'അമ' എന്നെയും അതുപോലെയാക്കുക (ജനനിയാക്കുക) എന്ന പ്രാർത്ഥന സ്ത്രീയുടെ പ്രാർത്ഥനയാണ്, ജനയിതാവാക്കുക എന്ന് പുരുഷനും പ്രാർത്ഥിച്ചാലേ രണ്ടു പേരുടെയും പ്രാർത്ഥനയ്ക്കു ഫലമുണ്ടാവൂ. മാലിയിലെ ഡോഗോണുകളും ഭാരതത്തിലെ ശൗനകന്മാരും 'അമ' അഥവാ അമ്മ എന്നുതന്നെ സർവ്വലോക ജനനിയായ മാതാവിനെ വിളിക്കുന്നു.

'അമ' എന്ന് ഇവിടെ പ്രാണനെ പറയുന്നു. 'അമാസോൺ' എന്ന പദത്തിലും നാം ഇതേ അർത്ഥം കാണുന്നു. ജപ്പാനിലെ 'അമാ തെരസു' എന്ന ദേവിയും അമയാണ്. ഭുവനേശ്വരിയായ 'അമ' പാലാഴി കടഞ്ഞു കിട്ടിയ വിശ്വമോഹിനിയായ സാക്ഷാൽ ശ്രീഭഗവതിയാണ് ഇവിടെ.

7. അഥ ഖല്വേതയർച്ചാപച്ഛ ആചാമതി.
തത്സവിതുർവ്വണീമഹ ഇത്യാചാമതി.
വയം ദേവസ്യ ഭോജനമിത്യാചാമതി. ശ്രേഷ്ഠം.
സർവ്വധാതമഭിത്യാചാമതി. തുരം ഭഗസ്യധീമഹീതി
സർവ്വം പിബതി. നിർണ്ണിജ്യ കാംസം ചമസം.
വാ പശ്ചാദഗ്നേഃ സംവിശതി ചർമ്മണി വാ സ്ഥണ്ഡിലേ
വാ വാചം യമോഽ പ്രസാഹഃ സ യദി സ്ത്രിയം.
പശ്യേത് സമൃദ്ധം കർമ്മേതി വിദ്യാത്.

**ഈ ഋക്കിനെ പദം പദമായി ഉച്ചരിച്ച് അല്പാല്പമായി വേണം ആചമിക്കാൻ. 'സർവ്വത്തെയും പ്രസവിക്കുന്ന സവിതാവിനായിട്ട്' എന്നു പറഞ്ഞ് ആചമിക്കുന്നു.**



'ദേവന്മാരുടെ ഭോജനത്തിനായിട്ട്' എന്നുപറഞ്ഞ് ആചമിക്കുക. 'ശ്രേഷ്ഠം വും സർവ്വധാതമവുമായ' എന്നു പറഞ്ഞ് ആചമിക്കുക. 'ഭഗമെന്ന ധീയെ ഞങ്ങൾ ഉപാസിക്കുന്നു'എന്നു പറഞ്ഞ് കാംസ, ചമസാദിരൂപമായ പാത്രത്തിൽ അവ ശേഷിച്ചതു മുഴുവൻ കുടിക്കുക. പിന്നീട് ഒരു തോൽ വിരിച്ചോ, വെറും നിലത്തോ, മൗനവ്രതം ആചരിച്ചുകൊണ്ട് അഗ്നിക്കു പിന്നിൽ (വിളക്കിനു പിന്നിൽ) ഉറങ്ങാൻ കിടക്കുക. ഒരു സ്ത്രീയെ കാണുന്നപക്ഷം തൻെറ കർമ്മം സമൃദ്ധമായി എന്നു മനസ്സിലാക്കാം.

ഇവിടെ കൈയിലിരിക്കുന്ന മന്ഥം സൂര്യാന്തർഗ്ഗതമായ ആദിത്യവർണ്ണമായ 'അമ'യുടെ ഗർഭപാത്രമാണ്. സർവ്വപ്രസവിതാവായ ആ സവിതാവിനെ 'മന്ഥരൂപ'ത്തിൽ ലഭിക്കാനായിട്ടാണ് ആദ്യത്തെ പാദം ഉച്ചരിച്ചത്. ആദ്യത്തെ ആചമനം കൊണ്ട് 'സവിതാ'വിനു സമമാകട്ടെ, സർവ്വജനയിതാവാകട്ടെ എന്നാണ് പ്രാർത്ഥന. പ്രകാശിക്കുന്ന ദേവന്മാരുടെ ഭോജനത്തിനായിട്ടാണ് താൻ സർവ്വജനയിതാവായ സൂര്യനു സമമായി പ്രജാസൃഷ്ടിചെയ്യണമെന്നാശിക്കുന്നത്. പ്രജാസൃഷ്ടി എന്നാൽ അന്നത്തെ സൃഷ്ടിക്കലാണ്. സർവ്വ അന്നങ്ങളിലുംവെച്ച് ശ്രേഷ്ഠവും, ജഗത്തിൻെറ ധാതാവും ധാരയിതാവും ആയ സൂര്യൻ തന്നെയായിത്തീരുന്നത് തനിക്കു സമവും ശ്രേഷ്ഠവുമായ പുത്രനെ ജനിപ്പിക്കുന്നതിനാണ്.

തുരം എന്നാൽ ത്വരം, തൂർണ്ണം അഥവാ ശീഘ്രം. ഉപാസനയുടെ ശീഘ്രത്വം പറയുന്നു. പ്രകാശവേഗതയിൽ ചരിക്കുന്ന ബുദ്ധി അഥവാ 'ധീ'യാണ് 'ഭഗ' വാനെ ഉപാസിക്കുന്നതിനാവശ്യം. മൗനവ്രതം, ഉപവാസം, വിശിഷ്ടഭക്ഷണം എന്നിവകൊണ്ട് കായബലവും മനോബലവും വർദ്ധിപ്പിക്കുന്നവർക്കു മാത്രമേ ഇപ്രകാരമുള്ള ബുദ്ധി ലഭിക്കുകയുള്ളു. സംസ്കൃതവും ശുദ്ധവുമായ സത്വാത്മാക്കളിൽ ജനിക്കുന്ന പുത്രന്മാരും വീര്യമുള്ളവരായിരിക്കും. 'ഭഗ'വാൻ ഇവിടെ ഭഗം അഥവാ 'ശ്രീ'ഭഗവതിയോടുകൂടിയ സൂര്യനാണ്.

വിളക്കിനു പിന്നിൽ കിഴക്കോട്ടു തലതിരിച്ചുവെച്ച് ഉറങ്ങാൻ കിടക്കണം. മനസ്സിൽ പാപചിന്തകളില്ലാതെ, വീര്യധാരണത്തോടെ ഇപ്രകാരം സൂര്യനിലുള്ള സൂര്യദേവിയായ അമ്മ (അമ) ഗായത്രിയെ ധ്യാനിച്ചു കിടന്നാൽ സ്വപ്നത്തിൽ ദേവീദർശനം ലഭിക്കുമെന്നും, തൻെറ കർമ്മങ്ങളെല്ലാം സമൃദ്ധമായെന്ന് ആ ദേവീദർശനം കൊണ്ടറിയണമെന്നുമാണ് ഇതിന് ഒരർത്ഥം. ദേവാലയങ്ങളിൽ വ്രതമാചരിച്ചുകിടന്ന് ഇപ്രകാരം ദിവ്യസ്വപ്നങ്ങളുണ്ടാക്കുന്ന സമ്പ്രദായം ഇന്ത്യയിൽ നിന്ന് 'എസ്ക്കുലേപ്പിയൻ കൾട്ടി'ലേക്ക് വ്യാപിച്ചിരുന്നതായി ചരിത്രത്തിൽനിന്നറിയാം.

**'സ്ത്ര്യാദ്യനിഷ്ടസ്വപ്നദർശനേന യഥാ തഥാ സംയത ചിത്തഃ സന്നിത്യർത്ഥഃ സ ഏവം ഭൂതോ യദിസ്ത്രിയം പശ്യേത് സ്വപ്നേഷു തദാ വിദ്യാത് സമൃദ്ധം മമേദം കർമ്മേതി' എന്ന ശാങ്കരഭാഷ്യം നോക്കുക. 'സ്ത്രീ ആദി അനിഷ്ട സ്വപ്ന ദർശനം കൂടാതെ സംയതചിത്തനായിരിക്കുന്ന ആൾക്ക് സ്ത്രീയെ സ്വപ്നത്തിൽ കാണുന്നത്' കർമ്മസമൃദ്ധിയാണെന്നു കാണാം. സാധാരണ സ്ത്രീകളെ സ്വപ്നം കണ്ടാൽ അത് അനിഷ്ടസ്വപ്നദർശനമാണ്. ഗായത്രീദേവിയെ കാണുന്നതാണ് ഇഷ്ടസ്വപ്നദർശനം. ഗായത്രീദർശനം സൂര്യലോകപ്രാപ്തി നേടുന്നവർക്കുള്ളതാണ്. ആവർത്തനഭ്രമണരൂപമായ പിതൃലോകമാർഗ്ഗത്തിൽ സഞ്ചരി**

ക്കുന്നവർ ഏതെങ്കിലും സ്ത്രീപുരുഷന്മാർ (മൃഗമോ പക്ഷിയോ മനുഷ്യനോ) ഇണ ചേരുന്ന സ്വപ്നം കാണുന്നു. ഇതിനെക്കുറിച്ച് (കഠോപനിഷദ് ഭാഷ്യത്തിൽ) ബാർഡോതോഡോൾ എന്ന തിബത്തൻ സമ്പ്രദായത്തിൽ പറഞ്ഞിട്ടുള്ളത് ഞാൻ നേരത്തെ പരാമർശിച്ചു. അതിനാൽ ആവർത്തിക്കുന്നില്ല. ഫ്രോയിഡിയൻ മനശ്ശാസ്ത്രം ഇതുവരെ മാത്രമേ ചെല്ലുന്നുള്ളു എന്ന് കാൾ യുങ് പറഞ്ഞിട്ടുള്ളത് ഞാൻ ഇവിടെ സാന്ദർഭികമായി ഓർമ്മിക്കയാണ്.

വീര്യധാരണം ചെയ്ത് പ്രജാകാമിയായി ഉറങ്ങാൻ കിടക്കുന്ന പുരുഷന്റെ അരികിൽ, സ്വപ്നത്തിലല്ല, ജാഗ്രത്തിലാണ് ഒരു സ്ത്രീ വന്നു ചേരുന്നതെങ്കിൽ അവർ തമ്മിൽ ഇണചേർന്ന് വംശവിത്തായ പുത്രനുണ്ടാകുന്നു. അത് മൂന്നാമത്തെ അർത്ഥമാണ്. എന്നാൽ ഈ മൂന്നാമത്തെ അർത്ഥത്തിലല്ല ഉപനിഷദ്ഋഷി 'സ്ത്രീദർശന'ത്തെ പറയുന്നത്. 8-ാം ശ്ലോകം 'സ്ത്രിയം സ്വപ്നേഷു പശ്യതി' എന്ന് സ്വപ്നദർശനത്തെ ആവർത്തിച്ചുറപ്പിക്കുന്നു.

8. തദേഷ ശ്ലോകോ യദാ കർമ്മസു കാമ്യേഷുസ്ത്രിയം
സ്വപ്നേഷു പശ്യതി സമൃദ്ധിം തത്ര ജാനീയാത്തസ്മിൻ
സ്വപ്നനിദർശനേ തസ്മിൻ സ്വപ്നനിദർശനേ.

അതിനെക്കുറിച്ച് ശ്ലോകം. കാമ്യകർമ്മങ്ങൾ ചെയ്യുമ്പോൾ, സ്വപ്നത്തിൽ സ്ത്രീയെ ദർശിച്ചാൽ സമൃദ്ധിയുണ്ടാവുമെന്നറിയുക. ആ സ്വപ്നനിദർശനത്തിൽ നിന്ന്; സ്വപ്നനിദർശനത്തിൽനിന്ന്.

## ഖണ്ഡം 3

ബ്രഹ്മം മുതൽ ഒരു പുൽക്കൊടിവരെ (ബ്രഹ്മാദിസ്തംബ പര്യന്താ) യുള്ള സംസാരഗതിയെ പറയുന്നത് മുമുക്ഷുക്കൾക്ക് അതാണ് വൈരാഗ്യ ഹേതുവായിരിക്കുന്നത് എന്നതുകൊണ്ടാണ്.

1. ശ്വേതകേതുർഹാരുണേയഃ പഞ്ചാലാനാം സമിതിമേ
യായ താംഹ പ്രവാഹണോ ജൈവലിരുവാച
കുമാരാനുത്വാശിഷത്പിതേത്യനു ഹി ഭഗവ ഇതി.

ആരുണീപുത്രനായ ശ്വേതകേതു പഞ്ചാലന്മാരുടെ സമിതിയിൽ വന്നു. ജീവലപുത്രനായ പ്രവാഹണൻ ചോദിച്ചു. "കുമാരാ, നിന്റെ പിതാവ് നിനക്ക് അനുശാസിച്ചിട്ടില്ലേ?" "ഉവ്വ്, ഭഗവാൻ."

ആരുണി എന്നാൽ അരുണപുത്രൻ, അരുണന്റെ പേരക്കുട്ടിയാണ് ശ്വേതകേതു. പഞ്ചാലന്മാർ എന്നറിയപ്പെടുന്ന 'പഞ്ചജനങ്ങൾ' അഥവാ പഞ്ചജനപദങ്ങൾ നടത്തുന്ന പൊതുസഭ അഥവാ സമിതിയിലാണ് ശ്വേതകേതു ചെന്നത്. പഞ്ചാലന്മാരുടെ സമിതി ഒരു വിദ്വത്സദസ്സാണ്. അവിടെ ജീവലപുത്രനായ പ്രവഹണൻ എന്ന ജ്ഞാനിയുണ്ട്. അദ്ദേഹത്തെക്കുറിച്ച് ഒന്നാം അദ്ധ്യായത്തിൽ പറഞ്ഞു. പരോവരീയമായ ഉദ്ഗീഥത്തിലൂടെ ബ്രഹ്മാകാശാന്തർഗ്ഗതമായ ലോകങ്ങളുടെ ഗതിയെ വിവരിച്ച ആളാണ് പ്രവഹണൻ. ശുനകപുത്രനായ അതിധന്വൻ പ്രവഹണന്റെ വിദ്വത്വത്തെക്കുറിച്ച് ഉദരശാണ്ഡില്യനോട് പറയുന്നതായി ഒന്നാം



അദ്ധ്യായം 9-ാം ഖണ്ഡം പറഞ്ഞിട്ടുണ്ട്. ആ വിദ്വത്തമായ പ്രവഹണൻ കുമാരപ്രായം വിടാത്ത ശ്വേതകേതു വിദ്വത്സഭയിൽ പ്രവേശിച്ചപ്പോൾ 'ഹേ, കുമാരാ, നിന്റെ പിതാവ് നിന്നെ വേണ്ടവിധം വിദ്യ അഭ്യസിപ്പിച്ചിട്ടില്ലേ' എന്നു ചോദിച്ചു.

പ്രാഥമിക വിദ്യാഭ്യാസത്തിനു ശേഷം ഉപരിപഠനത്തിനുപോകുന്ന വിദ്യാർത്ഥികൾക്ക് അറിവുണ്ടോ എന്നു നോക്കാൻ നാം ചില പ്രവേശനപരീക്ഷകൾ നടത്താറുണ്ട്. അതുപോലെ, ബ്രഹ്മവിദ്യയുടെ സർവ്വകലാശാലയായ പഞ്ചാലന്മാരുടെ സമിതിയിൽ പ്രവേശിക്കാനുള്ള ശ്വേതകേതുവിന്റെ അർഹതയെ പ്രവഹണൻ പരീക്ഷിക്കാൻ ആരംഭിച്ചു.

2. "വേത്ഥ്യ യ ദിതോƒ ധി പ്രജാഃ പ്രയന്തീതി? ന ഭഗവ ഇതി.
വേത്ഥ്യ യഥാ പുനരാവർത്തന്ത ഇതി?
ന ഭഗവ ഇതി. വേത്ഥ്യപഥോർദ്ദേവയാനസ്യപിതൃ-
യാണസ്യ ച വ്യാവർത്തനാ ഇതി? ന ഭഗവ ഇതി.

"പ്രജകൾ ഇവിടെ നിന്ന് ഉത്ക്രമിച്ചാൽ എവിടെപ്പോകുന്നു എന്നറിയാമോ?"

"ഇല്ല, ഭഗവാൻ."

"അവർ എങ്ങനെ പുനരാവർത്തിക്കുന്നു എന്നറിയാമോ?"

"ഇല്ല, ഭഗവാൻ."

"ദേവയാനം, പിതൃയാനം എന്ന രണ്ടു പഥങ്ങൾ എവിടെവെച്ചാണ് വ്യാവർത്തിക്കുന്നത് (പിരിഞ്ഞുപോകുന്നത്) എന്നറിയാമോ?"

"ഇല്ല, ഭഗവാൻ."

മരിച്ച മനുഷ്യർ എവിടെപ്പോകുന്നു? അവരെങ്ങനെ പുനർജനിക്കുന്നു. സഹപ്രയാണം ചെയ്യുന്ന ദേവ പിതൃയാനങ്ങളാകുന്ന രണ്ടു സമാന്തരപഥങ്ങൾ (റോഡുകൾ) വ്യാവർത്തനം ചെയ്യുന്ന ഇതരേതരവിയോഗസ്ഥാനം ഏതെന്നറിയാമോ? ഈ മൂന്നു ചോദ്യങ്ങൾക്കുത്തരം പറയാൻ ശ്വേതകേതുവിന് സാധിച്ചില്ല. പ്രവാഹണൻ ചോദ്യം തുടർന്നു.

3. വേത്ഥ്യ യഥാസൗ ലോകോ ന സംപൂര്യത ഇതി ന
ഭഗവ ഇതി. വേത്ഥ്യ യഥാ പഞ്ചമ്യാ ഹുതാവാപഃ
പുരുഷവചസോ ഭവന്തീതി. നൈവ ഭഗവ ഇതി.

"പിതൃലോകം എന്തുകൊണ്ടാണ് ഒരിക്കലും സമ്പൂർണ്ണമാകാതെ കിടക്കുന്നതെന്നറിയാമോ?"

"ഇല്ല ഭഗവാൻ."

"അഞ്ചാമത്തെ ആഹൂതിയായ ആപസ്സ് പുരുഷവചനമായി ഭവിക്കുന്നതെങ്ങനെ എന്നറിയാമോ?"

"ഇല്ല ഭഗവാൻ."

അനേകായിരം ആത്മാക്കൾ മൃതരായി പിതൃലോകം പ്രാപിച്ചിട്ടും അവിടെ വീണ്ടും സ്ഥലം അവശേഷിക്കുന്നു. അതെന്തുകൊണ്ടാണ്? പിതൃലോകം എന്തേ പൂർണ്ണമാകാത്തത്?

ശ്രദ്ധ, സോമം, വൃഷ്ടി, അന്നം, രേതസ്സ് എന്നിവയാണ് അഞ്ച് ആഹൂതികൾ. ഇതിൽ പഞ്ചമമായ രേതസ്സ് ആറാമത്തെ ആഹൂതിയിൽ പുരുഷനായിത്തീരുന്നു.

ശ്രദ്ധാപൂർവ്വമായ ആഹൂതികൊണ്ട് വൃഷ്ടിയും സോമവും അന്നവും ഉണ്ടാവുന്നു. അവയിൽനിന്നാണ് രേതസ്സുണ്ടാവുന്നത്. രേതസ്സ് യോനിയിൽ പതിച്ചാണ് പുതിയ വംശമുണ്ടാവുന്നത്. ഇതിൻെറ തത്ത്വങ്ങൾ സുശ്രുതസംഹിത പോലുള്ള വൈദ്യഗ്രന്ഥങ്ങളിലുണ്ട്. ശ്രദ്ധാപൂർവ്വമായ ആഹൂതി കഴിഞ്ഞ ഖണ്ഡത്തിൽ പറഞ്ഞു.

അഞ്ചു ചോദ്യങ്ങൾക്കും തൃപ്തികരമായ മറുപടി പറയാൻ ശ്വേതകേതുവിനു സാധിച്ചില്ല.

4. അഥാനു കിമനു ശിഷ്ടോƒ വോചഥാ യോ
ഹീമാനി ന വിദ്യാത് കഥം സോƒ നുശിഷ്ടോ
ബ്രൂവിതേതി. സ ഹായസ്തഃ പിതുരർദ്ധീമേ യായ തംഹോ വാചാ
നനു ശിഷ്യ വാവ കില മാ ഭഗവാനബ്രവീദനുത്വാശിഷമിതി.

"പിന്നെ എങ്ങനെയാണ് നീ അനുശാസിതനാണെന്നു പറഞ്ഞത്? ഇതൊന്നും അറിയാതെ ഒരാൾ എങ്ങനെ താൻ അനുശാസിതനാണെന്നു പറയും?"

ഇപ്രകാരം കേട്ടപ്പോൾ ദുഃഖിതനായ അവൻ പിതൃസവിധത്തിൽ ചെന്നു പറഞ്ഞു. "ഭഗവാൻ, എന്നെ ശരിയായ വിധത്തിൽ അനുശാസിക്കാതെ, അവിടുന്ന് അനുശാസിച്ചതായി പറഞ്ഞു." വിദ്യാഭ്യാസത്തിനുശേഷം സമാവർത്തന വേളയിൽ 'നിന്നെ ഞാൻ എല്ലാം പഠിപ്പിച്ചു കഴിഞ്ഞു' എന്ന് പിതാവ് പറഞ്ഞതു നുണയാണെന്ന് ശ്വേതകേതു സംശയിക്കുന്നു.

5. പഞ്ചമാ രാജന്യബന്ധുഃ പശ്ചാനപ്രാക്ഷീതേഷാം
നൈകഞ്ചനാശകം വിവക്തുമിതി സ ഹോവാചയഥാ
മാം ത്വം തദൈതാനവദോ യഥാഹ മേഹാംനൈ
കഞ്ചനവേദ യധ്യഹ മിമാനവേദിഷ്യം കഥം
തേ നാപക്ഷ്യമിതി.

"ആ രാജന്യബന്ധു, എന്നോട് അഞ്ചു ചോദ്യം ചോദിച്ചു. ഒരെണ്ണത്തിനു പോലും എനിക്ക് ഉത്തരം പറയാനായില്ല." "നീ പറഞ്ഞ ആ അഞ്ചു ചോദ്യങ്ങൾക്കുത്തരം എനിക്കും അറിയില്ല. അറിയാമായിരുന്നെങ്കിൽ ഞാൻ പറഞ്ഞു തരാതിരിക്കുന്നതെന്തിന്?"

ഇവിടെ കുമാരനായ ശ്വേതകേതുവിൻെറ രണ്ട് അപക്വസ്വഭാവങ്ങൾ നമുക്കു മനസ്സിലാക്കാം. ഒന്നാമതായി, തൻെറ പിതാവിൻെറ സത്യസന്ധതയെ സംശയിക്കുന്നത്; രണ്ടാമതായി വിദ്വാനായ തൻെറ പരീക്ഷകനെ 'രാജന്യബന്ധു' എന്നു താഴ്ത്തി പറയുന്നത്. രാജാവല്ലാത്ത ക്ഷത്രിയന്മാരാണ് രാജന്യന്മാർ. അവരുടെ ബന്ധുമാത്രമായ ഒരു വിവരദോഷിയുടെ ചോദ്യങ്ങൾക്കുപോലും തനിക്കുത്തരം പറയാനാവാത്ത സ്ഥിതിക്ക്, അച്ഛൻ തനിക്ക് എന്തു പഠിപ്പിച്ചു എന്നാണ് ശ്വേതകേതു ചോദിക്കുന്നത്. ഗുരുസ്ഥാനീയരായ രണ്ടുപേരെ ശ്വേതകേതു അപ്രകാരം നിന്ദിക്കുന്നു. ഇത് ചെറുപ്പത്തിൻെറ ഒരു അപാകത മാത്രമാണ്. ശ്വേതകേതുവിൻെറ പ്രായത്തെ മനസ്സിലാക്കി ആ അപക്വമായ കൗമാരമനശ്ശാസ്ത്രത്തെ ഋഷി ഇവിടെ കാണിക്കുന്നു. രാജന്യബന്ധുവാകയാൽ പ്രവാഹണൻ



ദുർവൃത്തനായിരിക്കണമെന്ന ധ്വനി ശ്വേതകേതുവിൻെറ വാക്കിലുണ്ടെന്ന് ശാങ്കരഭാഷ്യം പറയുന്നു.

പുത്രനായ ശ്വേതകേതുവിനോട് തൻെറ അജ്ഞത വെളിപ്പെടുത്തിയ ഗൗതമഗോത്രക്കാരനായ ആരുണി ജ്ഞാനത്തിനുള്ള തൃഷ്ണയോടെ പാഞ്ചാല സഭയിലേക്കു പുറപ്പെട്ടു.

6. സഹ ഗൗതമോ രാജ്ഞോƒ ർദ്ധമേയായ തസ്മൈ
ഹ പ്രാപ്തായാർഹാഞ്ചകാര സഹപ്രാതഃ സ ഭാഗ ഉദേയായതം
ഹോവാച മാനുഷസ്യ ഭഗവൻ ഗൗതമവിത്തസ്യ
വരം വൃണീഥാ ഇതി. സ ഹോവാച തവൈവ രാജൻ
മാനുഷം വിത്തം യാ മേവ കുമാരസ്യാന്തേ വാചമഭാ-
ഷഥാസ്താമേവ മേ ബ്രൂഹീതി സഹകൃച്ഛ്റീ ബഭൂവ.

ഗൗതമൻ രാജാവിൻെറ കൊട്ടാരത്തിൽ ചെന്നു. രാജാവ് അദ്ദേഹത്തെ അർഹമായ വിധം ആദരവോടെ സ്വീകരിച്ചു. പിറ്റേന്ന് ഉദിച്ചപ്പോൾ സഭയിൽ അദ്ദേഹം ചെന്നു. രാജാവു പറഞ്ഞു. "ഭഗവാൻ ഗൗതമാ, മനുഷ്യരുടെ ധനത്തെ വരമായി ആവശ്യപ്പെട്ടാലും."

ഗൗതമൻ പറഞ്ഞു. "രാജൻ, മാനുഷമായ വിത്തം അങ്ങേക്കു തന്നെ ഇരിക്കട്ടെ. എൻെറ കുമാരനോട് അങ്ങ് ചർച്ചചെയ്ത വാക്കുകൾ പറഞ്ഞാലും." ഇതു കേട്ട രാജാവ് വിഷമത്തിലായി.

സഭാഗ എന്നതിന് സഭയിൽ ആഗതനായി എന്ന അർത്ഥത്തിനുപുറമെ മറ്റൊരർത്ഥമുണ്ട്. ഭജനം ആണ് ഭാഗം. പൂജാസേവാദിസഹഭാഗങ്ങളെക്കൊണ്ടു ഭജിക്കേണ്ടവനായ വ്യക്തിയാണ് സഭാഗൻ. പൂജമാന്യനായ ഗൗതമൻ എന്നർത്ഥമുണ്ട് അതിന്. (ശാങ്കരഭാഷ്യം). ഭാഗിക്കുക അഥവാ ഭജിക്കുക എന്നാൽ ഗണിതത്തിൽ ഉള്ള അർത്ഥം പ്രസിദ്ധമാണ്. ഇവിടെ 'രാജാർദ്ധ'ത്തിൽ ചെല്ലുന്നത് രാജതുല്യനായ ഗൗതമനാകയാലാണ് സഭാഗ എന്ന പദം ഉപയോഗിച്ചത്. തനിക്കു തുല്യനായ ഗൗതമൻ വന്ന് ജ്ഞാനഭിക്ഷ കേട്ടപ്പോൾ രാജാവ് വിഷമത്തിലായതും അതുകൊണ്ടുതന്നെ. പൂജ്യനും തനിക്കുതുല്യനുമായ ഗൗതമനോട് ജ്ഞാനഭിക്ഷ തരില്ലെന്നു പറയാനാവില്ല. അതേസമയത്ത്, വിദ്യ അഭ്യസിപ്പിക്കുന്നതിന് ന്യായമായും ആവശ്യമായ ഗുരുകുലവാസം കൂടാതെയാണ് ഗൗതമൻ ജ്ഞാനഭിക്ഷ ചോദിച്ചിരിക്കുന്നത്.

7. തംഹ ചിരം വസേത്യാ ജ്ഞാപയാഞ്ചകാര തംഹോവാച
യഥാ മാ ത്വം ഗൗതമാവദോ യഥേയം ന പ്രാക്ത്വത്തഃ
പുരാ വിദ്യാ ബ്രാഹ്മണാൻ ഗഛതി തസ്മാദു സർവ്വേഷു
ലോകേഷു ക്ഷത്രസ്യൈവം പ്രശാസനമഭൂദിതി തസ്മൈ ഹോവാച.

"അവിടുന്ന് ഇവിടെ ചിരം വസിക്കുക" എന്നാവശ്യപ്പെട്ടു. അതിനുശേഷം (വാസകാലത്തിനുശേഷം) പറഞ്ഞു:

"ഗൗതമാ, ഈ പറയാൻ പോവുന്ന വിദ്യ അങ്ങേക്കുമുൻപ് ബ്രാഹ്മണരിലേക്കു പോയിട്ടില്ല. സർവ്വലോകങ്ങളിലും ഇതിനെ അനുശാസിക്കാൻ ക്ഷത്രിയനു മാത്രമേ അർഹതയുള്ളു." എന്നിട്ട് അദ്ദേഹം അനുശാസിച്ചു.

ക്ഷത്രിയന്മാരുടെ മാത്രമായ ഒരു വിദ്യ, ആദ്യമായിട്ട് ഒരു ക്ഷത്രിയൻ ബ്രാഹ്മണന് ഉപദേശിക്കുന്നതാണ് നാം ഇവിടെ കാണുന്നത്. (ഇതേ വിദ്യയാണ് കൃഷ്ണൻ അർജ്ജുനന് ഉപദേശിച്ചത്.)

## ഖണ്ഡം 4

'അഞ്ചാമത്തെ ആഹൂതിയിലെ ആപസ്സ് പുരുഷനെന്നു പറയപ്പെടുന്നു' എന്ന നിഗമനത്തെ തെറ്റ് എന്നു സ്ഥാപിക്കയാണ് ആദ്യം ചെയ്യുന്നത്. ഇതു തെറ്റെന്നു സ്ഥാപിച്ചാൽ അതിനുമുൻപു പറയപ്പെട്ട നാലു പ്രശ്നങ്ങളെയും തെറ്റെന്നു സ്ഥാപിക്കാൻ എളുപ്പമുണ്ട്. അഗ്നിഹോത്രാഹൂതിയുടെ കാര്യാരംഭം വാജസനേയ ഉപനിഷത്തിൽ (ബൃഹദാരണ്യകം) പറഞ്ഞിട്ടുണ്ട്. അതനുസരിച്ച് ഉത്ക്രാന്തി, ഗതി, പ്രതിഷ്ഠ, തൃപ്തി, പുനരാവൃത്തി, ലോകങ്ങളിലേക്കുള്ള പ്രത്യുത്ഥാനം എന്നിങ്ങനെ ആറു പ്രശ്നമുണ്ട്. അവിടെത്തന്നെ അവയുടെ നിരാകരണവുമുണ്ട്. "തേ വാ ഏതേ ആഹുതി ഹുതേ ഉത്ക്രാമതസ്തേ അന്തരിക്ഷമാവിശതസ്തേ അന്തരിക്ഷമേവാഹവനീയം കുർവ്വാതേ വായും സമിധം മരീചീരേവ ശുക്ലാമാഹൂതിം തേ അന്തരിക്ഷം തർപ്പയതസ്തേ തത ഉത്ക്രാമതഃ". ഈ ആഹൂതികൾ ഉത്ക്രമിച്ച് അന്തരിക്ഷത്തിലെത്തുന്നു. അവിടെ ആത്മാവിനെ സൂക്ഷ്മമായ അപൂർവ്വരൂപത്തിൽ ആവരണം ചെയ്യുന്നു. അന്തരിക്ഷംതന്നെ, വായുവെ സമിത്താക്കി ആഹവനീയാഗ്നിയായി മാറുന്നു; മരീചികൾ ശുക്ലങ്ങളായ ആഹൂതികളാവുന്നു. അപ്രകാരം അന്തരിക്ഷത്തെ തർപ്പിച്ച് അവ അവിടെനിന്ന് ഉത്ക്രമിക്കുന്നു. ഇപ്രകാരം മുൻപുപറഞ്ഞപോലെ തർപ്പിച്ച് ആവർത്തിക്കുന്നു. ഇങ്ങനെ ഓരോന്നോരോന്നായി തർപ്പിച്ചുതർപ്പിച്ച് പുരുഷനിൽ രേതസ്സായി മാറുന്നു. അവിടെനിന്ന് സ്ത്രീയിൽ പ്രവേശിച്ച് ഈ ലോകത്തിൽത്തന്നെ വീണ്ടും ഉത്ഥാനം ചെയ്യുന്നു. ഇപ്രകാരമാണ് വാജസനേയത്തിൽ പറഞ്ഞത്. ഇവിടെ അഗ്നിഹോത്രത്തിൽനിന്ന് സൂക്ഷ്മമായ 'അപൂർവ്വ'ത്തിലേക്കുള്ള പരിണാമലക്ഷണം അഞ്ചായി വിഭജിച്ച് അഗ്നിത്വത്തെ ഉപാസനം ചെയ്യുന്നത് ഉത്തരായനമാർഗ്ഗ പ്രതിപത്തിസാധനമാണ് എന്നു പറയുന്നു. "ആ ലോകങ്ങളാണ്, ഹേ ഗൗതമാ, അഗ്നി" മുതലായ വാക്യങ്ങൾ ഇതിനെ ചൂണ്ടിക്കാട്ടുന്നു. സായംസന്ധ്യയിലും പ്രഭാതത്തിലും ചെയ്യപ്പെടുന്ന രണ്ട് ആഹൂതികളുണ്ട് അഗ്നിഹോത്രത്തിൽ. ശ്രദ്ധാപുരസ്സരം പയസ്സ് മുതലായവ അവയിൽ ഹോമിക്കുമ്പോൾ ആഹവനീയാഗ്നി, സമിത്ത്, ധൂമം, അർച്ചിരം, അംഗാരം, വിസ്ഫുലിംഗം എന്നിങ്ങനെ വിഭാവനം ചെയ്ത്, കർത്താവും കാരകവും ആയി ഭാവിച്ച്, അന്തരിക്ഷത്തിലേക്കും ദ്യുലോകങ്ങളിലേക്കും ക്രമേണയായി പ്രവേശിക്കുന്നതായി കരുതണം. ഇങ്ങനെ മുകളിലേക്ക് മുകളിലേക്ക് ഉത്ക്രാന്തിപ്രാപിക്കുമ്പോൾ സ്ഥൂലമായ അന്നം സൂക്ഷ്മഭൂതമായി ത്തീരുന്നു. ഈ സൂക്ഷ്മഭൂതങ്ങളെ ശ്രദ്ധയോടെ ഹോമിക്കുന്നതിനാൽ ശ്രദ്ധാശബ്ദവും, അപ്സമവായിത്വംകൊണ്ട് (ജലത്തോടൊപ്പം ഹോമിക്കുന്നതുകൊണ്ട്) ആപശ്ശബ്ദവും അതിനു യോജിക്കുന്നു. ശ്രദ്ധയും ആപസ്സും (സൂക്ഷ്മമായ ശ്രദ്ധയോടെ ഹോമിക്കപ്പെടുന്ന സൂക്ഷ്മമായ അന്നം) എവിടെ ഹോമിക്കപ്പെടുന്നുവോ ആ സ്ഥാനമാണ് അഗ്നി. അതിനോടു സംബന്ധപ്പെട്ടത് 'സമിത്ത്' എന്നു പറയപ്പെടുന്നു. ആഹൂതിയിൽ അഗ്നിയുടെ ഭാവം ഇപ്രകാരം നിർദ്ദേശിക്കപ്പെ



ടുന്നു. ഹോമിക്കപ്പെടുന്ന സ്ഥാനവും, ഹോമിക്കപ്പെടുന്ന അന്നവും ജലവും, ഹോമിക്കുന്നവന്റെ ശ്രദ്ധയും അഗ്നിയാണ് എന്നു വരുന്നു. സൂക്ഷ്മമായ ഊർജ്ജമാണ് അഗ്നി.

1. അസൗ വാവ ലോകോ ഗൗതമാഗ്നിസ്തസ്യാദിത്യ ഏവ സമിദ്രശ്മയോ ധൂമോ$f$ ഹരർച്ചിശ്ചന്ദ്രമാ അംഗാരാ നക്ഷത്രാണി വിസ്ഫുലിംഗാഃ

ആ വിദൂരലോകങ്ങൾ, ഹേ ഗൗതമാ, അഗ്നിയാണ്. അവയുടെ വിറക് സൂര്യനാണ്. രശ്മികൾ ധൂമമാണ്. പകൽ അർച്ചിസ്സാണ് (നാളമാണ്). ചന്ദ്രൻ കനൽക്കട്ടയാണ്. നക്ഷത്രങ്ങൾ വിസ്ഫുലിംഗങ്ങളാണ്.

അഗ്നിഹോത്രത്തിൽ ആഹവനീയാഗ്നി എപ്രകാരം ഹോമിക്കപ്പെടുന്ന സ്ഥാനമായിരിക്കുന്നുവോ അപ്രകാരം ദ്യുലോകം സമസ്തവും ഹോമിക്കപ്പെടുന്ന അഗ്നിയാണ്. അവയെ കത്തിക്കുന്ന സമിത്ത് (വിറക്) ആണ് നമ്മുടെ സൗരയൂഥത്തിലെ സൂര്യൻ. രശ്മികൾ അതിൽനിന്നുത്ഥാനം ചെയ്തു മുകളിലേക്കു പോകുന്ന ധൂമമാണ്. പ്രകാശസാമാന്യത്താൽ പകൽ ദീപനാളമാണ്. പകലാകുന്ന ദീപനാളം കെട്ടടങ്ങുമ്പോൾ കാണപ്പെടുന്നതിനാലും, ഇടയ്ക്ക് തിളങ്ങുകയും, ഇടയ്ക്ക് (അമാവാസി) കറുത്ത് ഇരിക്കുകയും ചെയ്യുന്നതിനാലും ചന്ദ്രമസ്സ് കനൽക്കട്ടയാണ്, തീ കത്തുമ്പോൾ നാലുപാടും ചിതറിത്തെറിക്കുന്ന വിസ്ഫുലിംഗങ്ങളാണ് നക്ഷത്രങ്ങൾ. ഇവിടെ ദ്യുലോകമായ അഗ്നി ജ്വലിക്കുമ്പോൾ ചിതറിത്തെറിക്കുന്ന സ്ഫുലിംഗങ്ങൾ എന്നർത്ഥമാണ് എടുക്കേണ്ടത്. ചന്ദ്രമസ്സ് കനൽക്കട്ടയാകയാൽ അതിൽനിന്നല്ല സ്ഫുലിംഗം പാറുന്നത്.

2. തസ്മിന്നേതസ്മിന്നഗ്നൗ ദേവാഃ ശ്രദ്ധാം ജുഹൂതി തസ്യാ ആഹൂതേഃ സോമോ രാജാ സംഭവതി.

ഈ അഗ്നിയിലേക്ക് ദേവന്മാർ ശ്രദ്ധാപൂർവ്വം ആഹൂതി ചെയ്യുന്നു. ആ ആഹൂതിയിൽനിന്ന് രാജാവായ സോമൻ സംഭവിക്കുന്നു.

ഇത് ആധിദൈവതമാകയാൽ ഇവിടെ "രാജാവായ സോമൻ" ചന്ദ്രമസ്സല്ല, ചന്ദ്രകാര്യം ആരംഭിക്കുന്നതും ദ്യുലോകം ഗമിച്ച് ചൈതന്യരൂപമാർജ്ജിച്ചതും ആയ ആപസ്സിന്റെയും ശ്രദ്ധയുടെയും സമവായമാണ്. അത് സൂക്ഷ്മരൂപത്തിൽ ദ്യുലോകത്തിലെത്തിയ ജലത്തിന്റെയും, യജമാനന്റെ ശ്രദ്ധയുടെയും സമവായമാണ്. ശ്രദ്ധ എന്നാൽ concentration എന്നും വിശ്വാസം എന്നും അർത്ഥമെടുക്കാം. ശ്രദ്ധകൂടാതെ ഒരു കർമ്മവും നന്നായി ചെയ്യാനാവില്ല. ശ്രദ്ധകൂടാതെ ആരും ഒന്നും പ്രചരിപ്പിക്കാൻ മുൻകൈ എടുക്കുകയുമില്ല. ആദർശങ്ങളും ശാസ്ത്രങ്ങളും കലകളും പോഷിപ്പിക്കുന്നവരിലും പ്രചരിപ്പിക്കുന്നവരിലും ശ്രദ്ധയുണ്ട്. ആ ശ്രദ്ധയും, ഈ ഭൂമിയിലെ ജലത്തിൽനിന്ന് ഉപരിലോകങ്ങളിലേക്ക് ഉത്ക്രമിക്കുന്ന സൂക്ഷ്മമായ അഗ്നിയും ($H_2O$) ഒന്നിച്ചുചേർന്ന് ദ്യുലോകത്തിൽ വെച്ച് പർജ്ജന്യനെന്ന അഗ്നി ഉണ്ടാവുന്നു. ആ പർജ്ജന്യാഗ്നിയെയാണ് ഇവിടെ സോമമെന്നു പറഞ്ഞത്. ഋഗ്വേദാദികളിൽനിന്ന് മധുകൃത്തുകൾ മധു എടുത്ത് ആദിത്യനിൽ രോഹിതവർണ്ണമായ മധു ശേഖരിച്ചുവെക്കുന്നു എന്നു നേരത്തെ പറഞ്ഞപോലെയാണ് ഇവിടെ ഭൂമിയിലെ ജലവും ശ്രദ്ധയും എടുത്ത്, ദ്യുലോകത്തിലെ സൂക്ഷ്മ

ചൈതന്യം, പർജ്ജന്യാഗ്നിയെ ഉണ്ടാക്കി സോമമാക്കി സോമനിൽ ശേഖരിക്കുന്നത്; കനൽക്കട്ടയെ ഊതി രണ്ടാമതും അഗ്നി ഉണ്ടാക്കാം. കരിക്കട്ടയിൽ അഗ്നി സംഭരിക്കാം. കരിക്കട്ടയും കനൽക്കട്ടയുമായ ചന്ദ്രനെ, ദ്യുലോകം താൻ സൃഷ്ടിച്ച പർജ്ജന്യനാൽ സമൃദ്ധമാക്കുന്നു എന്നർത്ഥത്തിലാണ് ഇവിടെ ധരിക്കേണ്ടത്.




## ഖണ്ഡം 5

1. പർജ്ജന്യോ വാവ ഗൗതമാഗ്നിസ്തസ്യ വായുരേവ-
സമിദഭ്രം ധൂമോ വിദ്യുദർച്ചിരശനിരംഗാരാഹ്യാദനയോ
വിസ്ഫുലിംഗാഃ

ഹേ ഗൗതമാ, പർജ്ജന്യനാണ് അഗ്നി. വായു സമിത്താണ്. അഭ്രം, ധൂമം, വിദ്യുത്, അർച്ചിസ്സ്, അശനി, അംഗാരം. ഇടി വിസ്ഫുലിംഗം.

പർജ്ജന്യൻ സൃഷ്ടിക്ക് ഉപകരണമായിത്തീരുന്ന സൂക്ഷ്മോർജ്ജമാണ്. ആ അഗ്നിയെ ഊതിക്കത്തിക്കുന്ന വിറകാണ് വായു. പുരോവാതം അഥവാ വൃഷ്ടിക്കു മുൻപു വരുന്ന കാലവർഷക്കാറ്റുകളെക്കുറിച്ചാണ് ഇവിടെ പറയുന്നത്. മേഘമാണ് ധൂമം. മിന്നൽ അഥവാ വൈദ്യുതിയാണ് പകൽ. വൈദ്യുതിയോടുള്ള സംബന്ധം കൊണ്ടും, കാഠിന്യംകൊണ്ടും അശനിപാതത്തെ അംഗാരമെന്നു പറയുന്നു. ഇടിനാദം ശബ്ദതരംഗമാകയാൽ അത് അങ്ങുമിങ്ങും ചിതറിത്തെറിക്കുന്ന വിസ്ഫുലിംഗമായി ഭാവന ചെയ്യപ്പെടുന്നു.

2. തസ്മിന്നേതസ്മിന്നഗ്നൗ ദേവാഃ സോമം രാജാനം
ജുഹൂതി തസ്യാ ആഹുതേർവ്വർഷം സംഭവതി.




ആ അഗ്നിയിലേക്ക് ദേവന്മാർ സോമമെന്ന രാജാവിനെ ആഹൂതി ചെയ്യുന്നു. അതിൽ നിന്ന് വർഷം സംഭവിക്കുന്നു. ജലരൂപമായി ആരംഭിച്ച അപശ്രദ്ധാരൂപമായ അതേ ഊർജ്ജം വീണ്ടും ജലരൂപത്തിൽ ഭൂമിയിലേക്കു തിരിച്ചുവരുന്ന ആവർത്തന ഭ്രമണ പ്രക്രിയയാണ് വിവരിക്കുന്നത്.

## ഖണ്ഡം 6

1. പൃഥിവീ വാവ ഗൗതമാഗ്നിസ്തസ്യാഃ സംവത്സര ഏവ
സമിദാകാശോ ധൂമോ രാത്രിരർച്ചിദ്ദിശോഽംഗാരാ
അവാന്തര ദിശോ വിസ്ഫുലിംഗാഃ

ഹേ, ഗൗതമാ, പൃഥിവിയാണ് അഗ്നി. സംവത്സരം വിറക്. ആകാശം ധൂമം. രാത്രി അർച്ചിസ്സ്. ദിശകൾ അംഗാരം. അവാന്തരദിശകൾ വിസ്ഫുലിംഗം.




സംവത്സരമാകുന്ന കാലം ഇവിടെ വിറകാണ്. അതിനാൽ പ്രചോദിതമായിട്ടാണ് പൃഥ്വി ധാന്യാദികളായ നാലാമത്തെ അന്നത്തെ തരുന്നത്. അഗ്നിയെ ചുഴന്ന് ധൂമം നില്ക്കുന്നതുപോലെ ഭൂമിയെ ചുഴന്ന് ആകാശം നില്ക്കുന്നതിനാലാണ് ആകാശം ധൂമമെന്നു പറയുന്നത്. രാത്രിയെ എന്തുകൊണ്ട് അർച്ചിസ്സെന്നു പറഞ്ഞു? പൃഥിവ്യാ ഹ്യപ്രകാശാത്മികായാ അനുരൂപാ രാത്രിഃ തമോരൂപത്വാത് അഗ്നേരിവാനുരൂപമർച്ചിഃ എന്നു ശാങ്കരഭാഷ്യം. പൃഥിവിയും രാത്രിയും അനുരൂപങ്ങളായ, അപ്രകാശങ്ങളായ തമോരൂപങ്ങളാണ്. അവ 'തമോഗ്രഹ'ങ്ങളാണ്. തമോരൂപമായ ഭൂമിയുടെ ജ്വാലപോലെയാണ് തമോരൂപമെങ്കിലും പ്രകാശിക്കുന്ന രാത്രി (നിലാവിനാൽ) കാണുന്നത്. (സൂര്യന്റെ പകലാണ് പകൽ, ഭൂമിയുടെ പകലാണ് രാത്രി എന്നർത്ഥം) ഉപശാന്തി അഥവാ ശമനം എന്ന സാമാന്യ ഗുണത്താൽ ദിശകൾ അംഗാരം. ക്ഷുദ്രത്വ സാമാന്യത്താൽ അവാന്തരദിശകൾ വിസ്ഫുലിംഗങ്ങൾ.

2. തസ്മിന്നേതസ്മിന്നഗ്നൗ ദേവാ വർഷം ജുഹൂതി തസ്യാ
ആഹുതേരന്നം സംഭവതി.

അതിലേക്ക് ദേവന്മാർ വർഷം ആഹൂതി ചെയ്യുമ്പോൾ അന്നം സംഭവിക്കുന്നു. വ്രീഹി, യവം മുതലായ അന്നരൂപത്തിലുള്ള അഗ്നി സംഭവിക്കുന്നു.

## ഖണ്ഡം 7

1. പുരുഷോ വാവ ഗൗതമാഗ്നിസ്തസ്യ വാഗേവ സമിത്പ്രാണോ
ധൂമോ ജിഹ്വാർച്ചിശ്ചക്ഷുരംഗാരാഃ ശ്രോത്രം വിസ്ഫുലിംഗാഃ

ഹേ ഗൗതമാ, പുരുഷനാണ് അഗ്നി. വാക്ക് വിറക്; പ്രാണൻ ധൂമം, ജിഹ്വ അർച്ചിസ്സ്, ചക്ഷു അംഗാരം, ശ്രോത്രം വിസ്ഫുലിംഗം.




വാക്കില്ലാത്ത പുരുഷൻ ഊമനായിരിക്കും. അവന് സ്വയം പ്രകാശശക്തി ലഭിക്കയില്ല. അതിനാൽ വാക്ക് സമിത്താണ്. മുഖത്തിൽനിന്ന് നിർഗ്ഗമനം ചെയ്യുന്നതിനാൽ പ്രാണൻ ധൂമമാണ്. ലോഹിതനിറവും, തീനാളത്തിൻെറ ആകൃതിയുമുള്ള ജിഹ്വ പകലാണ്. ഭാസിക്കുന്നതിനെ (പ്രകാശിക്കുന്നതിനെ) ആശ്രയിച്ചിരിക്കയാൽ ചക്ഷു അംഗാരമാണ്. വിപ്രകീർണ്ണത്വസാമ്യത്താൽ (എങ്ങും പരക്കുന്ന) ശ്രോത്രം വിസ്ഫുലിംഗമാണ്.

2. തസ്മിന്നേതസ്മിന്നഗ്നൗ ദേവാ അന്നം ജുഹ്വതിതസ്യാ
 ആഹൂതേ രേതഃ സംഭവതി.

**ആ അഗ്നിയിലേക്ക് ദേവന്മാർ അന്നം ആഹൂതി ചെയ്യുമ്പോൾ രേതസ്സ് ഉണ്ടാവുന്നു.**

## ഖണ്ഡം 8

1. **യോഷാ വാവ ഗൗതമാഗ്നിസ്തസ്യാ ഉപസ്ഥ ഏവ സമിദ്യദുപമന്ത്രയതേ സ ധൂമോ യോനിരർച്ചി ര്യദന്തഃ കരോതി തേഽംഗാരാ അഭിനന്ദാ വിസ്ഫുലിംഗാഃ**

**ഹേ ഗൗതമാ, സ്ത്രീയാണ് അഗ്നി. അവളുടെ ഉപസ്ഥമാണ് വിറക്. ഉപമന്ത്രണം (അവളെ നല്ലവാക്കുപറഞ്ഞ് ആകർഷിക്കൽ) ധൂമം; യോനിയാണ് അർച്ചിസ്സ്.**



അതിനകത്ത് ചെയ്യപ്പെടുന്നതാണ് അംഗാരം. അതിൽനിന്നു ലഭിക്കുന്ന ആനന്ദമാണ് വിസ്ഫുലിംഗം. പുത്രോത്പാദനത്തിന് സ്ത്രീയെ സന്നദ്ധയാക്കുന്നത് സ്ത്രീയുടെ ഉപസ്ഥമാകയാൽ അത് വിറകാണ്. (Pelvis). ലോഹിതത്വം കൊണ്ട് യോനി അർച്ചിസ്സാണ്. അതിനകത്തു ചെയ്യുന്ന ക്രിയ അഗ്നിസംബന്ധമാകയാൽ അത് അംഗാരമാണ്. അതിൽനിന്നു ലഭിക്കുന്ന ആനന്ദം ക്ഷുദ്രവും എല്ലാ ജീവജാലങ്ങൾക്കും ഉള്ളതുമാകയാൽ വിസ്ഫുലിംഗമാണ്.

2. തസ്മിന്നേതസ്മിന്നഗ്നൗ ദേവാ രേതോ ജുഹ്വതിതസ്യാ
 ആഹൂതിഗ്ഗർഭഃ സംഭവതി.

ഈ അഗ്നിയിലേക്ക് ദേവന്മാർ രേതസ്സ് ആഹൂതി ചെയ്യുമ്പോൾ ഗർഭം സംഭവിക്കുന്നു.

ശ്രദ്ധ, സോമം, വർഷം, അന്നം, രേതസ്സ് എന്നിവയുടെ ഹവനം ക്രമത്തിൽ ഗർഭം ഉത്പാദിപ്പിക്കുന്നു. ഇവയെല്ലാം ആപസ്സുമായി സമവായം ചെയ്തിട്ടാണ് ആഹൂതി ചെയ്യുന്നത്. അതിനാൽ ആപസ്സിൻെറ പ്രാധാന്യം വിവക്ഷിക്കുന്നു. ഇക്കാരണംകൊണ്ടാണ് പഞ്ചമആഹൂതിയിലെ ജലം പുരുഷനായിത്തീരുന്നു എന്ന് ശ്രുതി പറയുന്നത്. അല്ലാതെ ജലം സോമനായിത്തീരുന്നു മുതലായ അർത്ഥത്തിലല്ല. പൃഥ്വിയും ജലവും അഗ്നിയും ചേർന്ന് ത്രിവൃത്കരണം സംഭവിച്ച ആപസ്സാണ് പറയപ്പെടുന്നത്. പൃഥ്വി എന്ന് എടുത്തുപറയുമ്പോൾ താരതമ്യേന പൃഥ്വീതത്വം കൂടിയിരിക്കുന്നത് എന്ന അർത്ഥമാണ് എടുക്കേണ്ടത്. സോമത്തിലും വർഷത്തിലും അന്നത്തിലും, രേതസ്സിലും, കായത്തിലും ജലാധിക്യമാണുള്ളതെന്നും അതിനാൽ അവയെല്ലാം ആപസ്സാണെന്നും ശാങ്കരഭാഷ്യം പറയുന്നുണ്ട്. ശരീരത്തിലും ഇപ്രകാരം ജലം (ദ്രവം) അധികമാകയാൽ പാർത്ഥിവമെങ്കിലും ശരീരവും ആപസ്സാണ്. അതിനാൽ രേതസ്സിൻെറ രൂപത്തിലുള്ള പഞ്ചമമായ ആഹൂതിയാണ് പുരുഷപ്രജ (സ്ത്രീപ്രജ)യാവുന്നത്. ഈ അർത്ഥമാണ് എടുക്കേണ്ടത്.

| | അഗ്നി | (സമിത്ത്) വിറക് | ധൂമം | അർച്ചിസ്സ് | അംഗാരം | വിസ്ഫുലിംഗം | ആഹൂതി | ഭവ്യം |
|---|---|---|---|---|---|---|---|---|
| 1. | ദ്യുലോകം | സൂര്യൻ | രശ്മി | പകൽ | ചന്ദ്രമസ്സ് | നക്ഷത്രം | ശ്രദ്ധ, ജലം | സോമം |
| 2. | പർജ്ജന്യൻ | വായു | അഭ്രം | വിദ്യുത് | അശനി | ഇടി | സോമം | വർഷം |
| 3. | പൃഥിവി | സംവത്സരം | ആകാശം | രാത്രി<br>ദിശ | ദിശ | അവാന്തര | വർഷം | അന്നം |
| 4. | പുരുഷൻ | വാക്ക് | പ്രാണൻ | ജിഹ്വ | ചക്ഷു | ശ്രോത്രം | അന്നം | രേതസ്സ് |
| | സ്ത്രീ | വാക്ക് | പ്രാണൻ | ജിഹ്വ | ചക്ഷു | ശ്രോത്രം | അന്നം | ശോണിതം. |
| 5. | സ്ത്രീ/ പുരുഷൻ | ഉപസ്ഥം | ഉപ മന്ത്രണം | യോനി | ഇണചേരുന്ന ക്രിയ | ആനന്ദം | രേതസ്സ് | സ്ത്രീപ്രജ പുരുഷപ്രജ |

**ഇപ്രകാരം അഞ്ചാമത്തെ ആഹൂതികൊണ്ട് ഭവിച്ച മനുഷ്യർ വീണ്ടും ശ്രദ്ധാപൂർവ്വം ജലം ആഹൂതി ചെയ്യുന്നു. എന്നാൽ മൂന്നാമത്തെ ആഹൂതി**

കൊണ്ടുതന്നെ പുരുഷൻ സൃഷ്ടിക്കപ്പെട്ടിട്ടുണ്ട് എന്ന് ഈ ക്രമം കാണിക്കുകയും ചെയ്യുന്നു. അന്നം പുരുഷനിൽ മാത്രമല്ല സ്ത്രീയിലും ആഹൂതി ചെയ്യപ്പെട്ട് വാഗാദികളായി പ്രകാശിക്കുന്നുണ്ട്. അതിനാൽ 4, 5 എന്നിവയെ ഒന്നായി എടുക്കേണ്ടിവരും. 'പുരുഷ'നെന്ന വചസ്സ് 5-ാമത്തെ ആഹൂതി മുതലല്ല, 3-ാമത്തെ ആഹൂതിമുതൽതന്നെ ക്രമത്തിൽ പ്രത്യക്ഷപ്പെടുന്നുണ്ട്. എന്നാലും ശ്രുതി ഗർഭത്തിലിരിക്കുന്ന പ്രജ മുതലാണ് പുരുഷവചസ്സ് ആരംഭിക്കുന്നത്. അതുകൊണ്ടാണ് 4-ാം ഖണ്ഡത്തിന്റെ ആദ്യത്തിൽ ശാങ്കരഭാഷ്യം പഞ്ചമാഹൂതിയിലെ ആപസ്സ് പുരുഷനായിത്തീരുന്നു എന്ന നിഗമനത്തെ തെറ്റെന്നു സ്ഥാപിച്ചാൽ അതിനു മുമ്പു ചോദിച്ച നാലു പ്രശ്നത്തെയും തെറ്റെന്നു സ്ഥാപിക്കാമെന്നു പറഞ്ഞത്.

## ഖണ്ഡം 9

1. ഇതി തു പഞ്ചമ്യാഹൂതാവാപഃ പുരുഷവചസോ ഭവന്തീതി
   സ ഉൽബാവൃതോ ഗർഭോ ദശവാനവവാമാസാനന്തഃ
   ശയിത്വാ യാവദ്വാഥജായതേ.

ഇപ്രകാരം പഞ്ചമാഹൂതിയിലെ ആപസ്സ് പുരുഷവചസ്സായി ഭവിക്കുന്നു. ആ ഗർഭം ഉൽബംകൊണ്ട് മൂടി പത്തോ ഒൻപതോ മാസം ശയിച്ചശേഷം ജനിക്കുന്നു. പ്രജകൾ ഇവിടെനിന്ന് ഉത്ക്രമിച്ചാൽ എവിടെപ്പോകുന്നു എന്ന പ്രശ്നത്തിന്റെ ഉത്തരം വിശദമാക്കാൻ തുടങ്ങുകയാണ് ഇനി. ഉൽബംകൊണ്ടും ജരായുകൊണ്ടും (membranes and placenta) മൂടിയത് എന്ന് എടുത്തുപറഞ്ഞത് അക്കാലത്ത് കുഞ്ഞിന് രാഗദ്വേഷങ്ങളില്ല. കുഞ്ഞ് 'വൈരാഗി'യാണെന്നു കാണിക്കാനാണ്. മൂത്രപുരീഷവാതപിത്തശ്ലേഷ്മങ്ങളാൽ നിറഞ്ഞ മാതൃശരീരത്തിൽ ഉൽബം മുതലായ അശുചികളായ വസ്തുക്കളാൽ മൂടപ്പെട്ട്, ലോഹിതം, രേതസ്സ് എന്നീ അശുചിപദാർത്ഥങ്ങളാൽ മൂടപ്പെട്ട്, മാതാവ് തിന്നതിന്റെയും കുടിച്ചതിന്റെയും ബാക്കിയായ രസങ്ങളാൽ പോഷിപ്പിക്കപ്പെട്ട്, അവകളാൽ തന്റെ ബലവും ശക്തിയും വീര്യവും തേജസ്സും നിയന്ത്രിക്കപ്പെട്ട്, പ്രജ്ഞയോ ചേഷ്ടയോ ഇല്ലാത്ത ശയനമാണ് കുഞ്ഞിന്റേത്. അതിനുശേഷം യോനിദ്വാരംവഴി പീഡകൾ സഹിച്ച് കഷ്ടതരമായ വിധത്തിൽ പുറത്തേക്ക് ഉന്തപ്പെടുന്നു. ഈ അവസ്ഥയിൽ കുഞ്ഞ് ഈ കഷ്ടപ്പാടറിയാതെ 'വൈരാഗി'യായിരിക്കുന്നു. ഒരു മുഹൂർത്ത നേരം പോലും സഹിക്കാൻ പ്രജ്ഞയുള്ളവർക്ക് സാധിക്കാത്ത അവസ്ഥ ഒൻപതോ പത്തോ മാസക്കാലം വികാരലേശമില്ലാതെ കുഞ്ഞ് സഹിക്കുന്നു.

2. സ ജാതോ, യാവദായുഷം ജീവതി തം പ്രേതം ദിഷ്ട
   മിതോƒഗ്നയ ഏവ ഹരന്തി യത ഏവേതോ യതഃ
   സംഭൂതോ ഭവതി.

**ജനിച്ചവൻ, തന്റെ ആയുസ്സ് ജീവിച്ചുതീർക്കുന്നു. പ്രേതത്തെ അവർ, താൻ ഏതിൽനിന്ന് ഇവിടെ ആവിർഭവിച്ചുവോ, ഏതിൽനിന്ന് ഉണ്ടായോ ആ അഗ്നിയിലേക്കുതന്നെ അവർ കൊണ്ടുപോകുന്നു.**

**ജനിച്ചവന്റെ ഗമനാഗമനകർമ്മത്തെ ശങ്കരൻ രണ്ടുപമകൾകൊണ്ട് കാണിക്കുന്നു. ഒന്ന് ഘടീയന്ത്രത്തിലെ (ഘടികാരം) സൂചിപോലെ; രണ്ടാമ**



ത്തേത് കുലാലചക്രംപോലെ! ആയുസ്സു നശിച്ചാൽ മനുഷ്യൻ മൃതനാകും. അപ്പോൾ ആ ശരീരത്തെ പ്രേതം എന്നു പറയും. പരലോകം പ്രതിഗമിച്ചവൻ പരേതൻ അഥവാ പ്രേതൻ. ആ പ്രേതത്തെ ബന്ധുക്കളും പുത്രന്മാരും ചേർന്ന് അഗ്നിയിൽത്തന്നെ ആഹൂതി ചെയ്യുന്നു. ഉദകം (ജലം) കൊടുത്ത് ആ അന്നത്തെ ആഹൂതി ചെയ്യുന്ന ക്രിയയാണ് ഉദകക്രിയ. അതും, ശ്രദ്ധാപൂർവ്വം ചെയ്യുന്നതിനാൽ ശ്രാദ്ധമാണ്. താൻ ഏതിൽനിന്ന് ഉത്ഭവിച്ചുവോ ആ അഗ്നിയിൽത്തന്നെ അവൻ സമർപ്പിക്കപ്പെടുന്നു.

## ഖണ്ഡം 10

1. തദ്യ ഇത്ഥം വിദുഃ യേ ചേമേƒ രണ്യേ ശ്രദ്ധാതപ
   ഇത്യുപാസതേ തേƒർച്ചിഷമഭി സംഭവന്ത്യർച്ചിഷോƒ
   ഹരഹ്യ ആപൂര്യമാണപക്ഷമാ പൂര്യമാണപക്ഷാ
   ദ്യാൻഷസുദംഗേതി മാസാംസ്താൻ

2. മാസേഭ്യഃ സംവത്സരം സംവത്സരാദാദിത്യമാദിത്യാച്ചന്ദ്ര-
   മസം ചന്ദ്രമസോ വിദ്യുതം തത് പുരുഷോƒ മാനവഃ
   സ ഏനാൻ ബ്രഹ്മ ഗമയത്യേഷ ദേവയാനഃ പന്ഥാ ഇതി.

ഇപ്രകാരം അറിഞ്ഞ് ശ്രദ്ധയോടും തപസ്സോടും ആരണ്യകങ്ങളിൽ കഴിയുന്നവർ ദേവയാനപന്ഥാവിലൂടെ ബ്രഹ്മത്തെ പ്രാപിക്കുന്നു. അവരുടെ ഉത്ക്രാന്തി ഇപ്രകാരമാണ്.




**വിദ്യുത്ലോകത്തിൽവെച്ച് 'അമാനവ'മായ പുരുഷൻ (ബ്രഹ്മം) അവരെ ബ്രഹ്മലോകത്തിലേക്കു കൂട്ടിക്കൊണ്ടുപോകുന്നു. ഇവിടെ വിദ്വാന്മാരായി അർച്ചിരാദിമാർഗ്ഗത്തിലൂടെ ബ്രഹ്മലോകം പ്രാപിക്കുന്ന ആരണ്യകന്മാർ ഗൃഹസ്ഥന്മാരാണെന്ന് ശാങ്കരഭാഷ്യം പറയുന്നുണ്ട്. ഈ രഹസ്യം അറിയാതെ കേവലം ഇഷ്ടാപൂർത്തവും ദാനവും ചെയ്യുന്ന ഗൃഹസ്ഥന്മാർ ധൂമാദിമാർഗ്ഗമാണ് പ്രാപി**

ക്കുന്നത്. വാനപ്രസ്ഥജീവിതം നയിക്കുന്ന ഗൃഹസ്ഥന്മാരെ വൈഖാനസന്മാർ എന്നു പറയും. വൈഖാനസന്മാരെയും പരിവ്രാജകന്മാരായ സന്യാസിമാരെയും ആരണ്യകന്മാരുടെ ഗണത്തിൽ ശങ്കരൻ പെടുത്തുന്നുണ്ട്. അപ്പോൾ ഗ്രാമശ്രുതിയിലോ ആരണ്യശ്രുതിയിലോ പെടാത്ത ബ്രഹ്മചാരികളുടെ സ്ഥിതിയെന്താണ്? ഊർദ്ധ്വരേതസ്സുകളായ നൈഷ്ഠിക ബ്രഹ്മചാരിമാർക്ക് ഉത്തരായണമാർഗ്ഗമാണ്. (ഗ്രാമശ്രുതി എന്നാൽ ഗ്രാമത്തിൽ പുത്രകളത്രാദികളോടെ വസിക്കുന്നവൻ. അത്തരം ഗൃഹസ്ഥൻപോലും ജ്ഞാനിയാണെങ്കിൽ അവന് ഉത്തരായനമാർഗ്ഗം തന്നെ) എന്നാൽ ഉപകുർവ്വണകന്മാർ (ആചാര്യഭവനത്തിൽ വേദം സ്വാദ്ധ്യായം ചെയ്യാൻ മാത്രം ബ്രഹ്മചര്യം പാലിക്കുന്നവർ) ഏതു ദിശയിൽ പോകുമെന്ന് അവരുടെ പില്ക്കാലജീവിതംകൊണ്ടേ പറയാനാവൂ.

ഊർദ്ധ്വരേതസ്സുകൾക്കു മാത്രമേ ഉത്തരായനമാർഗ്ഗത്തിലൂടെ പോകാനാവൂ എന്ന് ശ്രുതി പറഞ്ഞിരിക്കെ, 'പഞ്ചാഗ്നികളെ അറിഞ്ഞവന്' എന്ന ഈ അർത്ഥം എങ്ങനെ ശരിയാകും എന്ന് പൂർവ്വപക്ഷം ചോദിക്കുന്നു.

പഞ്ചാഗ്നികളെ അറിയാത്ത ഗൃഹസ്ഥന് ധൂമാദിമാർഗ്ഗമെന്ന ദക്ഷിണായന മാർഗ്ഗമേ ഉള്ളു എന്ന് പ്രസിദ്ധമാണ്. പഞ്ചാഗ്നികളെ അറിഞ്ഞവനും ബ്രഹ്മവിത്തുമായ ഗൃഹസ്ഥനും അർച്ചിരാദിമാർഗ്ഗമാണെന്ന് ഛാന്ദോഗ്യം (IV. 15-5) പറയുന്നത് ശങ്കരൻ ഇവിടെ ഉദ്ധരിക്കുന്നു.

സാധാരണഗതിയിൽ ഒരു ഗൃഹസ്ഥൻ ശത്രുമിത്ര സംയോഗനിമിത്തമായ രാഗദ്വേഷങ്ങളും ധർമ്മാധർമ്മങ്ങളും ഹിംസാനുഗ്രഹങ്ങളുംകൊണ്ട് കളങ്കിതനാകാറുണ്ട്. ഹിംസ, അനൃതം, മായ, അബ്രഹ്മചര്യം എന്നിവയാൽ അവൻ കളങ്കിതനാകുന്നുണ്ട്. ഈ കളങ്കംകൊണ്ടാണ് ഗൃഹസ്ഥന് അർച്ചിരാദിമാർഗ്ഗം ലഭിക്കുന്നില്ലെന്ന് ശ്രുതി പറയുന്നത്. ഈ വക കളങ്കങ്ങളെ പരിഹരിച്ച് ശുദ്ധാത്മാവായി, ശത്രുമിത്രരാഗദ്വേഷാദികൾക്കതീതനായി വിരാജിക്കാൻ ഒരു ഗൃഹസ്ഥന് എപ്പോൾ സാധിക്കുന്നുവോ അപ്പോൾ അയാൾക്ക് ഉത്തരപഥത്തിൽ സഞ്ചരിക്കാനുള്ള അർഹതയും സിദ്ധിക്കുന്നു എന്നാണ് ശങ്കരമതം.

പൗരാണികവചനപ്രകാരം 'പ്രജാഭിലാഷമുള്ളവർ ശ്മശാനത്തിലും, പ്രജാഭിലാഷമില്ലാത്ത ധീരന്മാർ അമൃതത്വത്തിലും പ്രവേശിക്കുന്നു.'

അറിവോടുകൂടി ഗാർഹസ്ഥ്യത്തിലിരിക്കുന്നവനും അർച്ചിരാദിമാർഗ്ഗം പ്രാപിക്കുന്നുവെങ്കിൽ, വാനപ്രസ്ഥമെന്ന മൂന്നാം ആശ്രമത്തിന്റെ ആവശ്യമെന്ത്?

ആഭൂതസംപ്ലവസ്ഥാനത്തെയാണ് അമൃതത്വമെന്നു വിവക്ഷിക്കുന്നത്. പൗരാണികർ പറയുന്നു, 'ആഭൂതസംപ്ലവം സ്ഥാനമമൃതത്വം ഹി ഭാഷ്യതേ' എന്ന്. എന്നാൽ 'ദക്ഷിണായനത്തിൽ സഞ്ചരിച്ചവർ എത്തുന്നില്ല', 'അതിനെ അറിയാത്തവൻ രക്ഷിക്കപ്പെടുന്നില്ല' എന്നും മറ്റുമുള്ള ശ്രുതിവചനങ്ങൾ 'ആത്യന്തികമായ അമൃതത്വത്തെയാണ്, അല്ലാതെ പഞ്ചഭൂതങ്ങൾ പ്രലയിക്കുന്ന സ്ഥാനമായ അമൃതത്വത്തെയല്ല പറയുന്നത്. അതുപോലെ 'ന ച പുനരാവർത്തതേ' 'ഇമം മാനവമാവർത്തം നാവർത്തന്തേ' എന്നും മറ്റുമുള്ള ശ്രുതിവചനം ഈ സൃഷ്ടിചക്രത്തിൽ അവർ വീണ്ടും ജനിക്കുന്നില്ല എന്നർത്ഥത്തിലെടുക്കണം. മറ്റൊരു മന്വന്തരത്തിൽ, മറ്റൊരു സൃഷ്ടിചക്രത്തിൽ അവർ പുനർജനിക്കുന്നുണ്ട്. 'ഈ' 'ഇവിടെ' മുതലായ വിശേഷണങ്ങൾ ശ്രദ്ധിക്കുക. ഇവിടെ ആവൃത്തി ഇല്ലെങ്കിലും 'അന്യത്ര ആവൃത്തി' സംഭവിക്കുന്നുണ്ട്. അന്യത്ര ആവൃത്തി ഈ ലോകത്തിലല്ല, മഹ, ജന, തപ, സത്യലോകങ്ങളിലാണ്. സത്യലോകത്തിൽ ജനിക്കുമ്പോൾ മാത്രമാണ് പരിപൂർണ്ണമുക്തി സാദ്ധ്യമാവുന്നത്. പിന്നെ ആത്യന്തിക അമൃതത്വമായി. ഒരു ലോകത്തുനിന്ന് മറ്റൊരു ലോകത്തിലേക്കുള്ള ജീവന്റെ പ്രയാണവും അന്യത്ര ആവൃത്തിയാണ്.



'സദ് ഏകമേവാദ്വിതീയം' എന്നറിഞ്ഞവർക്ക് മൂർദ്ധന്യനാഡിയിലൂടെയുള്ള അർച്ചിരാദിമാർഗ്ഗഗമനം സംഭവിക്കുന്നതേയില്ല. അയാൾ ബ്രഹ്മമാകയാൽ, ബ്രഹ്മത്തിൽത്തന്നെ വിലയിക്കുന്നു. 'ന തസ്യ പ്രാണാ ഉത്ക്രാമന്തി. അത്രൈവ സമവലീയന്തെ' എന്ന് ബൃഹദാരണ്യകം.

ജീവനെന്നുപേരുള്ള അണുമാത്രമായ അവയവം സദ്രൂപത്തെ സ്ഫോടത്താൽ ഛിദ്രീകരിച്ച് അതിലൂടെ ഗമിക്കുന്നു എന്നു സങ്കല്പിക്കാൻ സാദ്ധ്യമല്ലാത്തതുകൊണ്ടാണ് മൂർദ്ധന്യനാഡിയിലൂടെയുള്ള ഗതി പറയുന്നതെന്ന് ശങ്കരൻ അഭിപ്രായപ്പെടുന്നു. ഇപ്രകാരമുള്ള മോക്ഷം യഥാർത്ഥമോക്ഷമല്ല. സാപേക്ഷമായ അമൃതത്വമാണെന്നും അദ്ദേഹം പറയുന്നു. 'തദപരാജിതാ പൂസ്ഥദൈരം മദീയം സരഃ'(അപരാജിത എന്ന നഗരത്തിൽ ആനന്ദം ഉത്പാദിപ്പിക്കുന്ന എന്റെ സരസ്സുണ്ട്) എന്നു പറഞ്ഞശേഷം 'തേഷാ മെ വൈഷബ്രഹ്മലോകഃ' (ഈ ബ്രഹ്മലോകം അവർക്കുള്ളതാണ്) എന്നു പറയുന്നത് സഗുണബ്രഹ്മോപാസകർക്കുള്ള ഈ ആപേക്ഷികാമൃതത്വത്തെയാണ്. അതിനാൽ പഞ്ചാഗ്നികളെ അറിയുന്ന ഗൃഹസ്ഥന്മാരും ആരണ്യകന്മാരായ വാനപ്രസ്ഥന്മാരും, പരിവ്രാജകരും, നൈഷ്ഠിക ബ്രഹ്മചാരികളും ശ്രദ്ധാതപങ്ങളോടെ കർമ്മാചരണം ചെയ്യുന്ന തപസ്വികളാണ്. ഹിരണ്യഗർഭമായ സത്യമായ ബ്രഹ്മത്തെയാണ് സർവ്വാർച്ചിഷമായ അർച്ചിരഭിമാനിനിയായ ദേവതാരൂപത്തിൽ അവർ ഉപാസിക്കുന്നത്. ഇവരുടെ പഥം സത്യലോകത്തിൽ അവസാനിക്കുന്നു. അണ്ഡത്തിന്റെ ബഹിർഭാഗത്തേക്ക് (ബ്രഹ്മാണ്ഡത്തിനപ്പുറത്തെ പ്രകാശലോകങ്ങളിലേക്ക്) ആ പഥം പോകുന്നില്ല. അതുകൊണ്ട് അവരുടെ ലോകത്തെ 'യദന്തരാ പിതരം മാതരം ച' (അച്ഛനും അമ്മയ്ക്കും ഇടയിൽ—) എന്ന് ബൃഹദാരണ്യകം വിളിക്കുന്നു. മാതാപിതാക്കൾക്കിടയിൽ ഗർഭമെന്നപോലെ, ദ്യുലോകത്തിനും ഭൂലോകത്തിനുമിടയിലാണ് ഹിരണ്യഗർഭന്റെ ലോകം. അതിനെക്കടന്നു പോകാൻ മേല്പറഞ്ഞ നാലുവിധ 'തപസ്വി'കൾക്കുപോലും പ്രയാസമാണ്. ഗാർഹസ്ഥ്യ ജീവിതത്തിന്റേതായ ഹിംസ, അനൃതം, രാഗദ്വേഷാദികൾ എന്നിവയെ ഒഴിവാക്കുന്നതിനായിട്ടാണ് വാനപ്രസ്ഥാശ്രമം ആളുകൾ സ്വീകരിക്കുന്നത്. അതിനാൽ ഈ തൃതീയാശ്രമം ആവശ്യംതന്നെ.

**3. അഥയ ഇമേ ഗ്രാമ ഇഷ്ടാപൂർത്തേ ദത്തമിത്യുപാസനേ<br>തേ ധൂമമഭിസംഭവന്തി ധൂമാദ്രാത്രിം രാത്രേര പരപക്ഷമപര<br>പക്ഷാദ്യാൻ ഷഡ്ദക്ഷിണൈതിമാസാംസ്താ<br>ന്നൈതേ സംവത്സരമഭിപ്രാപ്നുവന്തി.**

**ഗ്രാമങ്ങളിൽ വസിച്ച് ഇഷ്ടം, പൂർത്തം, ദത്തം മുതലായ ഉപാസനകൾ ചെയ്യുന്നവർ ധൂമമാർഗ്ഗത്തിലെത്തുന്നു. ധൂമത്തിൽനിന്ന് രാത്രിയിലും രാത്രിയിൽനിന്ന്**

കൃഷ്ണപക്ഷത്തിലും കൃഷ്ണപക്ഷത്തിൽനിന്ന് ദക്ഷിണായനത്തിലും എത്തുന്നു. അവിടെനിന്ന് സംവത്സരത്തിലെത്തുന്നു. അഗ്നിഹോത്രാദി ഇഷ്ടകർമ്മങ്ങളും, കിണറുകൾ, കുളങ്ങൾ മുതലായവ കുഴിക്കുന്ന പൂർത്തകർമ്മങ്ങളും, ദാനധർമ്മങ്ങളും ചെയ്യും, ഗുരുക്കന്മാരെ പരിചരിച്ചും, ധർമ്മിഷ്ഠരെ ആദരിച്ചും ജീവിക്കുന്ന ഗൃഹസ്ഥന്മാരുണ്ട്. അവർക്ക് ദർശനങ്ങളില്ല. (ദർശന വർജ്ജിതത്വം കൊണ്ട്) അതിനാൽ അവർ പ്രകാശത്തിന്റെ മാർഗ്ഗമായ ഉത്തരായനത്തിൽ പ്രവേശിക്കുന്നില്ല. (ദർശനത്തിന് പ്രകാശം വേണം) പകരം പുകമൂടിയ ധൂമമാർഗ്ഗത്തിൽ പ്രവേശിക്കുന്നു. ആധിവാഹികന്മാരാൽ വഹിക്കപ്പെട്ട് ധൂമത്തിൽനിന്ന് ക്രമേണ സംവത്സരത്തിൽത്തന്നെ ഇവരും എത്തുന്നു. ഉത്തരായന ദക്ഷിണായനങ്ങൾ സംവത്സരത്തിന്റെ രണ്ട് അവയവങ്ങളാണ്. ഏതിൽക്കൂടി സഞ്ചരിച്ചാലും എത്തുന്നത് സംവത്സരത്തിൽത്തന്നെ. എന്നാൽ സംവത്സരത്തിൽനിന്ന് നേരിട്ട് സൂര്യനിൽ പ്രകാശിക്കാൻ അവർക്കു സാധിക്കുന്നില്ല.

> 4. മാസേഭ്യ പിതൃലോകം പിതൃലോകദാകാശമാകാശാച്ചന്ദ്ര-
> മസ മേഷ സോമോ രാജാ തദ്ദേവാനാമന്നം തം ദേവാ ഭക്ഷയന്തി.

ദക്ഷിണായനമാസങ്ങളിൽനിന്ന് പിതൃലോകത്തും, പിതൃലോകത്തുനിന്ന് ആകാശത്തിലും, ആകാശത്തിൽനിന്നു ചന്ദ്രനിലും അവരെത്തുന്നു. ഈ ചന്ദ്രനാണ് രാജാവായ സോമൻ. അതു ദേവന്മാർക്ക് അന്നമാണ്. ദേവന്മാർ അതിനെ ഭുജിക്കുന്നു.

'സോമോ രാജാ ബ്രാഹ്മണാനാം' എന്ന് ശാങ്കരഭാഷ്യം പറയുന്നു. ബ്രാഹ്മണരുടെ രാജാവാണ് സോമൻ (സോമം). സോമത്തിൽ എത്തിച്ചേർന്ന പിതൃക്കൾ ചൈതന്യവാന്മാരായ ദേവന്മാരുടെ അന്നമായിത്തീരുന്നു. അന്നമെന്നപദം ഇവിടെ 'ഉപകരണ'മെന്ന അർത്ഥത്തിലാണ് ഉപയോഗിക്കുന്നത്. ക്രിയ ചെയ്യാൻ ഊർജ്ജം വേണം. (Energy = Work) ഊർജ്ജത്തിന്റെ recycling എന്ന ക്രിയയ്ക്കുള്ള ഉപകരണം എന്ന നിലയ്ക്കാണ് ഇവിടെ സോമം എന്ന പദം ഉപയോഗിക്കുന്നത്. സ്ത്രീകളും പശുക്കളും ഭൃത്യന്മാരും എപ്രകാരം ക്രിയകൾക്കുള്ള (ഉത്പാദനക്രിയ—പ്രജോത്പാദനം, ക്ഷീരോത്പാദനം, അന്നോത്പാദനം) ഉപകരണമാകുന്നുവോ അതുപോലെ വീണ്ടും വീണ്ടും വംശങ്ങളെ ഉത്പാദിപ്പിക്കുക എന്ന പുനരാവൃത്തിരൂപമായ ക്രിയയ്ക്ക് സോമത്തെ ഉപകരണമായി ഉപയോഗിക്കുന്നു എന്നു സാരം. 'രാജാവിന് സ്ത്രീ അന്നമാണ്, പശു അന്നമാണ്, വൈശ്യൻ അന്നമാണ്.' എന്ന വാക്യത്തിലും അന്നശബ്ദം ഉപകരണമെന്ന അർത്ഥത്തിലാണ് ഉപയോഗിച്ചിട്ടുള്ളത്. (വൈശ്യൻ രാജാവിന് ദ്രവ്യം സംഭരിക്കുന്നതിനുള്ള ഉപകരണമാണ്.) 'ഉപകരണം' എന്ന വാക്ക് ഉപയോഗിച്ചതുകൊണ്ട് അതുപയോഗിക്കുന്ന ആൾ അതിൽ ആനന്ദിക്കുന്നില്ല എന്നർത്ഥമില്ല. സ്ത്രീയെ ഉത്പാദന ക്രിയയ്ക്ക് ഉപകരണമാക്കുന്നു എന്നു പറഞ്ഞാലും, പുരുഷൻ ആ ഉപകരണത്തിൽനിന്ന് ആനന്ദം അനുഭവിക്കുന്നുണ്ട്. അതുപോലെ ചന്ദ്രൻ ദേവന്മാരുടെ ഉപകരണമായിരിക്കുമ്പോൾ, അവർക്ക് അത്യധികമായ ആനന്ദം നല്കുന്നുണ്ട്. ക്രീഡയിലുള്ള സുഖവും ആനന്ദവും തീർച്ചയായും ഉണ്ട്. സുഖോപഭോഗയോഗ്യമായ ശരീരത്തിന്റെ സൃഷ്ടി ചന്ദ്രമണ്ഡലത്തിലാണ് ആരംഭിക്കുന്നത് എന്നാണ്



ഇതിനർത്ഥം. അതുകൊണ്ടാണ് നേരത്തെ, ശ്രദ്ധയോടുകൂടി ദ്യുലോകാഗ്നിയിൽ ആഹൂതി ചെയ്ത ആപസ്സിൽനിന്ന് രാജാവായ സോമം സംഭവിച്ചു എന്നു പറഞ്ഞത്. ആരണ്യകന്മാരുടെ ശരീരം പതിക്കുമ്പോൾ അവരുടെ ശ്രദ്ധാപൂർവ്വമായ കർമ്മവും ജലവും അവരെ സൂര്യമാർഗ്ഗത്തിലേക്കും ദ്യുലോകത്തിലേക്കും നയിക്കുന്നു. അവർ പർജ്ജന്യരൂപത്തിൽ ചന്ദ്രനിലേക്ക് അവരോഹണം ചെയ്തിട്ടേ പുതിയ ശരീരം ആർജ്ജിക്കുന്നുള്ളൂ. എന്നാൽ, ഇഷ്ടാപൂർത്തദത്തകർമ്മങ്ങൾ ശ്രദ്ധാപൂർവ്വം ചെയ്യുന്നവരുടെ ശരീരം അഗ്നിയിൽ ആഹൂതിചെയ്തു ദഹിക്കുമ്പോൾ, അവരുടെ കർമ്മഫലങ്ങളും ആപസ്സും ചേർന്ന് ധൂമമാർഗ്ഗത്തിൽ ആത്മാവിനെ ഉയർത്തി നേരെ ചന്ദ്രമണ്ഡലത്തിലെത്തിക്കുന്നു. അവിടെവെച്ച് വേഗത്തിൽ മൃത്തികകൊണ്ട് ഘടമുണ്ടാക്കുംപോലെ പുതിയ ശരീരം സ്വീകരിച്ച് അവർ തിരിച്ചുവരുന്നു. പോയമാർഗ്ഗത്തിലൂടെയുള്ള തിരിച്ചുവരവ് അടുത്ത ശ്ലോകത്തിൽ പറയുന്നു.

> 5. തസ്മിന്ന്യാവത്സംപാത മുഷിത്വാഥൈതമേവാദ്ധ്വാനം
> പുനർനിവർത്തന്തേ യഥേതമാകാശമാകാശാദ്വായും വായുർ
> ഭൂത്വാ ധൂമോ ഭവതി ധൂമോ ഭൂത്വാഭ്രം ഭവതി.

അവിടെ തങ്ങളുടെ കർമ്മഫലം അനുഭവിച്ചുതീരുംവരെ നിന്നശേഷം സംപാതം (ക്രാന്തിപാതം) വഴി അവർ തിരിയെ വരുന്നു. ആദ്യം ആകാശത്തിലും ആകാശത്തിൽനിന്ന് വായുവിലുമെത്തുന്നു. വായുവിൽ അവർ ധൂമരൂപമാർജ്ജിക്കുന്നു. എന്നിട്ട് അഭ്രം (മേഘം) ആവുന്നു. കർമ്മംകൊണ്ട് ക്ഷയിക്കുന്നത് ആണ് ക്രാന്തിപാതം അഥവാ സംപാതം. (ശരദ, വസന്ത സംപാതങ്ങൾ വഴിയാണ് ചന്ദ്രമണ്ഡലത്തിൽനിന്നുള്ള ആത്മാക്കളുടെ മടക്കം) ഈ ഗതിയും അപഗതിയും പലവട്ടം ഉണ്ടായതാണെന്ന് പുനർനിവർത്തന്തേ എന്ന പദത്തിൽ സൂചനയുണ്ട്. എണ്ണ തീർന്ന വിളക്കിന്റെ നാളം ഒരു നിമിഷംപോലും പിന്നെ കത്തുകയില്ല. അതുപോലെ കർമ്മഫലം അനുഭവിച്ചുതീർന്ന ആത്മാവ് ഒരുനിമിഷംപോലും പിന്നെ ചന്ദ്രമണ്ഡലത്തിൽ തങ്ങിനില്ക്കുകയില്ല.

കർമ്മഫലം അനുഭവിച്ചു തീർന്നാൽ മോക്ഷമല്ലേ കിട്ടേണ്ടത് എന്ന് പൂർവ്വപക്ഷം സംശയിക്കുന്നു. അതിന് ശങ്കരൻ മറുപടി നല്കുന്നു: മനുഷ്യലോകത്തിൽ ഇഷ്ടം, പൂർത്തം, ദത്തം മുതലായ ചന്ദ്രലോക പ്രാപ്തിക്കുതകുന്ന കർമ്മങ്ങൾ മാത്രമല്ല നടക്കുന്നത്. അവ കൂടാതെ അനേകം കർമ്മങ്ങൾ സംഭവിക്കുന്നുണ്ട്. ചന്ദ്രമണ്ഡലത്തിലേക്ക് ആരോഹണം ചെയ്യുന്നതിന് സഹായകമായ ഇഷ്ടപൂർത്ത ദാനാദി കർമ്മഫലക്ഷയം ഉണ്ടാവുമ്പോഴും മറ്റു കർമ്മഫലങ്ങൾ ക്ഷയിക്കുന്നില്ല. ആ കർമ്മങ്ങളുടെ ഫലം അനുഭവിക്കാൻ വീണ്ടും ഭൂമിയിൽ ജനിച്ചേ തീരൂ. ഒരു ജന്മംകൊണ്ടു തന്നെ ആ കർമ്മഫലങ്ങൾ അനുഭവിച്ചുതീരുകയില്ല. ബ്രഹ്മഹത്യാപാപം മുതലായവ പല ജന്മങ്ങൾ ദുരിതമനുഭവിച്ചാലേ തീരുകയുള്ളൂ. സ്ഥാവരമായ വൃക്ഷജന്മം എടുത്താൽ മൂഢത്വം ഹേതുവായി, ഉത്കർഷത്തിനു കാരണമായ കർമ്മങ്ങളെ ആരംഭിക്കാൻപോലും സാദ്ധ്യമല്ലാതെ വരുന്നു. അതുപോലെ ഗർഭത്തിൽ വച്ചുതന്നെ മരിച്ച ശിശുവിനും കർമ്മാഭാവം മൂലം സംസാരമില്ല. സർവ്വകർമ്മങ്ങളുടെയും ഉപഭോഗം ഒറ്റ ജന്മത്തിൽ നടക്കുകയില്ല.

പ്രാരബ്ധകർമ്മങ്ങളെ ആശ്രയിച്ചിരിക്കുന്ന ശരീരത്തെ നശിപ്പിച്ച്, ജനന
ഹേതുവായിരിക്കുന്നത് സഞ്ചിതകർമ്മമാണെന്നു ചിലർ പറയുന്നു. ചില കർമ്മ
ങ്ങൾ ഒരു ജന്മത്തിനു കാരണമാകുന്നു എന്നും ചിലതിൻെറ ഫലം ആരംഭിക്കു
ന്നതേ ഇല്ല എന്നും കരുതാൻ വിഷമമാണ്. തൻെറ വലയത്തിനകത്തിരിക്കുന്ന
സർവ്വവസ്തുക്കളെയും പ്രകാശിപ്പിക്കുന്ന ഒരു വിളക്കിനെപ്പോലെ, മരണമാണ്
സർവ്വകർമ്മങ്ങളെയും അഭിവ്യഞ്ജിപ്പിക്കുന്നത്. സർവ്വത്തിലും സർവ്വാത്മകത്വ
മുണ്ട്. എന്നിരുന്നാലും, ദേശകാലനിമിത്തങ്ങളാൽ സീമിതമായിരിക്കയാൽ ആ
സർവ്വാത്മകത്വം എപ്പോഴും പ്രകാശിപ്പിക്കപ്പെടുന്നില്ല; എപ്പോഴും അപ്രകാശിതമാ
യിരിക്കുമെന്നു കരുതാനും വഴിയില്ല. ഇത് കർമ്മങ്ങളുടെ ആശ്രയത്തെ അനു
സരിച്ചിരിക്കും. (അഭിവ്യക്തിയും, അപ്രകാശിത്വവും).

മയൂരം, മർക്കടം, മനുഷ്യൻ എന്നിങ്ങനെയുള്ള പൂർവ്വജന്മങ്ങളിൽ
ആർജ്ജിച്ച അനേകവാസനകൾ മർക്കടത്വം പ്രാപിച്ചതുകൊണ്ട് ഇല്ലാതാവുന്നില്ല.
മർക്കടത്വം പ്രാപിക്കാനുള്ള വാസനകൾ ഉള്ളപക്ഷം മർക്കടജന്മം ലഭിക്കുന്നു.
അതിനുമുൻപുള്ള പൂർവ്വജന്മങ്ങളിലെ വാസനകൾ മർക്കടത്വം കിട്ടിയതോടെ
ഇല്ലാതാവുന്നില്ല. (യുങ്ങിൻെറ കളക്ടിവ് അൺകോൺഷ്യസ്സിനോട് താരതമ്യം
ചെയ്യുക) എങ്കിൽ ശാഖയിൽനിന്ന് ശാഖയിലേക്ക് ചാടുന്ന അമ്മയുടെ ഉദരത്തിൽ
കുരങ്ങൻ കുട്ടി അള്ളിപ്പിടിച്ചിരിക്കുകയില്ലായിരുന്നു. അത് ഈ ജന്മത്തിലെ
അഭ്യാസ ത്തിൻെറ ഫലമല്ല എന്നു തീർച്ച. ഇതിനുമുൻപുള്ള ജന്മങ്ങളിലെല്ലാം
അത് കുര ങ്ങനായിരുന്നു എന്നു സ്ഥാപിക്കാനും താർക്കികമായി തെളിവില്ല.
'തം വിദ്യാ കർമ്മണീ സമന്വാരംഭതേ പൂർവ്വ പ്രജ്ഞാ ച' എന്ന് ബൃഹദാരണ്യകം.
(പൂർവ്വ പ്രജ്ഞ വിദ്യാകർമ്മത്തെ തുടർന്നുവരുന്നു) ചില കർമ്മങ്ങളുടെ
ഫലമായിട്ടുണ്ടായ വാസനകൾ മറുജന്മങ്ങളിലേക്കു ശേഷിക്കുന്നു എന്നതിന്
തെളിവുകളുണ്ടെന്നു ശങ്കരൻ സമർത്ഥിക്കുന്നു. ശേഷോപഭുക്തമായ ഈ
കർമ്മങ്ങളിൽ നിന്നാണ് സംസാരം ആവിർഭവിക്കുന്നതെന്ന് കരുതാവുന്നതാണ്.

ഏതു വഴിയിലൂടെയാണവർ മടങ്ങുന്നത്? അവർ പോയ വഴിയിലൂടെ
ത്തന്നെ എന്ന് ശ്രുതി ഉത്തരം തരുന്നു. പൂർവ്വപക്ഷത്തിന് ഇവിടെ ഒരു സംശയം.
മാസത്തിൽനിന്ന് പിതൃലോകത്തിലും പിതൃലോകത്തിൽനിന്ന് ആകാശത്തിലും
ആകാശത്തിൽനിന്ന് ചന്ദ്രനിലുമെന്ന ക്രമത്തിൽ ആരോഹണം പറഞ്ഞു. അവ
രോഹണത്തിൽ ആകാശത്തിൽനിന്ന് വായുവിൽ എന്നാരംഭിക്കുന്നു. ഇതെങ്ങനെ
ശരിയാവും?

ആകാശപ്രാപ്തി, പൃഥിവീപ്രാപ്തി എന്നിവയിലുള്ള തുല്യത ഗ്രഹിച്ചാൽ ഈ
സംശയം തീരുമെന്ന് ശങ്കരൻ. 'ഭൗതികമാകാശം' (ഭൂമിക്കുചുറ്റുമുള്ള ആകാശം
അഥവാ Space) എന്നാണ് ശങ്കരൻെറ വാക്ക്. അവിടെ വായു ഉണ്ട്. അതിനാൽ
വായുവിലൂടെയാണ് മടക്കം. ദ്യുലോകത്തിൻെറ ആകാശം (Space) വായുരഹിത
മാകയാൽ അത് പറയുന്നില്ല. ഘൃതം അഗ്നിയിലെന്നപോലെ, ചന്ദ്രമണ്ഡലത്തിൽ
ശരീരാരംഭത്തിനു കാരണമായിത്തീരുന്ന ആപസ്സ് കർമ്മക്ഷയത്തിൽ അലിയുന്നു.
അങ്ങനെ അലിഞ്ഞാൽ, അന്തരിക്ഷസ്ഥമായിരിക്കുന്ന ആകാശഭൂതംപോലെ
സൂക്ഷ്മരൂപമായി അത് അന്തരിക്ഷത്തിലെ വായു (ആവി-നീരാവി) ആയി ഭവി
ക്കുന്നു. വായുഭൂതമായി, വായുപ്രതിഷ്ഠമായി ആത്മാവ് അങ്ങുമിങ്ങും സഞ്ചരി



ക്കുന്നു. ആ നീരാവി ധൂമം (പുക) ആയി ഭവിക്കുന്നു. നീരാവി പൃഥിതത്ത്വമായ
രജസ്സ് (പൊടിപടലം) ചേർന്ന് ധൂമമായിത്തീരുന്നു. ആ ധൂമം അഭ്രമായിത്തീരുന്നു.
അഭ്രം 'അബ്ഭരണമാത്രരൂപ'മാണ്. (അപ്പ് അഥവാ ജലത്തെ 'ഭരണി'യിൽ സംഭരി
ക്കുന്നത്)

6. അഭ്രം ഭൂത്വാ മേഘോഭവതി മേഘോ ഭൂത്വാ പ്രവർഷതി
   തഇഹ വ്രീഹിയവാ ഓഷധി വനസ്പതയസ്തില മാഷാ
   ഇതി ജായന്തേ$f$ ഹോ വൈ ഖലു ദുർനിഷ്പ്രപതരം യോ
   യോഹ്യന്നമത്തി യോ രേതഃ സിഞ്ചതി തദ്ഭൂയ ഏവ ഭവതി

അഭ്രം മേഘമാവുന്നു; മേഘം വർഷിക്കുന്നു. അവർ ഇവിടെ വ്രീഹി, യവം, ഔഷ
ധികൾ, വനസ്പതികൾ, തിലം, മാഷം എന്നിവയുടെ രൂപത്തിൽ പുനർജ്ജനി
ക്കുന്നു. അവയിൽനിന്നുള്ള മുക്തി പ്രയാസമാണ്. ആരെല്ലാം അന്നം ഭുജിക്കു
ന്നുവോ, ആരെല്ലാം രേതസ്സ് ചിന്തുന്നുവോ (അത്താവ്, വിത്തു വിതയ്ക്കുന്നവൻ)
ആ രൂപങ്ങളിൽ അവർ ഭവിക്കുന്നു.

അഭ്രം സാധാരണ മേഘവും മേഘം കാർമേഘവുമാണ്. ആത്മാവിൻെറ
'ശേഷകർമ്മം' വർഷധാരാരൂപത്തിൽ ഭൂമിയുടെ വിവിധ പ്രദേശങ്ങളിൽ പതി
ക്കുന്നു. ആത്മാവ് വിഭിന്നങ്ങളായ ചെടികളും മരങ്ങളുമായി പുനർജ്ജനിക്കു
മ്പോൾ ഊർജ്ജവൃത്തം വീണ്ടും ഭൂമിയിൽ പ്രത്യക്ഷപ്പെടുന്നു. ഗിരികൾ, തട
ങ്ങൾ, നദികൾ, ദുർഗ്ഗങ്ങൾ, സമുദ്രങ്ങൾ, ആരണ്യങ്ങൾ, മരുദേശങ്ങൾ എന്നി
ങ്ങനെ ഒരായിരം വിഭിന്ന ദേശങ്ങൾ ഭൂമിയിലുണ്ട്. ഇവിടെ ഏതിൽ വർഷധാര
പതിക്കുന്നു, ഏതിൽ മുളയ്ക്കുന്നു എന്നതനുസരിച്ചാണ് ആത്മശക്തി അന്നോർ
ജ്ജരൂപത്തിൽ ഭക്ഷിക്കപ്പെട്ട് രേതസ്സാവുമോ ഇല്ലയോ എന്നത് നിർണ്ണയിക്കപ്പെ
ടുന്നത്. ഗിരിയിൽവീണ് നദിയിലൂടെ ഒഴുകി സമുദ്രത്തിലെത്തുന്ന മഴത്തുള്ളി
മകരാദിമത്സ്യങ്ങളാൽ ഭക്ഷിക്കപ്പെട്ട് മത്സ്യരേതസ്സായിത്തീർന്ന് മത്സ്യരൂപത്തിൽ
പുനർജ്ജനിക്കുന്നു. മരുദേശത്തിലും ശിലാതടത്തിലും പതിച്ച വർഷബിന്ദു
വ്യാളങ്ങളാലും മൃഗങ്ങളാലും ഭക്ഷിക്കപ്പെട്ട് അതാത് രൂപത്തിൽ പുനർജ്ജനി
ക്കുന്നു. ചിലപ്പോൾ ആരാലും ഭക്ഷിക്കപ്പെടാതെ ഉണങ്ങിപ്പോകയും ചെയ്യുന്നു.
ഭക്ഷ്യങ്ങളായ ധാന്യങ്ങളിലും ഔഷധികളിലും ജനിച്ചാൽ പോലും, അവയുടെ
ബാഹുല്യംകൊണ്ട്, രേതസ്സിനെ ഒഴുക്കാനും വിതയ്ക്കാനും സന്നദ്ധമായ ഒരു
ദേഹത്തെ പ്രാപിക്കുക എന്നത് വിഷമകരംതന്നെയാണ്. അതുകൊണ്ടാണ്
അവയിൽനിന്നുള്ള നിഷ്ക്രമണം പ്രയാസകരമെന്നു പറഞ്ഞത്. ധാന്യങ്ങളെ
ഊർദ്ധ്വരേതസ്സുകളായ മനുഷ്യരും, ബാലന്മാരും, പുംസ്ത്വരഹിതരായ നപുംസക
ങ്ങളും, ഉത്പാദനശേഷി നഷ്ടപ്പെട്ട വൃദ്ധരും ഭക്ഷിക്കുന്നുണ്ട്. അവരുടെ ശരീര
ത്തിൽ 'രേതസ്സ്' വിതയ്ക്കപ്പെടായ്കയാൽ ആത്മാക്കൾ നഷ്ടപ്പെട്ടു പോകുന്നു.
കാകതാലീയവൃത്തിയാൽ (കാക്കയുടെ തലയിൽ പനമ്പഴം വീണപോലെ യാദൃ
ച്ഛികമായി) രേതസ്സിനെ ചിന്തുന്നവരിൽ എത്തിപ്പെട്ടാൽ മാത്രമേ അവർ പ്രാണി
കളായി ജനിക്കുകയുള്ളൂ.

ഋതുകാലത്തിൽ തൻെറ രേതസ്സ് സ്ത്രീയിൽ ഒരു പുരുഷൻ ചിന്തുന്ന
പക്ഷം, അയാളുടെ രേതസ്സായി അന്നത്തിലൂടെ രൂപം പ്രാപിച്ച ആത്മാവ്, ആ

സ്ത്രീപുരുഷന്മാരുംടെ ആകൃതിയിൽ പുനർജ്ജനിക്കുന്നു. സർവ്വാംഗങ്ങളുടെയും തേജസ്സാണ് രേതസ്സായി പ്രവഹിക്കുന്നത്. അതിനാൽ ആ രേതസ്സിൽനിന്നുണ്ടായ കുഞ്ഞിലും ജനയിതാക്കളുടെ അംഗതേജസ്സ് കാണുക സ്വാഭാവികമാണ്. മനുഷ്യനിൽനിന്നു മനുഷ്യനും, പശുവിൽനിന്ന് പശുവും അല്ലാതെ മറിച്ച് ജനിക്കുന്നില്ല, ജാത്യന്തരാകൃതി (ജാതിയുടെ വ്യത്യാസംകൊണ്ട് സംഭവിക്കുന്ന രൂപം) ഇപ്രകാരം വിശദീകരിക്കാൻ സാധിക്കുന്നു. (ബൃഹദാരണ്യകത്തിൽ പുരുഷവിധബ്രാഹ്മണം നോക്കുക). പാപകർമ്മങ്ങളല്ലാതെ മറ്റൊന്നും ചെയ്തിട്ടില്ലാത്ത ജീവാത്മാക്കൾ ചന്ദ്രമണ്ഡലത്തിലേക്ക് ഉയരുന്നതുതന്നെയില്ല. അവർ ഈ ഭൂമിയിൽത്തന്നെ വ്രീഹി, യവാദി ധാന്യങ്ങളായി ഭവിച്ച് ആ ചക്രംതന്നെ ആവർത്തിക്കുന്നു; അവർ മനുഷ്യരൂപമോ മൃഗരൂപംപോലുമോ ആർജ്ജിക്കുന്നില്ല. അവർ അട്ടയെപ്പോലെ ഒരു സസ്യശരീരത്തിൽനിന്ന് മറ്റൊരു സസ്യശരീരത്തിലേക്ക് കർമ്മഫലം തീരുംവരെ ദേഹാന്തരം പ്രാപിച്ചുകൊണ്ടേയിരിക്കുന്നു. ഈ സംക്രമണം പലവട്ടം ആവർത്തിച്ച് കർമ്മഫലം തീരുമ്പോൾ ബോധം അഥവാ വിജ്ഞാനമുദിക്കുന്നു; അപ്പോൾ ആ വിജ്ഞാനത്തിന് അഥവാ ബോധത്തിനനുരൂപമായ മറ്റൊരു ശരീരത്തിലേക്ക് ദേഹാന്തരം പ്രാപിക്കുന്നു. ഇങ്ങനെ ദേഹാന്തരം പോകുമ്പോഴൊക്കെ സ്വപ്നം പോലുള്ള ആ ദേഹാന്തരപ്രാപ്തി നിമിത്തം ആർജ്ജിച്ച കർമ്മത്തെയും അവർ കൂടെ കൊണ്ടുപോകുന്നു.

അതുപോലെ, അർച്ചിര, ധൂമാദിമാർഗ്ഗങ്ങളിലൂടെയുള്ള ഗമനവും, സ്വപ്നം പോലെ ഉത്ഭവിച്ച വിജ്ഞാനത്താൽ ലബ്ധമായ കർമ്മവൃത്തിനിമിത്തമാണ്. ധാന്യങ്ങളായിത്തന്നെ വീണ്ടും വീണ്ടും ജനിക്കുന്ന ആത്മാക്കൾക്ക് രേതസ്സ് ചിന്തുന്ന ശരീരങ്ങളിൽ എത്തിപ്പെടാൻ സാധിക്കുന്നില്ല. കൊയ്യലും മെതിക്കലും കഴിഞ്ഞ് അബോധാവസ്ഥയിൽ അവ വീണ്ടും പുതിയ നെല്ലിൻെറ ശരീരം എടുക്കുന്നു എന്നുമാത്രം.

ദേഹാന്തരഗമനം സർവ്വജീവാത്മാക്കൾക്കും ഉള്ളതാകയാൽ, ചന്ദ്രമണ്ഡലത്തിൽനിന്ന് താഴോട്ടുവന്ന് ബ്രാഹ്മണജന്മം എടുക്കുന്നവൻെറ ബോധത്തെയും അട്ടയുടെ ബോധത്തോടു തുലനം ചെയ്യണം. ആ അവരോഹണാനുഭവം നരകയാതനയാണ്. അത് ഇഷ്ടാപൂർത്തദത്ത കർമ്മാനുഷ്ഠാനംകൊണ്ടും സംഭവിക്കുന്നുണ്ട് എന്നുവേണ്ടേ കരുതാൻ? അപ്പോൾ വൈദികകർമ്മങ്ങളൊക്കെ അനർത്ഥമല്ലേ? പൂർവ്വപക്ഷത്തിൻെറ ചോദ്യത്തിന് അല്ല എന്ന് ശങ്കരൻ ഉത്തരം നല്കുന്നു. അതിനെ വൃക്ഷത്തിൽ ആരോഹണം ചെയ്തശേഷം അതിൽനിന്ന് വീഴുന്നതിനോടാണ് (അട്ടയുടെ വിടാപ്പിടുത്തത്തോടല്ല) ശങ്കരൻ ഉപമിക്കുന്നത്. വൃക്ഷത്തിൽ കയറുന്നവൻ അതിലുള്ള ഫലം പറിക്കുന്നതിനാണ് കയറുന്നത്. ധൂമാദിമാർഗ്ഗത്തിൽ ചന്ദ്രമണ്ഡലത്തിലെത്തുന്നവനും തൻെറ കർമ്മഫലമായ സുഖങ്ങൾ അവിടെവച്ച് അനുഭവിക്കാമെന്ന വിജ്ഞാനത്തോടെയാണ് കർമ്മം ചെയ്യുന്നത്. എന്നാൽ അവിടെനിന്നുള്ള വീഴ്ച അപ്രകാരമുള്ള ഇച്ഛകൊണ്ടോ, വിജ്ഞാനംകൊണ്ടോ അല്ല സംഭവിക്കുന്നത്.

ഒരാളെ വടികൊണ്ടടിച്ച്, അയാൾ വേദനനിമിത്തം മൂർച്ഛിച്ചു വീണു എന്നു കരുതുക. ആ മൂർച്ഛാവസ്ഥയിൽ അയാളുടെ ശരീരത്തെ എങ്ങോട്ടെടുത്തുകൊണ്ടുപോയാലും അയാൾ അറിയുകയില്ല. ചന്ദ്രമണ്ഡലത്തിൽനിന്ന്



മാനുഷശരീരം പ്രാപിക്കാൻ നിപതിക്കുന്ന ആത്മാവിൻെറ സ്ഥിതി അതാണ്. സ്വർഗ്ഗഭോഗത്തിനു കാരണമായ കർമ്മങ്ങളുടെ ക്ഷയത്താൽ അയാളുടെ കരണങ്ങൾ പ്രതിബദ്ധമാകയും, അയാളുടെ അബ്ദേഹം (അപ്പുകൊണ്ടുള്ള ശരീരം) എവിടെപ്പോകുന്നു എന്ന ബോധം അയാൾക്കില്ലാതാകയും ചെയ്യുന്നു. അതിനാൽ പുതിയ ദേഹത്തിൻെറ ബീജമാകാൻ ഏതൊന്ന് വിധിക്കപ്പെട്ടിരിക്കുന്നുവോ, ആ അപ്പോടുകൂടി (ജലം) അവർ ചന്ദ്രനിൽനിന്ന് ക്രമത്തിൽ, ഒരു മൂർച്ഛയിലെന്ന പോലെ അവരോഹണം ചെയ്യുന്നു. തൻെറ കർമ്മാനുസൃതമായ ഒരു ശരീരത്തെ പ്രാപിക്കുന്നു. കരണങ്ങൾ പ്രതിബദ്ധമായ ആ മൂർച്ഛാവസ്ഥയിൽ അവർക്ക് വിജ്ഞാനം (ബോധം) ഇല്ല. അതിനാൽ കൊയ്യുമ്പോഴും, മെതിക്കുമ്പോഴും, അരയ്ക്കുമ്പോഴും, പാകം ചെയ്യുമ്പോഴും, ഭക്ഷിക്കുമ്പോഴും, ശരീരത്തിൽ രസമായി പരിണമിക്കുമ്പോഴും, രേതസ്സായി ഒഴുകുമ്പോഴും ജീവൻ മൂർച്ഛാവസ്ഥയിലാണ്. പുതിയ ശരീരം പ്രാപിക്കാനുള്ള കർമ്മാരംഭം ഉണ്ടായിട്ടില്ല. എന്നാൽ ദേഹബീജഭൂതമായ ജലത്തോടുള്ള ബന്ധം അവർ ഒരിക്കലും പരിത്യജിച്ചിട്ടുമില്ല. ഈ അവസ്ഥയിൽ ചേതന ജലൂക(അട്ട)ത്തെപ്പോലെയാണെന്നു പറയുന്നതിൽ തെറ്റില്ല. എന്നാലും അന്തരാളത്തിൽ (ഉള്ളിൽ) വിജ്ഞാനം മൂർച്ഛിതാവസ്ഥയിൽ കിടക്കുന്നുണ്ടുതാനും. അത് വീണ്ടും ഉണരാൻ സാദ്ധ്യതയുള്ള ഒന്നാണ്. നിരന്തരം സ്ഥാവരങ്ങളിൽത്തന്നെ അബോധമായി അട്ടയെപ്പോലെ പിടിച്ചുകിടക്കുന്നതല്ല.

> ന ച വൈദികാനാം കർമ്മണാം ഹിംസാ യുക്തത്വേനോ
> ഭയഹേതുത്വം ശക്യമനുമാതും, ഹിംസായാഃ ശാസ്ത്രചോദിത
> ത്വാത് "അഹിംസൻ സർവ്വഭൂതാന്യന്യത്ര തീർത്ഥേഭ്യഃ"
> ഇതി ശ്രുതേഃ ശാസ്ത്ര ചോദിതായാ ഹിംസായാ
> നാധർമ്മഹേതുത്വമഭ്യുപഗമ്യതേ. അഭ്യുപഗതേƒ
> പ്യധർമ്മഹേതുത്വേമത്രൈർവ്വിഷാദിവത്തദപന യോപപ-
> ത്തേർന്ന ദുഃഖകാര്യാരംഭകത്വോപപത്തിർവ്വൈദികാനാം
> കർമ്മണാം മന്ത്രേണേവവിഷഭക്ഷണസ്യേതി.

വൈദികകർമ്മങ്ങളിൽ ഹിംസയുണ്ട്. എന്നാലും അത് ശാസ്ത്രചോദിതമായ ഹിംസയാണ്. "സർവ്വഭൂതങ്ങളിലും അഹിംസ പാലിക്കുക; തീർത്ഥത്തിലൊഴികെ" എന്നാണ് ശ്രുതി. ശാസ്ത്രചോദിതമായ ഹിംസ അധർമ്മഹേതുത്വമല്ല എന്ന് ഇതിൽനിന്നു ലഭിക്കുന്നു. അധർമ്മഹേതുകമാണെങ്കിൽത്തന്നെ, വിഷഭക്ഷണത്തിൽ അടങ്ങിയ വിഷത്തെ മന്ത്രം എന്ന പോലെ, ആ അധർമ്മത്തെയും മന്ത്രം നീക്കിക്കളയുന്നു.

**ഈ പരാമർശം ഏറെ വളച്ചൊടിക്കപ്പെട്ട ഒന്നാണ്. ഇന്നു നാം സുവോളജി പഠിക്കാൻ തവളകളെയും ഓന്തിനെയും ഹിംസിക്കുന്നുണ്ട്. അതിനെ ശാസ്ത്രചോദിതമായ ഹിംസയാകയാൽ പാപമായി നാം കരുതുന്നില്ല. ശരീരശാസ്ത്രം പഠിക്കാൻ ജന്തുക്കളുടെ (മനുഷ്യൻേറതടക്കം) ശവം കീറി പഠിക്കുന്ന സമ്പ്രദായത്തിൽനിന്നാണ് യാഗാദികളായ വൈദികകർമ്മങ്ങളുടെ ഉത്ഭവം. (അതിനാൽ രാക്ഷസവംശക്കാരാണ് വൈദികകർമ്മങ്ങളുടെ ജനയിതാക്കൾ). അറിവ്**

എപ്പോഴും ശക്തിയാണ്. വേട്ടയാടിപ്പിടിച്ച മൃഗങ്ങളെയെന്നപോലെ, തടവുകാരായ ശത്രുക്കളെയും ബലിമൃഗമാക്കി ഹിംസിച്ചു, പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന വൈദികസമ്പ്രദായമെന്ന വൈദ്യശാസ്ത്രം അധർമ്മമാണോ ധർമ്മമാണോ എന്ന ചോദ്യം ഇന്നും എന്നും പ്രസക്തമാണ്. ശരീരത്തിന്റെ രക്ഷയ്ക്കാവശ്യമായ മരുന്നുകൾ പരീക്ഷിക്കാൻ നാം കുരങ്ങന്മാരെയും എലികളെയും ബലിമൃഗങ്ങളാക്കുന്നുണ്ട്. നമുക്കതിനൊരു ന്യായീകരണവുമുണ്ട്. ഈ അധർമ്മം ചെയ്യുന്നത് ധർമ്മരക്ഷയ്ക്കാണെന്ന്. ഇതേ ന്യായമാണ് ശാസ്ത്രചോദിതമായ ഹിംസയിലെ അധർമ്മം ധർമ്മമാണെന്ന, ക്ഷത്രിയനായ ജൈവലി പ്രവഹണന്റെ അഭിപ്രായം. ഗീതയും ഏറെക്കുറെ ഈ ന്യായത്തെ പിൻതുടരുന്നുണ്ട്. കർമ്മങ്ങളിൽ ധർമ്മാധർമ്മങ്ങളുണ്ട്. ഭക്ഷണത്തിൽ വിഷംപോലെ കർമ്മത്തിൽ കലർന്നിരിക്കുന്ന അധർമ്മത്തെ, ശാസ്ത്രരക്ഷയ്ക്കാണ് എന്ന അറിവുകൊണ്ട് (മന്ത്രംകൊണ്ട്) ഒഴിവാക്കാം എന്നു പറയുമ്പോൾ ആ വിജ്ഞാനമാണ് വിഷത്തിനുള്ള മറുമരുന്ന് എന്നർത്ഥം. 'തീർത്ഥങ്ങളിൽ' അഥവാ ജലത്തിൽ വാഴുന്ന വയായ മത്സ്യങ്ങളിലൊഴികെ മറ്റെല്ലാ ജന്തുക്കളിലും അഹിംസ പാലിക്കണമെന്ന ശ്രുതിവചനം ഇവിടെ എടുത്തു പറയുന്നത് ശ്രദ്ധേയമാണ്. ബംഗാളി ബ്രാഹ്മണർ ക്ഷത്രിയരുടെ ഈ അഭിപ്രായം പിൻതുടരുന്നവരാണ്. ശാസ്ത്രചോദിതമല്ലാതെയും, തീർത്ഥങ്ങളിലല്ലാതെയും ചെയ്യുന്ന എല്ലാവിധ ഹിംസകളെയും ഇവിടെ അധർമ്മമായിത്തന്നെ പറയുന്നു.

7. തദ്യ ഇഹ രമണീയ ചരണാ അഭ്യാശോ ഹ യത്തേ
രമണീയാം യോനിമാപധ്യേരൻ ബ്രാഹ്മണയോനിം വാ
ക്ഷത്രിയയോനിം വോ വൈശ്യയോനിം വാ ഥ യ
ഇഹ കപൂയചരണാഅഭ്യാശോഹ യത്തേ
കപൂയാം യോനിമാപധ്യേരശ്വയോനിം വാ സൂകര
യോനിം വാ ചണ്ഡാലയോനിം വാ

ഇവിടെ രമണീയ ചരണരായിട്ടു ജീവിച്ചവർ രമണീയങ്ങളായിരിക്കുന്ന ബ്രാഹ്മണ, ക്ഷത്രിയ, വൈശ്യ യോനികളിൽ വന്നു ജനിക്കുന്നു. കപൂയചരണന്മാരായി ജീവിച്ചവർ കപൂയങ്ങളായ അശ്വം, പന്നി, ചണ്ഡാലന്മാർ എന്നീ യോനികളിലും ചെന്നു ജനിക്കുന്നു. രമണീയചരണമെന്നതിന് ശോഭനശീലം എന്നാണർത്ഥം. ശോഭനശീലം എന്നാൽ ക്രൗര്യം, അനൃതം, മായ എന്നിവയെ വർജ്ജിച്ച ശുഭാനുശയ സദ്ഭാവം. അങ്ങനെയുള്ള ശീലം വളർത്തിയെടുക്കുന്നവർ ആ ശീലത്തിനനുസൃതമായ സ്വഭാവത്തോടുകൂടിയ കുലങ്ങളിലെ അമ്മമാരുടെ യോനിയിൽ പിറക്കുന്നു. അധർമ്മങ്ങളായ ജുഗുപ്സിതകർമ്മം ചെയ്തു ശീലിച്ചവർ ആ കർമ്മത്തിനനുരൂപമായി മൃഗയോനികളിലും ഹിംസാശീലമുള്ള ചണ്ഡാലകുലങ്ങളിലെ അമ്മമാരുടെ യോനിയിലും ചെന്നുവീഴുന്നു.

രമണീയചരണരായ ദ്വിജന്മാർ സ്വധർമ്മാനുഷ്ഠാനനിരതരായി ജീവിച്ച് ധൂമമാർഗ്ഗത്തിലൂടെ ചന്ദ്രമണ്ഡലത്തിലും തിരിച്ച് ബ്രാഹ്മണയോനിയിലും ഘടീയന്ത്രത്തിലെ സൂചിപോലെ വീണ്ടും വീണ്ടും എത്തുന്നു. ഈ പഥത്തിൽവെച്ച് അവർ 'വിദ്യ' (പരാവിദ്യ) നേടുന്നപക്ഷം അർച്ചിരാദിമാർഗ്ഗത്തിലേക്കു പ്രവേശനം



ലഭിക്കുന്നു. ധർമ്മാനുഷ്ഠാനമോ, വിദ്യയോ രണ്ടും നേടാതെ തമസ്സിൽ കഴിയുന്നവരാണ് ക്ഷുദ്രയോനികളിൽ ജനിക്കുന്നതും അവിടെത്തന്നെ കിടക്കുന്നതും.

8. അഥൈതയോഃ പഥോർന്ന കതരേണ ച നതാനീമാനി
ക്ഷുദ്രാണ്യസ കൃദാവർത്തീനി ഭൂതാനി ഭവന്തി
ജായസ്വമ്രിയ സ്വേത്യേതത്തൃതീയം സ്ഥാനം തേനാസൗ
ലോകോ ന സംപൂര്യതേ തസ്മാജ്ജുഗുപ്സേതതദേഷ ശ്ലോകഃ

ഈ രണ്ടു പഥങ്ങളിലും പോകാത്തവർ ക്ഷുദ്രജീവികളായി ജനിച്ച് പുനരാവർത്തിക്കുന്നു. 'ജനിക്കുക, മരിക്കുക' ഇതു രണ്ടുമല്ലാതെ അവർക്ക് ഒന്നുമില്ല. ഇതാണ് തൃതീയസ്ഥാനം. ഈ തൃതീയസ്ഥാനം ഉള്ളതുകൊണ്ടാണ് പിതൃലോകം എപ്പോഴും പൂരിപ്പിക്കാതെ കിടക്കുന്നത്. അതിനാൽ തൃതീയസ്ഥാനം ജുഗുപ്സാവഹമാണ്. ഈ ശ്ലോകം അതിനുള്ളതാണ്.

ദംശിക്കുന്ന ഷഡ്പദങ്ങൾ, കൊതു, കീടം, ഈച്ച മുതലായ ക്ഷുദ്രയോനികളിലാണ്, അർച്ചിരാദിധൂമാദിമാർഗ്ഗങ്ങളിലൂടെ പോകാതെ തൃതീയമാർഗ്ഗത്തിൽ പോകുന്നവർ ചെന്നുചേരുന്നത്. അവർക്ക് ജനനം, മരണം, ജനനം, മരണം എന്ന ശൃംഖലയുടെ തുടർച്ചയേയുള്ളൂ. അവരുടെ കാലയാപനം ജനനമരണക്ഷണങ്ങളെക്കൊണ്ടാണ്. ശോഭനക്രിയകളാൽ കാലത്തെ ഭുജിക്കാനുള്ള അവസരം അവർക്കു ലഭിക്കുന്നില്ല. ആദ്യം പറഞ്ഞ പന്ഥാക്കളെക്കാൾ ക്ഷുദ്രജന്തുലക്ഷണമായ ഈ തൃതീയപന്ഥാവ് ജുഗുപ്സാർഹമാണ്. പക്ഷേ, ഇങ്ങനെ ഒരു തൃതീയ മാർഗ്ഗം ഉള്ളതുകൊണ്ടാണ് ദിനംപ്രതി ഇത്രയേറെ ആത്മാക്കൾ മരിച്ചിട്ടും, ദക്ഷിണായന മാർഗ്ഗം പൂരിപ്പിക്കാതെ കിടക്കുന്നത്.

അഞ്ചാം ചോദ്യം പഞ്ചാഗ്നിവിദ്യകൊണ്ട് വ്യാഖ്യാനിച്ചു. ആദ്യപ്രശ്നം ഉത്തരദക്ഷിണായന മാർഗ്ഗങ്ങളാൽ പറയപ്പെട്ടു. എല്ലാ മനുഷ്യരുടെ ശരീരവും മരണശേഷം അഗ്നിയിൽ ദഹിപ്പിക്കപ്പെടുന്നു; എന്നാലും ചിലർ അർച്ചിരാദിമാർഗ്ഗത്തിലും ചിലർ ധൂമാദിമാർഗ്ഗത്തിലും വ്യാവർത്തിക്കുന്നു. ഒരു കൂട്ടർ ഉത്തരായനമാസങ്ങളിലൂടെ സംവത്സരത്തിലും ദ്യുലോകത്തിലുമെത്തുന്നു. മറ്റുകൂട്ടർ ദക്ഷിണായനമാസങ്ങളിലൂടെ സംവത്സരത്തിലും ചന്ദ്രമണ്ഡലത്തിലുമെത്തുന്നു. ഈ പിതൃലോകത്തുനിന്ന്, കർമ്മഫലം ഭുജിച്ചശേഷം, ആകാശം, വായുവഴി ക്രമേണ പതിക്കുന്ന ജീവന്മാരാൽ ഭൂമി വീണ്ടും സപ്രജയായിത്തീരുന്നു. സംസാരഗതി കഷ്ടതരമാകയാൽ അതിനെ വർജ്ജിക്കണം. ജന്മമരണജനിതവേദനാനുഭവകൃതക്ഷണരായ ക്ഷുദ്രജന്തുക്കൾ ഘോരവും ദുസ്തരവുമായ സംസാരസാഗരത്തിന്റെ അഗാധതലത്തിൽ നിരാശരായിക്കിടക്കുന്നു. ആ ഘോരമായ സംസാരമഹോദധിയിൽ താൻ വീണുപോകരുത് എന്നാഗ്രഹിക്കുന്നവൻ ആ തൃതീയമാർഗ്ഗത്തെ ജുഗുപ്സാർഹമായി കരുതണം. അതിൽ ആശവെടിയണം. ഇത് എത്രയൊക്കെ ഉപദേശിച്ചാലും ഭൂരിഭാഗം ജനങ്ങളും ജനിക്കുക, തിന്നുക, കുടിക്കുക, രമിക്കുക, മരിക്കുക ഇവയല്ലാതെ മറ്റൊരു കർമ്മവും ചെയ്യാതെ, ധർമ്മാനുഷ്ഠാനം ചെയ്യാതെ സംസാരജലധിയിൽ വീണ്ടും വീണ്ടും പതിക്കുന്നു. ഇങ്ങനെ പതിക്കുന്ന ഒട്ടേറെ പേർ ഉള്ളതുകൊണ്ടാണ് പിതൃലോകം പൂരിപ്പിക്കാതെ കിടക്കുന്നത്; അവിടെ ധാരാളം സ്ഥലം എപ്പോഴും അവശേഷിക്കുന്നത്.

9. സ്തേനോ ഹിരണ്യസ്യ സുരാം പിബംശ്ച ഗുരോസ്തല്പമാവ-
സൻ ബ്രഹ്മഹാചൈതേ പതന്തി ചത്വാരഃ പഞ്ചമശ്ചാചരം സ്തൈരിതി.

സ്വർണ്ണം മോഷ്ടിക്കുന്നവൻ, 'സുര'(മദ്യം) കുടിക്കുന്നവൻ, ഗുരുതല്പത്തിൽ ശയിക്കുന്നവൻ, ബ്രഹ്മഹന്താവ് — ഈ നാലുപേരും, അവരുടെ കൂടെ വസിക്കുന്ന അഞ്ചാമനും പതിച്ചുപോകുന്നു. ക്ഷുദ്രയോനികളിൽ കള്ളനും, കള്ളുകുടിയനും, ഗുരുപത്നിയെ പ്രാപിച്ചവനും, ബ്രഹ്മഹത്യ ചെയ്തവനും, ആ നാലുപേരുടെയും സഹചരനും വീണുപോകുന്നു. അതിനാൽ ഈ നാലു ദുഷ്കൃത്യങ്ങൾ ചെയ്കയോ, ചെയ്തവരുടെ കൂടെ നടക്കുകയോ ചെയ്യരുത്. അവ ജുഗുപ്സാവഹങ്ങളായ കർമ്മങ്ങളാണ്; ജുഗുപ്സാവഹമായ തൃതീയ പന്ഥാവിലേക്കു നയിക്കുന്നവയുമാണ്.

10. അഥ ഹ യ ഏതാനേവം പഞ്ചാഗ്നീൻ വേദനസഹതൈരെ-
പ്യാചരൻ പാപ്മനാ ലിപ്യതേ ശുദ്ധഃ പൂതഃ പുണ്യലോകോ
ഭവതി യ ഏവം വേദ യ ഏവം വേദ.

പഞ്ചാഗ്നികളെ അറിയുന്നവൻ പാപങ്ങളാൽ സ്പർശിക്കപ്പെടുന്നില്ല; പാപികളോടു സംസർഗ്ഗമുണ്ടായാലും അവനെ പാപം തീണ്ടുകയില്ല; അവൻ ശുദ്ധനും പവിത്രനും പുണ്യലോകങ്ങൾക്ക് അർഹനുമായി ഭവിക്കുന്നു. പുണ്യനും പവിത്രനുമായ ബ്രഹ്മജ്ഞാനി സർവ്വത്തെയും വിമലീകരിക്കുന്ന പംക്തിപാവനനായി, അഗ്നിസമനായിരിക്കുന്നത് പഞ്ചാഗ്നികളെ ഇപ്രകാരം അറിയുന്നതുകൊണ്ടാണ്. ഈ ബ്രഹ്മജ്ഞാനമാകട്ടെ, ക്ഷത്രിയരിൽനിന്നാണ് ബ്രാഹ്മണർക്ക് ആദ്യമായി ലഭിച്ചത്.

## ഖണ്ഡം 11

ദക്ഷിണപഥത്തിലൂടെ ഗമിക്കുന്നവരെ 'അന്നം' എന്നു പറയുന്നു: 'തദ്ദേവാനാമന്നം', 'തം ദേവാഭക്ഷയന്തി' എന്നീ ശ്രുതിവചനങ്ങൾ കാണുക. ക്ഷുദ്രജന്തുലക്ഷണമുള്ള സംസാരഗതി കഷ്ടാൽ കഷ്ടതരമാണ്. ഈ രണ്ടു ദോഷങ്ങളെയും പരിഹരിക്കുന്നതിന്, വൈശ്വാനരൻ എന്ന അത്താവിൻെറ (ഭോക്താവിൻെറ) ഭാവത്തിൽ പ്രതിപത്തി തോന്നിക്കുന്ന 'അത്സ്യന്നം പശ്യസി പ്രിയം' എന്ന മന്ത്രം ആരംഭിക്കണം. ഇക്കാര്യത്തെ എളുപ്പത്തിൽ അവബോധിക്കുന്നതിനായി, ഒരു ആഖ്യായികാരൂപത്തിൽ (കഥാരൂപത്തിൽ) ഈ ഖണ്ഡം അവതരിപ്പിക്കുന്നു.

1. **പ്രാചീനശാല ഔപമന്യവഃ സത്യയജ്ഞഃ പൗലുഷിരിന്ദ്രദ്യുമ്നോ ഭാല്ലവേയോ ജനഃ ശാർക്കരാക്ഷോ ബുഡില ആശ്വതരാശ്വിസ്തേ ഹൈതേ മഹാശാലാ മഹാശ്രോത്രീയാഃ സമേത്യ മീമാംസാശ്ചക്രുഃ കോ ന ആത്മാ കിം ബ്രഹ്മേതി.**

**ഉപമന്യുവിൻെറ പുത്രനായ പ്രാചീനശാലൻ, പുലുഷപുത്രനായ സത്യയജ്ഞൻ, ഭല്ലവിയുടെ പൗത്രനായ ഇന്ദ്രദ്യുമ്നൻ, ശർക്കരാക്ഷൻെറ പുത്രനായ ജനൻ, അശ്വതരാശ്വൻെറ പുത്രനായ ബുഡിലൻ — മഹാശാലന്മാരും മഹാ**



ശ്രോത്രിയന്മാരുമായിരുന്ന ഈ അഞ്ചുപേർ ഒന്നിച്ചുകൂടി 'ആത്മാവ് എന്ത്? ബ്രഹ്മം എന്ത്?' എന്ന് മീമാംസ (വിചാരം; ചർച്ച) ചെയ്തു.

വിസ്തീർണ്ണമുള്ള ശാലകളോടുകൂടിയ മഹാഗൃഹങ്ങളെ പരിപാലിച്ചുപോരുന്ന സമ്പന്നരായ ഗൃഹസ്ഥന്മാരാണ് മഹാശാലന്മാർ. ശ്രുതാദ്ധ്യയനവൃത്തസമ്പന്നരാണ് ശ്രോത്രിയന്മാർ. പറയപ്പെട്ട അഞ്ചുപേരും ഒരേസമയം ഗൃഹസ്ഥരും വേദജ്ഞരുമാണ് എന്നു സാരം. ഒരിക്കൽ അവർ ഒരുമിച്ച് ഒരു സ്ഥലത്ത് കണ്ടുമുട്ടി. സ്വാഭാവികമായും അവിടെ (ബ്രഹ്മവിചാരം ചെയ്യുന്ന അഞ്ചുപേരുടെ സാന്നിദ്ധ്യത്തിൽ) ചർച്ച ബ്രഹ്മം എന്നാൽ എന്ത് എന്ന വിഷയമായി. അല്ലെങ്കിൽ ഈ അഞ്ചുപേരും ഒരു ക്ഷണിക്കപ്പെട്ട സഭയിൽവെച്ച് ചർച്ച (സംവാദം) നടത്തി എന്ന അർത്ഥവും എടുക്കാം. യാഗശാലകൾ ഇത്തരം ചർച്ച നടക്കുന്ന വേദപാഠശാലകളായിരുന്നു എന്ന് ഓർക്കണം.

ആത്മ, ബ്രഹ്മ ശബ്ദങ്ങൾ ഒന്നിനൊന്ന് വിശേഷണ വിശേഷ്യത്വമുള്ളവയാണ്. ബ്രഹ്മശബ്ദം, ശരീരത്തിനകത്തുമാത്രം ഇരിക്കുന്ന അദ്ധ്യാത്മികമായ ആത്മാവിനെയും, ആത്മശബ്ദം ആദിത്യാദിബ്രഹ്മരൂപത്തിൽ ഉപാസിക്കേണ്ട ശരീരത്തിനു പുറത്തുള്ള ചൈതന്യത്തെയും പരസ്പരം നിവർത്തിക്കുന്നു. അവയുടെ അഭേദത്താൽ 'ആത്മാവാണ് ബ്രഹ്മം' 'ബ്രഹ്മം തന്നെയാണ് ആത്മാവ്' എന്ന്, സർവ്വാത്മാവായ വൈശ്വാനരബ്രഹ്മത്തെത്തന്നെ ആത്മാവായി സിദ്ധിക്കുന്നു. ഇതിനെക്കുറിച്ചു സുദീർഘമായ ചർച്ചകൾക്കുശേഷം അവർ തങ്ങളെക്കാൾ പണ്ഡിതരായ ഒരാളെ സന്ദർശിക്കാൻ തീരുമാനിച്ചു.

2. തേഹ സംപാദയാശ്ചക്രുരുദ്ദാലകോ വൈ ഭഗവന്തോഽ
യ മാരുണിഃ സംപ്രതി മമാത്മാനം വൈശ്വാനര മദ്ധ്യേതി
തം ഹന്താഭ്യാഗഛാമേതി തംഹാഭ്യാജഗ്മുഃ

അവർ തീരുമാനിച്ചു: "ഭഗവാന്മാരേ, അരുണപുത്രനായ ഉദ്ദാലകൻ ഇപ്പോൾ വൈശ്വാനരാത്മാവെ ശ്രദ്ധാപൂർവ്വം അദ്ധ്യയനം ചെയ്യുന്നുണ്ട്. അതിനാൽ നമുക്ക് അദ്ദേഹത്തെ സമീപിക്കുക." അവർ അദ്ദേഹത്തിൻെറ അടുത്തു ചെന്നു.

3. സ ഹ സംപാദയാഞ്ചകാര പ്രക്ഷ്യന്തി മാമിമേ
മഹാശാലാ മഹാശ്രോത്രിയാസ്തേഭ്യോ ന സർവ്വമിവ
പ്രതിപത്സ്യേ ഹന്താഹമന്യമഭ്യനു ശാസാനീതി.

ഉദ്ദാലകൻ തീരുമാനിച്ചു. "ഈ മഹാശാലന്മാരായ മഹാശ്രോത്രിയർ എന്നോട് ചോദ്യങ്ങൾ ചോദിക്കും. അവയ്ക്കു മുഴുവൻ ഉത്തരം പറയാനാവില്ല. ഞാൻ അവരെ മറ്റൊരാളുടെ അടുക്കൽ അനുശാസനത്തിനായി അയയ്ക്കും."

4. താൻ ഹോവാചാശ്വപതിർവ്വൈ ഭഗവന്തോഽ യം
കൈകേയഃ സംപ്രതീമമാത്മാനം വൈശ്വാനരമദ്ധ്യേതി
തം ഹന്താഭ്യാഗഛാമേതി തം ഹഭ്യാജഗ്മുഃ

**അദ്ദേഹം പറഞ്ഞു: "ഭഗവാന്മാരേ, കേകയപുത്രനായ അശ്വപതി ഇപ്പോൾ വൈശ്വാനരാത്മാവിൽ ശ്രദ്ധാപൂർവ്വം അദ്ധ്യയനം നടത്തുകയാണ്. നമുക്ക് അദ്ദേഹത്തെ സമീപിക്കുക." അവർ അശ്വപതിയുടെ അടുത്തേക്കു ചെന്നു.**

5. തേഭ്യോ ഹ പ്രാപ്തേഭ്യഃ പൃഥഗർഹാണി കാരയാഞ്ചകാര
സ ഹ പ്രാതഃ സം ജിഹാന ഉവാച ന മേ സ്തേനോ ജനപദേ
ന കദര്യോ ന മദ്യപോ നാനാഹിതാഗ്നിർന്നാവിദ്വാന്ന സ്വൈരി
സ്വൈരിണി കുതോയക്ഷ്യമാണോ വൈ ഭഗവന്തോƒ ഹ
മസ്മി യാവദേകൈകസ്മാ ഋത്വിജേ ധനം ദാസ്യാ
മിതാവദ് ഭഗവദ്ഭ്യോദാസ്യാമി വസന്തു ഭഗവന്ത ഇതി.

അങ്ങനെ എത്തിച്ചേർന്നവരെ രാജാവ് പ്രത്യേകം പ്രത്യേകം വന്ദിച്ചു സ്വീകരിച്ചു. പിറ്റേന്ന് പ്രഭാതത്തിൽ അദ്ദേഹം അവരോടു പറഞ്ഞു: "എൻെറ ജനപദത്തിൽ കള്ളന്മാരില്ല; ദാനം ചെയ്യാത്തവരില്ല; മദ്യപന്മാരില്ല; അഗ്നിയെ വേണ്ടുംവണ്ണം പാലിക്കാത്തവരില്ല; അവിദ്വാന്മാരില്ല; സ്വൈരികളോ സ്വൈരിണികളോ ഇല്ല. ഭഗവാന്മാരേ, ഞാൻ ഒരു യജ്ഞം ആരംഭിക്കുകയാണ്. ഋത്വിക്കുകൾക്കു നല്കുന്ന ധനം താങ്കൾക്കും ഞാൻ തരുന്നതാണ്. ഭഗവാന്മാർ ഇവിടെ വസിക്കുക."

ഒരു ജനപദം, ഒരു ഗ്രാമം, ഒരു രാഷ്ട്രം എന്നിവ എങ്ങനെയിരിക്കണം? ഒരു മാതൃകാസ്റ്റേറ്റ് (ideal state) അഥവാ റിപ്പബ്ലിക്കിന് പ്ലേറ്റോയും സോക്രട്ടീസും നിർവ്വചനം നല്കുംമുമ്പേ ഛാന്ദോഗ്യ ഉപനിഷദ്കർത്താവായ ഋഷി ഒരു നിർവ്വചനം നല്കിയിരിക്കുന്നു. വൈശ്വാനരമായ അഗ്നിയെ ഉപാസിക്കുന്നവനും ബ്രഹ്മാത്മൈക്യം സാധിച്ചവനുമായ ഒരു ഭരണാധിപതിയുടെ കീഴിലെ ജനപദം (മാതൃകാജനപദം) കള്ളന്മാരും, മദ്യപരും, സ്വാർത്ഥികളായി പണം കുന്നുകൂട്ടുന്നവരും, അവിദ്വാന്മാരും, അഗ്നിയെ പാലിക്കാത്തവരും, സ്വൈരികളും ഇല്ലാത്തതാണ്. (സ്വൈരികളില്ലെങ്കിൽ എങ്ങനെ സ്വൈരിണികളുണ്ടാവും എന്ന് ശങ്കരൻ ചോദിക്കുന്നുണ്ട്. പുരുഷന്മാർ നന്നായാൽ മാത്രമെ സ്ത്രീകൾക്കു നന്നാവാൻ സാധിക്കു എന്നത് സമൂഹനിയമമാണ്). ഭാരതത്തിലെ മാതൃകാജനപദങ്ങളുടെ ഈ നിർവ്വചനത്തിൽനിന്ന് ഇന്നത്തെ രാഷ്ട്രവും ജനപദങ്ങളും എത്രമാത്രം മാറിപ്പോയി എന്നത് 'അനലൈസ്' ചെയ്യുമ്പോൾ, ഭാരതീയൻെറ 'ബ്രഹ്മാത്മൈക്യഭാവ'ത്തിൽനിന്നുള്ള വ്യതിചലനമാണ് ഇതിന്ന് ആത്യന്തികമായ കാരണം എന്നു മനസ്സിലാക്കാം.

6. തേ ഹോചുര്യേ ന ഹൈവാർത്ഥേന പുരുഷശ്ചരേതം
ഹൈവ വദേദാത്മാനമേവേമം വൈശ്വാനരം സം
പ്രത്യദ്ധ്യേഷി തമേവ നോ ബ്രൂഹീതി.

അവർ പറഞ്ഞു: "പുരുഷൻ മറ്റൊരു പുരുഷനെ എന്തുദ്ദേശ്യത്തോടെ സമീപിക്കുന്നുവോ, അതിനെക്കുറിച്ചുമാത്രമേ സംസാരിക്കാവൂ. താങ്കൾക്ക് ഇപ്പോൾ വൈശ്വാനരാഗ്നിയെ ശരിയായറിയാം. ഞങ്ങളോട് അതിനെക്കുറിച്ചു പറയുക."

ഞങ്ങൾ വൈശ്വാനരജ്ഞാനാർത്ഥികളാണ്; ധനാർത്ഥികളല്ല. ഞങ്ങളോട് 'വൈശ്വാനരജ്ഞാനം' സംവദിക്കുക എന്നർത്ഥം.

7. താൻ ഹോവാച പ്രാതർവ്വഃ പ്രതിവക്താസ്മീതി
തേഹ സമിത്പാണയഃ പൂർവ്വാഹ്നേ പ്രതിചക്രമിരേ
താൻ ഹാനുപനീയൈവൈതദുവാച



രാജാവ് പറഞ്ഞു: "നാളെ പ്രഭാതത്തിൽ നിങ്ങളോട് മറുപടി പറയാം." പിറ്റേന്നു പ്രഭാതത്തിൽ സമിത്പാണികളായി അവർ വീണ്ടും ചെന്നു. അവരെ ഉപനയിക്കുകകൂടി ചെയ്യാതെ അദ്ദേഹം അവർക്ക് വിദ്യ ഉപദേശിച്ചു.

ഞങ്ങൾ മഹാശാലന്മാരും മഹാശ്രോത്രിയരുമാണ്, ഞങ്ങൾ എപ്രകാരം ഹീനജാതിക്കാരനായ ഈ രാജാവിൽനിന്ന് ഉപദേശം സ്വീകരിക്കും എന്ന മിത്ഥ്യാഭിമാനം (ego) കൂടാതെ, വിദ്യാർത്ഥിക്ക് അവശ്യം വേണ്ട വിനയഗുണത്തോടെ, സമിത്പാണികളായി, ജ്ഞാനഭിക്ഷ കാംക്ഷിച്ച് വന്നുനില്ക്കുന്ന ജിജ്ഞാസുക്കളായ ആ മഹാപണ്ഡിതരെക്കണ്ട് വിദ്യയെ ഉപാസിക്കുന്നവർ (വിദ്യാർത്ഥികൾ) പഠിക്കേണ്ടതുണ്ട്. അത്തരം യോഗ്യരായ വിദ്യാർത്ഥികളെ ലഭിച്ചാൽ ഉപനയനം മുതലായ ആചാരദീക്ഷകളൊന്നും കൂടാതെതന്നെ, യോഗ്യനായ ഗുരു വിദ്യ നല്കണമെന്നാണ് ആഖ്യായികയുടെ അർത്ഥമെന്ന് അർത്ഥശങ്കയ്ക്കിടയില്ലാതെ ശങ്കരൻ പറയുന്നുമുണ്ട്. (താന്യഥാ യോഗ്യേഭ്യോ വിദ്യാമദാത്തഥാന്യേനാപി വിദ്യാദാതവ്യേത്യാഖ്യായികാർത്ഥഃ) (ഈ വാക്യം ഞാൻ ഇവിടെ എടുത്തു പറയുന്നതിൽ ഒരു വ്യക്തിപരമായ കാര്യം കൂടിയുണ്ട്. എൻെറ അമ്മയുടെ അമ്മാമനായ നാലപ്പാട്ടു നാരായണമേനോൻ മന്ത്രം, തന്ത്രം, ജ്യോതിഷം എന്നിവയിൽ അസാമാന്യമായ അവഗാഹം നേടിയിരുന്നു. ആർതർ ആവലോൺ മുതലായ തിയോസഫിസ്റ്റുകളിൽനിന്നുമാത്രമല്ല, പിതൃതുല്യനായ കാട്ടുമാടം നമ്പൂതിരിപ്പാടിൽനിന്നും അദ്ദേഹം മന്ത്രതന്ത്രാദികൾ ഗ്രഹിച്ചിരുന്നു. ഒരു ജിന്നിൻെറ ഉപാസനാവിധി കാട്ടുമാടത്തിൽനിന്ന് അദ്ദേഹത്തിനു ലഭിച്ചിട്ടുണ്ട്. ഈ കാര്യം പറഞ്ഞപ്പോൾ ഇപ്പോൾ കാട്ടുമാടം മനയ്ക്കലെ ഗൃഹനാഥനായ നാരായണൻ നമ്പൂതിരി, നമ്പൂതിരിമാർ സ്വന്തം കുടുംബാംഗങ്ങൾക്ക് (പുത്രൻമുതലായവർ) അല്ലെങ്കിൽ നമ്പൂതിരി സമുദായത്തിൽപെട്ടവർക്കേ വിദ്യ നല്കാറുള്ളു എന്നു പറയുകയുണ്ടായി. സാധാരണഗതിയിൽ അതു ശരിയുമാണ്. എന്നാൽ, യോഗ്യനും പുത്രതുല്യനും (നാലപ്പാടൻെറ അമ്മയുടെ രണ്ടാമത്തെ ഭർത്താവായിരുന്നു കാട്ടുമാടം) ആയ നാലപ്പാടന് അദ്ദേഹം വിദ്യ ഉപദേശിച്ചത്, ബാല്യത്തിൽത്തന്നെ, ആ കുട്ടിയിൽ മറഞ്ഞിരിക്കുന്ന ചൈതന്യം, അദ്ദേഹം കണ്ടെത്തിയിട്ടാവാമെന്നു തോന്നുന്നു. (യോഗ്യനായ ശിഷ്യനെ കണ്ടെത്തൽ ഗുരുവിൻെറ മഹിമയ്ക്ക് മാറ്റുകൂട്ടുന്നതേയുള്ളു. കുറയ്ക്കുന്നില്ല.)

## ഖണ്ഡം 12

1. ഔപമന്യവ കം ത്വമാത്മാനമുപാസ്സ ഇതി. ദിവമേവ
ഭഗവോ രാജന്നിതി ഹോവാചൈഷവൈ സുതേജാ ആത്മാ
വൈശ്വാനരോ യം ത്വമാത്മാന മുപാസ്സേ തസ്മാത്തവസുതം
പ്രസുതമാസുതം കുലേ ദൃശ്യതേ.

"ഹേ, ഉപമന്യുപുത്രാ, താങ്കൾ ഉപാസിക്കുന്ന ആത്മാവ് ഏതാണ്?" എന്നു ചോദിച്ചു. "ദിവം (ദ്യുലോകം) മാത്രമാണ്, ഭഗവാൻ, രാജൻ!"

"അങ്ങ് ഉപാസിക്കുന്ന ആത്മാവ് 'സുതേജ'സ്സെന്ന പേരോടുകൂടിയ വൈശ്വാനരനാണ്. അതിനാൽ അങ്ങയുടെ കുലത്തിൽ സുതം, പ്രസുതം, ആസുതം എന്നിവ ദൃശ്യമാകുന്നു."

ശിഷ്യൻ ആദ്യം എത്രത്തോളം പഠിച്ചിട്ടുണ്ട് എന്നു ചോദിച്ചറിഞ്ഞ്, അതിന് ഉപരിപഠനം നടത്തുന്ന രീതിയാണ് രാജാവ് അവലംബിക്കുന്നത്. ബൃഹദാരണ്യകത്തിൽ അജാതശത്രുവും ഇതേരീതി അവലംബിക്കുന്നുണ്ട്. സുതേജസ്സ് എന്നാൽ ശോഭനമായ തേജസ്സ്.

ജ്യോതിഷ്ടോമത്തിൽ പിഴിഞ്ഞെടുക്കുന്ന സോമത്തെയും പുത്രനെയും 'സുതം' എന്നു പറയുന്നു. അഹിനയജ്ഞത്തിൽ പിഴിഞ്ഞെടുക്കുന്ന സോമമാണ് പ്രസുതം. പ്രകർഷേണ സുതം ആണ് പ്രസുതം. അത് പുത്രൻെറ പുത്രന്മാരെയും സുചിപ്പിക്കുന്നുണ്ട്. അഹർഗ്ഗണയജ്ഞത്തിൽ പിഴിഞ്ഞെടുക്കുന്ന സോമമാണ് ആസുതം. അത് പുത്രൻെറ പുത്രനുശേഷമുള്ള പരമ്പരയെ സൂചിപ്പിക്കുന്നു. താങ്കളുടെ കുലത്തിൽ പുത്രരും പൗത്രരും പൗത്രരുടെ പുത്രരും അവരുടെ പുത്രരുമായി ധാരാളം സുതേജസ്സുകളായ കുലതന്തുക്കൾ ജനിക്കും. അവരെല്ലാം യജ്ഞവിത്തുകളായിരിക്കയും സുതം, പ്രസുതം, ആസുതം എന്നിവ കുടിക്കുകയും ചെയ്യും. സുതമെന്ന ജ്യോതിഷ്ടോമത്തിലെ സോമം ഒരു അഹോരാത്രവും, പ്രസുതമെന്ന അഹിനസോമം 12 അഹോരാത്രവും, ആസുതമെന്ന അഹർഗ്ഗണ സോമം എന്നും നിലനില്ക്കും. സുതേജസ്സുകളായ ഉപമന്യുവിൻെറ വംശപരമ്പരയെ ഈ സോമവുമായി അഭേദം കല്പിച്ചു പറയുന്നു. ആസുതത്തിൽ പുത്രപൗത്രന്മാരല്ലാത്ത, സഹോദരീസഹോദരന്മാരുടെ പുത്രാദികളും ഉൾപ്പെടും.

2. അത്സ്യന്നം പശ്യസി പ്രിയമത്യന്നം പശ്യതി പ്രിയം
ഭവത്യസ്യ ബ്രഹ്മവർച്ചസം കുലേയ ഏതമേവമാത്മാനം
വൈശ്വാനരമുപാസ്തേമൂർദ്ധാ ത്വേഷ ആത്മന ഇതിഹോ
വാച മൂർദ്ധാ തേ വ്യപതിഷ്യദ്ധ്യന്മാം നാഗമിഷ്യ ഇതി.

അങ്ങ് അന്നം ഭുജിക്കുന്നു. പ്രിയം ദർശിക്കുന്നു. ഇപ്രകാരം ആര് വൈശ്വാനരനെന്ന ആത്മാവെ അറിഞ്ഞുപാസിക്കുന്നുവോ, അവൻെറ കുലത്തിൽ ബ്രഹ്മവർച്ചസ്സ് ജ്വലിക്കയും അവൻ അന്നം ഭുജിക്കയും പ്രിയം ദർശിക്കയും ചെയ്യുന്നു. ഇത് വൈശ്വാനരൻെറ മൂർദ്ധാവാണ്. താങ്കൾ എന്നെത്തേടി വന്നിരുന്നില്ലെങ്കിൽ മൂർദ്ധാവ് പതിക്കുമായിരുന്നു.

പുത്രപൗത്രാദികളെ ബ്രഹ്മവർച്ചസ്സുകളായി, യോഗ്യരായി കാണുന്നതു പോലെ മറ്റൊരു പ്രിയം ലഭിക്കാനില്ല. ആ പ്രിയം ദർശിക്കാനും ദീപ്തമായ അഗ്നിയിൽ (അടുക്കളയിലും, മസ്തിഷ്കത്തിലും, കുടലിലും) ഇഷ്ടമുള്ള വസ്തുക്കൾ പചിച്ച് സാത്മീകരിക്കാനും കഴിയുന്നത് വലിയൊരു ഭാഗ്യംതന്നെയാണ്. ഈ ജ്ഞാനം (സുതേജസ്സായ വൈശ്വാനരനെയാണ് ഞാൻ ഉപാസിക്കുന്നത് എന്നും, അത് വൈശ്വാനരൻെറ ശിരസ്സാണെന്നും ഉള്ള അറിവ്). എന്നിൽനിന്നു ലഭിക്കയാൽ, താങ്കളുടെ വരവ് സാർത്ഥകമായി. വന്നില്ലെങ്കിൽ, ആ ജ്ഞാനത്തിൻെറ അഭാവത്താൽ താങ്കളുടെ വിദ്യയ്ക്കും ഉപാസനയ്ക്കും പതനം സംഭവിച്ചേനെ, എന്നു സാരം.

## ഖണ്ഡം 13

1. അഥ ഹോവാച സത്യയജ്ഞം പൗലുഷിം പ്രാചീനയോഗ്യകം ത്വമാത്മാനമുപാസ ഇത്യാദിത്യമേവ ഭഗവോ രാജന്നിതി ഹോവാചൈഷ വൈ വിശ്വരൂപ ആത്മാവൈശ്വാനരോ യം ത്വമാത്മാനമുപാസേ തസ്മാത്തവ ബഹുവിശ്വരൂപം കുലേ ദൃശ്യതേ.

2. പ്രവൃത്തോശ്വതരീരഥോ ദാസീനിഷ്ണോ$f$ത്സ്യന്നം
പശ്യസി പ്രിയമത്ത്യന്നം പശ്യതി പ്രിയം ഭവത്യസ്യബ്രഹ്മവർച്ച
സം കുലേ യ ഏതമേവമാത്മാനം വൈശ്വാനരമുപാസ്തേ
ചക്ഷുഷ്ട്വേചതദാത്മന ഇതി ഹോവായാന്ധോ$f$ ഭവിഷ്യോ
യന്മാം നാഗമിഷ്യ ഇതി.

പുലുഷപുത്രനായ സത്യയജ്ഞനോടു ചോദിച്ചു. "ഹേ, പ്രാചീനയോഗ്യാ, അങ്ങ് ഉപാസിക്കുന്ന ആത്മാവ് ഏതാണ്?" അദ്ദേഹം പറഞ്ഞു: "ഭഗവാൻ രാജൻ, ആദിത്യൻ മാത്രമാണ്." രാജാവ് പറഞ്ഞു. "അങ്ങുപാസിക്കുന്ന ആത്മാവ് വിശ്വരൂപനെന്നറിയപ്പെടുന്ന വൈശ്വാനരനാണ്. നിൻെറ കുലത്തിൽ ധാരാളം വിശ്വരൂപം ദർശിക്കപ്പെടും. അശ്വതരികളാൽ വലിക്കപ്പെടുന്ന രഥവും പ്രവൃത്തമാവും (സഞ്ചരിക്കും) ദാസികളും നിഷ്കവും ഉണ്ടാവും. അന്നം ഭുജിക്കപ്പെടുകയും പ്രിയം ദർശിക്കയും ചെയ്യും. ഇപ്രകാരം ആര് വൈശ്വാനരനെ അറിഞ്ഞുപാസിക്കുന്നുവോ, അവൻ അന്നം ഭുജിക്കും. പ്രിയം ദർശിക്കും. അവൻെറ കുലത്തിൽ ബ്രഹ്മവർച്ചസ്സുണ്ടാവും. ഇത് വൈശ്വാനരൻെറ ചക്ഷുസ്സാണ്. എൻെറ അടുത്തു വന്നില്ലായിരുന്നെങ്കിൽ അങ്ങ് അന്ധനായേനെ!"

വിശ്വരൂപനെന്നത് ആദിത്യൻെറ പര്യായമാണ്. ശുക്ലനീലാദിരൂപത്വാദ്വിശ്വരൂപത്വമാദിത്യസ്യ, സർവ്വരൂപത്വാദ്വാ, സർവ്വാണി രൂപാണി ഹി ത്വാഷ്ട്രാണി യതോ$f$ തോ വാ വിശ്വരൂപ ആദിത്യഃ എന്ന് ശാങ്കരഭാഷ്യം. നീലം, ശുക്ലം മുതലായ വർണ്ണങ്ങളും, സർവ്വരൂപങ്ങളും ആദിത്യനിലിരിക്കുന്നു. ത്വാഷ്ട്രൻ എന്ന നാമം സൂര്യപര്യായമാണ്; വിഷ്ണുപര്യായവുമാണ്. വിഷ്ണുസഹസ്രനാമത്തിൽ സർവ്വവും തന്നിൽ വിലയിപ്പിക്കുന്നവനാണ് ത്വാഷ്ട്രൻ. സ്ഥൂലരൂപങ്ങളുടെയെല്ലാം സൂക്ഷ്മരൂപം തന്നിൽ ഒതുക്കുകയും വേണ്ടപ്പോൾ പ്രഭവിപ്പിക്കുകയും ചെയ്യുന്നതിനാലാണ് വിഷ്ണുവിന് ത്വാഷ്ട്രൻ, വിശ്വരൂപൻ മുതലായ പര്യായപദങ്ങൾ നല്കിയിരിക്കുന്നത്. (വിശ്വകർമ്മാവ് എന്ന ദേവശില്പിക്കും ഇക്കാരണത്താൽ ത്വാഷ്ട്രൻ എന്ന പേരുണ്ട്. തൻെറ ഉള്ളിലെ സൂക്ഷ്മരൂപങ്ങൾക്ക് സ്ഥൂലരൂപം നല്കുന്നവനാണല്ലൊ ശില്പി.) ബഹുവിശ്വരൂപം കുലേ ദൃശ്യതേ എന്നതുകൊണ്ട്, സർഗ്ഗാത്മകപ്രതിഭയുള്ള അനേകം കലാകാരന്മാരും കലാകാരികളും കുലത്തിൽ പിറക്കും എന്നാണ് ഒരർത്ഥം. മറ്റൊരർത്ഥം ഉപഭോഗയോഗ്യമായ അനേകം വസ്തുക്കൾ (ശില്പങ്ങൾ, ആഭരണങ്ങൾ, മഞ്ചങ്ങൾ, വാഹനങ്ങൾ, ദാസികൾ) ലഭിക്കുമെന്നാണ്. രഥവും നിഷ്കവും മറ്റും തുടർന്നു പറയുന്നുമുണ്ടല്ലോ. ബ്രഹ്മവർച്ചസ്സോടുകൂടിയ അനന്തര തലമുറയെ ദർശിച്ചും, സുഖഭോഗങ്ങൾ അനുഭവിച്ചും, മൃഷ്ടാന്നം ഭുജിച്ചും ജീവിക്കാനുള്ള സാഹചര്യങ്ങളാണ് വൈശ്വാനരൻെറ ചക്ഷുസ്സായ (വേദനേത്രം) ആദിത്യനെ ഉപാസിക്കുന്നവരുടെ

കുലത്തിന് ലഭിക്കുന്നത്. ആ ചക്ഷുസ്സുമാത്രമാണ് വൈശ്വാനരനെന്ന് പ്രാചീന യോഗി തെറ്റിദ്ധരിക്കുമായിരുന്നു, അദ്ദേഹം അശ്വപതിയെ വന്നു കണ്ടില്ലായിരുന്നെങ്കിൽ! അങ്ങനെ അദ്ദേഹം കണ്ണിരുന്നും കുരുടനായിപ്പോകുമായിരുന്നു!

## ഖണ്ഡം 14

1. അഥ ഹോവാ ചേന്ദ്രദ്യുമ്നം ഭാല്ലവേയം വൈയാഘ്രപദ്യ-
കം ത്വയാത്മാനമുപാസ ഇതി വായുമേവ ഭഗവോരാജന്നിതി
ഹോവാചൈഷ വൈപൃഥഗ്വർത്മാത്മാവൈശ്വാനരോയം ത്വമാ-
ത്മാനമുപാസ്സേ തസ്മാത്ത്വാം പൃഥക് ബലയ ആയന്തി
പൃഥക് രഥശ്രേണയോƒനുയന്തി.

2. അത്സ്യന്നം പശ്യസി പ്രിയമത്യന്നം പശ്യതി പ്രിയം
ഭവത്യസ്യ ബ്രഹ്മവർച്ചസം കുലേയ ഏതമേവമാത്മാനം വൈശ്വാനര
മുപാസ്തേ പ്രാണസ്ത്വേഷ ആത്മന ഇതി ഹോവാച പ്രാണസ്ത
ഉദകമിഷ്യദ്ധ്യന്മാം നാഗമിഷ്യ ഇതി.

പിന്നീട് ഭല്ലവീപുത്രനായ ഇന്ദ്രദ്യുമ്നനോടു പറഞ്ഞു: "ഹേ, വൈയാഘ്രപാദ്യാ, അങ്ങ് ഏതാത്മാവിനെയാണ് ഉപാസിക്കുന്നത്?"

"ഭഗവാൻ രാജൻ, വായുവെ മാത്രം!"

"പൃഥഗ്വർത്മാവ്" എന്നറിയപ്പെടുന്ന വൈശ്വാനരനെയാണ് അങ്ങുപാസിക്കുന്നത്. അതിനാൽ വ്യത്യസ്തങ്ങളായ (പൃഥഗ്) ബലങ്ങൾ അങ്ങയിലേക്കു വരുന്നു. വ്യത്യസ്ത രഥശ്രേണികൾ അങ്ങയെ അനുഗമിക്കുന്നു. അങ്ങ് അന്നം ഭുജിക്കുന്നു. പ്രിയം ദർശിക്കുന്നു. ഇപ്രകാരം വൈശ്വാനരനെ ഉപാസിക്കുന്നവർ അന്നം ഭുജിക്കുന്നു, പ്രിയം ദർശിക്കുന്നു, അവൻെറ കുലത്തിൽ ബ്രഹ്മവർച്ചസ്സുണ്ടാവുന്നു. ഇത് വൈശ്വാനരൻെറ പ്രാണനാണ്. അങ്ങ് എന്നെത്തേടി വന്നില്ലായിരുന്നെങ്കിൽ ആ പ്രാണൻ പോകുമായിരുന്നു.

പൃഥക്വർത്മാവ് എന്ന പദത്തിൻെറ അർത്ഥം നാനാദിശകളിൽ, ആവഹിച്ചും ഉദ്വഹിച്ചും സഞ്ചരിക്കുന്നവൻ എന്നാണ്. നാനാദിക്കുകളിൽനിന്ന് വസ്ത്രം, അന്നം, ആഭരണങ്ങൾ, ഔഷധങ്ങൾ, വിജ്ഞാനസമ്പത്ത് എന്നീ 'ബല'ങ്ങളെ (ശക്തി), ആവഹിച്ചുകൊണ്ടുവരുന്ന വൈശ്യരും വായുവും ഇവിടെ സമാനമാണ്. ഭാരോദ്വഹനവും പ്രാണവായുവിൻെറയും കച്ചവടക്കാരുടെയും പ്രവൃത്തിയാണ്. വരിവരിയായി രഥശ്രേണികൾ (വണ്ടികൾ, ഒട്ടകങ്ങൾ, Caravans) പിൻതുടരുന്നതും വൈശ്യരെത്തന്നെ. ഇതുവരെ പറഞ്ഞതിൽ, ദ്യുലോകത്തെ ആത്മാവായി ഉപാസിക്കുന്നവർ ബ്രാഹ്മണരും ആദിത്യോപാസകർ ക്ഷത്രിയരും, വായുവിനെ ഉപാസിക്കുന്നവർ വൈശ്യരുമാണെന്ന് സ്പഷ്ടമാണ്.

## ഖണ്ഡം 15

**അഥ ഹോവാച ജനം ശാർക്കരാക്ഷ്യകം ത്വമാത്മാന
മുപാസ്സ ഇത്യാകാശമേവ ഭഗവോ രാജന്നിതി ഹോവാചൈഷ വൈ
ബഹുല ആത്മാ വൈശ്വാനരോ യം ത്വമാത്മാനമുപാസേ
തസ്മാത്ത്വം ബഹുലോƒസിപ്രജയാ ച ധനേന ചാ.**



രാജാവ് ജനനോടു പറഞ്ഞു. "ഹേ, ശാർക്കരാക്ഷ്യ; അങ്ങ് ഉപാസിക്കുന്ന ആത്മാവ് ഏതാണ്?" "ആകാശംമാത്രമാണ്, ഭഗവാൻ രാജൻ." "അങ്ങ് ഉപാസിക്കുന്നത് ബഹുലമെന്നറിയുന്ന വൈശ്വാനരനെയാണ്. അതിനാൽ നിനക്ക് പ്രജകളും ധനവും ധാരാളമുണ്ടാവും."

സർവ്വഗതത്വംകൊണ്ടാണ് ആകാശത്തിന് ബഹുലമെന്ന ഗുണം പറയുന്നത്.

അത്സ്യന്നം പശ്യസി പ്രിയമത്ത്യന്നം പശ്യതിപ്രിയം ഭവത്യ
സ്യം ബ്രഹ്മവർച്ചസം കുലേ യ ഏതമേവമാത്മാനം വൈശ്വാ
നരമുപാസ്തേ സംദേഹ സ്ത്വേഷ ആത്മന ഇതി ഹോവാച
സംദേഹസ്തേവ്യശീര്യ ധ്യന്മാം നാശമിഷ്യ ഇതി.

അങ്ങ് ധാരാളം അന്നം ഭുജിക്കയും പ്രിയം ദർശിക്കയും ചെയ്യും. ഇപ്രകാരം വൈശ്വാനരനെ അറിയുന്നവൻ ഭക്ഷിക്കുന്നു, പ്രിയം ദർശിക്കുന്നു; അവൻെറ കുലത്തിൽ ബ്രഹ്മവർച്ചസം ഉണ്ടാവുന്നു. ഇത് വൈശ്വാനരൻെറ ദേഹമാണ്. എന്നെത്തേടി അങ്ങ് വന്നില്ലായിരുന്നെങ്കിൽ ദേഹം ജീർണ്ണിച്ചേനെ!

സംദേഹമെന്നാൽ ശരീരത്തിൻെറ മദ്ധ്യഭാഗമായ ദേഹമാണ്. 'ദിഹ്' ധാതു ഉപചയാർത്ഥത്താൽ മാംസരുധിരാസ്ഥ്യാദികളാൽ ബഹുലമായത് എന്നർത്ഥമാണ്. മാംസരുധിരാസ്ഥ്യാദികൾ ജീർണ്ണിക്കുന്ന സ്വഭാവമുള്ളവയാണ്. സംദേഹം എന്ന പദത്തെ സന്ദേഹം എന്നും എഴുതാം. ഈ ദേഹത്തിൻെറ അസ്തിത്വം സന്ദേഹാസ്പദമാണ്. ആത്മാവിൻെറ അസ്തിത്വം മാത്രമെ സംശയ രഹിതമായിട്ടുള്ളു. എന്നാൽ ആകാശത്തിൻെറ അസ്തിത്വമോ? അതും സന്ദേഹം തന്നെ. ഈ അർത്ഥസാമാന്യംകൊണ്ടാണ് ആകാശത്തെ സംദേഹമെന്നു പറയുന്നത്.

## ഖണ്ഡം 16

1. അഥ ഹോവാച ബുഡിലമശ്വതരാശ്വിം വൈയാഘ്രപദ്യ
കം ത്വം ആത്മാനമുപാസ ഇത്യപ ഏവ ഭഗവോ രാജ
ന്നിതി ഹോവാ ചൈഷ വൈ രയിരാത്മാ വൈശ്വാനരോ
യം ത്വമാത്മാനമുപാസേ തസ്മാത്ത്വം രയിമാൻ പുഷ്ടിമാനസി.

അശ്വതരാശ്വപുത്രനായ ബുഡിലനോട് ചോദിച്ചു, "വൈയാഘ്രപാദ്യാ, അങ്ങ് ഏതാത്മാവിനെ ഉപാസിക്കുന്നു?"

"ഭഗവാൻ രാജൻ, ആപസ്സിനെ മാത്രം."

**"അങ്ങുപാസിക്കുന്നത് രയി എന്നു പേരുള്ള വൈശ്വാനരനെയാണ്. അതിനാൽ അങ്ങ് രയിമാനും പുഷ്ടിമാനുമായി ഭവിക്കും."**

**ആപസ്സിൽനിന്ന് അന്നമുണ്ടാവുന്നു. അന്നത്തിൽനിന്ന് ധനവും ആരോഗ്യവും ഉണ്ടാവുന്നു. രയിമാൻ എന്നാൽ ധനവാൻ. പുഷ്ടിമാൻ എന്നാൽ ശരീരപുഷ്ടിയുള്ള ആരോഗ്യവാൻ.**

2. അത്സ്യന്നം പശ്യസി പ്രിയമത്യന്നം പശ്യതി പ്രിയം ഭവത്യ
സ്യം ബ്രഹ്മവർച്ചസം കുലേ യ ഏതമേവമാത്മാനം വൈശ്വാ
നരമുപാസ്തേ വസ്തിസ്ത്വേഷ ആത്മന ഇതി ഹോവാചബസ്തി.
സ്തേവ്യഭേത്സ്യദ്യന്മാം നാശമിഷ്യ ഇതി.

അങ്ങ് അന്നം ഭുജിക്കയും പ്രിയം ദർശിക്കയും ചെയ്യും.

വൈശ്വാനരനെ ഇപ്രകാരമറിഞ്ഞുപാസിക്കുന്നവൻ അന്നം ഭുജിക്കും, പ്രിയം ദർശിക്കും, അവൻെറ കുലത്തിൽ ബ്രഹ്മവർച്ചസം ഭവിക്കും. ആപസ്സ് വൈശ്വാനരൻെറ വസ്തിയാണ്. അങ്ങ് എൻെറ അടുക്കൽ വന്നില്ലായിരുന്നെങ്കിൽ വസ്തി പൊട്ടിപ്പോയേനെ!

മൂത്രസംഗ്രഹസ്ഥാനമായ വസ്തി (urinary bladder) വ്യഭേത് (ഭിന്നിച്ച്) എന്നാൽ Rupture bladder. ഈ സർജിക്കൽ കോംപ്ലിക്കേഷൻ ഉണ്ടാവുമായിരുന്നു എന്നു പറയുന്നു.

## പതിനേഴാം ഖണ്ഡം

1. അഥ ഹോവാചോദ്ദാലകമാരുണിം ഗൗതമ കം
ത്വമാത്മാനമുപാസ ഇതി പൃഥിവീമേവ ഭഗവോ
രാജന്നിതി ഹോവാ ചൈഷ വൈ പ്രതിഷ്ഠാത്മാ വൈശ്വാ
നരോ യം ത്വമാത്മാനമുപാസ്സേ തസ്മാത്ത്വം പ്രതിഷ്ഠി
തോഽസി പ്രജയാ ച പശുഭിശ്ച.

രാജാവ് അരുണപുത്രനായ ഉദ്ദാലകനോടു ചോദിച്ചു.

"ഗൗതമാ, അങ്ങ് ഏത് ആത്മാവിനെയാണ് ഉപാസിക്കുന്നത്?"

"ഭഗവാൻ രാജൻ, ഈ പൃഥിവിയെയാണ്."

"അങ്ങ് പ്രതിഷ്ഠ എന്ന വൈശ്വാനരനെയാണ് ഉപാസിക്കുന്നത്. അതിനാൽ അങ്ങ് പ്രജകളാലും പശുക്കളാലും പ്രതിഷ്ഠിതനായിരിക്കുന്നു.

2. അത്സ്യന്നം പശ്യസിപ്രിയമത്ത്യന്നം പശ്യതി പ്രിയം ഭവത്യ
സ്യ ബ്രഹ്മവർച്ചസം കുലേ യ ഏതമേവമാത്മാനം വൈശ്വാനര
മുപാസ്തേ പാദൗത്വേതാവാത്മന ഇതി ഹോവാച
പാദൗ തേവ്യമ്ലാസ്യേതാം യന്മാം നാശമിഷ്യ ഇതി.

അങ്ങ് അന്നം ഭുജിക്കയും പ്രിയം ദർശിക്കയും ചെയ്യുന്നു. ഇപ്രകാരം വൈശ്വാനരനെ ഉപാസിക്കുന്നവൻ അന്നം ഭക്ഷിക്കുന്നു, പ്രിയം ദർശിക്കുന്നു. അവൻെറ കുലത്തിൽ ബ്രഹ്മവർച്ചസം ഉണ്ടാവുന്നു. ഇത് വൈശ്വാനരൻെറ പാദമാണ്; അങ്ങ് എന്നെത്തേടി വന്നിരുന്നില്ലെങ്കിൽ അങ്ങയുടെ പാദം മുടന്തായിപ്പോയേനെ." വിമ്ലമാവുക എന്നാൽ ശ്ലഥീഭൂതമാവുക എന്നാണർത്ഥം. എല്ലു നുറുങ്ങി മുടന്തി നടക്കേണ്ടിവരിക എന്നർത്ഥം പറയാവുന്നതാണ്.



| | | | |
|---|---|---|---|
| 1. ഉപമന്യു | ദ്യുലോകം (മൂർദ്ധാവ്) | സുതേജസ്സ് | സുതം, പ്രസുതം, ആസുതം, അന്നം, പ്രിയം, ബ്രഹ്മവർച്ചസം. |
| 2. സത്യയജ്ഞൻ | ആദിത്യൻ (ചക്ഷുസ്സ്) | വിശ്വരൂപൻ | വിശ്വരൂപം, അശ്വതരീരഥം, ദാസീ, നിഷ്കം, അന്നം, പ്രിയം, ബ്രഹ്മവർച്ചസം |
| 3. ഇന്ദ്രദ്യുമ്നൻ | വായു (പ്രാണൻ) | പൃഥക്വർമ്മാ | പൃഥക്ബലം, പൃഥഗ് രഥശ്രേണി, അന്നം, പ്രിയം, ബ്രഹ്മവർച്ചസം. |
| 4. ജനൻ | ആകാശം (സംദേഹം) | ബഹുലം. | പ്രജധനം, അന്നം, പ്രിയം, ബ്രഹ്മാണ്ഡം |
| 5. ബുഡിലൻ | ആപസ്സ് (വസ്തി) | രയി | രയി, പുഷ്ടി, അന്നം, പ്രിയം, ബ്രഹ്മവർച്ചസം |
| 6. ഉദ്ദാലകൻ | പൃഥിവി (പാദം) | പ്രതിഷ്ഠ | പ്രജ, പശു, അന്നം, പ്രിയം, ബ്രഹ്മവർച്ചസം. |

## പതിനെട്ടാം ഖണ്ഡം

1. താൻ ഹോവാചൈ തേ വൈ ഖലു യൂയം പൃഥഗിവേ
മമാത്മാനം വൈശ്വാനരം വിദ്വാംസോഽന്നമത്ഥ
യസ്ത്വേതമേവം പ്രാദേശ മാത്രമഭിവിമാനമാത്മാനം
വൈശ്വാനരമുപാസ്തേ സ സർവ്വേഷു ലോകേഷു
സർവ്വേഷു ഭൂതേഷു സർവ്വേഷ്വാത്മസ്വന്നമത്തി.

രാജാവ് അവരോടു പറഞ്ഞു. "നിങ്ങളെല്ലാവരും ഈ വൈശ്വാനരാത്മാവിനെ വ്യത്യസ്തമെന്നു വിചാരിച്ചുകൊണ്ടാണ് അന്നം ഭുജിക്കുന്നത്. അത് 'പ്രാദേശമാത്ര' മാണ് എന്നറിഞ്ഞ് 'ഇത് ഞാനാണ്' എന്ന് വൈശ്വാനരനെ ഉപാസിക്കുന്നവൻ സർവ്വലോകങ്ങളിലും സർവ്വഭൂതങ്ങളിലും സർവ്വ ആത്മാക്കളിലും അന്നം ഭുജിക്കുന്നു."

ജാത്യാ അന്ധനായ ഒരാൾ ഹസ്തിയെ (ആനയെ) ദർശിക്കുന്നതുപോലെ പരിച്ഛിന്നാത്മബുദ്ധിയോടുകൂടിയാണ് മേല്പറഞ്ഞ ആറ് ഋഷിമാർ വൈശ്വാനരനെ ഉപാസിക്കുന്നത്. ചിലർ ദ്യുലോകത്തെയും, ചിലർ ആദിത്യനെയും, ചിലർ വായുവെയും, ചിലർ ആകാശത്തെയും, ചിലർ ആപസ്സിനെയും, ചിലർ പൃഥ്വിയെയും ഉപാസിക്കുന്നു. ഇങ്ങനെ പരിച്ഛിന്നമായി ഉപാസിച്ചിട്ടുതന്നെ അവർക്കെല്ലാവർക്കും പൊതുഫലമായ അന്നവും, പ്രിയംദർശിക്കലും, കുലത്തിൽ ബ്രഹ്മവർച്ചസ്സോടുകൂടിയ പ്രജാലാഭവും സിദ്ധിക്കുന്നു. കൂടാതെ, അതാത് ഉപാസനകൾക്കുള്ള സുതപ്രസുതാസുത, വിശ്വരൂപ, പൃഥക്ബല, രയി പുഷ്ടിപ ശ്വാദി വിശേഷഫലങ്ങളും കിട്ടുന്നു.

ദ്യുലോകം മുതൽ പൃഥ്വിവരെയുള്ള മേല്പറഞ്ഞ ആറ് അഗ്നികളും ഒരേ വൈശ്വാനരാഗ്നിയുടെ വ്യത്യസ്ത അംഗങ്ങളാണെന്നും, അംഗങ്ങൾ ആത്മപുരു

ഷനിൽനിന്ന് വ്യത്യസ്തങ്ങളല്ല എന്നും, ആത്മപുരുഷനായ വൈശ്വാനരൻ ഞാൻ തന്നെയാണെന്നും പൂർണ്ണമായറിഞ്ഞുപാസിക്കുന്നവൻ സർവ്വലോകത്തിലും സർവ്വഭൂതങ്ങളിലും സർവ്വ 'ഞാനു'കളിലുമിരിക്കുന്ന ഊർജ്ജത്തോട് താദാത്മ്യം പ്രാപിച്ച് സർവ്വാന്നവും ഭുജിക്കുന്നു. പൃഥിവിയാകുന്ന പാകവും അതിൽനിന്നു ജനിക്കുന്ന ശൂദ്രപുരുഷരും മുതൽ ആദിത്യന് (സൗരയൂഥത്തിന്) അപ്പുറമുള്ള ദ്യുലോകവും അതിലെ ചൈതന്യം പരത്തുന്ന ദേവന്മാരായ നക്ഷത്രങ്ങളുംവരെ സർവ്വവും ഒരേ ഒരു ഊർജ്ജപ്പാലാഴിയിലെ കണങ്ങളാണെന്ന സാക്ഷാത്കാരമാണ് ഇവിടെ പറയപ്പെടുന്നത്. ദ്യുലോകംമുതൽ പൃഥിവിവരെയുള്ള പ്രദേശത്തിന്റെ പരിമാണം (അളവ്) എന്നർത്ഥത്തിലാണ് പ്രാദേശമാത്രമെന്ന പദം എടുക്കേണ്ടതെന്ന് ശങ്കരൻ പറയുന്നത് ശ്രദ്ധേയമാണ്. ഒരു മനുഷ്യന്റെ മൂർദ്ധാവു മുതൽ പാദംവരെയുള്ള ഉയരംകൊണ്ട് നാം അളവ് കണക്കാക്കാറുണ്ട്. 'ഒരാൾപ്പൊക്കം വെള്ളം കയറി' 'രണ്ടാൾപ്പൊക്കം ഉയരത്തിൽ മതിൽ കെട്ടി' എന്നും മറ്റും. വൈശ്വാനരന്റെ ഉയരം സൗരവ്യൂഹത്തിനപ്പുറമുള്ള ദ്യുലോകം (Fixed stars അഥവാ നിരയനനക്ഷത്രലോകം) മുതൽ പാദമായ ഭൂമിവരെയുള്ളതാണ്. ഈ 'മാത്ര' അഥവാ അളവുകോൽ ആണ് പ്രാദേശമാത്ര. അതുവെച്ചാണ് പ്രപഞ്ചങ്ങളെ പൗരാണിക ഋഷിമാർ അളന്നിരുന്നത്. ഇത് വളരെ വ്യക്തമായിത്തന്നെ ശാങ്കരഭാഷ്യത്തിൽ പറഞ്ഞിട്ടുണ്ടെന്നത് ശ്രദ്ധിക്കത്തക്കതാണ്. ഇത് ജ്യോതിശ്ശാസ്ത്രപരമായ അളവാണ്. ദ്യോവാണ് മൂർദ്ധാവ് എന്ന് എടുത്തു പറകയാൽ, മനുഷ്യന്റെ മൂർദ്ധാവു മുതൽ പാദംവരെയുള്ള (ശാസ്ത്രാന്തരത്തിൽ പറയുന്ന) പരിമാണമല്ല പറയുന്നതെന്ന് പ്രത്യേകം ഗ്രഹിക്കണമെന്നും ശങ്കരൻ എടുത്തുപറയുന്നുണ്ട്. ദ്യുലോകമാകുന്ന മൂർദ്ധാവുമുതൽ പൃഥിവിയാകുന്ന പാദംവരെയുള്ള പ്രാദേശമാത്രത്തോടുകൂടിയ വൈശ്വാനരനെ 'അഹം' (ഞാൻ) എന്നറിഞ്ഞ് ഉപാസിക്കുമ്പോൾ മാത്രമേ സർവ്വലോകങ്ങളിലും സർവ്വചരാചരങ്ങളിലും, എല്ലാ ആത്മാക്കളിലും, ശരീരേന്ദ്രിയമനോബുദ്ധികളിലും ഇരിക്കുന്ന 'ഊർജ്ജം' (energy) തന്റെ ജീവോർജ്ജം തന്നെയാണെന്ന അനുഭൂതി ഉണ്ടാവുകയുള്ളൂ. അപ്രകാരമുള്ള ജ്ഞാനിമാത്രമാണ് സർവ്വാന്നവും ഭുജിക്കുന്നത്. പിണ്ഡമാത്രാഭിമാനി (പിണ്ഡം അഥവാ mass മാത്രമാണ് ഉള്ളത് എന്നഭിമാനിക്കുന്ന ഭൗതികവാദി)യെപ്പോലെയല്ല, ആ വൈശ്വാനരവിത്ത്. അവൻ ഊർജ്ജ മാത്രാഭിമാനിയാണ്, ഊർജ്ജത്തെ ഉപജീവിക്കുന്നവനാണ്. പിണ്ഡം എന്നാൽ ഉരുള. അന്നത്തെ ഉരുളയായി പറയുന്നു. സർവ്വ ഗ്രഹനക്ഷത്രാദികളും പിണ്ഡരൂപത്തിൽ ഉരുളകൾപോലെ കാണപ്പെടുന്നു. ആ പിണ്ഡത്തെ ഭുജിക്കുന്ന ഭൗതിക വാദിയും, പിണ്ഡം ഏതൊരു ഏകമായ ഊർജ്ജത്തിന്റെതന്നെ വ്യത്യസ്ത ഭാഗങ്ങളാണ് എന്നറിഞ്ഞ് ആ ഏകോർജ്ജത്തെ ഉപാസിക്കുന്ന അദ്വൈതിയും തമ്മിലുള്ള വ്യത്യാസം പറയുന്നു.

2. **തസ്യ ഹവാ ഏതസ്യാത്മനോ വൈശ്വാനരസ്യമൂർദ്ധൈവ സുതേജാശ്ചക്ഷുർവ്വിശ്വരൂപഃ പ്രാണഃ പൃഥക്‌വർത്മാത്മാ സംദേഹോ ബഹുലോ ബസ്തിരേവ രയിഃ പൃഥിവ്യേവ പാദാവുര ഏവ വിദിർല്ലോമാനി ബർഹിർ ഹൃദയം ഗാർഹപത്യോ മനോƒൻ വാഹാര്യ പചന ആസ്യമാഹവനീയഃ**



ഈ വൈശ്വാനരാത്മാവിന്റെ മൂർദ്ധാവാണ് സുതേജസ്സ്; ചക്ഷുസ്സാണ് വിശ്വരൂപം; പ്രാണനാണ് പൃഥഗ്‌വർത്മാ; സംദേഹമാണ് ബഹുലം; വസ്തിയാണ് രയി; പൃഥിയാണ് പാദം. അവന്റെ ഉരസ്സാണ് യജ്ഞഭൂമി. ഉരസ്സിലെ രോമങ്ങളാണ് ദർഭ. ഹൃദയമാണ് ഗാർഹപത്യാഗ്നി. മനസ്സാണ് അന്വാഹാര്യപചനാഗ്നി. മുഖമാണ് ആഹവനീയാഗ്നി.

അഗ്നിഹോത്രം വൈശ്വാനരനെ അറിയുന്ന വിദ്വാന്റെ ഭോജനമാണ്. ഭോക്താവായ വിശ്വാനരന്റെ ഉരസ്സിനെ യജ്ഞഭൂമി എന്നു പറയുന്നു. ആ യജ്ഞഭൂമിയിലെ പുല്ലുകൾ (ദർഭ) അവന്റെ ഉരസ്സിലെ രോമങ്ങളാണ് എന്നു സങ്കല്പിക്കുന്നു. വൈശ്വാനരഹൃദയമായ ഗാർഹപത്യത്തിലും മനസ്സാകുന്ന അന്വാഹാര്യപചനാഗ്നിയിലും മുഖമാകുന്ന ആഹവനീയാഗ്നിയിലുമാണ് ബ്രഹ്മവിത്തുക്കൾ അന്നം സമർപ്പിക്കുന്നത്. സ്വാത്മാവിൽത്തന്നെ സ്വാത്മാവെ സമർപ്പിക്കലാണ് അവരുടെ ആ ക്രിയ.

## പത്തൊമ്പതാം ഖണ്ഡം

1. തദ്യദ്ഭക്തം പ്രഥമമാഗച്ഛേതദ്ധോമീയം സ യാം പ്രഥമാമാഹുതിം ജുഹുയാത്താം ജുഹുയാത് പ്രാണായ സ്വാഹേതി പ്രാണസ്തൃപ്യതി.

ആദ്യമായി വരുന്ന ഉരുളയെ ഹോമിക്കണം. പ്രഥമമായ ഹോമം ചെയ്യുന്ന അത്താവ് 'പ്രാണായസ്വാഹാ' എന്നു മന്ത്രിക്കണം. അപ്പോൾ പ്രാണൻ തൃപ്തനാകുന്നു.

അഗ്നിഹോത്രം ഭോജനക്രിയയാണെന്നു പറഞ്ഞു. അത്താവ് ആദ്യത്തെ ഉരുള വായിലിട്ടു ഭക്ഷിക്കുന്നത് തന്റെ പ്രാണധാരണത്തിനാണ്. അഗ്നിഹോത്രത്തിൽ ആദ്യത്തെ ഹോമം ചെയ്യുന്നതും പ്രാണനെ സംതൃപ്തനാക്കാൻ 'പ്രാണായ സ്വാഹാ' എന്നു മന്ത്രിച്ചിട്ടാണ്.

2. പ്രാണേ തൃപ്യതി ചക്ഷുരതൃപ്യതി ചക്ഷുഷി തൃപ്യത്യാദിത്യസ്തൃപ്യത്യാദിത്യേജപ്യതി ദ്യൗസ്തൃപ്യതി ദിവിതൃപ്യന്ത്യാം യത്കിംച ദ്യൗശ്ചാദിത്യശ്ചാധിതിഷ്ഠം തൃപ്യതി തസ്യാനുതൃപ്തിം തൃപ്യതി പ്രജയാ പശുഭിരന്നാദ്യേന തേജസാ ബ്രഹ്മവർച്ചസേനേതി.

പ്രാണന് തൃപ്തിയായാൽ കണ്ണിനു തൃപ്തിയായി. കണ്ണിനു തൃപ്തിയായാൽ ആദിത്യനു തൃപ്തിയായി. ആദിത്യനു തൃപ്തിയായാൽ ദ്യോവിനു തൃപ്തിയായി. ദ്യോവിനു തൃപ്തിയായാൽ ഏതൊന്നിൽ ദ്യോവും ആദിത്യനും പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നുവോ അതിനു തൃപ്തിയായി.

അതിനു തൃപ്തിയായാൽ, പ്രജകളാലും പശുക്കളാലും അന്നത്താലും ബ്രഹ്മവർച്ചസതേജസ്സിനാലും, ഭോക്താവിനു തൃപ്തിയായി. സൂര്യാദിനക്ഷത്രങ്ങൾക്കപ്പുറത്തുള്ള സൂക്ഷ്മമായ ഊർജ്ജാവസ്ഥയെ ഇതു കുറിക്കുന്നു.

ബ്രഹ്മവർച്ചസം എന്നാലെന്താണ്? തേജഃ ശരീരസ്ഥാ ദീപ്തിഃ ഉജ്ജ്വലത്വം പ്രാഗല്ഭ്യം വാ; ബ്രഹ്മവർച്ചസം വൃത്ത സ്വാദ്ധ്യായനിമിത്തം തേജഃ സദ്വൃത്ത

നായി, സ്വാദ്ധ്യായം ചെയ്തുകൊണ്ട് ജീവിക്കുന്നവർക്ക് ഉണ്ടാവുന്ന തേജസ്സാണ് ബ്രഹ്മവർച്ചസം. തേജസ്സ് എന്നാൽ, ശരീരസ്ഥമായ ദീപ്തി, ഉജ്ജ്വലത്വം, പ്രാഗല്ഭ്യം ഇവയൊക്കെയാണ്. പ്രാണനെ തൃപ്തിപ്പെടുത്താനുള്ള പ്രഥമമായ ഹോമം (ആദ്യത്തെ ഉരുള)കൊണ്ട്തന്നെ സർവ്വവും തൃപ്തിയടയുന്നു.

## ഖണ്ഡം 20

1. അഥ യാം ദ്വിതീയാം ജുഹുയാദ്വ്യാനായ സ്വാഹേതി വ്യാന സ്തൃപ്യതി.

2. വ്യാനേ തൃപ്യതി ശ്രോത്രം തൃപ്യതി ശ്രോത്രേ തൃപ്യതി ചന്ദ്രമാസ്തൃ പ്യതി ചന്ദ്രമസി തൃപ്യതി ദിശസ്തൃപ്യതി ദിക്ഷു തൃപ്യ ന്തീഷു യത്കിം ച ദിശശ്ച ചന്ദ്രമാശ്ചാധി തിഷ്ഠന്തി തത്തൃപ്യതി തസ്യാനു തൃപ്തിം തൃപ്യതി പ്രജയാ പശു ഭിരന്നാദ്യേന തേജസാബ്രഹ്മവർച്ചസേനേതി.

രണ്ടാമത്തെ ആഹൂതി 'വ്യാനായ സ്വാഹാ' എന്നുച്ചരിച്ചുചെയ്ത് വ്യാനനെ തൃപ്തനാക്കുന്നു. വ്യാനനെ തൃപ്തനാക്കിയാൽ ശ്രോത്രം തൃപ്തിയടയുന്നു. ശ്രോത്രത്തിനു തൃപ്തിയായാൽ ചന്ദ്രമസ്സിനും ചന്ദ്രമസ്സിനു തൃപ്തിയായാൽ ദിശകൾക്കും, ദിശകൾക്കു തൃപ്തിയായാൽ ഏതൊന്നിൽ ദിശകളും, ചന്ദ്രമസ്സും അധിഷ്ഠിതമായിരിക്കുന്നുവോ അതും തൃപ്തിയടയുന്നു. അതിനു തൃപ്തിയായാൽ പ്രജകളാലും പശുക്കളാലും അന്നത്താലും ബ്രഹ്മവർച്ചസതേജസ്സിനാലും ഭോക്താവിനു തൃപ്തിയായി.

ദ്യോവും ആദിത്യനും ഏതൊന്നിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നുവോ അത് എന്നു പറയുന്നത് പരിച്ഛിന്നമാകാത്ത ദേശകാലത്തെയും (Space—Time Continuum), ദിശകളും ചന്ദ്രനും ഏതിൽ പ്രതിഷ്ഠിതമായിരിക്കുന്നുവോ അത് എന്നു പറയുന്നത് ദേശം, കാലം എന്ന് രണ്ടായി വിഭജിക്കപ്പെട്ടതിനെയുമാണ്. സൗരോർജ്ജത്തെ ഇത് സൂചിപ്പിക്കുന്നു.

## ഇരുപത്തൊന്നാം ഖണ്ഡം

1. അഥയാ തൃതീയാം ജുഹു യാത്താം ജുഹുയാദപാനായ സ്വാഹേത്യപാനസ്തൃപ്യതി.

2. അപാനേ തൃപ്യതി വാക് തൃപ്യതി വാചി തൃപ്യന്ത്യാമഗ്നിസ്തൃ പ്യത്യശൗ തൃപ്യതി പൃഥിവീ തൃപ്യതി പൃഥിവ്യാംതൃപ്യന്താം യത്കിം ച പൃഥിവീ ചാഗ്നിശ്ചാതിതിഷ്ഠതസ്തത്തൃപ്യതി തസ്യാനു തൃപ്തിം തൃപ്യതിപ്രജയാ പശുഭിരന്നാദ്യേന തേജസാ ബ്രഹ്മവർച്ചസേനേതി.

**മൂന്നാമത്തെ ആഹൂതി 'അപാനായ സ്വാഹാ' എന്നു മന്ത്രിച്ചു നല്കി അപാനനെ തൃപ്തിപ്പെടുത്തുന്നു. അപാനൻ തൃപ്തനാവുമ്പോൾ വാക്ക് തൃപ്തനാവുന്നു. വാക്ക് തൃപ്തനായാൽ അഗ്നിയും അഗ്നി തൃപ്തനായാൽ പൃഥിയും തൃപ്തമാകുന്നു. പൃഥി തൃപ്തമായാൽ പൃഥിയും അഗ്നിയും ഏതൊന്നിൽ അധിഷ്ഠിതമായിരിക്കുന്നുവോ**



അത് തൃപ്തിയടയുന്നു. അത് തൃപ്തമായാൽ പ്രജകളാലും പശുക്കളാലും അന്നത്താലും ബ്രഹ്മവർച്ചസ തേജസ്സാലും ഭോക്താവ് തൃപ്തനാകുന്നു. ഭൂമിയും അതിന്റെ അഗ്നിയും ഇരിക്കുന്നത് സൗരയൂഥത്തിലാണ്. സൗരയൂഥത്തിൽത്തന്നെ നിശ്ചിതമായ ഒരു ഭ്രമണപഥത്തിലാണ്. ആ ഭ്രമണപഥം മുറതെറ്റാത്ത ഋതുക്കളോടെ ഇരുന്നാൽ ഭോക്താവ് തൃപ്തിയടയുന്നു. താപോർജ്ജത്തെയാണ് ഇതു സൂചിപ്പിക്കുന്നത്.

## ഖണ്ഡം 22

1. അഥ യാം ചതുർത്ഥീം ജുഹുയാത്താം ജുഹുയാത്സമാനായ സ്വാഹേതി സമാന സ്തൃപ്യതി.

2. സമാനേ തൃപ്യതി മനസ്തൃപ്യതി മനസി തൃപ്യതി പർജ്ജന്യ സ്തൃപ്യതി പർജ്ജന്യേ തൃപ്യതി വിദ്യുത്തൃപ്യതി വിദ്യുതി തൃപ്യന്ത്യാം യത്കിം ച വിദ്യുച്ച പർജ്ജന്യശ്ചാധി തിഷ്ഠം തസ്ത ത്തൃപ്യതി തസ്യാനു തൃപ്തിം തൃപ്യതി പ്രജയാപശുഭിരന്നാദ്യേ നതേജസാ ബ്രഹ്മവർച്ചസേനേതി.

നാലാമത്തെ ആഹൂതി 'സമാനായ സ്വാഹാ' എന്ന് സമാനനെ തൃപ്തിപ്പെടുത്തുന്നു. സമാനൻ തൃപ്തനായാൽ മനസ്സും മനസ്സ് തൃപ്തമായാൽ പർജ്ജന്യനും പർജ്ജന്യൻ തൃപ്തനായാൽ വിദ്യുത്തും, വിദ്യുത്ത് തൃപ്തനായാൽ വൈദ്യുതിയും, അത് തൃപ്തമായാൽ പർജ്ജന്യനും വിദ്യുത്തും അധിഷ്ഠിതമായിരിക്കുന്ന സ്ഥാനവും തൃപ്തിയടയുന്നു. അങ്ങനെ, പ്രജാപശുരന്നാദികളാലും ബ്രഹ്മവർച്ചസ തേജസ്സാലും ഭോക്താവ് തൃപ്തനാകുന്നു.

ജലവൈദ്യുതോർജ്ജം (hydroelectric power) ഇതു സൂചിപ്പിക്കുന്നു.

## ഖണ്ഡം 23

1. അഥ യാം പഞ്ചമീം ജുഹൂയാത്താം ജുഹുയാദുദാനായ സ്വാഹേത്യുദാനസ്തൃപ്യതി.

2. ഉദാനേ തൃപ്യതി ത്വക്തൃപ്യതി ത്വചിതൃപ്യന്ത്യാം വായുസ്തൃപ്യതി വായൗ തൃപ്യത്യാകാശസ്തൃപ്യത്യാകാശോ തൃപ്യതി യത്കിം ച വായുശ്ചാകാശശ്ചാധിതിഷ്ഠതം സ്തത്തൃപ്യതി തസ്യാനു തൃപ്തിം തൃപ്യതി പ്രജയാ പശുഭിരന്നാദ്യേന തേജസാബ്രഹ്മവർച്ചസേനേതി.

**അഞ്ചാമത്തെ ആഹൂതി 'ഉദാനായ സ്വാഹാ' എന്ന് ഉദാനനെ തൃപ്തമാക്കുന്നു. ഉദാനൻ തൃപ്തമാകുമ്പോൾ ത്വക്കും, ത്വക്ക് തൃപ്തമാകുമ്പോൾ വായുവും, വായു തൃപ്തമാകുമ്പോൾ ആകാശവും, ആകാശം തൃപ്തമാകുമ്പോൾ വായുവും ആകാശവും ഏതൊന്നിൽ അധിഷ്ഠിതമോ അതും തൃപ്തമാകുന്നു. അങ്ങനെ പ്രജാപശ്വാനാദികളാലും ബ്രഹ്മവർച്ചസതേജസ്സാലും ഭോക്താവ് തൃപ്തിയടയുന്നു. ഇങ്ങനെ അഞ്ച് ഉരുള അഞ്ച് 'അന'ങ്ങളെ തൃപ്തിപ്പെടുത്തി സർവ്വത്തെയും തൃപ്തമാക്കുന്നു.**

അന്നം അന്നത്തെ, ഊർജ്ജം ഊർജ്ജത്തെ, തൃപ്തിപ്പെടുത്തുന്ന ഈ ഊർജ്ജോപജീവനം അനന്തമായി തുടർന്നുകൊണ്ടേയിരിക്കുന്നു. ഇതറിഞ്ഞു വേണം അഗ്നിഹോത്രം ചെയ്യാൻ. അഗ്നിഹോത്രമെന്നത് ഭോജനകർമ്മമാണ്. അത് മനുഷ്യശരീരത്തിലെ ഊർജ്ജപരിവൃത്തത്തെയും (Metabolic cycle) പ്രപഞ്ചശരീരത്തിലെ ഊർജ്ജപരിവൃത്തത്തെയും (Energy cycle) ഒരുപോലെ പ്രതീകാത്മകമായി ചിത്രീകരിക്കുന്നുണ്ട്. ഇക്കാര്യമറിയാതെ, വെറുതെ കർമ്മാനുഷ്ഠാനം ചെയ്തിട്ടു കാര്യമില്ല. ജ്ഞാനത്തോടെ വേണം കർമ്മം അനുഷ്ഠിക്കാൻ.

## ഖണ്ഡം 24

1. സ യ ഇദമവിജ്ഞാനമഗ്നിഹോത്രം ജുഹോതി യഥാംഗാരാന
   പോഹ്യ ഭസ്മനി ജുഹുയാത്താദൃക്തത്സ്യാത്.

ഇതറിയാതെ ഒരാൾ അഗ്നിഹോത്രം ചെയ്യുന്നപക്ഷം അത് അംഗാരത്തിൽ (കരിക്കട്ട) ത്യജിക്കുന്നതിനും, ഭസ്മം ആഹുതി ചെയ്യുന്നതിനും തുല്യമാണ്.

2. അഥ യ ഏതദേവം വിദ്വാനഗ്നിഹോത്രം ജുഹോതി
   തസ്യസർവ്വേഷു ലോകേഷു സർവ്വേഷു ഭൂതേഷു
   സർവ്വേഷാത്മസു ഹുതം ഭവതി.

അറിഞ്ഞുകൊണ്ട് ഏതൊരു വിദ്വാൻ അഗ്നിഹോത്രം ചെയ്യുന്നുവോ അവന്റെ ആഹുതി സർവ്വലോകങ്ങളിലും, സർവ്വഭൂതങ്ങളിലും സർവ്വാത്മാക്കളിലുമാണ് ഭവിക്കുന്നത്.

അജ്ഞാനിയുടെ ആഹുതി കരിക്കട്ടയിൽ ഭസ്മം ആഹുതി ചെയ്യുന്നതിനു തുല്യമാണ്. ജ്ഞാനിയുടേത് സ്വാത്മാവിലെ ജീവോർജ്ജത്തെ സർവ്വ ലോകങ്ങളിലും സർവ്വ ചരാചരങ്ങളിലും, സർവ്വജീവാത്മാക്കളിലും സർവ്വത്ര നിറഞ്ഞു നില്ക്കുന്ന ഊർജ്ജസാഗരത്തിൽ ആഹുതി ചെയ്യലാണ്.

3. തദ്യഥേഷീകാതൂലമഗ്നൗ പ്രോതം പ്രദൂര്യേതൈ
   വം ഹാസ്യ സർവ്വേപാപ്മാനഃ പ്രദൂയന്തേയ ഏതദേവം
   വിദ്വാനഗ്നിഹോത്രം ജുഹോതി.

ഐഷീകമെന്ന പുല്ലിന്റെ അറ്റം അഗ്നിയിൽ കാണിച്ചാൽ ദഹിച്ചുപോകുന്നതുപോലെ, അഗ്നിഹോത്രം ജ്ഞാനത്തോടെ ചെയ്യുന്നവന്റെ സർവ്വപാപവും ദഹിച്ചുപോകുന്നു. അനേക ജന്മങ്ങളിലൂടെ സഞ്ചയിക്കപ്പെട്ട പാപങ്ങളും അധർമ്മങ്ങളും, വിദ്യ ഉദിക്കുംമുൻപ് ഈ ജന്മത്തിൽ ചെയ്യപ്പെട്ട പ്രാരാബ്ധകർമ്മങ്ങളും ഉണ്ട്. ഇവയിൽ സഞ്ചിതകർമ്മങ്ങൾ അഗ്നിഹോത്രംകൊണ്ട് ദഹിച്ചുപോകുന്നു.

4. തസ്മാദ് ഹൈവം വിധ്യദ്യപി ചണ്ഡാലായോച്ഛിഷ്ടം പ്രയച്ഛേ
   ദാത്മനി ഹൈവാസ്യ തദ്വൈശ്വാനരേ ഹുതം സ്യാദിതി തദേഷശ്ലോകഃ

അങ്ങനെയുള്ള ഒരാൾ ഉച്ഛിഷ്ടം ചണ്ഡാലനു നല്കിയാൽക്കൂടി, അത് വൈശ്വാനരനിൽ ഹോമിക്കുകയാണ്—ഇപ്രകാരം ശ്ലോകം.



5. യഥേഹക്ഷുധിതാ ബാലാമാതരം പര്യുപാസത ഏവം
   സർവ്വാണി ഭൂതാന്യഗ്നിഹോത്രമുപാസത ഇത്യഗ്നിഹോത്ര
   മുപാസത ഇതി.

ഈ ലോകത്തിൽ വിശപ്പുള്ള കുട്ടികൾ അമ്മയെ ഉപാസിക്കുന്നതുപോലെ സർവ്വഭൂതങ്ങളും ആ അഗ്നിഹോത്രത്തെ ഉപാസിക്കുന്നു; അഗ്നിഹോത്രത്തെ ഉപാസിക്കുന്നു. വിശന്ന കുട്ടി പാലിനായും ചോറിനായും പലഹാരങ്ങൾക്കായും അമ്മയെ സമീപിക്കുന്നു. അമ്മയെ ആശ്രയിക്കുന്നു. അമ്മയാണ് കുട്ടിയുടെ ഊർജ്ജസ്രോതസ്സ്. അതുപോലെ ജഗത്തിലുള്ള സർവ്വവസ്തുക്കളും ഊർജ്ജ ഭോജനം കൊണ്ടാണ് തൃപ്തിപ്പെടുന്നത്. ജഗത് സർവ്വം വിദ്വദ് ഭോജനേന തൃപ്തം ഭവതി എന്ന് ശങ്കരൻ ഉറപ്പിച്ചുപറയുന്നു. $E = Mc^2$ എന്നു പറഞ്ഞ ഐൻസ്റ്റൈന് നാം നോബൽ സമ്മാനം നല്കി. ശങ്കരന് സർവ്വജ്ഞപദം കിട്ടിയതും, ഈ ഉപനിഷദ് തത്ത്വം അറിഞ്ഞതിനാലാണ്. ശങ്കരന്റെ ശാസ്ത്രബോധത്തെ ഗ്രഹിക്കാതെ, 'ബുദ്ധമത ധ്വംസകൻ' എന്നും മറ്റും പറഞ്ഞു നടക്കുന്നവർ ഈ വാക്കുകൾ ശ്രദ്ധിക്കുക.

# അദ്ധ്യായം 6

## ഖണ്ഡം 1

'സർവ്വം ഖല്വിദം ബ്രഹ്മ' എന്നു പറഞ്ഞു കഴിഞ്ഞു. ഏകമായ അതിൽ നിന്നു സർവ്വവും ജനിക്കുന്നു, അതിൽ സ്ഥിതിചെയ്യുന്നു, അതിൽത്തന്നെ ലയിക്കുന്നു. വൈശ്വാനരാത്മാവിനെ അറിയുന്ന ജ്ഞാനി ഒരുരുള ഭക്ഷിക്കുമ്പോൾ സർവ്വലോകവും തൃപ്തിയടയുന്നു എന്നും (ശ്രീകൃഷ്ണൻ മുരിങ്ങയില ഭക്ഷിച്ചപ്പോഴെന്നപോലെ!) പറഞ്ഞു. ഇതു സംഭവിക്കണമെങ്കിൽ സർവ്വ വസ്തുക്കളിലുമുള്ള ആത്മാവ് ഏകമായ ചൈതന്യമായിരിക്കണം എന്ന അദ്വൈതജ്ഞാനം അവിടെത്തന്നെ ഉദിക്കേണ്ടതാണ്. ആറാം അദ്ധ്യായം ഈ ഏകത്വദർശനത്തെ പ്രദർശിപ്പിക്കുന്നു.

1. ശ്വേതകേതുർഹാരുണേയ ആസതം ഹ പിതോവാച ശ്വേത
   കേതോ വസ ബ്രഹ്മചര്യം. ന വൈ സോമ്യാസ്മത്
   കുലീനോ*f*ന ച്യ ബ്രഹ്മ ബന്ധുരിവ ഭവതീതി.

അരുണന്റെ പൗത്രനായ ശ്വേതകേതുവിനോട് അവന്റെ പിതാവു പറഞ്ഞു: "ശ്വേതകേതോ, നീ ബ്രഹ്മചര്യത്തിൽ വസിക്കുക. നമ്മുടെ കുലത്തിൽ ഒരാളും നാമമാത്രമായി ബ്രഹ്മബന്ധു എന്ന പേരോടെ ഇരുന്നിട്ടില്ല."

ബ്രഹ്മബന്ധു എന്നു പറഞ്ഞാൽ, ബ്രാഹ്മണരായ ബന്ധുക്കളോടുകൂടിയവൻ. ബ്രാഹ്മണരുടെ കുലത്തിൽ പിറന്ന്, അവരുടെ ബന്ധു എന്ന കാരണത്താൽ മാത്രം ബ്രാഹ്മണൻ എന്നു വിളിക്കപ്പെടുന്ന ഒരാൾപോലും നമ്മുടെ കുലത്തിൽ ഉണ്ടായിട്ടില്ല എന്നതിനർത്ഥം, ജന്മംകൊണ്ടുമാത്രം ബ്രാഹ്മണനായി കർമ്മം കൊണ്ട് ബ്രാഹ്മണനല്ലാതെ ജീവിക്കുന്നത് കുലത്തിനു കളങ്കമാണെന്നും, അത്തരക്കാരനാവാതെ "ബ്രഹ്മചര്യം" പാലിച്ച് ജ്ഞാനം നേടണമെന്നുമാണ്. ബ്രാഹ്മണരുടെ ചരിത്രം, ബ്രിട്ടീഷുകാർ എഴുതിയത് അനുകരിച്ചും, ബ്രിട്ടീഷുകാരുടെ

ആധിപത്യത്തിൻകീഴിൽ അവർ എപ്രകാരം ജീവിച്ചു എന്നുമാത്രം നോക്കിയും എഴുതുന്നവർ, ഉപനിഷദ്കാലത്തെ 'ബ്രാഹ്മണൻ' ആരായിരുന്നു എന്നും ആ വ്യവസ്ഥിതി എന്തേ തകർന്നത് എന്നും ഇനിയും ഗവേഷണം നടത്തേണ്ടതുണ്ട്. ബ്രാഹ്മണൻ, അതിൻെറ ശരിയായ അർത്ഥത്തിൽ, ഈ ഭൂമിയിൽ ഇല്ലാതാകുന്നതാണ് നാമിന്നനുഭവിക്കുന്ന പല ദുരിതങ്ങൾക്കും കാരണം.

2. സ ഹ ദ്വാദശവർഷ ഉപേത്യ ചതുർവിംശതിവർഷഃ
സർവ്വാൻ വേദാനധീത്യ മഹാമനാ അനൂചാനമാനീസ്തബ്ധ ഏയായ.
തദഹ പിതോവാച ശ്വേതകേതോ യന്നു സോമ്യേദം
മഹാമനാ അനൂചാനമാനീസ്തബ്ധോഽസ്യുത തമാദേശമപ്രാക്ഷ്യഃ

പന്ത്രണ്ടാം വയസ്സിൽ ഉപനയനത്തിനു പോയി (ഗുരുഗൃഹത്തിൽ) ദ്വാദശവർഷം അവിടെ പാർത്ത് 24-ാം വയസ്സിൽ അവൻ മടങ്ങിവന്നു. സർവ്വവേദങ്ങളും പഠിച്ച് മഹാമനസ്സായ അവൻ താൻ വലിയവനാണെന്ന ഗർവ്വത്താൽ സ്തബ്ധനായി തിരിച്ചെത്തി. അവനോട് പിതാവ് പറഞ്ഞു "ശ്വേതകേതോ, സൗമ്യാ, നീ മഹാമനസ്സെങ്കിലും ഗർവ്വിഷ്ഠനും സ്തബ്ധനുമായിരിക്കുന്നു. നീ ആചാര്യനോട് ആദേശം ആവശ്യപ്പെട്ടില്ലേ?"

സ്തബ്ധനെന്നതിന് അപ്രണതസ്വഭാവമുള്ളവൻ എന്നർത്ഥം. ആരോടും പ്രണമിക്കാത്ത ഗർവ്വസ്വഭാവമുള്ളവൻ. അനുചാനമാനി എന്നാൽ എന്നെക്കാൾ വലിയതായി മറ്റാരുമില്ലെന്ന വിചാരം ശീലമാക്കിയവൻ. അനൂചാനമാനിത്വം കൊണ്ടാണ് സ്തബ്ധത്വം സംഭവിക്കുന്നത്. അതുകണ്ടപ്പോൾ പിതാവിനു മനസ്സിലായി ശ്വേതകേതു ആചാര്യനിൽനിന്നു മാത്രം ഗ്രഹിക്കാവുന്ന ബ്രഹ്മോപദേശമോ ബ്രഹ്മാനുഭൂതിയോ നേടിയിട്ടില്ല എന്ന്. അത് നേടിയിരുന്നെങ്കിൽ ഇത്തരമൊരു ദുരഭിമാനം അവനിൽ കാണുമായിരുന്നില്ല. ആചാര്യനെപ്പോലും പ്രണമിക്കാൻ ശിരസ്സു നമിക്കാൻ കൂട്ടാക്കാത്ത ജ്ഞാനഗർവ്വമുള്ള ഒരാൾ, എങ്ങനെ ആചാര്യനിൽനിന്ന് ബ്രഹ്മവിദ്യ നേടും? വിനയരഹിതനായ പുത്രന് അവൻെറ ആചാര്യൻ ബ്രഹ്മോപദേശം നല്കിക്കാണില്ല എന്ന് പിതാവ് ഊഹിച്ചു. അദ്ദേഹം 'ആദേശം' എന്നാൽ എന്താണ് താൻ ഉദ്ദേശിക്കുന്നതെന്ന് മകനു വ്യക്തമാക്കിക്കൊടുത്തു.

3. യേനാശ്രുതം ശ്രുതം ഭവത്യമതം മതമവിജ്ഞാതം വിജ്ഞാതം
ഇതി. കഥം നു ഭഗവഃ സ ആദേശോ ഭവതീതി

"ഏതൊന്നിനാൽ അശ്രുതം ശ്രുതമായും അമതം മതമായും അവിജ്ഞാതം വിജ്ഞാതമായും ഭവിക്കുന്നുവോ അതാണ് ആദേശം". "ഭഗവാൻ പറയുക, ആ ആദേശത്തിൻെറ സ്വഭാവമെന്ത്?"

ബ്രഹ്മം അശ്രുതമാണ്. കേൾക്കാൻ കഴിയാത്തതാണ്; അമതമാണ്, മതമില്ലാത്തതാണ്; അവിജ്ഞാതമാണ്. അറിയാൻ കഴിയാത്തതാണ്. ഇപ്രകാരം അശ്രുതവും അമതവും അവിജ്ഞാനവും ആയ ഒന്നിനെ കേൾക്കാൻ കഴിയുന്നതും അറിയാൻ കഴിയുന്നതുമായ മതം ആക്കുന്നത് ഏതോ അതാണ് ആദേശം.

മതം, അമതം എന്നാൽ എന്ത്? ശങ്കരൻ അവയെ അതർക്കിതം, തർക്കിതം എന്നാണ് വിളിക്കുന്നത്. അമതമെന്നാൽ അതർക്കിതം. തർക്കമില്ലാത്ത സ്വാനുഭൂതിമണ്ഡലമാണ് ബ്രഹ്മം. അതിനെ മറ്റൊരാൾക്കു പറഞ്ഞു കൊടുക്കുമ്പോൾ, അതിനെ 'പരാനുഭൂതി മണ്ഡല'മാക്കുമ്പോൾ തർക്കങ്ങൾ ഉത്ഭവിക്കുന്നു. തർക്കമുള്ള പരാനുഭൂതി മണ്ഡലത്തെയാണ് ഇവിടെ ശങ്കരൻ 'മതം' എന്നു വിളിക്കുന്നതെന്നു ശ്രദ്ധിക്കുക.



സർവ്വവേദങ്ങളും സർവ്വ 'മത'ങ്ങളും അവയെ ചൊല്ലിയുള്ള സർവ്വതർക്കങ്ങളും, സർവ്വശാസ്ത്രങ്ങളും അഭ്യസിച്ചാലും ആത്മതത്വത്തെ അനുഭൂതിവിഷയമാക്കാതിരുന്നാൽ അവൻ ബ്രഹ്മജ്ഞാനിയാവുകയില്ല. അതിനെ അനുഭൂതി വിഷയമാക്കേണ്ട മാർഗ്ഗം ഗുരു നിനക്കു പറഞ്ഞുതന്നില്ലേ എന്നാണ് പിതാവിൻെറ ചോദ്യം. ശ്വേതകേതുവാകട്ടെ, അത് ഗുരുവിന് അറിയാത്തതും പിതാവിന് അറിവുള്ളതുമായ മറ്റേതോ ശാസ്ത്രശാഖയാണ് എന്നാണ് വിചാരിച്ചത്.

4. യഥാ സോമ്യൈ കേന മൃത്പിണ്ഡേന സർവ്വം മൃന്മയം
വിജ്ഞാനം സ്യാദ്വാചാരംഭണം വികാരോനാമധേയം
മൃത്തികേത്യേവസത്യം.

സൗമ്യാ, ഒരു മൃത്പിണ്ഡംകൊണ്ട് ലോകത്തിലുള്ള സർവ്വ മൺയവസ്തുക്കളുടെയും തത്ത്വം അറിയാം. വാക്കാൽ ആരംഭിക്കപ്പെടുന്ന സർവ്വ വികാരവും നാമധേയമാണ്. മൃത്തികമാത്രമാണ് സത്യം.

ഒരു കളിമൺകട്ടകൊണ്ട് കരകം, കുംഭം, ചട്ടി, ഇഷ്ടിക, വിഗ്രഹം എന്നിങ്ങനെ അനേകം രൂപങ്ങളെ സൃഷ്ടിക്കാൻ സാധിക്കുന്നു. അവയെല്ലാം കളിമണ്ണാകുന്ന കാരണത്തിൻെറ വികാരത്തിൽനിന്നു ജനിച്ച രൂപങ്ങളാണ്. രൂപവ്യത്യാസംകൊണ്ട് നാമധേയത്തിലും വ്യത്യാസം സംഭവിച്ചിരിക്കുന്നു. കാരണമായ കളിമണ്ണ്, കാര്യമായ രൂപങ്ങളിൽനിന്നും നാമങ്ങളിൽനിന്നും വ്യത്യസ്തമല്ല. ഒന്നിനെ അറിഞ്ഞാൽ മറ്റേതിനെയും അറിയാം.

വാക്കിനെ അവലംബിച്ചുള്ളതാണ് സർവ്വനാമധേയങ്ങളും. വാക്ക് കാരണവും നാമം കാര്യവുമാണ്. നാമത്തെ ധ്യാനിച്ചാൽ നാം വാക്ക് അഥവാ ശബ്ദത്തിൽത്തന്നെ എത്തിച്ചേരും. അതിനാലാണ് 'ധ്യേയം' ആയ നാമത്തെ നാമധേയമെന്നു പറയുന്നത്. ശബ്ദം അഥവാ പ്രണവമാണ് സർവനാമവും സർവ്വരൂപവും. പ്രണവത്തിന് 'മൃത്തികാ ചിഹ്ന' മിടുന്ന പതിവ് പഴയ ലിപിസമ്പ്രദായമാണ്. ഒരാൾ ഒരു ലിഖിതം എഴുതുമ്പോൾ ഇതു സത്യമാണ് എന്ന അർത്ഥത്തിൽ തുടക്കത്തിൽ പ്രണവവാചിയായ 'മൃത്തികാചിഹ്നം' ഇടുന്നു. (മാധവി കോവലന് അയച്ച ഓലയിൽ എന്നപോലെ). പ്രണവമായ ആ മൃത്തിക (മണ്ണ്) മാത്രമാണ് സത്യം. നാമരൂപാത്മകമായ ജഗത്ത് സത്യമല്ല. ഈ നാമരൂപാത്മകമായ ജഗത്തു മുഴുവൻ ആ 'മണ്ണി'ലേക്കു മടങ്ങുന്നതിനാൽ ആ മണ്ണാണ് സത്യം. "മനുഷ്യാ, നീ മണ്ണാകുന്നു, മണ്ണിലേക്കു മടങ്ങുന്നു, നിൻെറ രൂപവും നിൻെറ നാമവും സത്യമല്ല, അവ ഏതിൻെറ വികാരമാണോ അതുമാത്രമാണ് സത്യം."

ഈ ഒരുദാഹരണംകൊണ്ടുമാത്രം പിതാവ് തൃപ്തനായില്ല. അദ്ദേഹം പറഞ്ഞു.

5. യഥാ സൗമ്യൈകേന ലോഹമണിനാ സർവ്വം ലോഹ
മയം വിജ്ഞാതം സ്യാദ്വാചാരംഭണം വികാരോ നാമ
ധേയം ലോഹമിത്യേവ സത്യം.

സൗമ്യാ, ഒരു ലോഹമണികൊണ്ട് ലോഹമയമായ സർവ്വത്തെയും അറിയാം. വാക്കാൽ ആരംഭിക്കപ്പെടുന്ന സർവ്വ വികാരവും നാമധേയമാണ്. ലോഹം മാത്രമാണ് സത്യം. ലോഹമണി എന്നാൽ ഒരു സുവർണ്ണപിണ്ഡം അഥവാ സ്വർണ്ണത്തരി. അതിൻെറ വികാരത്തിൽനിന്ന് കടകം, മുകുടം, കേയൂരം, മാല, മോതിരം എന്നൊക്കെ നാമരൂപങ്ങളുള്ള അനേകവസ്തുക്കൾ ഉണ്ടാവുന്നു. അവയൊന്നും സത്യമല്ല. അവയെ ഉരുക്കിയാൽ സ്വർണ്ണം മാത്രം അവശേഷിക്കും—രൂപവും നാമവും ഇല്ലാത്തതും, സർവ്വ നാമരൂപങ്ങളും മടങ്ങുകയും ഉത്ഭവിക്കുകയും ചെയ്യുന്നതുമായ, 'കാരണ'മായ ലോഹം മാത്രമാണ് സത്യം.

6. യഥാ സോമ്യൈകേന നഖനികൃന്തനേന സർവ്വം കാർഷ്ണായ
സം വിജ്ഞാതം സ്യാദ്വാചാരംഭണം വികാരോ നാമധേയം
കൃഷ്ണായ സമിത്യേവ സത്യമേവം സോമ്യ സ ആദേശോ ഭവതീതി.

സൗമ്യാ, എപ്രകാരം ഒരു നഖംവെട്ടിയിൽനിന്ന് ഉരുക്കുകൊണ്ടുണ്ടാക്കിയ സർവ്വവും അറിയപ്പെടുന്നുവോ അപ്രകാരം വാക്കിൽനിന്നാരംഭിക്കുന്ന വികാരങ്ങളായ നാമധേയങ്ങളും അറിയപ്പെടുന്നു. കൃഷ്ണായസം മാത്രമാണ് സത്യം. ഇപ്രകാരം ആദേശം ഭവിക്കുന്നു.

കൃഷ്ണായസപിണ്ഡം എന്നാൽ ഉരുക്കുകഷ്ണം. കാർഷ്ണായസം എന്നാൽ കൃഷ്ണായസപിണ്ഡത്തിൻെറ വികാരത്തിൽ നിന്ന് ജനിച്ചത്. 4,5 മന്ത്രങ്ങളിൽ പറഞ്ഞതിൻെറ വിപരീതക്രിയയാണ് ഇവിടെ പറഞ്ഞത് എന്നു ശ്രദ്ധിക്കുക.




നാമരൂപാത്മകമായ നഖംവെട്ടിയെ ആദ്യം പറയുന്നു. അതായത് കാര്യം പറിച്ച് കാരണത്തിലേക്കു മടങ്ങുന്ന മാർഗ്ഗത്തെയും ഉപദേശിക്കുന്നു.

7. ന വൈ നൂനം ഭഗവന്തസ്ത ഏതദവേദിഷ്ഠര്യദ്ധ്യേത
ദവേദിഷ്യൻ കഥം മേ നാവ ക്ഷ്യന്നിതി ഭഗവാം സ്ത്വേവ
മേ തദ് ബ്രവീത്വിതി തഥാ സോമ്യേതി ഹോവാച.

**"തീർച്ചയായും എൻെറ ഗുരുവിന് ഇതറിയില്ല. അറിയുമായിരുന്നെങ്കിൽ എന്നോട് പറയുമായിരുന്നു. ഭഗവാൻ, അവിടുന്ന് എന്നെ ഉപദേശിച്ചാലും."**



"സൗമ്യാ അങ്ങനെയാവട്ടെ!"

ഗുരുവിനെക്കുറിച്ച് ഇപ്രകാരം നിന്ദിച്ച് ഒരഭിപ്രായം പറഞ്ഞതിൽനിന്ന് ശ്വേതകേതുവിൻെറ സ്വഭാവം ഗ്രഹിക്കാം. ആ ഗർവ്വുകൊണ്ടും, വിനയമില്ലായ്മകൊണ്ടുമാണ് ഗുരു അദ്ദേഹത്തിന് ബ്രഹ്മോപദേശം നല്കാതിരുന്നതെന്നും ഗ്രഹിക്കാം.

## ഖണ്ഡം 2

1. സദേവ സോമ്യേദമഗ്ര ആസീദേകമേവാദ്വിതീയം.
തദ്ധൈക ആഹുരസദേവേദമഗ്ര ആസീദേകമേവാ
ദ്വിതീയം തസ്മാദസതഃ സജ്ജായത.

സൗമ്യാ, ആദിയിൽ ഈ സത്തുമാത്രം ഏകമായി അദ്വിതീയമായിനിന്നു. ഇതിനെക്കുറിച്ചു ചിലർ ആദിയിൽ അദ്വിതീയമായ അസത്തുമാത്രം ഉണ്ടായിരുന്നു എന്നു പറയുന്നു. ആ അസത്തിൽനിന്ന് സത്ത് ഉണ്ടായി എന്നും പറയുന്നു.

'സദ്' എന്ന പദം സർവ്വവേദാന്തങ്ങളിലും 'അസ്തിതാമാത്ര'വും സൂക്ഷ്മവും നിർവ്വിശേഷവും സർവ്വഗതവും ഏകവും നിരഞ്ജനവും നിരവയവവും, വിജ്ഞാനമയവുമായിരിക്കുന്ന വസ്തുവെക്കുറിക്കുന്നതാണ്. ആ സത്തുമാത്രമെ ആദിയിൽ ഉണ്ടായിരുന്നുള്ളു എന്ന തൻെറ അഭിപ്രായം ആദ്യം അവതരിപ്പിക്കുന്ന പിതാവ്, അതിനെക്കുറിച്ച് ചില വിപരീതാഭിപ്രായങ്ങൾ പിന്നീടു പറയുന്നു.

ജഗത്തിൻെറ ഉത്പത്തിക്കുമുൻപുള്ള അവസ്ഥയാണിത്. (അഗ്രേ ജഗതഃ പ്രാഗുത്പണേ.) 'ഉണ്ടായിരുന്നു' എന്നു പറഞ്ഞാൽ അത് ഇപ്പോഴില്ലേ? ഉണ്ട് ഇപ്പോഴും ഉണ്ട്. പക്ഷേ, ഇപ്പോൾ അത് നാമരൂപവിശേഷണങ്ങളോടെ ശബ്ദബുദ്ധിവിഷയമായിരിക്കുന്ന കാര്യപ്രപഞ്ചത്തോടൊപ്പമാണുള്ളത്. മുൻപ്, ആ കാര്യപ്രപഞ്ചം സത്തിൽ വിലയിച്ചു കിടക്കുകയായിരുന്നു; പ്രലയാവസ്ഥയിലായിരുന്നു. അപ്പോൾ കേവലമായ് 'സദ്' ശബ്ദബുദ്ധിമാത്രഗമ്യമായിരുന്നു. സുഷുപ്തിയിൽനിന്ന് ഉണരുന്ന ഒരാൾക്ക് ആ സുഷുപ്തിയിലും താൻ ഉണ്ടായിരുന്നു എന്ന 'അസ്തിത്വബോധം' ഉണ്ട്. പ്രപഞ്ചോത്പത്തി ഒരുണർച്ചയാണ്. അതിനുമുൻപുള്ള പ്രലയാവസ്ഥയാകുന്ന സുഷുപ്തിയിലെ 'അസ്തിതാമാത്ര'യായ പ്രജ്ഞ അഥവാ ബോധത്തിന് 'സദ്' ഭാവമെന്നു പറയാം.

ഒരു മനുഷ്യൻ ഒരു ഗ്രാമത്തിൽനിന്നു മറ്റേ ഗ്രാമത്തിലേക്കു പോകവെ, പൂർവ്വാഹ്നത്തിൽ കുലാലഗൃഹത്തിൽ കുഴച്ചുവെച്ച കളിമണ്ണു കണ്ടു. അപരാഹ്നത്തിൽ, തിരിച്ചുവരുമ്പോൾ അനേകം കുടങ്ങളും കലശങ്ങളും വിഗ്രഹങ്ങളുമാണവിടെ കാണുന്നത്. അയാൾ പറയുന്നു. **"പൂർവ്വാഹ്നത്തിൽ ഇവ കളിമണ്ണുമാത്രമായിരുന്നു." അതേപോലെയാണ്, പ്രപഞ്ചോത്പത്തിക്കുമുൻപ് ഇത് കേവലം 'സദ്' ആയിരുന്നു എന്നു പറയുന്നത്. ആ സദ് അവസ്ഥ, രണ്ടാമതൊന്നില്ലാത്ത, അദ്വിതീയമായ, ഏകമായ അവസ്ഥയാണ്.**

**ഇവിടെ വൈശേഷികന്മാരുടെ ആശയം ശങ്കരൻ അവതരിപ്പിക്കുന്നു. സദ് എന്ന പദം, വൈശേഷിക പക്ഷത്തിലും സാമാന്യാധികരണമാണ്. 'സത്' സർവ്വത്തിലും ഉണ്ടെന്ന് അവർ കരുതുന്നുണ്ട്. ദ്രവ്യം, ഗുണം, കർമ്മം ഇവയെയൊക്കെ**

വൈശേഷികർ സത് എന്ന പദം ചേർത്ത് സദ്രവ്യം, സദ്ഗുണം, സദ്കർമ്മം എന്നു പറയുന്നു. വൈശേഷികന്മാർക്ക് പൃഥ്വി, ആപസ്സ്, തേജസ്സ്, വായു, കല, ആകാശം, ദിക്ക്, ആത്മാ, മനസ്സ് എന്നിങ്ങനെ ഒൻപതു സദ്രവ്യങ്ങളുണ്ട്. ഇതിനെ ശങ്കരൻ സത്യമായി അംഗീകരിക്കുന്നു. (സത്യമേവം സ്യാദിദാനീം). എന്നാൽ ദ്രവ്യവും ഗുണവും കർമ്മവും ചേർന്ന പ്രപഞ്ചം ഉണ്ടാവുന്നതിന്നുമുൻപ് 'സദ്' ഉണ്ടായിരുന്നില്ല എന്ന് വൈശേഷികർ കരുതുന്നു. ഇതിനെ ശങ്കരൻ അംഗീകരിക്കുന്നില്ല. മൃത്തിക, ലോഹമണി, കാർഷ്ണായസം എന്നിവയുടെ ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കുന്ന ഉപനിഷത്തും അംഗീകരിക്കുന്നില്ല. ജഗത്തിൻെറ ഉത്പത്തിക്കു മുൻപ് നിലനിന്നിരുന്ന വസ്തുവെക്കുറിച്ച് (അതെന്താണെന്ന്) നിരൂപണം നടത്തുമ്പോൾ ഒരു കൂട്ടം വൈനാശികർ പറയുന്നത് 'ഏകവും അദ്വിതീയവും അസത്തുമായിരുന്നു' അതെന്നാണ്. അസത്ത് എന്നാൽ അവർക്ക് സത്തിൻെറ അഭാവമാണ്. 'സദഭാവ'മാണ്. ഭാവത്തിൽനിന്നു ഭിന്നമായത് ആണ് അഭാവം. ഘടത്തിൻെറ പ്രതിയോഗി ഘടാഭാവം. സത്തിൻെറ പ്രതിയോഗി സദഭാവം. ഉണ്മയുടെ പ്രതിയോഗി ഇല്ലായ്മ. സത്ത് അഥവാ ഉണ്മയെ അറിഞ്ഞിട്ടുമാത്രമെ അതിൻെറ ഇല്ലായ്മയെ സദഭാവത്തെ അറിയാനാവൂ. ഗുണ, കർമ്മ, ദ്രവ്യമാകുന്ന 'സദ്' അഥവാ 'ഉണ്മ'യുടെ അഭാവം (ഇല്ലായ്മ)യായിട്ടല്ലാതെ അവർ ജഗത്തിനു മുൻപുള്ള അവസ്ഥയെ കാണുന്നില്ല.

നൈയായികന്മാർ രണ്ടെണ്ണത്തെ അംഗീകരിക്കുന്നു. സത്തും അസത്തും. ഒന്നിനൊന്നു വിപരീതമായ രണ്ടെണ്ണത്തെ അംഗീകരിക്കയാൽ അതൊരു ദ്വൈതമതമാണ്. എന്നാൽ ആദ്യം പറഞ്ഞ വൈനാശികമതം സത്തിനെ മാത്രം അംഗീകരിക്കുന്ന അദ്വൈതമതം തന്നെയാണ്. അവർ സത്തായി അംഗീകരിക്കുന്നത് ദൃശ്യപ്രപഞ്ചത്തെയാണ്. (ദ്രവ്യ, ഗുണ, കർമ്മങ്ങളെ). ദൃശ്യപ്രപഞ്ചം ഉത്ഭവിക്കുംമുൻപുള്ള അവസ്ഥയെയല്ല. ഈ മതം യുക്തിക്കു നിരക്കുന്നോ? പൂർവ്വപക്ഷം ഇവിടെ ഒരു ചോദ്യമുന്നയിക്കുന്നു.

"വൈനാശികരുടെ അഭിപ്രായപ്രകാരം ഉത്പത്തിക്കുമുൻപുള്ള അവസ്ഥ സദഭാവമാണല്ലൊ. ഉത്പത്തിക്കുമുൻപ് ഇത് ഏകവും അദ്വിതീയവും അസത്തുമെന്ന് അവർ പറയുന്നുണ്ട്. 'ഉത്പത്തിക്കുമുൻപ്' എന്നു പറയുമ്പോൾ അത് 'കാല'ത്തോടു സംബന്ധപ്പെട്ടിരിക്കുന്നു. ഏകം, അദ്വിതീയം എന്നു പറയുമ്പോൾ അത് 'സംഖ്യ'യോടും ബന്ധപ്പെട്ടിരിക്കുന്നു. കാലസംബന്ധവും സംഖ്യാസംബന്ധവുമായ ഒന്നിനെ 'ഇല്ലായ്മ'യാക്കുന്നതെങ്ങനെ?"

വൈനാശികരുടെ അഭിപ്രായത്തിൽ യുക്തിഭംഗമുണ്ടെന്ന് ശങ്കരൻ അംഗീകരിക്കുന്നു. ചിന്തിക്കുന്ന ഒരു വ്യക്തി ചിന്തിക്കുന്നില്ല എന്ന് ശാഠ്യം പിടിക്കുമ്പോലെയുള്ള ഒരു വാദമാണത്. **നമുക്ക് ഇപ്പോഴുള്ള ഈ പ്രപഞ്ചത്തെ കാണാനും കേൾക്കാനും അറിയാനും സാധിക്കുന്നു. അതിനാൽ (നമുക്ക് ഇന്ദ്രിയവേദ്യമാകയാൽ) ഈ പ്രപഞ്ചം 'സദ്' ആണ്. ജഗദുത്പത്തിക്കുമുൻപ് ഉള്ളത് നമുക്ക് ഇന്ദ്രിയവേദ്യമല്ല. അതിനാൽ അത് 'അസദ്' (സദാഭാവം) ആണ് എന്നാണ് വൈനാശികർ സ്ഥാപിക്കുന്നത്. ജഗദുത്പത്തിക്കുമുൻപ് 'അസ്തിത്വം' സ്ഥാപിക്കാൻ അതിനെ കണ്ടവരും കേട്ടവരും അനുഭവിച്ചവരും ഇല്ലാത്തതിനാൽ, അസ്തിത്വം ഉണ്ടായിരുന്നില്ല എന്ന വൈനാശികരുടെ വാദത്തെ ശങ്കരൻ അതേ**



വാദത്താലാണ് ഖണ്ഡിക്കുന്നത്. 'അസ്തിത്വം' ഉണ്ട് എന്നു സ്ഥാപിക്കാൻ ജഗദുത്പത്തിക്കുമുൻപ് ആരുമുണ്ടായിരുന്നില്ല. ശരി, സമ്മതിക്കുന്നു. 'അസ്തിത്വം ഇല്ല' എന്നു സ്ഥാപിക്കാനും ജഗദുത്പത്തിക്കുമുൻപ് ആരും ഉണ്ടായിരുന്നില്ലല്ലോ. അപ്പോൾ പിന്നെ ആ ന്യായം പറഞ്ഞ് അസദ്വാദത്തെ ഉയർത്തിപ്പിടിക്കുന്നതിലെന്തു യുക്തി?

എന്നിരുന്നാൽപോലും ഒരു വാക്കിൻെറ ശബ്ദാർത്ഥം വസ്തുവിൻെറ ആകൃതിയെ പ്രകാശിപ്പിക്കുന്നു. 'ഏകമേവാദ്വിതീയം' എന്ന വാക്കിനോട് 'അസദ്' എന്ന പദം ചേർക്കുമ്പോൾപോലും ആ പദാർത്ഥം ഒരു പ്രത്യേക അവസ്ഥയെ സൂചിപ്പിക്കുന്നു. അതിനാൽ ബുദ്ധിസ്റ്റുകളായ വൈനാശികരുടെ ആ പദപ്രയോഗത്തിലും ശങ്കരൻ ദോഷം കാണുന്നില്ല. 'അസദ്' എന്ന ആ പദത്തിൽ 'സദ്' എന്നാൽ എന്തെന്നു ഗ്രഹിക്കാനുള്ള നിവൃത്തിയുണ്ട്. അതിനാൽ അസദ്ശബ്ദംപോലും 'സദാകൃതിവാചക'മാണ് എന്നദ്ദേഹം പറയുന്നു. (ഇവിടെ അദ്ദേഹം ബുദ്ധിസ്റ്റുകളുടെ ധ്വംസകനായിട്ടല്ല കാണപ്പെടുന്നതെന്നു ശ്രദ്ധിക്കുക). ഏകം, അദ്വിതീയം, സദ്—ഇതിനെ ഏകം, അദ്വിതീയം, അസദ് എന്ന് വൈനാശികർ പറഞ്ഞു. 'നഞ'യെ സദ്വാക്യത്തിൽ അവർ പ്രയോഗിച്ചു. ('നഞ' എന്നാൽ ശാരദാതിലകതന്ത്രത്തിലും വരരുചിപദ്ധതിയിലും 'ശൂന്യ'മാണ്). ശൂന്യം എന്ന പദം സദ് എന്നതിനോടു ചേർക്കുമ്പോഴാണ് സദ് ഇല്ലാത്തത് എന്നാവുന്നത്. അദ്വിതീയം, ഏകം എന്നീ അവസ്ഥകളുടെ വിശേഷണമായി വരുമ്പോൾ, രണ്ടാമതായി ഒന്ന് ഇല്ലാത്ത അവസ്ഥ എന്നർത്ഥമാണ്. ഈ അർത്ഥത്തിൽ എടുത്താൽ വൈനാശികരുടെ മതം തെറ്റാവുകയില്ല. സർവ്വാഭാവം (സർവ്വത്തിൻെറയും അഭാവം) ആണ് 'അസദ്' എന്നു ധരിച്ചാൽ അവരുടെ അഭിപ്രായം തെറ്റാവുകയില്ല എന്ന ബുദ്ധിസ്റ്റുകളുടെ അഭിപ്രായത്തെ ശങ്കരൻ ഇവിടെ ആദരിക്കുന്നു.

ഇനി, ഈ അർത്ഥത്തിലല്ലാതെ, 'ശൂന്യവാദം' ചെയ്യുന്ന മഹാവൈനാശികരുടെ പക്ഷത്തെ ഖണ്ഡിക്കുന്നു.

2. കുതസ്തു ഖലു സോ ദ്യൈവംസ്യാദിതി ഹോവാച കഥ മ
സതഃ സജ്ജായേതേതി. സത്വേവ സോമ്യേദമഗ്ര ആസീദേ
കമേവാദ്വിതീയം.

"സൗമ്യാ, അതെങ്ങനെ സാദ്ധ്യമാകും? സത്ത് എങ്ങനെ അസത്തിൽനിന്നു ജനിക്കും? ആദിയിൽ ഇത് സത്തു മാത്രമായിരുന്നു; ഏകവും അദ്വിതീയവും ആയിരുന്നു."

പ്രപഞ്ചം സത്താണെന്നും ആ സത്ത് അസത്തിൽനിന്നു ജനിച്ചു എന്നുമുള്ള വാദം പ്രമാണരഹിതമാണ്. 'Something is created out of nothing' എന്ന ഈ **വാദത്തെ ഹെഗലും അദ്ദേഹത്തെത്തുടർന്ന് മാർക്സും ഖണ്ഡിക്കയുണ്ടായിട്ടുണ്ട്. ഒരു കോശത്തിൽനിന്നല്ലാതെ മറ്റൊരു കോശം ജനിക്കയില്ലെന്ന് ഇതേ ന്യായം അവലംബിച്ചാണ് സെല്ലുലാർ പത്തോളജിയുടെ പിതാവായ വിർഹോ സ്ഥാപിച്ചത്. ഹെഗലും മാർക്സും വിർഹോയും ശാസ്ത്രജ്ഞരാണെന്നു നാം സമ്മതിക്കുന്നു. അതേ സമയം, അതേ ന്യായം ഉപയോഗിച്ച്, ബുദ്ധിസ്റ്റുകളുടെ ന്യായത്തെ ഖണ്ഡിച്ചു എന്നു പറഞ്ഞ്, ശാസ്ത്രജ്ഞരുടെ ശാസ്ത്രജ്ഞനായ**

ശങ്കരനെ 'ബുദ്ധമതധ്വംസക'നെന്ന് മുദ്രയടിക്കുന്നു. ശങ്കരന്റെ ശാസ്ത്രബുദ്ധിക്കു മുന്നിൽ ബുദ്ധമതത്തിലെ ചില അശാസ്ത്രീയ പ്രവണതകൾ ഇല്ലാതായി എന്നുമാത്രം അർത്ഥമെടുക്കുന്നതല്ലേ ഉചിതം?

ബീജത്തെ നശിപ്പിച്ചിട്ടാണ് അങ്കുരം വളരുന്നത്, ഒന്നു നശിച്ചിട്ടേ മറ്റൊന്നുണ്ടാവൂ, എന്ന് കരുതാവതല്ല. ബീജസംസ്ഥാനങ്ങളായിരിക്കുന്ന വിശിഷ്ടാവയവങ്ങളാണ് അങ്കുരമായി മാറുന്നത്. ബീജം നശിപ്പിക്കപ്പെടുകയല്ല, വളരുകയാണ് ചെയ്യുന്നത്. അതിനാൽ ബീജത്തിൽനിന്ന് വ്യത്യസ്തമല്ല, അങ്കുരവും വൃക്ഷവും. വൈനാശികർ ആ ബീജത്തെ ശൂന്യമെന്നു കരുതുന്നു; പ്രപഞ്ചം ഉത്പന്നമാവുമ്പോൾ ആ ശൂന്യാവസ്ഥ നശിക്കുന്നതായും കരുതുന്നു. പ്രപഞ്ചം ബീജത്തിൽനിന്നു വ്യത്യസ്തമാണെന്നും കരുതുന്നു. ഇതൊന്നും തന്നെ യുക്തിക്കു നിരക്കുന്നതല്ല എന്നു ശങ്കരൻ, ഹെഗലിനും മാർക്സിനും, വിർഹോവിനും മുൻപേ സ്ഥാപിച്ചിരിക്കുന്നു.

'സംവൃത്തി'യിൽ അസദ്ഭാവമാണോ സദ്ഭാവമാണോ പ്രവർത്തിക്കുന്നത്? അസത്താണെങ്കിൽ, സത്ത് ഒരിക്കലും അസത്തിൽനിന്നു ജനിക്കയില്ല, സത്താണെങ്കിൽ, സത്തായ ബീജത്തിൽനിന്നുണ്ടായ പ്രപഞ്ചവും സത്താണ്. ഈ രണ്ടാമത്തെ സിദ്ധാന്തമാണ് ശങ്കരൻ സ്വീകരിക്കുന്നത്. 'സത്ത'ല്ലാതെ മറ്റൊന്നുമില്ല; ബ്രഹ്മമല്ലാതെ മറ്റൊന്നുമില്ല; സർവ്വം ബ്രഹ്മം എന്നാണദ്ദേഹത്തിന്റെ വാദം.

ബീജം മുഴുവനായല്ല, ബീജത്തിന്റെ അവയവങ്ങളാണ് നശിപ്പിക്കപ്പെടുന്നത് എന്ന് വൈനാശികർ പറയുന്നു. ഇതും യുക്തിഭംഗമാണ്. അവയവം എന്നാൽ പൂർണ്ണമായ ഒന്നിന്റെ ഭാഗങ്ങൾ (അംഗങ്ങൾ) ആണ്. സർവ്വാവയവങ്ങളും ചേർന്നത് 'അവയവി.' വൃക്ഷം 'അവയവി'യാണ്. വൃക്ഷത്തിന്റെ അവയവങ്ങൾ അതിസൂക്ഷ്മരൂപത്തിൽ ബീജത്തിൽ 'വിശിഷ്ട'മായ രീതിയിൽ ഇരിക്കുന്നുണ്ട്. ആ സൂക്ഷ്മാവയവങ്ങൾക്കു കാരണമായ അതിസൂക്ഷ്മതരാവയവങ്ങൾ അതിനകത്തുണ്ട്. ഇപ്രകാരം സൂക്ഷ്മം, സൂക്ഷ്മതരം, സൂക്ഷ്മതമം എന്ന് അതീവ സൂക്ഷ്മതമങ്ങളായ അവയവങ്ങളെയാണ് ശങ്കരൻ ബീജസംസ്ഥാനങ്ങളായ വിശിഷ്ടാവയവങ്ങളെന്നു പറയുന്നത്. (ബീജാവയവാനാമപി സൂക്ഷ്മാവയവാസ്ഥ ദവയവാനാമപ്യന്തേ സൂക്ഷ്മതരാവയവാ ഇത്യേവം പ്രസംഗസ്യാനിവൃത്തേഃ) ആ അതീവസൂക്ഷ്മതമങ്ങളായ അവയവങ്ങൾക്ക് ഉപമർദ്ദം അഥവാ വിനാശം സംഭവിക്കുന്നില്ല എന്ന് ശങ്കരൻ വൈനാശികരുടെ യുക്തിയെ ഖണ്ഡിക്കുന്നു. വൃക്ഷമായാലും മനുഷ്യനായാലും ഇതാണ് സ്ഥിതി; എന്തിന് ജീവനില്ലാത്ത സ്ഥാവരവസ്തുവായാൽപോലും ഇതാണ് സ്ഥിതി. ജീവനുള്ളവയെ അംഗങ്ങൾ (organs) കലകൾ (tissues) കോശങ്ങൾ (cells) ക്രോമസോമുകൾ, ജനിതകങ്ങൾ, പ്രോട്ടീനുകൾ, അമിനോ ആസിഡുകൾ, മൂലകങ്ങൾ എന്ന് സൂക്ഷ്മത്തിൽ സൂക്ഷ്മതരമായി നമുക്കു വിഭജിക്കാം. മൂലകങ്ങളെ കണങ്ങൾ (ആറ്റങ്ങൾ) പരമാണുക്കൾ (സബ് ആറ്റമിക് പാർട്ടിക്കിൾ) എന്നു വിഭജിച്ചുകൊണ്ടേ പോകാം. അതിന്റെ അവസാനത്തിൽ നാം ചെന്നെത്തുന്ന അവസ്ഥ 'ഊർജ്ജ'മാണ്. ഊർജ്ജത്തെ 'സത്ത്' എന്നാണ് അസത്തെന്നല്ല പറയേണ്ടത്. ഊർജ്ജമാകുന്ന 'സത്ത'യിൽനിന്നാണ് നാമരൂപാത്മകമായ ഈ 'സത്ത്' ഉത്ഭവിച്ചത്.



ഘടം കാര്യവും മൃത്ത് കാരണവും എന്ന നൈമിത്തിക നിമിത്തബന്ധത്തെ വീണ്ടും ഉദാഹരണമായെടുക്കുക. കാര്യം കാരണത്തിന്റെ 'അനന്തര'മായി തുടർന്നു വരുന്നു. അനന്തരം എന്നാൽ 'അന്തരം ഇല്ലാതെ.' ഒരു ഇടവേള അഥവാ ഗ്യാപ് കൂടാത്ത നൈരന്തര്യമാകയാൽ കാര്യകാരണങ്ങൾ ഒന്നുതന്നെയാണ്. ബുദ്ധിസ്റ്റുകൾക്കാണെങ്കിൽ, അവർ 'സദ്' എന്നുവിളിക്കുന്ന വസ്തുക്കൾ പോലും ക്ഷണികമാണ്, നിരന്തരമല്ല. അതും യുക്തിക്കു നിരക്കുന്നില്ല.

**വൈനാശികർ**

അസത്ത് → സത്ത്.

(ദ്രവ്യം, ഗുണം, കർമ്മം)

ക്ഷണികം (നാശം സംഭവിക്കുന്നു).

**അദ്വൈതി**

| സദ് | സദ് | സദ് | സദ് |
|---|---|---|---|
| (ബ്രഹ്മം) | (പ്രപഞ്ചം) | (ബ്രഹ്മം) | (പ്രപഞ്ചം). |

നൈരന്തര്യം

ഒരേസമയം കണവും തരംഗവുമായി, ഒരേസമയം ഉയർച്ചയും താഴ്ചയുമായി, ഒരേസമയം ബ്രഹ്മവും പ്രപഞ്ചവുമായി ഇരിക്കുന്ന 'ഊർജ്ജ'ത്തെയാണ് അദ്വൈതി 'സദ്' എന്നു പറയുന്നത്. സദ് എന്ന സംവിത്സാഗരമാണ് പ്രപഞ്ചോത്പത്തിക്കുമുൻപുണ്ടായിരുന്നത്. അതിലെ തിരകളാണ് പ്രപഞ്ചങ്ങൾ; ആ പ്രപഞ്ചത്തിരകളെ സംസാരസാഗരമെന്നു വിളിക്കുന്നു. സാഗരത്തിൽനിന്നു ഭിന്നമല്ല തിര; സംവിത്തിൽനിന്നു ഭിന്നമല്ല സംസാരം. ഏറ്റവും പുരാതനമായ ഈ 'പ്രജ്ഞാപാരമിത'ത്തെ, ഈ മിസ്റ്റിക് ദർശനത്തെ യുക്തിപരമായി സമർത്ഥിക്കുന്ന ദർശനമാണ് ശങ്കരന്റെ അദ്വൈതം. അത് നാഗാർജ്ജുനന്റെ 'പ്രജ്ഞാപാരമിത'ത്തിൽ നിന്നു വിഭിന്നമല്ല. ഇതറിയാതെ ശങ്കരനെ ബുദ്ധമതധ്വംസകനെന്നു വിളിക്കുന്നത് അക്ഷന്തവ്യമായ അപരാധമാണ്.

തരംഗരൂപത്തിലുള്ള സദ്, സത്തിന്റെ മറ്റൊരു രൂപം എന്ന അവസ്ഥയെ ശങ്കരൻ സർപ്പച്ചുരുളിനോടാണ് ഉപമിച്ചത്. ("യഥാ, സർപ്പഃ കുണ്ഡലീ")

മൃത്തുതന്നെ ചൂർണ്ണം, പിണ്ഡം, ഘടം, കപാലം എന്നിങ്ങനെ രൂപം മാറിക്കാണുന്നു. അതുപോലെ ഊർജ്ജവും ചൂർണ്ണത്തിലും (പൊടി) പിണ്ഡത്തിലും (mass), ഘടം മുതലായ രൂപങ്ങളിലും കപാലത്തിലും (തലയോട്ടിനകത്തെ പ്രജ്ഞ—ബോധം) പല രൂപത്തിലിരിക്കുന്നു. ഘടം മനുഷ്യനിർമ്മിതമായ വസ്തുവാകയാൽ ആ നിർമ്മിതി എന്ന കർമ്മത്തിന്റെ ഊർജ്ജത്തെയാണ് പറയുന്നത്. (Work done is energy) subatomic particle, mass, work done, thought and life energy ഇവയൊക്കെ സത്തിന്റെ വകഭേദം തന്നെയാകയാൽ സത്താണ്; ഊർജ്ജമാണ്.

സത്തുമാത്രമാണ് സർവ്വപ്രകാരാവസ്ഥയായിരിക്കുന്നതെങ്കിൽ, എന്തിനാണ് 'ജഗത്തിന്റെ ഉത്പത്തിക്കുമുൻപ്' എന്നു പറഞ്ഞത്? ഇതിനു പ്രത്യു

ത്തരമായി ശങ്കരൻ ചോദിക്കയാണ് 'സദേവം, ഇദം എന്നീ വാക്കുകൾ മന്ത്രത്തിൽ താങ്കൾ ശ്രദ്ധിച്ചില്ലേ' എന്ന്.

ഇദം എന്നാൽ ഈ, ഈ = ഈ പ്രപഞ്ചം, അഥവാ ജഗത്ത്.

സദേവം എന്നാൽ 'സത്തു മാത്രം'.

'സത്തുമാത്രമായ ഈ ജഗത്തിൻെറ ഉത്പത്തിക്കുമുൻപ് സത്തുമാത്രം നിലനിന്നു' എന്ന നൈരന്തര്യത്തെയാണ് ആ മന്ത്രം പറയുന്നത്; സത്തുതന്നെയാണ് വിഷയിയും വിഷയിയും (subject object) പിണ്ഡം, ഘടം, കപാലം, ചൂർണ്ണം എന്ന് വ്യത്യസ്തമായി വ്യഭിചരിക്കുമ്പോഴും അവയിലൊക്കെ അവയുടെ 'മൃത്ത്വം' എന്ന അസ്തിത്വം അഭിചരിക്കുന്നുണ്ട്. അതുപോലെ സർവ്വചരാചരപ്രപഞ്ചത്തിലും, ആ പ്രപഞ്ചത്തിൻെറ ചലന, ജ്വലനാദി വ്യാപാരങ്ങളിലും എപ്പോഴും ചൈതന്യം അഥവാ ഊർജ്ജം എന്ന അസ്തിത്വമാണ് ഇരിക്കുന്നത്. അതിനാൽ അവയൊക്കെ ഊർജ്ജം തന്നെയാണ്. 'സദ്' എന്ന ഊർജ്ജം നിരവയവമാണ്; അവയവങ്ങളായി വിഭജിക്കാനാവാത്തതാണ്. നിഷ്കലം നിഷ്ക്രിയം ശാന്തം നിരവദ്യം നിരഞ്ജനം എന്നാണ് ശ്വേതശ്വേതരോപനിഷത്ത് അതിനെ വർണ്ണിച്ചത്. പുരുഷൻ ദിവ്യവും, അമൂർത്തവും, അകംപുറങ്ങളില്ലാത്തവനും, അജവുമാണെന്ന് മുണ്ഡകോപ നിഷത്തും പറയുന്നു. അങ്ങനെയുള്ള "സത്ത്" എങ്ങനെ അവയവങ്ങളോടും, കലകളോടും, ക്രിയകളോടും, മൂർത്തരൂപത്തോടും, അകംപുറങ്ങളോടുംകൂടിയുള്ള പ്രപഞ്ചമായി, 'അശാന്ത'മായി ജനിച്ചു?

ഇവിടെയാണ് രജ്ജുസർപ്പം ഉദാഹരണമായിവരുന്നത്. സദ് എന്ന ഊർജ്ജം മാത്രമേ ഉള്ളു. അതിനെ അതിൻെറ വികാരമായ നാമരൂപാത്മകപ്രപഞ്ചമായി സങ്കല്പിക്കയാണ്. (രജ്ജുവിൽ സർപ്പത്വംപോലെ) വാക്കിൽ, അതിൻെറ വികാരമായ നാമധേയങ്ങൾ സങ്കല്പിക്കപ്പെടുന്നു. പക്ഷേ വാക്ക് (പ്രണവം) മാത്രമാണ് സത്യം. അതുപോലെ ഊർജ്ജത്തിൽ അതിൻെറ വികാരങ്ങളായ ദ്രവ്യങ്ങളും, ഗുണങ്ങളും, കർമ്മങ്ങളും സങ്കല്പിക്കപ്പെടുന്നു. ഊർജ്ജമാണ് സത്യം. ഊർജ്ജം പരമാർത്ഥസത്യമായതുകൊണ്ടു മാത്രമാണ് അതിൽനിന്നു ജനിച്ച പ്രപഞ്ചം ആപേക്ഷികവും, വ്യാവഹാരികവുമായി സത്യമായിരിക്കുന്നത്.

3. തദൈക്ഷത ബഹു സ്യാം പ്രജായേയേതി തത്തേ ജോƒസൃജത.
തത്തേജ ഐക്ഷത ബഹു സ്യാം പ്രജായേയേതി തദപോƒസൃജത.
തസ്മാദ്യത്ര ക്വ ച ശോചതിസ്വേദതേ വാ പുരുഷസ്തേജസ
ഏവ തദദ്ധ്യാപോ ജായന്തേ.

അത് ചിന്തിച്ചു; ധാരാളം പ്രജകളായി വളരട്ടെ. അതിൽനിന്ന് തേജസ്സ് സ്രവിച്ചു. ആ തേജസ്സ് ചിന്തിച്ചു: ധാരാളം പ്രജകളാവട്ടെ. അതിൽനിന്ന് ആപസ്സ് സ്രവിച്ചു. എവിടെയെവിടെ ശോചിക്കയും സ്വേദിക്കയും ചെയ്യുന്നുവോ അവിടെയവിടെ ആ പുരുഷൻെറ തേജസ്സിൽനിന്ന് ആപസ്സ് ജനിക്കുന്നു.

ഈക്ഷതേ എന്നാൽ ദർശനം ചെയ്തു. അവയവഹീനമായ ആദിമസത്തയുടെ ദർശനം ബാഹ്യചക്ഷുക്കളാലല്ല. ആന്തരമായ ചക്ഷുസ്സിനാലാണ്. അതിനാലാണ് ചിന്തിച്ചു എന്നുപറഞ്ഞത്. സചേതനമായ ഒന്നിനേ ദർശനമുള്ളൂ. അതിനാൽ സത്ത് സചേതനമാണ്. അത് അചേതനമായ 'പ്രധാന'മല്ല. (സാംഖ്യന്മാരുടെ മതം അങ്ങനെയാണ്). 'പ്രജകളെ പ്രകർഷേണ ഉത്പാദിപ്പിച്ച് ഞാൻ ബഹുപ്രഭൂതമായി ഭവിക്കട്ടെ' എന്നാണ് ഏകമേവാദ്വിതീയമായ സത്ത് തീരുമാനിച്ചത്. ആ ചിന്തയിൽനിന്ന് തേജസ്സുണ്ടായി. തൈത്തരീയത്തിൽ "ആത്മാവിൽനിന്ന് ആകാശം ഉത്ഭവിച്ചു' എന്നു പറയുന്നു. ഇവിടെ തേജസ്സാണ് ആദ്യം ഉണ്ടായതെന്നു പറയുന്നു. അതെങ്ങനെ സാദ്ധ്യമാകും?



ശങ്കരൻ പറയുന്നു: ഇവിടെ സൃഷ്ടിക്രമമല്ല പറയുന്നത്, 'സദ്' കാര്യമാണ് ഇവിടെ പറയപ്പെടുന്നത്. സർവ്വമതവും സത്തും ഏകവും അദ്വിതീയവുമാണെന്നാണ് ഇവിടെ പറയപ്പെടുന്നത്. (സത്കാര്യമിദം, സർവ്വമതഃ സദേകമേവാദ്വിതീയാം ഇത്യേതദ്വിവക്ഷിതം) അഗ്നിയും ജലവും അന്നവുമായി ത്രിവിൽക്കൃതമായ സർവ്വവും അഗ്നിതന്നെയാണ് എന്നു സ്ഥാപിക്കാനാണ് ഇവിടെ തേജസ്സിനെ ആദ്യം പറയുന്നത്. ലോകത്തിൽ സർവ്വവും ദഹിപ്പിക്കുന്നതും, പാകം വരുത്തുന്നതും, പ്രകാശിപ്പിക്കുന്നതും, രോഹിതമായിരിക്കുന്നതും തേജസ്സാകയാൽ, അതിനെ 'ഊർജ്ജ'മെന്നു മനസ്സിലാക്കാൻ എളുപ്പമുണ്ട്. ജലത്തിലും അന്നത്തിലും ആ ഊർജ്ജം വ്യഭിചാരിഭാവത്തിലിരിക്കുന്നു എന്ന് ആളുകൾക്കു വേഗം മനസ്സിലാവും.

തേജസ്സ് താൻ ധാരാളം പ്രജകളായി ഭവിക്കണമെന്നു ദർശിച്ചു. അപ്പോൾ ദ്രവരൂപവും, സ്നിഗ്ദ്ധവും, സ്യന്ദനസ്വഭാവമുള്ളതും, ശുക്ലവുമായ ആപസ്സ് ജനിച്ചു. ആപസ്സ് അഗ്നിയുടെ പ്രജയാകയാൽ ആപസ്സിൽ അഗ്നിസ്വഭാവം ഉണ്ടാവണം. ഒരു മനുഷ്യൻ മനസ്സു ചുട്ടു വിലപിക്കുമ്പോൾ അവൻെറ തേജസ്സ് കണ്ണീരായി ഒഴുകുന്നു. ഒരാൾ ശരീരംകൊണ്ട് അദ്ധ്വാനിക്കുമ്പോൾ അവൻെറ തേജസ്സ് വിയർപ്പായി ഒഴുകുന്നു. ഒരാൾ തൻെറ ഇണയോടു സംഗമിക്കുമ്പോൾ അവൻെറ തേജസ്സ് ശുക്ലശോണിതങ്ങളായി ഒഴുകുന്നു. ജൈവശരീരത്തിലെ തേജസ്സ് താപമായും, (Metabolism) പചനമായും, സൃഷ്ടിയായും, വിസർജ്ജനമായും, ഭവിക്കുമ്പോഴൊക്കെ ജലരൂപമായ രക്തവും ശരീരസ്രാവങ്ങളും ഒഴുകുന്നു. അതുപോലെ തപിക്കുന്ന പ്രപഞ്ചശരീരത്തിൽനിന്ന് ജലം (നദി, സാഗരം) ഉണ്ടാവുന്നു. ഭൂമിയിൽ മാത്രമല്ല തപിക്കുന്ന ഇതര പിണ്ഡങ്ങളിലും ജലസാന്നിദ്ധ്യം ഉണ്ട്. ഒരുകാലത്ത് ചന്ദ്രനിലും ചൊവ്വയിലും ജലമുണ്ടായിരുന്നതായി കരുതപ്പെടുന്നു. ജലത്തിൽനിന്ന് അഗ്നി (വൈദ്യുതി) ഉത്പാദിപ്പിക്കാൻ നമുക്കു സാധിക്കുന്നത് അത് ഊർജ്ജത്തിൻെറ ഒരു വ്യഭിചാരമാകയാലാണ്.

4. താ ആപ പ്രേക്ഷന്ത ബഹ്വ്യഃ സ്യാമപ്രജായേ മഹീതിതാ അന്നമസൃജന്ത. തസ്മാധ്യത്ര ക്വ ച വർഷതി തദേവ ഭൂയിഷ്ഠമന്നം ഭവ ത്യദ്ഭ്യ ഏവ തദദ്ധ്യന്നാദ്യം ജായതേ.

ആപസ്സ് വിചാരിച്ചു. ഞാൻ ധാരാളം പ്രജകളോടെ മഹത്തായി വളരട്ടെ. അപ്പോൾ അന്നം സൃഷ്ടിക്കപ്പെട്ടു. അതിനാൽ എവിടെയെവിടെ വർഷിക്കുന്നുവോ അവിടെയവിടെ ധാരാളം അന്നം ഭവിക്കുന്നു. ആപസ്സിൽനിന്നാണ് ഭക്ഷിക്കാനുള്ള അന്നം ജനിക്കുന്നത്.

ഇത് ഗ്രഹിക്കാൻ വളരെ എളുപ്പമാണ്. എവിടെയെവിടെ വർഷം (മഴ) ഉണ്ടോ അവിടെയവിടെ ഭൂമി ഫലഭൂയിഷ്ഠമായിരിക്കും. അന്നം പാർത്ഥിവ ലക്ഷ

ണങ്ങളുള്ളതാണ്. അതിൽ പഞ്ചഭൂതങ്ങളും ഉണ്ട്. വ്രീഹി, യവം മുതലായ ധാന്യങ്ങളെല്ലാം പഞ്ചഭൂതങ്ങളോടുകൂടിയവയാകയാൽ പാർത്ഥിവങ്ങളാണ്. അന്നത്തിൻെറ സ്വഭാവങ്ങൾ ശ്രദ്ധിക്കുക. അന്നം ഗുരുവാണ്, സ്ഥിരമാണ്, ധാരണമാണ്, കൃഷ്ണമാണ്, രൂപമാണ്. 'ഗുരു' എന്നാൽ ഭാരം അഥവാ weight ഉള്ളത്; സ്ഥിരം എന്നാൽ ഒഴുകാതെ, അനങ്ങാതിരിക്കുന്നത്; ധാരണമെന്നാൽ ധാരണം ചെയ്യുന്നത്, താങ്ങിനില്ക്കുന്നത്; കൃഷ്ണം എന്നാൽ കറുത്ത് അപ്രകാശമായി തോന്നിക്കുന്നത്. രൂപമെന്നാൽ രൂപത്തോടുകൂടിയത്. ഭൂമിയിലെ സ്ഥാവരവസ്തുക്കൾ മാത്രമല്ല പ്രപഞ്ചത്തിലെ അപ്രകാശിതങ്ങളായ ഗ്രഹങ്ങളെയും ഉപഗ്രഹങ്ങളെയുംകൂടി 'അന്നം' അഥവാ solid എന്ന ഇനത്തിൽ പെടുത്തിയിരിക്കയാൽ പാർത്ഥിവമെന്ന പദം 'ഭൂമി' എന്നർത്ഥത്തിൽ മാത്രമല്ല എടുക്കേണ്ടത്. സർവ്വഗ്രഹോപഗ്രഹങ്ങളും ഈ ഗുണങ്ങളോടുകൂടിയവയാണ്. അവയിൽ ഏതിൽ ഭുജിക്കാനാവുന്ന അന്നം, മഴയുടെ ഫലമായി ഉത്പാദിപ്പിക്കപ്പെട്ടാലും ഭൂമിയിലുള്ള അന്നത്തെപ്പോലെ അവയും പഞ്ചഭൂതാത്മകവും പാർത്ഥിവവുമായിരിക്കും. അന്നം ഭൂമിയെപ്പോലെ ജീവികളെ ധാരണം ചെയ്യുന്നു; ധരിക്കുന്നു. ജീവസന്ധാരണത്തിന് അതു കൂടിയേ തീരൂ.

പൂർവ്വപക്ഷം: തേജസ്സ് മുതലായവയെ ഹിംസിക്കാൻ ശ്രമിക്കുമ്പോൾ അതിനെതിരായി പ്രതിഷേധിക്കാൻ അവയ്ക്കു സാദ്ധ്യമല്ല; ഭയവും പ്രദർശിപ്പിക്കുന്നില്ല. അങ്ങനെയിരിക്കെ തേജസ്സ് ഈക്ഷിക്കുന്നു (ചിന്തിക്കുന്നു) എന്നു പറയുന്നതിലെ യുക്തിയെന്ത്? 'സദ്' എന്നു വിവക്ഷിക്കപ്പെട്ട 'സംവിത്' എന്ന ഊർജ്ജസാഗരത്തിൻെറ പ്രജ്ഞാനഘനസ്വരൂപത്തിൽനിന്നാണ് അഗ്നിയും സൂര്യനും മറ്റു പ്രപഞ്ചവസ്തുക്കളുമൊക്കെ സർഗ്ഗക്രമത്തിൽ സൃഷ്ടിക്കപ്പെട്ടത്. അങ്ങനെയെങ്കിൽ 'സത്തി'ൻെറ ഈക്ഷിതത്വം വെറും ഉപചരിതം (Metabolism) മാത്രമാണോ? 'സത്ത്' കളിമണ്ണുപോലെ അചേതനമാണെന്നു വരുമോ? അചേതനമായ സത്ത് 'പ്രധാന'രൂപത്തിൽ നിയതമായ കാലങ്ങളിൽ ക്രമവിശിഷ്ടമായ കാര്യങ്ങളെ ഉത്പാദിപ്പിക്കുന്നതിനാൽ, അത് ചിന്തിക്കുന്നതുപോലെ തോന്നുന്നതായിക്കൂടേ? അതിനാൽ ഇവിടെ 'ചിന്ത' ഒരു ഉപചരിതമായിക്കൂടേ? ലോകത്തിൽ അചേതനത്തെ ചേതനമായി പറയുക എന്ന ഉപചരിതം പതിവുണ്ട്. 'നദിയുടെ തീരം പതിക്കാൻ ആഗ്രഹിക്കുന്നു' എന്നും മറ്റും കവികൾ ഉപചരിതം പ്രയോഗിക്കുന്നതുപോലെയായിക്കൂടേ സത്തിൻെറ ഈക്ഷണം? സത്ത് ആത്മാവുതന്നെയാണ് എന്ന ആത്മോപദേശവും, ഉപചരിതമായിക്കൂടേ? ഉദാഹരണമായി "എൻെറ സർവ്വകാര്യങ്ങളും നിർവ്വഹിച്ചുതരുന്ന ഭദ്രസേനൻ എൻെറ ആത്മാവാണ്" എന്നു പറയുന്നത് ഉപചരിതമല്ലേ? (ഇരുമെയ്യാണെങ്കിലും നമ്മളൊറ്റക്കരളല്ലേ നീയെൻെറ ജീവനല്ലേ എന്ന രമണമദനന്മാരുടെ ഉപചരിതം പോലെ!)

**സമാധാനം: അവിജ്ഞാതമായത് വിജ്ഞാതമാകുന്നത് സത്തിനെ അറിയുമ്പോഴാണെന്ന് ഉപക്രമത്തിൽ പറഞ്ഞു. 'സത്ത്' എന്ന ഏകവിജ്ഞാനത്തിലാണ് സർവ്വവും അറിയപ്പെടുന്നത്. അതല്ലാതെ, മറ്റൊന്ന് (ദ്വിതീയമായ ഒന്ന്) ഇല്ല. അദ്വിതീയമായ സത്ത അഥവാ ഊർജ്ജമല്ലാതെ മറ്റൊന്നും അറിയപ്പെടേണ്ടതായിട്ടോ, അറിയപ്പെടുന്നതായിട്ടോ, ഇല്ല. സർവ്വവും ഊർജ്ജമാണ്; സത്താണ്. ആ**



ഊർജ്ജത്തെ അറിയുമ്പോൾ, നാം ശരീരങ്ങളാണ്, ജഡവസ്തുക്കളാണ്, അനേകങ്ങളാണ് മുതലായ അജ്ഞതകളിൽനിന്ന് മോക്ഷം ലഭിക്കുന്നു. ഊർജ്ജമാണ് ജ്ഞാനം. ഊർജ്ജം കൂടാതെ ഒന്നും അറിയപ്പെടുന്നില്ല, ചിന്തിക്കപ്പെടുന്നില്ല, ഗ്രഹിക്കപ്പെടുന്നില്ല, സ്ഥിതിചെയ്യുന്നില്ല, സൃഷ്ടിക്കപ്പെടുന്നുമില്ല. ഊർജ്ജത്തിൻെറ ക്രിയയാണ് 'ഈക്ഷതേ'—ചിന്തിച്ചു എന്നത്. സത്തായ ഊർജ്ജത്തിൻെറ ഈ ക്രിയ സത്തിൻെറ പ്രജകളായ അഗ്ന്യാദികളായ സർവ്വവസ്തുക്കളിലും ഉണ്ട് എന്നു പറയുന്നത് വെറും Metaphor അല്ല, ശാസ്ത്രസത്യമാണ്. പിതാവിൻെറ ജനിതകം പുത്രനിലുണ്ട് എന്നതു സത്യമാണെങ്കിൽ 'സത്തി'ൻെറ ചിന്ത അഗ്നിയിലെന്നല്ല, ലോകത്തിലെ സർവ്വവസ്തുക്കളിലുമുണ്ട്. അങ്ങനെ ഇല്ല, അതൊക്കെ ഉപചരിതമാണ് എന്നു പറഞ്ഞു തള്ളിക്കളയാൻ ശ്രമിക്കുന്നത് 'വൃഥാ ശ്രമം' മാത്രമാണെന്നു ശങ്കരൻ പറയുന്നു. കാരണം, വിജ്ഞാനം എന്ന പുരുഷാർത്ഥസാധനം 'വൃഥാശ്രമ'മായ ദുസ്തർക്കത്തിലൂടെ മാത്രമേ ലഭിക്കു എന്ന വിചാരം ശരിയല്ല. വേദങ്ങൾക്ക് ഉള്ള പ്രാമാണ്യത്താൽ, അവയുടെ അർത്ഥത്തെ പരിത്യജിച്ച്, മറ്റെന്തെങ്കിലും വെറുതെ പറയുന്നത് "യുക്തി"യല്ല.

ചേതന തന്നെയാണ് ജഗത്തിൻെറ കാരണം എന്ന് ഇപ്രകാരം സിദ്ധിക്കുന്നു.

ചേതന = ഘനവസ്തു x ചലനത്തിൻെറ വർഗ്ഗം എന്ന സമവാക്യം തന്നെയാണ് $E = Mc^2$.

## ഖണ്ഡം 3

1. തേഷാം ഖല്വേഷാം ഭൂതാനാം ത്രീണ്യേവ ബീജാനി
ഭവന്ത്യാണ്ഡജം ജീവജമുദ്ബീജമിതി.

പറയപ്പെട്ട ഭൂതങ്ങൾക്ക് മൂന്നുതരം ബീജങ്ങളുണ്ട്. അണ്ഡജം, ജീവജം, ഉദ്ബീജം.

ഇനി ജീവികളുടെ ഉത്പത്തി പറയുന്നു.

1. അണ്ഡജം : മുട്ട വിരിഞ്ഞു പുറത്തുവരുന്നവ—പക്ഷികൾ, ഓന്ത്, പാമ്പ്, പല്ലി, ആമ, തവള മുതലായ ജീവികൾ.
2. ജീവജം : ഒരു ജീവനിൽനിന്ന് ജനിക്കുന്നവ. മനുഷ്യൻ, പശു മുതലായ സസ്തനജീവികൾ, ജരായുജങ്ങൾ
3. ഉദ്ബീജം : മുളച്ചു പൊന്തുന്നവ. സ്ഥാവരബീജങ്ങൾ.

**സ്വേദജങ്ങളും സംശോകജങ്ങളും അണ്ഡജങ്ങളുടെയും ഉദ്ബീജങ്ങളുടെയും ഉൾപ്പിരിവുകൾ മാത്രമാണ്.**

**അണ്ഡജങ്ങളുടെയും ഉത്പത്തി അണ്ഡത്തിൽനിന്നല്ല, പൂർവ്വികരായ അണ്ഡജങ്ങളിൽനിന്നുതന്നെയാണ് എന്നും, പൂർവ്വികമായ അണ്ഡജത്തിൻെറ അഭാവത്തിൽ അണ്ഡം സംഭാവ്യമല്ലെന്നും ശങ്കരൻ പറയുന്നത് ശ്രദ്ധേയമാണ്. ബ്രഹ്മത്തിൽനിന്നല്ലാതെ ബ്രഹ്മാണ്ഡം സംഭവിക്കുകയില്ല. കോഴിയിൽനിന്നല്ലാതെ കോഴിമുട്ട സംഭവിക്കുകയില്ല. മറിച്ചും. സത്ത് (ചൈതന്യം) എന്ന ബ്രഹ്മം, തൻെറ സൂക്ഷ്മസ്വഭാവങ്ങളോടുകൂടിയതും ആകൃതിയിൽ തന്നിൽനിന്ന് പ്രകടവ്യത്യാസം കാണിക്കുന്നതുമായ ബ്രഹ്മാണ്ഡത്തെ സൃഷ്ടിക്കുന്നു. ആ ബ്രഹ്മാ**

ണ്ഡത്തിൽ തന്നെത്തന്നെ (സ്വചൈതന്യം) വളർത്തി വീണ്ടും ചൈതന്യമാകുന്ന സ്വസ്വഭാവത്തിൽ ലയിക്കുന്നു.

2. സേയം ദേവ തൈക്ഷത ഹന്താഹമിമാസ്തിസ്ത്രോ ദേവതാ അനേന ജീവേനാത്മാനാനുപ്രവിശ്യ നാമരൂപേ വ്യാകരവാണീതി.

ആ ദേവത (പ്രകാശവാൻ) വിചാരിച്ചു. "ഈ മൂന്നു ദേവതകളിലേക്ക് ജീവാത്മാവായി പ്രവേശിച്ച് നാമരൂപങ്ങളായി ഞാൻ വ്യാകരിക്കട്ടെ."

അഗ്നിയുടെയും ജലത്തിൻെറയും അന്നത്തിൻെറയും യോനിയായ അതേ 'സത്ത്'തന്നെയാണ് ഇവിടെ ജീവാത്മാവായി അണ്ഡജ, ജീവജ, ഉദ്ബീജങ്ങളിലും പ്രവേശിച്ച് അനേകനാമങ്ങളും രൂപങ്ങളുമായി തന്നെ വ്യാകരിക്കുന്നത്. ചൈതന്യത്തിൻെറ ഈ 'വ്യാകരണം' (വ്യാപനം) തന്നെയാണ് ഭാഷയുടെ (നാമരൂപങ്ങളുടെ അർത്ഥവും സംബന്ധവും) വ്യാകരണവും. തേജസ്സ്, അപ്പ്, അന്നം എന്നീ മാത്രകളുടെ സംസർഗ്ഗത്താൽ ലഭിച്ച വിശിഷ്ട വിജ്ഞാനത്തോടുകൂടിയ സത്തിനെത്തന്നെയാണ് ഇവിടെ ജീവാത്മാവെന്നു പറയുന്നത്. തേജസ്സും ആപസ്സും അന്നവുമാണ് ബീജമായി പരിണമിക്കുന്നതെന്ന് നേരത്തെ പറഞ്ഞത് ഓർക്കുക.

അസംസാരിയും സർവ്വജ്ഞനും ബുദ്ധിയുള്ളതുമായ ഒന്ന്, സംസാരിയും അജ്ഞതകളാൽ അനേകശതസഹസ്രം അനർത്ഥങ്ങളെ ആശ്രയിച്ചിരിക്കുന്നതും ആയ ദേഹത്തിൽ പ്രവേശിച്ച് ഞാൻ ദുഃഖം അനുഭവിച്ചുകളയാം എന്നു സങ്കല്പിക്കുന്നത് അയുക്തികമല്ലേ? അങ്ങനെ വിചാരിച്ചാൽ അയുക്തികമാണ്. പക്ഷേ, ജീവാത്മാവായിട്ടാണ് അനുപ്രവേശം ചെയ്യുന്നത്. ജീവൻ പ്രകാശമയമായ 'സത്തി'ൻെറ ഒരു ആഭാസം മാത്രമാണ്, സത്തല്ല. സൂര്യൻെറ പ്രതിബിംബം ജലത്തിൽ തെളിയുമ്പോലെയാണ് സത്താപ്രകാശം അനേക ദേഹങ്ങളിൽ ജീവാത്മാവായി തെളിയുന്നത്. അചിന്ത്യവും അനന്തശക്തിമത്തുമായ ഊർജ്ജം, ചിന്ത്യവും സാന്തശക്തിയുള്ളതുമായ അനേകം വസ്തുക്കളായിത്തീരുന്നു; അതിൽ ഒന്നു മാത്രമാണ് ജീവാത്മാവ്. ബുദ്ധി, മനസ്സ്, ഇന്ദ്രിയങ്ങൾ, വിഷയങ്ങൾ എന്നിവയോടും നാമരൂപങ്ങളോടുമുള്ള സംബന്ധത്താൽ താൻ സുഖിയാണ്, ദുഃഖിതനാണ്, മൂഢനാണ് എന്നൊക്കെ തോന്നുന്നതല്ലാതെ, വാസ്തവത്തിൽ ആ സുഖദുഃഖങ്ങളൊന്നുംതന്നെ ആത്മാവ് അനുഭവിക്കുന്നില്ല; "ദുഃഖം അനുഭവിച്ചുകളയാം" എന്ന് ചിന്തിക്കുന്നുമില്ല. സത്ത് എന്ന പൂർണ്ണചൈതന്യത്തിൻെറ 'ഛായ'മാത്രമാണ് ജീവാത്മാവ്. കണ്ണാടിയിലോ ജലാശയത്തിലോ ഉള്ള അഴുക്കുകൾ സൂര്യൻെറ പ്രതിബിംബത്തെ മറയ്ക്കുന്നു. പക്ഷേ, സൂര്യനെ മറയ്ക്കുന്നില്ല. അതുപോലെ ഇന്ദ്രിയവിഷയസംബന്ധമായ മാലിന്യങ്ങളാൽ ജീവാത്മാവ് ദുഃഖിതനെന്നും സുഖിതനെന്നും മറ്റും തോന്നുന്നു; സീമിതനായി തോന്നപ്പെടുന്നു; അതിൻെറ യഥാർത്ഥ ചിദ്രൂപം മറയ്ക്കപ്പെട്ടതായി തോന്നുന്നു.

**ജീവൻ 'ഛായ'യാണെങ്കിൽ ഇഹലോകപരലോകാദികൾക്ക് എന്തർത്ഥമാണുള്ളത്? അവ മിഥ്യയല്ലേ?**

**സത്തിൽനിന്നു വേറിട്ടു നില്ക്കുന്ന സർവ്വവും മിഥ്യയാണ്. സത്തോടുകൂടിയിരിക്കുന്ന സർവ്വവും സത്യവുമാണ്. സദ് സത്യമാണ്. അതിൽനിന്നുളവായ**



**നാമരൂപാത്മകമായ സർവ്വവും 'സദി'ൻെറ വികാരമാകയാൽ പ്രപഞ്ചവും ജീവാത്മാവും ഒക്കെ സത്യമാണ്. യക്ഷൻെറ കുട്ടി യക്ഷനല്ലാതിരിക്കില്ല. അതുപോലെ സത്തിൻെറ പുത്രനും സത്താണ്; സത്തിൻെറ ഛായയും സത്താണ്. അതേസമയം സത്തിനെ ഒഴിച്ചുനിർത്തിയ സർവ്വവും മിഥ്യയാണ്. ഊർജ്ജത്തോടുകൂടിയ പ്രപഞ്ചം സത്യം; ഊർജ്ജമില്ലാത്ത പ്രപഞ്ചം മിഥ്യ. ഊർജ്ജമില്ലാതെ പ്രപഞ്ചം എന്നൊന്നില്ല. അവ്യാകൃതമായ ചൈതന്യം (ഊർജ്ജം) വ്യാകൃതമായി ജഗത്തും, ജഗത്തിലെ ജീവജാലങ്ങളുമായി പരിണമിച്ചു എന്നാണ് ഗ്രഹിക്കേണ്ടത്.**

3. താസാം ത്രിവൃതം ത്രിവൃതമേകൈകാം കരവാണീതി സേയം ദേവതേമാസ്തിസ്ത്രോ ദേവതാ അനേനൈവ ജീവേനാത്മനാനു പ്രവിശ്യ നാമരൂപേ വ്യാകരോത്.

"ഈ മൂന്നെണ്ണത്തിൽ ഓരോന്നിനെയും ഞാൻ മുമ്മൂന്നാക്കട്ടെ." ആ ദേവത മൂന്നു ദേവതകളിലും ജീവാത്മാവായി പ്രവേശിച്ച് നാമരൂപങ്ങളായിതന്നെ വ്യാകരിച്ചു.




**ഇത് അഗ്നി, ഇത് ജലം, ഇത് പൃഥ്വി എന്നു നാം പറയുമ്പോഴൊക്കെ ഓരോന്നിലും മറ്റു രണ്ടും അടങ്ങിയിട്ടുണ്ടെന്ന് നാം അറിയണം. സൂക്ഷ്മമായ അഗ്നി,**

ജലം, പൃഥ്വീതത്ത്വങ്ങൾ 1/2, 1/4, 1/4, എന്ന അനുപാതത്തിൽ ചേരുമ്പോൾ, അധികമുള്ള തത്ത്വത്തിൻെറ സ്ഥൂലരൂപം കൈവരുന്നു.

ആദ്യത്തെ പിണ്ഡം (വൈരാജ്യം) പൊടിയില്ലാത്ത, രജസ്സില്ലാത്ത സാത്വികമായ ചൈതന്യമാണ്; സൂര്യബിംബംപോലെ. ആ പിണ്ഡത്തിൽനിന്ന് ക്രമേണ ചൈതന്യത്തിൻെറ അനുപ്രവേശത്താൽ രജസ്സോടുകൂടിയ 'രാജ്യ'മായ ഭൂമി മുതലായ വസ്തുക്കൾ ഉണ്ടായിവരുന്നു എന്ന് ശങ്കരൻ തൻെറ ഭാഷ്യത്തിൽ പറഞ്ഞിരിക്കുന്നു.

4. താസാം ത്രിവൃതം ത്രിവൃതമേകൈകാമകരോധ്യഥാ
തു ഖലു സോമ്യേമാസ്തിസ്ത്രോ ദേവതാസ്ത്രിവൃദേ-
കൈകാ ഭവതി തന്മേ വിജാനീഹീതി.

അത് മൂന്നെണ്ണത്തിൽ ഓരോന്നിനെയും മുമ്മൂന്നായി ഭവിപ്പിച്ചു. സൗമ്യാ, മൂന്ന് ദേവതമാരിൽ ഓരോന്നും മുമ്മൂന്നായത് എങ്ങനെയെന്ന് എന്നിൽനിന്നറിയുക.

ഗുണപ്രധാനഭാവംകൊണ്ട് അഗ്നിതത്ത്വം ഏറിയിരിക്കുന്ന സൂര്യാദിബിംബങ്ങളിൽ ഊർജ്ജം അധികമുണ്ട്. ജലതത്ത്വം ഏറിയിരിക്കുന്ന വസ്തുക്കളിലും, പൃഥ്വീതത്ത്വം ഏറിയിരിക്കുന്ന വസ്തുക്കളിലും ഊർജ്ജം ഇരിക്കുന്നുണ്ട്. താരതമ്യേന (നക്ഷത്രാദികളെ അപേക്ഷിച്ച്) കുറവാണെന്നു മാത്രം. പൃഥ്വീതത്ത്വം കൂടിയിരിക്കുന്ന വസ്തുക്കളിൽനിന്ന് അന്നം ഉദ്ഭവിച്ചു. ആ ഉദ്ബീജങ്ങളിലൂടെ ഊർജ്ജം ജീവാത്മാവായി വളർന്നു. അതിനാൽ ജീവൻ ഊർജ്ജമല്ലാതെ മറ്റൊന്നുമല്ല.

## ഖണ്ഡം 4

ഇനി ത്രിവൃത്കരണത്തിൻെറ ഉദാഹരണങ്ങൾ പറയുന്നു. ഉദാഹരണമെന്നാൽ എന്ത്? ഏകദേശപ്രസിദ്ധിയെക്കൊണ്ട് അശേഷപ്രസിദ്ധിയെ സമർത്ഥിക്കുന്നതാണ് ഉദാഹരണം.

1. യദഗ്നേ രോഹിതം രൂപം തേജസസ്തദ്രൂപം യ ഛുക്ലം തദപാം യത്
കൃഷ്ണം തദന്നസ്യാപാഗാദഗ്നേരഗ്നിത്വം വാചാരംഭണം
വികാരോ നാമധേയം ത്രീണി രൂപാണീത്യേവ സത്യം.

അഗ്നിയിലെ രോഹിതവർണ്ണം തേജസ്സിൻെറ രൂപവും, ശുക്ലവർണ്ണം ആപസ്സിൻെറ രൂപവും കൃഷ്ണവർണ്ണം അന്നത്തിൻെറ രൂപവുമാണ്. അഗ്നിയുടെ അഗ്നിത്വം വാക്കുകൊണ്ട് ആരംഭിക്കപ്പെടുന്ന അതിൻെറ വികാരമായ നാമധേയത്തോടുകൂടി ഇല്ലാതാവുന്നു. മൂന്നു രൂപങ്ങൾ മാത്രമാണ് സത്യം.

നാമരൂപങ്ങളുടെ ഉത്പത്തിയോടുകൂടിത്തന്നെ വർണ്ണങ്ങളും ഉത്പന്നമായി. വർണ്ണം ഗുണത്തെ കുറിക്കുന്നു. ലോഹിതം, ശുക്ലം, കൃഷ്ണം എന്നീ വർണ്ണങ്ങളിൽ സാത്വിക, രാജസ, തമസ്സുകൾ ഉണ്ട്. വർണ്ണോത്പത്തിയോടുകൂടി; ഗുണം (ത്രിഗുണം) ഉണ്ടാവുകയാൽ ഗുണരഹിതമായ ചൈതന്യാവസ്ഥ (അഗ്നിത്വം) നഷ്ടപ്പെടുന്നു.



1. ഗുണരഹിതം (വൈരാജം, ബ്രാഹ്മണം) - ശുദ്ധചൈതന്യം




സ്ഫടികസമമായ ശുദ്ധചൈതന്യത്തിനടുത്ത് വർണ്ണവസ്തു വെച്ചാൽ സ്ഫടികത്തെ പത്മരാഗമായോ ഇന്ദ്രനീലമായോ തെറ്റിദ്ധരിക്കാം. ബ്രഹ്മത്തിന് വിഷയസംഗംകൊണ്ട് സംഭവിക്കുന്ന ഗുണപരിണാമമോ, ഗുണപരിണാമം വന്നു എന്ന തോന്നലോ മാത്രമാണ് വർണ്ണങ്ങൾ. ഗുണപരിണാമം എന്ന തോന്നൽ നീങ്ങിക്കിട്ടിയാൽ സർവ്വവും വർണ്ണരഹിതമായ ശുദ്ധചൈതന്യം മാത്രം.

വർണ്ണങ്ങളുടെ ഉത്പത്തിയോടെ അഗ്നിയുടെ അഗ്നിത്വം പോയി എന്നാൽ എന്താണർത്ഥം? അഗ്നി, ജലം, പൃഥ്വി എന്നിങ്ങനെയുള്ള ത്രിവിൽക്കരണത്തിനു മുൻപ് (വർണ്ണവിവേചനത്തിനുമുൻപ്) അഗ്നിമാത്രമേ ഉണ്ടായിരുന്നുള്ളൂ. അഗ്നി എന്ന നൂല് (തന്തു) നീക്കിക്കഴിഞ്ഞാൽ പിന്നെ വർണ്ണവസ്ത്രം എവിടെ?

ബുദ്ധിക്കു ഗ്രഹിക്കാനാവുന്ന ശബ്ദമാത്രമായ ചൈതന്യവും അഗ്നിയാണ്; അഗ്നി എന്ന നാമത്തോടും രൂപത്തോടുംകൂടി സ്ഥൂലനേത്രങ്ങൾക്ക് കാണാവുന്ന പ്രതിഭാസവും അഗ്നിയാണ് എന്നു ഗ്രഹിച്ചാൽ അഗ്നിയുടെ അഗ്നിത്വം പോയി എന്ന വാക്കിൻെറ അർത്ഥം ഗ്രഹിക്കാം. സൂക്ഷ്മചൈതന്യമാകുന്ന ഊർജ്ജം എന്ന അഗ്നി വർണ്ണോത്പത്തിക്കുശേഷവും സർവ്വവസ്തുക്കളിലും സൂക്ഷ്മമായി ഇരിക്കുന്നുണ്ട്. ആ അഗ്നിയാൽ മയമാണ് സർവ്വപ്രപഞ്ചവും. എന്നാൽ ആ ചൈതന്യത്തിൻെറ ചൈതന്യം നാമരൂപാത്മകപ്രപഞ്ചത്തിൻെറ ഉത്പത്തിയോടെ അദൃശ്യമായി മാത്രം വസ്തുക്കളിൽ മറഞ്ഞിരിക്കുന്നതേയുള്ളൂ. പ്രകടമാവുന്നില്ല. സൂര്യൻ ചൈതന്യരൂപമാണെന്നും ഭൂമി അങ്ങനെയല്ലെന്നുമുള്ള അവിദ്യ ഉണ്ടാവുന്നു. വാസ്തവത്തിൽ ഭൂമിയും ചൈതന്യമാണ്, അഗ്നിയുടെ നൈരന്തര്യമാണ്. പക്ഷേ, ആ 'അഗ്നിത്വം' മറഞ്ഞിരിക്കുന്നു. മൂന്നു രൂപങ്ങളാണ് സത്യമെന്നു പറയുന്നത് അഗ്നി, ജല, പൃഥ്വികളുടെ സൂക്ഷ്മതത്ത്വങ്ങളെയാണ്, സ്ഥൂലപ്രപഞ്ചത്തെയല്ല.

2. യദാദിത്യസ്യ രോഹിതം രൂപം തേജ സസ്തദ്രൂപം യ ഛുക്ലം തദപാം
യത് കൃഷ്ണാം തദന്നസ്യാപാഗാദാദിത്യാദാദിത്യത്വം
വാചാരംഭണം വികാരോ നാമധേയം ത്രീണിരൂപാണീത്യേവ സത്യം.

3. യച്ചന്ദ്രമസോ രോഹിതം രൂപം തേജസസ്തദ്രൂപം യഛുക്ലം
തദപാം യത്കൃഷ്ണാം തദന്നസ്യാപാഗാച്ചന്ദ്രാച്ചന്ദ്രത്വം
വാചാരംഭണം വികാരോ നാമധേയം ത്രീണി രൂപാണീത്യേയസത്യം.

4. യദഗ്നിദ്യുതോ രോഹിതം രൂപം തേജസസ്തദ്രൂപം യച്ഛുക്ലം
തദപാം യത്കൃഷ്ണാം തദന്ന സ്യാപാഗാദഗ്നിദ്യുതോ വിദ്യുത്ത്വം
വാചാരംഭണം വികാരോ നാമധേയം ത്രീണിരൂപാണീത്യേവ സത്യം.

| | രോഹിതം | ശുക്ലം | കൃഷ്ണം |
|---|---|---|---|
| ആദിത്യൻ | 1/2 അഗ്നി | 1/4 ജലം | 1/4 അന്നം |
| ചന്ദ്രൻ | 1/4 അഗ്നി | 1/2 ജലം | 1/4 അന്നം |
| വിദ്യുത് | 1/4 അഗ്നി | 1/4 ജലം | 1/2 കൃഷ്ണം. |

ആദിത്യന്റെ ആദിത്യത്വവും ചന്ദ്രന്റെ ചന്ദ്രത്വവും വിദ്യുത്തിന്റെ വിദ്യുത്വവും ഇപ്രകാരം അഗ്നി, ജലം, അന്നം എന്നീ ത്രിരൂപങ്ങളുടെ വികാരഭേദങ്ങൾ മാത്രമാകയാൽ ആ ത്രിരൂപങ്ങളാണ് (ഊർജ്ജത്തിന്റെ ആ 3 സൂക്ഷ്മതത്ത്വങ്ങളാണ്) സത്യം. അല്ലാതെ സ്ഥൂലരൂപത്തിൽ ദൃശ്യമാകുന്ന ആദിത്യചന്ദ്രാദിവസ്തുക്കളല്ല.

ആദിത്യൻ, ചന്ദ്രൻ, വിദ്യുത് എന്നിവ അഗ്നി എന്ന സൂക്ഷ്മതത്ത്വത്തിന്റെ മൂന്നു സ്ഥൂലരൂപങ്ങളാണ്. അഗ്നിക്ക് ഗന്ധരസങ്ങളില്ല. രൂപവർണ്ണങ്ങളേ ഉള്ളൂ. ജലതന്മാത്രയും അന്നതന്മാത്രയും (പൃഥ്വി) ചേരുമ്പോൾ അവയുടെ ത്രിവിൽക്കരണത്തിലാണ് ഗന്ധരസാദികൾ ഉണ്ടാവുന്നത്. ഗന്ധം, രസം, സ്പർശം, ശബ്ദം എന്നിവയെ ദർശിക്കാൻ സാധിക്കാത്തതുകൊണ്ട് ദർശവ്യമായ അഗ്നിയുടെ ഉദാഹരണങ്ങൾ മാത്രം പറഞ്ഞിരിക്കുന്നു.

ജഗത്തുമുഴുവൻ ത്രിവൃത്കൃതമാണ് എന്നും അഗ്നി മുതലായവ 3 തന്മാത്രകൾ മാത്രമാണ് എന്നു പറയുമ്പോൾ, അഗ്നിയുടെ അഗ്നിത്വമെന്നപോലെ ജഗത്തിന്റെ ജഗത്വം ഇല്ലാതാവും. ഇതിന്റെയൊക്കെ യോനിയായ 'സദ്' എന്ന 'സത്യം' മാത്രമേ ഉള്ളൂ എന്ന് വ്യക്തമാകും.

ജഗത്ത് = (അഗ്നി + ജലം + അന്നം) = സദ്

∴ ജഗദ് = സദ്

വാസ്തവത്തിൽ രൂപമുള്ള എല്ലാ ദ്രവ്യത്തിലും എല്ലാ തന്മാത്രകളും അന്തർല്ലീനമായിരിക്കുന്നുണ്ട്. അഗ്നിയിൽ ജലവും അന്നവും മാത്രമല്ല, ശബ്ദസ്പർശങ്ങളുമുണ്ട്; അതായത് വായുവും ആകാശവും കൂടിയുണ്ട്. അന്നത്തിലും ജലത്തിലും വായ്വാകാശങ്ങൾ ഇരിക്കുന്നുണ്ട്. അതിനാൽ ത്രിവിൽക്കരണമെന്നതിനുപകരം പഞ്ചീകരണമെന്ന പദം ഉപയോഗിക്കാവുന്നതാണ്. ജലതന്മാത്രയിൽ ജലം ബാഷ്പീഭവിച്ച വായുവും, അഗ്നിതന്മാത്രയിൽ അഗ്നി(ഊർജ്ജം) വ്യാപിച്ചിരിക്കുന്ന ഊർജ്ജമണ്ഡലമായ, തേജോരാശിയായ ആകാശവും ഉൾപ്പെട്ടിരിക്കയാൽ ത്രിവിൽക്കരണംകൊണ്ടുതന്നെ പഞ്ചഭൂതാത്മകമായ സർവ്വജഗത്തിനെയും വ്യാഖ്യാനിക്കാനാവും

**ബ്രഹ്മഃ സത്യം ജഗന്മിഥ്യാ**
**ജീവോ ബ്രഹ്മൈവനാപരാ**



എന്നു പറഞ്ഞ ആചാര്യൻ സത്തോടുകൂടിയ ജഗത്തിനെയാണ് സത്യമെന്ന് പറയുന്നത്. സത്തിനെ (ചൈതന്യത്തെ—ഊർജ്ജത്തെ) ഒഴിച്ചു നിർത്തി ഊർജ്ജരാശിയായ രാശിമണ്ഡലത്തിൽനിന്നു വ്യത്യസ്തമായി ഒരു സ്ഥൂലജഗത്ത് ഉണ്ട് എന്ന് ആരെങ്കിലും കരുതുന്നുണ്ടെങ്കിൽ, ആ ജഗത്ത് മിഥ്യയാണ് എന്നാണ് 'ജഗന്മിഥ്യ' എന്നതിനർത്ഥം. തേജോരാശിയായ രാശിമണ്ഡലത്തിന്റെയും നക്ഷത്രഗ്രഹാദികളോടുകൂടിയ ബ്രഹ്മാണ്ഡത്തിന്റെയും നൈരന്തര്യം (continuity) ശങ്കരൻ കണ്ടെത്തി. സ്ഥലകാല നൈരന്തര്യം കണ്ടെത്തിയ ഐൻസ്റ്റൈനെക്കാൾ എത്രയോ കാലം മുൻപു ജീവിച്ച ശങ്കരനെയും ഉപനിഷദ്ഋഷിമാരെയും 'മതപണ്ഡിതന്മാർ' എന്നു പറഞ്ഞ് അപമാനിക്കാനല്ലാതെ അവരുടെ ശാസ്ത്രബുദ്ധിയെയും യുക്തിയെയും മാനിക്കാൻ നമുക്കു സാധിക്കാതെ പോയത് നിർഭാഗ്യം!

5. ഏതദ്ധസ്മ വൈ തദ്വിദ്വാം സ ആഹുഃ പൂർവ്വേ മഹാശാലാ
മഹാശ്രോത്രിയാ ന നോഽദ്യ കശ്ചനാ ശ്രുത
മമതമവിജ്ഞാതമുദാഹരിഷ്യതീതി ഹ്യോഭ്യോ വിദാഞ്ചക്രുഃ

അതുകൊണ്ടാണ് ഇതിനെ അറിഞ്ഞ പൂർവ്വികരായ മഹാശാലീയന്മാരും മഹാശ്രോത്രീയരും ഇങ്ങനെ പറഞ്ഞത്: "നമ്മുടെ വംശത്തിൽ ഇനി അശ്രുതം, അഗ്രാഹ്യം (അമതം) അവിജ്ഞാതം എന്നു പറയാവുന്ന യാതൊന്നും ഉണ്ടാവുകയില്ല." അവർ ഇതിൽനിന്ന് സർവ്വവും അറിഞ്ഞു.

സത്തിനെ (ഊർജ്ജത്തെ) അറിഞ്ഞവരായ നമ്മുടെ വംശക്കാരിൽ ആരും തന്നെ പേരുകേൾക്കാത്തവരോ, മതം (അഭിപ്രായം) ഇല്ലാത്തവരോ, അറിയപ്പെടാത്തവരോ ആകയില്ല. കാരണം, ഊർജ്ജത്തെ അറിഞ്ഞവർക്ക് അശ്രുതം, അമതം, അവിജ്ഞാതം എന്നു പറയാവുന്ന യാതൊന്നും ബാക്കിനില്ക്കുന്നില്ല. അശ്രുതം, അമതം, അവിജ്ഞാതമെന്നു പറയപ്പെടുന്ന ബ്രഹ്മമാകുന്ന 'ഊർജ്ജസാഗര'ത്തെ സ്വന്തം ബോധമണ്ഡലത്തിൽ സാക്ഷാത്കരിച്ചവന് മറ്റൊന്നും അറിയേണ്ടതായി ബാക്കിനില്ക്കുന്നില്ല. അഗ്നി, ജലം, അന്നം എന്ന ത്രിവിൽക്കൃതമായ ഊർജ്ജവും, അഗ്നി, അന്നം, ജലം, വായു, ആകാശം എന്ന പഞ്ചീകൃതമായ ഊർജ്ജവും 'സദ്' എന്ന ഏതോ ഊർജ്ജത്തിന്റെ വകഭേദമാണെന്നറിഞ്ഞവൻ സർവ്വജ്ഞനായിക്കഴിഞ്ഞു.

6. യദുരോഹിതമിവാഭൂദിതി തേജസസ്തദ്രൂപമിതിതദ്വിദാ
ഞ്ചക്രു ര്യദുശുക്ലമിവാ ഭൂദിത്യപാരൂപമിതി തദ്വിദാഞ്ചക്രുര്യദു
കൃഷ്ണമിവാഭൂദിത്യന്നസ്യ രൂപമിതി തദ്വിദാഞ്ചക്രു.

7. യദവിജ്ഞാതമിവാഭൂദിത്യേതാ സാമേവ ദേവതാനാം
സമാസ ഇതി തദ്വിദാഞ്ചക്രുര്യഥാ നു ഖലു സോമ്യേമാസ്തി
സ്ത്രോ ദേവതാഃ പുരുഷം പ്രാപ്യ ത്രിവൃത്ത്രിവൃദേകൈകാ
ഭവതി തന്മേ വിജാനീഹീതി.

**ചുവപ്പുനിറമുള്ളതെല്ലാം അഗ്നിയാണെന്നും, ശുക്ലനിറമുള്ളതെല്ലാം ആപസ്സാണെന്നും കൃഷ്ണനിറമുള്ളതെല്ലാം അന്നമാണെന്നും അവർ അറിഞ്ഞു. വിജ്ഞാതവും അവിജ്ഞാതവുമായ സർവ്വവും ഈ ദേവതകളുടെ സമാസമാണെന്നും അറി**

ഞ്ഞു. ഈ മൂന്നെണ്ണം മനുഷ്യനെ പ്രാപിക്കുമ്പോൾ ഓരോന്നും വീണ്ടും മുമ്മൂന്നാവുന്നത് ഇനി എന്നിൽനിന്നറിയുക.




വിജ്ഞാതത്തിൽ ഈ മൂന്നെണ്ണം ചില പ്രത്യേക അനുപാതങ്ങളിലിരിക്കയാൽ നമുക്ക് അവയെ അളന്നു തിട്ടപ്പെടുത്താനാവുന്നു. അന്നത്തിൻെറ ഉദാഹരണമായി നമുക്ക് കാർബോഹൈഡ്രേറ്റിനെ എടുക്കാം. അതിൻെറ ഘടന ഇപ്രകാരമാണ്.

$C_6H_{12}O_6$ എന്നാൽ ഗ്ലൂക്കോസ്—ആറ് കറുത്ത കാർബൺ മൂലകങ്ങളോട് $H_2O$ എന്ന ജലത്തിൻെറ ആറു കണികകൾ ചേർന്നാൽ അന്നമായി ($H_2 \times 6 = H_{12}$; $O \times 6 = O6$) ആറു കാർബൺ + ആറു ജലകണം = അന്നം. കാർബൺ ഉള്ളതിനാൽ അന്നം കൃഷ്ണവർണ്ണം.

ജലത്തിൻെറ ഘടന: 2 ഹൈഡ്രജൻ ആറ്റവും ഒരു ഓക്സിജൻ ആറ്റവും ചേർന്നാൽ ജലമായി.

ജനിതകത്തിൻെറ ഘടന: പഞ്ചഭുജമുള്ള ഒരു കാർബോഹൈഡ്രേറ്റ് കണത്തോട് ഒരു നൈട്രോജനസ്മൂലം, ഒരു ഫോസ്ഫേറ്റ് ബോണ്ടിൽക്കൂടി ചേർന്നാൽ ജനിതകമായി.






'സദ്' എന്നറിയപ്പെടുന്ന ഊർജ്ജത്തിലും ഇതേ തത്ത്വങ്ങളുണ്ട്. പക്ഷേ, അവ അവയുടെ ഏറ്റവും സൂക്ഷ്മമായ അവസ്ഥയിൽ, ഇലക്ട്രോണുകളെക്കാൾ ചെറുതായിരിക്കയാണ്. അതിനാൽ ഈ ഇലക്ട്രോൺ ജലത്തിൽനിന്നു വന്നതാണ്, ഈ ഇലക്ട്രോൺ അന്നത്തിൽനിന്നു വന്നതാണ് എന്ന് നമുക്കു വേർതിരിക്കാൻ സാധിക്കയില്ല. എല്ലാം ഒരുപോലിരിക്കും. അതിനാൽ അവിജ്ഞാതത്തിലും വിജ്ഞാതത്തിലും ഇരിക്കുന്ന തത്ത്വം ഒന്നുതന്നെയാണെന്നും വിജ്ഞാതത്തിൽ അവ സ്ഥൂലകണങ്ങളായിരിക്കുന്നതിനാൽ നമുക്ക് വേർതിരിച്ചറിയാൻ സാധിക്കുമെന്നും അറിയണം. ത്രിവിൽകൃതമായ ആ 'സമാസം' (ചേർച്ച) തന്നെയാണ് മനുഷ്യൻ എന്ന് ഇനി പറയാൻ പോകുന്നു. അജൈവപ്രപഞ്ചം മാത്രമല്ല ജൈവോർജ്ജവും 'സദ്' തന്നെയാണ്.

## ഖണ്ഡം 5

1. അന്നമശിതം ത്രേധാ വിധീയതേ തസ്യ യഃ
സ്ഥവിഷ്ഠോ ധാതുസ്തത്പുരീഷം ഭവതി യോ
മദ്ധ്യമസ്തന്മാംസം യോഽണിഷ്ഠസ്തന്മനഃ

ഭക്ഷിക്കപ്പെട്ട അന്നം മൂന്നുവിധത്തിൽ രൂപം മാറുന്നു. സ്ഥൂലമായ സ്ഥവിഷ്ഠം ധാതുക്കൾ പുരീഷമായിമാറുന്നു. മദ്ധ്യമമായത് മാംസമായി മാറുന്നു. ഏറ്റവും സൂക്ഷ്മമായത് (അണിഷ്ഠം) മനസ്സായിത്തീരുന്നു.

അന്നം ജഠരാഗ്നിയിൽ പചിക്കപ്പെട്ട് ബാക്കിവരുന്ന സ്ഥൂലതമമായ ധാതുക്കളും വസ്തുക്കളും പുരീഷമായി പുറംതള്ളപ്പെടുന്നു; മദ്ധ്യമാംശങ്ങൾ ആയ അന്നധാതുക്കൾ രസരൂപമായി പരിണമിച്ച് ശരീരത്തിലെ മാംസത്തെ ഉണ്ടാക്കുന്നു; അണുതമമായ അണിഷ്ഠധാതുക്കൾ നാഭിയിൽനിന്ന് അതിസൂക്ഷ്മമായ രസരൂപത്തിൽ ഹൃദയഭാഗത്തേക്ക് ഉയർന്ന് അവിടെനിന്ന് 72000 ഹിതനാഡികളിലൂടെ വാഗാദികരണസംഘാതമായ മനസ്സായിത്തീരുന്നു എന്നാണ് ശങ്കരൻെറ വ്യാഖ്യാനം. ഇതിൽ അണിഷ്ഠമായ അമൃതമായ 'മനസ്സാ'യിത്തീരുന്ന അതിസൂക്ഷ്മമായ നാഡീസംവേദന, പ്രചോദകങ്ങളായ രസങ്ങളെക്കുറിച്ച് (Neurotransmitter, hormones) ബൃഹദാരണ്യകഉപനിഷത്തിൽ—ശിശുബ്രാഹ്മണവ്യാഖ്യാനത്തിൽ ഞാൻ വിസ്തരിച്ചു പറയാം. ഇവിടെ മദ്ധ്യമമായത് മാംസമായി മാറുന്നു എന്നതിനെ ശാസ്ത്രീയമായി വിലയിരുത്താം.

**ആദ്യമായി കാർബോഹൈഡ്രേറ്റുകൾ എന്ന അന്നജങ്ങളെ എടുക്കുക. അവ കുടലിൽ നിന്നു വലിച്ചെടുക്കപ്പെട്ട് കരളിൽ ഗ്ലൈക്കോജൻ ആയി സംഭരിക്കപ്പെടുന്നു, മാംസപേശികളിൽ ഉപയോഗിക്കപ്പെടുന്ന, കൊഴുപ്പുള്ള അമ്ലങ്ങളായി രൂപഭേദം വരുത്തപ്പെടുന്നു (Fatty acids) ജനിതകസൃഷ്ടിക്കാവശ്യമായ റിബോസ്, ഡി ഓക്സിറിബോസ് ന്യൂക്ലിക് അമ്ലങ്ങളായി മാറ്റപ്പെടുന്നു, പാലിൽ ഗാലക്ടോസ് ആയും, ശരീരത്തിൽ മ്യൂക്കോ പോളിസാക്കരൈഡ്, ഗ്ലൈക്കോ പ്രോട്ടീനുകളായും മാറി ശരീരകലകളായി വളരുന്നു; മുഴുവനായി വിഭജിക്കപ്പെട്ട് കാർബൺ ഡയോക്സൈഡും ജലവുമാവുമ്പോൾ ശരീരത്തിനാവശ്യമായ ഊർജ്ജം നല്കുന്നു; ചിലപ്പോൾ മാംസപേശികളിൽ (ഗ്ലൈക്കോലൈസിസ്) പകുതി വിഭജിക്കപ്പെട്ട്**

ലാക്ടിക് അമ്ലമായും തീരുന്നു. ഈ പരിണാമങ്ങളെ ഒരു ചിത്രരൂപത്തിൽ ഇങ്ങനെ വരച്ചുകാണിക്കാം.




കാർബോഹൈഡ്രേറ്റുകളിൽനിന്നും കോളസ്ട്രോൾ, കൊഴുപ്പുള്ള അമ്ലങ്ങൾ എന്നിവയിൽനിന്നും, കരൾ വിവിധങ്ങളായ രസങ്ങളെ ഉണ്ടാക്കുന്നു. 1. ബൈൽ അമ്ലങ്ങൾ—1. ലൈപ്പോ പ്രോട്ടീനുകൾ, ഫോസ്ഫോലൈപ്പിഡുകൾ, 3. കോളസ്ട്രോൾ എന്നിവ കരളിൽ ഉണ്ടാക്കപ്പെടുന്നുണ്ട്; സൂക്ഷ്മകണങ്ങളായി വിഭജിക്കപ്പെടുന്നുമുണ്ട്. അന്നത്തിലെ കൊഴുപ്പുകൾ എപ്രകാരം സംഭരിക്കപ്പെട്ട് മാംസപേശികളെയും കലകളെയും നിർമ്മിക്കുന്നു എന്ന് താഴെക്കൊടുത്ത ചിത്രത്തിൽ കാണുക.




കൊഴുപ്പുകളും അന്നജവും ശരീരത്തിലെ ഊർജ്ജാവശ്യങ്ങൾക്കായി മുഴുവനായി ഉപയോഗിക്കപ്പെടുമ്പോൾ ബാക്കിവരുന്നത് കാർബൺ, ഹൈഡ്രജൻ, ഓക്സിജൻ ആറ്റങ്ങൾ മാത്രമാണ്. ($CO_2 + H_2O$) കാർബൺ ഡയോക്സൈഡ് എന്ന വാതകം (വായു), ജലം + ഊർജ്ജം = കൊഴുപ്പ്, അന്നജം. പ്രോട്ടീൻ ഊർജ്ജത്തിനായി വിഭജിക്കപ്പെടുമ്പോഴും ഈ മൂന്നെണ്ണം (C, H, O) ഉണ്ടാവുന്നുണ്ട്. അതിനുപുറമെ നൈട്രജൻ ആറ്റവും ഉണ്ടാവുന്നു. $NH_2$ (നൈട്രജൻ, ഹൈഡ്രജൻ സംഘാതമായ അമിനോഗ്രൂപ്പ്) ഉള്ള അമിനോ ആസിഡുകൾ പ്രോട്ടീന്റെ ഘടകമാകയാലാണ് ഇത്.






ഇത് പ്രോട്ടീന്റെ സാമാന്യമായ മെറ്റബോളിക് മാർഗ്ഗമാണ്. ജനിതകങ്ങൾ ഈ മൂന്നുവിധ അന്നങ്ങളിൽനിന്ന് (CH, Fats, Protein) ഉണ്ടാവുന്ന പഥവും താഴെ കൊടുക്കുന്നു.




പചിക്കപ്പെട്ട അന്നം രക്തത്തിലൂടെ സഞ്ചരിച്ച് വിവിധാവയവങ്ങൾക്ക് ഊർജ്ജം പകരുന്നു, കോശകലകളും, കോശചർമ്മങ്ങളും, മാംസപേശികളും,

കൊഴുപ്പുമായി മാറുന്നു. ജനിതകമായി മാറുന്നു. മദ്ധ്യമമായ രസം മാംസമായി മാറുന്ന പ്രക്രിയ ആധുനികശാസ്ത്രം ഇപ്രകാരം ശരിവെച്ചിരിക്കുന്നു.

അന്നമായ കയറുകൊണ്ട് ശിശുവായ പ്രാണനെ ശരീരമാകുന്ന ഇരിപ്പിടത്തിലും, ശിരസ്സാകുന്ന സവിശേഷ ഇരിപ്പിടത്തിലെ മസ്തിഷ്കനാഡീവ്യൂഹങ്ങളിലും കെട്ടിയിരിക്കുന്നതായും, പ്രാണബലം ഇല്ലാതായാൽ ബോധംകെട്ട് ശരീരം വീണുപോകുന്നതായും പറയപ്പെടുന്നു. (ബൃ. ഉ. ശിശുബ്രാഹ്മണത്തിനുള്ള വ്യാഖ്യാനം കൂടി വായിക്കുക).

2. ആപഃ പീതാസ്ത്രേധാ വിധീയന്തേ താസാം യഃ
സ്ഥവിഷ്ഠോ ധാതു സ്തൻ മൂത്രം ഭവതി യോത
മദ്ധ്യസ്തല്ലോഹിതം യോ*ƒ*ണിഷ്ഠഃ സ പ്രാണഃ

കുടിക്കപ്പെട്ട ജലം മൂന്നുവിധമായി മാറുന്നു. സ്ഥൂലധാതുക്കൾ മൂത്രമായി ഭവിക്കുന്നു. മദ്ധ്യമധാതുക്കൾ രക്തമായി ഭവിക്കുന്നു. അണിഷ്ഠമായ സൂക്ഷ്മഭാഗമാണ് പ്രാണനായിത്തീരുന്നത്.

ജലത്തിൽ ഹൈഡ്രജൻ, ഓക്സിജൻ ആറ്റങ്ങളാണുള്ളത്. കുടിച്ച ജലത്തിലെ ഈ ആറ്റങ്ങൾ മൂന്നുവിധത്തിൽ ശരീരത്തിൽ വ്യാപിക്കുന്നു.

1. അന്നത്തിൽനിന്നു പുറന്തള്ളപ്പെട്ട ധാതുക്കളെ വഹിച്ച് പുറത്തുകൊണ്ടുപോയി വിസർ ജ്ജിക്കുന്ന സ്ഥൂലമായ മൂത്രം.

2. കുടലിൽനിന്ന് വലിച്ചെടുത്ത അന്നധാതുക്കളെ ശരീരത്തിൻെറ നാനാഭാഗത്തെത്തിക്കുന്ന ദ്രവരൂപമായ രക്തം അഥവാ പ്ലാസ്മ.

3. ചുവന്ന രക്താണുവിലെ ഹീമോഗ്ലോബിനിൽ അതിസൂക്ഷ്മമായി അടക്കം ചെയ്യപ്പെട്ട ഓക്സിജൻ, കാർബൺ ഡയോക്സൈഡ് രൂപത്തിലുള്ള അണിഷ്ഠമായ പ്രാണൻ. ഛാന്ദോഗ്യഉപനിഷത്തിൽ ഇനിയും (VI 7 - 1) 'ആപോമയഃ പ്രാണോ ന പിബതോ വിഛേത്സ്യതേ' എന്നു പറയാനിരിക്കുന്നതേയുള്ളു. 'പ്രാണൻ ജലമയമാണ്. അതിനാൽ ജലം കുടിച്ചുകൊണ്ടിരുന്നാൽ പ്രാണൻ പിരിയുകയില്ല.'

ചുവന്ന രക്താണുവും ഹീമോഗ്ലോബിനും എങ്ങനെ ജലമയമാവും എന്നു സംശയം ഉന്നയിക്കാൻ പുറപ്പെടുന്നവരോട് ചുവന്ന രക്താണുവിലെ 'ജലമയ'മായ അവസ്ഥയെ ആധുനികശാസ്ത്രം ഉറപ്പിച്ചു പറയുന്നു. " 66% of the content of the Erythrocyte is water and about 33% is the protein haemoglobin." അന്തരീക്ഷവായുവിൽനിന്നു വലിച്ചെടുത്ത 'ഓക്സിജൻ' എന്ന പ്രാണവായുവിനെ ശ്വാസകോശങ്ങളിലൂടെ ഒഴുകുന്ന രക്താണുക്കൾ വലിച്ചെടുക്കുന്നു. അങ്ങനെ ഉണ്ടായ ഓക്സിഹീമോഗ്ലോബിൻ ശരീരത്തിൻെറ എല്ലാ കോശങ്ങൾക്കും ഓക്സിജൻ നല്കുന്നു. കോശങ്ങളിൽനിന്ന് കാർബൺ ഡയോക്സൈഡ് വലിച്ചെടുത്ത് ശ്വാസകോശങ്ങളിലെത്തിച്ച് അതിനെ ഉച്ഛ്വാസംവഴി പുറത്തുവിടുന്നതും ഹീമോഗ്ലോബിൻ അനുഷ്ഠിക്കുന്ന കർമ്മത്താലാണ് സാദ്ധ്യമാകുന്നത്. 66 ശതമാനം ജലമയമായ ചുവന്ന രക്താണുവിലിരിക്കുന്ന പ്രാണൻ ജലമയമാണ്. ജലത്തിലെ ഓക്സിജൻ ആറ്റംകൊണ്ട്തന്നെ പ്രാണാപാനപ്രവർത്തനം നടത്തപ്പെടുകയും ചെയ്യുന്നു.



3. തേജോ*ƒ*ശിതം ത്രേധാ ദ്വിധീയതേ തസ്യ യഃ സ്ഥവിഷ്ഠോ ധാതു
സ്തദസ്ഥി ഭവതിയോ മദ്ധ്യമഃ സ മജ്ജാ യോ*ƒ*ണിഷ്ഠഃ സാ വാക്.

ഭക്ഷിക്കപ്പെട്ട തേജസ്സ് മൂന്നായി ഭവിക്കുന്നു. സ്ഥൂലമായ ധാതുക്കൾ അസ്ഥിയായിത്തീരുന്നു. മദ്ധ്യമധാതുക്കൾ മജ്ജയായിത്തീരുന്നു. അണിഷ്ഠമായ സൂക്ഷ്മധാതുക്കൾ വാക്കായിത്തീരുന്നു.

തൈലം, ഘൃതം മുതലായ ഭക്ഷണങ്ങളാണ് തേജസ്സ് എന്ന് ശങ്കരൻ പറയുന്നു. ഏറ്റവും അധികം ഊർജ്ജം (Calorie) നല്കുന്നതിനാലാണ് കൊഴുപ്പുകളെ തേജസ്സ് എന്നു പറയുന്നത്. തേജസ്സുള്ള 'ഫോസ്ഫേറ്റു'കളെ വഹിക്കുന്നതും കൊഴുപ്പുകളാണ് (Phospho lipids). അവയുടെ സ്ഥൂലരൂപം അസ്ഥികളാണ്. ഫോസ്ഫറസ് ധാതു ഏറ്റവും അധികം ഉള്ളത് അസ്ഥിയിലാണ് (അസ്ഥിഖണ്ഡങ്ങൾ ചുടലയിൽ രാത്രിസമയത്ത് തിളങ്ങുന്നത് അവയിലെ ഫോസ്ഫറസ് കൊണ്ടാണ്). അസ്ഥിയുടെ അകത്തിരിക്കുന്ന മജ്ജയിലെ കൊഴുപ്പാണ് മദ്ധ്യമമായത്. (മജ്ജാസ്ഥ്യന്തർഗ്ഗതഃ സ്നേഹഃ)

മജ്ജയെ ചുവന്നത് (ശോണം), വെളുത്തത് (ശുക്ലം) എന്നു രണ്ടായി തിരിക്കാം. ചുവന്ന മജ്ജ രക്താണുക്കളെ ഉത്പാദിപ്പിക്കുന്നു. വെളുത്ത മജ്ജ കൊഴുപ്പു സംഭരിക്കുന്നു. വെളുത്ത മജ്ജയിൽ 'കരോട്ടീൻ' എന്ന വർണ്ണവസ്തു ഉള്ളതിനാൽ (കരോട്ടിൻ കൊഴുപ്പിലെ ഘടകമാണ്) അത് മഞ്ഞയായി കാണപ്പെടും. പ്രായമാവുംതോറും ഈ തരത്തിലുള്ള കൊഴുപ്പു ശേഖരിക്കുന്ന മജ്ജയുടെ അളവ് കൂടിക്കൂടി വരും. പ്രായപൂർത്തിവന്ന ഒരാൾക്ക് ചുവന്ന മജ്ജ വാരിയെല്ല്, മാറെല്ല്, കശേരു, കപാലം, അരയെല്ല്, തുടയെല്ലിൻെറയും ഭുജാസ്ഥിയുടെയും അഗ്രങ്ങൾ എന്നിവിടങ്ങളിലേ കാണൂ. മറ്റെല്ലാ സ്ഥലത്തും കൊഴുപ്പാണ്. ഇതിനെയാണ് ഉപനിഷത്ത് പരാമർശിക്കുന്നതെന്നത് വളരെ ശാസ്ത്രീയമായിട്ടാണ് കാണുന്നത്. ഫോസ്ഫോ ലൈപ്പിഡഡുകളായി മജ്ജയിൽ 'തേജസ്സ്' സംഭരിക്കപ്പെടുന്നുണ്ട്.

ഏറ്റവും സൂക്ഷ്മമായ കൊഴുപ്പുകൾ നാഡീവ്യൂഹത്തിലാണ് ഇരിക്കുന്നത്. മസ്തിഷ്ക്കവും, നാഡീവ്യൂഹവും, അതിലെ കോശങ്ങളും, ഗാംഗ്ലിയയും ഒക്കെ കൊഴുപ്പുകളെക്കൊണ്ടാണ് നിർമ്മിക്കപ്പെട്ടിരിക്കുന്നത്. മാത്രമല്ല, ഒരു കോശത്തിൽനിന്ന് മറ്റൊരു കോശത്തിലേക്കും, ഒരു സിനാപ്സിൽനിന്ന് മറ്റൊരു സിനാപ്സിലേക്കുമുള്ള സംവേദനങ്ങൾ (Neurotransmission by neurotransmitters and hormones) നടക്കുന്നത് 'ഫോസ്ഫേറ്റ്' ബോണ്ടുകൾ എന്ന അതീവ സൂക്ഷ്മതമമായ തേജസ്സ് അഥവാ ഊർജ്ജംകൊണ്ടാണ്. (Adenosine triphosphate) മൈറ്റോക്കോൺഡ്രിയകളിലെ എൻസൈമുകൾ, ഒരു കോശത്തിലെ എല്ലാ പ്രവർത്തനങ്ങൾക്കും ആധാരമായിരിക്കുന്ന ATP എന്ന ഊർജ്ജത്തെ ഉത്പാദിപ്പിക്കുന്നതിൽ സമർത്ഥമാണ്. ATPയുടെ അഗ്രഭാഗത്തെ ഫോസ്ഫേറ്റ് ഗ്രൂപ്പിനെ മറ്റൊരു വസ്തുവിലേക്ക് ആദേശം ചെയ്യുമ്പോൾ ഊർജ്ജവും ADP (Adenosine triphosphate ഉം) ഉണ്ടാവുന്നു. മൈറ്റോക്കോൺഡ്രിയയുടെ ആന്തരഭാഗത്ത് ഒരു പുതിയ ഫോസ്ഫേറ്റ്ബോണ്ട് ADPയോടു ചേർന്ന് ATP പുനർജ്ജനിക്കുന്നു.

മൈറ്റോക്കോൺഡ്രിയകൾ ശരീരത്തിൻെറ 'Powerhouse'—('ശക്തികേന്ദ്ര'ങ്ങൾആണ്. കോശത്തിൽനിന്നു കോശത്തിലേക്കുള്ള സംവേദനം സാദ്ധ്യമാകു

ന്നത് അവയിൽ ഇരിക്കുന്ന ഡി ഓക്സി ന്യൂക്ലിയിക് ആസിഡുകൾ വഴിയാണ് (Mito-chondrial DNA). Oxidative Phosphorylation എന്ന പ്രാണോർജ്ജസംക്രമണപ്രക്രിയവഴി ഒരു കോശം മറ്റൊരു കോശത്തെ നിയന്ത്രിക്കുന്നു. (നാലുവിധം സംവേദനങ്ങൾ താഴെ കാണുക.

കോശത്തിൽനിന്നു കോശത്തിലേക്കുള്ള സംവേദനം. 4 വിധം.













നാഡീവ്യൂഹസൈനാപ്സുകളിൽ നടക്കുന്ന അതേ സംവേദനം കോശത്തിൽനിന്നു കോശത്തിലേക്കും സൂക്ഷ്മമായി നടക്കുന്നതിന്റെ നാലു വകഭേദമാണിത്. ഇതുകൂടാതെ ഒരു കോശം അതിനോടുതന്നെ സംവേദനം നടത്തുന്നുണ്ട്. ഇതിന് Autocrine സംവേദനമെന്നുപറയും. അതായത്. 4 വിധ ബഹിർമ്മുഖ സംവേദനവും, ഒരു ആന്തര(അന്തർമുഖ) സംവേദനവുംകൊണ്ട് ഓരോ കോശവും, തന്നെത്തന്നെയും, താൻ ഇരിക്കുന്ന മണ്ഡലമായ ശരീരത്തെയും നിയന്ത്രിക്കുന്നുണ്ട്. ഹോർമോണുകളിലൂടെയും ന്യൂറോട്രാൻസ്മിറ്ററുകളിലൂടെയും ഉള്ള സംവേദനം (Communication) ജ്ഞാനവും ഭാഷയുമാണ്; അത് മനസ്സിന്റെ പ്രവർത്തനമാണ്; അതിസൂക്ഷ്മമായ 'വാക്കും'. സ്ഥൂലവാക്കായ 'വൈഖരി'യും വാക്കിൽ ഉൾപ്പെടുന്നു.

മൈറ്റോക്കോൺഡ്രിയകൾ അതിസൂക്ഷ്മമായ ഊർജ്ജകണങ്ങളാണ്. അന്നം സൂക്ഷ്മമായി $Co_2$ + water എന്നു വിഭജിക്കുന്ന പ്രക്രിയ നടക്കുമ്പോൾ, ജലത്തിലെ ഹൈഡ്രജൻ ആറ്റങ്ങൾ മൈറ്റോക്കോൺഡ്രിയയിൽ അതിന്റെ മെറ്റബോളിക് താപനിലയാൽ സ്വതന്ത്രമാക്കപ്പെടുന്നു. ചില ഹൈഡ്രജൻ ആറ്റങ്ങൾ NAD (Nicotinamide Adensive dinucleotide) ആയും ചിലത് FAD (Flavine Adenine Dinucleotide ആയും മാറുന്നു). ബാക്കിവന്ന ഹൈഡ്രജൻ ആറ്റങ്ങളുടെ എലക്ട്രോണുകൾ, ഫ്ലാവോ പ്രോട്ടീനുകൾ എന്നും സൈറ്റോ ക്രോമുകൾ എന്നും വിളിക്കപ്പെടുന്ന മൈറ്റോക്കോൺഡ്രിയൽ റെസ്പിറേറ്ററി എൻസൈമുകളിലൂടെ കടന്ന് ഒടുവിൽ പ്രോട്ടോണുകളോടുചേർന്ന് ഹൈഡ്രജനായി മാറി, വീണ്ടും



ഓക്സിജനോടു ചേർന്ന് ജലമായി പരിണമിക്കുന്നു. The energy obtained from this transfer of electrons along a series of election carriers is finally utilized to generate ATP from ADP and Inorganic Phosphate.

ഒരു മൈറ്റോകോൺഡ്രിയോണിൻെറ ആന്തരഘടനയാണിത്. ബാഹ്യവും ആന്തരവുമായ ചർമ്മങ്ങൾക്കിടയിലെ സൂക്ഷ്മാകാശത്തിൽ എൻസൈമുകൾക്കു പുറമെ പ്രോട്ടോണുകളും സംഭരിച്ചിരിക്കുന്നു. അന്തരാകാശത്തിൽനിന്ന് ആന്തര ചർമ്മം പ്രോട്ടോണുകളെ ഈ ബാഹ്യാകാശത്തിലേക്കു പമ്പുചെയ്ത് അവിടെ സംഭരിക്കുന്നു. മിഷെലിൻെറ (Mitchell) കെമി ഓസ്മോട്ടിക് സിദ്ധാന്തപ്രകാരം ഈ പമ്പിങ്ങാണ് ഇലക്ട്രോൺ ആദേശത്തിൻെറ ആദ്യഘട്ടം. ഇതുകൊണ്ട് സംഭവിക്കുന്ന പ്രോട്ടോൺ ഗ്രാഡിയൻറ് (Proton Gradient) സംഭരിക്കപ്പെട്ട ഊർജ്ജത്തെ പ്രതിനിധീകരിക്കുന്നു. പ്രോട്ടോണുകൾ വീണ്ടും അകത്തേക്കുതന്നെ പ്രവഹിക്കുമ്പോൾ ഊർജ്ജത്തെ തിരിച്ചുപിടിച്ച്, മൈറ്റോക്കോൺഡ്രിയൽ എൻസൈമുകൾ (ATP Synthetase) ADP യെ ATP യാക്കി ഫോസ്ഫോറിലേസ് ചെയ്യുന്നു.

കോശസംവേദനത്തിന് ഈ ഊർജ്ജം വേണം; ഈ ഊർജ്ജമാകട്ടെ സ്വതന്ത്രമായ സ്ഥിതിക്ക് കോശത്തെ സഹായിക്കുകയും ചെയ്യുന്നു. മനുഷ്യൻെറ മൈറ്റോക്കോൺഡ്രിയയിലെ DNA, RNA റിബോസോമുകൾ എന്നിവയ്ക്ക് ബാക്ടീരിയൽ മൈറ്റോക്കോൺഡ്രിയയുടേതുമായി വ്യത്യാസമില്ല. ഏറ്റവും ചെറിയ ജീവിമുതൽ ഏറ്റവും വലിയ ജീവിവരെ എല്ലാ വസ്തുക്കളിലും സൂക്ഷ്മമായ ഈ തേജസ്സ് (പ്രാണോർജ്ജം) ഏകമായിരിക്കുന്നു. സംവേദനശക്തി, വാക്ക്, എന്നൊക്കെ പറയുന്നതും സ്വതന്ത്രവുമായ ഈ സൂക്ഷ്മതേജസ്സ് അമ്മയിൽനിന്ന് മക്കൾക്കു കിട്ടുന്നു (അച്ഛനിൽനിന്നല്ല) എന്ന് ആധുനികശാസ്ത്രം കണ്ടെത്തിയിരിക്കുന്നു. 'വാക്ക്' എപ്പോഴും സ്ത്രൈണമാണെന്ന പൗരാണികൻെറ അഭിപ്രായത്തെ അത് ശരി വെയ്ക്കുന്നു.

4. അന്നമയം ഹി സോമ്യ മന ആപോമയഃ
പ്രാണസ്തേജോമയീ വാഗിതി ഭൂയ ഏവ
മാ ഭഗവാ നവിജ്ഞാപയത്വിതി തഥാ
സോമ്യേതി ഹോവാച

സൗമ്യാ, മനസ്സ് അന്നമയമാണ്; പ്രാണൻ ജലമയമാണ്; വാക്ക് തേജോമയിയാണ്. ശ്വേതകേതു പറഞ്ഞു. "ഭഗവാൻ, എനിക്ക് അതിനെക്കുറിച്ചു കൂടുതൽ ജ്ഞാനം തരിക."

"സൗമ്യാ, അങ്ങനെയാവട്ടെ."




ഓർമ്മകളെ സംഭരിച്ചുവെക്കുന്ന ജീനുകളും, മസ്തിഷ്കകോശങ്ങളും, നാഡീവ്യൂഹങ്ങളും, അവയുടെ സ്രാവങ്ങളായ അനേകം രസങ്ങളും ചേർന്നതാണ് നാം 'മനസ്സ്' എന്നു പറയുന്നത്. അതിനാൽ മനസ്സ് അന്നമയമാണ്.

2. പ്രാണൻ. രക്തം, ചുവന്ന രക്താണു എന്നീ ജലമയമായ വസ്തുക്കളിലിരിക്കുന്നതും, ജലത്തിൻെറ ഒരു ആറ്റമായ ഓക്സിജനിൽക്കൂടി പ്രവഹിക്കുന്നതുമാകയാൽ പ്രാണൻ ജലമയമാണ്.



3. തേജസ്സ്. ഫോസ്ഫേറ്റ് എന്ന തൈജസവസ്തുവിൻെറയും ഇലക്ട്രോൺ, പ്രോട്ടോൺ എന്നീ അതിസൂക്ഷ്മമായ കണങ്ങളുടെയും പ്രവർത്തനഫലമായിട്ടാണ് എല്ലാവിധ സംവേദനവും നടക്കുന്നത്. അതിനാൽ സംവേദനശക്തിയായ വാക്ക് തേജോമയിയാണ്.

പൂർവ്വപക്ഷം ചോദിക്കയാണ്: "അന്നം മാത്രം ഭക്ഷിക്കുന്ന എലി മുതലായവയ്ക്കും പ്രാണനും വാക്കും ഉണ്ട്. സമുദ്രജീവികളായ മീനം, മകരം എന്നീ ജന്തുക്കൾ ജലം മാത്രം ആഹരിച്ചിട്ടും അവയ്ക്ക് മനസ്സും വാക്കും (സംവേദനക്ഷമത) ഉണ്ട്. സ്നേഹപാനം (കൊഴുത്തതുമാത്രം തിന്നുക) മാത്രം ചെയ്താലും പ്രാണനും മനസ്സും ഉണ്ടാവുന്നുണ്ട്. അപ്പോൾ അന്നം മനസ്സാണ്, പ്രാണൻ ജലമാണ്, തേജസ്സ് വാക്കാണ് എന്നത് എങ്ങനെ ശരിയാവും?

ഇതിനു ശങ്കരൻ പറയുന്നു: സർവ്വവസ്തുക്കളിലും ത്രിവിൽക്കരണം ചെയ്യപ്പെട്ടാണ് ഇരിക്കുന്നത്. ത്രിവിൽക്കൃതമല്ലാത്ത ഒരന്നവും, ഒരു ജലവും, ഒരു തേജസ്സും ഒരു ജീവിയും ആഹരിക്കുന്നില്ല. അന്നത്തിൽ ജലവും അഗ്നിയും ഉണ്ട്; ജലത്തിൽ അന്നവും അഗ്നിയുമുണ്ട്; തേജസ്സിൽ അന്നവും ജലവുമുണ്ട്.

ശ്വേതകേതു പിതാവിനോടു ചോദിക്കയാണ്, തേജസ്സ്, ആപസ്സ്, അന്നം എന്ന വിശിഷ്ടസ്വഭാവത്തോടുകൂടിയ സ്ഥൂലവസ്തുക്കൾ, ശരീരത്തിൻെറ അകത്തുചെന്ന് ഉപയുജ്യമാനങ്ങളായ ഈ മൂന്നുവസ്തുക്കളുടെ അണ്വിഷ്ഠധാതുരൂപമായ മന, പ്രാണ, വാചങ്ങളായി ഭവിച്ച് അവയുടെ സ്വജാതിയെ (സ്വസ്വഭാവത്തെ) അതിക്രമിക്കുകയല്ലേ ചെയ്യത്? അത് ദുർവിജ്ഞേയമായിരിക്കുന്നു. അതിനെക്കുറിച്ച് എനിക്ക് കൂടുതൽ അറിയണമെന്നുണ്ട്. പിതാവ് അവന് വീണ്ടും ആദേശം നല്കി.

## ഖണ്ഡം 6

1. ദധ്നഃ സോമ്യ മഥ്യമാനസ്യ യോഽണിമാ സ
ഊർദ്ധ്വഃ സ മുദീഷതി തത് സർപ്പിർഭവതി.

തൈര് കടയുമ്പോൾ അതിൽ ഏറ്റവും അണിമയായ സൂക്ഷ്മഭാഗം മുകളിൽ പൊന്തിക്കിടക്കുന്നു. അതാണ് വെണ്ണയാവുന്നത്.

2. ഏവമേവ ഖലു സോമ്യാന്നസ്യശ്യ മാനസ്യ യോണിമാഽ
സ ഊർദ്ധ്വഃ സമുദീഷതി തന്മനോ ഭവതി.

അതുപോലെ ഭക്ഷിച്ച അന്നത്തിലെ ഏറ്റവും സൂക്ഷ്മമായ അണുക്കൾ മുകളിലേക്ക് ഉയരുന്നു. അതാണ് മനസ്സ്.

ശങ്കരൻ പറയുകയാണ്, ഭക്ഷണം ഉദരത്തിൽ പചനാഗ്നിയും, കടകോൽ പോലെ വായുവും ചേർന്ന് കടഞ്ഞെടുക്കപ്പെടുന്നു. അഗ്നി, വായുതത്ത്വങ്ങൾ അതിൻെറ ഏറ്റവും സൂക്ഷ്മമായ ഭാഗങ്ങളെ (കനം കുറഞ്ഞവയെ) മുകളിലേക്കു കൊണ്ടുപോകുന്നു. അതുകൊണ്ടാണ് നാഭി (ഉദരം) മുതൽ ഹൃദയംവരെ ഊർദ്ധ്വമായി പോകുന്ന നാഡീവ്യൂഹവും അതിൻെറ സ്രാവങ്ങളും മനസ്സായി പറയപ്പെട്ടത്. മനസ്സിൽ സ്നേഹം (കൊഴുപ്പ്) എപ്പോഴും വെണ്ണപോലെ പൊങ്ങി

ക്കിടക്കുന്നു. നാഡീവ്യൂഹത്തിലും മസ്തിഷ്കത്തിലും കൊഴുപ്പുകൾ ഏറ്റവുമധികം ഇരിക്കുന്നു. അതിനാൽ അവ സ്വാഭാവികമായും മുകളിൽ പൊങ്ങിനില്ക്കുന്നു. (മസ്തിഷ്കം ശരീരത്തിൻെറ ഊർദ്ധ്വഭാഗമാണല്ലൊ). ജലമയമായ ശരീരത്തിൽ ആ സ്നേഹമാണ് എപ്പോഴും ഏറ്റവും മുകളിലിരിക്കുന്ന വസ്തു. ജ്ഞാനവും പ്രേമവും ഒന്നാകയാൽ, അതു രണ്ടും മനസ്സിൻെറയും മസ്തിഷ്കത്തിൻെറയും ഗുണമായി പറയാം.

3. അപാം സോമ്യപീയമാനാനാം യോ$f$ണിമാസ ഊർദ്ധ്വഃ
 സമുദീഷതീ സ പ്രാണോഭവതി.

സൗമ്യാ, കുടിച്ച ജലത്തിലെ ഏറ്റവും അണിമയായത് മുകളിലേക്കുണർന്ന് പ്രാണനാകുന്നു. ജലം ചൂടാക്കുമ്പോൾ അതിൻെറ കണങ്ങൾ നീരാവിയായി ഉയർന്ന് വായുവിൽ വിലയിക്കുന്നു; വെള്ളം വറ്റിപ്പോകുന്നു. അതിനാൽ ജലത്തിൻെറ സൂക്ഷ്മകണമാണ് പ്രാണവായു എന്നു ഗ്രഹിക്കാവുന്നതാണ്. കെമിസ്ട്രിയും $H_2O$എന്ന ജലം തിളപ്പിച്ചാൽ വാതകരൂപത്തിലുള്ള ഓക്സിജൻ, ഹൈഡ്രജൻ എന്നീ സൂക്ഷ്മാണുക്കളായി അവ മേലോട്ടുയരുന്നത് തെളിയിച്ചിട്ടുണ്ട്.

4. തേജസഃ സോമ്യാശയമാനസ്യ യോ$f$ണിമാ സ
 ഊർദ്ധ്വഃ സമുദീഷതി സാ വാഗ്ഭവതി.

ഹേ സൗമ്യാ, തേജസ്സ് ഭക്ഷിക്കപ്പെടുമ്പോൾ അതിൻെറ അണിമകൾ മുകളിലേക്കുയർന്ന് വാക്കായിത്തീരുന്നു. അഗ്നി ജ്വലിക്കുമ്പോൾ അഗ്നിയാൽ ജ്വലിപ്പിക്കപ്പെട്ട വസ്തുവിൻെറ കണങ്ങൾ ധൂമരൂപത്തിൽ മുകളിലേക്കുയരുന്നതു നാം കാണുന്നു. ഇലക്ട്രോൺ, പ്രോട്ടോൺ മുതലായ അതിസൂക്ഷ്മമായ തേജസ്വരൂപങ്ങൾ, ജ്വലിക്കുന്ന നക്ഷത്രങ്ങളുടെ അന്തർഭാഗത്തുനിന്നു പുറത്തേക്ക് രശ്മീരൂപത്തിൽ പ്രവഹിക്കുന്നു. അതുപോലെയാണ് തപിക്കുന്ന മനസ്സിൽനിന്നു തപിച്ച് ശുദ്ധമാക്കപ്പെട്ട ശുദ്ധമായ വാക്ക് തേജോമയിയായി പുറത്തുവരുന്നത്. ആകാശവും വായുവും ഒക്കെ ഈ സൂക്ഷ്മമായ ഇലക്ട്രോൺ തരംഗങ്ങളാൽ നിറഞ്ഞിരിക്കുന്നു. ഭൂമിയിൽനിന്നും മറ്റു ഗ്രഹങ്ങളിൽനിന്നും വികിരണം ചെയ്യപ്പെടുന്ന സംവേദനങ്ങൾ ഇലക്ട്രോൺ-പ്രോട്ടോൺ രൂപത്തിൽ മുകളിലേക്കു പ്രസരിക്കുന്നു. കാരണം, അവ സൂക്ഷ്മങ്ങളാകയാൽ കനം കുറഞ്ഞവയാണ്. അവ മുകളിലേക്ക് ഉയരുന്നു.

കനം കുറഞ്ഞ സൂക്ഷ്മവസ്തുക്കൾ മുകളിലേക്കുയരുന്നു എന്ന തത്ത്വത്തെ ഉദാഹരിച്ചുകാണിച്ചാണ് ഏറ്റവും സൂക്ഷ്മമായ അന്നം മനസ്സും, ഏറ്റവും സൂക്ഷ്മമായ ജലം വായുവും, ഏറ്റവും സൂക്ഷ്മമായ തേജസ്സ് സംവേദനശക്തിയുമാണെന്ന് സ്ഥാപിക്കുന്നത്.

5. അന്നമയം ഹി സോമ്യ മന ആപോമയഃ പ്രാണസ്തേ-
 ജോമയീ വാഗിതി ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപ-
 യത്വിതി തഥാ സോമ്യേതി ഹോവാച.

സൗമ്യാ, മനസ്സ് അന്നമയമാണ്; പ്രാണൻ ജലമയമാണ്; വാക്ക് തേജോമയമാണ്.
ശ്വേതകേതു പറഞ്ഞു "എനിക്ക് കൂടുതൽ ആദേശം തരിക."
"സൗമ്യാ, അങ്ങനെയാവട്ടെ."



ശങ്കരൻ പറകയാണ്; ജലത്തിൻെറയും തേജസ്സിൻെറയും കാര്യം ശ്വേതകേതുവിനു ബോദ്ധ്യമായെങ്കിലും മനസ്സ് അന്നത്തിൽനിന്നുണ്ടായി മേലോട്ടുയരുന്നതിനെ ഗ്രഹിക്കാൻ അവനു സാധിച്ചില്ല; അതിനാൽ പിതാവ് അക്കാര്യത്തിൽ അവനെ വീണ്ടും ഉപദേശിക്കാൻ ആരംഭിച്ചു.

## ഖണ്ഡം 7

അന്നത്തിൻെറ അതിസൂക്ഷ്മമായ അണ്വിഷ്ഠധാതുക്കളിൽനിന്നാണ് മനസ്സ് ശക്തി പ്രാപിക്കുന്നത്. ഇപ്രകാരം സിദ്ധിച്ച മനശ്ശക്തിയെ ശ്രുതി ഷോഡശകലകളായി വിഭജിക്കുന്നു. അന്നത്തിൽനിന്നു ലഭിച്ച മനശ്ശക്തിയോടുകൂടി കാര്യകാരണസംഘാതലക്ഷണമുള്ള ശരീരത്തിൽ ജീവൻ എന്നപേരിൽ ഇരിക്കുന്ന പുരുഷൻ ഷോഡശകലകളുള്ളവനാണ്. അതിനാൽ ആ ജീവൻ സത്യദ്രഷ്ടാവും ശ്രോതാവും മന്താവും ബോദ്ധാവും കർത്താവും വിജ്ഞാതാവും സർവ്വക്രിയാസമർത്ഥനും ആയിരിക്കുന്നു. അന്നം കഴിക്കാത്തവൻ മനശ്ശക്തി ഇല്ലാത്തവനാകയാൽ ഈ കഴിവുകൾ ഇല്ലാതെപോകുന്നു. "സർവ്വസ്യ കാര്യകരണസ്യ സാമർത്ഥ്യം മനഃകൃതമേവ". സർവ്വകാര്യങ്ങളിലും ഉള്ള കർമ്മകുശലത മനസ്സിനാൽ സൃഷ്ടിക്കപ്പെട്ടതാണ്. മനസ്സിനു ബലമുള്ളവരാണ് ലോകത്തിൽ മഹാബലവാന്മാരായി കാണപ്പെടുന്നത്. ആളുകൾ അന്നത്തെ ധ്യാനിക്കുന്നത്, അന്നം കൊണ്ട് സർവ്വവും നിർമ്മിതമാകയാലാണ്. മാനസവീര്യം അന്നത്താൽ ഉണ്ടാക്കപ്പെട്ടതാണ്.

1. ഷോഡശകലഃ സോമ്യഃ പുരുഷഃ പഞ്ചദശാഹാനി മാശിഃ കാമമയഃ
 പിബാപോ മയഃ പ്രാണോ ന പിബതോ വിഛേത്സ്യ ത ഇതി.

സൗമ്യാ, പുരുഷൻ ഷോഡശകലയുള്ളവനാണ്. പതിനഞ്ചുദിവസം ഉണ്ണാതിരുന്നു നോക്കുക. ഇഷ്ടംപോലെ വെള്ളം കുടിക്കുക. പ്രാണൻ ജലമയമാണ്. ജലം കുടിക്കുന്നവൻെറ പ്രാണൻ വിച്ഛേദിക്കപ്പെടുകയില്ല.

2. സ ഹ പഞ്ചദശാഹാനി നാശാഥ ഹൈനമുപസസാദകിം ബ്രവീ
 മിഭോ ഇത്യൂചഃ സോമ്യ യജുംഷി സാമാനീതിസ ഹോവാച
 ന വൈ മാ പ്രതിഭാന്തി ഭോ ഇതി.

ശ്വേതകേതു പതിനഞ്ചുദിവസം ഉപവസിച്ചു. പിന്നീട് പിതാവിനെ സമീപിച്ചു പറഞ്ഞു: "ഇനി ഞാൻ എന്താണു പറയേണ്ടത്?" പിതാവ് പറഞ്ഞു: "സൗമ്യാ, ഋക്കും യജുസ്സും സാമവും പറയുക."

"ഭഗവാൻ, അവ എന്നിൽ പ്രതിഭാസിക്കുന്നില്ല."

വിശന്നിരിക്കുന്ന ഒരാൾക്ക് ചിന്താശക്തിയോ, ഓർമ്മശക്തിയോ, മനനശേഷിയോ ഇല്ല. ഇവിടെ, താൻ നേരത്തെ പഠിച്ചിരുന്നതായിട്ടുപോലും, 15 ദിവസം ഉപവസിച്ച ശ്വേതകേതുവിന് ഒരൊറ്റ മന്ത്രംപോലും നേരെ ഉരുവിടാനായില്ല. അവ അവനിൽ പ്രതിഭാസിക്കാതിരുന്നത്, മനോബലം ഇല്ലാതായതുകൊണ്ടാണ്. അതായത് ഉപവാസം, അന്നത്തിൽനിന്നാണ് മനസ്സുണ്ടാവുന്നതെന്നു തെളിയിക്കാനുള്ള ഒരു പരീക്ഷണമാണ്. ലാബറട്ടറി സ്വന്തം ശരീരമാണ്. ബുദ്ധനും ഈ പരീക്ഷണം നടത്തിയിട്ടുള്ളതായി ചരിത്രം പറയുന്നു.

3. തം ഹോവാച യഥാ സോമ്യ മഹതോഽഭ്യാ ഹിതസ്യൈ
കോംഽഗാരഃ ഖദ്യോത മാത്രഃ പരിശിഷ്ടഃ സ്യാത്തേ ന തതോഽ
പി ന ബഹു ദഹേ ദേവം സോമ്യതേഷോ ഡശാനാം
കലാനാമേകാ കലാതിശിഷ്ടാ സ്യാത്തയൈ
തർഹി വേദാന്താനുഭവസ്യശാനാഥ മേ വിജ്ഞാസ്യസീതി.

മുനി പറഞ്ഞു: സൗമ്യാ, എപ്രകാരം മിന്നാമിനുങ്ങിനോളം മാത്രമുള്ള ഒരു കനൽക്കട്ട അഗ്നിയിൽനിന്ന് അവശേഷിച്ചാൽ അതിന് തന്നോളമുള്ള വസ്തുക്കളെ മാത്രം ദഹിപ്പിക്കാനാവുമോ, അപ്രകാരം നിന്നിലെ (അഗ്നിയിലെ) 15 കലകളും ഇല്ലാതായി ഒന്നുമാത്രം അവശേഷിച്ചിരിക്കുന്നു. ആ ഒരൊറ്റ കലകൊണ്ടു മാത്രം നിനക്ക് വേദങ്ങളെ അനുഭവിക്കാൻ സാദ്ധ്യമല്ല. പോയി ഭക്ഷണം കഴിക്കൂ. അപ്പോൾ ഞാൻ പറഞ്ഞതു ബോദ്ധ്യമാകും.

പ്രാണൻ അവശേഷിക്കാനുള്ള ഊർജ്ജം മാത്രമെ 15 ദിവസം പട്ടിണി കിടന്ന ഒരാളുടെ ശരീരത്തിലുള്ളൂ. അതുകൊണ്ടാണ് അയാളുടെ ബുദ്ധിയിൽ 'പ്രകാശം' ഇല്ലാതാവുന്നത്. ദരിദ്രരാജ്യങ്ങളിലെ ജനങ്ങൾക്ക് ബുദ്ധിയില്ല എന്നു കരുതുന്നവരൊക്കെ ഈ പരാമർശം ശ്രദ്ധിക്കണം. വിശക്കുന്നവൻ അന്നത്തെക്കുറിച്ചല്ലാതെ മറ്റൊന്നും ചിന്തിക്കാത്തത് തന്റെ പ്രാണൻ നിലനിർത്താനാണ്. സമ്പന്നമായ രാഷ്ട്രങ്ങളിൽ അന്നംകൊണ്ട് ഷോഡശകലകളും ചൈതന്യ സമ്പൂർണ്ണങ്ങളായിരിക്കുന്ന മനുഷ്യർ ബുദ്ധിയിൽ പരമോന്നതി പ്രാപിക്കുന്നു. ഇന്ന് ഇന്ത്യ ഒരു ദരിദ്രരാഷ്ട്രമാണ്. പക്ഷേ, ഒരുകാലത്ത് ഈ രാഷ്ട്രം സമ്പന്നമായിരുന്നു എന്നതിനു തെളിവാണ് ഇവിടത്തെ വിവിധ ശാസ്ത്രശാഖകളിൽ കണ്ടുവരുന്ന ബൗദ്ധികമായ ഉന്നതി.

4. സ ഹാശാഥ ഹൈനമുപസസാദ തംഹ യത്കിം ച പപ്രഛ
സർവ്വാം ഹ പ്രതിപേദേ.

അവൻ ഭക്ഷണം കഴിച്ചു. പിന്നീടു പിതാവ് ചോദിച്ചതിനൊക്കെ ഉത്തരം പറയാൻ അവനു സാധിച്ചു. അവന്റെ ഓർമ്മശക്തിയും ഗ്രഹണശക്തിയും ഭക്ഷണം (ഊർജ്ജം) ഉള്ളിൽ ചെന്നപ്പോൾ തിരിച്ചുകിട്ടി.

5. തം ഹോ വാച യഥാ സോമ്യ മഹതോഽ ഭ്യാഹിത സ്യൈക
മംഗാരം ഖദ്യോതമാത്രം പരിശിഷ്ടം തം തൃണൈരുപസമാധായ
പ്രാജ്വലയേത്തേന തതോഽ പി ബഹുദഹേത്.

പിതാവ് പറഞ്ഞു: "സൗമ്യാ, എപ്രകാരം അഗ്നിയിൽനിന്ന് അവശേഷിച്ച മിന്നാമിനുങ്ങോളം പോന്ന കനൽക്കട്ടയെ ഉണങ്ങിയ പുല്ലുകൊണ്ട് കത്തിച്ച് മഹത്തായ അഗ്നിയെ വീണ്ടും സൃഷ്ടിക്കാമോ, അതുപോലെ ഇപ്പോൾ നിന്റെ ബുദ്ധി വീണ്ടും വളർന്നു.

**കനൽക്കട്ടയെ വീണ്ടും അഗ്നിയായി വളർത്തുന്ന പുല്ല്, വൈക്കോല് മുതലായ വിറകുകളെപ്പോലെയാണ്, പ്രാണനെ മഹത്തായ ബുദ്ധിയായി വളർത്തിയെടുക്കുന്ന 'അന്നം' എന്ന് ഇങ്ങനെ തെളിയിക്കപ്പെടുന്നു. പ്രാണന്റെ പ്രാധാന്യവും, പ്രാണൻ മാത്രം കിടക്കുന്ന ശരീരത്തിന്റെ അപര്യാപ്തതയും ഈ ഉദാഹരണങ്ങളിലൂടെ പറയുന്നു.**



6. ഏവം സോമ്യ തേ ഷോഡശാനാം കലാനാമേകാ കലാതിശിഷ്ടാ
ഭൂത് സാന്നേനോപസമാഹിതാ പ്രാജ്വാലീ തയൈതർഹീവേദാനനു
ഭവസ്യന്നമയം ഹി സോമ്യ മന ആപോമയഃ പ്രാണസ്തേജോമയീ
വാഗ്വിതി തദ്വാസ്യ വിജജ്ഞാവിതി വിജജ്ഞാവിതി.

സൗമ്യാ, ഇപ്രകാരം നിന്റെ ഷോഡശകലകളിൽ അവസാനം ശേഷിച്ച ഒന്ന് അന്നത്താൽ വളർന്ന് ഉജ്ജ്വലിക്കപ്പെട്ടു. ആ 'ഒന്നു'കൊണ്ടാണ് നീ വേദങ്ങളെ അനുഭവിച്ചത്. അതിനാൽ മനസ്സ് അന്നമയവും, പ്രാണൻ ജലമയവും, വാക്ക് തേജോമയവും എന്നും പറയുന്നു.' ഈ വാക്കുകളിൽ നിന്ന് അവൻ വിജ്ഞാനം ആർജ്ജിച്ചു.

അന്നം കഴിക്കാതെ ജലം മാത്രം കഴിച്ചു ജീവിക്കുമ്പോൾ അവശേഷിച്ച പ്രാണൻ ജലമയം; അപ്പോൾ ശ്വേതകേതുവിന്റെ മനസ്സോ വാക്കോ പ്രവർത്തിച്ചിരുന്നില്ല; അവന് ചിന്തിക്കാനോ, പഠിച്ചത് ഓർമ്മവെച്ച് ഉത്തരം പറയാനോ കഴിഞ്ഞില്ല.

പിന്നീട് അന്നം കഴിച്ചു. അപ്പോൾ ജലമയമായ പ്രാണൻ ഉത്തേജിതമായി, മനസ്സ് പ്രവർത്തിക്കാൻ തുടങ്ങി. ഓർമ്മശക്തിയും, സംസാരിക്കാനുള്ള കഴിവും തിരിച്ചു കിട്ടി. അതിനാൽ മനസ്സ് അന്നമയമെന്നു പറഞ്ഞു.

അന്നത്തിൽനിന്നുള്ള ഊർജ്ജവും, പ്രാണനിൽ അവശേഷിച്ച ഊർജ്ജവും ചേർന്ന് ഉണ്ടായ തേജസ്സാണ് വാക്ക്. അതിനാൽ വാക്ക് തേജോമയിയാണ്.




എന്ന സമവാക്യം സ്വന്തശരീരത്തിൽ നടത്തിയ പരീക്ഷണത്തിലൂടെ ഋഷിമാർ തെളിയിച്ചത് അങ്ങനെയാണ്. സ്വയംപരീക്ഷിച്ചറിഞ്ഞപ്പോൾ ശ്വേതകേതുവിന് പിതാവ് പറഞ്ഞതിന്റെ അർത്ഥം മനസ്സിലായി.

## ഖണ്ഡം 8

**മനസ്സിൽ ജീവാത്മാവായി അനുപ്രവേശം ചെയ്ത പരാദേവത, കണ്ണാടിയിൽ പ്രതിബിംബിച്ച പുരുഷനെപ്പോലെയും, ജലത്തിൽ പ്രതിബിംബിച്ച സൂര്യനെപ്പോലെയും ഒരു 'ഛായ' അഥവാ നിഴൽ മാത്രമാണ്. മനസ്സ് അന്നമയമാണ്. അത് അഗ്നി (സൂര്യരശ്മി)യോടും ജലത്തോടും (പ്രാണൻ) ചേരുമ്പോൾ മാത്രമാണ് മനനം, ദർശനം, ശ്രവണം മുതലായ സർവ്വവ്യവഹാരങ്ങളും നടക്കുന്നത്. അന്നം, ജലം, അഗ്നി എന്ന ത്രിവിൽകൃതമായ സംഘാതം വിഘടിക്കുമ്പോൾ 'ഊർജ്ജം' എന്ന സ്വസ്വരൂപത്തിൽ സർവ്വവും വിലയിക്കുന്നു.**

**വിജ്ഞാനമയവും മനോമയവും ആയ 'ബ്രഹ്മം' എന്ന ആത്മോർജ്ജത്തെ അറിയേണ്ടിയിരിക്കുന്നു. നിദ്രാവസ്ഥയിൽ ആ ഊർജ്ജം ശരീരത്തിൽ പ്രാണനെ**

നിലനിർത്തുന്ന ധർമ്മങ്ങൾ മാത്രം ചെയ്തുകൊണ്ട്, അതിൽനിന്നു വിട്ടുനില്ക്കുന്നതായി നാം അനുഭവിക്കുന്നു. ഇപ്രകാരം "ഇന്ദ്രിയ വിഷയങ്ങളിൽനിന്നു നിവൃത്തിച്ചു നില്ക്കുന്ന മനസ്സ്" എന്ന ദേവതയെ പുത്രന് ഉദ്ദാലകൻ പിന്നീട് ഉപദേശിക്കാൻ തുടങ്ങി.

1. ഉദ്ദാലകോഹാരുണിഃ ശ്വേതകേതും പുത്രമുവാച സ്വപ്നാന്തം
മേ സോമ്യ വിജാനീഹീതി യത്രൈത പുരുഷഃ സ്വപിതിനാമസതാ
സോമ്യ തദാ സമ്പന്നോ ഭവതി സ്വമപീതോ ഭവതി തസ്മാദേനം
സ്വപിതീ ത്യാചക്ഷതേ സ്വംഹ്യപീതോ ഭവതി.

ഉദ്ദാലകആരുണി പുത്രനായ ശ്വേതകേതുവിനോടു പറഞ്ഞു: "സൗമ്യാ, എന്നിൽനിന്ന് സ്വപ്നത്തിന്റെ അവസാനത്തെക്കുറിച്ച് അറിയുക. ഒരാൾ ഉറങ്ങുന്നു എന്നു പറയുമ്പോൾ അയാൾ "സത്തി"നോട് ഒന്നായിത്തീർന്ന് സ്വസ്വഭാവം പ്രാപിക്കയാണ്. അതിനാൽ "സ്വപിക്കുന്നു" എന്നു പറയുന്നു; അയാൾ സ്വസ്വരൂപത്തിലാണ് എന്നു പറയുന്നു.

സ്വപ്നാന്തം എന്നാൽ സ്വപ്നമെന്ന ദർശനവൃത്തം അവസാനിക്കാറായ സമയം അഥവാ സ്വപ്നമദ്ധ്യത്തിനുശേഷമുള്ള സമയം.




സ്വപ്നത്തെ ആരംഭം, മദ്ധ്യം, അന്തം എന്ന് മൂന്നാക്കിത്തിരിച്ചാൽ, സ്വപ്നാന്തവും സുഷുപ്തിയും ഒന്നാണ്. അതായത് സ്വപ്നാരംഭം, സ്വപ്നമദ്ധ്യം എന്നിങ്ങനെ രണ്ടായിട്ടു മാത്രമേ സ്വപ്നം വിഭജിക്കപ്പെടാൻ സാധിക്കൂ. സ്വപ്നാന്തം = സുഷുപ്തി. അതിനാൽ സ്വപ്നം അവസാനിക്കുന്നിടം സ്വപ്നമദ്ധ്യമാണ് എന്നു വരും.

ഒരു കുഴലിൽക്കൂടി കടന്നുവരുന്ന പ്രകാശരശ്മി ഒരു ഭിത്തിയിൽ തട്ടി പ്രതിഫലിക്കുന്നു. അതുപോലെ, ജലത്തിലും മനസ്സിലും പ്രതിഫലിക്കുന്ന ആത്മചൈതന്യമാണ് ജാഗ്രത്തിലും സ്വപ്നത്തിലും പ്രതിഫലിച്ച് പലവിധ ദർശനങ്ങൾ ഉണ്ടാക്കുന്നത്. ജലം, മനസ്സ് എന്നിവ കണ്ണാടിയാണ്. സൂര്യരശ്മി പതിക്കുന്ന കണ്ണാടിയെ മാറ്റിയാൽ അവിടെ പ്രതിബിംബമില്ല, ആദിമമായ രശ്മിമാത്രമേ ഉള്ളൂ. ഒരാൾ ഉറങ്ങുമ്പോൾ, മനസ്സ് എന്ന കണ്ണാടി പെട്ടെന്ന് എടുത്തു നീക്കപ്പെടുന്നു. അപ്പോൾ നാമം, രൂപം, വർണ്ണം എന്നിവയോടും കർമ്മത്തോടുംകൂടി ഇരിക്കുന്നതായ ജാഗ്രത്തിലെ വിഷയിവിഷയഭേദമുള്ള എല്ലാ പ്രതിബിംബങ്ങളും ഇല്ലാതാകുന്നു. അത് സ്വസ്വരൂപത്തിലേക്കുള്ള മനസ്സിന്റെ മടക്കത്തിന്റെ ആരംഭമാണ്.

എങ്കിലും, സുഷുപ്തിയിലെത്തുംമുൻപ് ചില ദർശനങ്ങൾ കാണുന്നുണ്ട്. ആ സ്വപ്നദർശനങ്ങളിലും സുഖദുഃഖാനുഭവം പുണ്യാപുണ്യഫലമായി അനു



ഭവിക്കുന്നുമുണ്ട്. അവിദ്യ, കാമം എന്നിവയാണ് പുണ്യാപുണ്യമുണ്ടാക്കുന്നതെന്ന് നമുക്കറിയാം. അവിദ്യയും കാമവും ജാഗ്രദ്മനസ്സിലെ പ്രതിബിംബങ്ങളുടെ സൃഷ്ടിയാണ്; സംസാരഹേതുവാണ്. അതിനാൽ സ്വപ്നാരംഭത്തിലെ ദർശനങ്ങൾ ജാഗ്രദവസ്ഥയിൽ മനസ്സാകുന്ന കണ്ണാടിയിൽ പ്രതിഫലിക്കപ്പെട്ട പ്രതിബിംബങ്ങളുടെ പ്രതിബിംബങ്ങൾ മാത്രമാണ്.

ജാഗ്രത്തിൽനിന്ന് സുഷുപ്തിയിലേക്കും തിരിച്ചുമുള്ള യാത്രയെ കുഴൽ രൂപത്തിൽ ചിത്രീകരിച്ചാൽ, കണ്ണാടി (മനസ്സ്) എന്ന ജാഗ്രത്തിലെ ദൃശ്യപ്രതിബിംബങ്ങളിലെ പ്രതിബിംബങ്ങൾ കുഴലിന്റെ മദ്ധ്യംവരെ കാണുമെങ്കിലും മദ്ധ്യം മുതൽക്കങ്ങോട്ട് സൂര്യരശ്മിയുടെ പ്രതിബിംബങ്ങളേ ഉള്ളൂ. അതിനാൽ സ്വപ്നമദ്ധ്യം എന്നു വരച്ചുകാട്ടിയ ഭാഗത്തുതന്നെ സ്വപ്നാന്തവും സുഷുപ്തിയും സംഭവിക്കുന്നു. ഈ സമയത്തു കാണുന്ന അപൂർവ്വദർശനങ്ങൾ അമാനുഷചൈതന്യമുള്ളവയായിരിക്കും; സ്വസ്വഭാവത്തെ പ്രകാശിപ്പിക്കുന്നവയായിരിക്കും. ജാഗ്രത്തിലും സ്വപ്നാരംഭത്തിലും ഉണ്ടായ "പ്രതിബിംബ" ദർശനങ്ങളാലും അവയുടെ മായാകർമ്മങ്ങളാലും തളർച്ച സംഭവിക്കുമ്പോഴൊക്കെ, വിഷയസംസർഗ്ഗത്തിൽനിന്ന് മനസ്സിനെ പിൻതിരിപ്പിച്ച്, സ്വചൈതന്യരൂപത്തിലേക്കു മടങ്ങി, വീണ്ടും പൂർവ്വാധികം ഊർജ്ജസ്വലനാവുന്നതിനാണ് മനുഷ്യൻ ഉറങ്ങുന്നത്. അതുതന്നെ സുഷുപ്തി ഊർജ്ജസ്വരൂപമായ ആത്മതത്ത്വത്തിലേക്കുള്ള മടക്കമാണെന്നതിന് തെളിവാണ്.




ക്ഷീണിതമായ ശരീരത്തിൽ ഇന്ദ്രിയങ്ങൾ അന്തർമുഖമായിരിക്കുമ്പോൾ പ്രാണൻ (പ്രാണോർജ്ജം) മാത്രം അശ്രാന്തമായി തന്റെ അണിമിഷ്ഠരസരൂപത്തിൽ പ്രവഹിച്ചുകൊണ്ടിരിക്കും. ആ അണിമിഷ്ഠാവസ്ഥയിലാണ് അണിമിഷ്ഠമായ പ്രകാശരശ്മിയുമായി പ്രാണൻ തന്മയീഭവിക്കുന്നത്. ഊണു കഴിക്കാതെ പട്ടിണി കിടന്നാൽ അണിമിഷ്ഠരസമായ ഈ പ്രാണന്ന് വിഷയഗ്രഹണവും അപൂർവ്വദർശനക്ഷമതയും നഷ്ടമാകുന്നു. നന്നായി ഊണു കഴിച്ച് നന്നായി ഉറങ്ങിയാൽ ഊർജ്ജസ്വലനായി പ്രതിഭാശാലിയായിരിക്കാൻ സാധിക്കുന്നു. (ഉപവാസമനുഷ്ഠിച്ച ബുദ്ധൻ ഇതേ ഉപനിഷദ്വചനം അനുസരിച്ച് ഉപവാസം നിർത്തിയ കഥ ഓർക്കുക.)

'സത്ത്' എന്നാൽ പ്രാണന്റെ പ്രാണൻ (ബൃഹദാരണ്യകം) "ഭാരൂപമായ പ്രാണശരീരം" (ഛാന്ദോഗ്യം) എന്നൊക്കെ പറയപ്പെടുന്ന സദാഖ്യാ അഥവാ താന്ത്രികരുടെ 'സാദാഖ്യാ' തന്നെ! (പത്മസിന്ധു 'സൗന്ദര്യലഹരി വ്യാഖ്യാനം' നോക്കുക).

"സദാഖ്യാത് സ്വാത്മന ആയതനം വിശ്രമണസ്ഥാനമലബ്ധ്വാ പ്രാണ മേവ, പ്രാണേന സർവ്വകാര്യകരണാശ്രയേണോപലക്ഷിതാ പ്രാണ ഇത്യുച്യതേ സദാഖ്യാ പരാദേവതാ, 'പ്രാണസ്യപ്രാണം', 'പ്രാണശരീരോ ഭാരൂപഃ' ഇത്യാദി ശ്രുതേ." (ശാങ്കരഭാഷ്യം). ആ 'സദാഖ്യ' എന്ന പരാദേവതയോട് പ്രാണനും, പ്രാണനോട് മനസ്സും ബന്ധിക്കപ്പെട്ടിരിക്കയാലാണ് എല്ലാ ദർശനങ്ങളും മനസ്സിൽ പ്രതിഭാസിക്കുന്നത്. സദാഖ്യ എന്ന പ്രകാശരശ്മിയെക്കൂടാതെ ബാഹ്യചക്ഷുസ്സിനോ ആന്തരമായ മനക്കണ്ണിനോ, ദിവ്യചക്ഷുസ്സിനോ ഒരു ദർശനവും രൂപീകരിക്കാൻ സാദ്ധ്യമാവുന്നില്ല.

3. അശനാ പിപാസേ മേ സോമ്യ വിജാനീ ഹീതി യ
ത്രൈതത് പുരുഷോ$f$ശിശിഷതി നാമാപ ഏവ തദശിതം
നയന്തേ തദ്ധ്യഥാ ഗോനാ യോ$f$ ശ്വനായഃ പുരുഷനായ
ഇത്യേവം തദപ ആചക്ഷതേ$f$ശനായേതി തത്രൈതച്ഛൃംഗ
മുത്പതിതം സോമ്യ വിജാനീഹിനേദമമൂലം ഭവിഷ്യതീതി.

"സൗമ്യാ, ഇനി വിശപ്പ്, ദാഹം എന്നിവയെക്കുറിച്ച് അറിഞ്ഞാലും! ഒരാൾ ഭക്ഷിക്കണം എന്നാശിക്കുമ്പോൾ ആ ഭക്ഷണത്തെ നയിക്കുന്നത് ജലമാണ്. ഗോക്കളെ നയിക്കുന്നവൻ, അശ്വത്തെ നയിക്കുന്നവൻ, പുരുഷനെ നയിക്കുന്നവൻ എന്നതുപോലെ ഭക്ഷണത്തെ നയിക്കുന്നവൻ ജലമാണ്. സൗമ്യാ, ഈ ശരീരം ആ ശൃംഗത്തിൽനിന്നു പതിച്ചതാണ്. 'മൂലം' (വേര്) കൂടാതെ യാതൊന്നും സംഭവിക്കയില്ല.

അശിശിഷതി: ഈ പദത്തിന്റെ അർത്ഥം അശനപിപാസയുള്ളവൻ എന്നാണ്. അശിക്കാൻ ദാഹമുള്ളവൻ—അതായത് അന്നം ഭക്ഷിക്കുന്നതുപോലും ഒരുതരത്തിലുള്ള ജലദാഹമാണ്.

ഭക്ഷിക്കപ്പെടുന്ന അന്നം 'കഠിന'മായ ഘനവസ്തുവാകയാൽ അതിനെ നയിക്കുന്ന ജലത്താൽ ദ്രവീകൃതമാക്കി രസഭാവമാക്കി പരിണമിപ്പിച്ചിട്ടേ ദഹിപ്പിക്കാൻ കുടലിനു സാധിക്കയുള്ളൂ എന്ന് അതീവശാസ്ത്രീയമായി ശങ്കരൻ പറയുന്നുണ്ട്. (പുരുഷേണാശിതം അന്നം കഠിനം പീതാ ആപോ നയന്തേ ദ്രവീകൃത്യ രസാദിഭാവേന വിപരിണമയന്തേ, തദാഭുക്തമന്നം ജീര്യതി) ഇപ്രകാരം ഭക്ഷണം ദ്രവീകരിച്ച് 'ദഹി'പ്പിച്ചു കഴിയുമ്പോൾ ഇനിയും ഭക്ഷിക്കണം എന്ന "ദാഹം" തോന്നുന്നു. ഒരു അശ്വത്ഥത്തിന്റെ ബീജകണികയിൽനിന്നുണ്ടായ വൃക്ഷംപോലെ അന്നത്തിൽനിന്ന് ഉത്ഭവിച്ച ഈ ശരീരം അന്നത്തെ നയിക്കുന്നവനായ 'ജല'കണികയിൽനിന്ന് ഉത്പാദിപ്പിക്കപ്പെട്ടതാണ്. ശരീരത്തിന്റെ മൂലം (കാരണം എന്നും വേര് എന്നും) ജലമാണ്. അന്നമയമായ മനസ്സിന് ജലമയമായ പ്രാണൻ മൂലമെന്നപോലെ അന്നമയമായ ജന്തുശരീരത്തിനു കാരണം ജലമയമായ പ്രാണനാണ്. ഇതു കേട്ടപ്പോൾ ആ മൂലവസ്തുവെക്കുറിച്ച് കൂടുതൽ അറിയാൻ ശ്വേതകേതുവിന് ജിജ്ഞാസതോന്നി. അതു തീർക്കാനായി പിതാവ് പറഞ്ഞു.

4. **തസ്യ ക്വ മൂലം സ്യാദന്യത്രാന്നാ ദേവമേവ ഖലു സോമ്യാ.
അന്നേവ ശൃംഗോന്നാപോ മൂലമന്വിച്ഛരാദ്ഭിഃ സോമ്യശൃംഗേന
തേജോമൂലമന്വിച്ഛതേജസാ സോമ്യ ശൃംഗേന സൻമൂല
മന്വിച്ഛ സന്മൂലാഃ സോമ്യേമാഃ സർവ്വാഃ പ്രജാഃ സദായത-
നാഃ സത്യപ്രതിഷ്ഠാഃ**



"അന്നത്തിലല്ലാതെ അതിന്റെ മൂലം എവിടെ ഇരിക്കാനാണ്? സൗമ്യാ, അതുപോലെ ശൃംഗമാകുന്ന ആപസ്സ് മൂലമാകുന്ന തേജസ്സിനെ അന്വേഷിക്കുന്നു. തേജസ്സാകുന്ന ശൃംഗം സത്താകുന്ന മൂലത്തെ അന്വേഷിക്കുന്നു. സർവ്വപ്രജകളും സത്ത് എന്ന ആയതനത്തിൽ, സത്യത്തിൽനിന്നു വരുന്നു, സത്യത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു.




അശിതമായ അന്നം ജലത്താൽ ദ്രവീകരിക്കപ്പെട്ട് ജഠരാഗ്നിയാൽ പച്യമാനമായി രസഭാവമായി പരിണമിക്കുന്നു. രസത്തിൽനിന്ന് ശോണിതവും ശോണിതത്തിൽനിന്ന് മാംസമേദസ്സുകളും മേദസ്സിൽനിന്ന് അസ്ഥിയും അസ്ഥിയിൽനിന്ന് മജ്ജയും മജ്ജയിൽനിന്ന് പുരുഷനിൽ രേതസ്സും, സ്ത്രീയിൽ ശോണിതവും ഉണ്ടാകുന്നു.

അന്നത്തിൽനിന്ന് മൃത്പിണ്ഡത്തിൽനിന്ന് ചുമരെന്നപോലെ ശുക്ലശോണിതങ്ങൾ ഉണ്ടാവുന്നു. അവയിൽനിന്ന് പ്രജ ഉണ്ടാവുന്നു. ഇതിനാൽ അന്ന, ജല, തേജസ്സുകളുടെ സംഘാതമായ പ്രജ അവയുടെ മൂലമായ 'ഊർജ്ജ'ത്തിൽ നിന്നുതന്നെ വന്നതാണ്. ശങ്കരൻ പറയുന്ന ഈ ക്രമത്തിൽ, അവസാനത്തെ ചില ഘട്ടങ്ങൾ മാത്രമാണ് ആധുനികവൈദ്യശാസ്ത്രപ്രകാരം വ്യത്യസ്തമായിരിക്കുന്നത്.



മജ്ജ രക്തോത്പാദനത്തിനുള്ള അവയവമാണ്. കൂടുതൽ 'പ്രാണ'ധാരണത്തിന് രക്തം വേണ്ടിവരുമ്പോഴൊക്കെ മജ്ജ കൂടുതൽ പ്രവർത്തിക്കുന്നു. മാംസമേദസ്സുകളിൽനിന്ന് കാഴ്ചയിലും ഘടനയിലും രാസപ്രവർത്തനത്തിലും വ്യത്യസ്തമായി കാണപ്പെടുന്ന 'എപ്പിത്തീലിയ'ത്തിൽനിന്നാണ് അണ്ഡാശയം, വൃഷണം മുതലായ ഗ്രന്ഥികളുടെ ഉത്ഭവമെങ്കിലും, ബീജാണ്ഡസങ്കലനമായ ഭ്രൂണത്തിൻെറ ഏകകോശമാണ് (ഏകകോശത്തിലെ ജനിതകവും!) അനേക കോശനിർമ്മിതമായ സർവ്വാവയവങ്ങൾക്കും മൂലമെന്നിരിക്കെ മാംസമേദസ്സുകളിൽ എല്ലാവിധ 'കണക്ടീവ് ടിഷ്യു'കളും 'എപ്പിത്തിലീയ'വും പെടുന്നതായിട്ടുള്ള നിഗമനം തെറ്റല്ല. എന്നാൽ മജ്ജയിൽനിന്ന് ബീജങ്ങൾ ഉണ്ടാവുന്നു എന്ന നിഗമനം തെറ്റാണ്.

5. അഥ യത്രൈ തത് പുരുഷഃ പിപാസതി നാമതേജ ഏവ തത്പീ-
തം നയതേ തദ്യഥാ ഗോനാ യോഽശ്വനായഃ പുരുഷനായ ഇത്യേവം
തത്തേജ ആചഷ്ഠ ഉദന്യേതി തത്രൈതദേവ ശൃംഗമുത്പതിതം
സോമ്യ വിജാനീഹി നേദമമൂലം ഭവിഷ്യതീതി.

ഒരു മനുഷ്യന് ദാഹിക്കുമ്പോൾ തേജസ്സ് കുടിച്ചവയെ നയിക്കുന്നു. ഗോക്കളെയും അശ്വത്തെയും പുരുഷന്മാരെയും നയിക്കുന്നവനെപ്പോലെ തേജസ്സ് ജലത്തെ നയിക്കുന്നു. സൗമ്യാ, ഈ ശൃംഗം ഒരു മൂലത്തിൽനിന്നു പതിക്കുന്നു. മൂലമില്ലാതെ യാതൊന്നും ഭവിക്കുന്നില്ല.

അന്നത്തെ ജലം ദ്രവീകരിക്കുന്നു എന്നു നേരത്തെ പറഞ്ഞു. ഇവിടെ ജലത്തെ തേജസ്സ് ശിഥീലികരിച്ചു ശോഷിപ്പിക്കുന്ന പ്രക്രിയ നിരന്തരം നടക്കുമ്പോഴാണ്, അത് ദേഹത്തിലെ കലകളായി പരിണമിക്കുന്നതെന്ന ശാസ്ത്രസത്യം ശങ്കരൻ പറയുന്നു. (ശിഥിലീകുര്യുരബ്ബ്ബാഹുല്യാധ്യദി തേജസാ ന ശോഷ്യന്തേ. നിതരാം ച തേജസാ ശോഷ്യമാണാസ്വാപ്സു ദേഹ ഭാവേന പരിണാമമാനാസു പാതുമിഛാ പുരുഷസ്യ ജായതേ. തദാ പുരുഷഃ പിപാസതി നാമ) അപ്പോൾ മനുഷ്യൻ ദാഹം അനുഭവിക്കുന്നു.

ഉദകത്തെ നയിക്കുന്നതിനാൽ ഉദന്യൻ എന്ന് ശ്രുതി തേജസ്സിനെ വിളിക്കുന്നു. ശരീരത്തിലെ ലോഹിതപ്രാണാദികളും ഉദകങ്ങളാണ്. അവയെ നയിക്കുന്നതും അവയെ ശോഷിപ്പിച്ച്, വീണ്ടും ദാഹം ജനിപ്പിക്കുന്നതും തേജസ്സാണ്. ആ തേജസ്സിൻെറ മൂലം ജലമല്ലാതെ മറ്റെന്താണ്?

6. തസ്യ ക്വ മൂലം സ്യാദന്യത്രാദ്ഭ്യോഽദ്ഭിഃ സോമ്യശൃംഗേന
തേജോ മൂലമന്വിച്ഛ തേജസാ സോമ്യ ശൃംഗേന
സന്മൂലമന്വിച്ഛ സന്മൂലാഃ സോമ്യേമാഃ സർവ്വാഃ
പ്രജാഃ സദായതനാഃ സത്പ്രതിഷ്ഠാ യഥാ നു ഖലു
സോമ്യേമാസ്തിസ്രോ ദേവതാഃ പുരുഷം പ്രാപ്യ ത്രിവിത്
ത്രിവൃദേ കൈകാ ഭവതി തദുക്തം പുരസ്താ ദേവ ഭവത്യസ്യ
സോമ്യ പുരുഷസ്യപ്രയതോ വാങ്മനസി സംപദ്യതേ
മനഃപ്രാണേപ്രാണസ്തേജസി തേജഃ പരസ്യാം ദേവതായാം.



ആപസ്സല്ലാതെ അതിൻെറ മൂലം ഏതാണ്? സൗമ്യാ, ജലമാകുന്ന ശൃംഗത്താൽ തേജസ്സാകുന്ന മൂലത്തെ ഗ്രഹിക്കുക. തേജസ്സാകുന്ന ശൃംഗംകൊണ്ട് സത്തിനെ അന്വേഷിക്കുക. സൗമ്യാ, സർവ്വപ്രജകളുടെയും ആയതനവും പ്രതിഷ്ഠയും സത്തിലാണ്. ഈ മൂന്നു ദേവതകൾ മനുഷ്യനെ പ്രാപിച്ച് മുമ്മൂന്നായി ഭവിച്ചവയാണെന്ന് ഞാൻ നേരത്തെ പറഞ്ഞു. മരണകാലത്ത് ആ മനുഷ്യൻെറ വാക്ക് മനസ്സിൽ വിലയിക്കുന്നു. മനം പ്രാണനിലും പ്രാണൻ തേജസ്സിലും തേജസ്സ് പരദേവതയിലും വിലയിക്കുന്നു. ശരീരം, അതിൻെറ മൂലം അന്നം; അന്നം, അതിൻെറ മൂലം ജലം; ജലം അതിൻെറ മൂലം തേജസ്സ്; തേജസ്സ് അതിൻെറ മൂലം 'സദ്'. അതിനാൽ ആദ്യം ശരീരത്തെയും പിന്നീട് അതിൻെറ മൂലത്തെയും ക്രമത്തിൽ അന്വേഷിച്ചറിഞ്ഞ് 'സത്തി'ൽ എത്തിച്ചേരുക. ദേഹമാകുന്ന ശൃംഗത്തിൽനിന്നു ക്രമത്തിൽ സത്തിൽ എത്തുക.




ഇന്ദ്രിയപ്രാണസംഘാതമായ ശരീരം ത്യജിക്കുമ്പോൾ, വാക്ക് മനസ്സിൽ ലയിക്കുന്നു. അപ്പോൾ മനുഷ്യൻ സംസാരിക്കാതാവുന്നു. മനസ്സുകൊണ്ട് ധ്യാനിച്ചതാണ് ഒരാൾ പറയുന്നത്. വാക്ക് മനസ്സിലടങ്ങുമ്പോൾ മനനവ്യാപാരം നടക്കുന്നുണ്ട്. ആ മനസ്സ് പ്രാണനിൽ ലയിക്കുമ്പോൾ പ്രാണൻ മാത്രം അവശേഷിച്ച് സുഷുപ്തികാലത്തെന്നപോലെ ശയിക്കുന്നു. അപ്പോൾ മനുഷ്യന് ഒന്നും മനസ്സിലാവാതാവും. അതുവരെ 'വിളിച്ചിട്ടു മിണ്ടുന്നില്ല' എന്നു പറഞ്ഞിരുന്ന ബന്ധുക്കൾ 'ഒന്നും മനസ്സിലാവുന്നില്ല. ഓർമ്മയില്ലാതായി, മൂർച്ഛയിലാണ്' എന്നൊക്കെ പറയുന്നു. അപ്പോൾ പ്രാണൻ ഊർദ്ധ്വമായി, ബാഹ്യകരണങ്ങളെ തന്നിൽ ഉപസംഹൃതമാക്കി, സംവർഗ്ഗവിദ്യയാൽ ഉയരുന്നു. മർമ്മസ്ഥാനങ്ങളെ ഭേദിച്ചും, ഹസ്തപാദാദികളെ വിക്ഷേപിച്ചും പ്രാണൻ ഉത്സർജ്ജിച്ച് തേജസ്സിൽ ലയിക്കുന്നു. അപ്പോൾ അടുത്തു നില്ക്കുന്നവർ 'ചലനരഹിതമായി' എന്നറിയുന്നു. മൃതനോ അല്ലയോ എന്നറിയാൻ ദേഹം തൊട്ടുനോക്കി ഉഷ്ണം കണ്ടാൽ 'ജീവനുണ്ട്' എന്നും ഇല്ലെങ്കിൽ 'ജീവനില്ല' എന്നും പറയുന്നു. തേജസ്സിൻെറ ലക്ഷണമായ ശരീരോഷ്ണവും, ഹൃദയചലനവും മാത്രമാണ് അപ്പോൾ അവശേ ഷിക്കുന്നത്. ആ തേജസ്സും ഉപസംഹരിച്ച് 'പര'മായ പ്രകാശത്തിൽ ലയിച്ചാൽ മനുഷ്യൻ മൃതനായി.

7. സ യ ഏഷോഽണിമൈതദാത്മ്യമിദം സർവ്വം തത്സത്യം
സ ആത്മാ തത്വമസി ശ്വേതകേതോ ഇതി ഭൂയ
ഏവ മാ ഭഗവാൻ വിജ്ഞാപയത്വിതി തഥാ സോമ്യേതി ഹോവാച.

"ഏറ്റവും അണുവായിരിക്കുന്ന ഈ ആത്മാവിനാലാണ് ഇക്കാണുന്ന സർവ്വവും സത്യമായിരിക്കുന്നത്. ആ സത്യമാണ് ആത്മാവ്; അതു നീയാണ് ശ്വേതകേതോ" എന്ന് പിതാവു പറഞ്ഞു. "ഭഗവാൻ, എനിക്കതിനെ ഇനിയും പറഞ്ഞുതരിക."

"സൗമ്യ, അങ്ങനെയാവട്ടെ."

സദാഖ്യമായി, അണുഭാവമായി, സർവ്വജഗത്തിനും മൂലമായിരിക്കുന്നതാണ് ആത്മതത്വം. അതല്ലാതെ ഒരു ദ്രഷ്ടാവോ ശ്രോതാവോ ഇല്ല; സംസാരിയുമില്ല. ആ സദാഖ്യമായ കാരണമാണ് പരമാർത്ഥസത്തായ സത്യം.

ഈ അദ്ധ്യായത്തിൽ പറഞ്ഞ കാര്യങ്ങൾ തന്നെ ബയോകെമിസ്ട്രിയിലും പറയുന്നുണ്ട്. ശരീരത്തിന് ജലം നല്കുന്നത് 1. കുടിക്കുന്ന ജലം. 2. ഭക്ഷിക്കുന്ന അന്നം. 3. അന്നത്തിൻെറ ഓക്സിഡേഷനിൽനിന്നു ലഭിക്കുന്ന ജലം എന്നിവയാണ്. ഇവ യഥാക്രമം ജലം, അന്നം, തേജസ്സ് എന്നീ മൂലങ്ങളാണ്. 3000 കലോറി ഊർജ്ജം പ്രദാനം ചെയ്യുന്ന അന്നത്തിൽ 450 മി. ലി. ജലമുണ്ടാവും. അതുകൂടാതെ, ഈ അന്നം ദേഹത്തിൽ ഓക്സിഡൈസ് ചെയ്യപ്പെടുമ്പോൾ 350 മുതൽ 450 മി.ലി. ജലം കൂടി ഉത്പാദിപ്പിക്കപ്പെടും.




ആകെ ഉള്ളിലെത്തിയത് | പുറത്തു വിട്ടത്

2000 | 1500 | 1000 | 500 | 100

ജലം | മൂത്രം

ഓക്സിഡേഷൻ ജലം | ശ്വാസം വിയർപ്പ്

അന്നത്തിലെ ജലം | മലം

(വരവ്) (ചെലവ്)

കോശാന്തർഭാഗത്തെ ജലം കുറയുമ്പോൾ Dehydration വരുന്നു. ദാഹം അനുഭവപ്പെടുന്നു. അപ്പോൾ തിന്നുകയും കുടിക്കുകയും ചെയ്ത് ജലനിരപ്പ് തുല്യമാക്കാൻ ജീവിക്കു തോന്നുന്നു. കോശം ജലരഹിതമായാൽ കോശത്തിൻെറ 'അഗ്നികർമ്മ'ങ്ങളായ യാതൊരു ദഹനവും നടക്കയില്ല; അത് പ്രവർത്തനരഹിതമാകും. കോശങ്ങൾ തമ്മിലുള്ള ആശയസംവേദനം നടക്കാതാവും. ആ അവസ്ഥയെ തരണം ചെയ്യാൻ കോശബഹിർഭാഗത്തുനിന്നും പ്ലാസ്മയിൽനിന്നും ജലാംശം കോശത്തിലേക്കു കടക്കും. ഇങ്ങനെ കടന്ന ജലവും അതിവേഗം ഊർജ്ജക്രിയയാൽ വറ്റും. പുതിയ അന്നവും ജലവും നല്കാഞ്ഞാൽ ശരീരകലകൾ ശുഷ്കിച്ചു ക്ഷയിച്ചുപോകും. ഇതു നാം സാധാരണ കണ്ടുവരുന്ന പ്രതിഭാസമാണ്.



ആദ്യം പോകുന്നത് വാക്ക്; പിന്നെ ഇന്ദ്രിയസംവേദനശക്തിയും മനനവും; അപ്പോൾ അന്നവും ജലവും തീർന്നു. പിന്നെ തേജസ്സു ബാക്കിയുള്ളതിനാൽ ശരീരത്തിൽ ചൂടും ചലനവും (പൾസ്) ബാക്കിനില്ക്കുന്നു. അതും പോയാൽ സർവ്വവും സത്തിൽ ലയിച്ചു.




ഇപ്രകാരം ക്രമേണ സ്വമൂലത്തിലേക്ക് സർവ്വവും ഉപസംഹൃതമാകുന്നു. നിമിത്തങ്ങളില്ലാത്ത സുഷുപ്തികാലത്തിലേക്ക് ജീവൻ എപ്രകാരം ഉപസംഹൃതമാകുന്നുവോ അപ്രകാരമാണിതെന്ന് ശാങ്കരഭാഷ്യം പറയുന്നു. ഇപ്രകാരം ഉപസംഹൃതമാകുന്ന ജീവൻ സത്യാന്വേഷിയാണെങ്കിൽ ആ സുഷുപ്ത്യവസ്ഥയിൽ നിന്നുണർന്ന് മറ്റൊരു ദേഹം സ്വീകരിക്കയില്ല. ഭയമുള്ള ഒരു പ്രദേശത്തെ ഉപേക്ഷിച്ചു പോയി, അഭയമായ ഒരു പ്രദേശത്ത് എത്തിപ്പെട്ട ഒരാൾ തിരിച്ചു വരാൻ ഇഷ്ടപ്പെടുകയില്ലല്ലൊ. ആത്മജ്ഞാനികളല്ലാത്തവർ, ഉറക്കമുണർന്ന് പുതിയ ദിനത്തിലേക്കെന്നപോലെ, പുതിയ ദേഹജാലങ്ങളിലേക്ക് വീണ്ടും തിരിച്ചുവരുന്നു.

7. സ യ ഏഷോ$f$ ണി മൈ തദാത്മ്യമിദം സർവ്വം തത്സത്യം
സ ആത്മാ തത്ത്വമസി ശ്വേതകേതോ ഇതി ഭൂയ ഏവ മാ
ഭഗവാൻ വിജ്ഞാപയത്വിതി തഥാ സോമ്യേതി ഹോവാച.

"അണുപോലെ സൂക്ഷ്മമായത് ഏതോ അതാണ് ഇക്കാണുന്ന സർവ്വത്തിൻെറയും ആത്മാവ്. അതാണ് സത്യം. അതാണ് ആത്മാവ്. ശ്വേതകേതോ, നീ അതാണ്." "ഭഗവാൻ, എനിക്കിനിയും പറഞ്ഞുതന്നാലും." "സോമ്യാ അങ്ങനെയാവട്ടെ."

'സദാഖ്യ' എന്നു പറയപ്പെട്ട അണിമാണുഭാവമാണ് ജഗത്തിൻേറ മൂലമെന്ന് ശാങ്കരഭാഷ്യം പറയുന്നു. സർവ്വത്തിൻേറയും ആത്മാവായിരിക്കുന്നതാണ് ഐതദാത്മ്യം. അഥവാ ഏതദാത്മാ. (ഏതദാത്മാവാകുന്ന ഭാവം അഥവാ അവസ്ഥ ഐതദാത്മ്യം) സർവ്വജഗത്തും സദാഖ്യമായ ഈ ആത്മാവാൽ വ്യാപിച്ചിരിക്കുന്നു. സംസാരിജീവനെന്നൊന്ന് ഇല്ലതന്നെ. മറ്റൊരു ദ്രഷ്ടാവുമില്ല, ശ്രോതാവുമില്ല എന്ന് ബൃഹദാരണ്യകം പറയുന്നത് ശ്രദ്ധിക്കുക. സദാഖ്യമെന്ന ആ കാരണമാണ് പരമാർത്ഥ സത്ത് എന്ന സത്യം. അതാണ് ജഗത്തിൻെറ പ്രത്യഗ്സ്വരൂപമായ സതത്വം. ആത്മശബ്ദം പ്രത്യാഗാത്മനെയാണ് അർത്ഥമാക്കുന്നത്. നാമൊക്കെ ആ പ്രത്യാഗാത്മനാണ്. എന്നിട്ടും നാം അതറിയുന്നില്ല. മറ്റു പല ആപേക്ഷികസത്യങ്ങളെ 'ഞാൻ' എന്നു തെറ്റിദ്ധരിക്കുന്നു. ശരീരമല്ല ഞാൻ. മനസ്സിലെ "ഈഗോ" അല്ല ഞാൻ—(മനസ്സിൻെറ 'ഈഗോ', തിബത്തൻ ബുദ്ധമതത്തിൽ 'സെം' എന്ന് അറിപ്പെടുന്നു.) 'സെം' ൻെറ 'ദക്ക് സിൻ' അനിത്യവും ആർത്തിപിടിച്ചതും പുറത്തുള്ള വസ്തുക്കളെ തന്നിൽനിന്ന് അന്യമായി

(ദ്വന്ദ്വഭാവത്തിൽ) അറിയുന്നതുമാണ്. അത് മനസ്സിന്റെ ബഹിർമ്മുഖഭാഗമാണ്. ജനനമരണങ്ങൾ സംഭവിക്കുന്നത് 'സെ'മ്മിന്റെ അനുഭൂതിതലത്തിലാണ്. മനസ്സിന്റെ ബുദ്ധിപ്രകാശമാണ് 'റിഗ്പ.' അത് ശുദ്ധബുദ്ധിയാണ്. ജ്ഞാനത്തിന്റെ ജ്ഞാനമായ വിജ്ഞാനമയമാണ്; നിത്യശുദ്ധവും തന്നിൽനിന്നന്യമായി മറ്റൊന്നിനെയും അറിയാത്തതുമായ മനസ്സിന്റെ അന്തർമ്മുഖഭാവമാണ്. ആ പ്രജ്ഞാനഘനമായ ചിദ്പ്രകാശമാണ് 'ഞാൻ'. അതിന് ജനനമരണങ്ങൾ ഇല്ല. അതാണ് പ്രത്യഗാത്മൻ.

## ഖണ്ഡം 9

നാമൊക്കെ ആ 'സത്' ഭാവമാണ്. എങ്കിലും നാം അത് അറിയുന്നില്ല. അതിന്റെ കാരണം എന്താണ്?

1. യഥാ സോമ്യ മധു മധുകൃതോ നിസ്തിഷ്ഠന്തി നാനാത്യയാനാം
വൃക്ഷാണാം രസാൻ സമവഹാരമേക താം രസം ഗമയന്തി.

സോമ്യ, എപ്രകാരം തേനീച്ചകൾ നാനാദേശങ്ങളിലെ വൃക്ഷങ്ങളിൽനിന്ന് രസം സമാഹരിച്ച് അവയെ ഏകരസമായ മധുവാക്കി മാറ്റുന്നുവോ,

2. തേ തഥാ തത്ര ന വിവേകം ലഭന്തേ ƒമുഷ്യാഹം
വൃക്ഷസ്യ രസോƒസ്മ്യമുഷ്യാഹം വൃക്ഷസ്യ രസോƒസ്മീ
ത്യേവ ഖലുസോമ്യേ മാഃ സർവ്വാഃ പ്രജാഃ സതി സംപദ്യ ന വിദുഃ
സതി സംപദ്യാമഹ ഇതി.

എപ്രകാരം അവ 'ഞാൻ ഇന്നയിന്ന വൃക്ഷത്തിന്റെ രസമാണെ'ന്ന വേർതിരിച്ചറിവ് ഇല്ലാതെ മധുവിൽ ഇരിക്കുന്നുവോ, അപ്രകാരം സർവ്വപ്രജകളും സത്തിൽ ലയിച്ചിരുന്നിട്ടും 'നാം സത്തിൽ ലയിച്ചവരാ'ണെന്നറിയുന്നില്ല. ദിനംപ്രതി സുഷുപ്തികാലത്ത് നാം 'സത്തി'ന്റെ സ്വഭാവം അറിയുന്നുണ്ട്. മരണ കാലത്തും നാം സത്തിൽ ലയിക്കുന്നുണ്ട്. യുഗപ്രളയത്തിലും പ്രപഞ്ചത്തോടൊപ്പം നാം സത്തിൽ നിർല്ലീനമായിരിക്കുന്നുണ്ട്. എന്നിട്ടും നാം സത്തിലാണെന്ന് നാം അറിയുന്നില്ല. സത്തിൽ വിലയിച്ചിരുന്നാലും സദ്രൂപത്തെക്കുറിച്ച അജ്ഞത നിലനില്ക്കും എന്നു ചൂണ്ടിക്കാണിക്കുന്നതിനായിട്ടാണ് ഇവിടെ ഉപമ പറഞ്ഞിട്ടുള്ളത്.

Dzogchen തന്ത്രങ്ങളിൽനിന്നാണ് ബാർഡോതോഡ്രോൾ ചെൻമോ എന്ന 'തിബത്തൻ ബുക്ക് ഓഫ് ദ ഡഡ്ഡ്' ഉത്ഭവിച്ചത്. തിബത്തിൽ ധ്യാനം കൂടാതെ നിർവ്വാണം പ്രാപിക്കാൻ 5 മാർഗ്ഗങ്ങളുണ്ട്.

1. ഒരു ഗുരുവേയോ ദിവ്യവസ്തുവേയോ കാണുക.
2. മന്ത്രം എഴുതിയ മണ്ഡലങ്ങൾ ധരിക്കുക.
3. ദിവ്യമായ മധു നുകരുക.
4. 'ഫോവ' എന്നറിയപ്പെടുന്ന 'ബോധ'ത്തിന്റെ പ്രയാണത്തെ മരണമുഹൂർത്തത്തിൽ ഓർക്കുക.
5. 'ബാർഡോ' കേട്ട് മുക്തിയെക്കുറിച്ച് അറിയുക. ഇവയൊക്കെ ഭാരതത്തിൽ ഹിന്ദുമതത്തിലും പ്രചാരത്തിലുള്ളവയാണ്. 'ഭാർതോ' (ഭാരത) എന്ന ബംഗാളി ഉച്ചാരണമാണ് 'ബാർഡോ' ആയി മാറിയതുതന്നെ.



തിബത്തൻ ബാർഡോ മരണത്തിനും പുനർജന്മത്തിനും ഇടയിലുള്ള ഇടവേളമാത്രമല്ല, നാലുതരം ഇടവേളകൾ (ബാർഡോകൾ) ഉണ്ട്.

1. ഈ ജീവിതമാകുന്ന സ്വാഭാവിക ബാർഡോ.
2. വേദനാജനകമായ മരണമെന്ന ബാർഡോ.
3. പ്രകാശമയമായ ധർമ്മത എന്ന ബാർഡോ.
4. കർമ്മത്തിന്റെ ബാർഡോ. (പുനർജന്മത്തിനു തൊട്ടുമുൻപുള്ള വേള).

ജനനമരണങ്ങൾക്കിടയിലുള്ള ജീവിതമെന്ന സ്വാഭാവിക ബാർഡോ (ഇടവേള) ഒരു നല്ല മരണത്തിലേക്കും നല്ല പുനർജന്മത്തിലേക്കും തയ്യാറെടുക്കാൻ സഹായിക്കുന്ന ഇടവേളയാണ് ഹിന്ദുക്കൾക്കും തിബത്തൻ ബുദ്ധിസ്റ്റുകൾക്കും.

നിദ്രയിലും മരണത്തിലുമുള്ള ബാർഡോക്കളെ മുണ്ഡകമാണ്ഡൂക്യകഠോപനിഷത്തുക്കളെല്ലാം സമമായി കാണുന്നുണ്ട്. ബുദ്ധിസ്റ്റ് തന്ത്രങ്ങളും അങ്ങനെ തന്നെ കാണുന്നു. (തിബത്തൻ ബുക്ക് ഓഫ് ലിവിങ് ആൻറ് ഡൈയിങ്. സോഗ്യാൽ റിൻ പോച്ചെ). ഉറക്കത്തിലേക്കുള്ള വഴുതിവീഴലിൽ, സർവ്വചിന്തകളും ലയിക്കുന്നതിനാൽ അത് മരണമുഹൂർത്തമെന്ന ബാർഡോവിനു തുല്യമാണ്. സ്വപ്നനിദ്രയിൽ പുനർജന്മത്തിനു തൊട്ടുമുൻപുള്ള കാർമ്മികബാർഡോയിലെന്നപോലെ നാം 'സ്വപ്നശരീര'ങ്ങൾ നിർമ്മിച്ച് സ്വപ്നാനുഭവങ്ങൾ നുകരുന്നു. അത് മാനസശരീരംകൊണ്ടാണ് രണ്ടിലും നിർവ്വഹിക്കപ്പെടുന്നത്. സുഷുപ്തിയിൽ നാദവർണ്ണപ്രകാശങ്ങൾ മാത്രമുള്ള 'ധർമ്മത' എന്ന ജ്യോതിർമ്മയമായ ബാർഡോ നാം അനുഭവിക്കുന്നു. സോഗ്യാൽ റിൻ പോച്ചെ ചോദിക്കുന്നു. ഈ അവസ്ഥകൾ നമ്മുടെ ഉള്ളിൽ നാം അനുഭവിച്ചിട്ടും അതിനെ ശരിക്കറിയുന്നവർ എത്ര പേരുണ്ട്?

How your mind is in the sleep and dream state indicates how your mind will be in the corresponding bardo states.... The way in which you react to dreams, nightmares and difficulties now, shows how you might react after you die. This is why the yoga of sleep and dream plays such an important part in the preparation for death.

ജീവിതമാകുന്ന സ്വാഭാവികബോർഡാവിൽ നിദ്ര, ധ്യാനം എന്ന രണ്ടു വിധം ബാർഡോകൾ ഉണ്ട്. ധ്യാനം പകലിൽ നാം അഭ്യസിക്കുന്നു. നിദ്ര രാത്രിയിലെ യോഗാഭ്യാസമാണ്. ധ്യാനത്തെയും നിദ്രയെയും ചേർത്ത് ആകെ ആറ് ബാർഡോകൾ തിബത്തൻ മാർഗ്ഗം സ്വീകരിച്ചിരിക്കുന്നു. സുഷുപ്തിയിലും, മരണകാലത്തും, യുഗപ്രളയത്തിലും നാം സത്ത് (ബുദ്ധമതത്തിൽ 'സതോറി') അനുഭവിക്കുന്നുണ്ട് എന്ന ഉപനിഷദ് വചനത്തിന്റെ ശാങ്കരഭാഷ്യം തിബത്തൻ ബുദ്ധിസ്റ്റുകൾക്കും സ്വീകാര്യമാണ്.

3. ത ഇഹ വ്യാഘ്രോ വാ സിംഹോ വാ വൃകോ വാ
വരാഹോ വാ കീടോ വാ പതംഗോ വാ ദംശോ
വാ മശകോയദ്ധ്യദ്ഭവന്തി തദാ ഭവന്തി.

**ഇവിടെ അവർ വ്യാഘ്രമോ സിംഹമോ ചെന്നായോ പന്നിയോ പുഴുവോ ശലഭമോ ദംശമോ കൊതുവോ എന്തായിരുന്നുവോ അതു തന്നെയായി അവർ വീണ്ടും ഭവിക്കുന്നു.**

കർമ്മം, ജ്ഞാനം, വാസന എന്നിവ നിമിത്തമായിട്ടാണ് ജാതികൾ ഉണ്ടാവുന്നത്. (ജാതിം പ്രതിപന്നാ) വ്യാഘ്രം, സിംഹം മുതലായവയെയാണ് ഇവിടെ ശങ്കരൻ ജാതികൾ എന്നു പറയുന്നത്. 'ജാതി', species, genera മുതലായവയെയാണ് കുറിക്കുന്നത്. നിദ്രയിൽ എല്ലാ ജാതികളും (മനുഷ്യനെപ്പോലെ) സത്തിൽത്തന്നെ ലയിക്കുന്നു. ഉണരുമ്പോൾ 'ഞാൻ മനുഷ്യനാണ്', 'ഞാൻ സിംഹമാണ്' എന്ന ജാതിബോധത്തോടെ ഉണരുന്നു. സംസാരികളായ ജന്തുക്കളുടെ വാസനാജാലം സഹസ്രകോടി വർഷം കഴിഞ്ഞാലും നശിക്കാതെ പുനർജനിച്ചുകൊണ്ടേയിരിക്കുന്നു.

ഏതൊരു അണുഭാവമായ സത്യത്തിലേക്കു പ്രവേശിച്ചിട്ടും അതറിയാതെ സംസാരിജീവൻ പുനർജനിക്കുന്നുവോ, ഏതൊന്നിൽ മാത്രം ജ്ഞാനി പുനർജനിയില്ലാതെ വർത്തിക്കുന്നുവോ അതാണ് 'സത്' എന്ന് ഹിന്ദുവും 'സതോറി' എന്ന് തിബത്തൻ ബുദ്ധിസ്റ്റുകളും വിളിക്കുന്ന ഊർജ്ജസാഗരം.

4. സ യ ഏഷോത ണിമൈ തദാത്മ്യമിദം സർവ്വം തത് സത്യം
   സ ആത്മാ തത് ത്വമസി ശ്വേതകേതോ ഇതിഭൂയ ഏവമാ
   ഭഗവാൻ വിജ്ഞാപയത്വിതി തഥാ സോമ്യേതി ഹോവാച.

"ഏതൊന്നാണോ ഈ 'അണിമ'യായ (സൂക്ഷ്മമായ) തത്ത്വം, ഇക്കാണുന്ന സർവ്വത്തിൻെറയും ആത്മാവും അതുതന്നെയാണ്. ശ്വേതകേതോ, അത് നീയാണ്."

"ഭഗവാൻ, എനിക്ക് ഇനിയും പറഞ്ഞുതരിക."

"സൗമ്യാ, അങ്ങനെയാവട്ടെ."

ലോകത്തിൽ സ്വഗൃഹത്തിൽ ഉറങ്ങിയുണർന്ന് മറ്റൊരു ഗ്രാമത്തിലേക്കു പോയ വ്യക്തി, താൻ തൻെറ ഗൃഹത്തിൽനിന്നാണ് വന്നത് എന്ന അറിവ് (ബോധം) ഉള്ളവനാണ്. എന്നാൽ സത്തിൽനിന്നു വന്ന ജന്തുക്കൾക്ക് ഞാൻ സത്തിൽനിന്നു വന്ന സത്താണ് എന്ന ബോധം നാം കാണുന്നില്ല. അതിനെക്കുറിച്ചാണ് ഇനി ശ്വേതകേതുവിന് അറിയേണ്ടത്.

## ഖണ്ഡം 10

1. ഇമാഃ സോമ്യ നദ്യഃ പുരസ്താത്പ്രാച്യഃ സ്യന്ദന്തേ പശ്ചാത്
   പ്രതീച്യസ്താഃ സമുദ്രാത്സമുദ്രമേവാപിയന്തി സ സമുദ്ര ഏവ
   ഭവതി താ യഥാ തത്ര ന വിദുരിയമഹമസ്മീയ മഹമസ്മീതി.

**സോമ്യാ, ഈ കിഴക്കൻനദികൾ കിഴക്കോട്ടും പടിഞ്ഞാറൻ നദികൾ പടിഞ്ഞാട്ടും ഒഴുകുന്നു. സമുദ്രത്തിൽനിന്ന് ഉത്ഭവിച്ച്, സമുദ്രത്തിൽ പതിച്ച്, അവ സമുദ്രമായിത്തന്നെ ഭവിക്കുന്നു. അവിടെ (സമുദ്രത്തിൽ) ഞാൻ 'ഇന്ന നദിയാണ്, ഇന്ന നദിയാണ്" എന്ന് അവ അറിയുന്നില്ല. സമുദ്രജലം നീരാവിയായി വർഷി ക്കുമ്പോൾ നദികളുണ്ടാവുന്നു. ഗംഗയും ഗോദാവരിയുമായി കിഴക്കോട്ടും സിന്ധുവും ഭാരതപ്പുഴയുമായി പടിഞ്ഞാട്ടും ഒഴുകുന്ന ജലം സമുദ്രത്തിൽ ചേർന്നു കഴിഞ്ഞാൽ പിന്നെ ഗംഗ, ഗോദാവരി, സിന്ധു എന്ന തനിമകൾ അവശേഷിക്കുന്നില്ല. സമുദ്രജലമെന്ന തനിമയേ ഉള്ളു.**



2. ഏവമേവ ഖലു സോമ്യേ മാഃ സർവ്വാഃ പ്രജാഃ സത
   ആഗമ്യ ന വിദുഃ സത ആഗച്ഛാമഹ ഇതി ത ഇഹ
   വ്യാഘ്രോ വാ സിംഹോ വാ വരാഹോ വാ കീടോ വാ പതം
   ഗോ വാ ദംശോ വാ മശകോ വാ യദ്യദ്ഭവന്തി തദാ ഭവന്തി.

3. സ യ ഏഷോ$f$ണിമൈ തദാത്മ്യമിദം സർവ്വം തത്
   സത്യം സ ആത്മാ തത്ത്വമസി ശ്വേത
   കേതോ ഇതി ഭൂയ ഏവ മാ ഭഗവാന്വിജ്ഞാപയ ത്വിതി
   തഥാ സോമ്യേതി ഹോവാച.

സൗമ്യാ, അതുപോലെ സർവ്വപ്രജകളും സത്തിൽനിന്നു വന്നിട്ടും ഞങ്ങൾ സത്തിൽനിന്നു വന്നവരാണെന്നറിയുന്നില്ല. ഇവിടെ എന്താണോ അതായിത്തന്നെ വീണ്ടും അവർ ഭവിക്കുന്നു. സൂക്ഷ്മമായ ആ തത്ത്വമാണ് ഇക്കാണുന്ന സർവ്വത്തിൻെറയും ആത്മാവ്. ശ്വേതകേതോ, അതാണ് സത്യം. നീ അതാണ്."

"ഭഗവാൻ, എനിക്ക് ഇനിയും പറഞ്ഞുതരിക."

"സൗമ്യാ, അങ്ങനെയാവട്ടെ."

ജലത്തിൽനിന്ന് ഉണ്ടാവുന്ന വീചികൾ, തരംഗങ്ങൾ, നുരകൾ, കുമിളകൾ എന്നിവ വീണ്ടും ജലമായി മാറുന്നു. ജീവന്മാരും അങ്ങനെത്തന്നെ. നിത്യവും സുഷുപ്തിയിലും അപൂർവ്വവിഷയഗ്രഹണവേളയിലും അനുഭവിച്ചിട്ടും, മരണങ്ങളുടെ ഇടവേളകളിൽ പലകുറി പ്രലയിച്ചിട്ടും ആ 'സത്ത'യെ അവ അറിയുന്നില്ല.

## ഖണ്ഡം 11

1. അസ്യ സോമ്യ മഹതോ വൃക്ഷസ്യ യോ മൂലേ$f$ഭ്യാഹന്യാ
   ജ്ജീവൻ സ്ത്രവേദ്ധ്യോ മദ്ധ്യേ$f$ഭ്യാഹന്യാജ്ജീവൻ
   സ്ത്രവേദ്ധ്യോഭ്യാഹന്യാജ്ജീവൻ സ്ത്രവേത്സ്യ ഏഷ
   ജീവേനാത്മനാനുപ്രഭൂ തഃ പേപീയ മാനോ മോദമാനസ്തിഷ്ഠതി.

**സോമ്യ, ഒരു മഹാവൃക്ഷത്തിൻെറ കടയ്ക്കൽ ഒരു മുറിവുണ്ടാക്കിയാൽ, വൃക്ഷം ജീവനോടുകൂടി ഇരുന്നുകൊണ്ടുതന്നെ, അതിൻെറ ജീവൻ ധാതുരൂപത്തിൽ സ്രവിക്കും. മദ്ധ്യത്തിൽ മുറിവുണ്ടാക്കിയാലും മുകളിൽ മുറിവുണ്ടാക്കിയാലും വൃക്ഷം ജീവനോടുകൂടി ഇരുന്നുകൊണ്ടുതന്നെ തൻെറ ജീവനെ സ്രവിപ്പിക്കും. വൃക്ഷം മുഴുവനും ജീവനാൽ പൂരിപ്പിക്കപ്പെട്ടിരിക്കുന്നു. അതാണ് ആത്മാവ്. അത് കുടിച്ചുകൊണ്ടും മോദിച്ചുകൊണ്ടും സ്ഥിതിചെയ്യുന്നു. ഭൂമിയിലെ ഉദകം കുടിച്ച്, ആ രസം മൂലം വളർന്ന്, ആനന്ദിച്ചുകൊണ്ടിരിക്കുന്ന വൃക്ഷത്തോട്, പ്രപഞ്ചോദകം വലിച്ചെടുത്ത് ബൃഹത്തായി വളർന്ന് ആനന്ദരൂപമായിരിക്കുന്ന ബ്രഹ്മത്തെയും പ്രാപഞ്ചികവസ്തുവിജ്ഞാനത്താൽ വളർന്ന് പ്രജ്ഞാന മയമായി ആനന്ദമയമായിരിക്കുന്ന ജീവാത്മാവിനെയും തുലനം ചെയ്യാം.**

**ആ അമൃതരസം ആത്മാവിൽ, വൃക്ഷത്തിൽ ജീവനെന്നപോലെ, നിറഞ്ഞിരിക്കുന്നു. അണിഷ്ഠമായ ആ മധു ഓരോ കോശത്തിലും ഓരോ അണുവിലും സംവേദനശക്തിയായി, പ്രജ്ഞയായി പൂരിച്ചു നില്ക്കുന്നു. അതിൻെറ സ്ഥൂലരൂപം മാത്രമാണ് മസ്തിഷ്കം.**

2. അസ്യ യദേകാം ശാഖാം ജീവോ ജഹാത്യഥ സാ
   ശുഷ്യതി ദ്വിതീയാം ജഹോത്യഥ സാ ശുഷ്യതി തൃതീയാം
   ജഹാത്യഥ സാ ശുഷ്യതി സർവ്വം ജഹാതി സർവ്വഃ ശുഷ്യതി.

ഒരു ശാഖയെ ജീവൻ ഉപേക്ഷിക്കുമ്പോൾ ആ ശാഖ ഉണങ്ങുന്നു. രണ്ടാമതൊരു ശാഖയെ ജീവൻ ഉപേക്ഷിക്കുമ്പോൾ അതും ഉണങ്ങുന്നു. മൂന്നാമത്തേതിനെ ജീവൻ ഉപേക്ഷിക്കുമ്പോൾ അതും ഉണങ്ങുന്നു. സർവ്വത്തെയും ജീവൻ ഉപേക്ഷിച്ചാൽ സർവ്വവും ഉണങ്ങുന്നു.

രോഗഗ്രസ്തമായിട്ടോ, അപകടങ്ങളാൽ വ്രണിതമായിട്ടോ വൃക്ഷത്തിൻെറ ഒരു ശാഖയെയോ മനുഷ്യൻെറ ഒരവയവത്തെയോ ജീവൻ ഉപേക്ഷിച്ചേക്കാം. ആ അവയവത്തിൻെറ സംവേദനശക്തിയും പ്രാണശക്തിയും ഉണങ്ങി വറ്റിവരണ്ടു പോകുന്നത് നാം അപ്പോൾ കാണുന്നു. തിന്നതും കുടിച്ചതുമായ വസ്തുക്കൾ രസരൂപത്തിൽ വ്യാപിച്ചിരിക്കുമ്പോൾ മാത്രമേ, ശരീരത്തിൽ പ്രാണശക്തി ഇരിക്കുന്നുള്ളൂ. രസരൂപത്തിൽ പ്രാണശക്തി പ്രവഹിക്കാത്ത (രക്തചംക്രമണം നിന്നുപോയ) ഭാഗങ്ങൾ ജീവനില്ലാതെ ഉണങ്ങിവരണ്ട് (infarction, gangrene) ചത്തുപോകുന്നു. ഹൃദയസ്തംഭനംമൂലമോ മറ്റേതെങ്കിലും വിധത്തിൽ രക്തചംക്രമണം ഇല്ലാതാവുമ്പോഴോ, രക്തസ്രാവം ഏറെയാവുമ്പോഴോ ശരീരത്തിൽ മുഴുവനായി പ്രാണശക്തി ഇല്ലാതാവുകയും ശരീരം മരിക്കുകയും ചെയ്യുന്നു.

പ്രപഞ്ചത്തിലെ വംശവൃക്ഷങ്ങളുടെ കഥയും ഇതുതന്നെ. ഓരോരോ മനുഷ്യവംശവും ഓരോരോ ജൈവവംശവും പ്രപഞ്ചവൃക്ഷത്തിൻെറ ചില ശാഖകളാണ്. ആ വംശശാഖകളിലെ ഉപശാഖകളാണ് വ്യക്തികളായ ജീവാത്മാക്കൾ. വംശശാഖകൾ പ്രപഞ്ചവൃക്ഷത്തിൻെറ അംഗങ്ങളും, വ്യക്തികൾ ഉപാംഗങ്ങളുമാണ്. ഒരു വ്യക്തിയുടെ മരണം ഒരു ഉപാംഗത്തിൻെറ മാത്രം ഉണക്കമാണ്. ഒരു വംശനാശം ഒരു അംഗത്തിൻെറ മാത്രം ഉണക്കമാണ്. പ്രപഞ്ചത്തിലെ സർവ്വവംശങ്ങളും, സർവ്വജീവജാലങ്ങളും നശിക്കുമ്പോൾ, ഭൂമുഖത്തുനിന്ന് സർവ്വജീവനും അപ്രത്യക്ഷമാവുമ്പോൾ മാത്രമാണ് പ്രപഞ്ചവൃക്ഷമെന്ന സംസാരവൃക്ഷം ഇല്ലാതാവുന്നത്.

3. ഏവ മേവ ഖലു സോമ്യ വിദ്ധീതി ഹോവാച ജീവാപേതം വാവ
   കിലേദം മ്രിയതേ ന ജീവോ മ്രിയത ഇതി സ യ
   ഏഷോƒണിമൈതദാത്മ്യമിദം സർവ്വം തത്സത്യം സ ആത്മാ
   തത്വമസി ശ്വേതകേതോ ഇതി ഭൂയ ഏവ മാ ഭഗവാനവിജ്ഞാ
   പയത്വിതി തഥാ സോമ്യേതി ഹോവാച.

"സോമ്യാ, ജീവൻ ഉപേക്ഷിക്കപ്പെട്ട സർവ്വവും മൃതമാണ് എന്നറിയുക. ശരീരം മൃതമാകുന്നുണ്ട്. പക്ഷേ ജീവൻ മൃതമാകുന്നില്ല. അണ്വിഷ്ഠമായ ആ സൂക്ഷ്മതത്ത്വമാണ് ഇക്കാണുന്ന സർവ്വത്തിൻെറയും ആത്മാവ്. അതുമാത്രമാണ് സത്യം. ശ്വേതകേതോ, നീ അതാണ്."

"ഭഗവാൻ, എനിക്കിനിയും പറഞ്ഞുതരിക."

"സൗമ്യാ, അങ്ങനെയാവട്ടെ."

ഉറങ്ങിയുണർന്ന ഒരാൾ തനിക്കു ചെയ്യാനുള്ള കാര്യങ്ങൾ, ബാക്കിവെച്ച കർത്തവ്യങ്ങൾ എന്നിവ തുടർന്നു ചെയ്യുന്നു. തലേന്നത്തെ സ്മരണകൊണ്ടാണ്



ഇതു ചെയ്യുന്നത്. പക്ഷേ, ഉറക്കത്തിൽ ആ സ്മരണ ഇല്ലായിരുന്നു. ജാതമാത്രങ്ങളായ ജന്തുക്കൾക്ക് സ്തന്യാഭിലാഷം (മുലകുടിക്കാൻ മോഹം), ഭയം മുതലായവ കാണുന്നത് ഇപ്രകാരം അതീതജന്മാന്തരാനുഭൂതമായ സ്തന്യപാനം ദുഃഖാനുഭവങ്ങൾ എന്നിവയുടെ സ്മൃതികൊണ്ടാണ് എന്ന് ശങ്കരൻ ഇവിടെ എടുത്തു പറയുന്നു. ഈ ദൃഷ്ടാന്തത്തിൽനിന്ന് ശരീരം മാത്രമേ മരിക്കുന്നുള്ളൂ, വാസനാനുഭൂതികളോടുകൂടിയ ജീവൻ ഉറങ്ങിയെഴുന്നേല്ക്കുന്നതേയുള്ളൂ, ജനിക്കയോ മരിക്കയോ ചെയ്യുന്നില്ല എന്നു ചൂണ്ടിക്കാട്ടുന്നു.

'രസം' അഥവാ 'മധു' ഇല്ലാത്ത സർവ്വവും ജഡമാണ്. പക്ഷേ, രസരഹിതമായി, ചൈതന്യരഹിതമായി ഒരൊറ്റവസ്തുവും ഭൂമിയിലോ ഇതരഗ്രഹങ്ങളിലോ ഇല്ല. ജഡമെന്നു കരുതപ്പെടുന്ന വസ്തുക്കളിൽക്കൂടി 'ഊർജ്ജം' (ചൈതന്യം, അമൃതരസം) ഇരിക്കുന്നു. സർവ്വം രസമയം. സർവ്വം മധുമയം സർവ്വം അമൃതം സർവ്വം ബ്രഹ്മം. ഇതാണ് മധുവിദ്യ. (ബൃഹദാരണ്യക ഉപനിഷത്ത് നോക്കുക).

അത്യന്തസൂക്ഷ്മവും സദ്രൂപവും (സത് എന്ന രൂപം) നാമരൂപരഹിതവുമായ സത്തയിൽനിന്ന് അത്യന്തസ്ഥൂലവും പൃഥിവ്യാദി നാമരൂപങ്ങളോടുകൂടിയതുമായ ജഗത്ത് എങ്ങനെ ഉണ്ടായി എന്നറിയാനാണ് പിന്നീട് ശ്വേതകേതു ആഗ്രഹിച്ചതെന്ന് ശാങ്കരഭാഷ്യം പറയുന്നു. ആധുനികരുടെ ഭാഷയിൽ പറഞ്ഞാൽ ക്വാണ്ടം ആസ്ട്രോഫിസിക്സിൽനിന്ന്, തിയറി ഓഫ് റിലേറ്റിവിറ്റിയിലേക്കും, ക്ലാസിക്കൽ ഫിസിക്സിലേക്കുമാണ് ഭാരതീയൻെറ ശാസ്ത്രചിന്ത, മറിച്ചല്ല.

പാശ്ചാത്യചരിത്രത്തിൽ ശാസ്ത്രത്തിൻെറ വളർച്ച മറിച്ചാണ്.

പാശ്ചാത്യർ

1. ക്ലാസിക്കൽ ഫിസിക്സ്
   ↓
2. തിയറി ഓഫ് റിലേറ്റിവിറ്റി
   ↓
3. ക്വാണ്ടം ആസ്ട്രോ ഫിസിക്സ്

ഇന്ത്യൻ ഋഷിമാർ.

1. ക്വാണ്ടം ആസ്ട്രോ ഫിസിക്സ്
   ↓
2 തിയറി ഓഫ് റിലേറ്റിവിറ്റി
   ↓
3. ക്ലാസിക്കൽഫിസിക്സ്

ചാക്രികമായ ഒരു പ്രക്രിയയിൽ ഈ 'സംഖ്യ'കൾക്ക് സ്ഥാനമില്ലാതാവുന്നു.



## പന്ത്രണ്ടാം ഖണ്ഡം

1. ന്യഗ്രോധഫല മത ആഹരേതീദം ഭഗവ ഇതി ദിന്ദ്ധോതി
   ഭിന്നം ഭഗവ ഇതി കിമത്ര പശ്യസീ ത്യണ്വ ഇവേമാ ധാനാ
   ഭഗവ ഇത്യാസാമംഗൈകാം ഭിന്ദ്ധീതി ഭിന്നാ
   ഭഗവ ഇത് കിമത്ര പശ്യസീതി ന കിഞ്ചന ഭഗവ ഇതി.

"ഒരു ന്യഗ്രോധഫലം കൊണ്ടുവരിക."
"ഭഗവാൻ, ഇതാ ഫലം."
"അത് പൊളിക്കുക."
"ഭഗവാൻ, പൊളിച്ചു."
"ഉള്ളിൽ എന്തു കാണുന്നു?"
"അണുക്കളെപ്പോലെ ചെറിയ വിത്തുകൾ"
"അവയിലൊന്നിനെ പിളർക്കുക."
"പിളർന്നു, ഭഗവാൻ."
"എന്തു കാണുന്നു?"
"ഭഗവാൻ, ഒന്നുമേ കാണുന്നില്ല."

2. തം ഹോവാച യം വൈ സോ മ്യൈതമണിമാഗം ന നിഭാല
   യസ ഏതസ്യ വൈ സോമ്യൈഷോ $f$ണിമ്ന ഏവം മഹാന്യഗ്രോ
   ധസ്തിഷ്ഠതി ശ്രദ്ധത്സ്വ സോമ്യേതി.

"സൗമ്യാ, നിനക്കു കാണാൻ കഴിയാത്തതും ഏറ്റവും സൂക്ഷ്മമായതുമായ ആ ഭാഗത്തുനിന്നാണ്, ഈ മഹാന്യഗ്രോധവൃക്ഷം ഉത്ഭവിച്ചത്. ശ്രദ്ധാപൂർവ്വം അറിയുക."

പതിനൊന്നാം ഖണ്ഡത്തിൽ സ്ഥൂലമായ വൃക്ഷത്തിൽനിന്ന് സൂക്ഷ്മമായ അതിന്റെ ജീവരസത്തിലേക്ക് ശ്രദ്ധയാകർഷിച്ചു. സ്ഥൂലമായ ഈ സംസാര വൃക്ഷം അതിസൂക്ഷ്മമായ ആ ബ്രഹ്മരസത്തിന്റെ വ്യക്തരൂപം മാത്രമാണ്. അതു തെളിയിക്കാനാണ് ന്യഗ്രോധഫലത്തിൽ, വിത്തിനകത്ത് അവ്യക്തവും അതിസൂക്ഷ്മവുമായിരിക്കുന്ന പ്രാണശക്തിയിലേക്ക് ശ്രദ്ധ തിരിക്കുന്നത്. സ്ഥൂലവസ്തുക്കളിൽമാത്രം ശ്രദ്ധപതിപ്പിക്കുന്നവർക്ക് അവയുടെ സൂക്ഷ്മതത്ത്വം ഗ്രഹിക്കാൻ സാധിക്കയില്ല. സൂക്ഷ്മത്തിൽനിന്നുണ്ടായ സ്ഥൂലത്തെയും, സ്ഥൂലത്തിന്റെ മൂലകാരണമായ സൂക്ഷ്മതത്ത്വത്തെയും, സ്ഥൂലമായ ചലനനിയമങ്ങൾക്ക് ആ അതിസൂക്ഷ്മ പരമാർത്ഥസത്തയിൽനിന്നുള്ള ആപേക്ഷികതയെയും ഉദാഹരണസഹിതം ഋഷി വിവരിക്കുന്നു.

3. സ യ ഏഷോ $f$ണി മൈ തദാത്മ്യമിദം സർവ്വം തത്സത്യം
   സ ആത്മാ തത് ത്വമസി ശ്വേതകേതോ ഇതി ഭൂയ ഏവ മാ
   ഭഗവാൻ വിജ്ഞാപയത്വിതി തഥാ സോമ്യേതി ഹോവാച.

**"ഏറ്റവും അണിമയായ (അതിസൂക്ഷ്മമായ) ആ തത്ത്വമാണ് ഇക്കാണുന്ന സർവ്വത്തിന്റെയും ആത്മാവ്. അതാണ് സത്യം; അതാണ് ആത്മാവ്. ശ്വേതകേതോ, നീ അതാണ്."**



"ഭഗവാൻ, എനിക്കിനിയും പറഞ്ഞുതന്നാലും."
"സൗമ്യാ, അങ്ങനെയാവട്ടെ."

അതിസൂക്ഷ്മമായ സത്താണ് ജഗത്തിന്റെ മൂലമെങ്കിൽ, അതെന്തുകൊണ്ട് കാണാൻ സാധിക്കുന്നില്ല?

## ഖണ്ഡം 13

സൂക്ഷ്മതത്ത്വത്തെ കാണാൻ സാധിക്കുന്നില്ലെങ്കിലും പ്രകാരാന്തരേണ അതിന്റെ അനുഭവം നമുക്കുണ്ടാവുന്നുണ്ട്. ഒരുദാഹരണത്താൽ ഇതു തെളിയിക്കുന്നു.

1. ലവണാമേതദുദകേ $f$വധായാഥമാപ്രാതരുപസീദഥാ ഇതി
   സഹതഥാ ചകാര തംഹോവാച യ ദ്ദോഷാ ലവണാമുദകേ$f$
   വാധാ അംഗം തദാഹരേതി തദ്ദാപമൃശ്യ ന വിവേദ.

"ഈ ലവണത്തെ വെള്ളത്തിൽ ഇട്ടുവെയ്ക്കുക. നാളെ രാവിലെ എന്റെ അടുത്തു വരിക."

അപ്രകാരം ചെയ്തു. "സൗമ്യാ, ഇന്നലെ രാത്രി വെള്ളത്തിലിട്ട ഉപ്പു കൊണ്ടുവരൂ." എത്ര തിരഞ്ഞിട്ടും അതു കണ്ടെത്താനായില്ല.

2. യഥാ വിലീനമേവാംഗാസ്യാന്താദാ ചാമേതി കഥമിതി ലവണാമിതി
   മദ്ധ്യാദാ ചാമേതി കഥമിതി ലവണാമിത്യന്താദാചാമേതി കഥമിതി
   ലവണാമിത്യഭിപ്രാസ്യൈതദഥ മോപസീ ദഥാ ഇതി തദ്വ തഥാ
   ചകാര തച്ഛശ്വത് സംവർത്തതേ തംഹോ വാചാത്ര വാവ കില
   സത് സോമ്യ ന നിഭാലയസേ$f$ ത്രൈവ കിലേതി.

"വിലയിച്ച ഉപ്പ് കാണുന്നില്ല. ഉദകത്തിന്റെ മുകൾഭാഗം ആചമിക്കുക. എങ്ങനെയുണ്ട്?"
"ഉപ്പുരസമാണ്."
"മദ്ധ്യഭാഗം ആചമിക്കുക. എങ്ങനെയുണ്ട്?"
"ഉപ്പുരസമാണ്."
"താഴത്തെ ഭാഗം ആചമിക്കുക. എങ്ങനെയുണ്ട്?"
"ഉപ്പുരസമുണ്ട്."
"വെള്ളം കളഞ്ഞശേഷം എന്റെ പക്കൽ വരിക."
അവൻ അപ്രകാരം ചെയ്തു.

"ലവണം എപ്പോഴും അവിടെത്തന്നെയുണ്ട്. സോമ്യാ, നിനക്ക് കാണാൻ സാധിക്കുന്നില്ലെങ്കിലും ആ സത്ത് എപ്പോഴും ഇവിടെത്തന്നെയുണ്ട്."

**സ്ഥൂലനേത്രത്താലും സ്പർശത്താലും നാം കാണുകയും തൊടുകയും ചെയ്യുന്ന ഉപ്പുകട്ടയെപ്പോലുള്ള ഈ പ്രപഞ്ചം പരമാർത്ഥസത്തയാകുന്ന ചൈതന്യസാഗരത്തിൽ വിലയിക്കുമ്പോൾ കാണാനോ തൊടാനോ സാദ്ധ്യമല്ലാത്തത്ര സൂക്ഷ്മമാണ്. ജലത്തിൽ വിലയിച്ച ഉപ്പിന്റെ രസത്തെ നാം 'രസന' (നാവ്) കൊണ്ട് അറിയുന്നു. സത്തിൽ വിലയിച്ച പ്രപഞ്ചത്തെ നാം അറിയുന്നതും രസന**

കൊണ്ടുതന്നെ. സ്ഥൂലമായ നാവുകൊണ്ടല്ല, അതിസൂക്ഷ്മമായ രസനയായി നമ്മിലിരിക്കുന്ന ചിത്പ്രകാശംകൊണ്ട്. ബ്രഹ്മരസത്തെ നാം ബ്രഹ്മരസന കൊണ്ടറിയുന്നു. ചിത്സാഗരത്തെ നാം ചിന്മാത്രകൊണ്ട് അനുഭവിച്ചറിയുന്നു. പ്രജ്ഞാനഘനത്തെ, നാം പ്രജ്ഞാനഘനംകൊണ്ടാണറിയുന്നത്. മധുവെ നാം മധുകൊണ്ടറിയുന്നു. സത്തും ചിത്തും ആനന്ദവുമായ അനുഭൂതികൊണ്ട് നാം ബ്രഹ്മത്തെ അറിയുന്നു.

3. സ യ ഏഷോƒ ണിമൈ തദാത്മ്യമിദം സർവ്വം തത്സത്യം
സ ആത്മാ തത് ത്വം അസി ശ്വേതകേതോ
ഇതി ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയത്വിതി തഥാ
സോമ്യേതി ഹോവാച.

ഏതൊന്നാണോ അതിസൂക്ഷ്മമായ ആ തത്ത്വം, അതുതന്നെയാണ് ഇക്കാണുന്ന സർവ്വത്തിന്റെയും ആത്മാവ്. അതാണ് സത്യം. അതാണ് ആത്മാവ്. ശ്വേത കേതോ, അതു നീയാണ്.

"ഭഗവാൻ, എനിക്കിനിയും ഉപദേശിക്കുക."

"സൗമ്യാ, അങ്ങനെയാവട്ടെ."

## ഖണ്ഡം 14

1. യഥാ സോമ്യ പുരുഷം ഗന്ധാരേഭ്യോƒ ഭിനദ്ധാക്ഷകാനീയ തം
തതോƒതി ജനേ വിസൃജേത്സ യഥാ തത്ര പ്രാങ്വോദങ്
വാധരാങ് വാ പ്രത്യങ് വാ പ്രധ്മായീതാഭിനദ്ധാക്ഷ ആനീതൗƒ ഭി
നദ്ധാക്ഷോ വിസൃഷ്ടഃ

സൗമ്യാ, ഒരു പുരുഷനെ കണ്ണുകെട്ടി ഗാന്ധാരദേശത്തുനിന്നു കൊണ്ടുവന്ന് വിജനമായ ഒരു സ്ഥലത്ത് ഉപേക്ഷിച്ചുപോകുന്നപക്ഷം, അയാൾ തെക്കും വടക്കും, കിഴക്കും പടിഞ്ഞാറും നോക്കി 'എന്റെ കണ്ണുകൾ കെട്ടി എന്നെ ഇവിടെകൊണ്ടുവന്ന് ഉപേക്ഷിച്ചിരിക്കുന്നു' എന്നു കരയും.

2. തസ്യ യഥാഭിനഹതം പ്രമുച്യ പ്രബ്രൂയാദേതാം ദിശം ഗന്ധാരാ
ഏതാം ദിശം വ്രജേതി സ ഗ്രാമാദ്ഗ്രാമം പൃഛൻ പണ്ഡിതോ
മേധാവീ ഗന്ധാരാനേവോപസംപദ്യേ തൈവമേവേഹാചാര്യവാൻ
പുരുഷോ വേദതസ്യ താവദേവ ചിരം യാവന്ന വിമോക്ഷ്യേƒഥ
സംപത്സ്യ ഇതി.

ആരെങ്കിലും കെട്ടഴിച്ചുവിട്ട് ഉപദേശിക്കും. "ഈ ദിശയിലാണ് ഗാന്ധാരദേശത്തിന്റെ സ്ഥാനം. ഈ വഴി പൊയ്ക്കൊള്ളുക." ഗ്രാമഗ്രാമാന്തരങ്ങളിലൂടെ നടന്ന്, വഴി ചോദിച്ചു ഗ്രഹിച്ച് അയാൾ ഒടുവിൽ ലക്ഷ്യസ്ഥാനമായ ഗാന്ധാരത്തിൽത്തന്നെ എത്തിച്ചേരും. അതുപോലെ, ഈ പ്രപഞ്ചത്തിലും നല്ല ആചാര്യനെ ലഭിച്ചവൻ ലക്ഷ്യം പ്രാപിക്കുന്നു. അവനെ സംബന്ധിച്ചിടത്തോളം, ഈ ശരീരത്തിൽനിന്ന് സ്വാതന്ത്ര്യം (മരണം) ലഭിക്കുന്ന ദിനംതന്നെ അവൻ സത്തയെ പ്രാപിക്കും.



കാരുണികനായ ഒരാചാര്യൻ കാണിച്ച വഴിയിലൂടെ ശ്രദ്ധാപൂർവ്വം നടന്നാൽ ലക്ഷ്യത്തിലെത്താം. വഴിയോരക്കാഴ്ചകൾ കണ്ട് ലക്ഷ്യം മറന്നു ജീവിച്ചാലും, നല്ല വഴികാട്ടിയെ ലഭിക്കാതിരുന്നാലും ലക്ഷ്യപ്രാപ്തി സാദ്ധ്യമല്ല.

ജഗത്താകുന്ന നാമരൂപാത്മകമായ കാട്ടിൽ, വാതപിത്തകഫരുധിരമേദോമാംസാസ്ഥിമജ്ജാശുക്ലകൃമിമൂത്രപുരീഷങ്ങളാകുന്ന കാട്ടുമൃഗങ്ങൾക്കു നടുവിൽ, സുഖദുഃഖം, ശീതോഷ്ണം, മാനാപമാനം മുതലായ ദ്വന്ദ്വങ്ങളാകുന്ന രാക്ഷസവർഗ്ഗങ്ങളാൽ പീഡിതനായി, ഭാര്യ, പുത്രൻ, പശു, ധനം, വീട് മുതലായ മോഹങ്ങളുടെ തുണ്ടിനാൽ കണ്ണുകെട്ടി, അനേകം വിഷയതൃഷ്ണകളാകുന്ന ദാഹത്തോടും വിശപ്പോടുംകൂടി വഴിയറിയാതെ ഉഴലുന്ന ജീവനെയാണ് ഇവിടെ ഉദാഹരിച്ചിരിക്കുന്നത്.

ഭാഗ്യമുണ്ടെങ്കിൽ പരമകാരുണികനായ ഒരു ബ്രഹ്മജ്ഞാനിയെ നാം ഈ ജന്മത്തിൽ കണ്ടുമുട്ടും.

"നീ സംസാരിയല്ല. നീ നിത്യശുദ്ധമുക്തമായ ആത്മാവാണ്.' എന്ന് 'പരമാർത്ഥസത്ത'യിലേക്ക് ആ കാരുണ്യവാൻ നമ്മെ വഴിതിരിച്ചുവിടും. ശ്രദ്ധാപൂർവ്വം ആ വഴി സഞ്ചരിച്ചാൽ ലക്ഷ്യം പ്രാപിക്കാം.

ഗുരുകൃപയാൽ അവിദ്യയിൽനിന്നു മുക്തിനേടിയ വ്യക്തിസത്തയോട് താദാത്മ്യം പ്രാപിക്കാൻ, കർമ്മങ്ങൾ നശിച്ച് ശരീരം വീഴുംവരെ മാത്രമേ കാത്തിരിക്കേണ്ടതുള്ളൂ. ഇടവേള (Bardo) കൂടാതെ—അന്തരം കൂടാതെ, അനന്തരമായി—ത്തന്നെ ആ വിലയനം സാധിക്കുന്നു.

ജ്ഞാനാഗ്നിയിൽ സർവ്വകർമ്മങ്ങളും (ഈ ജന്മത്തിലെയും പരജന്മത്തിലെയും) ഭസ്മാസത്കൃതമായിക്കഴിഞ്ഞാൽ (ഗീത 4 -37) ആ കർമ്മഫലാനുഭവത്തിനായി മറ്റൊരു ശരീരം എടുക്കേണ്ട ആവശ്യമില്ല. ജ്ഞാനിക്ക് പുനർജ്ജന്മം ഇല്ല. ബ്രഹ്മസംസ്ഥൻ അമൃതത്വം പ്രാപിക്കുന്നു.

3. സ യ ഏഷോƒ ണിമൈ തദാത്മ്യമിദം സർവ്വം തത് സത്യം സ
ആത്മാ തത് ത്വം അസി ശ്വേതകേതോ ഇതിഭൂയ ഏവ മാ
ഭഗവാൻ വിജ്ഞാപയത്വിതി തഥാ സോമ്യേതി ഹോവാച.

അതിസൂക്ഷ്മമായ ആ തത്ത്വമാണ് സർവ്വജഗത്തിനും ആത്മാവ്. അതാണ് സത്യം. അതാണ് ആത്മാവ്. ശ്വേതകേതോ, അത് നീയാണ്.

"ഭഗവാൻ, എന്നെ ഇനിയും ഉപദേശിച്ചാലും."

"സൗമ്യാ, അങ്ങനെയാവട്ടെ."

## ഖണ്ഡം 15

1. പുരുഷം സോമ്യോ തോപതാപിനം ജ്ഞാതയഃ പര്യുപാസതേ
ജാനാസി മാം ജാനാസിമാമിതി തസ്യയാവന്ന വാങ്മനസി സംപ
ദ്യതേമനഃ പ്രാണേ പ്രാണസ്തേജസി തേജഃ പരസ്യാം
ദേവതായാം താവജ്ജാനാതി.

സൗമ്യാ, രോഗശയ്യയിൽ കിടക്കുന്നവന്റെ ചുറ്റും കൂടി ബന്ധുക്കൾ ചോദിക്കുന്നു. 'എന്നെ മനസ്സിലായോ', 'എന്നെ മനസ്സിലായോ' എന്ന്. വാക്ക് മനസ്സിലും,

മനസ്സ് പ്രാണനിലും, പ്രാണൻ തേജസ്സിലും, തേജസ്സ് പരദേവതയിലും ലയിച്ചു ചേരുന്ന സമയംവരെ അവൻ അവരെ മനസ്സിലാക്കുന്നു.

ഒരു സംസാരിജീവൻെറ മരണക്രമം, ഒരു വിദ്വാൻെറ സത്സമ്പത്തി ക്രമത്തിൽത്തന്നെയാണ് സംഭവിക്കുന്നത് എന്ന് എടുത്തു പറയുന്നു, ശങ്കരാചാര്യർ. സാധാരണ മനുഷ്യരുടെ മരണത്തെ, ജ്ഞാനിയുടെ സമാധിയോട് താരതമ്യപ്പെടുത്തുന്നത് തിബത്തൻ ബുദ്ധമതഗ്രന്ഥങ്ങളിലും പതിവാണ്.

2. അഥ യദാസ്യ വാങ് മനസി സംപദ്യതേ മനഃ പ്രാണേ പ്രാണസ്തേജസി തേജഃ പരസ്യാം ദേവതായാമഥ ന ജാനാതി.

വാക്ക് മനസ്സിലും മനസ്സ് പ്രാണനിലും പ്രാണൻ തേജസ്സിലും തേജസ്സ് പരദേവതയിലും വിലയിച്ചാൽ അവൻ ആരെയും മനസ്സിലാക്കുന്നില്ല. തേജസ്സ് പരദേവതയിൽ (പരാശക്തി) ലയിച്ചാൽ നാം ബാഹ്യമായ സ്ഥൂലലോകത്തെ അറിയുകയില്ല. ദിനംപ്രതി നിദ്രയിൽ ഇതു സംഭവിച്ചാലും, നാം ഉണർന്നെണീറ്റ് മുൻപുള്ള വ്യാഘ്രാദിഭാവം (ഞാൻ വ്യാഘ്രമാണ്, ഞാൻ ഇന്നപേരുള്ള മനുഷ്യനാണ്) അവിദ്യയാൽ കൈക്കൊള്ളുന്നുണ്ട്. ശാസ്ത്രങ്ങളുടെയും ആചാര്യന്മാരുടെയും ഉപദേശം ശ്രദ്ധാപൂർവ്വം അനുസരിച്ച ജ്ഞാനിയുടെ ഉള്ളിൽ 'സദ്' ബ്രഹ്മാത്മഭാവം എന്ന ജ്ഞാനദീപപ്രകാശം സദാ ഉണ്ട്. ഈ ഭാവം നേടുന്ന പ്രക്രിയയെ 'സത് സമ്പത്തിക്രമം' എന്നു വിളിക്കുന്നു.

ചിലർ പറയുന്നു, മൂർദ്ധാവിലെ നാഡിയിൽനിന്ന് ഉത്ക്രമിച്ച് ആദിത്യദ്വാരത്തിലൂടെയാണ് സത്തിൽ എത്തുന്നതെന്ന്. ഇത് ശരിയല്ല എന്ന് ശങ്കരൻ പറയുന്നു. അത്തരം ഒരു ഗമനം ദേശം, കാലം, നിമിത്തം, ഫലം മുതലായ സംഘാതങ്ങളോടുകൂടി കാണപ്പെടുന്നതിനാൽ അത് അസത്യമായിരിക്കണമെന്നദ്ദേഹം സമർത്ഥിക്കുന്നു. സത്തിനെ സ്വാത്മാവുമായി ഏകത്വം പ്രാപിച്ച് താദാത്മ്യം പ്രാപിച്ചു ദർശിക്കുന്ന ജ്ഞാനിക്ക് ദേശകാലനിമിത്തഫലാദികളായ അനൃതങ്ങളോട് (ആപേക്ഷികസത്യങ്ങളോട്) ഒന്നും സംബന്ധം ഉണ്ടായിരിക്കുന്നതല്ല. അവിദ്യയും കാമവും കർമ്മവുമാണ് ഗമനത്തിനു (ചലനത്തിന്) കാരണം. ചലനത്തിനുള്ള സർവ്വകാരണങ്ങളും സത്താജ്ഞാനമാകുന്ന അഗ്നിയിൽ ചാമ്പലായി ക്കഴിഞ്ഞാൽ പിന്നെ എവിടെ ചലനവും ചലനനിയമങ്ങളും? (സ്ഥൂലവസ്തുക്കളും ചലനനിയമങ്ങളും ഉൾപ്പെട്ട സായനമായ ക്ലാസിക്കൽ ഫിസിക്സിനെയും അതിൻെറ 'ഫല'മായ ഫലഭാഗജ്യോതിഷത്തെയും പരമാർത്ഥസത്തയെ അറിഞ്ഞവർ തിരസ്കരിക്കുന്നു. ചലനമുള്ള സായനചക്രത്തെ അവൻ തിരസ്കരിക്കുന്നു.)

3. സ യ ഏഷോഽണിമൈ തദാത്മ്യമിദം സർവ്വം തത് സത്യം സ ആത്മാ തത് ത്വമസി ശ്വേതകേതോ ഇതി ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയതിതി തഥാ സോമ്യേതി ഹോവാച.

ഈ സൂക്ഷ്മതത്ത്വമാണ് സർവ്വത്തിൻെറയും ആത്മാവ്. അതാണ് സത്യം. അതാണ് ആത്മാവ്. ശ്വേതകേതോ, നീ അതാണ്."

"ഭഗവാൻ, എനിക്കിനിയും പറഞ്ഞുതരിക".

"സൗമ്യാ, അങ്ങനെയാവട്ടെ".

എന്തുകൊണ്ടാണ് ജ്ഞാനി സംസാരചക്രത്തിലേക്ക് മടക്കമില്ലാതിരിക്കുന്നത്? എന്തുകൊണ്ട് മറ്റുള്ളവർ വീണ്ടും വീണ്ടും മടങ്ങിവരുന്നു?

## ഖണ്ഡം 16

1. പുരുഷം സോമ്യോതഹസ്ത ഗൃഹീതമാനയന്ത്യപഹാർഷീത് സ്തേയമകാർഷീത് പരശുമസ്മൈ തപതേതി സ യദി തസ്യ കർത്താ ഭവതി തത ഏവാനൃതമാത്മാനം കുരുതേ സോഽനൃതാഭിസന്ധോഽനൃതേ നാത്മാനമന്തർദ്ധായ പരശും തപ്തം പ്രതിഗൃഹ്ണാതി സ ദഹ്യതേഽഥ ഹന്യതേ.

സൗമ്യാ, രാജകിങ്കരന്മാർ ഒരാളെ കൈകൾ ബന്ധിച്ച് 'ഇവൻ തസ്കരനാണ്. ഇവനായിട്ട് മഴു തപിപ്പിച്ചു കൊണ്ടുവരിക' എന്നു പറയുന്നു. അവൻ അത് യഥാർത്ഥത്തിൽ ചെയ്തവനാണെങ്കിൽ സ്വാത്മാവിനെ അനൃതമാക്കിക്കഴിഞ്ഞു. അനൃതത്തോട് ബന്ധിക്കപ്പെട്ടിരിക്കയാൽ, അനൃതത്തിൽ ആത്മാവ് അന്തർദ്ധാനം ചെയ്തിരിക്കയാൽ, അവൻ തപിപ്പിച്ച പരശുപിടിച്ച് വെന്തുപോകുന്നു; കൊല്ലപ്പെടുന്നു.

(ചൂടാക്കിയ ഇരുമ്പുതൊട്ട് സത്യം ചെയ്യുന്നത് പണ്ടുകാലത്തെ ഒരു സത്യപരീക്ഷയായിരുന്നു)

2. അഥ യദി തസ്യാ കർത്താ ഭവതി തത ഏവ സത്യമാത്മാനം കുരുതേ സ സത്യാഭിസന്ധഃ സത്യേനാത്മാനമന്തർദ്ധായ പരശും തപ്തം പ്രതിഗൃഹ്ണാനി സ ന ദഹ്യതേഽഥ മുച്യതേ.

മോഷണം ചെയ്യാത്തവനെങ്കിൽ അവൻ ആത്മാവിനെ സത്യമാക്കിയിരിക്കുന്നു. സത്യത്തോടു ബന്ധിക്കപ്പെട്ട് സത്യത്തിൽത്തന്നെ ആത്മാവ് ആഴ്ന്നിരിക്കയാൽ, അവൻ തപിപ്പിച്ച പരശു പിടിച്ചാലും ദഹിക്കുകയില്ല; മോചിപ്പിക്കപ്പെടുന്നു.

3. സ യഥാ തത്ര നാദാഹ്യേ തൈതദാത്മ്യമിദം സർവ്വം തത് സത്യം സ ആത്മാ തത് ത്വം അസി ശ്വേതകേതോ ഇതി തദ്വാസ്യ വിജജ്ഞാവിതി വിജജ്ഞാവിതി

അവൻ എപ്രകാരം ദഹിക്കാതിരിക്കുന്നുവോ (അപ്രകാരം ബ്രഹ്മത്തോടു താദാത്മ്യം പ്രാപിച്ചവൻ പുനർജനിക്കുന്നുമില്ല) ഈ സർവ്വത്തിനും ആത്മാവ് അതാണ്. അതാണ് സത്യം. ശ്വേതകേതോ, അത് നീയാണ്. അവൻ ആ ജ്ഞാനം പ്രാപിച്ചു. ജ്ഞാനം പ്രാപിച്ചു.

സത്യത്തിൽ ബന്ധിക്കപ്പെട്ട് സത്യത്താൽ ആവരണം ചെയ്യപ്പെട്ടിരിക്കുന്നവൻെറ ഓരോ ശരീരകോശവും സത്യത്താൽത്തന്നെ രക്ഷിക്കപ്പെട്ടിരിക്കുന്നു. അതുപോലെ സദ്ബ്രഹ്മസത്യത്തോട് അഭിസന്ധാനം ചെയ്യപ്പെട്ട്, അതിനാൽ രക്ഷിക്കപ്പെട്ട വ്യക്തിയെ ശരീരപാതകാലത്തുപോലും ആ സത്യം സംരക്ഷിക്കുന്നു. അതുകൊണ്ട് പിന്നീടൊരു ദേഹഗ്രഹണത്തിൻെറ ആവശ്യകത ഇല്ലാതാവുന്നു. അപ്രകാരമല്ലാത്ത വ്യക്തികൾ മാത്രമാണ് വീണ്ടും വീണ്ടും ഞാൻ പുഴുവാണ്, ഞാൻ വ്യാഘ്രമാണ്, ഞാൻ പശുവാണ്, ഞാൻ മർത്ത്യനാണ്, ഞാൻ സ്ത്രീയാണ്, ഞാൻ പുരുഷനാണ്, ഞാൻ ഇന്ന ആളുടെ ഇന്ന പേരിലുള്ള സന്താനമാണ് മുതലായ ദേഹാഭിമാനങ്ങളോടും, കർമ്മഫലങ്ങളോടും കൂടി പുനർജനിക്കുന്നത്.

ഇപ്രകാരം ആത്മാവ് ബ്രഹ്മത്തോടുള്ള (സത്യത്തോടുള്ള) അതിതീവ്രമായ ആഭിമുഖ്യംകൊണ്ട് മോക്ഷവും, ആഭിമുഖ്യമില്ലായ്മകൊണ്ട് ബന്ധനവും നേടുന്നു. ഈ ജഗത്തിനു മുഴുവൻ മൂലകാരണവും, സർവ്വത്തിനും ഇരിപ്പിടവും, സർവ്വത്തിനും പ്രതിഷ്ഠയും, സർവ്വത്തിന്റെയും രസവും, അജവും, അമൃതവും, അഭയവും, ശിവവും അദ്വിതീയവും ആയ 'സത്യ'മാണ് ആത്മാവ്. 'നീ' ഈ ശരീരമല്ല, ആ 'പരമസത്യ'മായ ആത്മാവാണ്.

അങ്ങനെയെങ്കിൽ നീ (ത്വം) എന്നു വിളിക്കപ്പെടുന്ന ശ്വേതകേതു ആരാണ്? 'ഞാൻ ഉദ്ദാലകപുത്രനായ ശ്വേതകേതുവാണ്' എന്ന ദേഹാഭിമാനത്തോടുകൂടി, അറിയാത്തതിനെ അറിയാനും കേൾക്കാത്തതിനെ കേൾക്കാനും, ചിന്തിക്കപ്പെടാത്തതിനെ ചിന്തിക്കാനും ഉള്ള ജിജ്ഞാസയോടെ, യോഗ്യനായ ഗുരുസമക്ഷത്തിലെത്തി കേട്ടതിനെയെല്ലാം, മനനംചെയ്തുറപ്പിച്ച്, അനുഭവിച്ചറിഞ്ഞ ബ്രഹ്മജ്ഞാനിയാണ് ഇവിടെ ശ്വേതകേതു. ബാഹ്യമായി കാണുന്ന ശ്വേതകേതുവിന്റെ രൂപത്തോടോ നാമത്തോടോ അല്ല, ശ്രവണ, മനന നിദിദ്ധ്യാസങ്ങളാൽ സ്വാത്മാവിനെ സ്പർശിച്ചറിയുന്ന ബ്രഹ്മജ്ഞനോടാണ്, നീ ആ സത്യമാണ്, ഞാനും ആ സത്യമാണ്, ഇക്കാണുന്ന സർവ്വവും ആ സത്യം തന്നെയാണ് എന്ന് ഗുരുവിന്റെ ആത്മാവ് സംവദിക്കുന്നത്. കർത്തൃത്വം, ഭോക്തൃത്വം, അധികൃതത്വം, എന്നിവ ഇവിടെ 'സത്ത്' എന്ന പദത്തെയും അതിനാൽ കുറിക്കപ്പെടുന്ന അമൃതത്വത്തെയും പരാമർശിക്കുന്നവയാണ്. അതിനെ അറിയാനുള്ള ജിജ്ഞാസയും അതിനു സ്വീകരിച്ച മാർഗ്ഗവും കർത്തൃത്വം; അതിൽത്തന്നെ ശ്രദ്ധാപൂർവ്വം മനനം ചെയ്ത് അനുഭവപ്പെടുന്നത് ഭോക്തൃത്വം; ഈ രണ്ടും ചേർന്ന് വിജ്ഞാന നിവൃത്തി വരുമ്പോൾ ഉണ്ടാവുന്ന ജ്ഞാനാധികാരം അധികൃതത്വം. ഈ മൂന്നു ഗുണങ്ങളോടുകൂടിയ വ്യക്തിയെയാണ് ഇവിടെ 'ത്വം' എന്നു വിളിക്കപ്പെടുന്നത്. അതായത്, ബ്രഹ്മജിജ്ഞാസ, ബ്രഹ്മാനുഭൂതി, ബ്രഹ്മജ്ഞാനനിവൃത്തിയാൽ വന്നുചേരുന്ന താത്വികവും താർക്കികവുമായ അദ്ധ്യാപനശേഷി (ശിഷ്യൻ, ഏകകം, ഗുരു) ഇവകളാൽ ഗുരുശിഷ്യന്മാർ ഒരദ്വൈതം സൃഷ്ടിക്കുന്നുണ്ട്. ഗുരുകുലസമ്പ്രദായത്തിൽ ഗുരുവിന്റെ ആത്മാവ്, ശിഷ്യന്റെ ആത്മാവോട് സംവദിച്ച്, അവയുടെ ഏകത്വാനുഭൂതിയാൽ ശിഷ്യനെ അടുത്ത തലമുറയുടെ ഗുരുവാകാൻ ഉള്ള ജ്ഞാനാധികാരം ഏല്പിക്കുകയാണ് ചെയ്യുന്നത്. സൂക്ഷ്മവും മഹത്തുമായ ഈ പ്രക്രിയയിൽ 'ത്വം' എന്ന വാക്കിന്, 'നീ' എന്നും 'ഞാൻ' എന്നും വ്യത്യാസമില്ലാതാവുന്നുണ്ട്.

സൂര്യനെ ബ്രഹ്മമായി സങ്കല്പിച്ച് ഉപാസിക്കുക, ആകാശത്തെ ബ്രഹ്മമായി സങ്കല്പിച്ച് ഉപാസിക്കുക, വിഷ്ണുരൂപത്തെ ബ്രഹ്മമായി സങ്കല്പിച്ച് ഉപാസിക്കുക, ഒരു കല്ലിനെ ബ്രഹ്മമായി സങ്കല്പിച്ച് ഉപാസിക്കുക, സ്വാത്മാവിനെ ബ്രഹ്മമായുപാസിക്കുക — രൂപമുള്ള സർവ്വവസ്തുക്കളെയും രൂപമില്ലാത്ത വസ്തുക്കളെയും നമുക്ക് ബ്രഹ്മമായി സങ്കല്പിച്ച് ഉപാസിക്കാം. കാരണം, അവയെല്ലാം ബ്രഹ്മമയമാണ്. ഇവിടെ 'സത്' എന്ന സത്തയെത്തന്നെ ബ്രഹ്മമായുപാസിക്കുകയാണ്.

ഒരു മനുഷ്യശരീരം (അതു ശ്വേതകേതുവിന്റെതായാലും) മാത്രമല്ല, ബ്രഹ്മം. അതിനാൽ 'തത് ത്വം അസി' എന്ന വാക്കിലെ ത്വം ശ്വേതകേതു എന്ന



നാമരൂപങ്ങളുള്ള ഒരു മനുഷ്യശരീരത്തെ മാത്രം കുറിക്കുന്നതല്ല; അവൻ മാത്രമാണ് ഈശ്വരനെന്ന അഹങ്കാരം ജനിപ്പിക്കാൻ (ഹിരണ്യകശിപുവെപ്പോലെ) ഉള്ളതുമല്ല. നാമരൂപാത്മകമായ ശരീരത്തിന്റെ ബന്ധനങ്ങളിൽനിന്നു മോചിപ്പിക്കാനും സർവ്വപ്രപഞ്ചവുമായി അദ്വൈതഭാവം ഉണർത്താനും ആ സ്വാനുഭൂതിയുടെ സ്വരാർണ്ണവമായ സുവർണ്ണസാഗരത്തിൽ ആറാടിച്ച് പുതിയൊരു ഗുരുപരമ്പരയുടെ പുതിയൊരു കണ്ണിയാക്കാനുമുള്ള വാക്യമാണ് 'തത് ത്വം അസി'. കവി പാടിയതുപോലെ,

"മറ്റൊരാത്മാവിനെ തൊട്ടുതൊട്ടുണർത്തും വരേക്കുമേ
ഹാ, വെറും വനപുഷ്പം പോലാവില്ലേ—"
എന്റെ ആത്മജ്ഞാനവും എന്ന ഗുരുചിന്തയുടെ സൗരഭ്യമാണത്.

## അദ്ധ്യായം 7

### ഖണ്ഡം 1

ആറാം അദ്ധ്യായം പരമാർത്ഥതത്ത്വോപദേശപ്രധാനമായിരുന്നു. അതിൽ സദാത്മൈകത്വനിർണ്ണയം സാധിച്ചു. എന്നാൽ സത്തിന്റെ വാഗ്വികാരലക്ഷണത്തോടുകൂടിയ തത്ത്വങ്ങൾ നിർദ്ദേശിച്ചിട്ടില്ല. നാമത്തിൽനിന്നാരംഭിച്ച് ക്രമത്തിൽ നിർദ്ദേശിച്ചാലും 'ഭൂമ' എന്ന നിരതിശയതത്ത്വത്തിൽത്തന്നെ നമുക്കെത്തിച്ചേരാം എന്നു കാണിക്കുന്നതിന് ഏഴാം അദ്ധ്യായം ഉപയോഗിച്ചിരിക്കുന്നു. 'ശാഖാചന്ദ്രദർശനന്യായം' അനുസരിച്ചാണിത്.

'അമ്പിളി പൊങ്ങിനില്ക്കുന്നിതാ മരക്കൊമ്പിന്മേൽനിന്നു കോലോളം ദൂരത്തിൽ' എന്ന് കുട്ടിയോടു പറഞ്ഞ് മരക്കൊമ്പത്തെ അമ്പിളിയിൽനിന്ന് പതുക്കെപ്പതുക്കെ അതിന്റെ ശ്രദ്ധയെ ജ്യോതിശ്ശാസ്ത്രതത്ത്വങ്ങളിലേക്ക് കൊണ്ടുവരാൻ സാധിക്കും. അതേ ന്യായമാണ് ഇവിടെ നാമാദികളിൽനിന്ന് ഭൂമാവിലേക്കു വരാൻ ഉപയോഗിക്കുന്നത്. സത്തിനെക്കാൾ താഴെയുള്ള കാര്യങ്ങളൊന്നും നിർദ്ദേശിക്കാതെ വിട്ടാൽ, ഇനിയും എന്തൊക്കെയോ അറിയാനുണ്ട് എന്ന ആശങ്ക മനുഷ്യമനസ്സിൽ അവശേഷിക്കും. അതു സംഭവിക്കാതിരിക്കാനാണ് ഇവിടെ ശ്രുതി അവയെ പരാമർശിച്ചു നിർദ്ദേശിക്കുന്നത്.

സോപാനാരോഹണന്യായേന, സ്ഥൂലവസ്തുക്കളിൽനിന്നാരംഭിച്ച് സൂക്ഷ്മവും സൂക്ഷ്മതരവുമായ വസ്തുക്കളെ ബുദ്ധിവിഷയമാക്കി ഒടുവിൽ സത്താകുന്ന സ്വരാജ്യത്തിൽത്തന്നെ ജിജ്ഞാസുവിനെ അഭിഷിക്തനാക്കുക എന്നതാണ് ഇതിന്റെ മാർഗ്ഗമെന്ന് ശാങ്കരഭാഷ്യം വിശദീകരിക്കുന്നു. ഈ മാർഗ്ഗം തന്നെയാണ് ഇന്ന് എല്ലാ ആധുനികശാസ്ത്രങ്ങളും (പ്രത്യേകിച്ച് മെഡിസിൻ, ആസ്ട്രോഫിസിക്സ്, ഫിസിക്സ്, കെമിസ്ട്രി, ബയോളജി എന്നിവയൊക്കെ) ചെയ്യുന്നത്. നാമാദികളിൽനിന്ന് ഉത്തരോത്തരം ഉത്കൃഷ്ടമായ ഭൂമാവിലേക്കു നയിക്കുന്ന സാഹിത്യ, തത്ത്വശാസ്ത്ര, മതശാഖകളും അതേമാർഗ്ഗം സ്വീകരിക്കുന്നുണ്ട്. ഇപ്രകാരം സ്ഥൂലവിഷയങ്ങളിൽനിന്നാരംഭിച്ചാലും അത് പരവിദ്യയെത്തന്നെ സ്തുതിക്കുന്നു. ദേവർഷിയായ നാരദൻ കൃതകർത്തവ്യനും സർവ്വവിദ്യാപാരംഗതനും ആണെങ്കിലും ആത്മജ്ഞാനമില്ലായ്കയാൽ ദുഃഖിച്ചു.

അപ്പോൾപിന്നെ ഏതെങ്കിലും ഒരു ശാസ്ത്രം മാത്രം അഭ്യസിച്ചവരും, ചെയ്തുതീർക്കാൻ അനേകം കർത്തവ്യങ്ങൾ ഇനിയും ബാക്കിയുണ്ടെന്നു കരുതുന്നവരുമായ നമ്മുടെയൊക്കെ കഥ പറയണോ? സർവ്വവിദ്യകളെക്കാളും ശാസ്ത്രങ്ങളെക്കാളും, ആത്മജ്ഞാനത്തിന് മുഖ്യത്വം പറയാൻവേണ്ടിയാണ് നാരദൻെറയും സനത്കുമാരൻെറയും കഥ പറയുന്നത്. അതിനാൽ പരവിദ്യയെത്തന്നെ ഇവിടെയും പുകഴ്ത്തുന്നു. 'ഞാൻ ഉത്തമകുലത്തിലാണ് ജനിച്ചത്, ഞാൻ സർവ്വജ്ഞനാണ്, ഞാൻ സത്സ്വഭാവിയാണ്, ഞാൻ വിവിധ യോഗസാധനകളോടുകൂടിയ ശക്തിസമ്പത്തുകൾ ആർജ്ജിച്ചവനാണ്' മുതലായ അഭിമാനങ്ങളോടുകൂടി (ആ അഭിമാനങ്ങൾ ഉള്ളിൽ മറച്ചുപിടിച്ച്) ഒരു പ്രാകൃതപുരുഷനെപ്പോലെ നടിച്ച് നാരദൻ സനത്കുമാരൻെറ അടുത്ത് ശ്രേയഃസാധനപ്രാപ്തിക്കായി ചെന്നു. നിരതിശയമായ ബ്രഹ്മപ്രാപ്തിക്ക് അത്തരം അഭിമാനങ്ങളൊന്നുമല്ല വേണ്ടത് എന്നു സാരം. 'ഉത്തമാഭിജനവിദ്യാവൃത്തസാധനശക്തി സമ്പത്തി നിമിത്താഭിമാന'ത്തെ ഇപ്രകാരം തള്ളിപ്പറഞ്ഞതുകൊണ്ടാണ് ശങ്കരൻെറ സമകാലീനരായ സവർണ്ണർക്ക് അദ്ദേഹം അനഭിമതനും പ്രച്ഛന്നബുദ്ധനും ആയത്. വിധിവൈപരീത്യം! അദ്ദേഹത്തിൻെറ വാക്കുകൾ ശ്രദ്ധിച്ചു പഠിക്കാത്ത ഇന്നത്തെ തലമുറക്കാർ അദ്ദേഹത്തെ സവർണ്ണമതസ്ഥാപകനായി തെറ്റിദ്ധരിക്കയും ചെയ്യുന്നു! പണ്ഡിതന്മാരടക്കം!

1. ഓം. അധീഹി ഭഗവ ഇതി ഹോപസസാദ സനത്കുമാരം
   നാരദസ്തം ഹോവാച യദ്വേത്ഥതേന
   നോപസീദ തതസ്ത ഊർദ്ധ്വം വക്ഷ്യാമീതിസഹോദ്വാച.

ഓം. "ഭഗവാൻ, എന്നെ ഉപദേശിക്കാൻ പ്രസാദിക്കണം." നാരദൻ സനത്കുമാരനെ സമീപിച്ചു. അദ്ദേഹം പറഞ്ഞു: "നിനക്ക് എന്തെല്ലാം അറിയാം എന്ന് ആദ്യം പറഞ്ഞശേഷം എന്നെ സമീപിക്കുക. ഞാൻ ഉപദേശിക്കാം."

2. ഋഗ്വേദം ഭഗവോ$f$ ദ്ധ്യേമി യജുർവ്വേദം സാമവേദമാഥർവ്വണം
   ചതുർത്ഥമിതിഹാസ പുരാണം പഞ്ചമം
   വേദാനാം വേദം പിത്ര്യം രാശിം ദൈവം നിധിം
   വാകോവാക്യമേകായനം ദേവവിദ്യാം ബ്രഹ്മവിദ്യാം
   ഭൂതവിദ്യാം ക്ഷത്രവിദ്യാം നക്ഷത്രവിദ്യാം സർപ്പദേവ
   ജനവിദ്യാമേതദ് ഭഗവോ$f$ദ്ധ്യേമി.

'ഭഗവാൻ, എനിക്ക് ഋക്ക്, യജുസ്സ്, സാമം, അഥർവ്വണമെന്ന ചതുർവേദങ്ങളും ഇതിഹാസപുരാണങ്ങളാകുന്ന പഞ്ചമവേദവും, വേദങ്ങളുടെ വേദവും, പിത്ര്യം എന്ന പിതൃശ്രാദ്ധകല്പവും, രാശി (ഗണിതം)യും, ദൈവ(ഉത്പാതങ്ങളെക്കുറിച്ചുള്ള ജ്ഞാനം)വും, നിധി (മഹാകാലാദിനിധിശാസ്ത്രം)യും വാകോവാക്യ (തർക്കശാസ്ത്ര)വും ഏകായന(നീതിശാസ്ത്രം)വും ദേവവിദ്യ(നിരുക്തം)യും ബ്രഹ്മവിദ്യയും ഭൂതവിദ്യയും ക്ഷത്രവിദ്യയും (ധനുർവ്വേദം) നക്ഷത്രവിദ്യയും (ജ്യോതിശ്ശാസ്ത്രം) സർപ്പവിദ്യയും (ഗാരുഡം) ദേവജനവിദ്യയും (ഗന്ധയുക്തി നൃത്യഗീതവാദ്യശില്പാദിവിജ്ഞാനം) അറിയാം.'



വേദങ്ങളുടെ വേദം വ്യാകരണമാണ്. വ്യാകരണംകൊണ്ടു മാത്രമേ ഋഗ്വേദാദിവേദങ്ങളെ ഓരോ പദാദിവിഭാഗപ്രകാരം അറിയാൻ കഴിയൂ. ബ്രഹ്മവിദ്യ ഇവിടെ ഋക്ക് യജുസ്സാമാദികളുടെ ശിക്ഷാകല്പമായ ഛന്ദസ്സാണ്. ഭൂതവിദ്യ ഭൂതതന്ത്രമാണ്. (ബയോളജിയും കെമിസ്ട്രിയും ഫിസിക്സും പെടും) ഗാരുഡവിദ്യയിൽ ആകാശസഞ്ചാരം, വിമാനനിർമ്മാണം, കപ്പൽനിർമ്മാണം മുതലായവ ഉൾപ്പെടും.

3. സോ$f$ ഹം ഭഗവോ മന്ത്രവിദേവാസ്മി നാത്മവിച്ഛ്രുതം ഹ്യേവ
   മേ ഭഗവദ്ദൃശോഭ്യസ്തരതിശോകമാത്മവിദിതി സോ$f$ഹം ഭഗവഃ
   ശോചാമി തം മാ ഭഗവാഞ്ഛോകസ്യപാരം താരയത്വിതിതം
   ഹോവാച യദ്വൈ കിഞ്ചൈ തദദ്ധ്യഗീഷ്ഠാ നാമൈ വൈ തത്.

"ഭഗവാൻ, ഞാൻ ഒരു മന്ത്രവിത്ത് മാത്രമാണ്; ആത്മജ്ഞാനിയല്ല. ഭഗവാനെപ്പോലെയുള്ള ആത്മവിദ്യാഭ്യസ്തവിദ്യരിൽനിന്ന് ആത്മവിത്തുമാത്രമേ ശോകത്തെ ജയിക്കുന്നുള്ളൂ എന്ന് ഞാൻ കേട്ടിട്ടുണ്ട്. ഞാൻ ദുഃഖിതനാണ്. ആ ശോകത്തിനെ തരണം ചെയ്യിക്കാൻ കനിവുണ്ടാകണം." സനത്കുമാരൻ പറഞ്ഞു. "നീ ഇപ്പോൾ പഠിച്ചു എന്നു പറഞ്ഞതൊക്കെ വെറും നാമം മാത്രമാണ്." മന്ത്രവിത്ത് എന്നതിന് ശബ്ദാർത്ഥമാത്രവിജ്ഞാനവാൻ എന്നർത്ഥം. സർവ്വശബ്ദങ്ങളും അഭിധാനങ്ങളാണ്. അങ്ങനെയുള്ള നാമങ്ങളെക്കൊണ്ടാണ് നമുക്കു മനനം ചെയ്യാൻ സാധിക്കുന്ന സർവ്വമന്ത്രങ്ങളും (ഗ്രന്ഥങ്ങളും) രചിക്കപ്പെട്ടിരിക്കുന്നത്. ഗ്രന്ഥങ്ങളിലെ ശബ്ദങ്ങളും അർത്ഥങ്ങളും നന്നായി ഗ്രഹിക്കുക എന്നാൽ അതിനർത്ഥം നാമരൂപമായ ജഗത്തിനെ ഗ്രഹിക്കുക എന്നുമാത്രമാണ്. മന്ത്രവിത്ത് സ്വാഭാവികമായും കർമ്മവിത്തുകൂടിയാണ്. (ഒരു പത്തോളജിസ്റ്റ് പത്തോളജി ഗ്രന്ഥങ്ങളിലെ വാക്യങ്ങളെ ശബ്ദാർത്ഥവിചാരം ചെയ്ത് മനനംചെയ്ത് തൻെറ കർമ്മരംഗത്ത് പ്രാവീണ്യം നേടുന്നതുപോലെ). 'മന്ത്രേഷു കർമ്മാണി' എന്ന് തുടർന്നു പറയുന്നുമുണ്ട് (VII-5-1).

മന്ത്രങ്ങൾകൊണ്ടുതന്നെയാണല്ലോ ആത്മാവിനെയും പ്രകാശിപ്പിക്കുന്നത്. അപ്പോൾപിന്നെ മന്ത്രവിത്ത് ആത്മവിത്താകാത്തതെന്തുകൊണ്ട്?

വാക്കുകളുടെ അഭിധാനം, അഭിധേയം (നാമം, നാമത്താൽ വിവക്ഷിതമായ വസ്ത്വർത്ഥം) എന്ന ഭേദം പരസ്പരം മാറാവുന്നതാണ്; വികാരമാണ്. മാറ്റമുള്ള ഒന്ന് (വികാരം) ആത്മാവാവുക വയ്യ. ആത്മാവ് ആത്മശബ്ദം കൊണ്ടുതന്നെ അറിയപ്പെടുന്നു എന്നതും ശരിയല്ല. 'യതോ വാചോ നിവർത്തന്തേ' ഒരു വാക്കും ഇല്ലാത്തപ്പോഴാണ് അത് അറിയപ്പെടുന്നത്. അത്തരമൊരു ധ്യാനമുഹൂർത്തത്തിൽ എത്തിച്ചേരാൻ തനിക്ക് ഇതുവരെ സാധിച്ചിട്ടില്ല എന്നാണ് ഞാൻ മന്ത്രവിത്തു മാത്രമാണ്, ആത്മവിത്തല്ല എന്ന നാരദൻെറ പ്രസ്താവത്തിന് അർത്ഥം. മന്ത്രവിത്തായതുകൊണ്ട് ഞാൻ കർമ്മവിത്താണെന്നും, കർമ്മവും ആചാരവും നാമവുമെല്ലാം അതാതു കാലഘട്ടങ്ങളിൽ മാറിക്കൊണ്ടിരിക്കുന്ന വികാരങ്ങളാകയാൽ, തനിക്ക് മാറ്റമുള്ള വസ്തുക്കളുടെ വിജ്ഞാനം മാത്രമേ ലഭിച്ചിട്ടുള്ളൂ എന്നും നാരദൻ പറയുന്നു. മാറ്റമില്ലാത്ത ആത്മപ്രകൃതിസ്വരൂപത്തെ ഉത്തമാചാര്യനിലൂടെയല്ലാതെ അറിയാൻ സാദ്ധ്യമല്ലാത്തതിനാലാണ് പരമഭാഗവതോത്തമനായ സനത്കുമാരനെ നാരദൻ സമീപിച്ചിരിക്കുന്നത്.

ദുഃഖത്തിൽനിന്ന് മനുഷ്യരാശിയെ മോചിപ്പിക്കാൻ നാരദൻ തേടുന്ന മാർഗ്ഗത്തെത്തന്നെയാണ് പില്ക്കാലത്ത് ഗൗതമബുദ്ധനും മഹാവീരനും യേശുവും തേടിയത്; അവരവരുടേതായ ശൈലികളിൽ! പരമനിർവ്വാണമെന്നും പരമാനന്ദമെന്നും വിളിക്കപ്പെടുന്ന സുഖത്തെത്തന്നെയാണ് ഇവിടെ ഉപനിഷത്ത് ഭൂമാവെന്നു വിളിക്കുന്നത്. ആ നിർവ്വാണത്തിൻെറ ആനന്ദലഹരിയെക്കുറിച്ച്, സ്വാനുഭൂതി ലഭിച്ചിട്ടുള്ള സനത്കുമാരൻ നാരദനോട് സംസാരിക്കാൻ തുടങ്ങി.

4. നാമ വാ ഋഗ്വേദോ യജുർവ്വേദഃ സാമവേദ അഥർവ്വണശ്ച
തുർത്ഥ ഇതിഹാസപുരാണഃ പഞ്ചമോ വേദാനാം വേദഃ
പിത്യോ രാശിർദ്ദേവോ നിധിർവ്വാകോ വാക്യമേകായതം
ദേവവിദ്യാ ബ്രഹ്മവിദ്യാ ഭൂതവിദ്യാ ക്ഷത്രവിദ്യാ
നക്ഷത്രവിദ്യ യാ സർവ്വദേവജനവിദ്യയാ നാമൈ
വൈ തന്നാമോപാസ്വേതി.

നാരദൻ അഭ്യസിച്ച വേദശാസ്ത്രങ്ങളെല്ലാംതന്നെ നാമങ്ങളാണ്. അവയെ നാമമായി ഉപാസിക്കണം. ഈ നാമങ്ങളെല്ലാം ബ്രഹ്മത്തിൻെറ നാമങ്ങൾതന്നെ എന്ന ബ്രഹ്മബുദ്ധിയോടുകൂടി അവയെ ഉപാസിക്കണം.

യഥാ പ്രതിമാം വിഷ്ണുബുദ്ധയോപാസ്തേ തദ്വത് എന്ന് ശാങ്കരഭാഷ്യം. പ്രതിമയെ വിഷ്ണുവാണെന്നു സങ്കല്പിച്ച് ഉപാസിക്കുന്നതുപോലെ ശാസ്ത്രാദികളാകുന്ന നാമങ്ങളെ ബ്രഹ്മമാണെന്നു സങ്കല്പിച്ച് ഉപാസിക്കണം.

5. സ യോ നാമ ബ്രഹ്മേത്യുപാസ്തേ യാവന്നാമ്നോ ഗതം
തത്രാസ്യ കാമചാരോ ഭവതി യോ നാമ ബ്രഹ്മേത്യുപാ
സ്തേ$f$ സ്തി ഭഗവോ നാമ്നോ ഭൂയ ഇതി നാമ്നോ വാവ
ഭൂയോ$f$ സ്തീതി തന്മേ ഭഗവൻ ബ്രവീത്വിതി

"നാമത്തെ ബ്രഹ്മമായി ഉപാസിക്കുന്നവന് ആ നാമം എത്രത്തോളം പോകുന്നുവോ അത്രത്തോളം അവനവൻെറ ഇഷ്ടപ്രകാരം സഞ്ചരിക്കാൻ സാധിക്കും."

"ഭഗവാൻ, നാമത്തെക്കാൾ വലുതായി എന്തെങ്കിലും ഉണ്ടോ?"

"തീർച്ചയായും. നാമത്തെക്കാൾ വലുതായ ചിലതുണ്ട്."

"എങ്കിൽ അതിനെ പറഞ്ഞുതരിക, ഭഗവാൻ."

ഒരു രാജാവിന് തൻെറ സാമ്രാജ്യാതിർത്തികൾക്കകത്ത് യഥേഷ്ടം സഞ്ചരിക്കാവുന്നതുപോലെ ശാസ്ത്രാദികളാകുന്ന നാമങ്ങളെ ബ്രഹ്മമെന്നു കരുതി ഉപാസിക്കുന്നവർക്ക് ആ ശാസ്ത്രത്തിൻെറയും ആ നാമത്തിൻെറയും പരിധിക്കകത്ത് യഥേഷ്ടം വിഹരിക്കാം. അതിനപ്പുറത്തെ ഉപരിലോകങ്ങളിലേക്കു പ്രവേശിക്കാൻ അവർക്കു സാധിക്കയില്ല.

## ഖണ്ഡം 2

1. **വാഗ്വാവ നാമ്നോ ഭൂയസി വാഗ്വാ ഋഗ്വേദം വിജ്ഞാപയതി
യജുർവ്വേദം സാമവേദമാഥർവ്വണം ചതുർത്ഥമിതിഹാസപുരാണം
പഞ്ചമം വേദാനാം വേദം പിത്ര്യം രാശിം ദൈവം നിധിം**



വാകോവാക്യമേകായനം ദേവവിദ്യാം ബ്രഹ്മവിദ്യാം ഭൂതവിദ്യാം
ക്ഷത്രവിദ്യാം നക്ഷത്രവിദ്യാം സർപ്പദേവജനവിദ്യാം ദിവം ച
പൃഥിവീം ച വായും ചാകാശം ചാപശ്ച, തേജശ്ച ദേവാംശ്ച
മനുഷ്യാംശ്ച പശൂംശ്ച വയാംസി ച തൃണവനസ്പതീം
ശ്ച്വാപദാന്യാകീടപതംഗപിപീലികം ധർമ്മം ചാധർമ്മം ച സത്യം
നാനൃതം ച സാധു ചാ സാധു ച ഹൃദയജ്ഞം
ചാഹൃദയജ്ഞം ച യദ്വൈവാങ്നാഭവി-
ഷ്യന്നധർമ്മോ നാധർമ്മോ വ്യജ്ഞാപയിഷ്യന്നസത്യം
നാനൃതം ന സാധുനാസാധു ന ഹൃദയജ്ഞോ നാ ഹൃദയജ്ഞോ
വാഗേ വൈ തത് സർവ്വം വിജ്ഞാപയതി വാചമുപാസ്വേതി.

വാക്കാണ് നാമത്തെക്കാൾ വലുത്. വാക്കുകൊണ്ടാണ് മനുഷ്യൻ ഋക് യജുർ സാമാഥർവ്വണ വേദങ്ങളും, ഇതിഹാസപുരാണാദി പഞ്ചമവേദവും വ്യാകരണവും പിതൃശ്രാദ്ധകർമ്മവും, രാശിയും, ദൈവവും, നിധിയും, വാകോവാക്യവും, ഏകായനവും, ദേവബ്രഹ്മഭൂതക്ഷത്രനക്ഷത്ര വിദ്യകളും, സർപ്പവിദ്യയും, ദേവജനവിദ്യയും, ദ്യോവ്, പൃഥ്വി, വായു, ആകാശം, ആപസ്സ്, തേജസ്സ് എന്നിവയും ദേവ, മനുഷ്യ, പശു പക്ഷികളും, തൃണം, വനസ്പതി, ശ്വപദം, കീടം, പതംഗം, ഉറുമ്പ് എന്നിവയും, ധർമ്മാധർമ്മങ്ങളും, സത്യാനൃതങ്ങളും സാധുവും അസാധുവും, ഹൃദയജ്ഞവും അഹൃദയജ്ഞവും ആയ സർവ്വവും ഗ്രഹിക്കുന്നത്. വാക്കില്ലെങ്കിൽ മേല്പറഞ്ഞതൊന്നും ഇല്ല. അതിനാൽ സർവ്വത്തെയും ഗ്രഹിപ്പിക്കുന്ന വാക്കിനെ ഉപാസിക്കുക.

ജിഹ്വാമൂലം മുതലായ അഷ്ടസ്ഥാനങ്ങളിലിരുന്ന് വർണ്ണങ്ങളെ ഉച്ചരിക്കുന്ന വാഗിന്ദ്രിയം പുറപ്പെടുവിക്കുന്ന വൈഖരി വെറും നാമമാണ് എന്നു പറഞ്ഞു. ആ വൈഖരിക്ക് (നാമങ്ങൾക്ക്) മൂലകാരണമായ പരംവാക്കിനെയാണ് ഇവിടെ വാക്ക് എന്നു പറയുന്നത്. കാര്യത്തെക്കാൾ കാരണം ഗുരുത്വമുള്ളതും ശ്രേഷ്ഠവുമാകയാൽ വാക്ക് നാമത്തെക്കാൾ ശ്രേഷ്ഠമാണ്. പുത്രൻ പിതാവിൻെറ ബീജത്തിൽ അടങ്ങിയിരിക്കയാൽ പിതാവ് പുത്രനെക്കാൾ ശ്രേഷ്ഠനാണ്. അതുപോലെ നാമപ്രപഞ്ചം മുഴുവൻ പരാവാക്കിൽ അടങ്ങിയിരിക്കയാൽ വാക്ക് നാമത്തെക്കാൾ ഭൂമാവാണ്.

2. സ യോ വാചം ബ്രഹ്മേത്യുപാസ്തേ യാവദ്വാചോ
ഗതം തത്രാസ്യ യഥാ കാമചാരോ ഭവതി യോ
വാചം ബ്രഹ്മേത്യുപാസ്തേ തസ്തി ഭഗവോ വാചോ
ഭൂയ ഇതി വാചോ വാവ ഭൂയോ $f$സ്തീതി തന്മേ
ഭഗവാൻ ബ്രവീത്വിതി.

**'വാക്കിനെ ബ്രഹ്മമായി ഉപാസിക്കുന്നവർ വാക്കിന് പോകാവുന്നത്ര ദൂരം വരെ യഥാകാമം സഞ്ചരിക്കുന്നു.' വാക്കിനെക്കാൾ വലുതായി എന്തെങ്കിലുമുണ്ടോ?**

**"തീർച്ചയായും ഉണ്ട്."**

**"ഭഗവാൻ, അതിനെ വിശദീകരിച്ചു തന്നാലും!"**

## ഖണ്ഡം 3

മനോ വാവ വാചോ ഭൂയോ യഥാ വൈ ദ്വേ വാമലകേദ്വേവാ
കോലേ ദ്വൗ വാക്ഷൗ മുഷ്ഠിരനുഭവത്യേവം വാചം ച നാമ ച
മനോ ƒനുഭവതി സ യദാ മനസാ മനസ്യതി മന്ത്രാനധീയീയേത്യ-
ഥാധീതേ കർമ്മാണി കുർവീയേ ത്യഥ കുരുതേ പുത്രാംശ്ച
പശുംശ്ചേ ഛേരേയേത്യഥേ ഛത ഇമം ച ലോകമമും-
ചേഛേരയേത്യഥേ ഛതേ മനോഹ്യാത്മാ മനോഹി
ലോകോമനോഹി ബ്രഹ്മ മന ഉപാസ്വേതി.

മനസ്സാണ് വാക്കിനെക്കാൾ വലുത്. ഒരു മുഷ്ടിക്കകത്ത് രണ്ട് നെല്ലിക്കയോ, രണ്ടു കോലഫലങ്ങളോ, രണ്ട് അക്ഷങ്ങളോ അടക്കിവെച്ച് അനുഭവിക്കാൻ സാധിക്കുന്നതുപോലെ മനസ്സ് തന്നിൽ വാക്കിനെയും നാമത്തെയും അടക്കിവെച്ച് അനുഭവിക്കുന്നു. ഒരാൾ മനസ്സുകൊണ്ട് 'ഞാൻ മന്ത്രങ്ങൾ പഠിക്കട്ടെ' എന്ന് ആഗ്രഹിക്കുമ്പോൾ അയാൾ അവ പഠിക്കുന്നു; മനസ്സുകൊണ്ട് 'ഞാൻ ഇന്ന കർമ്മം ചെയ്യട്ടെ' എന്ന് ആഗ്രഹിക്കുമ്പോൾ അവ ചെയ്യുന്നു; 'ഞാൻ പുത്രനെയും പശുക്കളെയും നേടട്ടെ' എന്നാഗ്രഹിക്കുമ്പോൾ അവ നേടുന്നു; 'ഞാൻ ഈ ലോകവും പരലോകവും നേടട്ടെ' എന്നാഗ്രഹിക്കുമ്പോൾ അവ നേടുന്നു. മനം തന്നെയാണ് ആത്മാവ്; മനസ്സുതന്നെ ലോകം; മനസ്സുതന്നെ ബ്രഹ്മം. മനസ്സിനെ ഉപാസിക്കുക.

മനനവിശിഷ്ടമായ മനസ്സാണ് വാക്കിനെ ജനിപ്പിക്കുന്നതും പുറത്തേക്കു പ്രസരിപ്പിക്കുന്നതും. അതിനാൽ വാക്ക് മനസ്സിൽ അന്തർഭവിച്ചിരിക്കുന്നു. അതിനാൽ, വാക്ക് ഏതൊന്നിൽ അടങ്ങിയിരിക്കുന്നുവോ ആ മനസ്സാണ് വാക്കിനെക്കാൾ വലുത്. മുഷ്ടിക്കകത്ത് അന്തർഭവിച്ചിരിക്കുന്ന രണ്ടു നെല്ലിക്കകളെക്കാൾ മുഷ്ടി വലുതായിരിക്കുന്നതുപോലെ മനസ്സിൽ അന്തർഭവിച്ച നാമത്തെക്കാളും വാക്കിനെക്കാളും വലുതാണ് മനസ്സ്. മനസ്സുകൊണ്ട് ഇച്ഛിച്ച കർമ്മങ്ങൾ ചെയ്യുന്നു; മനസ്സുകൊണ്ട് ഇച്ഛിച്ചതെല്ലാം പറയുന്നു; മനസ്സുകൊണ്ട് ഇച്ഛിച്ചതെല്ലാം നേടുന്നു. കർത്തൃത്വവും ഭോക്തൃത്വവും മനസ്സിന്റേതാകയാൽ മനസ്സു തന്നെയാണ് ആത്മാവ്. പ്രപഞ്ചങ്ങളും പ്രപഞ്ചവസ്തുക്കളും അവയുടെ നാമങ്ങളും അവ നേടേണ്ട കർമ്മങ്ങളും മനസ്സിലിരിക്കുന്നതിനാൽ മനസ്സുതന്നെ പ്രപഞ്ചം; മനസ്സുതന്നെ പ്രപഞ്ചം എന്നതുകൊണ്ട് മനസ്സുതന്നെ ബ്രഹ്മം. അതിനാൽ മനസ്സിനെ ഉപാസിക്കുക.

2. സ യോ മനോ ബ്രഹ്മേത്യുപാസ്തേ യാവന്മനസോഗതം
   തത്രാസ്യ യഥാ കാമചാരോ ഭവതി യോ മനോ ബ്രഹ്മേത്യു
   പാസ്തേ ƒസ്തി ഭഗവോ മനസോ ഭൂയ ഇതി മനസോ വാവ
   ഭൂയോ ƒസ്തീതി തന്മേ ഭഗവാൻ ബ്രവീത്വിതി.

മനസ്സിനെ ബ്രഹ്മമായി ഉപാസിക്കുന്നവർക്ക് മനസ്സ് പോകുന്ന ദൂരംവരെ യഥാകാമം സഞ്ചരിക്കാൻ സാധിക്കുന്നു.

"മനസ്സിനെക്കാൾ വലുതായി വല്ലതുമുണ്ടോ?"
"ഉണ്ട്."
"എങ്കിൽ അതിനെ ഉപദേശിച്ചു തരിക."

## ഖണ്ഡം 4

1. സങ്കല്പോ വാവ മനസോ ഭൂയാന്യദാ വൈ സങ്കല്പ
   യതേƒ ഥ മനസ്യത്യഥ വാചമീരയതിതാമുനാമ്നീരയതി
   നാമ്നി മന്ത്രാ ഏകം ഭവന്തി മന്ത്രേഷു കർമ്മാണി.

സങ്കല്പം മനസ്സിനെക്കാൾ വലുതാണ്. മനസ്സ് പ്രവർത്തിക്കുമ്പോൾ സങ്കല്പങ്ങൾ ഉണ്ടാവുന്നു; സങ്കല്പം ഉണ്ടാവുമ്പോൾ വാക്കുകൾ സൃഷ്ടിക്കപ്പെടുന്നു; അവയാൽ നാമം ഉണ്ടാവുന്നു. നാമത്തിൽ മന്ത്രങ്ങൾ ഏകമായി ഭവിക്കുന്നു; മന്ത്രങ്ങളിൽ കർമ്മങ്ങളും ഏകീഭവിക്കുന്നു.

മനസ്സിനെപ്പോലെ സങ്കല്പവും അന്തഃകരണത്തിന്റെ ഒരു വൃത്തിയാണ്. എന്തുചെയ്യണം, എന്തു ചെയ്യേണ്ട എന്നു വിവേചിച്ച് വിഷയവിഭാഗം ചെയ്യാനുള്ള സാമർത്ഥ്യമാണത്. ഇപ്രകാരമുള്ള വിവേചനബുദ്ധിയിലാണ്, പ്രവൃത്തിചെയ്യാനുള്ള ആഗ്രഹം എന്ന രൂപത്തിലുള്ള മനസ്സ് ഇരിക്കുന്നത്. എങ്ങനെയെന്നാൽ എന്തുചെയ്യണം, എന്തു ചെയ്യരുത് എന്ന് മനസ്സിൽ വിഭജിച്ചു സങ്കല്പിക്കുമ്പോഴാണ്, 'ഞാൻ മന്ത്രങ്ങൾ പഠിക്കും' മുതലായ കാമങ്ങൾ ഉണ്ടാവുന്നത്. അതിനുശേഷമാണ് വാക്കായിട്ട് അത് പുറത്തുവരുന്നത്; കർമ്മമായിട്ട് അത് ദൃശ്യമാവുന്നത്. വാക്കും കർമ്മവും നാമമായിത്തീരുന്നു. വാക്ക് എന്ന സാമാന്യ നാമത്തിൽ സർവ്വമന്ത്രങ്ങളും ഏകീഭവിക്കുന്നു. സാമാന്യത്തിൽ എല്ലാ വിശേഷങ്ങളും അന്തർഭവിച്ചിരിക്കുന്നു. വാക്കുകൊണ്ട് (മന്ത്രംകൊണ്ട്) പ്രകാശിതമായ സർവ്വകർമ്മങ്ങളും മന്ത്രത്തിൽത്തന്നെ ഏകീഭവിച്ച് അന്തർഭവിച്ചിരിക്കുന്നു.

2. താനി ഹ വാ ഏതാനി സങ്കല്പകായനാനി സങ്കല്പാത്മകാനി
   സങ്കല്പേ പ്രതിഷ്ഠിതാനി സമക്ലൃപ്താം ദ്യാവാ പൃഥിവീ സമ
   കല്പേതാം വായുശ്ചാകാശം ച സമകല്പന്താപശ്ചതേജശ്ച
   തേഷാം സം ക്ലൃപ്ത്യൈവർഷം സങ്കല്പതേ വർഷസ്യ സംക്ലൃപ്ത്യാ
   അന്നം സങ്കല്പ തേƒന്നസ്യ സംക്ലൃപ്ത്യൈപ്രാണാഃ
   സങ്കല്പന്തേ പ്രാണാനാം സംക്ലൃപ്ത്യൈ മന്ത്രാഃ സങ്കല്പന്തെ
   മന്ത്രാണാം സംക്ലൃപ്ത്യൈ കർമ്മാണി സങ്കല്പന്തെ
   കർമ്മണാം സംക്ലൃപ്ത്യൈ ലോകസങ്കല്പതേ ലോകസ്യ
   സംക്ലൃപ്ത്യൈ സർവ്വം സങ്കല്പതേ സ ഏഷ
   സങ്കല്പഃ സങ്കല്പമുപാ സ്വേതി.

ഇക്കാണുന്ന സർവ്വവും സങ്കല്പത്തിൽത്തന്നെ ഏകായനമായി, സങ്കല്പാത്മകമായി, സങ്കല്പത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. ദ്യാവാപൃഥിവികൾ സമകല്പങ്ങളാണ്. വായ്വാകാശങ്ങൾ സമകല്പങ്ങളാണ്. ആപസ്സും തേജസ്സും സമകല്പങ്ങളാണ്. അവയുടെ സങ്കല്പമനുസരിച്ച് വർഷം ഉണ്ടാവുന്നു. വർഷത്തിന്റെ സങ്കല്പമനുസരിച്ച് അന്നം ഉണ്ടാവുന്നു. അന്നത്തിന്റെ സങ്കല്പമനുസരിച്ച് പ്രാണനുണ്ടാവുന്നു. പ്രാണന്റെ സങ്കല്പമനുസരിച്ച് മന്ത്രങ്ങളുണ്ടാവുന്നു. മന്ത്രങ്ങളുടെ സങ്കല്പമനുസരിച്ച് കർമ്മങ്ങളുണ്ടാവുന്നു. കർമ്മങ്ങളുടെ സങ്കല്പമനുസരിച്ച് ലോകങ്ങളുണ്ടാവുന്നു. ലോകങ്ങളുടെ സങ്കല്പമനുസരിച്ച് സർവ്വവും ഉണ്ടാവുന്നു. സങ്കല്പത്തിന്റെ സ്വഭാവം അതാണ്. സങ്കല്പത്തെ ഉപാസിക്കുക.




സ്ത്രൈണപൗരുഷമായ ഈ മൂന്നു സമകല്പങ്ങളുടെ (Balanced) ചേർച്ചകൊണ്ട് മഴ ഉണ്ടാവുന്നു.




ഒന്ന് മറ്റൊന്നിൻെറ സങ്കല്പമാകയാൽ, (ഒന്ന് മറ്റൊന്നിൻെറ co-ordinate ആകയാൽ) ദ്യാവാപൃഥ്വികൾ പരസ്പരം നിരയനങ്ങളാണ്, നിശ്ചലങ്ങളാണ്; വായു, ആകാശങ്ങൾ പരസ്പരം നിരയനങ്ങളാണ്, നിശ്ചലങ്ങളാണ്; തേജസ്സും ജലവും പരസ്പരം നിരയനങ്ങളാണ്, നിശ്ചലങ്ങളാണ്. ഈ ശിവശക്തിസാമരസ്യത്തിൽനിന്ന് മഴ ഉണ്ടാവുന്നു.






കർമ്മഫലരൂപമായ ജഗത്തിൻെറ സങ്കല്പം തൻെറ സ്വരൂപത്തെ വൈകല്യ രഹിതമാക്കാനാണ്. ഇപ്രകാരം അത് സർവ്വസങ്കല്പരൂപമായ അദ്വൈതം സാക്ഷാത്കരിക്കുന്നു. സർവ്വത്തിൻെറയും മൂലം സങ്കല്പമായ സമകല്പമാണ്. അതിനാൽ സങ്കല്പത്തെ ഉപാസിക്കുക.

3. സ യഃ സങ്കല്പം ബ്രഹ്മേത്യുപാസ്തേ ക്ലുപ്താൻ വൈ സ ലോകാൻ ധ്രുവാൻ ധ്രുവഃ പ്രതിഷ്ഠിതാൻ പ്രതിഷ്ഠിതോf വ്യഥമാനാന വ്യഥ മാനോf ഭി സിദ്ധ്യതി. യാവത് സങ്കല്പസ്യ ഗതം തത്രാസ്യ യഥാ കാമചാരോ ഭവതി. യഃ സങ്കല്പം ബ്രഹ്മേത്യുപാസ്തേf സ്തി ഭഗവഃ സങ്കല്പാദ് ഭൂയ ഇതി സങ്കല്പാദ്വാവ ഭൂയോ fസ്തീതി തന്മേ ഭഗവാൻ ബ്രവീത്വിതി.

ബ്രഹ്മത്തെ സങ്കല്പമാക്കി ഉപാസിക്കുന്നവൻ താൻ സങ്കല്പിക്കുന്ന ലോകങ്ങളെയെല്ലാം നേടുന്നു. സ്വയം ധ്രുവമായി പ്രതിഷ്ഠിക്കപ്പെട്ട അവൻ ധ്രുവലോകങ്ങളെ നേടുന്നു. പ്രതിഷ്ഠിതമാകയാൽ പ്രതിഷ്ഠിതലോകങ്ങളെയും അവ്യഥമാനനാകയാൽ അവ്യഥമാനലോകങ്ങളെയും അവനു സിദ്ധിക്കുന്നു. സങ്കല്പത്തിനു പോകാവുന്നത്ര ദൂരം അവന് യഥേഷ്ടം പോകാൻ സാധിക്കുന്നു.

"സങ്കല്പത്തെക്കാൾ വലുതായി വല്ലതുമുണ്ടോ?"

"തീർച്ചയായും ഉണ്ട്."

"എങ്കിൽ അതു വിശദീകരിച്ചാലും, ഭഗവാൻ!"

അത്യന്തധ്രുവാപേക്ഷയാൽ നിത്യമായ ലോകം ഏതോ അതാണ് ധ്രുവലോകം. നിത്യവും പ്രതിഷ്ഠിതവും ദുഃഖരഹിതവുമാണ് ധ്രുവലോകം. ആസ്ട്രോണമി അതിനെ അചഞ്ചലമായ ഒരു ബിന്ദുവായിത്തന്നെ കരുതുന്നുണ്ടെങ്കിലും ആ ധ്രുവബിന്ദുവിന് കാലഘട്ടങ്ങളിൽ പരിസ്പന്ദം സംഭവിക്കുന്നതായും കണ്ടെത്തുന്നുണ്ട്. സത്യസങ്കല്പമായ മനുഷ്യർ (യുഗപുരുഷർ) എന്ന ബ്രഹ്മജ്ഞാനികളും ഇപ്രകാരംതന്നെ. ബ്രഹ്മജ്ഞാനമെന്ന നിത്യസത്യം ഓരോ യുഗസന്ദർഭങ്ങളിൽ സ്ഥാനം മാറി പ്രത്യക്ഷപ്പെടുമ്പോൾ, നാമവരെ അവതാരങ്ങളെന്നു വിളിക്കുന്നു.

## ഖണ്ഡം 5

1. ചിത്തം വാവ സങ്കല്പാദ്ഭൂയോ യദാ വൈ ചേതയതേf ഥ സങ്കല്പ യതേf ഥ മനസ്യത്യഥ വാച മീരയതി താമു നാമ്നീരയതി നാമ്നിമന്ത്രാ ഏകം ഭവതി മന്ത്രേഷു കർമ്മാണി.

ചിത്തം സങ്കല്പത്തെക്കാൾ വലുതാണ്. ഒരാൾ ഒന്നിനെക്കുറിച്ച് ബോധമുണ്ടാവുമ്പോൾ (അറിയുമ്പോൾ) മാത്രമാണ് സങ്കല്പിക്കുന്നത്. സങ്കല്പിക്കുമ്പോഴാണ് മനനം ചെയ്യുന്നത്; മനനം ചെയ്തിട്ടാണ് വാക്ക് പ്രചോദിതമാകുന്നത്. വാക്കാണ് നാമത്തെ പ്രചോദിപ്പിക്കുന്നത്. നാമത്തിൽ സർവ്വമന്ത്രങ്ങളും ഏകീഭൂതമാകുന്നു; മന്ത്രത്തിൽ സർവ്വകർമ്മവും ഏകീഭവിക്കുന്നു.

ചിത്തം എന്നാൽ ചേതയിതൃവ്യം. വർത്തമാനകാലത്തിന് അനുരൂപമായ വസ്തുക്കളെ ബോധിപ്പിക്കുന്നതും, ഭൂതകാലത്തെ വിഷയങ്ങളെയും വസ്തുക്കളെയും നിരൂപണംചെയ്ത്, ഭാവികാലത്തെ പ്രയോജനപ്രദമാംവിധം കെട്ടിപ്പടുക്കുന്നതും ചിത്തമാണ്. ഇപ്രകാരം ത്രികാലങ്ങളിലേക്കു വ്യാപിച്ചു നില്ക്കുന്നതാണ് ചിത്തം. ഒരു വസ്തുവെ ലഭിക്കുമ്പോൾ മാത്രമാണ് നാം 'ഇന്നയിന്നപ്രകാരമുള്ള വസ്തു' കിട്ടി എന്നും, അതു മുൻപുണ്ടായിരുന്ന വസ്തുക്കളിൽനിന്ന് വിഭിന്നമോ

അല്ലയോ എന്നും, അതുപോലെയോ അതിനെക്കാൾ വിശിഷ്ടമോ ആയ വസ്തു ഭാവിയിലും കിട്ടാൻ സാദ്ധ്യതയുണ്ടോ എന്നും മറ്റും ആരായുന്നത്. ത്രികാലങ്ങളിൽ വ്യാപിച്ചു നില്ക്കുന്ന ബോധപ്രകാശം ഉള്ളതുകൊണ്ടാണ് സങ്കല്പങ്ങൾ ഉണ്ടാവുന്നത് എന്ന് അതിൽനിന്ന് വ്യക്തമാകുന്നു.

2. താനിഹ വാ ഏതാനി ചിത്തൈകായനാനി
   ചിത്താത്മാനി ചിത്തേ പ്രതിഷ്ഠിതാനി തസ്യാദ്ധ്യധ്യപി
   ബഹുവിദ ചിത്തോ ഭവതി നായമസ്തി. ത്യേ വൈ ന മാഹുദയം
   വേദ  യദ്വാ അയം വിദ്വാന്നേധ്യ മ ചിത്തഃ സ്യാദി
   ത്യഥ യദ്യല്പവിച്ചിത്തവാൻ ഭവതി തസ്മാ ഏവോ ത
   ശുശ്രൂഷന്തേ ചിത്തം ഹേവൈഷാമേകായനം
   ചിത്തമാത്മാ ചിത്തം പ്രതിഷ്ഠാ ചിത്തമുപാസ്വേതി.

ഇക്കാണുന്ന സർവ്വവും ചിത്തത്തിൽ ഏകായനമായിരിക്കുന്നു; ചിത്താത്മകമായിരിക്കുന്നു; ചിത്തത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. ഒരാൾ ബഹുശാസ്ത്ര വിഷയങ്ങളിൽ പരിജ്ഞാനമുള്ളവനായിരുന്നിട്ടും, 'ചിത്ത'വിഷയത്തിൽ ജ്ഞാനമില്ലാത്ത പക്ഷം വിദ്വാന്മാർ പറയുന്നു: 'അവൻ അചിത്ത'നാണെന്ന്! അല്പം മാത്രം ശാസ്ത്രങ്ങളെ ഗ്രഹിച്ചവനെങ്കിലും അവൻ 'ചിത്ത' ജ്ഞാനമുള്ളവനാണെങ്കിൽ, അവനെ വിദ്വാന്മാർപോലും ശുശ്രൂഷിക്കുന്നു; അവൻെറ വാക്കുകളെ ശ്രദ്ധിക്കുന്നു. അതിനാൽ ചിത്തമാണ് എല്ലാറ്റിനും ആധാരസ്ഥാനവും ആത്മാവും പ്രതിഷ്ഠയും. ചിത്തത്തെ ഉപാസിക്കുക.

3. സ യശ്ചിത്തം ബ്രഹ്മേത്യുപാസ്തേ ചിത്താന്വൈ സ ലോകാൻ
   ധ്രുവാൻ ധ്രുവഃ പ്രതിഷ്ഠിതാൻ പ്രതിഷ്ഠിതോƒ വ്യഥമാനാ
   നവ്യഥമാനോ ƒഭിസിദ്ധ്യതി യാവശ്ചിത്തസ്യ ഗതം തത്രാസ്യ
   യഥാ കാമചാരോ ഭവതി യശ്ചിത്തം ബ്രഹ്മേത്യുപാസ്തേ ƒസ്തി ഭഗവ
   ശ്ചിത്താദ്ഭൂയ ഇതി ചിത്താദ്വാവഭൂയോ ƒസ്തീതി
   തൻമേ ഭാഗവാൻ ബ്രവീത്വിതി.

ബ്രഹ്മത്തെ ചിത്തമായി ഉപാസിക്കുന്നവൻ ചൈതന്യലോകങ്ങളെ പ്രാപിക്കുന്നു. സ്വയം ധ്രുവവും പ്രതിഷ്ഠിതവും വ്യഥയില്ലാത്തതുമാകയാൽ ധ്രുവവും പ്രതിഷ്ഠിതവും അവ്യഥമാനവുമായ ലോകങ്ങളെ പ്രാപിക്കുന്നു. ചിത്തം പോകുന്നിടത്തെല്ലാം (ചൈതന്യം അഥവാ പ്രകാശം പോകുന്നിടത്തെല്ലാം) യഥാകാമം സഞ്ചരിക്കാൻ അവനു സാധിക്കുന്നു.

"ചിത്തത്തെക്കാൾ വലുതായി വല്ലതുമുണ്ടോ?"

"തീർച്ചയായും ഉണ്ട്."

"എങ്കിൽ അതും വിശദീകരിച്ചാലും, ഭഗവാൻ."

ബുദ്ധമതക്കാരുടെ 'റിഗ്പ'യെക്കുറിച്ച് നേരത്തെ പറഞ്ഞു. ആ പ്രകാശലോകമാണ് ചിത്തം. പ്രകാശരശ്മിയുടെ ലോകത്തിൽ ജീവിക്കുന്ന "ആസ്ട്രോണമർ" തന്നെയാണ് ചിത്തപ്രസാദം നേടിയ ബോധിസത്വന്മാർ. അവരുടെ നിരയനവും ധ്രുവവും ദുഃഖരഹിതവുമായ ലോകങ്ങളിലാണ് ഘടാകാശം, Box - Space (ശങ്കരൻ, ഐൻസ്റ്റീൻ) മുതലായ സത്യസങ്കല്പങ്ങൾ ജനിക്കുന്നത്. ഒന്നിനുള്ളിൽ ഒന്നായി ഇരിക്കുന്ന ഈ ലോകങ്ങളിൽ ഓരോ മനുഷ്യരും, അവനവൻെറ കഴിവനുസരിച്ച് യഥാകാമം വിഹരിക്കയാൽ, ലോകങ്ങൾ ആപേക്ഷികങ്ങളാണെന്ന് സനത്കുമാരൻ നമുക്കു ചൂണ്ടിക്കാണിച്ചുതരുന്നു.






## ഖണ്ഡം 6

1. ധ്യാനം വാവ ചിത്താദ് ഭൂയോ ധ്യായതീവ പൃഥിവീധ്യായ-
   തീവാന്തരീക്ഷം ധ്യായതീവ ദ്യൗർദ്ധ്യായന്തീവാപോ
   ധ്യായന്തീവ പർവ്വതാ ധ്യായന്തീവ ദേവ മനുഷ്യാസ്തസ്മാ-
   ദ്യ ഇഹ മനുഷ്യാണാം മഹതാം പ്രാപ്നുവന്തി ധ്യാനാ
   പാദാംശാ ഇവൈവ തേ ഭവന്ത്യഥ യേƒ ല്പാഃ
   കലഹിനഃ പിശുനാ ഉപവാദിനസ്തേƒ ഥ യേ
   പ്രഭവോ ധ്യാനാപാദാംശാ ഇവൈവതേ ഭവന്തി
   ധ്യാനമുപാസ്വേതി.

ചിത്തത്തെക്കാൾ വലുതാണ് ധ്യാനം. ഭൂമി ധ്യാനിക്കുന്നതുപോലെ തോന്നുന്നു. അന്തരീക്ഷം ധ്യാനിക്കുന്നതുപോലെ തോന്നുന്നു. ദ്യോവ് ധ്യാനിക്കുന്നതുപോലെ തോന്നുന്നു, ആപസ്സും പർവ്വതങ്ങളും ദേവന്മാരും (പ്രകാശിക്കുന്നവർ) മനുഷ്യനും (മനനം ചെയ്യുന്നവർ) ധ്യാനിക്കുന്നതുപോലെ തോന്നുന്നു. ഇവിടെ മഹത്വം പ്രാപിച്ച മനുഷ്യരെല്ലാം തന്നെ ധ്യാനത്തിൻെറ ഒരംശം ലഭിച്ചവരായി കാണപ്പെടുന്നു. അല്പന്മാർ മാത്രമാണ് കലഹിക്കുന്നതും പുച്ഛരിക്കുന്നതും. പ്രഭാവശാലികളെല്ലാം ധ്യാനത്തിൻെറ ഒരംശം ലഭിച്ചവരാണ്. അതിനാൽ ധ്യാനത്തെ ഉപാസിക്കുക.

ഒരു രൂപത്തെയോ പ്രകാശത്തെയോ ശാസ്ത്രത്തെയോ മറ്റൊരു ചിന്തകൂടാതെ നിരന്തരം വിചാരം ചെയ്യുന്നതാണ് ധ്യാനം. അത് ഏകാഗ്രതയാണ്. ധ്യാനത്തിൻെറ മഹത്വം നാം ദർശിക്കുന്നത് അതിൻെറ ഫലത്തിലാണ്. ധ്യാനഫലം ലഭിച്ച യോഗി ധ്യാനനിശ്ചലനായി ഭവിക്കുന്നത് എപ്രകാരമോ അപ്രകാരം തന്നെ നിശ്ചലവും മൗനവുമായി പ്രകൃതി (ഭൂമി), അന്തരീക്ഷം, ദ്യോവ്, സരസ്സ്, പർവ്വതം എന്നിവ കാണപ്പെടുന്നു. പ്രകാശഗോളങ്ങളും, പ്രകാശമനസ്കരായ മനുഷ്യരും അതുപോലെത്തന്നെ മൗനികളായി നിശ്ചലരായിരിക്കുന്നതായി നമുക്കു കാണാൻ സാധിക്കുന്നു.

ധനംകൊണ്ടോ ജ്ഞാനംകൊണ്ടോ കർമ്മംകൊണ്ടോ ഭക്തികൊണ്ടോ മറ്റെന്തെങ്കിലും കൊണ്ടോ മഹാന്മാരെന്നു പ്രശസ്തരായ എല്ലാവരും ഏകാഗ്രമനസ്കരായി ഉപാസിച്ച ശേഷമാണ് ആ നേട്ടം പ്രാപിച്ചിട്ടുള്ളത്. അതിനാൽ പ്രപഞ്ചത്തിൻെറ മഹാമൗനമെന്ന ധ്യാനാവസ്ഥയുടെ ഒരംശം അവർക്കും ലഭിച്ചിട്ടുണ്ട്.

അവർ ധ്യാനികളല്ലാത്ത മനുഷ്യരെപ്പോലെ കലഹിക്കുകയോ പുച്ഛരിക്കുകയോ ചെയ്യുന്ന അല്പമനസ്സുകളല്ല, പരദോഷോദ്ഭാസകരല്ല; മറ്റുള്ളവരെ അപമാനിക്കുന്ന വാക്കോ പെരുമാറ്റമോ മഹാത്മാരിൽനിന്ന് (ധ്യാനികളിൽനിന്ന്) ഉണ്ടാവുകയില്ല.

2. സ യോ ധ്യാനം ബ്രഹ്മേത്യുപാസ്തേ യാവദ് ധ്യാനസ്യഗതം
തത്രാസ്യ യഥാ കാമചാരോ ഭവതി യോ ധ്യാനം ബ്രഹ്മേത്യു
പാസ്തേƒ സ്തി ഭഗവോ ധ്യാനാദ്ഭൂയ
ഇതിധ്യാനാദ്വാവ ഭൂയോƒ സ്തീതി തന്മേ ഭഗവൻ ബ്രവീത്വിതി.

ധ്യാനത്തെ ബ്രഹ്മമായി ഉപാസിക്കുന്നവർ ധ്യാനത്തിനു പോകാവുന്നിടംവരെ യഥേഷ്ടം വിഹരിക്കുന്നു.

"ധ്യാനത്തെക്കാൾ വിശിഷ്ടമായി വല്ലതുമുണ്ടോ?"
"ഉണ്ട്."
"ഭഗവാൻ, അതും പറഞ്ഞുതരിക."

## ഖണ്ഡം 7

1. വിജ്ഞാനം വാവ ധ്യാനാദ്ഭൂയോ വിജ്ഞാനേന വാ ഋഗ്വേദം
വിജാനാതി യജുർവ്വേദം സാമവേദമാഥർവ്വണം ചതുർത്ഥ
മിതിഹാസ പുരാണം പഞ്ചകം വേദാനാം വേദം പിശ്യം രാശിം
ദൈവം നിധിം വാകോവാക്യമേകായനം ദേവവിദ്യാം
ബഹ്മവിദ്യാം ഭൂതവിദ്യാം ക്ഷത്രവിദ്യാം നക്ഷത്രവിദ്യാം
സർപ്പദേവജനവിദ്യാം ദിവം ച പൃഥിവീം ച വായും ചാകാശം
ചാപശ്ചതേജശ്ച ദേവാംശ്ച മനുഷ്യാംശ്ച പശൂംശ്ച
വയാംസി ച തൃണവനസ്പതീശ്ചാപദാന്യാ കീട പതംഗ
പിപീലികം ധർമ്മം ചാധർമ്മം ച സത്യംചാ
നൃതം ച സാധു ചാസാധു ച ഹൃദയജ്ഞം ചാ
ഹൃദയജ്ഞം ചാന്നം ച രസം ചേമം ച ലോകമമും ച
വിജ്ഞാനേനൈവ വിജാനാതി വിജ്ഞാനമുപാസ്വേതി.

ധ്യാനത്തെക്കാൾ ഉപരിയാണ് ധ്യാനംകൊണ്ടു നേടുന്ന വിജ്ഞാനം. വിജ്ഞാനം കൊണ്ട് ചതുർവ്വേദങ്ങളും ഇതിഹാസപുരാണാദിപഞ്ചമവേദവും വ്യാകരണവും പിതൃശ്രാദ്ധശാസ്ത്രവും രാശിയും ദൈവവും നിധിയും വാകോവാക്യവും ഏകായനവും ദേവ, ബ്രഹ്മഭൂതവിദ്യകളും, ക്ഷത്രനക്ഷത്ര വിദ്യകളും, സർപ്പ ദേവജന വിദ്യകളും, ദ്യോവും പൃഥിയും, ആകാശവും വായുവും, ആപസ്സും, തേജസ്സും, ദേവമനുഷ്യാദികളും, പശുപക്ഷികളും, തൃണവനസ്പതികളും, ശ്വപദം, കീടം, പതംഗം, പിപീലിക എന്നിവയും ധർമ്മാധർമ്മങ്ങളും, സത്യാസത്യങ്ങളും, സാധു അസാധുവും, ഹൃദയജ്ഞവും അഹൃദയജ്ഞവും, അന്നരസങ്ങളും, ഇഹപര ലോകങ്ങളും വിജ്ഞാനത്താൽ ഗ്രഹിക്കപ്പെടുന്നു. അതിനാൽ വിജ്ഞാനത്തെ ഉപാസിക്കുക.



2. സ യോ വിജ്ഞാനം ബ്രഹ്മേത്യുപാസ്തേ വിജ്ഞാന
വതോവൈലോകാൻ ജ്ഞാനവതോƒ ഭിദ്ധ്യതി യാവദ്വിജ്ഞാനസ്യ
ഗതം തത്രാസ്യ യഥാ കാമചാരോ ഭവതി യോ വിജ്ഞാനം ബ്രഹ്മ
ത്യുചാ സ്തേƒ സ്തി ഭഗവോ വിജ്ഞാനാദ് ഭൂയ ഇതി വിജ്ഞാനാ
ദ്വാവ ഭൂയോƒസ്തീതി തന്മേ ഭഗവാൻ ബ്രവീത്വിതി.

വിജ്ഞാനത്തെ ബ്രഹ്മമായി ഉപാസിക്കുന്നവൻ വിജ്ഞാനത്തിനു ചെന്നെത്താവുന്ന ലോകങ്ങളിലെല്ലാം യഥാകാമം വിഹരിക്കുന്നു. വിജ്ഞാനികളുടെ ലോകം പ്രാപിക്കുന്നു.

"വിജ്ഞാനത്തെക്കാൾ വലുതായി വല്ലതുമുണ്ടോ?"
"തീർച്ചയായും."
"എങ്കിൽ അതും ഉപദേശിച്ചുതരിക."

ശാസ്ത്രത്തിൻെറ അർത്ഥവിഷയമായ അറിവ് വിജ്ഞാനമാണ്. ശാസ്ത്രത്തിൻെറ അന്യവിഷയങ്ങളിലുള്ള നൈപുണ്യം (technical, technological) ജ്ഞാനവും. ധ്യാനം ശാസ്ത്രാർത്ഥവിഷയമായ വിജ്ഞാനത്തിൽ ഒതുങ്ങിയിരിക്കുന്നു. വിജ്ഞാനി തൻെറ ധ്യാനത്തിൽ ശാസ്ത്രാർത്ഥവിഷയം സ്പഷ്ടമായി പ്രത്യക്ഷമായി ദർശിക്കുന്ന സൈദ്ധാന്തിക ശാസ്ത്രജ്ഞനാണ്. അപ്രകാരം സൃഷ്ടിക്കപ്പെട്ട ശാസ്ത്രത്തെ അധ്യയനം ചെയ്തു പഠിച്ച് അതിനെ പ്രായോഗിക തലത്തിൽ ഉപയോഗിക്കുന്നവരെല്ലാം ജ്ഞാനികളും. ആദ്യം നാരദൻ താൻ പഠിച്ച വിഷയങ്ങളുടെ പേരുകൾ പറയുമ്പോൾ അവയെല്ലാം വെറും നാമമാത്രങ്ങളാണെന്നു പറഞ്ഞ സനത്കുമാരൻ അതേ ശാസ്ത്രവിഷയങ്ങളെ ഇവിടെ വിജ്ഞാനമെന്നു പറയുന്നത്, ഇവിടെ ധ്യാനത്തിൽ ശാസ്ത്രജ്ഞന് സ്വയം പ്രകാശിതമാകുന്ന ശാസ്ത്രാർത്ഥമെന്ന അർത്ഥത്തിലാണ് ശുഷ്കപാണ്ഡിത്യമല്ല, അനുഭൂതിയാണ് ഇവിടെ വിജ്ഞാനം എന്നു ശ്രദ്ധിക്കണം. ജ്ഞാനവിജ്ഞാനങ്ങൾ വാസ്തവത്തിൽ ഒന്നുതന്നെയാണെങ്കിലും വിഷയി അവയെ എങ്ങനെ ഗ്രഹിക്കുന്നു എന്നതനുസരിച്ച് അവ തമ്മിൽ സൂക്ഷ്മമായ അന്തരമുണ്ട്, അഥവാ അവരുടെ മനസ്സിൻെറ വ്യാപാരതലങ്ങൾ തമ്മിൽ അന്തരമുണ്ട് എന്നർത്ഥം. ഈ പരിസ്പന്ദംകൊണ്ട് ജ്ഞാനം വിജ്ഞാനമായും, മറിച്ചും, മാറിമാറി വരുന്ന പ്രപഞ്ച പ്രക്രിയ നാം നിരന്തരം ദർശിക്കുന്നു. ഇന്നത്തെ ശാസ്ത്രം നാളെ അന്ധവിശ്വാസമായും മറിച്ചും മാറിമാറിക്കാണുന്നതും ഈ പരിസ്പന്ദം കൊണ്ടുതന്നെ.

## ഖണ്ഡം 8

1. ബലം വാവ വിജ്ഞാനാദ് ഭൂയോƒപി ഹ ശതം വിജ്ഞാനവതാ
മേകോ ബലവാനാകമ്പയതേ. സ യദാ ബലീഭവത്യഥോത്ഥാ
താ ഭവത്യുത്തിഷ്ഠൻ പരിചരിതാഭവതി പരിചരന്നുപ
സത്താ ഭവത്യുപസീദൻ ദ്രഷ്ടാ ഭവതി ശ്രോതാ ഭവതി
മന്താ ഭവതി ബോദ്ധാ ഭവതി കർത്താ ഭവതി വിജ്ഞാതാ ഭവതി.
ബലേന വൈ പൃഥിവീ തിഷ്ഠതി
ബലേനാന്തരീക്ഷം ബലേനദ്യൗർബ്ബലേന
പർവ്വതാ ബലേന ദേവമനുഷ്യാ ബലേന പശവശ്ച വയാം

സി ച തൃണവനസ്പതയഃ ശ്വാപദാന്യാ കീടപതംഗ പി
പീലികം ബലേന ലോകസ്തിഷ്ഠതി ബലമുപാസ്സ്വേതി.

വിജ്ഞാനത്തെക്കാൾ പരമമാണ് ബലം. നൂറു വിജ്ഞാനവാന്മാരെ വിറപ്പിക്കാൻ
ഒരു ബലശാലിക്കു സാധിക്കുന്നു. ആരാണോ ബലശാലി അവൻ ഉയരുന്നു.
ഉയരുന്നവൻ പരിചരിക്കുന്നു. പരിചരിക്കുന്നവൻ അടുത്തെത്തുന്നു. അടുത്തെ
ത്തുന്നവൻ ദ്രഷ്ടാവും ശ്രോതാവും മന്താവും ബോദ്ധാവും കർത്താവും വിജ്ഞാ
താവും ആയിത്തീരുന്നു. ബലംകൊണ്ടാണ് പൃഥ്വി സ്ഥിതിചെയ്യുന്നത്. ബലം
കൊണ്ടാണ് അന്തരീക്ഷവും ദ്യോവും, പർവ്വതങ്ങളും, ദേവമനുഷ്യാദികളും പശു
പക്ഷികളും തൃണവനസ്പതികളും ശ്വപദങ്ങളും, കീടപതംഗപിപീലികങ്ങളും
സ്ഥിതിചെയ്യുന്നത്. ബലംകൊണ്ടാണ് ലോകം സ്ഥിതിചെയ്യുന്നത്. ബലത്തെ
ഉപാസിക്കുക.

മനസ്സിന് വസ്തുക്കളെയും വിജ്ഞാനശാഖകളെയും പ്രതിഭാസിപ്പിക്കാ
നുള്ള ശക്തി അഥവാ സാമർത്ഥ്യം എന്ന ബലംകൊണ്ടാണ് ബലം വിജ്ഞാന
ത്തേക്കാൾ വലുതാണെന്നു പറയുന്നത്. പ്രതിഭാനശക്തിയാണ് സർവ്വവിജ്ഞാ
നശാഖകളെക്കാളും വലുത്. ലോകത്തിൽ വിജ്ഞാനവാന്മാരായ നൂറു മനുഷ്യരെ,
ബലവാനായ ഒറ്റ രാജാവ് വിറപ്പിക്കുന്നത് നാം കാണുന്നു. ദേഹബലമുള്ള ആന
മദിച്ചുവരുമ്പോൾ വിജ്ഞാനബലവാന്മാരായ നൂറു മനുഷ്യർ വിറയ്ക്കുന്ന
തുപോലെ അധികാരബലമുള്ള രാജാവും അറിവുള്ളവരെ വിറപ്പിച്ച് നിയന്ത്രണ
ത്തിൽ നിർത്തുന്നു. അത് ലൗകികമായ ഒരുദാഹരണം മാത്രം.

ഭക്ഷണം കഴിക്കാത്ത ഒരു ദുർബ്ബലന് എഴുന്നേൽക്കാൻ സാധിക്കയില്ല.
ബലമാണ് മനുഷ്യനെ എഴുന്നേൽക്കാൻ ശക്തനാക്കുന്നത്. ബലവാനായ മനുഷ്യൻ
ഗുരുവിൻെറ മുൻപിൽ എഴുന്നേറ്റുനില്ക്കാനും, അദ്ദേഹത്തെ പരിചരിക്കാനും
കഴിവുള്ളവനാണ്. ആ പരിചരണമെന്ന കർത്തൃത്വത്താൽ ഗുരുവിൻെറ ഏറ്റവും
അടുത്ത അന്തരംഗപ്രിയത നേടാൻ അവനു സാധിക്കുന്നു. ഇപ്രകാരം അടു
ത്തെത്തിയാൽ, ഏകാഗ്രതയോടെ ഗുരുവിനെ ദർശിക്കാനുള്ള അവസരവും
ഗുരു പറയുന്നതു കേൾക്കാനുള്ള അവസരവും കേട്ടതു മനനംചെയ്യാനുള്ള
അവസരവും കൈവരുന്നു. മനനം ചെയ്ത് സ്വയം ബോധിക്കാൻ സാധിക്കുന്നു.
ഇപ്രകാരം ബോധിച്ചുകഴിഞ്ഞാൽ, ആ നിശ്ചിതമായ അർത്ഥമനുസരിച്ചുള്ള
കർത്തവ്യാനുഷ്ഠാനങ്ങളിൽ മുഴുകിയ അവൻ വിജ്ഞാനാനുഷ്ഠാനങ്ങളുടെ
ഫലം സ്വാഭാവികമായി അനുഭവിക്കുന്നു. ഇപ്രകാരം വിജ്ഞാനം സ്വാനുഭൂതി
വിഷയകമാക്കാനുള്ള ശക്തി (ബലം) ആണ് വിജ്ഞാനത്തെ താങ്ങിനിർത്തുന്ന
തെന്നതിനാൽ അതിന് വിജ്ഞാനത്തെക്കാൾ ഗുരുത്വം പറയുന്നു. ശങ്കരാചാര്യർ
ഭാഷ്യത്തിൽ ഇത്രയും പറഞ്ഞുനിർത്തുന്നു. 'പൃഥ്വി ബലംകൊണ്ടു സ്ഥിതി
ചെയ്യുന്നു എന്നിങ്ങനെയുള്ള വാക്യങ്ങളുടെ അർത്ഥം വളരെ ഋജുവും, മനസ്സി
ലാക്കാൻ എളുപ്പവുമാകയാൽ' താൻ വ്യാഖ്യാനിക്കുന്നില്ല എന്നും പറയുന്നു.
ജ്യോതിശ്ശാസ്ത്രം വളരെയേറെ വികസിതമായിരുന്ന കേരളത്തിൽ ശങ്കരൻെറ
കാലത്ത്, ഈ വാക്യത്തിൻെറ അർത്ഥം വളരെ ഋജുവായിരുന്നതിൽ അത്ഭുതമില്ല.

ബലംകൊണ്ട് വസ്തുക്കൾ ഉയരുന്നു. ഏറ്റവും ബലവാനായി 'വായു'വെ
ഭാരതം പണ്ടേ അംഗീകരിച്ചിരുന്നു. വായു ബലവാനാകയാൽ അതിസൂക്ഷ്മവും



അതിസ്ഥൂലവുമായ രൂപങ്ങൾ ധരിക്കാനും, സർവ്വത്തെയും താങ്ങിനില്ക്കാനും,
ഉയർന്നുപൊങ്ങി ആകാശസഞ്ചാരം ചെയ്യാനും സാധിക്കും. അപ്രകാരം ഉയർന്നു
പൊങ്ങുന്നവൻ 'പരിചരതി' എന്നതിനർത്ഥം 'ചുറ്റിസ്സഞ്ചരിക്കുന്നു' എന്നാണ്,
ശുശ്രൂഷിക്കുന്നു എന്നല്ല. പരിചരണവും പരിഭ്രമണവും ചെയ്യുന്ന വായു ആ
സ്വഭാവങ്ങളാൽ ബ്രഹ്മത്തിൻെറ അരികിനെക്കാൾ അരികിലെത്തുന്നു. സ്വഹൃ
ദയാകാശത്തിൽ ബ്രഹ്മസ്വരൂപത്തെ വഹിക്കുന്നു. അതിനാൽ ദ്രഷ്ടാവും
(പ്രകാശരശ്മികളെ വഹിക്കുന്നതിനാൽ) ശ്രോതാവും (നാദവീചികളെ വഹിക്ക
യാൽ) വായുവാണ്. ദ്രഷ്ടാവും ശ്രോതാവുമായ വായുവിലാണ് മനനം ചെയ്യാനും
ബോധിക്കാനും കർമ്മംചെയ്യാനും വിജ്ഞാതാവാകാനുമുള്ള ബലം ഇരിക്കുന്നത്.
ശരീരത്തിലെ നാഡീവ്യൂഹങ്ങളിൽ പ്രവഹിക്കുന്ന വായു ഇതിനു തെളിവായിട്ട്
സുശ്രുതചരകസംഹിതകളിൽ പരാമർശിക്കപ്പെടുന്നു. ആധുനിക ശാസ്ത്രവും
നാഡീവ്യൂഹത്തിൻെറ ഈ കഴിവുകളെ അംഗീകരിക്കുന്നു.

പരിഭ്രമണം ചെയ്യുന്ന വായുമണ്ഡലത്തിൻെറ ബലംകൊണ്ടാണ് ഈ ഭൂമി
സ്ഥിതിചെയ്യുന്നതെന്ന ഉപനിഷദ്വചനം ഗുരുത്വാകർഷണസിദ്ധാന്തത്തിൻെറ
ഉപജ്ഞാതാവാണ്. അന്തരീക്ഷവും ആകാശവും ബലംകൊണ്ടുതന്നെ സ്ഥിതി
ചെയ്യുന്നു എന്നതും പൗരാണിക ജ്യോതിശ്ശാസ്ത്രസിദ്ധാന്തമാണ്. ക്വാണ്ടം ബല
തന്ത്രത്തിൻെറ സിദ്ധാന്തങ്ങൾ തനതായ ഭാഷയിൽ ഇവിടെ ആവിഷ്കരിക്കപ്പെ
ടുന്നു. ഇംഗ്ലീഷിലല്ല, സംസ്കൃതത്തിലാണ് പറഞ്ഞത് എന്നുകൊണ്ടുമാത്രം
അതിനു സാധുത നിഷേധിക്കുന്ന ആധുനികബുദ്ധിജീവികളുടെ ബുദ്ധിപരമായ
അടിമത്തം ചൂണ്ടിക്കാട്ടുക മാത്രമാണ് ഇവിടെ. സ്ഥാവരജംഗമങ്ങളിലുള്ള ബല
ത്തെയും ഇവിടെ വിസ്മരിച്ചിട്ടില്ല. ഒരു ചെറുപ്രാണിമുതൽ മനുഷ്യൻവരെയും,
ശിലാഖണ്ഡം മുതൽ ജൈവസമൂഹംവരെയും, നക്ഷത്രലോകംവരെയും ഉള്ള
സർവ്വപ്രപഞ്ചങ്ങളും 'ബലം' (ശക്തി അഥവാ ഊർജ്ജം) കൊണ്ടു ധാരണം ചെയ്യ
പ്പെട്ടിരിക്കുന്നു എന്ന ഉപനിഷദ്വാക്യം ഇന്ന് ആസ്ട്രോഫിസിസിസ്റ്റുകൾ കണ്ടെ
ത്താൻ തുടങ്ങിയിരിക്കയാണ്; അനുഭൂതിവിഷയമാക്കാൻ തുടങ്ങിയിരിക്കയാണ്.

2. സ യോ ബലം ബ്രഹ്മേത്യുപാസ്തേ യാവദ് ബലസ്യ ഗതം
തത്രാസ്യ യഥാ കാമചാരോ ഭവതി യോ ബലം ബ്രഹ്മേത്യുപാ
സ്തേf സ്തി ഭഗവോ ബലാദ്ഭൂയ ഇതി ബലാദ്വാവഭൂയോf
സ്തീതി തന്മ ഭഗവാൻ ബ്രവീത്വിതി.

ബലത്തെ ബ്രഹ്മമായി ഉപാസിക്കുന്നവൻ ബലം ഗമിക്കുന്നത്രയും ദൂരംവരെ
യഥാകാമം സഞ്ചരിക്കുന്നവനായിത്തീരും.

"ബലത്തെക്കാൾ വലുതായി എന്തെങ്കിലുമുണ്ടോ?"

"തീർച്ചയായും."

"ഭഗവാൻ, അതിനെയും വിശദീകരിച്ചു തരിക."

## ഖണ്ഡം 9

**അന്നം വാവ ബലാദ് ഭൂയസ്തസ്മാദ്യദ്യപി ദശരാത്രീർന്നാശ്നീ-
യാദ്ധ്യദ്ധ്യു ഹ ജീവേ ദഥവാദ്രഷ്ടാ ശ്രോതാ**

മന്താബോദ്ധാ കർത്താ വിജ്ഞാതാഭവത്യഥാന്നസ്യായൈ
ദ്രഷ്ടാ ഭവതി ശ്രോതാ ഭവതി മന്താ ഭവതി ബോദ്ധാ ഭവതി
കർത്താ ഭവതി വിജ്ഞാതാവേത്യന്നമുപാസ്വേതി.

അന്നം ബലത്തെക്കാൾ വലുതാണ്. പത്തുദിവസം ഉപവസിച്ച ഒരാൾക്ക് കാണാനോ കേൾക്കാനോ മനനം ചെയ്യാനോ ബോധിക്കാനോ കർമ്മം ചെയ്യാനോ അറിയാനോ സാധിക്കാതാവുന്നു. അന്നം ഭക്ഷിക്കുമ്പോൾ വീണ്ടും ദ്രഷ്ടാവും ശ്രോതാവും മന്താവും ബോദ്ധാവും കർത്താവും വിജ്ഞാതാവും ആയിത്തീരുന്നു.

ഭക്ഷണം കഴിക്കാഞ്ഞാൽ ബലം ക്ഷയിച്ച് ഒന്നിനും സാധിക്കാത്ത മൃതപ്രായനായിത്തീരും. ഭക്ഷണമില്ലാത്തവൻ, വിശപ്പു സഹിച്ച് സഹിച്ച് 'അന്നന്നസ്യായി'യായി മാറും. അന്നന്നസ്യായി എന്നുവെച്ചാൽ വരുന്ന അന്നത്തെയെല്ലാം കാത്തിരുന്ന് അതിൽ മാത്രം ആർത്തിയോടുകൂടിയവൻ. അതിനാൽ വിശപ്പ് മറ്റു സർവ്വത്തിൻെറയും (വിജ്ഞാനമുൾപ്പെടെ) മൃത്യുവാണ്.

2. സ യോƒ ന്നം ബ്രഹ്മേത്യുപാസ്തേƒ ന്നവതോ വൈ സ ലോകാൻ പാനവതോƒ ഭി സിദ്ധ്യതി യാവദന്നസ്യഗതം തത്രാസ്യ യഥാകാമ ചാരോ ഭവതി യോƒ ന്നം ബ്രഹ്മേത്യുപാസ്തേƒ സ്തി ഭഗവോƒ ന്നാദ്ഭൂയ ഇത്യന്നാദ്വാവഭൂയോ സ്തീതി തന്മേ ഭഗവാൻ ബ്രവീത്വിതി.

അന്നത്തെ ബ്രഹ്മമായി ഉപാസിക്കുന്നവൻ അന്നവും പാനവും സമൃദ്ധമായിരിക്കുന്ന ലോകത്തെ പ്രാപിക്കുകയും അതിൽ യഥാകാമം ചരിക്കുകയും ചെയ്യുന്നു.

"അന്നത്തെക്കാൾ വലുതായി വല്ലതുമുണ്ടോ?"
"തീർച്ചയായും."
"ഭഗവാൻ, അതും ഉപദേശിച്ചാലും."

## ഖണ്ഡം 10

1. ആപോ വാവാന്നാദ് ഭൂയസ്യസ്തസ്മാദ് യദാ സുവൃഷ്ടിർ ന ഭവതി വ്യാധീ യന്തേ പ്രാണാ അന്നം കനീയോ ഭവിഷ്യതീത്യഥ യദാ സുവൃഷ്ടിർഭവത്യാനന്ദിനഃ പ്രാണാ ഭവന്ത്യന്നം ബഹു ഭവിഷ്യതീത്യാപ ഏവേമാമൂർത്താ യേയം പൃഥിവീയദന്തരിക്ഷം യദ്ദ്യൗര്യത് പർവ്വതാ യദ്ദേവ മനുഷ്യാ യത്പശവശ്ച വയാംസി ച തൃണവനസ്പതയഃ ശ്വാപദാന്യാകീടപതംഗപിപീലികമാപ ഏവേമാ മൂർത്താ അപ ഉപാസ്വേതി.

ആപസ്സ് അന്നത്തെക്കാൾ വലുതാണ്. അതിനാൽ സുവൃഷ്ടി ഇല്ലാതായാൽ പ്രാണികൾക്ക് വ്യാധി വരുന്നു; അന്നത്തിന് ക്ഷാമം വരുന്നു. സുവൃഷ്ടിയുണ്ടായാൽ പ്രാണികൾ ആനന്ദിക്കുന്നു. അന്നം ധാരാളം ഉണ്ടാവുന്നു. പൃഥിവിയും അന്തരിക്ഷവും ദ്യോവും പർവ്വതവും ദേവമനുഷ്യരും, പശുപക്ഷികളും, തൃണവനസ്പതികളും, ശ്വാപദം, കീടം, പതംഗം, പിപീലിക എന്നിവയും സർവ്വവും മൂർത്തി (രൂപം) ആർജ്ജിക്കുന്നത് ജലംകൊണ്ടാണ്. ജലത്തെ ഉപാസിക്കുക.



അന്നമയമായ സർവ്വവസ്തുക്കളും ജലത്തിൻെറ മൂർത്തിമദ്ഭാവങ്ങളാകയാൽ, അന്നത്തിൻെറ കാരണമായ ജലം അന്നത്തെക്കാൾ വലുതാണ്.

2. സ യോƒ പോ ബ്രഹ്മേത്യുപാസ്ത ആപ്നോതി സർവ്വാൻ കാമാം സ്തൃപ്തിമാൻ ഭവതി യാവദപാം ഗതം തത്രാസ്യ യഥാകാമചാരോ ഭവതി യോƒ പോ ബ്രഹ്മേത്യുപാസ്തേ ƒസ്തി ഭഗവയോ തദ്ഭ്യയോ ഭൂയ ഇത്യദ് ഭ്യയോ വാവ ഭൂയോƒസ്തീതി തൻമേ ഭഗവാൻ ബ്രഹീത്വിതി.

ആപസ്സിനെ ബ്രഹ്മമായി ഉപാസിക്കുന്നവൻ സർവ്വകാമങ്ങളും സാക്ഷാത്കരിച്ച് തൃപ്തിയടയുന്നു. ആപസ്സ് പോകുന്ന ലോകങ്ങളിലെല്ലാം ആപ്തകാമനായി സഞ്ചരിക്കുന്നു.

"ആപസ്സിനെക്കാൾ വലുതായി വല്ലതുമുണ്ടോ?"
"തീർച്ചയായും."
"ഭഗവാൻ, അതിനെ ഉപദേശിച്ചാലും."

മൂർത്തിമത്തായ സർവ്വവിഷയങ്ങളെയും അനുഭവിച്ച് തൃപ്തിയടയാൻ ആപോപാസകനു സാധിക്കുന്നു. തൃപ്തി ഉണ്ടാവുന്നത് ജലംകൊണ്ടാണ്.

## ഖണ്ഡം 11

1. തേജോ വാവാദ്ഭ്യോ ഭൂയസ്തദ്വാ ഏതദ്വായുമാഗൃഹ്യാകാശമഭിതപതിതദാഹുർന്നിശോ ചതി നിതപതി വർഷിഷ്യതി വാ ഇതി തേജ ഏവ തത്പൂർവ്വം ദർശയിത്വാഥാപഃ സൃജതേ തദേതദൂർദ്ധ്വാഭിശ്ച-തിരശ്ചീഭിശ്ച വിദ്യുദ്ഭിരാഹ്ലാദശ്ചരന്തി തസ്മാദാഹുർവ്വിദ്യോതതേ സ്തനയതി വർഷിഷ്യതി വാ ഇതി തേജ ഏവ തത്പൂർവ്വം ദർശയിത്വാഥാപഃ സൃജതേ തേജ ഉപാസ്വേതി.

തേജസ്സ് ആപസ്സിനെക്കാൾ വലുതാണ്. അത് വായുവെ ആഗിരണം ചെയ്ത് ആകാശത്തെ അഭിതപിപ്പിക്കുന്നു. അപ്പോൾ മനുഷ്യർ പറയുന്നു: "മൂടിക്കെട്ടിയിട്ട് തപിക്കുന്നു. മഴപെയ്യും." അതിനാൽ മഴയെക്കാൾമുൻപ് ദർശിക്കപ്പെടുന്ന തേജസ്സാണ് മഴയ്ക്കു കാരണം. അതിനാൽ മുകളിൽ ഇടി മുഴങ്ങിക്കൊണ്ടു സഞ്ചരിക്കുന്നു; വൈദ്യുതി അങ്ങുമിങ്ങും പ്രകാശിക്കുന്നു. അപ്പോൾ ആളുകൾ പറയുന്നു. "മിന്നലുണ്ട്. ഇടി മുഴക്കുന്ന മേഘങ്ങളും. മഴപെയ്യും." തേജസ്സ് ജലത്തെക്കാൾ മുൻപ് ദർശിക്കപ്പെടുന്നു. അത് ജലത്തെ സൃഷ്ടിക്കുന്നു. അതിനാൽ തേജസ്സിനെ ഉപാസിക്കുക.

അതികഠിനമായ സൂര്യതേജസ്സുകൊണ്ട് വായു ആവരണം ചെയ്യപ്പെട്ടിരിക്കുമ്പോൾ വായു നിശ്ചലീകൃതമാവുന്നു. വായുവും ആകാശവും അഭിതപിക്കുന്നു. ഈ സൗരോർജ്ജമാണ് ജലത്തെ ബാഷ്പീകരിച്ച് മഴയെ ഉണ്ടാക്കുന്നത് എന്ന ശാസ്ത്രസത്യം ഋഷി പറയുകയാണ്. അതു മാത്രമല്ല, തേജസ്സ് വൈദ്യുതിയായും, പ്രകാശരശ്മിയായും, നാദതരംഗമായും, ജലമായും വിഭിന്ന'മൂർത്തി'കൾ (രൂപങ്ങൾ) സ്വീകരിച്ച് നമുക്കു ദൃശ്യമാകുന്നുണ്ട്. അവയെല്ലാം ഒരേ സൗരോർജ്ജത്തിൻെറ വിഭിന്നഭാവങ്ങൾ മാത്രമാണ്.

2. സ യസ്തേജോ ബ്രഹ്മത്യുപാസ്തേ തേജസ്വീ വൈ സ തേജ സ്വതോ ലോകാൻ ഭാസ്വതോഽ പ ഹതതമസ്കാനഭിസിദ്ധ്യതി യാവത്തേജസോ ഗതം തത്രാസ്യ യഥാ കാമചാരോ ഭവതി. യസ്തേജോ ബ്രഹ്മേത്യുപാ സ്തേഽ സ്തി ഭഗവസ്തേജസാം ഭൂയ ഇതി തേജസോ വാവ ഭൂയോഽ സ്തീതി തൻമേ ഭഗവാൻ ബ്രവീത്വിതി.

തേജസ്സിനെ ബ്രഹ്മമായി ഉപാസിക്കുന്നവർ, തമസ്സ് ഇല്ലാത്ത പ്രകാശലോകങ്ങ ളിൽ യഥാകാമം ചരിക്കുന്നു.

"തേജസ്സിനെക്കാൾ വലുതായി എന്തെങ്കിലുമുണ്ടോ?"

"തീർച്ചയായും."

"അതിനെ ഉപദേശിച്ചാലും, ഭഗവാൻ."

## ഖണ്ഡം 2

1. ആകാശോ വാവ തേജസോ ഭൂയാനാകാശോ വൈ സൂര്യാച ന്ദ്രമസാവുഭൗ വിദ്യുന്നക്ഷത്രാണ്യഗ്നിരാകാശേനാഹ്വയത്യാ- കാശേന ശൃണോത്യാകാശേന പ്രതിശൃണോതി ആകാശേ രമത ആകാശേന രമത ആകാശേ ജായത ആകാശമഭിജായത ആകാശമുപാസ്വേതി.

ആകാശം തേജസ്സിനെക്കാൾ വലുതാണ്. സൂര്യചന്ദ്രന്മാരും, വിദ്യുത്തും നക്ഷത്ര ങ്ങളും അഗ്നിയും ആകാശത്തിൽ സ്ഥിതി ചെയ്യുന്നു. ആകാശത്തിലൂടെ ശ്രവി ക്കുന്നു; പ്രതിശ്രവിക്കുന്നു. ആകാശത്തിൽ രമിക്കുന്നു; ആകാശത്തിൽ രമിക്കാ തിരിക്കുന്നു. സർവ്വവും ആകാശത്തിൽ ജനിക്കുന്നു. സർവ്വവും ആകാശത്തി ലേക്കു ഗമിക്കുന്നു. ആകാശത്തെ ഉപാസിക്കുക.

മൂർത്തിമത്തായ സർവ്വവസ്തുക്കളും, സൂര്യചന്ദ്രാദികളും നക്ഷത്രങ്ങളും അടക്കം ആകാശത്തിൽ ജനിക്കയും ആകാശത്തിൽ ചരിക്കയും ആകാശത്തിൽ ലയിക്കയും ചെയ്യുന്നു. വൈദ്യുതോർജ്ജവും, കാന്തികോർജ്ജവുമായി അഗ്നി (തേജസ്സ്) ആകാശത്തിലിരിക്കുന്നു. ആകാശം പ്രകാശരശ്മികളാൽ സദാ സർവ്വത്ര പൂരിതമായിരിക്കുന്നു. നാദതരംഗങ്ങളാലും അത് പൂർണ്ണമായിരിക്കുന്നു. നാം കാണുന്നതും കേൾക്കുന്നതും എല്ലാം ആകാശത്തിലെ ഈ പ്രകാശ, നാദ തരംഗ ങ്ങളാലാണ്. മാത്രമോ, സർവ്വ പ്രാണികളും ആകാശത്തിൽ വസിച്ചു ക്രീഡിക്കുന്നു, രമിക്കുന്നു. ആകാശത്തിൽത്തന്നെ, ബന്ധുവിരഹംകൊണ്ടും സ്വജനമൃത്യു കൊണ്ടും രമിക്കാതെ വസിക്കുന്നു. സുഖദുഃഖാനുഭൂതികളും ആകാശത്തിൽ ത്തന്നെയാണ്. സർവ്വവസ്തുക്കളും ആകാശത്തിൽ ജനിച്ച്, ആകാശത്തിൽ വസിച്ച്, ആകാശത്തിൽ ചരിച്ച് ആകാശത്തിൽ ലയിക്കുന്നു. സർവ്വവസ്തുക്കളുടെയും ഗതി ആകാശത്തിലേക്കാണ്. ഒരു മുള (അങ്കുരം) സൂര്യവെളിച്ചം തേടി ആകാശത്തി ലേക്ക് വളരുന്നതുപോലെ സർവ്വവും ആകാശോന്മുഖമായി സഞ്ചരിക്കുന്നു.

2. സ യ ആകാശം ബ്രഹ്മേത്യുപാസ്ത ആകാശവതോ വൈ സ ലോകാൻ പ്രകാശവതോഽ സംബന്ധാനുരാഗായവതോഽ ഭിസിദ്ധ്യതി യാവദാകാശസ്യ ഗതം തത്രാസ്യ യഥാകാമചാരോ ഭവതി യ



ആകാശം ബ്രഹ്മേത്യുപാസ്തേഽ സ്തി ഭഗവ ആകാശാദ്ഭൂയ ഇത്യാകാശദ്വാവ ഭൂയോസ്തീതി തൻമേ ഭഗവാൻ ബ്രവീത്വിതി.

ആകാശത്തെ ബ്രഹ്മമായി ഉപാസിക്കുന്നവർ ആകാശംപോലെ അനന്തമായ പ്രകാശലോകങ്ങളെ പ്രാപിക്കുന്നു. ആ ലോകങ്ങൾ അനുരാഗവത്തുക്കളാണ് (പ്രേമമയങ്ങളാണ്). അവിടെ ആകാശത്തിന് ഗമിക്കാനാവുന്നത്ര ദൂരം അവർ യഥാകാമം നിർബ്ബാധം വിഹരിക്കുന്നു.

"ആകാശത്തെക്കാൾ ഉപരിയായി എന്തെങ്കിലുമുണ്ടോ?"

"തീർച്ചയായും."

"ഭഗവാൻ, അതിനെ ഉപദേശിച്ചുതന്നാലും."

## ഖണ്ഡം 13

1. സ്മരോവാവാകാശാദ്ഭൂയസ്തസ്മാദ്വയധ്യപി ബഹവ ആസീര ന്നസ്മരന്തോ നൈവ തേ കഞ്ചന ശൃണുയുർനമനീരന്ന വിജാനീരന്യദാ വാവതേ സ്മരേയു രഥശൃണുയുരഥമനീരന്നഥ വിജാനീരൻ സ്മരേണ വൈ പുത്രാൻ വിജ്ഞാനാതിസ്മരേണ പശൂൻ സ്മരമുപാസ്വേതി.

സ്മരണ ആകാശത്തെക്കാൾ വലുതാണ്. അനേകം ആളുകൾ ഒരിടത്തു കൂടി യാലും, അവർക്ക് സ്മരണ ഇല്ലെങ്കിൽ, അവർ ഒന്നും കേൾക്കുകയില്ല, ഒന്നും മനനം ചെയ്കയില്ല. ഒന്നും അറിയുകയില്ല. സ്മരണ ഉണ്ടെങ്കിൽ അവർ കേൾക്കു കയും മനനം ചെയ്കയും അറിയുകയും ചെയ്യും. സ്മരണയിലൂടെയാണ് ഒരാൾ പുത്രനെപ്പോലും അറിയുന്നത്; സ്മരണയിലൂടെയാണ് പശുക്കളെ അറിയുന്നത്. സ്മരണയെ ഉപാസിക്കുക.

സ്മരണം (ഓർമ്മ) അന്തഃകരണധർമ്മമാണ്. സ്മരണയിലൂടെയാണ് ആകാശം സത്യവും അർത്ഥവത്തും ആകുന്നത്. സ്മരണയില്ലെങ്കിൽ ആകാശത്തെ നാം അനുഭവിക്കയില്ല. സ്മരണയില്ലെങ്കിൽ സദ് പോലും അസദ് ആയി കാണ പ്പെടും. (സത്വകാര്യത്തിൻെറ അഭാവത്താൽ) ആകാശത്തിൻെറ അസ്തിത്വംപോലും അറിയാൻ സ്മരണയില്ലാത്ത ഒരാൾക്ക് സാധിക്കയില്ല. അതിനാൽ ആകാശത്തെ ക്കാൾ മഹത്താണ് സ്മരണ.

ഇവർ എൻെറ മക്കളാണ്, ഇവ എൻെറ പശുക്കളാണ്, ഇവ ഇത്ര എണ്ണമുണ്ട്, ഞാൻ ഇന്നയിന്ന കർമ്മങ്ങൾ ചെയ്യണം, ഇന്നതിനെ മനനം ചെയ്ത് ഉറപ്പിക്കണം, മുതലായ ചിന്തകളൊന്നുംതന്നെ സ്മരണശക്തിയില്ലാത്ത ഒരാളുടെ ഹൃദയാ കാശത്തിൽ ഉദിക്കുകയില്ല.

2. സ യഃ സ്മരം ബ്രഹ്മേത്യുപാസ്തേ യാവത് സ്മരസ്യ ഗതം തത്രാസ്യ തഥാ കാമചാരോ ഭവതി യഃ സ്മരം ബ്രഹ്മേത്യുപാ- സ്തേഽ സ്തി ഭഗവഃ സ്മരാദ്ഭൂയ ഇതി സ്മരാദ്വാവ ഭൂയോഽ- സ്തീതി തൻമേ ഭഗവാൻ ബ്രവീത്വിതി.

സ്മരണയെ ബ്രഹ്മമായി ഉപാസിക്കുന്നവർ സ്മരണയ്ക്ക് എത്താവുന്ന ദൂരം യഥാകാമം സഞ്ചരിക്കുന്നു.

"സ്മരണയെക്കാൾ വലുതായി വല്ലതുമുണ്ടോ?"
"തീർച്ചയായും."
"ഭഗവാൻ, അതിനെ ഉപദേശിച്ചാലും."

## ഖണ്ഡം 14

1. ആശാവാവ സ്മരാദ്ഭൂയസ്യാശേദ്ധ്യോ വൈ സ്മരോ
   മന്ത്രാനധീതേ കർമ്മാണി കുരുതേ പുത്രാംശ്ച പശൂംശ്ചേ ഛത
   ഇമം ച ലോകമമും ചേഛത ആശാമുപാസേ്വതി.

ആശ സ്മരണയെക്കാൾ വലുതാണ്. ആശയാൽ ദ്യോതിക്കപ്പെട്ടിട്ട് സ്മരണ മന്ത്രങ്ങൾ ചൊല്ലുന്നു; കർമ്മങ്ങൾ ചെയ്യുന്നു; പുത്രന്മാരെയും പശുക്കളെയും ഇച്ഛിക്കുന്നു. ഇഹലോകപരലോകങ്ങൾക്കായി പ്രയത്നിക്കുന്നു. ആശയെ ഉപാസിക്കുക.

ആശയുടെ പര്യായങ്ങളാണ് തൃഷ്ണയും കാമവും. ആശയ്ക്കു വിഷയമായിരിക്കുന്ന നാമത്തെയും രൂപത്തെയും വിഷയങ്ങളെയും മാത്രമേ ഒരാൾ സ്മരിക്കുകയുള്ളൂ. മന്ത്രങ്ങൾ ഓർമ്മവെച്ചു ചൊല്ലുന്നതും, കർമ്മങ്ങൾ ഓർമ്മവെച്ച് അനുഷ്ഠിക്കുന്നതുമെല്ലാം ആശ (കാമം) കൊണ്ടുതന്നെയാണ്. ലോകസംഗ്രഹം ചെയ്യണം എന്നതും, ലോകത്തിൽ സർവ്വജീവജാലങ്ങളും സുഖമായിരിക്കണം എന്നതും സന്യാസിയുടെപോലും കാമമാണ്. അതില്ലായിരുന്നെങ്കിൽ സന്യാസി സന്ന്യാസധർമ്മം അനുഷ്ഠിക്കുമായിരുന്നില്ല. ആശാപാശത്താൽ ബദ്ധമായി, സ്മരണ ഓരോ പ്രാണിയിലും ചക്രരൂപത്തിൽ ആകാശം മുതൽ നാമം വരെ വട്ടംചുറ്റിക്കൊണ്ടേയിരിക്കുന്നു.

2. സ യ ആശാം ബ്രഹ്മേത്യുപാസ്ത ആശായാസ്യ സർവ്വേ കാമാഃ
   സമൃദ്ധ്യന്ത്യമോഘാഹാസ്യാശിഷോഭവന്തി യാവദാശായാ
   ഗതം തത്രാസ്യ യഥാ കാമചാരോ ഭവതി യ ആശാം ബ്രഹ്മേ
   ത്യുപാസ്തേഽസ്തി ഭഗവ ആശായാ ഭൂയ ഇത്യാശായാ വാവ
   ഭൂയോഽസ്തീതി തൻമേ ഭഗവൻ ബ്രവീത്വിതി.

ആശയെ ബ്രഹ്മമായി ഉപാസിക്കുന്നവൻെറ സർവ്വകാമങ്ങളും ആശയാൽ സമൃദ്ധി പ്രാപിക്കുന്നു. അവൻെറ എല്ലാ പ്രാർത്ഥനകളും ഫലവത്തായിത്തീരുന്നു. ആശ പോകുന്ന ദൂരം വരെ അവൻ യഥാകാമം സഞ്ചരിക്കുന്നു.
"ആശയെക്കാൾ വലുതായി വല്ലതുമുണ്ടോ?"
"തീർച്ചയായും."
"അതിനെ ഉപദേശിച്ചാലും, ഭഗവാൻ."

## ഖണ്ഡം 15

**നാമം തൊട്ടു തുടങ്ങി ആശവരെയുള്ളവയെ കാര്യകാരണത്വംകൊണ്ട്, നിമിത്തനൈമിത്തികത്വംകൊണ്ട്, ഉത്തരോത്തരം 'ഭൂയം' എന്ന അവസ്ഥിതമാക്കിയിരിക്കുന്നു. ഈ സ്ഥിതിയെ സ്മൃതികൊണ്ട് അറിയുന്നു. സ്മൃതി ആശയാകുന്ന**



താമരനാളീതന്തുക്കളാൽ പ്രാണനിൽ സമർപ്പിതമായി (ഉറപ്പിച്ച്) ഇരിക്കുന്നു. ബാഹ്യവും ആന്തരവുമായ സർവ്വത്തെയും ആശ്ലേഷിച്ച്, സർവ്വത്തിലും വ്യാപിച്ച് ഇരിക്കുന്ന പ്രാണനിൽ, ചരടിൽ മുത്തുപോലെ (സൂത്രേ മണിഗണാ ഇവ) സർവ്വവും കോർക്കപ്പെട്ടിരിക്കുന്നു. അതിനാൽ പ്രാണൻ ഏറ്റവും 'ഭൂയം' ആകുന്നു.

1. പ്രാണേവാ ആശായാ ഭൂയാന്യഥാ വാ അരാ നാഭൗ സമർപ്പി
   താ ഏവമസ്മിൻ പ്രാണോ സർവ്വം സമർപ്പിതം. പ്രാണഃ പ്രാണേന
   യാതി പ്രാണഃ പ്രാണം ദദാതി പ്രാണായ ദദാതി. പ്രാണോഹ
   പിതാ പ്രാണോ മാതാ പ്രാണോ ഭ്രാതാ പ്രാണഃ സ്വസാ പ്രാണ
   ആചാര്യഃ പ്രാണ ബ്രാഹ്മണഃ

പ്രാണൻ ആശയെക്കാൾ വലുതാണ്. ചക്രത്തിൻെറ അരങ്ങൾ നാഭിയിൽ സമർപ്പിക്കപ്പെട്ടതുപോലെ സർവ്വവും പ്രാണനിൽ സമർപ്പിതമാണ്. പ്രാണൻ പ്രാണനാൽ പ്രാണനം ചെയ്യുന്നു (ചലിക്കുന്നു). പ്രാണൻ പ്രാണൻ നല്കുന്നു; പ്രാണന് തന്നെ നല്കുന്നു. മാതാവും പിതാവും സഹോദരനും സഹോദരിയും ആചാര്യനും ബ്രാഹ്മണനും പ്രാണൻതന്നെ.

ജൈവശരീരത്തിലെ മുഖ്യപ്രാണൻ തന്നെയാണ് പ്രജ്ഞാനാത്മാവായി സർവ്വത്തിലും ഇരിക്കുന്ന പ്രാണൻ. ജൈവശരീരങ്ങളിൽ, കണ്ണാടിയിലെന്നപോലെ അത് സ്വയം പ്രതിബിംബിക്കുന്നു. മഹാരാജാവിന് സർവ്വാധികാരിയെപ്പോലെയാണ് അത്. പ്രാണോപനിഷത്ത് പറയുന്നു: "ആരുടെ ഉത്ക്രാന്തംകൊണ്ട് ഞാൻ ഉത്ക്രമിക്കും, ആരുടെ പ്രതിഷ്ഠയാൽ ഞാൻ പ്രതിഷ്ഠിതനാകും? ഇപ്രകാരം ചിന്തിച്ച് അത് (ബ്രഹ്മം) പ്രാണനെ സൃഷ്ടിച്ചു." ഈശ്വരനെ ഛായപോലെ അത് വിടാതെ പിൻതുടരുന്നു. കൗശീതകി ഉപനിഷത്ത് പറയുന്നു: "എപ്രകാരം അരങ്ങൾ ചക്രനാഭിയിലും ചക്രപരിധിയിലും ഉറപ്പിക്കപ്പെട്ടിരിക്കുന്നുവോ അപ്രകാരം പ്രത്യേകമായി വിഷയാനുഭവങ്ങൾ പ്രാണനിലും പ്രത്യേകവിഷയങ്ങളിലും ഉറപ്പിക്കപ്പെട്ടിരിക്കുന്നു. പ്രാണൻ പ്രജ്ഞാമാത്രമാണ്."

സ്വതന്ത്രവും അപരതന്ത്രവുമായി സ്വന്തശക്തിയാൽ സ്വയം ചലിക്കുന്ന ശക്തിയെയാണ് പ്രാണൻ എന്നു പറയുന്നത്. സർവ്വക്രിയകളും, കാരകങ്ങളും, ഫലങ്ങളും, സർവ്വവും പ്രാണൻതന്നെയാണ്. പ്രാണനു പുറത്തായി യാതൊന്നുമില്ല. പ്രാണൻതന്നെ പ്രാണനെ നല്കുന്നു. അത് ആത്മഭൂതമാണ്. പ്രാണൻ കൊടുക്കുന്നതും പ്രാണൻതന്നെ, സ്വീകരിക്കുന്നതും പ്രാണൻതന്നെ. അമ്മ, അച്ഛൻ, സഹോദരങ്ങൾ, ഗുരു, ബ്രാഹ്മണൻ, അബ്രാഹ്മണൻ, സർവ്വവും പ്രാണൻ തന്നെ. പ്രാണൻ ഉള്ളപ്പോൾ മാത്രമാണ് അമ്മ, അച്ഛൻ എന്നൊക്കെ നാം ശരീരങ്ങളെ വിളിക്കുന്നത്. (സതിപ്രാണോ പിത്രാദിഷു പിത്രാദി ശബ്ദ പ്രയോഗാത്തദുത്ക്രാന്തൗ ച പ്രയോഗാഭാവാത്—ശാങ്കരഭാഷ്യം).

2. **സ യദി പിതരം വാ മാതരം വാ ഭ്രാതരം വാ സ്വസാരം
   വാചാര്യം വാ ബ്രാഹ്മണം വാ കിഞ്ചിദ്ഭൃശമിവ പ്രത്യാഹ ധിക്
   ത്വാസ്ത്വിത്യേ വൈനമാഹുഃ പിതൃഹാ വൈ ത്വമസി മാതൃഹാ
   വൈ ത്വമസി ഭ്രാതൃഹാ വൈ ത്വമസി സ്വസൃഹാ വൈ ത്വമസ്യാ-
   ചാര്യഹാ വൈ ത്വമസി ബ്രാഹ്മണഹാ വൈ ത്വമസീതി.**

ആരെങ്കിലും അച്ഛനോടോ അമ്മയോടോ സഹോദരങ്ങളോടൊ ആചാര്യനോടോ ബ്രാഹ്മണനോടോ സഭ്യമല്ലാത്ത വാക്കുകൾ ഉച്ചരിച്ചാൽപോലും നാം പറയും: 'നിൻെറ ധിക്കാരം; നീ പിതൃഹന്താവാണ്, മാതൃഹന്താവാണ്, ഭ്രാതൃഹന്താവാണ്, സ്വസ്വാഹന്താവാണ്, ആചാര്യഹന്താവാണ്, ബ്രാഹ്മണഹന്താവാണ്' എന്നൊക്കെ!

> 3. അഥ യധ്യപ്യേനാനുത്ക്രാന്ത പ്രാണാഞ്ഛൂലേന സമാസം
> വ്യതിഷംദഹേന്നൈ വൈനം ബ്രൂയുഃ പിതൃഹാസീതി ന മാതൃഹാ
> സീതി ന ഭ്രാതൃഹാസീതി ന സ്വസൃഹാസീതി
> നാചാര്യഹാസീതി ന ബ്രാഹ്മണഹാസീതി.

പക്ഷേ, പ്രാണൻ ഉത്ക്രമിച്ചു കഴിഞ്ഞാൽ, ആ ശരീരങ്ങളെ ഒന്നിച്ചൊരിടത്തു കൂട്ടിയിട്ടാലും മുറിച്ചു കഷ്ണമാക്കി ദഹിപ്പിച്ചാലും നാം അവരോട് നീ പിതൃഹന്താവാണ്, മാതൃഹന്താവാണ്, ഭ്രാതൃഹന്താവാണ്, സ്വസ്വാഹന്താവാണ്, ആചാര്യഹന്താവാണ്, ബ്രാഹ്മണഹന്താവാണ് എന്നൊന്നും പറയുകയില്ല.

ഇതിൽനിന്ന് പ്രാണൻതന്നെയാണ് അച്ഛൻ, അമ്മ എന്നൊക്കെ പറയപ്പെടുന്നത് എന്നു തെളിയുന്നു.

> 4. പ്രാണോ ഹ്യേ വൈതാനി സർവ്വാണി ഭവന്തി സവാ
> ഏഷ ഏവം പശ്യന്നേവം മന്വാന ഏവം വിജാനന്നതിവാദി
> ഭവതി തം ചേദ്ബ്രൂയുരതിവാദ്ധ്യസീത്യതി
> വാദ്ധ്യസ്മീതി ബ്രൂയാന്നാഹ്യുവീത.

പ്രാണൻ ഇക്കാണുന്ന സർവ്വവുമായി ഭവിക്കുന്നു. ഏതൊരാൾ ഇപ്രകാരം ദർശിക്കയും മനനം ചെയ്കയും അറിയുകയും ചെയ്യുന്നുവോ അയാൾ, അതീതത്തെക്കുറിച്ച് വദിക്കുന്ന ശീലത്തോടുകൂടിയവനായിത്തീരുന്നു.

ആരെങ്കിലും 'താങ്കൾ ഒരു അതിവാദിയാണല്ലൊ' എന്നു പറഞ്ഞാൽ അയാൾ 'ശരിയാണ്' എന്നുതന്നെ പറയണം. അതിനെ ഒളിച്ചുവെക്കരുത്.

നാമം മുതൽ ആശവരെയുള്ള സർവ്വത്തിനും അതീതമായി ചിന്തിക്കാനും ദർശിക്കാനും സാധിച്ച ഒരാളുടെ സംഭാഷണവും അതിന്നതീതമായിരിക്കും. അയാളെ അതിവാദി എന്നു പറയുന്നു. അയാളുടെ സംഭാഷണചാതുര്യവും വാക്സാമർത്ഥ്യവും ദർശിക്കുന്ന ആളുകൾ താങ്കൾ ഒരതിവാദിയാണല്ലൊ എന്നു പുകഴ്ത്തുമ്പോൾ, തൻെറ ആ കഴിവിനെ ഒളിച്ചു വെക്കേണ്ടതില്ല. ശരിയാണ്. ഞാൻ ഒരതിവാദിയാണ് എന്ന് അംഗീകരിക്കണം.

| | | | |
|---|---|---|---|
| 1. | നാമം | - | പ്രാണൻ |
| 2. | വാക്ക് | - | ആശ |
| 3. | മനസ്സ് | - | സ്മരം |
| 4. | സങ്കല്പം | - | ആകാശം |
| 5. | ചിത്തം | - | തേജസ്സ് |
| 6. | ധ്യാനം | - | ആപസ്സ് |



| | | | |
|---|---|---|---|
| 7. | വിജ്ഞാനം | - | അന്നം |
| 8. | ബലം | - | ബലം |
| 9. | അന്നം | - | വിജ്ഞാനം |
| 10. | ആപസ്സ് | - | ധ്യാനം |
| 11. | തേജസ്സ് | - | ചിത്തം |
| 12. | ആകാശം | - | സങ്കല്പം |
| 13. | സ്മരം | - | മനസ്സ് |
| 14. | ആശ | - | വാക്ക് |
| 15. | പ്രാണൻ | - | നാമം |



**ഇതൊരു ജെസ്റ്റാൾട്ട് ചിത്രമാണ്. സ്ഥൂലപ്രപഞ്ചത്തിലെയും സൂക്ഷ്മകണത്തിലെയും ഏകത്വം, അകവും പുറവും തമ്മിലെ ഏകത്വം, കാലവും കാലാതീതവും തമ്മിലുള്ള ഏകത്വം—ഇവയെല്ലാം ഈ ചിത്രത്തിൽ ഇരട്ടനാഗക്കെട്ടു പോലെ പിരിച്ചു പിരിച്ച് കാണിക്കുന്നു. ഏതാണ്ട് ഇതിനു സമാനമായി ജെസ്റ്റാൾട്ട് രീതിയിൽ, ബൃഹദാരണ്യകം മുനികാണ്ഡം ഗാർഗ്ഗീബ്രാഹ്മണത്തിൽ യാജ്ഞവൽക്യൻ അവതരിപ്പിക്കുന്ന വാദമുഖവും കാണുക.**

നാമം പ്രാണൻ
വാക്ക് ആശ
മനസ്സ് സ്മരം
സങ്കല്പം ആകാശം
ചിത്തം തേജസ്സ്
ധ്യാനം ആപസ്സ്
വിജ്ഞാനം അന്നം
അന്നം ബലം വിജ്ഞാനം
ആപസ്സ് ധ്യാനം
തേജസ്സ് ചിത്തം
ആകാശം സങ്കല്പം
സ്മരം മനസ്സ്
ആശ വാക്ക്
പ്രാണൻ നാമം




ശിവൻെറ കടുന്തുടിയുടെ ആകൃതിയിലുള്ള ബോധത്രികോണത്തെയും, പ്രകാശകോണങ്ങളെയും മുനികാണ്ഡം അക്ഷരബ്രാഹ്മണത്തിൽ വർണ്ണിച്ചതും താരതമ്യപ്പെടുത്തുക.

## പതിനാറാം ഖണ്ഡം

സർവ്വാതിശയവും സ്വാത്മാനവും സർവ്വാത്മാനവുമായ പ്രാണനെക്കാൾ വലുതായി മറ്റൊന്നുമില്ല എന്ന് ഉറപ്പിച്ച നാരദൻ പിന്നീട് ചോദ്യമൊന്നും ചോദിച്ചില്ല. പ്രാണനെക്കാൾ വലുത് എന്തെങ്കിലുമുണ്ടോ എന്ന ചോദ്യം നാരദനിൽനിന്ന് വന്നില്ല. മാറ്റമുള്ളതും (വികാരം) അനൃതവുമായ ഒന്നിനെ പരമാർത്ഥസത്യമെന്നു തെറ്റിദ്ധരിച്ചിട്ട്, താൻ അതിവാദിയും സർവ്വരെയുംകാൾ യോഗ്യനുമാണ് എന്ന മിത്ഥ്യാധാരണയിൽ ശിഷ്യൻ വീഴരുത് എന്ന് സനത്കുമാരൻ നിശ്ചയിച്ചു. അതിനാൽ അദ്ദേഹം ശിഷ്യൻ ചോദിക്കാതെതന്നെ പറയാൻ തുടങ്ങി.

1. ഏഷ തു വാ അതിവദതി യഃ സത്യേനാതിവദതി
   സോ$f$ഹം ഭഗവഃ സത്യേനാതിവദാനീതി സത്യം ത്വേവ
   വിജിജ്ഞാസിതവ്യമിതി സത്യം ഭഗവോ വിജിജ്ഞാസ ഇതി.

**"ഏതൊരാൾ സത്യത്താൽ അതിവദിക്കുന്നുവോ അവനാണ് യഥാർത്ഥത്തിൽ അതിവദിക്കുന്നത്."**



"ഭഗവാൻ, ഞാൻ അപ്രകാരമാണ്. ഞാൻ സത്യത്താൽ അതിവദിക്കുന്നു."
"സത്യവിജ്ഞാനത്തിന് ജിജ്ഞാസ വേണം."
"ഭഗവാൻ, എനിക്ക് ആ ജിജ്ഞാസ ഉണ്ട്."

## ഖണ്ഡം 17

1. യദാ വൈ വിജാനാത്യഥ സത്യം വദതി. നാവിജാനൻ സത്യം
   വദതി വിജാനന്നേവ സത്യം വദതി വിജ്ഞാനം ത്വേവവിജി-
   ജ്ഞാസിതവ്യമിതി വിജ്ഞാനം ഭഗവോ വിജിജ്ഞാസ ഇതി.

ഒരാൾ ഒന്നിനെ നന്നായറിയുമ്പോൾ മാത്രമാണ് സത്യം പറയുന്നത്. നന്നായി മനസ്സിലാവാതെ, സത്യം പറയാൻ സാദ്ധ്യമല്ല. വിജ്ഞാനി മാത്രമാണ് സത്യം വദിക്കുന്നത്. അതിനാൽ വിജ്ഞാനത്തിനുള്ള ജിജ്ഞാസ ഉണ്ടാവണം.

'ഭഗവാൻ, എനിക്ക് ആ ജിജ്ഞാസയുണ്ട്.' എന്ന് നാരദൻ പറഞ്ഞു.

പ്രാണൻ സത്യമാണ്. അത് മാറ്റങ്ങളുള്ള, വികാരമായ ആപേക്ഷികസത്യമാണ്. (ബുദ്ബുദ, ഫേന, തരംഗാദികളെപ്പോലെ.) പ്രാണൻെറ സത്യം (സത്യത്തിൻെറ സത്യം) എന്തെന്നറിഞ്ഞാലേ സത്യം വദിക്കാനാവൂ. അതിനാൽ അതറിയുന്നതിനു ജിജ്ഞാസ വേണം. നാരദൻ താൻ സത്യമേ വദിക്കുന്നുള്ളു എന്നു പറയുന്നു. അദ്ദേഹം വദിക്കുന്ന സത്യം ആപേക്ഷികസത്യം മാത്രമാണെന്ന് സനത്കുമാരൻ ചൂണ്ടിക്കാട്ടുന്നു. പരമാർത്ഥസത്യം അറിയാൻ നാരദൻെറ ജിജ്ഞാസയെ അദ്ദേഹം പ്രചോദിപ്പിക്കുന്നു.

## ഖണ്ഡം 18

1. യഥാ വൈ മനു തേ $f$ഥ വിജാനാതി നാമത്വാ വിജാനാതി
   മ ത്വൈവ വിജാനാതി മതി സ്ത്വേവ വിജിജ്ഞാസിതവ്യേ
   മതിം ഭഗവോ വിജിജ്ഞാസ ഇതി.

ഒരാൾ മനനം ചെയ്യുമ്പോഴാണ് അയാൾ മനസ്സിലാക്കുന്നത് (വിജ്ഞാനം നേടുന്നത്). മനനം ചെയ്യാഞ്ഞാൽ വിജ്ഞാനവുമില്ല. മനനത്താൽ വിജ്ഞാനം നേടാം. അതിനാൽ മനനം ചെയ്യാൻ ജിജ്ഞാസ വേണം.

"ഭഗവാൻ, എനിക്ക് ആ ജിജ്ഞാസയുണ്ട്."

**അറിയാൻ ജിജ്ഞാസയുണ്ടായിട്ട് ലോകത്തിലുള്ള സർവ്വപുസ്തകങ്ങളും വെറുതെ വായിച്ചു പഠിച്ചാൽ പോര. അത് ശുഷ്കപാണ്ഡിത്യമാണ്. ലോകത്തിലുള്ള സർവ്വ ഗുരുക്കന്മാരുടെയും വാക്കുകൾ മനഃപാഠമാക്കി ഉദ്ധരിച്ചിട്ടും കാര്യമില്ല. വിജ്ഞാനത്തിന് ആവശ്യം സ്വയം മനനം ചെയ്യലാണ്. കേട്ടതും വായിച്ചതുമായ കാര്യങ്ങൾ, കണ്ടതും അനുഭവിച്ചതുമായ കാര്യങ്ങൾ മനനം ചെയ്ത് നിർണ്ണയിക്കുന്നതാണ് വിജ്ഞാനം. അതിനാൽ സ്വയം മനനശീലനാവുന്നതിനുള്ള ജിജ്ഞാസയെ പ്രചോദിപ്പിക്കുന്നു. 'മതി' എന്നാൽ മനനം അഥവാ മന്തവ്യവിഷയത്തെക്കുറിച്ചുള്ള തർക്കചിന്തയിലും, അതിനോടുള്ള താത്പര്യത്തിലും ആദരവിലും ഊന്നിനില്ക്കുന്ന മാനസികാവസ്ഥ. അതിനാൽ 'മതി സ്ത്വേവ വിജിജ്ഞാസിതവ്യം' എന്നു പറയുന്നു.**

## പത്തൊൻപതാം ഖണ്ഡം

1. യഥാ വൈ ശ്രദ്ധ്യാത്യഥ മനുതേ നാ ശ്രദ്ധ്യൻ മനുതേ ശ്രദ്ധ്യ ദേവ മനുതേ ശ്രദ്ധാ ത്വേവ വിജിജ്ഞാസിതവ്യേതി. ശ്രദ്ധാം ഭഗവോ വിജിജ്ഞാസ ഇതി.

ശ്രദ്ധയുണ്ടെങ്കിൽ മാത്രമേ ഒരാൾ മനനം ചെയ്കയുള്ളു. അശ്രദ്ധയുള്ള ആൾ മനനം ചെയ്കയില്ല. ശ്രദ്ധയാൽ മനനം സാധിക്കുന്നു. അതിനാൽ ശ്രദ്ധയ്ക്കുള്ള ജിജ്ഞാസ വേണം.

"ഭഗവാൻ, എനിക്കതിന് ജിജ്ഞാസയുണ്ട്."

ശ്രദ്ധ എന്നാൽ നാം ഇപ്പോൾ concentration എന്നു വിളിക്കുന്ന ഏകാഗ്രത. ഇതിനെ ശങ്കരൻ 'ആസ്തിക്യബുദ്ധി' എന്നു വിളിക്കുന്നു. ആസ്തികൻ എന്നാൽ 'അസ്തി' അഥവാ 'ഉണ്ട്' എന്ന ഉണ്മയിൽ (സത്യത്തിൽ) ബുദ്ധിയുറച്ച് ആ ഉണ്മയിൽ ശ്രദ്ധയോടുകൂടി, അതിനെ മനനം ചെയ്ത് അറിഞ്ഞ്, ആ പരമാർത്ഥ സത്തയെ (സത്യത്തെ) വദിക്കുന്നവൻ. നാസ്തികൻ എന്നാൽ 'ന അസ്തി' (ഉണ്മ എന്നൊന്നില്ല) എന്നു കരുതുകയാൽ, ഇല്ലാത്ത ഒന്നിൽ ശ്രദ്ധ ചെലുത്താനോ മനനം ചെയ്യാനോ മെനക്കെടാതെ, അതിനെ അറിയാൻ ജിജ്ഞാസയില്ലാതെ ഇരിക്കുന്ന വ്യക്തി. സ്വാഭാവികമായും ഈ വ്യക്തി ഉണ്മയെ (സത്യത്തെ) അറിയായ്കയാൽ സത്യം വദിക്കാൻ അസമർത്ഥനായിപ്പോകുന്നു.

ഉണ്മ (സത്യം) ഉണ്ട് എന്ന 'വിശ്വാസ'മാണ്, അതിൽ ശ്രദ്ധ ഉണ്ടാക്കുന്നത്. അതിനാൽ ആസ്തികൻ 'വിശ്വാസി'യാണ്; അവിശ്വാസിയല്ല. ഈ അർത്ഥത്തിൽ വേണം ആസ്തികനാസ്തികശബ്ദങ്ങളെ അറിയാൻ!

## ഖണ്ഡം 20

1. യദാ വൈ നിസ്തിഷ്ഠം ത്യഥ ശ്രദ്ധധ്യാതി നാ നിസ്തിഷ്ഠം-ഞ്ചശ്രദ്ധ്യാതി നിസ്തിഷ്ഠന്നേവ ശ്രദ്ധ്യാതി നിഷ്ഠാ ത്വേവ വിജിജ്ഞാസിതവ്യേതി. നിഷ്ഠാം ഭഗവോ വിജിജ്ഞാസ ഇതി.

ഒരാൾ ഒന്നിൽ നിഷ്ഠയോടുകൂടി ഇരിക്കുമ്പോഴാണ് അതിൽ അയാൾക്ക് ശ്രദ്ധ (ആസ്തിക്യബുദ്ധി-വിശ്വാസം) ഉറയ്ക്കുന്നത്. നിഷ്ഠയില്ലാതെ ശ്രദ്ധ ഉണ്ടാവില്ല. അതിനാൽ നിഷ്ഠയ്ക്കുള്ള ജിജ്ഞാസ വേണം.

"ഭഗവാൻ, എനിക്ക് നിഷ്ഠയിൽ ജിജ്ഞാസയുണ്ട്."

ഇവിടെ ജ്ഞാനമാർഗ്ഗത്തെ ഭക്തിമാർഗ്ഗവുമായി സനത്കുമാരൻ ഏകീഭവിപ്പിക്കുന്നു. ഭക്തിമാർഗ്ഗത്തിൽ ഇഷ്ടദേവനിഷ്ഠ പ്രസിദ്ധമാണ്.

സത്യം അഥവാ 'ഉണ്മ'യിൽ ശ്രദ്ധ ഉറയ്ക്കണമെങ്കിൽ സത്യനിഷ്ഠ വേണം. അത് നമുക്ക് ലൗകികമായും അനുഭവമുള്ളതാണ്. ഫിസിക്സിൽ ശ്രദ്ധ ഉറയ്ക്കണമെങ്കിൽ ഫിസിക്സിൽ നിഷ്ഠ (താത്പര്യം) വേണം. മെഡിസിനിലായാലും സാഹിത്യത്തിലായാലും ജ്യോതിശ്ശാസ്ത്രത്തിലായാലും മറ്റേതു വിജ്ഞാനശാഖയിലായാലും അതങ്ങനെയേ വരൂ. അതിനാൽ 'സത്യം' വദിക്കണമെന്നും, 'സത്യം' ഗ്രഹിക്കണമെന്നും, സത്യത്തെ മനനം ചെയ്യണമെന്നും, സത്യത്തിൽ ശ്രദ്ധ വേണമെന്നും ഉണ്ടെങ്കിൽ ഒരാൾ സത്യത്തിൽ നിഷ്ഠയുള്ളവനായിരിക്കണം.

## ഖണ്ഡം 21

1. യഥാ വൈ കരോത്യഥ നിസ്തിഷ്ഠതി നാകൃത്വാ നിസ്തിഷ്ഠതി കൃത്വൈവ നിസ്തിഷ്ഠതി കൃതിസ്ത്വേവ വിജിജ്ഞാസി തവ്യേതി. കൃതിം ഭഗവോ വിജിജ്ഞാസ ഇതി.

ഒരാൾ ഒന്നു ചെയ്യുമ്പോൾ മാത്രമാണ് അയാൾക്ക് അതിൽ നിഷ്ഠ ഉറയ്ക്കുന്നത്. ചെയ്യാത്ത ഒന്നിൽ നിഷ്ഠ ഉറയ്ക്കയില്ല. അതിനാൽ "കൃതി"യിൽ (കർമ്മത്തിൽ) ജിജ്ഞാസ വേണം.

"ഭഗവാൻ, എനിക്ക് കൃതിയിൽ ജിജ്ഞാസയുണ്ട്."

ഇവിടെ നിഷ്ഠയെ (ഭക്തിമാർഗ്ഗത്തെ) കൃതി അഥവാ കർമ്മമാർഗ്ഗവുമായി ഭഗവാൻ സനത്കുമാരൻ ഏകീഭവിപ്പിച്ചു.

കർമ്മം ⟶ നിഷ്ഠ ⟶ ശ്രദ്ധ ⟶ മനനം ⟶ വിജ്ഞാനം ⟶ സത്യവാക്ക്.







## ഖണ്ഡം 22

1. യദാ വൈ സുഖം ലഭതേ$f$ഥ കരോതി നാ സുഖം ലബ്ധ്വാ കരോതി സുഖമേവ ലബ്ധ്വാ കരോതി സുഖം ത്വേവ വിജിജ്ഞാ-സി തവ്യമിതി. സുഖം ഭഗവോ വിജിജ്ഞാസ ഇതി.

ഒരാൾ കർമ്മം ചെയ്യുന്നത് ആനന്ദംകൊണ്ടാണ്. ആനന്ദം ലഭിക്കയില്ലെങ്കിൽ ആരും കർമ്മം ചെയ്കയില്ല. ആനന്ദമാണ് കർമ്മം ചെയ്യിക്കുന്നത്. അതിനാൽ ആനന്ദത്തിൽ ജിജ്ഞാസ വേണം.

"ഭഗവാൻ, എനിക്ക് ആനന്ദത്തിൽ ജിജ്ഞാസയുണ്ട്."

നിരതിശയമായ സുഖമാണ് ആനന്ദം. സർവ്വപ്രാണികളും സർവ്വകർമ്മവും ചെയ്യുന്നത് ആനന്ദലബ്ധിക്കുവേണ്ടിയാണ്. ആളുകൾ ജോലി ചെയ്യുന്നത് ചെറിയ ചെറിയ സുഖങ്ങൾക്കും, ചെറിയ ചെറിയ ആനന്ദങ്ങൾക്കുംവേണ്ടിയാണ്. നിഷ്കാമകർമ്മയോഗിയും, ഇഷ്ടദേവതാനിഷ്ഠയുള്ള ഭക്തിയോഗിയും, മനനനിദിദ്ധ്യാസശീലനായ ജ്ഞാനയോഗിയും താന്താങ്ങൾക്ക് ആ കർമ്മങ്ങളിൽനിന്ന് ലഭ്യമാകുന്ന ആനന്ദത്തിനുവേണ്ടിയാണ് കർമ്മം ചെയ്യുന്നത്; ആനന്ദം അനുഭവവേദ്യമായതുകൊണ്ടാണ് അവർ അപ്രകാരം ശ്രദ്ധവെച്ച് കർമ്മം ചെയ്യുന്നത്.

സത്യം സ്വയമേവ ഉത്തരോത്തരം കൃത്യാദികളിൽക്കൂടി പ്രതിഭാസിക്കുന്നു. അതിനാൽ അതിനായി പ്രത്യേകം ഒരു യത്നം നടത്തുകയല്ല ഋഷി ചെയ്യുന്നത്. സത്യം ആനന്ദമായി, സ്വമേധയാ, ശ്രദ്ധാവാനായ കൃത്യനിഷ്ഠൻെറ ഉള്ളിൽ പ്രകാശിക്കുന്നു. ആ 'സത്ചിത് ആനന്ദാ'നുഭൂതിയിൽ അവനിൽനിന്ന് സത്യവാക്കും, കർമ്മജ്ഞാനഭക്തിയോഗാദി'കൃതി'കളും (കൃതി = ഗ്രന്ഥം എന്നും അർത്ഥം) ചുരന്നൊഴുകുന്നു. അതിനാൽ സൃഷ്ടി സ്വയംപൂർണ്ണമായ 'സച്ചിദാനന്ദ'ത്തിൻെറ ആന്തരസ്വഭാവമാണ്.

## ഖണ്ഡം 23

1 യോ വൈ ഭൂമാ തത്സുഖം നാല്പേസുഖമസ്തി ഭൂമൈവ
സുഖം ഭൂമാ ത്വേ വ വിജിജ്ഞാസിതവ്യ ഇതി.
ഭൂമാനം ഭഗവോ വിജിജ്ഞാസ ഇതി.

'ഭൂമാവ്' ആനന്ദമാണ്. 'അല്പ'മായതിൽ ആനന്ദമില്ല. "ഭൂമാവ്" ആനന്ദം മാത്രമാണ്. അതിനാൽ ഭൂമാവിൽ ജിജ്ഞാസ വേണം."

"ഭഗവാൻ, എനിക്ക് ഭൂമാവിൽ ജിജ്ഞാസയുണ്ട്."

'മഹഃ', 'നിരതിശയം', 'ബൃഹത്' എന്നീ പര്യായങ്ങളോടുകൂടിയ ആനന്ദാനുഭൂതിയാണ് ഇവിടെ 'ഭൂമാവ്'. അതിനെക്കാൾ അല്പമായ (ലൗകികമായ) ആനന്ദങ്ങളെയൊന്നും 'ഭൂമാവ്' എന്ന ആനന്ദാനുഭൂതിയിൽ പെടുത്താൻ സാദ്ധ്യമല്ല. അല്പാനന്ദങ്ങൾ വീണ്ടും വീണ്ടും തൃഷ്ണ ജനിപ്പിച്ച് ദുഃഖമുണ്ടാക്കുന്നതിനാൽ ദുഃഖബീജങ്ങളാണ്; സുഖത്തിൻെറ വിപരീതമാണ്.

പരമാനന്ദാനുഭൂതിയുടെ ലക്ഷണങ്ങൾ എന്തെല്ലാമാണ്? അടുത്ത ഖണ്ഡം അവയെ പറയുന്നു.

## ഖണ്ഡം 24

1. യത്ര നാന്യത് പശ്യതി നാന്യച്ഛൃണോതി നാന്യദ്വിജാനാതി
സ ഭൂമാഥ യത്രാന്യത് പശ്യത്യന്യച്ഛൃണോത്യന്യദ്വിജാനാതി
തദല്പം യോ വൈഭൂമാ തദമൃതമഥയദല്പം
തൻ മർത്ത്യം. സ ഭഗവഃ കസ്മിൻ പ്രതിഷ്ഠിത ഇതി.
സ്വേ മഹിമ്നി യദി വാ ന മഹിമ്നീതി.

എവിടെ മറ്റൊന്നും കാണപ്പെടുന്നില്ലയോ, മറ്റൊന്നും കേൾക്കപ്പെടുന്നില്ലയോ, മറ്റൊന്നും അറിയപ്പെടുന്നില്ലയോ അതാണ് ഭൂമാവ്. എവിടെ മറ്റൊന്നിനെ കാണുകയും മറ്റൊന്നിനെ കേൾക്കുകയും മറ്റൊന്നിനെ അറിയുകയും ചെയ്യുന്നുവോ അതാണ് അല്പം. ഭൂമാവ് അമൃതമാണ്. അല്പം മർത്ത്യവും.

"ഭഗവാൻ, ഭൂമാവ് എവിടെ പ്രതിഷ്ഠിതമായിരിക്കുന്നു?"

"സ്വമഹിമയിൽ; സ്വമഹിമയിൽപ്പോലും അല്ല."

അദ്വൈതാനുഭൂതി ഭൂമാവാണ്. അതിൽ 'മറ്റൊന്നി'ന് സ്ഥാനമില്ല. 'മറ്റൊന്നി'ന് സ്ഥാനമുള്ളതൊക്കെ ദ്വൈതമാണ്, അല്പമാണ്. വിഷയി, വിഷയഭേദമില്ലാത്ത അവസ്ഥയാണ് ഭൂമാവ്.



'നാന്യത് പശ്യതി' എന്നതിനെ ഏതർത്ഥത്തിൽ എടുക്കണം? ഭൂമാവിൽ മറ്റൊന്നിൻെറ ദർശനാഭാവം എന്നെടുക്കണോ, സ്വാത്മാവിനെയല്ലാതെ മറ്റൊന്നിനെയും ദർശിക്കാത്ത അവസ്ഥ എന്നെടുക്കണോ? മറ്റൊന്നിൻെറ ദർശനാഭാവം എന്നാൽ എല്ലാ ദ്വൈതവ്യവഹാരങ്ങളിൽനിന്നും വ്യത്യസ്തമായ അദ്വൈതാവസ്ഥ എന്നാണ്. സ്വാത്മാവിനെയല്ലാതെ 'മറ്റൊന്നിനെ'യും ദർശിക്കാത്ത അവസ്ഥ എന്നു പറയുമ്പോൾ അതിൽ ദ്വൈതത്തെ അംഗീകരിക്കുന്നു. ദർശിക്കാൻ താനല്ലാതെ മറ്റൊന്നില്ലാത്ത അനുഭൂതിയും, മറ്റൊന്നുണ്ടായിട്ടും അവയെ ദർശിക്കാതെ, ശ്രദ്ധിക്കാതെ ഇരിക്കുന്ന അവസ്ഥയും ഒന്നല്ല. ഗണിതശാസ്ത്രത്തിലെ ഏകം അനേകം (One - many) പ്രശ്നമാണത്.

ദ്വൈതം (മറ്റൊന്നാണ്) ഉണ്ടെങ്കിൽ ക്രിയാകാരകഫലഭേദവും ഉണ്ട്. ക്രിയാകാരകഫലഭേദമാണ് 'സംസാരം'. അതില്ലാത്ത അവസ്ഥയാണ് അദ്വൈതം. അദ്വൈതിക്ക് നിർവ്വാണവും സംസാരവും ഭേദമില്ല. (പ്രജ്ഞാപാരമിതത്തിൽ ബുദ്ധിസ്റ്റുകളും ഇത് അംഗീകരിക്കുന്നു.) ദ്വൈതിക്ക് ബന്ധം, മോക്ഷം എന്ന ഭേദമുണ്ട്. (അതിനാൽ ദ്വൈതം അല്പമാണ്. അദ്വൈതം ഭൂമാവും.) അദ്വയമായ ആനന്ദത്തിന് മൃതിയില്ല. അമൃതമാണത്. അല്പമായ ആനന്ദങ്ങൾക്ക് മൃതിയുണ്ട്. അമൃതം ഭൂമാവും, മർത്ത്യം അല്പവുമാണ്. അമൃതവും മൃതവും (ഭൂമാവും അല്പവും) ആയ ആനന്ദാനുഭൂതി മർത്ത്യൻ (മരണശീലമുള്ളവൻ) അനുഭവിക്കുന്നത് മരണശീലമില്ലാത്ത പൃഥ്വിയിലാണ്. അതിനാൽ പൃഥ്വിയെ ഭൂമി (ഭൂമാവിനെ അനുഭവിക്കുന്നത് ഭൂമി.) എന്നു നാം വിളിക്കുന്നു.

ആനന്ദം (ഭൂമാവ്) എവിടെ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു? അതിന് ഒരു പ്രത്യേക രീതിയിലാണ് സനത്കുമാരൻെറ ഉത്തരം. "സ്വമഹിമാവിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു; എന്നാൽ അതിൽപ്പോലും പ്രതിഷ്ഠിതമല്ല."

"സ്വ ആത്മീയേ മഹിമ്നി മാഹാത്മ്യേ വിഭൂതൗ പ്രതിഷ്ഠിതോ ഭൂമാ. യദി പ്രതിഷ്ഠാമിച്ഛസി ക്വചിദ്യപി വാ പരമാർത്ഥമേവ പൃഛസി ന മഹിമ്ന്യപി പ്രതിഷ്ഠിത ഇതി ബ്രൂമഃ" (ശാങ്കരഭാഷ്യം). ഭൂമാവിനെ ഒരിടത്തു പ്രതിഷ്ഠിച്ചേ അനുഭവിക്കാനാവൂ എന്നുള്ളവരും, പ്രതിഷ്ഠിക്കാൻ ഇച്ഛിക്കുന്നവരും അതിനെ സ്വാത്മാവിൻെറ മഹിമയിൽ, മാഹാത്മ്യത്തിൽ, വിഭൂതികളിൽ പ്രതിഷ്ഠിച്ചുകൊള്ളട്ടെ. എന്നാൽ, പരമാർത്ഥം ചോദിക്കയാണെങ്കിൽ അത് മഹിമയിൽപോലും പ്രതിഷ്ഠിതമല്ല. ഒന്നിനെയും ആശ്രയിച്ചല്ല അത് ഇരിക്കുന്നത്. അതിനാൽ അത് അപ്രതിഷ്ഠിതമാണ് എന്ന് ശങ്കരൻ പറയുന്നു.

2. ഗോ അശ്വമിഹ മഹിമേത്യാ ചക്ഷതേ ഹസ്തി ഹിരണ്യം
ദാസ ഭാര്യം ക്ഷേത്രാണ്യായതനാനീതി നാഹമേവം ബ്രവീമി
ബ്രവീമീതി ഹോവാ ചാന്യോ ഹ്യന്യസ്മിൻ പ്രതിഷ്ഠിത ഇതി.

ഇവിടെ പശുക്കൾ, കുതിരകൾ, ആനകൾ, സ്വർണ്ണം, ദാസന്മാർ, ഭാര്യ, ക്ഷേത്രങ്ങൾ, വീടുകൾ എന്നിവയെയാണ് മഹിമയായി പറയുന്നത്. ഞാൻ അത്തരം മഹിമയെയല്ല പറയുന്നത്. അവയിലൊക്കെ ഒന്ന് മറ്റൊന്നിൽ പ്രതിഷ്ഠിതമാണ്.

ലൗകികർ ഒരാളുടെ മഹിമയെ പറയുന്നത് അയാളുടെ സ്വത്തും, വീടും, ഭാര്യാപുത്രന്മാരും, വാഹനങ്ങളും മറ്റു സൗകര്യങ്ങളും ഒക്കെ നോക്കിയിട്ടാണ്. അവയൊക്കെ അല്പങ്ങളും നാശമുള്ളവയുമാണ്. പരസ്പരാശ്രയത്വത്താൽ

പരസ്പരം പ്രതിഷ്ഠിതങ്ങളും. ഞാൻ പറയുന്ന ഭൂമാവ് (ആനന്ദം) അത്തരം പരസ്പരാശ്രയത്വമുള്ള ലൗകികാനന്ദമല്ല. അതു മാത്രമല്ല, മേല്പറഞ്ഞ വസ്തുക്കളും അവയെ അനുഭവിക്കുന്ന മർത്ത്യരും ഒക്കെ ഈ 'ഭൂമി'മേൽ ജീവിക്കയാൽ അതിൽ പ്രതിഷ്ഠിതരാണ്. (മഹി = ഭൂമിയുടെ ഒരു പര്യായം. മഹിമ എന്ന പദം ശ്രദ്ധേയം) എന്നാൽ ഭൂമിക്ക് അങ്ങനെ ഒരു പ്രതിഷ്ഠാസ്ഥാനമില്ല. അതുപോലെത്തന്നെ, ഞാൻ പറയുന്ന ഭൂമാവായ 'ആനന്ദാനുഭൂതി' മറ്റൊന്നിനെയും ആശ്രയിക്കാതെ നില്ക്കുന്ന ഒന്നാണ്. അതിനെ 'പ്രതിഷ്ഠി'ക്കാൻ സാദ്ധ്യമല്ല.

## ഖണ്ഡം 25

1. സ ഏവാധസ്താത്സ ഉപരിഷ്ടാത് സ പശ്ചാത് സ പുരസ്താത്സ ദക്ഷിണതഃ സ ഉത്തരതഃ സ ഏവേദം സർവ്വമിത്യഥാതോ$f$ഹങ്കാരാദേശ ഏവാഹമേവാധസ്താ ദഹമുപരിഷ്ടാദഹം പശ്ചാദഹം പുരസ്താദഹം ദക്ഷിണതോ$f$ഹമുത്തരതോ$f$ഹ മേവേദം സർവ്വമിതി.

താഴത്തും മുകളിലും പിന്നിലും മുൻപിലും തെക്കും വടക്കും എല്ലാം അതു മാത്രമാണ്. ഇക്കാണുന്ന സർവ്വവും അതാണ്. ഇനി അഹങ്കാരത്തിൻെറ ആദേശം. താഴത്തും മുകളിലും പിന്നിലും മുന്നിലും തെക്കും വടക്കും എല്ലാം ഞാൻ മാത്രമാണ്. ഇക്കാണുന്ന സർവ്വവും ഞാനാണ്.

ഭൂമാവല്ലാതെ (ആനന്ദമല്ലാതെ) മറ്റെന്തെങ്കിലും ഉണ്ടായിരുന്നുവെങ്കിലല്ലേ ഭൂമാവിന് അതിൽ പ്രതിഷ്ഠിതമാകാൻ കഴിയൂ. അതിനെ ആശ്രയിക്കാൻ കഴിയൂ. അങ്ങനെ ഒരു മറ്റൊന്നില്ല. സർവ്വദിക്കിലും സർവ്വകാലത്തും ആനന്ദം മാത്രം. സർവ്വം ആനന്ദമയം. അപ്രതിഷ്ഠിതവും സർവ്വതന്ത്രസ്വതന്ത്രവുമായ ആനന്ദം! ആ ആനന്ദം ജീവാത്മാവിൻെറ (ദ്രഷ്ടാവിൻെറ) ആനന്ദത്തിൽനിന്നന്യമല്ല. അതിനാൽ 'അഹ'ങ്കാരരൂപമായ ആനന്ദാനുഭൂതിയെ ആചാര്യൻ ആദേശം ചെയ്യുന്നു. തത് (അത്) എന്ന ഭൂമാവിൻെറ (ആനന്ദത്തിൻെറ) സ്ഥാനത്ത് 'അഹം' എന്ന് അനുഭവപ്പെടലാണ് പരമമായ ആനന്ദാനുഭൂതി.

ഭൂമാവ് (തത്) = അഹം.

അവിവേകികൾ 'അഹം'കാരംകൊണ്ട് ദേഹാതിസംഘാതങ്ങളെ തെറ്റിദ്ധരിക്കുന്നു. അത്തരം സംശയങ്ങളെ ദൂരീകരിക്കാൻ പറയുന്നു.

2. **അഥാത ആത്മാദേശ ഏവ ആത്മൈ വാദ്ധ്യസ്താദാത്മോ പരിഷ്ടാദാത്മാ പശ്ചാദാത്മാ പുരസ്താദാത്മാ ദക്ഷിണത ആത്മോത്തരത ആത്മൈവേദം സർവ്വമിതി. സവാ ഏഷ ഏവം പശ്യന്നേവം മന്വാൻ ഏവം വിജാനന്നാത്മ രതിരാത്മ ക്രീഡ ആത്മമിഥുന ആത്മാനന്ദഃ സംവരാഡ് ഭവതി തസ്യ സർവ്വേഷു ലോകേഷു കാമചാരോ ഭവതി അഥ യേ$f$ന്യഥാതോ വിധുരന്യ രാജാനസ്തേ ക്ഷയ്യ ലോകാ ഭവന്തി തേഷാം സർവ്വേഷു ലോകേഷ്വ കാമചാരോ ഭവതി.**



ഇനി ആത്മാദേശം. താഴെയും മുകളിലും പിന്നിലും മുൻപിലും തെക്കും വടക്കും ആത്മാവുതന്നെയാണ്. ഇക്കാണുന്ന സർവ്വവും ആത്മാവാണ്. ഇപ്രകാരം ദർശിക്കയും മനനംചെയ്കയും അറിയുകയും ചെയ്യുന്നവൻ ആത്മരതിയോടുകൂടി ആത്മമിഥുനത്തോട് ആത്മക്രീഡ ചെയ്തിട്ട് ആത്മാനന്ദം അനുഭവിക്കുന്ന സമ്രാട്ടായി ഭവിക്കുന്നു. സർവ്വ ലോകങ്ങളും കാമചാരിയായി ഭവിക്കുന്നു. ഇതിൽനിന്നു വിഭിന്നമായ അനുഭവമുള്ളവരെല്ലാം, മറ്റുള്ളവരാൽ ഭരിക്കപ്പെടുന്ന ക്ഷയിക്കുന്ന ലോകങ്ങളിൽ മാത്രം സഞ്ചരിക്കുന്നു. അവർക്ക് സർവ്വ ലോകങ്ങളിലും യഥാകാമം സഞ്ചരിക്കാൻ സാദ്ധ്യമല്ല.

സത്യസ്വരൂപമായ കേവലശുദ്ധാത്മാവു മാത്രമാണ് സർവ്വവും. ഏകവും അജവും വ്യോമംപോലെ സർവ്വത്തിലും വ്യാപ്തവും അന്യശൂന്യവും (മറ്റൊന്നില്ലാത്തത്) ആയതിനെ ദർശിച്ചു ചിന്തിച്ച് അറിഞ്ഞ ജ്ഞാനിക്ക് 'ആത്മരതി'മാത്രമേ ഉള്ളൂ. 'രതി രമണം യസ്യ സോ$f$യമാത്മരതിഃ' ആത്മാവിൽ മാത്രം രമിക്കുന്നതാണ് ആത്മരതി. ആത്മരതിയും ആത്മക്രീഡയും തമ്മിൽ എന്താണ് വ്യത്യാസം? 'ദേഹമാത്ര സാധനാ രതിർബ്ബാഹ്യസാധനാ ക്രീഡാ. ലോകേ സ്ത്രീഭിഃ സഖിഭിശ്ച ക്രീഡതീതി ദർശനാത്. ന തഥാ വിദുഷ. കിം തർഹ്യാത്മ വിജ്ഞാന നിമിത്തമേ വോഭയം ഭവതീത്യർത്ഥഃ' (ശാങ്കരഭാഷ്യം) ഒറ്റ ശരീരം കൊണ്ടുതന്നെ സാധിക്കുന്നതാണ് രതി. ഒരു ബാഹ്യസാധനംകൊണ്ട് രമിക്കുന്നതാണ് ക്രീഡ. ലോകത്തിൽ സ്ത്രീകളോടും സഖികളോടും കൂടിയുള്ള (മൈഥുനമായ) രമിക്കൽ ക്രീഡയാണ്. അത്തരം ദ്വൈതാനുഭവം വിദ്വാന് ഇല്ല. അവന് രണ്ടും (രതിയും ക്രീഡയും) ആത്മവിജ്ഞാനം നിമിത്തമാണ്.

> മിഥുനം ദ്വന്ദ്വജനിതം സുഖം തദപി ദ്വന്ദ്വനിരപേക്ഷം യസ്യ
> വിദുഷഃ തഥാത്മാനന്ദഃ ശബ്ദാദിനിമിത്ത ആനന്ദോ$f$
> വിദുഷാം ന തഥാസ്യ വിദുഷഃ കിംതർഹാത്മനിമിത്തമേവ
> സർവ്വം സർവ്വദാ സർവ്വപ്രകാരേണ ച. ദേഹ ജീവിത ഭോഗാദി
> നിമിത്തബാഹ്യവസ്തു നിരപേക്ഷ ഇത്യർത്ഥഃ (ശാങ്കരഭാഷ്യം)

ദ്വന്ദ്വത്തിൽനിന്നു ജനിക്കുന്ന സുഖമാണ് മിഥുനം (മൈഥുനസുഖം) ആത്മാനന്ദമനുഭവിക്കുന്ന വിദ്വാൻെറ സുഖം (ആനന്ദം) ദ്വന്ദ്വനിരപേക്ഷമാണ്. അവിദ്വാന്മാരുടെ ആനന്ദം ശബ്ദം മുതലായ ബാഹ്യനിമിത്തങ്ങൾകൊണ്ടു സംഭവിക്കാം. അവിടെപ്പോലും ദ്വന്ദ്വജനിതമാകയാൽ അത് മൈഥുനസുഖമാണ്. വിദ്വാൻെറ സുഖം ശബ്ദ സ്പർശ രസാദി ബാഹ്യദ്വന്ദ്വങ്ങളിൽനിന്നുപോലും നിരപേക്ഷമാണ്. അദ്ദേഹത്തിൻെറ ആനന്ദം സർവ്വവും സർവ്വദാ സർവ്വപ്രകാരേണ ആത്മനിമിത്തമാണ്. അതായത് ജ്ഞാനിയുടെ ആനന്ദം ദേഹം, ജീവിതം, ഭോഗങ്ങൾ മുതലായ എല്ലാ ബാഹ്യനിമിത്തങ്ങളിൽനിന്നും (ദ്വന്ദ്വങ്ങളിൽനിന്നും) നിരപേക്ഷമായ, ആത്മനിമിത്തമായ ആത്മാനന്ദമാണ്. ആത്മാവിൻെറ മിഥുനം ആത്മാവുതന്നെയാണ്. മറ്റൊന്നല്ല. ഇപ്രകാരമുള്ള ജ്ഞാനിയാണ് ജീവിച്ചിരിക്കുമ്പോൾത്തന്നെ 'സ്വതന്ത്ര'നായി 'സ്വരാജ്യ'ത്തിൽ അഭിഷിക്തനാവുന്നത്. ശരീരം നശിക്കുമ്പോൾപോലും അദ്ദേഹം സ്വരാട്ടായിത്തന്നെ തുടരുകയും ചെയ്യുന്നു. അതിനാലാണ് സർവ്വ ലോകങ്ങളിലും ഇച്ഛാമാത്രയിൽ യഥേഷ്ടം കാമചാരിയാവാൻ ജ്ഞാനിക്കു സാധിക്കുന്നത്.

സ്വരാജ്യം, സ്വാതന്ത്ര്യം മുതലായ വാക്കുകൾക്ക് ഉപനിഷത്തുകൾ കൊടുക്കുന്ന അർത്ഥം ഇതാണ്. ഇന്നത്തെപ്പോലെ പൊളിറ്റിക്കൽ ആയ സ്വാതന്ത്ര്യമല്ല, മാനവവംശത്തിൻെറ മുഴുവൻ ആത്മീയ സ്വാതന്ത്ര്യമാണ് അവരുടെ ലക്ഷ്യം.

സാതന്ത്ര്യത്തിൻെറ ഈ അർത്ഥം ഗ്രഹിക്കാത്തവർ മാത്രമാണ് മറ്റുള്ളവരുടെ (വ്യക്തികളുടെയും, ബാഹ്യവസ്തുക്കളുടെയും, രാജാക്കന്മാരുടെയും, ഭരണകൂടങ്ങളുടെയും) അടിമകളായിപ്പോകുന്നത്. ദ്വൈതമുള്ള സ്ഥലത്തൊക്കെ അധികാര വടംവലിയും ക്ഷയവും സംഭവിക്കും, സാമ്രാജ്യങ്ങൾ തകരും. അതിനാൽ അന്യരാജാക്കന്മാർ (മറ്റൊരു രാജാവിനെ അംഗീകരിക്കുന്ന ദ്വൈതികൾ എല്ലാവരും) ക്ഷയ്യ ലോകന്മാരാണ്. സ്വാതന്ത്ര്യത്തിന് പരിമിതികൾ ഉള്ളവരാണ്. ഭേദദർശനമുള്ള സർവ്വവും അല്പവിഷയമാണ്; അല്പമായതൊക്കെ 'മർത്ത്യ'വുമാണ് (മരണശീലം). അതിനാൽ ദ്വൈതദർശികൾക്കു സ്വാഭാവികമായും ക്ഷയ്യ ലോകങ്ങളേ ലഭിക്കുന്നുള്ളു. സ്വദർശനത്തിന് അനുരൂപങ്ങളായ ലോകങ്ങളേ ഓരോരുത്തർക്കും ലഭിക്കയുള്ളു.

ഇപ്രകാരം അദ്വൈതത്തെയും അതിൻെറ ആനന്ദാനുഭവമെന്ന 'ഭൂമാ'വിനെയും സനത്കുമാരൻ നാരദന് പ്രത്യക്ഷാനുഭവമാക്കിക്കൊടുത്തു; അദ്ദേഹത്തെ യഥേഷ്ടം സർവ്വ പ്രപഞ്ചങ്ങളിലും 'കാമചാരി'യായിരിക്കാൻ പര്യാപ്തനാക്കി.

## ഖണ്ഡം 26

1. തസ്യ ഹവാ ഏതസ്യൈവം പശ്യത ഏവം മന്വാന സ്യൈവം വിജാനത ആത്മതഃ പ്രാണ ആത്മത ആശാത്മതഃ സ്മര ആത്മത ആകാശ ആത്മത സ്തേജ ആത്മത ആപ ആത്മത ആവിർഭാവ തിരോഭാവാവാത്മതോചന്നമാത്മതോ ബലമാത്മതോ വിജ്ഞാനമാത്മതോ ധ്യാനമാത്മതശ്ചിത്തയാത്മതഃ സംകല്പ ആത്മതോ മന ആത്മതോ വാഗാത്മതോ നാമാത്മതോ മന്ത്രാ ആത്മതഃ കർമ്മാണ്യാത്മത ഏവേദം സർവ്വമിതി.

ഇപ്രകാരം കാണുകയും മനനം ചെയ്യുകയും അറിയുകയും ചെയ്യവന്, പ്രാണനും ആശയും സ്മരണയും ആകാശവും തേജസ്സും ആപസ്സും, ആവിർഭാവ തിരോഭാവങ്ങളും, അന്നവും, ബലവും, വിജ്ഞാനവും ധ്യാനവും ചിത്തവും, സങ്കല്പവും, മനസ്സും, വാക്കും, നാമവും, മന്ത്രവും കർമ്മവും സർവ്വവും സ്വാത്മാവിൽ ത്തന്നെയാണ്. സർവ്വവും സ്വാത്മാവിൽനിന്ന് ആവിർഭവിക്കുന്ന (സ്രവിക്കുന്ന) സൃഷ്ടി. സർവ്വവും സ്വാത്മാവിൽ തിരോഭവിക്കുന്ന (ലയിക്കുന്ന) പ്രളയം.

2. തദേഷ ശ്ലോകോ ന പശ്യോ മൃത്യും പശ്യതി ന രോഗം നോത ദുഃഖതാം സർവ്വം ഹപശ്യഃ പശ്യതി സർവ്വമാപ്നോതി സർവ്വശ ഇതി. സ ഏകധാ ഭവതി ത്രിധാ ഭവതി പഞ്ചധാ സപ്തധാ നവധാ ചൈ വ പുനശ്ചൈകാദശഃ സ്മൃതഃ ശതം ച ദശചൈകശ്ച സഹസ്രാണി ച വിംശതി രാഹാരശുദ്ധൗ സത്വശുദ്ധിഃ സത്വശുദ്ധൗ ധ്രുവാ മൃതിഃ സ്മൃതിലംഭേ സർവ്വഗ്രന്ഥീനാം വിപ്രമോക്ഷസ്തസ്മൈ മുദിത



കഷായായ തമസസ്പാരം ദർശയതി ഭഗവാൻ സനത്കുമാര സ്തം സ്കന്ദ ഇത്യാ ചക്ഷതേ തം സ്കന്ദ ഇത്യാ ചക്ഷതേ.

ഇപ്രകാരം ശ്ലോകം: അവൻ (ജ്ഞാനി) മൃത്യുവോ രോഗമോ ദുഃഖമോ ദർശിക്കുന്നില്ല. അവൻ സർവ്വത്തെയും സർവ്വവിധത്തിലും പ്രാപിക്കുന്നു; സർവ്വവും ദർശിക്കുന്നു. ഏകമായ അവൻ മൂന്നും അഞ്ചും ഒൻപതുമായി ഭവിക്കുന്നു. ഏകാദശവും, നൂറും, പത്തും, ആയിരവും ഇരുപതും ആയി സ്മരിക്കപ്പെടുന്നു, ആഹാരശുദ്ധികൊണ്ട് സത്വശുദ്ധിവരുന്നു. സത്വശുദ്ധികൊണ്ട് സ്മൃതി (സ്മരണ) ധ്രുവമായിത്തീരുന്നു (അചഞ്ചലം). സ്മൃതി ലഭിക്കുമ്പോൾ സർവ്വ ഗ്രന്ഥികൾക്കും മോക്ഷം ലഭിക്കുന്നു. ഭഗവാൻ സനത്കുമാരൻ, കഷായങ്ങളെ നീക്കിയ അവന് (നാരദന്) തമസ്സിൻെറ അപ്പുറത്തുള്ളത് കാണിച്ചുകൊടുത്തു.

അവനെ സ്കന്ദൻ എന്നു പറയുന്നു; അവനെ സ്കന്ദൻ എന്നു പറയുന്നു.

ബുദ്ധൻ എന്തു കണ്ടിട്ടാണ് നിർവ്വാണമന്വേഷിച്ചുപോയത്? മരണവും, രോഗവും, വാർദ്ധക്യവും കണ്ടിട്ട്! അവയ്ക്കുള്ള ശാശ്വതപരിഹാരം, ശാശ്വതമായ മരുന്ന് തേടിയിട്ടാണ് 'നിർവ്വാണത്താമരമൊട്ട്' അദ്ദേഹത്തിൻെറ സഹസ്രാരപത്മമായി വിടർന്നത്. ദുഃഖകാരണമായ മൃത്യുവും രോഗവും ദുഃഖവും ഇല്ലാതാവുന്ന ഒരേ ഒരവസ്ഥ നിർവ്വാണത്തിലെ അനന്താനന്ദാനുഭൂതിയാണ്. ഇത് ബുദ്ധനെക്കാൾ മുൻപ് കണ്ടെത്തിയ അനേകം ഋഷിമാരിൽ ആദ്യർ എന്ന് സനകാദികളെ കരുതണം. ഈ ശ്ലോകം അതിനു തെളിവാണ്. സനകാദികൾ മുന്നേ ദർശിച്ചതിനെ വീണ്ടും കണ്ടെത്തിയ ചരിത്രപുരുഷനാണ് ബുദ്ധൻ എന്ന ഗൗതമ സിദ്ധാർത്ഥൻ. സൃഷ്ടി (പ്രഭവം)ക്കു മുൻപ് അവ്യക്തമായിരുന്നത്, ഒന്നായി അഭിവ്യക്തമായി. പിന്നെ അനേകമായി പരിണമിച്ചു. സംഖ്യകൾ 0, 1, 2, 3, 4.... (Natural numbers) എത്ര അനേകം ഉണ്ടായാലും അവയിൽ ആദിമമായ പൂജ്യത്തിൻെറ ഗുണങ്ങൾ സർവ്വത്ര വ്യാപ്തമാണ്. അതിനെ ദർശിക്കാൻ പൂർവ്വസ്മരണ ഉണ്ടാവണം. (പൂർവ്വജന്മസ്മരണയും) ആഹാരം ശുദ്ധമായാലേ സത്വശുദ്ധിവന്ന് മനസ്സ് നിർമ്മലമാകയുള്ളു. കണ്ണാടിയിലെ മാലിന്യംപോലെ മനസ്സിലെ മാലിന്യം തുടച്ചു നീക്കിയാലേ സത്യം പ്രതിഫലിക്കുകയുള്ളു. ആഹാരം എന്നാൽ ഉള്ളിലേക്ക് ആഹരിക്കുന്നത്. കുടലിലേക്ക് എടുക്കുന്ന ഭക്ഷണം മാത്രമല്ല ആഹാരം. അത് ഒരു തരം ആഹാരം മാത്രം. മറ്റ് ഇന്ദ്രിയങ്ങൾകൊണ്ടും മനസ്സുകൊണ്ടും ഉള്ളിലേക്ക് ആഹരിക്കുന്നതും ആഹാരമാണ്. കേൾക്കുന്ന വാക്കും, കാണുന്ന ദൃശ്യവും, മനനവിഷയവും ഒക്കെ ശുദ്ധമാവണം. അപ്പോൾ മനസ്സ് നിർമ്മലമാവും. രാഗദ്വേഷമോഹദോഷങ്ങളാകുന്ന മാലിന്യങ്ങൾ തുടച്ചുനീക്കപ്പെടും. ശുദ്ധമായ മനസ്സിൽ ഭൂമാവായ ആത്മാനന്ദം ധ്രുവമായി അവിച്ഛിന്നമായിരിക്കും. അതിൻെറ സ്മൃതി നിരന്തരമായിരിക്കും. അവിസ്മരണീയമായ ആത്മാനന്ദത്തിൻെറ നൈരന്തര്യത്തിൽ, അതുവരെ ഉണ്ടായിരുന്ന അവിദ്യാകൃതമായ അനർത്ഥ പാശരൂപങ്ങളും, അനേകജന്മാന്തരങ്ങളുടെ അനുഭവ,ഭാവനകളുടെ കാഠിന്യങ്ങളും ഒന്നും ഇല്ലാതെയാവും. ഇതിനെയാണ് ഹൃദയഗ്രന്ഥി വിമോചനമെന്നു പറയുന്നത്.

ആഹാരശുദ്ധി⟶സത്യശുദ്ധി⟶സ്മൃതി⟶ഹൃദയഗ്രന്ഥി വിമോചനം. ഇപ്രകാരം ആഹാരശുദ്ധിയാൽ ഉത്തരോത്തരം ഹൃദയഗ്രന്ഥി വിമോചനം നേടുക എന്നതിനർത്ഥം രാഗദ്വേഷാദിദോഷം മാറിക്കിട്ടുക എന്നതാണ്. ജ്ഞാനവൈരാഗ്യ

രൂപമായ ക്ഷാരംകൊണ്ട്, രാഗദ്വേഷാദികളാകുന്ന കയ്പു നിറഞ്ഞ 'കഷായങ്ങൾ മധുരിപ്പിക്കുക; അഥവാ ദുഃഖങ്ങളിൽനിന്ന് നിരന്തരമോചനം നേടുക.' ഈ ചികിത്സാവിധികൊണ്ട് നാരദൻെറ സർവ്വ ദുഃഖവും ഭഗവാൻ സനത്കുമാരൻ നീക്കി. ഭഗവാൻ എന്നാൽ എന്താണർത്ഥം?

"ഉത്പത്തിം പ്രലയം ചൈവ ഭൂതാനാമാഗതിം ഗതിം
വേത്തി വിദ്യാമവിദ്യാം ച സ വാച്യോ ഭഗവാനിതി" (വിഷ്ണുപുരാണം.)

സർവ്വഭൂതങ്ങളുടെയും സർവ്വപ്രപഞ്ചങ്ങളുടെയും ഉത്പത്തി, പ്രലയം, ആഗതി (വരവ്), ഗതി (പോക്ക്), വിദ്യ, അവിദ്യ എന്നിവയെ അറിയുന്നതാരോ, അവനാണ് ഭഗവാൻ.

[ഭ = ഭാസിക്കുന്നത്; പ്രകാശനം. (Light)
ഗ = ഗതി (Movement);
വ് = വിദ്യ (Knowledge).]

തമസ്സിന്നക്കരെ കടത്തുന്ന താരകബ്രഹ്മമാണ് സനത്കുമാരൻ. സനത്കുമാരനെത്തന്നെയാണ് 'സ്കന്ദ'നെന്നു വിളിക്കുന്നത് എന്ന് ഉപനിഷത്ത് തുടർന്നു പറയുന്നു. സ്കന്ദഹോര എന്ന ജ്യോതിഷ്മതീകർത്താവായി ശൗനക ഹോരയിൽ പറയുന്ന, പ്രണവമന്ത്രോപദേഷ്ടാവായ സ്കന്ദനെന്ന സുബ്രാഹ്മണനായ മുരുകൻ, ബ്രഹ്മാവിൻെറ മാനസപുത്രനായ സനത്കുമാര ഋഷിതന്നെയാണ്.

## അദ്ധ്യായം 8

### ഖണ്ഡം 1

ദിക്ക്, ദേശം, കാലം, ഗതി, ഫലം, ഭേദം എന്നിവയില്ലാത്തതിനാൽ 'ശൂന്യ'മെന്നു വിളിക്കപ്പെടുന്ന 'സത്' ആയ ബ്രഹ്മം ഏകമേവാദ്വിതീയമായ ആത്മാവാണ്, ഇക്കാണുന്ന സർവ്വവുമാണ്. എന്നാൽ മന്ദബുദ്ധികൾക്ക് ഈ സത്യം ഗ്രഹിക്കാൻ വിഷമമാണ്. അവർക്ക് ദിക്ക്, ദേശം, കാലം മുതലായ മേല്പറഞ്ഞ ഭേദഭാവനകളുടെ പരിധി ഭേദിച്ച് അപ്പുറം പോകാൻ വിഷമമാണ്. അത്തരക്കാർക്ക് പുരുഷാർത്ഥസിദ്ധി ലഭിക്കുന്നതിനായിട്ട്, മറ്റൊരു വിധത്തിൽ, ഹൃദയപുണ്ഡരീകത്തിലെ 'സത്തി'നെ ഉപദേശിക്കണം.

സത് സമ്യഗ് പ്രത്യയൈകവിഷയവും നിർഗുണവുമായ ആത്മതത്ത്വമാണ്. പക്ഷേ, മന്ദബുദ്ധികൾക്ക് അതിനെ സഗുണമായിട്ട് ഉപാസിക്കാനേ സാധിക്കയുള്ളൂ. ബ്രഹ്മജ്ഞാനികൾക്ക് ലൈംഗികതയിൽനിന്ന് സ്വയമേവ സ്വസ്വഭാവേന മുക്തിയുണ്ട്. എന്നാൽ സാധാരണക്കാർക്കോ? അവർക്ക് അനേകജന്മങ്ങളിലെ വിഷയസേവാഭ്യാസംകൊണ്ട് ജനിതമായ വിഷയതൃഷ്ണ അത്ര എളുപ്പത്തിൽ നിവർത്തിക്കാൻ സാദ്ധ്യമല്ല. അതിനാൽ അവർക്കുവേണ്ടിയാണ് 'ബ്രഹ്മചര്യം' എന്ന പേരിൽ ചില സാധനാവിശേഷങ്ങൾ (സ്ത്രീസംഗം വർജ്ജിക്കുക മുതലായവ) ഏർപ്പെടുത്തിയിട്ടുള്ളത്. ബ്രഹ്മജ്ഞാനിക്ക് ഗന്തൃ (പോകുന്നവൻ), ഗമനം, ഗന്തവ്യം (പോകേണ്ടസ്ഥലം) എന്നിങ്ങനെയുള്ള അവിദ്യാജനിതദോഷങ്ങളില്ല.



വൈദ്യുതിയും, വായുവും, കത്തിയ ഇന്ധനവും, അഗ്നിയും എല്ലാം എപ്രകാരം ഗഗനത്തിൽത്തന്നെ ലയിക്കുന്നുവോ അപ്രകാരം സ്വാത്മാവിൽത്തന്നെ ലയിക്കുന്നതേയുള്ളൂ. (പോകുന്നുമില്ല, വരുന്നുമില്ല, പോകേണ്ടതായി ഒരു പ്രത്യേക ലോകവുമില്ല). പോക്കും, വരവും, പോകേണ്ട ലോകവും ഉണ്ട് എന്ന് കരുതുന്നവർക്കാണ് ഹൃദയദേശത്ത്, സഗുണവിശിഷ്ടമായ സഗുണബ്രഹ്മത്തെ ഉപാസിച്ച് മൂർദ്ധന്യനാഡിയിലൂടെയുള്ള ഗതി പറഞ്ഞിരിക്കുന്നത്. 8-ാം അദ്ധ്യായം അതിനെ പരാമർശിക്കുന്നു. "ദിഗ്ദേശ ഗുണഗതി ഫലഭേദ ശൂന്യം ഹി പരമാർത്ഥ സദ് അദ്വയം ബ്രഹ്മ മന്ദബുദ്ധീനാം അസദിവപ്രതിഭാതി."

| | | |
|---|---|---|
| 1 ദിക്ക് | (direction) | ശൂന്യം |
| 2 ദേശം | (space) | |
| 3 കാലം | (time) | |
| 4 ഗതി | (motion) | |
| 5 ഫലം | (effect) | |
| 6 ഗുണം | (quality) | |
| 7 ഭേദം | (differences- duality) | |



ഈ ഏഴെണ്ണം ഇല്ലാത്തതാണ് ഹിന്ദുക്കളുടെ ഗണിതശാസ്ത്രസിംബലായ ശൂന്യമെന്ന പൂജ്യം. മന്ദബുദ്ധികൾ അതിനെ 'ശൂന്യ'മെന്നു തെറ്റിദ്ധരിക്കുന്നു. സത്തിനെ അവർ അസത്തെന്നു തെറ്റിദ്ധരിക്കുന്നു. 'സത്തിൻെറ മാർഗ്ഗത്തിൽ (സന്മാർഗ്ഗം) അവർ ആദ്യം ചരിച്ചു തുടങ്ങട്ടെ. അതിനുശേഷം അവർക്ക് പതുക്കെ (ശനൈഃ) പരമാർത്ഥസത്ത് എന്താണെന്ന് ഗ്രഹിപ്പിക്കാ'മെന്നാണ് ശ്രുതിയുടെ വിചാരമെന്ന് ഇതിനെക്കുറിച്ച് ശാങ്കരഭാഷ്യം പറയുന്നു.

1 ഹരിഃ ഓം. അഥ യദിദമസ്മിൻ ബ്രഹ്മപുരേ ദഹരം പുണ്ഡരീകം
വേശ്മ ദഹരോഽസ്മിന്നന്തരാകാശസ്തസ്മിന്യദന്തസ്ത
ദ ന്വേഷ്ടവ്യം തദ്വാവ വിജിജ്ഞാസിതവ്യമിതി.

ഹരി ഓം. ഈ ബ്രഹ്മപുരത്തിൽ പുണ്ഡരീകാകൃതിയിൽ ഒരു ദഹരമുണ്ട്. അതിന് വേശ്മം(ആവരണം) ഉണ്ട്. ആ ദഹരത്തിൻെറ അന്തർഭാഗത്ത് ആകാശമുണ്ട്. അതിനകത്തിരിക്കുന്നതിനെയാണ് അന്വേഷിക്കേണ്ടത്. അതുമാത്രമാണ് അറിയപ്പെടേണ്ടത്. ശരീരം 'ബ്രഹ്മ'ത്തിൻെറ നഗരമാണ്; സാളഗ്രാമം വിഷ്ണുവിൻെറ ഉപലബ്ധിയുടെ അധിഷ്ഠാനമെന്നപോലെയാണ് ശരീരം ബ്രഹ്മജ്ഞാനാധിഷ്ഠാനമെന്നു പറയുന്നത്. ശ്രദ്ധാപൂർവ്വം ഈ 'ബ്രഹ്മപുര'മാകുന്ന ശരീരത്തിൽ കോട്ടകളാലും (ആവരണങ്ങൾ) ദ്വാരപാലകന്മാരും (ഇന്ദ്രിയങ്ങൾ) വളയപ്പെട്ട്, ഹൃദയാകാശത്തിലിരിക്കുന്നതിനെ ഉപാസിച്ചാൽ ബ്രഹ്മജ്ഞാനം സുഗമമായി ലഭിക്കും.

ദഹരം എന്നാൽ അല്പതരം, ചെറുത്. ബൃഹത്തായ ബ്രഹ്മത്തെ ജ്യോതിശ്ശാസ്ത്രത്തിൻെറ പരമകാഷ്ഠയിലാണ് അറിയാനാവുക. അതിനു പ്രയാസമുള്ളവർക്ക് ശരീരശാസ്ത്രത്തിൻെറ സൂക്ഷ്മാവസ്ഥയിലൂടെ അറിയാൻ ശ്രമിക്കാം. (ആധിദൈവതം ജ്യോതിശ്ശാസ്ത്രത്തിലൂടെയും അദ്ധ്യാത്മം ശരീരത്തിലൂടെയും

ജ്ഞാനം തരുന്നു) അന്തരാകാശമാണ് നാമരൂപങ്ങളെ പ്രകാശിപ്പിക്കുന്നത്. അശരീരത്വം, സൂക്ഷ്മത്വം, സർവ്വഗതത്വം എന്നിവയാൽ ആകാശം ബ്രഹ്മതുല്യമാണ്. ശരീരാന്തർഗ്ഗതമായ ആകാശവും അങ്ങനെത്തന്നെയാണ്. ഉത്തമനായ ഗുരു, ശ്രുതി എന്നിവയുടെ സഹായത്തോടെ ശ്രവണമനനാദികൾ ചെയ്ത് ആ ബ്രഹ്മത്തെ സാക്ഷാത്കരിക്കണം.

2. തം ചേദ് ബ്രൂയുര്യദിദമസ്മിൻ ബ്രഹ്മ പുരേ ദഹരം പുണ്ഡരീകം വേശ്മ ദഹരോഽസ്മിന്നന്തരാകാശഃ കിം തദത്ര വിദ്യതേ യദന്വേഷ്ടവ്യം യദ്വാവ വിജിജ്ഞാസിതവ്യമിതി സ ബ്രൂയാത്.

'ഈ ബ്രഹ്മപുരത്തിൽ ദഹരമായ പുണ്ഡരീകത്തിൽ, വേശ്മമായിരിക്കുന്ന ദഹരമായ അന്തരാകാശത്തിൽ ആരാണ് അറിയപ്പെടുന്നത്, ആരാണ് അന്വേഷ്ടവ്യവും വിജിജ്ഞാസിതവ്യവുമായി (അന്വേഷിക്കേണ്ടതും അറിയപ്പെടേണ്ടതും) ആയി ഇരിക്കുന്നത്' എന്നു ചോദിച്ചാൽ ഗുരു ഇപ്രകാരം പറയണം.

ബദരമാത്രമായ(ബദാംകുരുവിനോളമുള്ള) ഒന്നിൻെറ ഉള്ളിലിരിക്കുന്ന സൂക്ഷ്മമായ, അതീവദഹരമായ ഒന്നിനെ അറിഞ്ഞിട്ടെന്തു കാര്യം എന്നു വിചാരിക്കരുത്. പുണ്ഡരീകാന്തർഗ്ഗതമായ ആകാശം ദഹരമാകയാൽ അതിലിരിക്കുന്ന ഒന്ന് അതിലും ചെറുതായ നിസ്സാര വസ്തുവാണെന്നും കരുതരുത്.

"ന ഹി ഖം പുണ്ഡരീക വേശ്മഗതം പുണ്ഡരീകാദല്പതരം മത്വാ വോചം ദഹരോഽസ്മിന്നന്തരാകാശ ഇതി. കിംതർഹി? പുണ്ഡരീകമല്പം തദനുവിധായി തതസ്ഥമന്തഃകരണം പുണ്ഡരീകാകാശ പരിഛിന്നം തസ്മിൻ വിശുദ്ധേ സംഹൃത കരണാനാം യോഗിനാം സ്വഛ ഇവോദകേപ്രതി ബിംബരൂപമാദർശ ഇവ ച ശുദ്ധേ സ്വച്ഛം വിജ്ഞാനജ്യോതിഃസ്വരൂപാവഭാസം താവൻ മാത്രം ബ്രഹ്മോപലഭ്യത ഇതി ദഹരോഽസ്മിന്നന്തരാകാശ ഇത്യവോചാമന്തഃ കരണോപാധിനിമിത്തം—സ്വതസ്തു. (ശാങ്കരഭാഷ്യം)'

സംഹൃതകരണരായി വിശുദ്ധമായ അന്തഃകരണത്തോടുകൂടിയ യോഗികൾക്ക്, സ്വച്ഛജലത്തിലോ കണ്ണാടിയിലോ എന്നപോലെ വിജ്ഞാനജ്യോതിസ്സിൻെറ പ്രതിബിംബം ശുദ്ധസ്വച്ഛമായ ഹൃദയാകാശത്തിൽ പ്രതിഫലിക്കുന്നു. ആ പ്രതിബിംബം (അന്തഃകരണത്തിൽ ദർശിക്കുന്ന ബ്രഹ്മപ്രതിബിംബമായ ആത്മാവ്) അല്പപുണ്ഡരീകത്തിനകത്തെ അല്പദഹരാകാശത്തിലാകയാൽ ദഹരമായി തോന്നുന്നു എന്നുമാത്രം. മഞ്ഞുതുള്ളിയിൽ പ്രതിഫലിച്ച സൂര്യൻ ചെറുതായി കാണുന്നതുപോലെ ഹൃദയാകാശത്തിലെ ബ്രഹ്മം ചെറുതായി അനുഭവപ്പെടുന്നു. എന്നാൽ സ്വതവേ ആകാശംപോലെത്തന്നെ അനന്തവും ബൃഹത്തുമാണ് ഹൃദയാകാശവും. ഉപാധിക്കകത്ത് ആവൃതമാകയാൽ (ഘടാകാശംപോലെ; Box - space പോലെ) അത് ചെറുതെന്നു തോന്നുകയാണ്.

**3. യാവാന്വാ അയമാകാശസ്താവാനേഷോഽന്തർഹൃദയ ആകാശ ഉഭേ അസ്മിൻ ദ്യാവാപൃഥിവീ അന്തരേവ സമാഹിതേ ഉഭാവഗ്നിശ്ച വായുശ്ച സൂര്യചന്ദ്രമസാവുഭൗ വിദ്യുന്നക്ഷത്രാണി യച്ചാസ്യേ ഹാസ്തി യച്ച നാസ്തി സർവ്വം തദസ്മിൻ സമാഹിതമിതി.**



ഈ ആകാശം എപ്രകാരമോ അപ്രകാരം അനന്തവിസ്തൃതമാണ് ഹൃദയാകാശവും. അതിൽ ദ്യാവാപൃഥിവികളും, അഗ്നിയും വായുവും, സൂര്യചന്ദ്രന്മാരും, വിദ്യുത്തും നക്ഷത്രങ്ങളും സമാഹിതമായിരിക്കുന്നു. ഈ ലോകത്തിൽ നമുക്കു ലഭിച്ചവയും അല്ലാത്തവയുമായ സർവ്വ വസ്തുക്കളും അതിൽത്തന്നെ സമാഹിതമായിരിക്കുന്നു. പുറത്തെ ആകാശവും അകത്തെ ആകാശവും ഒരേ പരിമാണം (അളവ്) തന്നെയാണ്. അതിനെയാണ് അന്വേഷിക്കേണ്ടതും അറിയേണ്ടതും എന്നു പറഞ്ഞത്. ബ്രഹ്മത്തിന് അനുരൂപമായി ദൃഷ്ടാന്താന്തരത്തിൻെറ അഭാവം കൊണ്ട് ആകാശത്തെ ഉപമിച്ചു എന്നല്ലാതെ, വാസ്തവത്തിൽ ആകാശസമമായിട്ട് ബ്രഹ്മത്തെ കാണാൻ സാദ്ധ്യമല്ല. ആകാശംപോലും ബ്രഹ്മതുല്യമല്ല.

'യേനാവൃതം ഖം ച ദിവം മഹിം ച.' [ഏതൊന്നിനാൽ ഖം (ആകാശം), ദിവം, മഹി എന്നിവപോലും ആവൃതപ്പെട്ടിരിക്കുന്നുവോ അത്] എന്ന് മഹാനാരായണോപനിഷത്ത് പറയുന്നത് ഓർക്കണം. തസ്മാദ്വാ ഏതസ്മാദാത്മന ആകാശഃ സംഭൂതഃ (തൈത്തിരീയം) അതിൽനിന്ന് ആകാശംപോലും ഉത്ഭവിച്ചു. 'ഏതസ്മിന്നു ഖല്വക്ഷരേ ഗാർഗ്ഗ്യാകാശഃ' (ബൃ. ഉപ.) ഗാർഗ്ഗീ, ആ അക്ഷരത്താൽ ആകാശം ഓതപ്രോതമായിരിക്കുന്നു മുതലായ ശ്രുതികളിൽനിന്ന് ആകാശത്തിൻെറയും കാരണമാണ് ബ്രഹ്മം എന്ന് അറിയാം.

ദ്യാവാപൃഥിവികൾ ബ്രഹ്മാകാശത്തിൽ എന്നപോലെ, ബുദ്ധ്യുപാധിവിശിഷ്ടവും സമാഹിതവുമായ അന്തരംഗത്തിലും അരങ്ങൾ ചക്രനാഭിയിലെന്നപോലെ സ്ഥിതിചെയ്യുന്നുണ്ട്. വർത്തമാനകാലത്തിലെ ശരീരം കൊണ്ടും പൂർവ്വജന്മശരീരങ്ങൾ കൊണ്ടും ഈ ലോകത്തിൽ ഇതുവരെ നേടിയതും ഇനി നേടാനിരിക്കുന്നതും, മനസ്സുകൊണ്ടും ബുദ്ധികൊണ്ടും നേടിയതും നേടാനിരിക്കുന്നതും സർവ്വവും ഇതിൽത്തന്നെ സമാഹൃതമായിരിക്കുന്നു. അവ ഒരിക്കലും ഇല്ലാതാവുകയോ നഷ്ടമാവുകയോ, ചെയ്തിട്ടില്ല. അവ ഒരിക്കലും പുതിയതായി ഉത്ഭവിച്ചിട്ടുമില്ല. സർവ്വവും സദാ കാലരഹിതമായി, നാശരഹിതമായി അതിൽത്തന്നെ 'സ്ഥിതി' ചെയ്യുന്നു.

4. തം ചേദ്ബ്രൂയുരസ്മിംശ്ചേദിദം ബ്രഹ്മപുരേ സർവ്വം
സമാഹിതം സർവ്വാണി ച ഭൂതാനി സർമേ ച
കാമാ യദൈതജ്ജരാ വാപ്നോതി
പ്രദ്ധ്വംസതേ വാ കിം തതോഽതി ശിഷ്യത ഇതി.

'ഈ ബ്രഹ്മപുരത്തിൽ സർവ്വവും സമാഹിതമെങ്കിൽ, സർവ്വഭൂതങ്ങളും സർവ്വകാമങ്ങളും സ്ഥിതിചെയ്യുന്നുവെങ്കിൽ അത് ജരബാധിച്ച് മൃതിയടയുമ്പോൾ ബാക്കി എന്തവശേഷിക്കും' എന്നു ചോദിച്ചാൽ ഇങ്ങനെ മറുപടിപറയണം.

**5. സ ബ്രൂയാ നാസ്യ ജരയൈതജ്ജീര്യതി നവ ധേനാസ്യ ഹന്യത ഏതത് സത്യം ബ്രഹ്മപുരമസ്മിൻ കാമാഃ സമാഹിതാ ഏഷ ആത്മാപഹത പാപ്മാ വിജരോ വിമൃത്യുർവ്വിശോകോ വിജിധത്സോഽപിപാസഃ സത്യകാമഃ സത്യസങ്കല്പോ യഥാഹ്യേ വേഹ പ്രജാ അന്വാവിശന്തി യഥാനുശാസനം യം യമന്തമഭികാമാ ഭവന്തി- യം ജനപദം യം ക്ഷേത്രഭാഗം യം തമേ വോപ ജീവന്തി.**

"ശരീരത്തിൻെറ ജീർണ്ണത അതിനെ ജീർണ്ണിപ്പിക്കുന്നില്ല. ശരീരം വധിക്കപ്പെടുമ്പോൾ അത് വധിക്കപ്പെടുന്നില്ല." ഇതാണ് സത്യമായ ബ്രഹ്മപുരം. ഇതിൽ സർവ്വ കാമങ്ങളും സമാഹിതമായിരിക്കുന്നു. ഈ ആത്മാവ് പാപരഹിതനും, ജരയോ മൃത്യുവോ ശോകമോ ഇല്ലാത്തവനും, ക്ഷുത്പിപാസകളെ ജയിച്ചവനും, സത്യകാമനും സത്യസങ്കല്പനുമാണ്. ഈ ലോകത്തിൽ എപ്രകാരം പ്രജകൾ രാജാവിനെ അനുസരിച്ച്, താന്താങ്ങളുടെ അഭിമാനമനുസരിച്ചുള്ള ജനപദങ്ങളിലും ക്ഷേത്രഭാഗങ്ങളിലും വസിച്ച് ഉപജീവനം കഴിക്കുന്നു, അപ്രകാരം. ആകാശത്തെക്കാൾ സൂക്ഷ്മതരവും അശബ്ദവും അസ്പർശവുമായ ബ്രഹ്മത്തെ ദേഹേന്ദ്രിയാദികളുടെ ജീർണ്ണത, മരണം എന്നിവ ബാധിക്കയില്ല. ആകാശത്തെ വാളുകൊണ്ടോ മറ്റായുധങ്ങളാലോ മുറിക്കാനോ കൊല്ലാനോ സാദ്ധ്യമല്ല. അതിനെക്കാൾ സൂക്ഷ്മവും അനന്തവും അരൂപവുമായ ബ്രഹ്മത്തെയും (ആത്മാവ്) സാദ്ധ്യമല്ല. അതിനാൽ ബ്രഹ്മത്തിൻെറ നഗരം എന്ന പേരുള്ള ബ്രഹ്മപുരം സത്യമാണ്. എങ്കിൽ പിന്നെ എന്തിന് ശരീരത്തെ 'ബ്രഹ്മപുര'മെന്നു പറഞ്ഞു? ബ്രഹ്മോപലക്ഷണാർത്ഥത്വംകൊണ്ടുമാത്രമാണത്. വാചാരംഭണം വികാരോ നാമധേയം എന്ന് നേരത്തെ പറഞ്ഞു. ശരീരം കാര്യമാണ് എങ്കിലും അത് ബ്രഹ്മത്തിൻെറ ഒരു വികാരവും അനൃതവുമാണെങ്കിലും അതിനെ ബ്രഹ്മപുരമെന്നു വിളിക്കുന്നത് വ്യാവഹാരികമായിട്ടാണ്. ശരീരം വ്യാവഹാരികസത്യമാണ്. സർവ്വ വ്യവഹാരാസ്പദമായ ബ്രഹ്മമെന്ന പരമാർത്ഥസത്തയുടെ ഒരാപേക്ഷികഭാവം മാത്രമാണ് വ്യാവഹാരിക സത്തയായ ശരീരം. ബാഹ്യവസ്തുക്കളിൽ തിരയുന്ന സർവ്വകാമവും ആത്മാവിൽത്തന്നെ സർവ്വത്ര സമാഹിതമായിരിക്കുന്നുണ്ട്. അതിനാൽ ആത്മപ്രാപ്തികൊണ്ട് സർവ്വകാമനിവൃത്തിയും ബാഹ്യതൃഷ്ണകളിൽനിന്നു മോചനവും ലഭിക്കുന്നു.

അപഹതപാപ്മാ എന്നാൽ ധർമ്മാധർമ്മങ്ങളിൽനിന്നു മുക്തി നേടിയത്; ധർമ്മാധർമ്മമുക്തന് ജരയില്ല, മൃത്യുവില്ല, ശോകമോഹങ്ങളില്ല. ഇഷ്ടവിഷയവിയോഗംകൊണ്ടുള്ള മാനസ സന്താപമാണ് ശോകം. മോഹം പുതിയതു കിട്ടാനുള്ള കാമവും, കിട്ടാതെ വരുമ്പോൾ ശോകത്താലുണ്ടാവുന്ന വിഭ്രാന്തിയുമാണ്. തിന്നാനും കുടിക്കാനുമുള്ള ഇച്ഛ ഇല്ലാതാവുന്നതാണ് വിജിഘത്സോ*f*പിപാസ.

ധർമ്മകാര്യം ചെയ്യുക എന്ന ആനന്ദത്തിൽനിന്ന് വ്യതിരേകമായി സ്വാഭാവികാനന്ദം എന്നൊന്നുണ്ട് എന്ന് ശാങ്കരഭാഷ്യം പറയുന്നത് വളരെ ശ്രദ്ധേയമാണ്. 'വിജ്ഞാനമാനന്ദം ബ്രഹ്മ' എന്ന ഈ ഐശ്വരാനന്ദാനുഭൂതി സുദുർല്ലഭമാണ്.

സത്യത്തിൽ അവിതഥ കാമത്തോടു കൂടിയവൻ സത്യകാമൻ. സംസാരികളുടെ കാമങ്ങൾ വിതഥങ്ങളാണ്. ഈശ്വരൻെറ സത്യകാമം അതിനു വിപരീതമായി അവിതഥവും. (വിതഥം എന്നാൽ അസത്യം) ഏതൊരാളുടെ സത്യകാമം എപ്പോഴും സത്യമായിരിക്കുന്നുവോ, അയാൾ സത്യസങ്കല്പനായിത്തീരുന്നു. **ഈശ്വരൻെറ സങ്കല്പവും കാമവും, ചിത്രഗുവിൻേറതുപോലെ ശുദ്ധസത്വോപാധി നിമിത്തമാണ്; അവ അവനിൽ ഇരിക്കുന്നവയല്ല എന്ന് 'നേതി നേതി' വചനം തെളിയിക്കുന്നു. (പല വർണ്ണത്തിലുള്ള ഗോക്കളെ ലഭിച്ച ദേവദത്തനെ ചിത്രഗു എന്നു വിളിച്ചു. വാസ്തവത്തിൽ ദേവദത്തൻ ചിത്രഗുവല്ല; ചിത്രവർണ്ണമുള്ള ഗോക്കളോടുകൂടിയവൻ മാത്രമാണ്. അതുപോലെ കാമവും സങ്കല്പവും ഈശ്വരനിൽ ഇരിക്കുന്നവയല്ല.)**



ബ്രഹ്മത്തെ അറിയാതിരുന്നാൽ എന്താണ് ദോഷം? ആത്മാവല്ലാത്ത ഒന്നിനെ മാത്രം അറിഞ്ഞ് നടക്കുന്നവർ മറ്റൊരു രാജാവിൻെറ ആജ്ഞയനുസരിച്ചു ജീവിക്കുന്ന അസ്വതന്ത്രരെപ്പോലെയാണ്. അത്തരക്കാർ എനിക്ക് ഇന്ന ജനപദത്തിൽ ഇന്ന ക്ഷേത്രഭാഗത്തിൽ ഇന്നയിന്ന ജോലികൾ ചെയ്ത് ഇന്നയിന്ന സ്വത്തുക്കൾ സമ്പാദിച്ചു ജീവിക്കണമെന്ന കാമത്താൽ പ്രേരിതരായി അടിമകളായിപ്പോകുന്നു. അവയ്ക്കായി കാമിച്ചും, ഇരന്നും, പ്രാർത്ഥിച്ചും, യുദ്ധം വെട്ടിയും പ്രയത്നിച്ചും അവ കിട്ടാഞ്ഞാൽ നിരാശരായും അസ്വതന്ത്രരായി ഉപജീവനം കഴിക്കുന്നു. അതായത് ബാഹ്യവിഷയങ്ങളിൽ കാമമുള്ളവൻ ധർമ്മിഷ്ഠനായാൽ പോലും താനറിയാതെ പാപകർമ്മങ്ങളുടെ വലയിൽ പെട്ടുപോകുന്നു. അപഹതപാപ്മാവിന് ഇത് സംഭവിക്കുന്നില്ല.

6. തദ്യ ഥേ ഹ കർമ്മജിതോ ലോകഃ ക്ഷീയത ഏവമേവാ
   മുത്ര പുണ്യ ജിതോ ലോകഃ ക്ഷീയതേ തദ്ധ്യ ഇഹാത്മാന
   മനനുവിദ്ധ്യവ്രജന്ത്യേതാംശ്ച സത്യാൻ കാമാം സ്തേഷാം
   സർവ്വേഷു ലോകേഷ്വകാമചാരോ ഭവത്യഥ യ
   ഇഹാത്മാ ന മനുവിദ്യവ്രജന്ത്യേതാംശ്ച സത്യാൻ കാമാം
   സ്തേഷാം സർവ്വേഷു ലോകേഷു കാമചാരോ ഭവതി.

എപ്രകാരം ഇവിടെ കർമ്മത്താൽ ജയിക്കപ്പെട്ട ലോകങ്ങൾ ക്ഷയിക്കുന്നുവോ അതുപോലെ അവിടെ പുണ്യത്താൽ ജയിക്കപ്പെട്ട ലോകങ്ങളും ക്ഷയിക്കുന്നു. അതിനാൽ ആത്മജ്ഞാനം നേടാതെയും സത്യകാമം കൂടാതെയും ഇവിടെനിന്നു പോയവർക്ക് യഥേഷ്ടം കാമചാരികളായി സർവ്വപ്രപഞ്ചങ്ങളിലും സഞ്ചരിക്കാൻ സാധിക്കുന്നില്ല. ഇവിടെവെച്ച് ആത്മാവിനെ അറിഞ്ഞ്, സത്യകാമത്തെ വ്രതംകൊണ്ടവർ കാമചാരികളായി സർവ്വലോകങ്ങളിലും ഭവിക്കുന്നു. അവർക്കു പിന്നെ നേടേണ്ടതായിട്ടോ കാമിക്കേണ്ടതായിട്ടോ ത്രികാലങ്ങളിലും യാതൊന്നുമില്ല.

## ഖണ്ഡം 2

സ്വഹൃദയത്തിൽ ആത്മസാക്ഷാത്കാരം നേടിയ, ബ്രഹ്മചര്യാദിസാധനാസമ്പന്നനും ബ്രഹ്മസംസ്ഥനുമായ സത്യകാമൻ, എപ്രകാരമാണ് സർവ്വലോകങ്ങളിലും കാമചാരിയായി ഭവിക്കുന്നത്?

1. സ യദി പിതൃലോക കാമോ ഭവതി സങ്കല്പാ ദേവാസ്യ
   **പിതരഃ സമുത്തിഷ്ഠന്തി തേന പിതൃലോകേന സമ്പന്നോ മഹീയതേ.**

**പിതൃലോകത്തിൽ കാമം തോന്നിയാൽ അവൻെറ സങ്കല്പത്തിൽനിന്ന് പിതൃക്കൾ എഴുന്നേല്ക്കുന്നു. പിതൃലോകങ്ങളാൽ സമ്പന്നനായ അവൻ പൂജിതനാകുന്നു. (മഹീയതേ: പൂജ്യതേ വർദ്ധതേ വാ മഹിമാനമനുഭവതി—ശാങ്കരഭാഷ്യം).**

2 അഥയദി മാതൃലോകകാമോ ഭവതി സങ്കല്പാ ദേവാസ്യമാതരഃ
സമുത്തിഷ്ഠന്തി തേന മാതൃലോകേന സമ്പന്നേ മഹീയതേ.

മാതൃലോകത്തിൽ കാമം തോന്നിയാൽ അവന്റെ സങ്കല്പത്തിൽനിന്ന് മാതാക്കൾ എഴുന്നേല്ക്കുന്നു. മാതൃലോകങ്ങളാൽ സമ്പന്നനായി പൂജിതനാകുന്നു.

3. അഥ യദി ഭ്രാതൃലോക കാമോ ഭവതി സങ്കല്പാ ദേവാസ്യ ഭ്രാതരഃ
സമുത്തിഷ്ഠന്തി തേന ഭ്രാതൃലോകേന സമ്പന്നോ മഹീയതേ.

ഭ്രാതൃലോകത്തിൽ കാമം തോന്നിയാൽ സങ്കല്പത്തിൽനിന്ന് ഭ്രാതാക്കൾ എഴുന്നേല്ക്കുന്നു. ഭ്രാതൃലോകങ്ങളാൽ സമ്പന്നനായി പൂജിതനാകുന്നു.

4. അഥ യദി സ്വസൃലോക കാമോ ഭവതി സങ്കല്പാദേവാസ്യ സ്വസാരഃ
സമുത്തിഷ്ഠന്തി തേന സ്വസൃലോകേന സമ്പന്നോ മഹീയതേ.

സഹോദരിമാരുടെ ലോകത്തിൽ കാമം തോന്നിയാൽ സങ്കല്പത്തിൽനിന്ന് സഹോദരിമാർ എഴുന്നേല്ക്കുന്നു. സ്വസൃലോകങ്ങളാൽ സമ്പന്നനായി പൂജിതനാകുന്നു.

5. അഥയദി സഖിലോകകാമോ ഭവതി സങ്കല്പാദ്ദേവാസ്യ സഖായഃ
സമുത്തിഷ്ഠന്തിതേന സഖിലോകേന സമ്പന്നോ മഹീയതേ.

സഖിലോകത്തെ കാമിച്ചാൽ ധാരാളം സഖാക്കൾ ഉണ്ടാവുന്നു.

6. അഥയദി ഗന്ധമാല്യലോകകാമോ ഭവതി സങ്കല്പാദേവാസ്യ
ഗന്ധമാല്യേ സമുത്തിഷ്ഠത സ്തേന ഗന്ധമാല്യലോകേന
സമ്പന്നോ മഹീയതേ.

7. അഥയദ്ധ്യന്നപാന ലോകകാമോ ഭവതി സങ്കല്പാദേവാസ്യാന്നപാനേ
സമുത്തിഷ്ഠത സ്തേനാന്നപാനലോകേന സമ്പന്നോ മഹീയതേ.

ഗന്ധമാല്യങ്ങളിലും അന്നപാനങ്ങളിലും കാമം തോന്നിയവന് അവ ധാരാളം ലഭിക്കുന്നു.

8. അഥ യദി ഗീതവാദിത്ര ലോകകാമോ ഭവതി സങ്കല്പം ദേവാസ്യ
ഗീതവാദിത്രേ സമുത്തിഷ്ഠത സ്തേന ഗീതവാദിത്രലോകേന
സമ്പന്നോ മഹീയതേ.

9. അഥ യദി സ്ത്രീ ലോകകാമോ ഭവതി സങ്കല്പാദേവാസ്യ സ്ത്രിയഃ
സമുത്തിഷ്ഠന്തിതേന സ്ത്രീലോകേന സമ്പന്നോ മഹീയതേ.

ഗീതവാദ്യങ്ങളെ കാമിക്കുന്നവൻ ആ ലോകത്തിൽ സമ്പന്നനായിത്തീരുന്നു. സ്ത്രീകളെ കാമിക്കുന്നവൻ സ്ത്രീസമ്പന്നനായിത്തീരുന്നു.

10. യം യമന്ത മഭികാമോ ഭവതി യം കാമം കാമയതേ സോച
സ്യ സങ്കല്പാദേവ സമുത്തിഷ്ഠതി തേന സമ്പന്നോ മഹീയതേ

**ഏതേതു വസ്തുവെ ഒരാൾ കാമിക്കുന്നുവോ ഏതേതു കാമത്തെ ഒരാൾ കാമിക്കുന്നുവോ അവയെ സ്വസങ്കല്പത്താൽ അയാൾ നിർമ്മിച്ച് സമ്പാദിക്കുന്നു. അവ**



യാൽ സമ്പന്നനായിത്തീരുന്നു. ഇത് നാം സാധാരണ കാണുന്നതാണ്. ആത്മസാക്ഷാത്കാരം കാമിക്കുന്നവൻ ഇപ്പറഞ്ഞ സർവ്വസമ്പത്തും ആത്മസാക്ഷാത്കാരത്താൽ നേടുന്നു. സർവ്വകാമത്തിന്റെയും സർവ്വസമ്പത്തിന്റെയും ആധാരമായ ആത്മാവിനെ നേടിയാൽ സർവ്വ കാമസമ്പത്തും നേടിക്കഴിഞ്ഞു.

## ഖണ്ഡം 3

ആത്മജ്ഞാനസാധനയിൽ സാധകന് ഉത്സാഹം ജനിപ്പിക്കാനായി ശ്രുതി തുടരുന്നു.

1. ത ഇമ സത്യാഃ കാമാ അനൃതാപിധാനാസ്തേഷാം സത്യാനാം
സതാമനൃതമപിധാനം യോ യോഹ്യസ്യേതഃ പ്രൈതി
ന തമിഹ ദർശനായലഭതേ

സത്യകാമം അനൃതത്താൽ ആവൃതമായിരിക്കുന്നു. ഇവ സത്യമാണെങ്കിലും അസത്യത്താൽ മറഞ്ഞിരിക്കുന്നു; കാരണം, പോയവനെ വീണ്ടും ദർശിക്കാൻ ലഭിക്കുന്നില്ലല്ലൊ. മരിച്ചവർ മടങ്ങിവന്ന്, ബാഹ്യനേത്രങ്ങൾക്കു മുൻപിൽ വന്ന് തങ്ങൾ കണ്ട 'സത്യം' പറയുന്നില്ല. പക്ഷേ, ഹൃദയാകാശത്തിലെ ഉൾക്കണ്ണിനു മുൻപിൽ വന്ന് 'സ്വപ്ന'രൂപത്തിൽ ചില സത്യങ്ങൾ നമ്മോടു പറയാറുണ്ട്. ആ സത്യങ്ങൾ ജാഗ്രദ്ലോകത്തിലെ ദൃശ്യങ്ങളാകുന്ന അനേകം അസത്യങ്ങളാൽ മറഞ്ഞിരിക്കുന്നു.

2. അഥ യേ ചാസ്യേഹ ജീവാ യേച പ്രേതാ യച്ചാന്യ ദിച്ഛന്നലഭ-
തേ സർവ്വം തദത്ര ഗത്വാ വിന്ദതേ/ത്ര ഹ്യസ്യൈതേ സത്യാഃ കാമാ
അനൃതാ പിധാനാസ്തദ്യഥാപി ഹിരണ്യനിധിം നിഹിതമക്ഷേത്രജ്ഞാ
ഉപര്യുപരി സഞ്ചരന്തോ ന വിന്ദേ യുരേവമേവേ മാഃ സർവ്വാഃ
പ്രജാ അഹരഹർഗ്ഗച്ഛന്ത്യ ഏതം ബ്രഹ്മലോകം ന വിന്ദന്ത്യ-
നൃതേനഹി പ്രത്യുഢാഃ

ഇവിടെയുള്ളവരും പോയവരുമായ എല്ലാവരും നേടിയതും നേടാത്തതും ഇച്ഛിച്ചതുമായ സർവ്വവും അവിടെ നേടുന്നു. ഇവിടെ അവന്റെ എല്ലാ സത്യകാമങ്ങളും അനൃതത്താൽ മൂടിയിരിക്കുന്നു. എങ്ങനെയെന്നാൽ ഹിരണ്യനിധി ഇരിക്കുന്ന ക്ഷേത്രത്തെ അറിയാതെ, അതിനുമുകളിൽക്കൂടി പലവട്ടം ചവിട്ടി നടന്നാലും നിധി ലഭിക്കാറില്ല; സർവ്വ പ്രജകളും അനുദിനം ബ്രഹ്മലോകത്തിലൂടെ കടന്നു പോയിട്ടും, അനൃതത്താൽ മൂടപ്പെട്ടിരിക്കയാൽ അതിനെ അറിയുന്നില്ല.

ഹൃദയാകാശത്തിലെ ബ്രഹ്മലോകത്തെ അനുദിനം നാം സുഷുപ്തിയിൽ അനുഭവിക്കുന്നുണ്ട്. സ്വപ്നത്തിൽ 'അപൂർവ്വദർശന'മായി കാണുന്നുണ്ട്. നമ്മിലിരിക്കുന്ന ആ സ്വർണ്ണനിധിയെ, ജാഗ്രത്തിലെ വ്യാവഹാരികതയാകുന്ന അനൃതം മറച്ചിരിക്കയാൽ നാം അറിയുന്നില്ല.

**3. സ വാ ഏഷ ആത്മാഹൃദി തസ്യൈ ത ദേവാ നിരുക്തം ഹൃദ്യമിതി
തസ്മാദ് ഹൃദയമഹരഹർവ്വാ ഏവം വിത് സ്വർഗ്ഗം ലോകമേതി.**

ഈ ആത്മാവ് ഹൃദയത്തിലാണ്. അതിൻെറ നിരുക്തം ഇതാണ്. 'ഹൃദ്യം' ആകയാൽ അത് ഹൃദയമാണ്. ഇതറിഞ്ഞവൻ അനുദിനം സ്വർഗ്ഗലോകത്തിൽ പോകുന്നുണ്ട്. (ബൃഹദാരണ്യകം ഖിലകാണ്ഡം ഹൃദയബ്രാഹ്മണം കാണുക).

വിദ്വാനും അവിദ്വാനും ദിനം സുഷുപ്തിയിൽ 'സത്താ'യ ബ്രഹ്മമായി വിലയം പ്രാപിക്കുന്നുണ്ട്. എന്നാൽ അവിദ്വാന് അതറിയായ്കയാൽ സ്വർഗ്ഗസുഖം കിട്ടുന്നില്ല. ഉണരുമ്പോഴേക്കും പഴയപടി ദുഃഖങ്ങളും ക്ലേശങ്ങളും അയാളെ വാട്ടുന്നു. വിദ്വാൻ ഉണരുമ്പോഴും ഉറങ്ങുമ്പോഴും ബ്രഹ്മസംസ്ഥനാകയാൽ ക്ലേശവിമുക്തനാണ്.

4. അഥ യ ഏഷ സംപ്രസാദോഽസ്മാ ഛരീരാത് സമുത്ഥായ
   പരംജ്യോതിരൂപസമ്പദ്യ സ്വേന രൂപേണാഭിനിഷ്പദ്യ
   ത ഏഷ ആത്മേതി ഹോവാചൈ തദമൃതമഭയമേതദ്
   ബ്രഹ്മേതി തസ്യ ഹ വാ ഏതസ്യ ബ്രഹ്മണോ നാമ സത്യമിതി.

പ്രസാദവാനായ ആ ജീവൻ ശരീരത്തിൽ നിന്ന് ഉത്ഥാനം ചെയ്തിട്ട് പരംജ്യോതി രൂപമാർജ്ജിക്കുന്നു; സ്വരൂപത്തെ അഭിനിഷ്പന്ദം ചെയ്യുന്നു. അമൃതവും അഭയ വുമായ ബ്രഹ്മം അതാണ്; ആ ആത്മാവാണ് സത്യം; അതാണ് ബ്രഹ്മം. സ്വഹൃദയാകാശത്തിൽ ജീവിച്ചിരിക്കുമ്പോൾത്തന്നെ ബ്രഹ്മസാക്ഷാത്കാരം നേടിയവരാണ്; ശരീരം ഉപേക്ഷിക്കുമ്പോൾ സ്വസ്വരൂപമായ പരംജ്യോതിരൂപ ത്തിൽ ബ്രഹ്മാത്മൈക്യം നേടുന്നത്. അവിദ്വാന്മാർ ആ പരംജ്യോതിരൂപത്തെ, ദിനംപ്രതി സുഷുപ്തിയിൽ കാണുന്നപോലെ, മരണവേളയിൽ കണ്ടാലും അതിനെ പ്രാപിക്കാതെ പുതിയ യോനിയിൽ വന്നു പിറക്കുന്നതേയുള്ളു. പ്രസാദം (ആന ന്ദം), ജ്യോതിസ്സ് (ചിത്ത്), സത്യം (സത്)—സത് ചിത് ആനന്ദാത്മകമായ ബ്രഹ്മ ത്തെ ഇങ്ങനെ മാത്രമേ പ്രാപിക്കാനാവൂ. അതിനാൽ ഉപാസനവിധികളിൽ 'ഉപ നിഷദ'മായ ഈ 'ബാർദോ' ടീച്ചിങ്ങിന് വളരെ പ്രാധാന്യമുണ്ട്.

5. താനിഹവാ ഏതാനി ത്രിണ്യക്ഷരാണി സതീയമിതി തദ്യത് സത്തദ-
   മൃത മഥയത്തിതൻ മർത്ത്യമഥ യദ്യം തേനോ ഭേ യഛതിയദനേനോ
   ഭേ യഛതി തസ്മാദ്യമഹരഹർവ്വാ ഏവം വിത് സ്വർഗ്ഗം ലോകമേതി.

ഇവയാണ് ത്ര്യക്ഷരങ്ങൾ. 'സ', 'തി', 'യം'. 'സ' 'അമൃതം', 'തി' 'മർത്ത്യം' 'യം', അവ രണ്ടിനെയും നിയന്ത്രിക്കുന്നത്; അതിനാൽ മറ്റു രണ്ടും 'യമം' ചെയ്യപ്പെടു കയാൽ അത് 'യം' ആണ്. ഇതറിഞ്ഞവൻ അനുദിനം സ്വർഗ്ഗലോകം പ്രാപിക്കുന്നു. അമൃതത്തെയും മൃതത്തെയും നിയന്ത്രിക്കുന്ന 'യമ'ലോകമെന്ന സ്വർഗ്ഗം നമ്മുടെ ഹൃദയാകാശത്തിൽത്തന്നെയാണ് ഇരിക്കുന്നത്.

## ഖണ്ഡം 4

1. **അഥ യ ആത്മാ സ സേതുർ വിധൃതിരേഷാം ലോകാനാമസം**
   **ഭേദായ നൈതം സേതുമഹോരാത്രേ തരതോ ന ജരാന മൃത്യുർ**
   **ന ശോകോ ത സുകൃതം ന ദുഷ്കൃതം സർവ്വേപാപ്മാ**
   **നോഽതോ നിവർത്തന്തേചപഹത പാപ്മാ ഹ്യേഷ ബ്രഹ്മലോകഃ**



ഈ ആത്മാവാണ് ലോകങ്ങളെ യാതൊരു ഭേദവും കൂടാതെ വിധാരണം ചെയ്യുന്ന സേതു. അഹോരാത്രങ്ങൾ ഈ സേതുവിനെ തരണം ചെയ്യുന്നില്ല; ജരയോ മൃത്യുവോ ശോകമോ സുകൃതമോ ദുഷ്കൃതമോ തരണം ചെയ്യുന്നില്ല. പാപങ്ങൾ അതിൽനിന്ന് നിവർത്തിക്കുന്നു. ഈ ബ്രഹ്മലോകം അപഹതപാപ്മാവാണ്.

കാലപരിഛേദ്യമായവയ്ക്കെല്ലാം അതീതമായ പരിധിയാണ് ബ്രഹ്മലോക മെന്ന സേതു. അതിനു താഴെയാണ് സംവത്സരവും അഹർഗ്ഗണങ്ങളും പരി വർത്തിക്കുന്നത് (ബൃ. ഉപ. IV 4-16). കാലമോ ജരാമരണാദികളോ ശോകമോ ധർമ്മാധർമ്മങ്ങളോ എത്തിപ്പെടാത്തതാണ് ബ്രഹ്മലോകം.

2. തസ്മാദ്വാ ഏതം സേതും തീത്ർവ്വാന്ധഃ സന്നനന്ധോ ഭവതി വിദ്ധഃ
   സന്നവിദ്ധോ ഭവത്യുപതാപി സന്നനുപതാപി ഭവതി തസ്മാദ്വാ
   ഏതം സേതും തീത്ർവ്വാപി നക്തമഹരേവാഭിനിഷ്പദ്യതേ
   സകൃദ്വിഭാതോ ഹ്യേവൈഷ ബ്രഹ്മലോകഃ

അന്ധൻപോലും ആ സേതുവെ പ്രാപിക്കുമ്പോൾ അന്ധനല്ലാതാകുന്നു. മുറിവേറ്റ വൻ മുറിവേറ്റവനല്ലാതാകുന്നു. രോഗമുള്ളവൻ രോഗമുള്ളവനല്ലാതാകുന്നു. ഈ സേതുവെ പ്രാപിക്കുമ്പോൾ രാത്രിപോലും പകലാകുന്നു; ഈ ബ്രഹ്മ ലോകത്തിൽ സദാ വിഭാതമാണ്.

ഭൂമിയിൽ മാത്രമാണ് മനുഷ്യൻ ദുഃഖിതനായിരിക്കുന്നത്. ആത്മജ്യോതി സ്വരൂപമായി സൂര്യലോകത്തിലെത്തിയാൽ സദാ പ്രകാശിക്കുന്ന പ്രഭാതമാണ്; ഇരുട്ടില്ല, രാത്രിയില്ല, സംസാരദുഃഖമില്ല. ഭൂമിയുടെ ഭ്രമണമാണ് രാപ്പകലുകൾക്ക് ഹേതു. നിരയനമായ പ്രകാശലോകങ്ങളിൽ രാത്രിയില്ല. സദാ പകലാണ്.

3. തദ്യ ഏവൈതം ബ്രഹ്മലോകം ബ്രഹ്മചര്യ്യേണാനുവിന്ദതി
   തേഷാ മേ വൈഷ ബ്രഹ്മലോകസ്തേഷാം സർവ്വേഷു
   ലോകേഷു കാമചാരോ ഭവതി.

ബ്രഹ്മചര്യംകൊണ്ട് ബ്രഹ്മലോകം പ്രാപിച്ചവർക്ക് ബ്രഹ്മലോകം സ്വന്ത മാവുന്നു. അവർക്ക് സർവ്വലോകങ്ങളിലും യഥാകാമം സഞ്ചരിക്കാം.

## ഖണ്ഡം 5

സേതു എന്ന ഗുണത്തോടുകൂടി സ്തുതിക്കപ്പെട്ട ആത്മാവിനെ പ്രാപിക്കാ നുള്ള 'യജ്ഞ'മാണ് ജ്ഞാനത്തോടുകൂടിയ ബ്രഹ്മചര്യം.

1. അഥ യദ്ധ്യജ്ഞം ഇത്യാചക്ഷതേ ബ്രഹ്മചര്യമേവ തദ് ബ്രഹ്മച-
   ര്യ്യേണാ ഹ്യേവ യോ ജ്ഞാതാ തം വിന്ദതേചഥ യദിഷ്ടമിത്യാച-
   ക്ഷതേ ബ്രഹ്മചര്യമേവ തദ്ബ്രഹ്മചര്യേണ ഹ്യേവേഷ്ട്വാത്മാനമ-
   നുവിന്ദതെ.

**യജ്ഞമെന്നു പറയുന്നത് ബ്രഹ്മചര്യത്തെയാണ്; ബ്രഹ്മചര്യത്തിലൂടെയാണ് ജ്ഞാതാവ് ആ ലോകം പ്രാപിക്കുന്നത്. 'ഇഷ്ടം' എന്നു പറയുന്നത് ബ്രഹ്മചര്യ മാണ്. ബ്രഹ്മചര്യത്തിലൂടെയാണ് 'ഇഷ്ട'മായ ആത്മാവിനെ പ്രാപിക്കുന്നത്.**

യജ്ഞമെന്നും പരമപുരുഷാർത്ഥസാധനമെന്നും പറയുന്നത് ബ്രഹ്മചര്യമാണ്. ആത്മപ്രാപ്തിക്കു വേണ്ടിയാണ് ആളുകൾ ഈശ്വരപൂജനം ചെയ്യുന്നത്. "അഭീഷ്ടസിദ്ധി"ക്കായി ഇഷ്ടദേവതാനിഷ്ഠയോടെയുള്ള സാധന അതിനാൽ ബ്രഹ്മചര്യംതന്നെയാണ്.

2. അഥ യത് സത് ത്രായണമിത്യാചക്ഷതേ ബ്രഹ്മചര്യമേവതദ് ബ്രഹ്മചര്യേണ ഹ്യേവസത ആത്മനസ്ത്രാണം വിന്ദതേƒഥ യൻ മൗന മിത്യാചക്ഷതേ ബ്രഹ്മചര്യമേവ തദ്ബ്രഹ്മചര്യേണ ഹ്യേവാത്മാന മനുവിദ്യമനുതേ.

സൗത്രായണമെന്ന യജ്ഞവിധിയും ബ്രഹ്മചര്യമാണ്. ബ്രഹ്മചര്യത്താലാണ് 'സത്' എന്ന ആത്മാവിനെ ത്രാണനം ചെയ്യുന്നത്. മൗനവും ബ്രഹ്മചര്യമാണ്. ആ ബ്രഹ്മചര്യത്തിലൂടെയാണ് ബ്രഹ്മത്തെ മനനം ചെയ്ത് അറിയുന്നത്. (സത്രായണം, അഥവാ സൗത്രായണവും, മൗനവും ബ്രഹ്മചര്യമാണ്)

3. അഥ യദശനാകായനമിത്യാ ചക്ഷതേ ബ്രഹ്മചര്യ മേവ തദേഷഹ്യാത്മാ ന നശ്യതി യം ബ്രഹ്മചര്യ ണാനുവിന്ദതേƒഥ യദരണ്യായന മിത്യാചക്ഷതേ ബ്രഹ്മചര്യമേവ തത്തദരശ്ചഹ വൈണ്യശ്ചാർണ്ണ വൗ ബ്രഹ്മലോകേ തൃതീയ സ്യാമി തോദിവിതേ ദൈരം മദീയം സരസ്തദത്ഥ്യഃ സോമസവന സ്തദപരാജിതാപൂർബ്രഹ്മണഃ പ്രഭുവിമിതം ഹിരണ്മയം.

ഉപവാസം ബ്രഹ്മചര്യമാണ്. ഉപവാസംകൊണ്ട് പ്രാപിച്ച ആത്മാവിന് നാശമില്ല. അരണ്യായനം (കാട്ടിൽ പോയി വനവാസം ചെയ്യൽ) ബ്രഹ്മചര്യമാണ്; അതിനാൽ അര, ണിയ എന്ന രണ്ട് അർണ്ണവങ്ങളെ ബ്രഹ്മലോകത്തിൽ പ്രാപിക്കുന്നു; ദ്യോവിൽ, ഇവിടെ നിന്നു മൂന്നാംസ്ഥാനത്ത് 'ഐരമ്മദീയം' എന്ന ഒരു സരസ്സുണ്ട്. അവിടെ സോമസവനമെന്ന ഒരു അശ്വത്ഥവൃക്ഷമുണ്ട്; അപരാജിത എന്ന ബ്രഹ്മനഗരത്തിൽ ഹിരണ്മയമായ പ്രഭുനിർമ്മിതമായ സൗവർണ്ണ മണ്ഡപമുണ്ട്. (അതിന്റെ പേര് പ്രഭുവിമിതം)

'ആരണ്യക'മെന്ന് ദർശനങ്ങളെ നാം വിളിക്കാറുണ്ട്. മന്ത്രശാസ്ത്രം 'വനപ്രസാദ'മാണെന്നു പറയാറുണ്ട്. വനവാസികളായ ബ്രഹ്മനിഷ്ഠരുടെ ബ്രഹ്മചര്യത്തെ ശങ്കരൻ ഇങ്ങനെ വർണ്ണിക്കുന്നു.

"അരണ്യ ശബ്ദയോരർണ്ണവയോർ ബ്രഹ്മചര്യവതോƒയനാ ദരണ്യായനം ബ്രഹ്മചര്യം. യോജ്ഞാനാദ്യജ്ഞ ഏഷണാദിഷ്ടം സ ത സ്ത്രാണാണാത് സത്രായണം മനനാൻ മൗനമനശനാദ നാശകായ ന മരണ്യയോർഗ്ഗമനാദരണ്യായന മിത്യാദിഭിർ മഹദ്ഭിഃ പുരുഷാർത്ഥ സാധനൈഃ സ്തുതത്വാത് ബ്രഹ്മചര്യം പരമം ജ്ഞാനസ്യ സഹകാരി കാരണം സാധന മിത്യതോ ബ്രഹ്മവിദാ യത്നതോ രക്ഷണീയമിത്യർത്ഥഃ"



തത്തത്ര ബ്രഹ്മലോകേƒരശ്ച ഹ വൈ പ്രസിദ്ധോ 'ണ്യ' ശ്ചാർണ്ണവൗ സമുദ്രൗ സമുദ്രോപമേവാ സരസി തൃതീയസ്യാം ഭുവമന്തരിക്ഷം ചാപേക്ഷ്യ തൃതീയാ ദ്യൗസ്തസ്യാം തൃതീയസ്യാമിതോƒസ്മാല്ലോകാദാരഭ്യഗണ്യമാനായാം ദിവി. തത്തത്രൈവം ചൈരമിരാന്നം തന്മയ ഐരോമണ്ഡസ്തേ ന പൂർണ്ണമൈരം മദീയം തദുപയോഗിനാം മദകരം ഹർഷോത്പാദകം സരഃ തത്രൈവ ചാശ്വത്ഥോ വൃക്ഷഃ സോമസവനോ നാമതഃ സോമാƒമൃതം തന്നിസ്ത്രവോƒമൃതസ്ത്രവ ഇതി വാ. തത്രൈവ ച ബ്രഹ്മലോകേ ബ്രഹ്മചര്യ സാധനരഹിതൈച ബ്രഹ്മചര്യസാധന വദ്ഭ്യോƒ ന്യൈർന്ന ജീയത ഇത്യപരാജിതാനാമപൂഃ പുരി ബ്രഹ്മണോഹിരണ്യഗർഭസ്യ. ബ്രഹ്മണാ ച പ്രഭുണാ വിശേഷേണമിത്തം നിമിത്തം തയ്യഹിരണ്മയം സൗവർണ്ണം പ്രഭുവിമിതം മണ്ഡപമിതി വാക്യശേഷഃ"

സംസാരത്തിലെ 'അര'വും, ബ്രാഹ്മണ്യത്തിലെ'ണ്യ'വുമാണ് ആ രണ്ടു സംസാര, സംവിത് സാഗരങ്ങൾ. ആ രണ്ടു ലോകങ്ങൾക്കിടയിൽ അവയ്ക്കു തുല്യമായ സ്വപ്നസരസ്സായി 'ഐരം മദീയം' എന്ന എന്റെ സുധാസിന്ധു. മദകരവും ഹർഷോത്പാദകവുമായ സുധ തന്ന് എന്നെ പാലിച്ച് പോഷിപ്പിച്ച എന്റെ അന്നം. ആ സുധാസിന്ധുവിൽനിന്ന് ഞാൻ സോമം കടഞ്ഞെടുക്കുന്ന എന്റെ 'ബോധി' വൃക്ഷമെന്ന അശ്വത്ഥം. ആർക്കും ഒരുനാളും തോല്പിക്കാനാ വാത്ത അപരാജിതമായ ബ്രഹ്മപുരി; അവിടെ ബ്രഹ്മരചിതമായ ഈ സൗവർണ്ണ മണ്ഡപം!

1997 ഒക്ടോബർ 15-ന് ഈ വരികൾ കുത്തിക്കുറിക്കുമ്പോൾ അൻപത്തൊന്നു വർഷത്തെ എന്റെ ഇപ്പോഴത്തെ ജീവിതയജ്ഞസാഫല്യം ഞാൻ അറിയുന്നു. ഞാൻ ഏതനുഭവത്തെ വർണ്ണിക്കാൻ അനേകം വാക്കുകൾ തേടി നടന്നുവോ, എന്തിനെ ഒട്ടനവധി ഗ്രന്ഥങ്ങളുടെ രൂപത്തിൽ വദിക്കാൻ ശ്രമിച്ചുവോ ആ അനുഭവത്തിന് ശങ്കരന്റെ സാക്ഷ്യപത്രം! ഈ 'മണിമേഖല'യ്ക്ക് ആ 'ആപുത്രന്റെ' അമൃതസുരഭി! ഒരു പൂർവ്വബന്ധത്തിന്റെ മൗനമുദ്ര!

4. തദ്യ വൈതാവരം ച ണ്യം ചാർണ്ണ വൗ ബ്രഹ്മലോകേ ബ്രഹ്മചര്യേണാനുവിന്ദന്തി തേഷാ മേ വൈഷ ബ്രഹ്മലോകസ്തേഷാം സർവ്വേഷു ലോകേഷു കാമചാരോ ഭവതി.

'അര', 'ണ്യം' എന്ന രണ്ട് അർണ്ണവങ്ങളെ പ്രാപിച്ചവർ ബ്രഹ്മചര്യത്താൽ ബ്രഹ്മലോകത്തെ അനുഭവിച്ചിരിക്കുന്നു. അവർക്കുമാത്രമുള്ളതാണ് ബ്രഹ്മലോകം. അവർ സർവ്വലോകങ്ങളിലും കാമചാരികളായി ഭവിക്കുന്നു.

ബ്രഹ്മാരണ്യമെന്ന ബ്രഹ്മാർണ്ണവത്തിൽ ബ്രഹ്മചര്യം (ബ്രഹ്മസഞ്ചാരം) ചെയ്യുന്ന ബ്രഹ്മായണനാണ് ബ്രാഹ്മണൻ. ബാഹ്യവിഷയാസക്തബുദ്ധിയുള്ളവർ സംസാരമെന്ന 'അരാ'ർണ്ണവം മാത്രം അറിയുന്നു. ആത്മാന്വേഷകൻ അരത്തെ അറിയുന്നതോടൊപ്പം, 'ണ്യ'മെന്ന സംവിത്സാഗരത്തെയും അറി

യുന്നു; അരത്തിലും 'ണ്യ'ത്തിലും വ്യാപിച്ച സന്ധ്യയായ സുധാസമുദ്രത്തിലൂടെ രണ്ടിലും ഭേദമില്ലാതെ വിഹരിക്കുന്ന യഥാ കാമചാരിയായിത്തീരുന്നു. ഇരുകരയും സ്പർശിച്ച മഹാമത്സ്യത്തെപ്പോലെ ഇരുസമുദ്രത്തിലും സ്വച്ഛന്ദം നീന്തുന്ന ബ്രഹ്മിഷ്ഠൻെറ 'പ്രജ്ഞാപാരമിത'മാണ് ഇവിടെ പറയപ്പെടുന്നത്.

ബ്രാഹ്മലൗകികസങ്കല്പജാതങ്ങളായ പാർത്ഥിവാപസ്സുകൾ തന്നെയായിക്കൂടെ ഇവിടെ സാഗരാ,ശ്വത്ഥ, പുര, സൗവർണ്ണമണ്ഡപങ്ങൾ? അത് വെറും ഭാവനയല്ലേ, കവിതയല്ലേ? പാർത്ഥിവവും ദൃശ്യവുമായ സ്ഥൂലവസ്തുക്കളുടെ സങ്കല്പം മാത്രമല്ലേ? ശിഷ്യൻ ഗുരുവിനോട് ഈ ചോദ്യം ഉന്നയിക്കുന്നു.

ഹൃദാകാശത്തിൽ ഈ സ്ഥൂലവസ്തുക്കൾ എപ്രകാരം സ്ഥിതിചെയ്യാനാണ്? സ്ഥൂലവസ്തുവിൻെറ ഓർമ്മയിൽനിന്ന് അതിനെ ഹൃദാകാശത്തിൽ സങ്കല്പിക്കാമല്ലൊ, എന്നാണെങ്കിൽ, സ്ഥൂലവസ്തു കാണാതെയും അതിൻെറ നാമം കേൾക്കാതെയും (ഈ ജന്മത്തിൽ) അത്തരം 'ഓർമ്മ' എങ്ങനെ വന്നു എന്ന ചോദ്യമുദിക്കുന്നു. ശൈശവസ്മൃതികളിൽ 'ഓർമ്മ' വരണമെങ്കിൽ, മുൻപ് (പൂർവ്വജന്മത്തിൽ) കണ്ടതോ, ബാർദോയിൽ കണ്ടതോ ആവണം ഓർമ്മ (ഈശ്വര പ്രത്യഭിജ്ഞ).

മൂർത്തിമത്തായ പ്രസിദ്ധരൂപങ്ങൾ (സമുദ്രം മുതൽ മണ്ഡപംവരെ) യഥാ കാമം സഞ്ചരിക്കയില്ലെന്നത് സത്യം. അപ്പോൾ ഈ രൂപങ്ങളുടെ ഓർമ്മ അമൂർത്തവും സൂക്ഷ്മവുമായ ഒന്നിൻെറ ഓർമ്മയാവണം. ആ ഓർമ്മകൾ മാനസ പ്രത്യയത്വംകൊണ്ട് സത്യമാണ്. സ്വപ്നത്തിൽ സ്ത്രീപുരുഷാകാരങ്ങളെ സൃഷ്ടിക്കുന്നതുപോലെ അമൂർത്താശയങ്ങൾക്ക് മൂർത്തരൂപം അന്തർജ്യോതിസ്സ് സൃഷ്ടിച്ചുകൊടുക്കുകയാണ്.

സ്വപ്നങ്ങൾ ജാഗ്രദ്വാസനാരൂപങ്ങളാണെന്ന് ഇവിടെ ശിഷ്യൻ പറയുന്നു. സ്വപ്നങ്ങൾ ഉണരുമ്പോൾ അസത്യവുമാണ്. ഇതിന് ശങ്കരൻ പറയുന്നു: ജാഗ്രത്വാസനകളും സുഷുപ്തിവാസനകളും രണ്ടും മാനസപ്രത്യയമായിട്ടാണ് സ്വപ്നദൃശ്യമാകുന്നത്. ജാഗ്രത്തിനെ അപേക്ഷിച്ചിട്ടാണ് ഉണരുമ്പോൾ സ്വപ്നം അസത്യമെന്നു പറയുന്നത്. സുഷുപ്തിയെ അപേക്ഷിച്ചു നോക്കുമ്പോൾ ജാഗ്രത്തും അസത്യമാണ്; സ്വപ്നം കാണുമ്പോൾ ജാഗ്രത്തും സുഷുപ്തിയും അസത്യമാണ്.

ദൃശ്യം കാണുന്നത് ജാഗ്രത്തിലായാലും സ്വപ്നത്തിലായാലും സുഷുപ്തിയിലായാലും അതു മാനസപ്രത്യയമാണ്. മാനസപ്രത്യയത്വമല്ലാതെ, അവസ്ഥാന്തരങ്ങൾ സത്യങ്ങളല്ല. സ്വപ്നദർശനവേളയിലെ ദർശനവും ആ പ്രത്യേക അവസ്ഥയിൽ നാം 'സത്യ'മായിത്തന്നെയാണ് അനുഭവിക്കുന്നത്. ബാഹ്യവസ്തുക്കളെല്ലാം 'മാനസ'വും മാനസവസ്തുക്കളെല്ലാം 'ബാഹ്യ'വുമാകുന്ന പ്രക്രിയ നാം അനുദിനം കാണുന്നുണ്ട്. ഇങ്ങനെയൊക്കെ ഇരുന്നിട്ടും സ്വപ്നം ജാഗ്രദ് വാസനാരൂപമാണെന്നും അസത്യമാണെന്നും എങ്ങനെ പറയാനാവും? ജാഗ്രത്തിലെ കർമ്മങ്ങളെയും വാസനകളെയും മാനസപ്രത്യയങ്ങളായ ചില സ്വപ്നങ്ങളും വാസനകളും സങ്കല്പങ്ങളുമാണ് നിയന്ത്രിക്കുന്നതെന്ന് നമുക്കെല്ലാവർക്കും അനുഭവമാണ്. അപ്പോൾ, മാനസപ്രത്യയമായ സ്വപ്നസങ്കല്പമാണല്ലൊ സത്യം! ശങ്കരൻെറ ഈ വാദമുഖം എന്നെ അതിരറ്റു സന്തോഷിപ്പിക്കുന്നു. എൻെറ



ജീവിതയജ്ഞം ഒരു സ്വപ്നസങ്കല്പത്തിൻെറ—പൂർവ്വ പ്രത്യഭിജ്ഞയായ ഒരു ശൈശവ മാനസപ്രത്യയത്തിൻെറ—അഭിവ്യക്തി മാത്രമാണെന്ന് ഞാൻ അനുഭവിച്ചറിഞ്ഞിരിക്കയാൽ!

സത്യമായ ആ മാനസപ്രത്യയത്തിന് ശങ്കരൻ പറയുന്നതുപോലെ നിരതിശയസുഖത്വമുണ്ട്. ബാഹ്യവിഷയഭോഗങ്ങളിലുള്ള അശുദ്ധി, ശുദ്ധസത്വസങ്കല്പമായ അമൃതാനന്ദത്തിലില്ല. അതിനാൽ അത് ശുദ്ധനിരതിശയാനന്ദാനുഭൂതിയാണ്; ആ സത്യത്തിൽ ഒരു ഈശ്വരത്വമുണ്ട്. എൻെറ ചൈതന്യക്കടലിലും അതിൽ ഉയർന്നു നില്ക്കുന്ന വൃദ്ധാചലത്തിലും ആ ഐശ്വരമായ സത്ചിത് ആനന്ദാനുഭൂതിയെ ഞാൻ ഉണരുന്നു; ആ പ്രത്യഭിജ്ഞ എന്നെ ഞാനാക്കുന്നു!

## ഖണ്ഡം 6

ഈ ഖണ്ഡത്തിന് നാഡീഖണ്ഡമെന്നു പേര്. ഹൃദയപുണ്ഡരീകഗതവും ഗുണവിശിഷ്ടവുമായ ആത്മജ്യോതിസ്സ് മൂർദ്ധന്യനാഡിയിലൂടെ ഉത്ക്രമിക്കുന്നു: അതിൻെറ ഗതിയെ പറയുന്നതിന് നാഡികളെ പരാമർശിക്കുന്നു.

1. അഥ യാ ഏതാ ഹൃദയസ്യ നാഡ്യസ്താഃ പിംഗലസ്യാണി
 മ്നസ്തിഷ്ഠന്തി ശുക്ലസ്യ നീലസ്യ പീതസ്യ ലോഹിതസ്യേത്യ
 സൗ വാ ആദിത്യഃ പിംഗല ഏഷ ശുക്ല ഏഷ നീല
 ഏഷ പീത ഏഷ ലോഹിതഃ

ഹൃദയത്തിലെ നാഡീവ്യൂഹങ്ങൾ അണിമയായ രസത്താൽ നിറഞ്ഞിരിക്കുന്നു. പിംഗലം, ശുക്ലം, നീലം, പീതം, ലോഹിതമെന്നീ നിറങ്ങളിലുള്ള രസം. ആ ആദിത്യൻ പിംഗലനാണ്; ശുക്ലമാണ്; നീലമാണ്, പീതമാണ്, ലോഹിതമാണ്.

ശങ്കരൻ പറയുന്നു: "സൗരേണതേജസാ പിത്താഖ്യേന പാകാഭി നിവൃത്തേന കഫേനാല്പേന സമ്പർക്കാത് പിംഗലം ഭവതി സൗരം തേജം പിത്താഖ്യം. തദേവ ച വാതഭൂയസ്ത്വാന്നീലം ഭവതി. തദേവ ച കഫഭൂയസ്ത്വാശുക്ലം. കഫേന സമതായാം പീതം. ശോണിത ബാഹുല്യേന ലോഹിതം. വൈദ്യകാദ്ധ്വാ വർണ്ണ വിശേഷാ അന്വേഷ്ടവ്യാഃ കഥം ഭവന്തീതി."

"സൗരതേജസ്സാൽ പാകംവന്ന പിത്തം അല്പം കഫവുമായി ചേർന്നത് പിംഗലവർണ്ണമാണ്. ആ സൗരതേജസ്സുതന്നെയാണ് പിത്തം. പിത്തത്തിൽ വാതാധിക്യമുള്ളപ്പോൾ നീലനിറവും കഫാധിക്യമുള്ളപ്പോൾ വെള്ളനിറവും, കഫപിത്തസമതകൊണ്ട് മഞ്ഞനിറവും, രക്താധിക്യംകൊണ്ട് ചുവപ്പുനിറവും ഉണ്ടാവുന്നു. ഈ വർണ്ണവിശേഷങ്ങൾ എപ്രകാരം സംഭവിക്കുന്നു എന്ന് കൂടുതലറിയാൻ വൈദ്യശാസ്ത്രഗ്രന്ഥങ്ങൾ അന്വേഷിക്കുക." ശങ്കരൻ തുടരുന്നു: "ആദിത്യതേജസ്സ് നാഡികളിൽ പ്രവേശിച്ചിട്ടാണ് വർണ്ണവിശേഷങ്ങൾ ഉണ്ടാക്കുന്നത്. ആദിത്യനിൽ എന്തെല്ലാം വർണ്ണങ്ങളുണ്ടോ, അതൊക്കെ ശരീരത്തിലുമുണ്ട്."

ക്വാണ്ടം ഇലക്ട്രോഡൈനാമിക്സിൽനിന്ന് ക്വാണ്ടം ക്രോമോഡൈനാമിക്സിലേക്കുള്ള ഒരു ക്വാണ്ടം ചാട്ടം ഇവിടെയുണ്ട്. സൂര്യരശ്മിയിലെ സപ്തവർണ്ണവും ശരീരനാഡികളിലുണ്ട് എന്ന അറിവ് എത്ര പുരാതനം.... ശാസ്ത്രീയം. സൗരതേജസ്സ് പിത്തത്തെ പാകപ്പെടുത്തുന്നതുകൊണ്ടാണല്ലൊ നവജാതശിശു

ക്കളുടെ മഞ്ഞ നിറം (Physiological jaundice) മാറാൻ നാം അവരെ ഇപ്പോഴും വെയിൽ കൊള്ളിക്കുന്നത്!

ഒരു വസ്തു പ്രകാശരശ്മിയെ വലിച്ചെടുത്ത്, മറ്റൊരു വേവ് ലംഗ്തിലുള്ള ഒരു രശ്മിയെ വികിരണം ചെയ്യുന്ന പ്രതിഭാസത്തിന് സ്റ്റോക്സ് ഷിഫ്റ്റ് എന്നു പറയും. ആ പ്രതിഭാസം പ്രകടിപ്പിക്കുന്ന വസ്തുവിനെ ഫ്ലൂറോഫോർ എന്നും. 'ഫ്ലൂറസൻസ്' എന്ന ഈ ഒപ്റ്റിക്കൽ ഫിനോമിനൻ ഒട്ടേറെ പ്രകൃതിവസ്തുക്കൾക്കുണ്ട്. മനുഷ്യശരീരത്തിനടക്കം. മനുഷ്യശരീരത്തിലെ പല വസ്തുക്കളും ഇങ്ങനെയുള്ള 'ഓട്ടോ ഫ്ലൂറസൻസ്' കാണിക്കുന്നുണ്ട്.

വൈറ്റമിൻ എ → ചുവപ്പ്
പോർഫൈറിൻ → ചുവപ്പ്
കൊളാജൻ, എലാസ്റ്റിക് ഫൈബറുകൾ → നീല കലർന്ന പച്ച.
പ്രോട്ടീനോട് സംബന്ധിച്ച $NADH_2$ → നീല

സൂര്യൻെറ വർണ്ണരശ്മികളുടെ അനുപ്രവേശംകൊണ്ടാണ് നാഡികളിൽ വർണ്ണവിശേഷങ്ങൾ ഉണ്ടാവുന്നതെന്നത് സത്യം മാത്രമാണ്. കറുപ്പും വെളുപ്പും മഞ്ഞയും ചുവപ്പും വർണ്ണങ്ങളിൽ മനുഷ്യൻെറ ചർമ്മത്തെ സൃഷ്ടിച്ച "വർണ്ണാ" ശ്രമ പിതാവ് തീർച്ചയായും സൂര്യൻ തന്നെയാണ്. വർണ്ണവും വർണ്ണസങ്കരവും ആദിത്യതേജസ്സിൻെറ ലീല മാത്രം!

2. തദ്യഥാ മഹാപഥ ആത്മത ഉഭൗ ഗ്രാമൗ ഗച്ഛതീ മം ചാമും ചൈവ
 മേവൈതാ ആദിത്യസ്യ രശ്മയ ഉഭൗ ലോകൗ ഗഛന്തീമം ചാമും
 ചാമുഷ്മാദാദിത്യാത്പ്രതായന്തേ താ ആസുനാഡീഷു സുപ്താ
 ആഭ്യോ നാഡീഭ്യഃ പ്രതായന്തേ തേ$f$മുഷ്മിന്നാദിത്യേസുപ്താഃ

രണ്ടു ഗ്രാമങ്ങൾക്കിടയിലൂടെ പോകുന്ന ഒരു മഹാപഥമെന്നപോലെയുള്ള അവയിലൂടെ സൂര്യരശ്മികൾ ഇരുലോകങ്ങളിലേക്കും പ്രവേശിക്കുന്നു; ഇതിലേക്കും അതിലേക്കും. സൂര്യനിൽനിന്ന് അവ ഈ നാഡികളിലേക്ക് പരക്കുന്നു. നാഡികളിൽനിന്ന് അവ ആ സൂര്യനിലേക്കും പരക്കുന്നു.

ആദിത്യനിൽനിന്ന് നാഡിയിലേക്കു പരക്കുന്നിടത്ത് 'താ' എന്ന് സ്ത്രീലിംഗമായും, നാഡിയിൽനിന്ന് ആദിത്യനിലേക്കു പരക്കുന്നിടത്ത് 'തേ' എന്ന് പുല്ലിംഗമായും രശ്മിയെ പറയുന്നത് ശ്രദ്ധിക്കുക. രശ്മി നപുംസകലിംഗമാണ്. ആദിത്യനിൽനിന്ന് ഭൂലോകത്തിലേക്കും പ്രാണിശരീരത്തിലേക്കും താഴോട്ടു പ്രവഹിച്ച് ജീവനെ സൃഷ്ടിക്കുന്ന സൂര്യരശ്മി 'സ്ത്രീ'യാണ്; സൃഷ്ടിശക്തിയാണ്; അമ്മയാണ്. ശരീരത്തിലെ പ്രാണരശ്മികളെ ഹൃദയാഗ്രത്തിലേക്ക് ഒതുക്കി മുകളിലേക്കു പ്രസരിക്കുന്ന (ഉത്ക്രമിക്കുന്ന) സൂര്യരശ്മി അഥവാ പ്രാണൻ 'പുരുഷ' നാണ്; സംഹാരശക്തിയാണ്, അച്ഛനാണ്.

സംവിത്സാഗരം അമ്മയാണ്; സംസാരസാഗരം അച്ഛനും. ഈ രണ്ടെണ്ണത്തിനിടയിലെ സുധാസിന്ധുവായ സ്വപ്നലോകത്തിലാണ് മനുഷ്യർ ജനിക്കുകയും മരിക്കുകയും ജീവിക്കുകയും ചെയ്യുന്ന ഇടവേളയായ 'ബാർഡോ' എന്ന അവസ്ഥ. പ്രജകൾ മാതൃപിതൃലോകങ്ങളിലേക്ക് മാറി മാറി സഞ്ചരിക്കുന്ന ആത്മാക്കളാണ്; അവയുടെ സ്ത്രീപുരുഷലിംഗഭേദകല്പന ഒരിടവേളയിലേക്കു മാത്രമാണ്.



3. തദ്യത്രൈ തത് സുപ്തഃ സമസ്തഃ സംപ്രസന്നഃ സ്വപ്നം
 ന വിജാനാത്യാസുതദാ നാഡീഷുസുപ്തോ ഭവതി തം ന കശ്ച
 ന പാപ്മാ സ്പൃശതി തേജസാ ഹി തദാ സമ്പന്നോ ഭവതി.

ഒരാൾ സുഷുപ്തിയിൽ സമസ്ത സുപ്രസന്നനായി സ്വപ്നംപോലും അറിയാതെ കിടക്കുമ്പോൾ, അയാൾ ഈ നാഡികളിൽ വിലയിച്ച് സുപ്തമാകയാണ്. ആ അവസ്ഥയിൽ പാപങ്ങൾ സ്പർശിക്കുന്നില്ല. അവൻ തേജസ്സുകൊണ്ടുമാത്രം സമ്പന്നനായി ഭവിക്കുന്നു.

ഇവിടെ എന്തിന് 'സമസ്ത'പദം ഉപയോഗിച്ചു? ശങ്കരൻ പറകയാണ്, നിദ്ര രണ്ടു വിധമുണ്ട്. സ്വപ്നനിദ്രയും സുഷുപ്തിയും. (ആധുനിക ശാസ്ത്രത്തിലെ REM സ്ലീപ്പ് ആണ് സ്വപ്നനിദ്ര) സ്വപ്നനിദ്രയിൽ ദുഃഖാദികൾ അനുഭവിക്കുന്നുണ്ട്. അതിനാൽ അത് 'സമസ്ത സുപ്രസന്നാവസ്ഥ'യല്ല. സർവ്വവൃത്തികളും ഉപസംഹരിക്കപ്പെട്ട സുഷുപ്തിമാത്രമാണ് സമസ്ത സുപ്രസന്നാവസ്ഥ. വിഷയസമ്പർക്കജനിത കാലുഷ്യാഭാവംകൊണ്ട് സമ്യക്കാവലാണ് സമസ്ത സുപ്രസന്നാവസ്ഥ. ഈ അവസ്ഥയിൽ സുപ്തൻ വിഷയങ്ങളിൽനിന്ന് പിന്മടങ്ങി, രസരൂപമായ സൗരതേജസ്സിലൂടെ, ഹൃദയാകാശത്തിലെ പൂർണ്ണസൗരതേജസ്സിലേക്ക് ഉൾവലിയുന്നു. അപ്പോൾ 'സത്'സമ്പത്തിയിൽ, സ്വപ്നദർശനം അസ്തി (സ്വപ്നദർശനം ഉണ്മ) എന്നറിയാനുള്ള സാമർത്ഥ്യമുള്ള സപ്തമിനാഡി എന്ന തൃതീയ മാത്രയുമായി തേജസ്സ് പരിണമിച്ചിരിക്കുന്നു. സത്സമ്പത്തിയിൽ ധർമ്മാധർമ്മമോ പാപമോ സ്പർശിക്കാത്ത സ്വരൂപാവസ്ഥിതമായ ആത്മചൈതന്യം മാത്രമേ ഉള്ളു. ദേഹേന്ദ്രിയാഭിമാനമുള്ളപ്പോഴേ പാപചിന്തയുള്ളു. ദേഹേന്ദ്രിയാഭിമാനമില്ലാത്ത സുഷുപ്തിയിൽ അതില്ല. (സമാധിയിലും ഇല്ല) അന്യമായ ഒരു വിഷയം ഇല്ലാത്ത അവസ്ഥയാണ് സത് (സത്യം). ഈ സ്വസ്വരൂപത്തിൽ നിന്ന് ആത്മാവിൻെറ ഒരു പ്രച്യവനം മാത്രമാണ് സ്വപ്നജാഗ്രദാവസ്ഥകൾ.

സുഷുപ്തിയിൽ സർവ്വദിക്കിലും സൗരതേജസ്സുമാത്രം.

"യ ദൈവം സുപ്തഃ സൗരേണ തേജസാ ഹി നാഡ്യന്തർഗ്ഗതേന
സർവ്വതഃ സമ്പന്നോ വ്യാപ്തോ ഭവതി."

സുധാനാഡിയിലെ ആ സൗരതേജസ്സിൻെറ ചൈതന്യക്കടൽ.... സൗവർണ്ണദീപ്തിയാർന്ന സുധാസിന്ധു..... അതല്ലാതെ മറ്റൊന്നുമില്ല... ആ "ദർശനം മാത്രം അസ്തി." മറ്റെല്ലാം "നാസ്തി" എന്ന ഉണ്മയെ ഞാൻ അറിയുന്നു.

4. അഥ യത്രൈ തദബലിമാനം നീതോ ഭവതി തമഭിത
 ആസീനാ ആഹുർജ്ജാനാസിമാം ജാനാസി
 മാമിതി സ യാവദസ്മാച്ഛരീരാദനുത്ക്രാന്തോ
 ഭവതി താവജ്ജാനാതി.

പിന്നെ, ശരീരം അബലിമാനമാകുമ്പോൾ (ക്ഷീണിക്കുക) അതിനുചുറ്റും ഇരിക്കുന്നവർ ചോദിക്കുന്നു: "എന്നെ മനസ്സിലായോ? എന്നെ മനസ്സിലായോ?" ആത്മാവ് ശരീരത്തിൽനിന്ന് ഉത്ക്രമിക്കുന്ന മുഹൂർത്തംവരെ അവരെ അറിയുന്നു.

മൂന്നാം ശ്ലോകം സുഷുപ്തിയിലെയും സമാധിയിലെയും ആനന്ദാനുഭവമാണ്. ജീവിച്ചിരിക്കുന്ന സാധാരണക്കാരന്റെയും, യോഗിയുടെയും അനുഭവം. 4-ാം ശ്ലോകം മരിക്കുന്നവന്റെ അനുഭവമാണ്. സുഷുപ്തി, സമാധി, മരണം എന്നിവയുടെ താരതമ്യപഠനമാണിത്. മരിക്കുന്ന അവസ്ഥയ്ക്കു തൊട്ടുമുൻപുള്ള മൂർച്ഛാവസ്ഥ (deep coma)യിൽ ബാഹ്യവിഷയങ്ങളിൽനിന്നു വിനിവർത്തിച്ച ആത്മാവ് ഒരു ബാർഡോ അവസ്ഥയിൽ സൗരതേജസ്സിൽ വിലയിക്കയാണ്. ഹൃദയാന്തർഗ്ഗതമായി സൗരതേജസ്സ് അപ്പോഴുമുണ്ട്. അത് ശരീരത്തെ വിട്ട് ഉത്ക്രമിച്ചിട്ടില്ല. അതിനാൽ ആ വേളയിൽപ്പോലും, മിണ്ടുന്നില്ലെങ്കിലും കാണുന്നില്ലെങ്കിലും കേൾക്കുന്നില്ലെങ്കിലും 'അസ്തിത്വം' അറിയുന്നുണ്ട്. Near death Experience എന്ന് പാശ്ചാത്യർ വിളിക്കുന്ന ബാർഡോ അവസ്ഥയാണത്. ഈ അവസ്ഥയിൽ ആത്മാവിന് 'ബാർദോ' വർണ്ണിച്ചുകൊടുക്കണമെന്ന് സർവ്വമതങ്ങളും അനുശാസിക്കുന്നു. ഗീതയോ ഖുറാനോ ബൈബിളോ ബാർദോ തോഡോളോ, ഗ്രന്ഥസാഹിബ്ബോ, ഏതെങ്കിലുമൊന്ന്.

5. അഥ യത്രൈതദസ്മാ ച്ഛരീരാ ദുത്ക്രാമത്യഥൈ തൈരേവ
   രശ്മിഭിരൂർദ്ധ്വ മാക്രമതേ സ ഓമിതിവാ ഹോദ്വാമീയതേ സയാവത്
   ക്ഷിപ്യേൻ മനസ്താവദാദിത്യം ഗഛത്യേ തദ്വൈ ഖലു ലോകദ്വാരം
   വിദുഷാം പ്രപദനം നിരോധോച വിദുഷാമ.

ശരീരം വിട്ട് ഉത്ക്രമിക്കുമ്പോഴും അവൻ ഈ രശ്മികളിലൂടെത്തന്നെ ഊർദ്ധ്വം പ്രാപിക്കുന്നു. "ഓം" എന്നു ധ്യാനിച്ച് അവൻ ഉയരുകയോ ഉയരാതിരിക്കയോ ചെയ്യുന്നു. മനസ്സ് ഒരു വസ്തുവെ പ്രാപിക്കാനെടുക്കുന്ന മാത്രകൊണ്ട് അത് ആദിത്യനെ പ്രാപിക്കുന്നു. അതാണ് ബ്രഹ്മലോകപ്രാപ്തി. വിദുഷന്മാർക്ക് അതൊരു ലോകദ്വാരം മാത്രമാണ്. അവിദുഷന്മാർക്ക് നിരോധവുമാണ്.

സൂചിക്കുഴയിലൂടെ ഒട്ടകം കടക്കില്ലെന്ന് ക്രിസ്തു പറഞ്ഞത് ഈ ലോകദ്വാരത്തെയാണ്. മരിക്കുമ്പോൾ വിദ്വാന്മാരും അവിദ്വാന്മാരും ഊർദ്ധ്വം വലിക്കുന്നു. വിദ്വാൻ 'ഓം' എന്ന ധ്യാനത്തോടുകൂടി, സുഷുപ്തിയിലോ സമാധിയിലോ എന്ന പോലെ, ഒരു സൂര്യരശ്മിയുടെ വേഗതയിൽ (പ്രകാശവേഗത) പ്രകാശത്തിൽ ലയിക്കുന്നു. അവിടെ ഗതി, ഉയരൽ മുതലായ കർമ്മങ്ങളൊന്നുമില്ല. വിലയനമേ ഉള്ളു. അവിദ്വാൻ മുകളിലേക്കും പിന്നീട് താഴേക്കും ഉള്ള ഗതിവിഗത്യാദികളോടു കൂടിയ ഒരു കൂട്ടിൽ അങ്ങോട്ടും ഇങ്ങോട്ടും ലക്ഷ്യമില്ലാതെ ചിറകിട്ടടിച്ചു പറന്ന് ഒടുവിൽ കർമ്മാനുസൃതം മറ്റൊരു യോനിയിൽ പിറക്കുന്നു. അവിദ്വാന്മാർക്കു മാത്രമെ സംസാരബന്ധനമുള്ളു. അവിദ്വാന്മാർക്ക് അതില്ല. മരണം അവർക്ക് ഒരു സൂര്യദ്വാരം മാത്രമാണ്. ഒരു സുഷുപ്തിയാണ്; ശാശ്വതസമാധിയാണ്. വിദ്വാന്മാരുടെ പ്രപദനം (പ്രപദ്യേ = പ്രാപിക്കൽ) വിദ്വാന്മാർക്ക് നിരോധനമാണ്. വിദ്വാന്റെ മുക്തി (സ്വാതന്ത്ര്യം) അവിദ്വാന്റെ ബന്ധനം (പാരതന്ത്ര്യം) ആണ്. മുക്തിയും ബന്ധനവും, പ്രപദനവും നിരോധനവും സംഭവിക്കുന്നത് സൗരതേജസ്സുകൊണ്ടു തന്നെയാണ് എന്ന് ശങ്കരൻ എടുത്തു പറയുന്നു.

**6. തദേഷ ശ്ലോകഃ ശതം ചൈകാ ച ഹൃദയസ്യ നാഡ്യ സ്താസാം**
**മൂർദ്ധാനമഭിനിഃ സൃതൈകാ. തയോർദ്ധ്വമായന്നമൃ തത്വമേതി**
**വിഷ്വങ്ഗന്യാ ഉത്ക്രമണേ ഭവൻത്യുത്ക്രമണേ ഭവന്തി.**



അതിനെക്കുറിച്ച് ശ്ലോകം. ഹൃദയത്തിൽ നൂറ്റൊന്നു നാഡികളുണ്ട്. ഒന്ന് മൂർദ്ധാവിനെ പിളർന്ന് സ്രവിക്കുന്നു. അതിലൂടെ ഊർദ്ധ്വഗമനം ചെയ്ത് അമൃതത്വത്തിലെത്തുന്നു. മറ്റുള്ളവയെല്ലാം മറ്റു മാർഗ്ഗങ്ങളിലൂടെ ഉത്ക്രമിപ്പിക്കുന്നു; ഉത്ക്രമിപ്പിക്കുന്നു. മാംസപിണ്ഡംപോലുള്ള ഹൃദയസംബന്ധിയായ 101 നാഡികളുണ്ട്. അതിൽ ഒന്നുമാത്രം നേരെ ബ്രഹ്മലോകത്തിലെത്തിക്കുന്ന സൂര്യദ്വാരത്തിലേക്കു തുറക്കുന്നു. മറ്റുള്ളവയെല്ലാം തിര്യഗ്‌വിസർപ്പിണികളായി പരസ്പരം പിണഞ്ഞ് പല മാർഗ്ഗങ്ങളിലൂടെ ഉത്ക്രമിപ്പിക്കുന്നവയാകയാൽ സംസാരഗമന ദ്വാരങ്ങളാണ്. നൂറു സംസാരഗമനദ്വാരങ്ങൾക്ക് ഒരു ബ്രഹ്മദ്വാരമെന്ന തോതിൽ അത്യപൂർവ്വമാണ് ബ്രഹ്മദ്വാരം; സംസാരഗമനദ്വാരങ്ങളായ നൂറുനാഡികൾ പ്രാണനെ ശരീരത്തിൽനിന്ന് പുറത്തു കടക്കാൻ (ഉത്ക്രമിക്കാൻ) സഹായിക്കുമെന്നല്ലാതെ, അമൃതത്വത്തിലെത്തിക്കയില്ല. ഉപനിഷദമായ ഈ തത്ത്വത്തെത്തന്നെയാണ് നാം മാന്ത്രികഗ്രന്ഥങ്ങളിൽ കാണുന്നത്. ശങ്കരന്റെ ആനന്ദ, സൗന്ദര്യലഹരിയെ അദ്ദേഹത്തിന്റേതല്ലെന്നു സ്ഥാപിക്കാനൊരുങ്ങുന്നവർ ശങ്കരനെ ശരിക്കറിഞ്ഞിട്ടില്ല.

## ഖണ്ഡം 7

സംപ്രസാദവും ജ്യോതിസ്വരൂപവും അമൃതവുമായ ആത്മസ്വരൂപത്തെ ജീവിച്ചിരിക്കുമ്പോൾത്തന്നെ സാക്ഷാത്കരിച്ചാൽ മരണം എന്നൊന്നില്ലാതാവുന്നു. ആ ജീവന്മുക്താവസ്ഥയെ ജീവിച്ചിരിക്കുമ്പോൾ ശീലിച്ച് സ്വായത്തമാക്കണം. തിബത്തൻ ലാമമാർ പറയുന്നതുപോലെ നിങ്ങൾ എപ്രകാരം ഉറങ്ങുന്നു എന്നതനുസരിച്ചാണ് നിങ്ങളുടെ മരണം. നന്നായി സുഖമായി സുഷുപ്തിയിൽ ലയിക്കാൻ പഠിച്ചവനും, സമാധി ശീലിച്ചവനും മരണം സുഖകരമായ ഒരനുഭൂതിയായിരിക്കും. ജീവിതം മരിക്കാനുള്ള ഒരു പഠനമാണ്. എങ്ങനെ മരിക്കണമെന്നു ശീലിക്കലാണ്, എങ്ങനെ ജീവിക്കണമെന്ന നിയമങ്ങൾക്കാധാരം. ഇപ്രകാരമുള്ള വിദ്യാഗ്രഹണ സമ്പ്രദാനവിധി (വിദ്യ ഗ്രഹിക്കയും ദാനം ചെയ്കയും ചെയ്യുന്ന വിധി—വിദ്യാഭ്യാസം) പ്രദർശിപ്പിക്കാനും വിദ്യാസ്തുതിക്കുമായിട്ടാണ് ഈ ഖണ്ഡം. പാനീയങ്ങൾ വിൽക്കുന്നവർ 'ഇത് രാജാവ് കുടിക്കുന്ന പാനീയ'മാണെന്നു പറയുന്നത് ആ വസ്തു വിശിഷ്ടമാണ്, ആസ്വദിക്കേണ്ടതാണ് എന്ന് അറിയിക്കാനാണ്. അതുപോലെ ബ്രഹ്മവിദ്യയെ സ്തുതിക്കുന്നതിനാണ് ഈ ഖണ്ഡം.

1. യ ആത്മാപഹതപാപ്മാ വിജരോ വിമൃത്യുർവ്വിശോകോ
   വിജിഘത്സോƒ പിപാസഃ സത്യകാമഃ സത്യസങ്കല്പഃ സോ ƒൻ
   വേഷ്ടവ്യഃ സ വിജിജ്ഞാസിതവ്യഃ സസർവ്വാംശ്ച ലോകാനാ-
   പ്നോതി സർവ്വാംശ്ച കാമാന്യസ്തമാത്മാനമനുവിദ്യ
   വിജാനാതീതിഹ പ്രജാപതിരുവാച.

**'അപഹതപാപ്മവും, ജരയില്ലാത്തതും, മൃത്യുവില്ലാത്തതും, ശോകമില്ലാത്തതും, ക്ഷുത്പിപാസകളെ ജയിച്ചതും, സത്യകാമവും സത്യസങ്കല്പവും ആയ ആത്മാവാണ് അന്വേഷ്ടവ്യമായിട്ടുള്ളത്. അതിനെ അറിയാൻ ആഗ്രഹിക്കുക. അതിനെ അറിഞ്ഞവൻ സർവ്വ ലോകങ്ങളെയും പ്രാപിക്കുന്നു; സർവ്വകാമങ്ങളെയും പ്രാപിക്കുന്നു.' ഇപ്രകാരം പ്രജാപതി പറഞ്ഞു.**

'അന്വേഷിപ്പിൻ, കണ്ടെത്തും' എന്ന് യേശു പറഞ്ഞത് ഈ അന്വേഷ്ടവ്യമായ ആത്മാവിനെത്തന്നെയാണ്. 'മുട്ടുവിൻ, തുറക്കപ്പെടും' എന്നദ്ദേഹം പറഞ്ഞത് സൂചിദ്വാരംപോലുള്ള ഭാരതീയന്റെ സൂര്യദ്വാരത്തെത്തന്നെയാണ്. അതല്ലാതൊന്നും അന്വേഷിക്കേണ്ടതില്ല, അറിയേണ്ടതായിട്ടും ഇല്ല. അതറിഞ്ഞാൽ മറ്റു സർവ്വവും അറിഞ്ഞു; അതറിഞ്ഞാൽ മറ്റ് സർവ്വവും നേടി.

2. തദ്ധോഭയേ ദേവാസുരാ അനുബുബുധിരേ തേ ഹോചുർഹന്ത
   തമാത്മാനമന്വിച്ഛാമോ യമാത്മാനമന്വിഷ്യ സർവ്വാംശ്ച ലോകാനാ
   പ്നോതി സർവ്വാംശ്ച കാമാനിതീന്ദ്രോ ഹൈവ ദേവാനാമഭിപ്രവ
   വ്രാജ വിരോചനോഽസുരാണാം തൗ ഹാസം വിദാനാ വേവ
   സമിത്പാണി പ്രജാപതി സകാശമാജഗ്മതുഃ

ഇത് ദേവന്മാരും അസുരന്മാരും കേട്ടു. അവർ പറഞ്ഞു: "നമുക്ക് ഏതൊന്നിനെ അറിഞ്ഞാൽ സർവ്വലോകവും സർവ്വകാമവും പ്രാപിക്കാമോ, ആ ആത്മാവിനെ അന്വേഷിക്കുക." ദേവന്മാരിൽനിന്ന് ഇന്ദ്രനും അസുരന്മാരിൽനിന്ന് വിരോചനനും പുറപ്പെട്ടു; അവർ പരസ്പരം അറിയാതെ, സമിത്പാണികളായി പ്രജാപതിയുടെ സവിധത്തിലെത്തി.

3. തൗ ഹ ദ്വാത്രിംശതം വർഷാണി ബ്രാഹ്മചര്യമൂഷ
   തുസ്തൗ ഹ പ്രജാപതിരുവാച കിമിച്ഛന്താവവാസ്ത
   മിതിതൗ ഹോചതുര്യ ആത്മാപഹതപാപ്മാ
   വിജരോഽ വിമൃത്യുർവ്വിശോകോ വിജിഘത്സോഽ പിപാ
   സഃ സത്യകാമഃ സത്യസങ്കല്പഃ സോഽന്വേഷ്ടവ്യഃ സ
   വിജിജ്ഞാസിതവ്യഃ സ സർവ്വാംശ്ച ലോകാനപ്നോതി
   സർവ്വാംശ്ച കാമാൻ യസ്തമാത്മാനമനുവിദ്യവിജാനാതീതി.
   ഭഗവതോ വചോ വേദയന്തേ തമിച്ഛന്താവവാസ്തമിതി.

ബ്രഹ്മചര്യം ദീക്ഷിച്ച് അവിടെ മുപ്പത്തിരണ്ടുവർഷം താമസിച്ചു. പ്രജാപതി ചോദിച്ചു. "നിങ്ങൾ ഏത് ഇച്ഛയോടുകൂടിയാണ് ഇവിടെ വസിക്കുന്നത്?"

"അപഹതപാപ്മവും വിജരവും വിമൃത്യുവും വിശോകവും, ക്ഷുത്പിപാസാരഹിതവും സത്യകാമവും സത്യസങ്കല്പവുമായ ആത്മാവിനെ അന്വേഷിച്ചറിഞ്ഞാൽ സർവ്വലോകവും സർവ്വകാമവും പ്രാപിക്കാമെന്നു ഭഗവാൻ പറയുകയുണ്ടായല്ലൊ. അതിനെ ഇച്ഛിച്ചാണ് ഞങ്ങൾ വസിക്കുന്നത്."

4. തൗഹ പ്രജാപതിരുവാച യ ഏഷോഽക്ഷിണി പുരുഷോ ദൃശ്യത
   ഏഷ ആത്മേതി ഹോവാ ചൈതദമൃതമഭയമേതദ് ബ്രഹ്മേത്യഥ-
   യോഽ യം ഭഗവോഽപ്സു പരിഖ്യായതേ യശ്ചായമാദർശേ
   കതമ ഏഷ ഇത്യേഷ ഏവൈഷു സർവ്വേഷ്വന്തേഷു
   പരിഖ്യായത ഇതി ഹോവാച.

**"അക്ഷി പുരുഷനായി ദൃശ്യമാകുന്നതുതന്നെയാണ് അമൃതവും അഭയവുമായ ആത്മാവ്. അതുതന്നെയാണ് ബ്രഹ്മം." പ്രജാപതി പറഞ്ഞു.**



"എങ്കിൽ ജലത്തിലും കണ്ണാടിയിലും കാണുന്നതിൽ ഏതാണാത്മാവ്?"

"ഇതു തന്നെയാണ് സർവ്വത്തിലും കാണുന്നത്."

ഏറ്റവും ഭൂമാവും വൃദ്ധതമവുമായതെന്തോ അതാണ് ആത്മാവ് എന്ന് ശാങ്കരഭാഷ്യം. 'വൃദ്ധാചല'മായ അതിനെ ശിഷ്യന്മാർ ഛായാരൂപമായ ഒന്നെന്നു തെറ്റിദ്ധരിച്ചു. അക്ഷിപുരുഷനെന്നാൽ കണ്ണിൽ പ്രതിബിംബിച്ചുകാണുന്ന സൂര്യൻ എന്നാണവർ വിചാരിച്ചത്. പ്രതിബിംബം കണ്ണിൽ മാത്രമല്ല, ജലത്തിലും കണ്ണാടിയിലും കാണാം. അവയ്ക്കും അക്ഷിപുരുഷനും ഭേദമുണ്ടോ എന്ന് ചോദ്യം.

ചക്ഷുഷപുരുഷൻ 'ദ്രഷ്ടാ'വാണ്; വിഷയിയാണ്. ദ്രഷ്ടാവായ ബ്രഹ്മമല്ലാതെ മറ്റൊന്നില്ലാത്ത വിഷയരഹിതാവസ്ഥയിൽ കണ്ണാടിയിലെ ഛായയും ജലാർക്കനുമൊക്കെ സൂര്യൻ തന്നെ, ദ്രഷ്ടാവുതന്നെ. അക്ഷിപുരുഷൻ വിഷയിയുടെ മനസ്സിൽ സന്നിഹിതനാകയാൽ അത് വിഷയിയോട് കൂടുതൽ അടുത്താണ്. കണ്ണാടിയിലെ ഛായ വിഷയിയിൽനിന്ന് അത്ര അടുത്തല്ല. എന്നാലും ഒന്നിൽനിന്നൊന്നിലേക്ക് ശിഷ്യന്മാരെ ക്രമേണ നയിക്കാമെന്ന ഉദ്ദേശ്യത്തോടെയാണ് പ്രജാപതിയുടെ ഉത്തരം. ഞങ്ങൾ എല്ലാമറിയുന്നവരാണെന്നു കരുതുന്ന ഇന്ദ്രവിരോചനന്മാരോട് നിങ്ങൾക്കൊന്നുമറിഞ്ഞുകൂടെന്നു പറഞ്ഞാൽ അവർ ദുഃഖിതരാകും; തങ്ങളെ നിന്ദിച്ചു എന്നു കരുതി. "ശുക്കിനാൽ ആർദ്രരാ"വും; ശൂദ്രരാവും. കൂടുതൽ കേൾക്കാൻ ആഗ്രഹമില്ലാതാവും. അതു സംഭവിക്കാതിരിക്കാൻ പ്രജാപതി ഇപ്രകാരം പറഞ്ഞു എന്ന് ശങ്കരൻ കരുതുന്നുണ്ട്. വിപരീതഗ്രഹണനിവൃത്തിക്കുള്ള ഒരുപായമാണത്.

## ഖണ്ഡം 8

1. ഉദശരാവ ആത്മാനമവേക്ഷ്യയദാത്മനോ ന
   വിജാനീഥസ്തന്മേ പ്രബ്രൂതമിതി തൗ ഹോദശ രാവേഽ
   വേക്ഷാഞ്ചക്രാതേ തൗ ഹ പ്രജാപതി
   രുവാച കിം പശ്യാം ഇതി തൗ ഹോചതുഃ സർവ്വ
   മേവേദമാവാം ഗേവ ആത്മാനം പശ്യാവ ആ ലോമദ്യ
   ആ നഖേഭ്യഃ പ്രതിരൂപമിതി.

"ജലപാത്രത്തിലെ ജലത്തിൽ തെളിയുന്ന ആത്മാവിൽനിന്നു ഗ്രഹിക്കാൻ സാധിക്കാത്തതേത് എന്നു പറയുക."

അവർ ജലപാത്രത്തിൽ നോക്കി.

"എന്തു കാണുന്നു?"

"ഭഗവാൻ, ആത്മാവിനെ കാണുന്നു; രോമവും നഖവും അടക്കമുള്ള പ്രതിരൂപത്തെ."

**ഞങ്ങൾക്കെല്ലാം അറിയാമെന്നാണ്, ശാസ്ത്രജ്ഞരായ ഇന്ദ്രവിരോചനാദികളുടെ വിചാരം. അതിനാൽ ഗ്രഹിക്കാൻ സാധിക്കാത്തതോ, ഗ്രഹിക്കാത്തതോ ആയി തങ്ങൾക്കൊന്നും അവശേഷിക്കായ്കയാൽ പ്രജാപതിയുടെ ആദ്യത്തെ ചോദ്യത്തിന് അവർ ഉത്തരം പറഞ്ഞില്ല. ശരീരമാണ് ആത്മാവ് എന്നാണവർ**

ഗ്രഹിച്ചിരിക്കുന്നത്. അതിനാൽ ശരീരത്തിൻെറ പ്രതിച്ഛായ കണ്ട് അവർ ആത്മ സ്വരൂപമെന്ന് കരുതിയിരിക്കുന്നു. തെറ്റിദ്ധരിച്ച ശിഷ്യന്മാരോട് leading questions ചോദിച്ച് നേർവഴിക്ക് ചിന്തയെ പ്രവഹിപ്പിക്കാനാണ് പ്രജാപതി 'എന്തുകാണുന്നു' എന്നു ചോദിക്കുന്നത്.

2. തൗഹ പ്രജാപതിരുവാച സാധ്വലംകൃതോ സുവസനൗ
പരിഷ്കൃതൗ ഭൂത്വോ ദശരാവേ *f*വേക്ഷേഥാമിതിതൗ
ഹ സാദ്ധ്വലംകൃതൗ സുവസനൗ പരിഷ്കൃതൗ ഭൂത്വോദശരാ വേ *f*
വേക്ഷാഞ്ചക്രാ തേ തൗ ഹ പ്രജാപതിരേുവാച കിം പശ്യഥ ഇതി.

"നന്നായി അലങ്കരിച്ച്, നല്ല വസ്ത്രം ധരിച്ച്, പരിഷ്കൃതരായി ജലപാത്രത്തിൽ നോക്കുക."

അവർ നന്നായലങ്കരിച്ച് സുവസനധാരികളായി പരിഷ്കൃതരായി വന്ന് ജലപാത്രത്തിൽ നോക്കി. പ്രജാപതി ചോദിച്ചു: "എന്തു കാണുന്നു?"

32 വർഷം ഗുരുകുലത്തിൽ സർവ്വവും ത്യജിച്ച് നഖവും മുടിയും നീട്ടി താപസവേഷത്തിൽ വസിക്കുകയായിരുന്നു ദേവാസുരപതികൾ. ആ വേഷം മാറ്റി, സ്വഗൃഹങ്ങളിൽ വസിച്ചിരുന്ന കാലത്തെ പരിഷ്കൃതവേഷവിധാനങ്ങളോടെ സ്വന്തം പ്രതിരൂപം നോക്കാൻ പറഞ്ഞു. അലങ്കാരം, പട്ടുവസ്ത്രം, പരിഷ്കാരം ഇതൊക്കെ 'ആഗന്തുക'മാണ്. പരിഷ്കാരമൊക്കെ ആഗന്തുകം; ശരീരത്തിൻെറ നഗ്നത സ്വാഭാവികം. നഖരോമങ്ങൾ പോലും ആഗന്തുകമാണ്. വസ്ത്രാഭരണങ്ങൾപോലെ അവയെയും എടുത്തു മാറ്റാം. (അല്പം കൂടി മനനശീലരാണെങ്കിൽ ശരീരമെന്ന ഛായ എടുത്തു മാറ്റിയാലും ആത്മാവെന്ന സ്വാഭാവികസത്തയെ അനുഭവിക്കാമെന്നു ഗ്രഹിക്കും.) ജലത്തിൽ ബാഹ്യരൂപമേ കാണുന്നുള്ളൂ. 'ഞാൻ' എന്നു പറയപ്പെടുന്ന വ്യക്തി അനുഭവിക്കുന്ന വികാരവിചാരങ്ങളില്ല. ആ ബാഹ്യരൂപം മാത്രമോ ഞാൻ? അപ്പോൾ എൻെറ വിചാരങ്ങൾ, വികാരങ്ങൾ, ഇവയൊക്കെ ആരുടേത്? ഇതൊക്കെ ചിന്തിപ്പിക്കലാണ് പ്രജാപതിയുടെ ശിക്ഷണത്തിൻെറ ഉദ്ദേശ്യം.

3. തൗ ഹോ ചതുര്യഥൈവേദമാവാം ഭഗവഃ
സാദ്ധ്വലംകൃതോ സുവസനൗ പരിഷ്കൃതൗ സ്വ ഏവമേവേ
മൗ ഭഗവഃ സാദ്ധ്യലംകൃതൗ സുവസനൗ പരിഷ്കൃതാവിത്യേഷ
ആത്മേതി ഹോവാചൈതദമൃതമഭയമേതദ് ബ്രഹ്മേതി
തൗ ഹ ശാന്തഹൃദയൗ പ്രവവ്രജതുഃ

"ഭഗവാൻ! ഞങ്ങൾ പണ്ടുണ്ടായിരുന്നപോലെ. അലംകൃതരും, സുവസനരും, പരിഷ്കൃതരുമായിട്ട്."

"അതാണ് ആത്മാവ്. അമൃതവും അഭയവുമായ ബ്രഹ്മം." അതുകേട്ട് അവർ ശാന്തഹൃദയരായി മടങ്ങി. രാജഭോഗാസക്തരായ അവർ വ്രതാന്ത്യത്തിൽ താന്താങ്ങളുടെ സ്വരൂപം (സ്വഭാവം) ആഭോഗമാണെന്നു തെറ്റിദ്ധരിച്ചാണ് മടങ്ങുന്നത്. പ്രജാപതി അവരെ നോക്കി പറഞ്ഞു:

4. തൗ ഹാന്വിക്ഷ്യ പ്രജാപതിരുവാചാനുപലഭ്യാത്മാനമനുവിദ്യ
വ്രജതോ യത ഏതദുപനിഷദോ ഭവഷ്യന്തി ദേവാ വാസുരാവാ



തേ പരാഭവിഷ്യന്തീതി സഹശാന്തഹൃദയ ഏവ വിരോച
നോ *f*സുരാജ്ഞഗാമ തേഭ്യോഹൈതാമുപനിഷദം പ്രോവാചാത്മൈ
വേഹ മഹത്ഥ്യ ആത്മാ പരിചര്യ ആത്മാനമേവേഹ മഹയന്നാ
ത്മാനം പരിചരന്നുഭൗ ലോകാവവാപ്നോതീ മം ചാമും ചേതി.

അവരെ നോക്കി പ്രജാപതി പറഞ്ഞു: "അവർ അതിനെ ലഭിക്കാതെയും അറിയാതെയും പോകുന്നു; ദേവനായാലും അസുരനായാലും ആ ഉപനിഷത് അറിയാതിരുന്നാൽ വഴി മാറുന്നു."

ശാന്തഹൃദയനായിത്തീർന്ന വിരോചനൻ അസുരന്മാരുടെ അടുത്തെത്തി ഈ ഉപനിഷദം അവർക്കു വ്യാഖ്യാനിച്ചു: "ഈ മഹത്തായ ആത്മാവിനെ പരിചരിക്കുവിൻ! മഹത്തായ ആത്മാവിനെ പരിചരിച്ചാൽ മാത്രമെ ഇഹപരലോകങ്ങൾ പ്രാപ്യമാകയുള്ളൂ."

അസുരരാജാവ് തൻെറ പ്രജകളോട് ചെന്നു പറഞ്ഞു:

"പിതാവ് 'ദേഹമാത്രമേവാത്മാ' എന്നു പറഞ്ഞിട്ടുണ്ട്. അതിനാൽ ദേഹത്തെ പരിചരിക്കുവിൻ; പൂജിക്കുവിൻ."

5. തസ്മാദപ്യദ്യേഹാദദാനമശ്രദ്ധധാന മയജമാനമാഹുരാ
സുരോ ബതേത്യസുരാണാം ഹ്യേഷോപനിഷത് പ്രേതസ്യ ശരീരം
ഭിക്ഷയാ വസനേനാലംകാരേണേതി സംസ്കൂർവ്വന്ത്യേതേന
ഹ്യമും ലോകം ജേഷ്യന്തോ മന്യന്തേ.

അതിനാൽ ഇപ്പോഴും, ഇവിടെ ദാനം ചെയ്യാത്തവരെയും ശ്രദ്ധയില്ലാത്തവരെയും, യജ്ഞം ചെയ്യാത്തവരെയുംകുറിച്ച് വിവേകികൾ പറയുന്നു. "ഓ, അവൻ അസുരനാണ്." കാരണം, അസുരന്മാരുടെ ഉപനിഷത്ത് പ്രേതത്തിൻെറ ശരീരത്തെ വസ്ത്രാഭരണാദികൾകൊണ്ട് അലങ്കരിച്ച് സംസ്കരിക്കലാണ്. അങ്ങനെ ചെയ്താൽ പരലോകങ്ങളെ പ്രാപിക്കാമെന്ന് അവർ കരുതുന്നു. ശാങ്കരഭാഷ്യം പറയുന്നു: ദാനം ചെയ്യാതെ സമ്പത്തിനെ തനിക്കായി മാത്രം സംഭരിച്ചു കൂട്ടുന്നവർ, സത്കാര്യങ്ങളിൽ ശ്രദ്ധയില്ലാത്തവർ, കഴിവുണ്ടായിരുന്നിട്ടും യജിക്കാത്തവർ എന്നിവർ അസുരസ്വഭാവികളാണ്. അതുമാത്രമോ, ശരീരം തന്നെയാണ് ആത്മാവെന്നു കരുതുന്ന ഇക്കൂട്ടർ, ആത്മാവുപേക്ഷിച്ച ശവശരീരത്തെ ഗന്ധം, മാല്യം, അന്നം, പട്ടുവസ്ത്രങ്ങൾ, എന്നിവകൊണ്ടും സ്വർണ്ണരത്നാദികൾ കൊണ്ടും അലങ്കരിച്ചും പൂജിച്ചും, ധ്വജം, പതാകകൾ എന്നിവകളാൽ ആദരിച്ചും സംസ്കരിക്കുന്നു. ഇത്തരം ശവസംസ്കാരംകൊണ്ട് ഒരാൾ ശ്രേഷ്ഠലോകങ്ങൾ പ്രാപിക്കുമെന്ന് തെറ്റിദ്ധരിക്കുന്നു.

സിറിയന്മാരും, ചൈനക്കാരും, ഈജിപ്തുകാരും അമേരിക്കൻ ഗോത്രവർഗ്ഗക്കാരും അനേകം സ്വർണ്ണരത്നാദികളും പട്ടുവസ്ത്രങ്ങളും, (ചിലപ്പോൾ മരിച്ചവർക്ക് ഇഷ്ടമുള്ള പരിചാരകവൃന്ദവും) ശവത്തോടൊപ്പം മറവുചെയ്യുന്നു; ശവശരീരത്തെ കൂറ്റൻ ശവക്കല്ലറകളിൽ കേടുകൂടാതെ സൂക്ഷിക്കുന്നു. ഇത്തരം ശവസംസ്കാരത്തെയാണ് ഉപനിഷത്ത് ആസുരമെന്നു വിളിക്കുന്നത്. ഇന്നത്തെ കാര്യം എടുക്കുക. ചന്ദനവും, പട്ടും, പുഷ്പചക്രങ്ങളും, രാഷ്ട്രത്തിൻെറ ചിഹ്നമായ പതാകകൊണ്ടു പൊതിയലും, കൊടിക്കൂറകൾ തൂക്കലും, ഗാർഡ് ഓഫ്

ഓണറും ഒക്കെ അസുരസംസ്കാരമാണ്. മൃതശരീരത്തിന് ആദരവ് അർപ്പിക്കേണ്ടതില്ല.

അസുരഗണങ്ങൾ പെരുകിപ്പെരുകി വരുന്നു എന്നു സാരം.

## ഖണ്ഡം 9

1. അഥ ഹേന്ദ്രോ fപ്രാപ്യൈവ ദേവാ നേതദ്ഭയം ദദർശ
യഥൈവ ഖല്വയമസ്മിഞ്ഛരീരേ സാധ്വലംകൃതേ സാധ്വലം
കൃതൗ ഭവതി സുവസനേ സുവസനഃ പരിഷ്കൃതേ
പരിഷ്കൃത ഏവമേവായമസ്മിന്നന്ധേf ന്ധോ ഭവതി
സ്രാമേസ്രാമഃ പരിവൃക്ണെ പരിവൃക്ണോfസ്യൈവ
ശരീരസ്യ നാശമന്വേഷ നശ്യതി.

ഇന്ദ്രൻ ദേവന്മാരുടെ അടുത്തെത്തും മുൻപ് ഭയം ദർശിച്ചു. "ഈ ശരീരം നന്നായി അലങ്കരിച്ചാൽ ഛായ നന്നായി അലങ്കരിക്കപ്പെടുന്നു. നല്ല വസ്ത്രം ധരിച്ചാൽ ഛായയും നല്ല വസ്ത്രം ധരിക്കുന്നു. പരിഷ്കൃതമായാൽ ഛായയും പരിഷ്കൃതമാകുന്നു. അതുപോലെ, ശരീരം അന്ധമായാൽ ഛായ അന്ധമാവും; ഒറ്റക്കണ്ണായാൽ ഛായ ഒറ്റക്കണ്ണാകും. ശരീരം വികലമായാൽ ഛായയും വൈകല്യം കാട്ടും. ശരീരം നശിച്ചാൽ ഛായ നശിക്കും. അതിനാൽ ആത്മാവ് ഇതായിരിക്കാൻ വഴിയില്ല."

എന്തുകൊണ്ടാണ് ഇന്ദ്രൻ ഇത് ഗ്രഹിച്ചത്? ക്രൗര്യാദികളായ ദോഷങ്ങൾ ഇല്ലായ്മ എന്ന ദൈവീസമ്പത്തികൊണ്ട് ഗുരുവചനത്തെ വീണ്ടും വീണ്ടും സ്മരിക്കാൻ ഇടയായതുകൊണ്ടാണ് എന്ന് ശാങ്കരഭാഷ്യം. കാമക്രോധാദികൾ മനുഷ്യരെ ശാസ്ത്രവിചാരംചെയ്യാൻ അസമർത്ഥരാക്കുന്നു. കാമക്രോധങ്ങളാൽ സ്മൃതിവിഭ്രമം, സ്മൃതിവിഭ്രമത്താൽ ബുദ്ധിനാശം എന്ന് ഭഗവദ്ഗീതയും പറയുന്നുണ്ടല്ലോ.

2. നാഹമത്ര ഭോഗ്യം പശ്യാമീതി സ സമിത് പാണിഃ പുനരേയായ
തംഹ പ്രജാപതിരുവാച മഘവൻ യഛാന്തർഹൃദയഃപ്രാബ്രാജീഃ
സാർദ്ധം വിരോചനേന കിമിച്ഛൻ പുനരാഗമ ഇതി സ
ഹോവാച യഥൈവ ഖല്വയം ഭഗവോ f സ്മിഞ്ഛരീരേ
സാദ്ധ്വലംകൃതേ സാദ്ധ്വലംകൃതോ ഭവതി, സുവസനേ
സുവസനഃ പരിഷ്കൃതേ പരിഷ്കൃത ഏവമേയായമസ്മിന്നന്ധേf
ന്ധോ ഭവതി സ്രാമേസ്രാമഃ പരിവൃക്ണെ പരിവൃക്ണോ f
സ്യൈവ ശരീരസ്യ നാശമന്വേഷ നശ്യതി നാഹമത്രഭോഗ്യം പശ്യാമീതി.

**ഈ ശരീരമല്ല ഭോഗ്യമെന്നു കണ്ട ഇന്ദ്രൻ സമിത്പാണിയായി വീണ്ടും പ്രജാപതിയുടെ അടുത്തെത്തി. പ്രജാപതി പറഞ്ഞു: "ഇന്ദ്രാ, താങ്കൾ വിരോചനൻെറ കൂടെ ശാന്തഹൃദയനായി മടങ്ങിയതാണല്ലോ. എന്തേ തിരിച്ചുവന്നത്." ഇന്ദ്രൻ പറഞ്ഞു: "ശരീരം വസ്ത്രാഭരണങ്ങളാൽ അലംകൃതവും, നഖവും മുടിയും വെട്ടി പരിഷ്കൃതവുമാകുമ്പോൾ ഛായയും അങ്ങനെ കാണപ്പെടുന്നു. അപ്പോൾ അന്ധമോ, ഒറ്റക്കണ്ണോടുകൂടിയോ, വികലാംഗമോ ആണെങ്കിൽ ഛായയും അങ്ങ**



നെയാവണം. ശരീരം നശിച്ചാൽ ഛായയും നശിക്കണം. അപ്രകാരം നാശമുള്ള ഒന്നിനെ ഞാൻ 'ഭോഗ്യ'മെന്ന് വിചാരിക്കുന്നില്ല."

അക്ഷിപുരുഷനാണ് ആത്മാവ് എന്നാണ് പ്രജാപതി രണ്ടുപേരോടും പറഞ്ഞത്. വിരോചനൻ അക്ഷിയോടുകൂടിയ പുരുഷനായ സ്വദേഹത്തെ ആത്മാവെന്നു കരുതി. ഇന്ദ്രൻ തൻെറ അക്ഷികൾക്കു വിഷയമായ ഛായയെയാണ് അക്ഷിപുരുഷനായ ആത്മാവെന്നു കരുതി മനനം ചെയ്തത്. ഇതെങ്ങനെ സംഭവിച്ചു?

വിരോചനൻ ദേഹത്തെത്തന്നെ ആത്മാവായിക്കരുതി എന്നു മാത്രമല്ല, ആ കരുതലിൽ ദോഷം ദർശിച്ചതുമില്ല. ഇന്ദ്രൻ ജലത്തിൽ ദർശിച്ച ഛായയെ ആത്മാവായി മനനംചെയ്തു നോക്കിയപ്പോൾ ആ മനനത്തിൽ ദോഷദർശനവും കൂടി ചെയ്തു. വിദ്യാഗ്രഹണ സാമർത്ഥ പ്രതിബന്ധം ഇന്ദ്രന് അല്പമായിട്ടും വിരോചനന് ധാരാളമായിട്ടും ഉണ്ടായിരുന്നു. ഇന്ദ്രൻ അല്പദോഷത്താൽ 'ദൃശ്യമായ അത്' എന്ന ശ്രുതിയെ ശ്രദ്ധാപൂർവ്വം വിചാരം ചെയ്തു. ജലത്തിൽ പ്രതിബിംബിച്ച രൂപം കാര്യവും, തൻെറ ശരീരം കാരണവുമാകയാൽ കാരണത്തിന് പ്രാമുഖ്യം കൊടുത്തു വിരോചനൻ. ഇന്ദ്രനാകട്ടെ, ജലത്തിൽ പ്രതിബിംബിച്ച രൂപത്തെയും, തൻെറ ശരീരത്തെയും 'വിഷയ'ങ്ങളായും 'കാര്യ'ങ്ങളായും അവലോകനം ചെയ്യുന്ന 'വിഷയി'യായ ഒരു മൂലകാരണം അവിനാശിയായിട്ട് ഉണ്ടാവണമെന്നും, ആ വിഷയിയുടെ വിഷയമായ ഒരു ഛായമാത്രമാവണം തൻെറ ശരീരമെന്നും ഗ്രഹിച്ചു.




ആത്മാവിൻെറ ഛായ ശരീരം; ശരീരത്തിൻെറ ഛായ വെള്ളത്തിലെ പ്രതിബിംബം. രണ്ടു കണ്ണാടി മുഖാമുഖം തിരിച്ചുവെച്ചാൽ, ആത്മാവ് = വെള്ളത്തിലെ പ്രതിബിംബം എന്ന് ഗണിതപരമായും, ഓപ്റ്റിക്കൽ നിയമംകൊണ്ടും കിട്ടേണ്ടതാണ്. ഇതായിരുന്നു ദേവേന്ദ്രൻെറ ആദ്യത്തെ വിചാരം. അതുംകൊണ്ടു മടങ്ങുമ്പോൾ മറ്റൊരു വികടം ഓർത്തു. ആത്മാവ് അവിനാശിയാണ്. ശരീരവും ശരീരത്തിൻെറ നിഴലും വിനാശിയും. അപ്പോൾ, പ്രജാപതി ഉദ്ദേശിച്ച അർത്ഥമല്ല താൻ ഗ്രഹിച്ചിട്ടുണ്ടാവുക. ആ ഗൂഢാർത്ഥം എന്തായിരിക്കാം? അതറിയാൻ ഇന്ദ്രന് ജിജ്ഞാസ വന്നു.

3. **ഏവമേവൈഷമഘവന്നിതി ഹോവാ ചൈതം ത്വേവ
തേ ഭൂയോfനു വ്യാഖ്യാസ്യാമി വസാപരാണി
ദ്വാത്രിം ശതം വർഷാണ്യുവാസ തസ്മൈ ഹോവാച**

**"മഘവാൻ, താങ്കൾ പറഞ്ഞത് ശരിയാണ്. ഞാൻ താങ്കൾക്കുപദേശിക്കാം. 32 വർഷം ഇവിടെ വസിച്ചാലും. മുപ്പത്തിരണ്ടുവർഷം ഇന്ദ്രൻ അവിടെ വസിച്ചു." അതിനുശേഷം പ്രജാപതി പറഞ്ഞു.**

## പത്താം ഖണ്ഡം

അപഹതപാപ്മാ മുതലായ ലക്ഷണങ്ങളോടുകൂടിയ അക്ഷിപുരുഷൻ എന്ന ആത്മാവ് എപ്രകാരമുള്ളതാണെന്നു വ്യാഖ്യാനിക്കാൻ പ്രജാപതി ആരംഭിച്ചു.

1. യ ഏഷ സ്വപ്നേ മഹീയമാനശ്ചരത്യേഷ ആത്മേതി ഹോവാചൈതദമൃതമഭയമേതദ് ബ്രഹ്മേതി സഹ ശാന്തഹൃദയഃ പ്രവവ്രാജ സ ഹാപ്രാപ്യൈവ ദേവാനേതദ്ഭയം ദദർശ തദ്യദ്യപീദം ശരീരമന്ധം ഭവത്യനന്ധഃ സ ഭവതി യദി സ്രാമമസ്രാമോ നൈ വൈഷോ $f$ സ്യ ദോഷേണ ദുഷ്യതി.

"സ്വപ്നത്തിൽ മഹീയമാനമായി ചരിക്കുന്നതാണ് ആത്മാവ്. അത് അമൃതവും അഭയവുമായ ബ്രഹ്മമാണ്."

ഇന്ദ്രൻ താൻ ബ്രഹ്മത്തെ അറിഞ്ഞു എന്ന വിചാരത്താൽ ശാന്തഹൃദയനായി തിരിച്ചുപോയി. പക്ഷേ, ദേവന്മാരുടെ അടുത്തെത്തുംമുൻപ് അദ്ദേഹം ആ അറിവിലും ഒരു ഭയം ദർശിച്ചു. "ശരീരം അന്ധമാവുമ്പോഴും സ്വപ്നത്തിലെ 'ഞാൻ' അന്ധനല്ലാതെ കാണപ്പെടുന്നു. ശരീരം ഒറ്റക്കണ്ണായാലും സ്വപ്നത്തിലെ 'ഞാൻ' ഒറ്റക്കണ്ണനല്ല. ശരീരദോഷത്താൽ 'അത്' ബാധിക്കപ്പെടുന്നില്ല."

സ്വപ്നത്തിൽ മഹീയമാനമായി, സ്ത്രീപുരുഷന്മാരാൽ ഒരുപോലെ സംപൂജ്യമായി, അനേകം സ്വപ്നഭോഗാനുഭവങ്ങളോടുകൂടി ചരിക്കുന്നതായി ദർശിക്കപ്പെടുന്നതാണ് 'ഞാൻ' എന്ന അക്ഷിപുരുഷൻ. സ്ത്രീപുരുഷന്മാരിൽ സ്വപ്നത്തിൽ 'പുരുഷൻ' സമാനമായിരിക്കയാൽ ശരീരഭേദം അതിനില്ല; ശരീരത്തിൻെറ വൈകല്യങ്ങളൊന്നും അതിനെ ബാധിക്കുന്നുമില്ല.

2. ന വധേനാസ്യ ഹന്യതേ നാസ്യ സ്രാമ്യേണ സ്രാമോ ഘ്നന്തി ത്വേവൈനം വിഛാദയന്തീവാപ്രിയ വേത്തേവ ഭവത്യപിരോദി തീവ നാഹമത്ര ഭോഗ്യം പശ്യാമീതി.

ശരീരം വധിക്കപ്പെട്ടാലും അത് വധിക്കപ്പെടുന്നില്ല. കണ്ണും മൂക്കും പൊട്ടിയൊലിക്കുന്ന ശരീരത്തിൽ അത് പൊട്ടിയൊലിക്കാത്ത കണ്ണോടും മൂക്കോടും ഇരിക്കുന്നു. എങ്കിലും, അതിനെ കൊല്ലുന്നതുപോലെയും, അതിനെ ഓടിക്കുന്നതുപോലെയും തോന്നുന്നു. അപ്രിയമായതിനെ അത് ബോധിക്കുകയും കരയുകയും ചെയ്യുന്നു. അതിനാൽ ഞാൻ ഭോഗ്യമായതിനെ കാണുന്നില്ല. ഇപ്രകാരം ചിന്തിച്ച ഇന്ദ്രൻ വീണ്ടും പ്രജാപതിയുടെ അടുത്തെത്തി.

3. സ സമിത് പാണിഃ പുനരേയായ തംഹ പ്രജാപതി രുവാചമഘവന്യച്ഛാന്ത ഹൃദയഃ പ്രാവ്രാജിഃ കിമിഛൻ പുനരാഗമ ഇതി സ ഹോവാച തദ്യദ്യപീദം ഭഗവഃ ശരീരമന്ധം ഭവത്യനന്ധഃ സ ഭവതി യദിസ്രാമ മസ്രാമോ നൈവൈഷോ $f$സ്യദോഷേണ ദുഷ്യതി.

4. **ന വധേനാസ്യ ഹന്യതേ നാസ്യ സ്രാമ്യേണ സ്രാമോഘ്നന്തി ത്വേ വൈനം വിഛാദയന്തീവാ പ്രിയ വേത്തേവ ഭവത്യപി രോദിതീവ**



നാഹമത്ര ഭോഗ്യം പശ്യാമീത്യേവ മേവൈഷ മഘവന്നിതി ഹോവാ ചൈതം ത്വേവ തേ ഭൂയോ$f$നു വ്യാഖ്യാസാമി വസാപരാണി ദ്വാത്രിംശതം വർഷാണീതി സ ഹാപരാണി ദ്വാത്രിംശതം വർഷാണ്യുവാസ തസ്മൈ ഹോവാച.

സമിത്പാണിയായി വീണ്ടും സമീപിച്ച ഇന്ദ്രനോട് പ്രജാപതി ചോദിച്ചു: "ശാന്തഹൃദയനായി തിരിച്ചുപോയ നീ വീണ്ടും വന്നതെന്തേ?"

"ഭഗവാൻ, ശരീരം അന്ധമാവുമ്പോൾ സ്വപ്നത്തിലെ പുരുഷൻ അന്ധമാവുന്നില്ല. അത് ശരീരദോഷങ്ങളാൽ ബാധിക്കപ്പെടുന്നില്ല. ശരീരം ഹനിക്കപ്പെട്ടാൽ ഹനിക്കപ്പെടുന്നില്ല. എന്നാലും അത് തന്നെ ഹനിക്കുമെന്നു ഭയപ്പെടുകയും ഭയപ്പെട്ട് ഓടുകയും ചെയ്യുന്നത് നമുക്ക് അനുഭവമാണ്. അത് ഭയപ്പെട്ട്, കരയുകകൂടി ചെയ്യുന്നു. ഇത്തരം അനുഭവങ്ങൾ സ്വപ്നപുരുഷനെ ബാധിക്കുന്നതിനാൽ അതാണ് ഭോഗ്യമെന്നു വിശ്വസിക്കാൻ ബുദ്ധിമുട്ടുണ്ട്."

ഇതു കേട്ട പ്രജാപതി ഒരു മുപ്പത്തിരണ്ടു വർഷം കൂടി അവിടെ താമസിക്കാൻ ഇന്ദ്രനോട് ആവശ്യപ്പെട്ടു. ഇന്ദ്രൻ അനുസരിക്കയും ചെയ്തു.

ജര, വാർദ്ധക്യം, വൈകല്യം മുതലായ ശരീരദോഷങ്ങളൊന്നും ബാധിക്കാത്ത, ലിംഗഭേദമില്ലാത്ത 'തൈജസപുരുഷ'നാണ് സ്വപ്നത്തിലെ ഞാൻ. എന്നിട്ടും സ്വപ്നത്തിൽ 'ഇതാ ഒരു നായ എന്നെ കടിക്കാൻ വരുന്നു', 'ഒരു ആന എന്നെ കൊല്ലാൻ വരുന്നു' മുതലായ വിചാരങ്ങളാൽ പീഡിതനായ സ്വപ്നപുരുഷൻ ഭയപ്പെടുകയും, ഭയപ്പെട്ട് ഓടുകയും, കരയുകയും ചെയ്യുന്നത് നാം ദിനംപ്രതി അനുഭവിക്കുന്നു.

'അമൃത'വും 'അഭയ'വുമാണ് ആത്മാവെങ്കിൽ 'എന്നെ കൊല്ലാൻ വരുന്നു' എന്ന മരണഭയംകൊണ്ട് അത് ഓടേണ്ടതില്ല. അതിനാൽ, പ്രജാപതി ഉദ്ദേശിച്ചത് സ്വപ്നത്തിലെ 'അഹം' എന്ന തൈജസപുരുഷനെയാവാൻ തരമില്ല എന്ന ബോധോദയം ഇന്ദ്രനുണ്ടായി. അതുകൊണ്ടാണദ്ദേഹം തിരിച്ചുചെന്നത്. പ്രിയം കണ്ട് ചിരിക്കയും അപ്രിയം കണ്ട് കരയുകയും ചെയ്യുന്ന സ്വപ്നപുരുഷ നിൽ ദ്വൈതാവസ്ഥ ഉണ്ട്. അതിനാൽ അതല്ല, അദ്വയവും അമൃതവും അഭയവു മായ ബ്രഹ്മം.

## ഖണ്ഡം 11

1. തദ്യത്രൈ തത് സുപ്തഃ സമസ്തഃ സംപ്രസന്നഃ സ്വപ്നം ന വിജാനാത്യേഷ ആത്മേതി ഹോവാചൈതദമൃതമഭയമേതദ് ബ്രഹ്മേതി സഹശാന്തഹൃദയഃ പ്രവവ്രാജ സ ഹാ പ്രാപ്യൈവ ദേവാനേതദ് ഭയം ദദർശ നാഹ ഖല്വയമേവം സംപ്രത്യയാത്മാനം ജാനാത്യയമഹമസ്മീതിനോ ഏവേമാനി ഭൂതാനി വിനാശമേവാപീതോ ഭവതി നാഹമത്ര ഭോഗ്യം പശ്യാമീതി.

"ഒരാൾ സുഷുപ്തിയിൽ, സ്വപ്നംപോലും ദർശിക്കാത്ത അവസ്ഥയിൽ സമസ്ത സംപ്രസന്നമായി അനുഭവിക്കുന്നതാണ് ആത്മാവ്. **അതാണ് അമൃതവും അഭയവുമായ ബ്രഹ്മം."**

ഇന്ദ്രൻ ശാന്തഹൃദയനായി മടങ്ങുമ്പോൾ അദ്ദേഹത്തിനു വീണ്ടും സംശയമുണ്ടായി. 'ഞാൻ ഇതാണ്' എന്ന ബോധം ആ അവസ്ഥയിൽ ഉണ്ടാകുന്നില്ല. അതിനാൽ അത് വിനാശം പ്രാപിച്ചതുപോലെ തോന്നിക്കുന്നു. അതിൽ ഞാൻ ഭോഗ്യത്തെ ദർശിക്കുന്നില്ല.

'അയം അഹം അസ്മി' എന്ന ബോധം ഇല്ലാത്ത (ബോധരഹിതം) അവസ്ഥയാണ് സുഷുപ്തി. അമൃതമായ ബോധം അവിടെ മൃതം എന്നപോലെ (വിനാശമുള്ളതായി) തോന്നിക്കുന്നു.

ജ്ഞാതാവ് തന്റെ സദ്ഭാവം (ഉണ്മ എന്ന അവസ്ഥ-അസ്തിത്വം) ജ്ഞാനരഹിതമായ അബോധാവസ്ഥയിലല്ല, ജ്ഞാനത്തോടുകൂടി ഇരിക്കുന്ന ബോധാവസ്ഥയിലാണ് അറിയുന്നത്. 'കോമ'യിൽ കിടക്കുന്ന ഒരാളെപ്പോലെയാണ് സുഷുപ്തിയിൽ കിടക്കുന്ന ആളും. ഈ സംശയം ഉദിച്ചപ്പോൾ ഇന്ദ്രൻ വീണ്ടും മടങ്ങിവന്നു.

2. സ സമിത് പാണിഃ പുനരേയായ തംഹ പ്രജാപതിരുവാച
   മഘവൻ യച്ഛാന്തഹൃദയഃ പ്രാവ്രാജീഃ കിമിച്ഛൻ പുനരാഗമ
   ഇതി സ ഹോവാച നാഹ ഖല്വയം ഭഗവ ഏവം സംപ്രത്യാത്മാനം
   ജാനാത്യയമഹമസ്മീതി നോ ഏവേമാനിഭൂതാനി വിനാശമേവാ
   പീതോ ഭവതി നാഹമത്ര ഭോഗ്യം പശ്യാമീതി.

സമിത്പാണിയായ ഇന്ദ്രനോട് പ്രജാപതി ആഗമനോദ്ദേശ്യം ചോദിച്ചു. ഇന്ദ്രൻ തന്റെ സംശയം പറഞ്ഞു.

3. ഏവമേവൈഷ മഘവന്നിതി ഹോവാചൈതം ത്വേവ
   തേ ഭൂയോ$f$നു വ്യാഖ്യാസ്യാമി നോ ഏവാന്യത്രൈ തസ്മാദ്
   സാപരാണി പഞ്ചവർഷാണീതി സഹാപരാണി പഞ്ചവർഷാണ്യു
   വാസ താന്യേകശതം സംപേദുരേതത്തദ്യദാ ഹുരേകശതം
   ഹ വൈ വർഷാണി മഘവാൻ പ്രജാപതൗ ബ്രഹ്മചര്യമുവാ
   സ തസ്മൈ ഹോവാച.

"ഇന്ദ്രാ, അത് ശരിതന്നെ; ഞാൻ നിനക്ക് വ്യാഖ്യാനിച്ചു തരാം. ഇനിയും അഞ്ചു വർഷം ഇവിടെ വസിക്കുക." ഇന്ദ്രൻ വീണ്ടും അഞ്ചുവർഷം വസിച്ചു. ആകെ 101 വർഷം ഇന്ദ്രൻ ബ്രഹ്മചര്യം ഉപാസിച്ച് പ്രജാപതിയുടെ കൂടെ വസിച്ചു. അതിനുശേഷം പ്രജാപതി ഉപദേശിച്ചു.

ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്ന സ്ഥാനത്രയദോഷസംബന്ധരഹിതമായ ആത്മസ്വരൂപം അറിഞ്ഞാൽ മാത്രമേ ബ്രഹ്മനിർവ്വാണം സാദ്ധ്യമാകൂ. ഇന്ദ്രന്റെ ഉള്ളിലെ സ്ഥാനത്രയസംബന്ധമായ വിഭ്രാന്തികൾ കഠിനമായ ബ്രഹ്മചര്യത്തിലൂടെ (ബ്രഹ്മജിജ്ഞാസയിലൂടെ) നീങ്ങി. അപ്പോൾ കഴിഞ്ഞുപോയ ആ 101 വർഷങ്ങൾ തന്നെ ഇന്ദ്രന്റെ സമ്പത്തായി ഭവിച്ചു. ജീവിതംകൊണ്ട് ഇന്ദ്രൻ സമ്പന്നനായി. മഹത്തായ യത്നത്താൽ ജീവിതത്തെ യജ്ഞമാക്കുന്ന സത്യാന്വേഷിയുടെ ജീവിതം തന്നെയാണ് അയാളുടെ മഹാസമ്പത്ത് എന്ന തത്ത്വമാണ് ഇവിടെ ആവിഷ്കരിക്കുന്നത്. അതിനെക്കാൾ പരമമായ ഒരു പുരുഷാർത്ഥമില്ല എന്ന് ഇവിടെ ആത്മജ്ഞാനജിജ്ഞാസയെ സ്തുതിക്കുന്നു.

## ഖണ്ഡം 12

1. മഘവൻ മർത്ത്യം വാ ഇദം ശരീരമാത്തം മൃത്യുനാ
   തദസ്യാമൃതസ്യാശരീരസ്യാത്മനോ$f$ധിഷ്ഠാനമാത്തോ
   വൈസ ശരീരഃ പ്രിയാപ്രിയാഭ്യാം ന ഹ വൈ സ ശരീരസ്യ
   സതഃ പ്രിയാപ്രിയയോരപ ഹതിരസ്ത്യശരീരം പാവസന്തം
   ന പ്രിയാപ്രിയേ സ്പൃശതഃ.

ഇന്ദ്രാ, മൃത്യുവാൽ പിടിക്കപ്പെട്ട ഈ ശരീരം മർത്ത്യമാണ്. എന്നാലും അത് അമൃതമായ ഈ ആത്മാവിന്റെ അധിഷ്ഠാനവുമാണ്. സശരീരമായതിനെ പ്രിയവും അപ്രിയവുമായ അനുഭവങ്ങൾ പിടിക്കുന്നുണ്ട്. പ്രിയാപ്രിയങ്ങൾക്ക്, സശരീരമായ ഒന്നിൽ, അവസാനമേ ഇല്ല. പക്ഷേ അശരീരമായതിനെ പ്രിയാപ്രിയങ്ങൾ സ്പർശിക്കുന്നില്ല.

മർത്ത്യം എന്നാൽ മൃതമാവുന്നത്. ശരീരം മൃത്യുവാൽ ഗ്രഹിക്കപ്പെട്ടിരിക്കുന്നതിനാൽ മർത്ത്യമാണ്; അതിനെ ഗ്രഹിച്ചിരിക്കുന്ന പ്രിയാപ്രിയാദികളായ ദ്വന്ദ്വാനുഭവങ്ങൾക്ക് അന്തമില്ലായ്കയാൽ അവ അനന്തങ്ങളാണുതാനും.

ശരീരം, ഇന്ദ്രിയങ്ങൾ, വ്യക്തിമനസ്സ് — ഇവയൊക്കെ മർത്ത്യങ്ങളാണ്. അവയുടെ പ്രിയാപ്രിയാദി അനുഭവങ്ങൾ മർത്ത്യങ്ങളല്ല; അനന്തങ്ങളാണ്. മർത്ത്യമായ ശരീരം സമ്പ്രസാദവും ത്രിസ്ഥാനങ്ങളാൽ ഗമിക്കാവുന്നതുമായ അമൃതത്തിന്റെ അധിഷ്ഠാനമാണ്. ആ സംപ്രസാദമായ ആത്മാവ് ആകട്ടെ മരണാദി ദേഹേന്ദ്രിയ മനോധർമ്മ വർജ്ജിതവുമാണ്. അശരീരവും അമൃതവും സംപ്രസാദവും ജാഗ്രദ് സ്വപ്ന സുഷുപ്തി സ്ഥാനങ്ങളാൽ അനുഭവിക്കാവുന്നതുമായ ആത്മാവിന്റെ അധിഷ്ഠാനം മർത്ത്യമായ ഈ ശരീരംതന്നെയാണ്. ആത്മാവാണ് സർവ്വഭോഗങ്ങൾക്കും അധിഷ്ഠാനം. തേജസ്സ്, ആപസ്സ്, അന്നം എന്നീ ക്രമത്തിൽ ദർശനീയമായിത്തീരുന്നത് ആത്മാവുതന്നെയാണ്. അതിനാൽ ആത്മാവു മാത്രമാണ് സത്ത് (ഉണ്മ). സത്ത് ജീവരൂപത്തിൽ പ്രവേശിച്ച് സത്തായിത്തന്നെ അധിഷ്ഠിതമായിരിക്കുന്നു; അതിനാൽ അധിഷ്ഠാനവും സത്തായിത്തന്നെ ഇരിക്കുന്നു.

രൂപം (ശരീരം) ഉള്ളത് സശരീരമാണ്. ആത്മാവ് സശരീരമായ അവസ്ഥയിൽ 'ഞാൻ ശരീരമാണ്; ശരീരം തന്നെയാണ് ഞാൻ' എന്നു തെറ്റിദ്ധരിക്കുന്നു. ആ തെറ്റിദ്ധാരണകൊണ്ടുതന്നെ പ്രിയവും അപ്രിയവുമായ അനുഭവങ്ങളാലും ഗ്രസ്തമായിരിക്കുന്നു. ശരീരമാണ് താനെന്നു ഭ്രമിക്കുന്ന 'സശരീര'മായ ആത്മാവ് പ്രിയവും അപ്രിയവുമായ ബാഹ്യവിഷയങ്ങളുടെ സംയോഗവും വിയോഗവും തന്റെ സംയോഗവും വിയോഗവുമാണെന്നു വിചാരിക്കുന്നു. അതിനാൽ പ്രിയാപ്രിയങ്ങളുടെ സന്തതിരൂപമായ അനുഭവപ്രവാഹം ഒരിക്കലും നിലയ്ക്കാതെ അനന്തമായി തുടരുന്നു. ആത്മാവ് അശരീരവും അരൂപവുമാണ് എന്നറിയുന്നവനെ മാത്രമാണ് പ്രിയാപ്രിയങ്ങൾ സ്പർശിക്കാതിരിക്കുന്നത്. ആത്മസ്വരൂപം അശരീരതയായതിനാൽ ധർമ്മാധർമ്മങ്ങളോ അവയുടെ ഫലമായ പ്രിയാപ്രിയങ്ങളോ അതിനെ സ്പർശിക്കയില്ല. ആ അവസ്ഥയെയാണ് സുഷുപ്തിയിലെ വിനാശഭാവമായി ഇന്ദ്രൻ കരുതുന്നത്. (ബുദ്ധമതത്തിലെ വൈനാശികർ എന്ന വിഭാഗവും ഇതിനെ പരാമർശിക്കുന്നുണ്ട്.)

ശരീരസംബന്ധമാണ് ധർമ്മാധർമ്മങ്ങൾ. ശരീരമില്ലാത്തതിന് ധർമ്മാധർമ്മ മില്ല; അതിൻെറ ഫലമായ പ്രിയാപ്രിയാനുഭവവുമില്ല. To every action there is an equal and opposite reaction എന്ന കർമ്മസിദ്ധാന്തം ശരീരികൾക്കു മാത്രമാണ്. അശരീരിയെ അവ സ്പർശിക്കുന്നില്ല. അഗ്നി ഉഷ്ണത്തെയോ പ്രകാശത്തെയോ സ്പർശിക്കയില്ല. പക്ഷേ, അഗ്നി സ്വയം ഉഷ്ണവും പ്രകാശവുമാണ്. വിജ്ഞാനമയവും ആനന്ദമയവുമായ ആത്മാവ് സ്വയം വിജ്ഞാനാനന്ദഘനമാണ്. ഏറ്റവും ഭൂമാവായ സുഖാനുഭവമാണ്. അതിനെ ശരീരസംബന്ധികളായ അപ്രിയമോ പ്രിയമോ സ്പർശിക്കുന്നില്ല എന്നാണ് സാരം. അതായത്, ആത്മാവ് ശൂന്യമല്ല, അത് സ്വയം ചിത്തും, സത്തും, ആനന്ദവുമാണ് എന്നർത്ഥം.

അങ്ങനെയിരിക്കെ, സുഷുപ്തിയിലെ 'അഹം' വിനാശം പ്രാപിച്ചതുപോലെ തോന്നുന്നു എന്ന് ഇന്ദ്രൻ (വൈനാശികരും) എന്തേ കരുതാൻ?

"ഇക്കാണുന്ന ജീവജാലങ്ങളും, പ്രപഞ്ചങ്ങളും എന്നിൽനിന്ന് അന്യമാണ്. കാമങ്ങൾ എന്നിൽനിന്ന് അന്യമാണ്. ജീവജാലങ്ങളും പ്രപഞ്ചങ്ങളും കാമങ്ങളും എന്നാൽ ഭുജിക്കപ്പെടുന്ന എന്നിൽനിന്ന് വിഭിന്നമായ വസ്തുക്കളും, ഞാൻ അവയുടെ ഭോക്താവായ സ്വാമിയുമാണ്." ഇതാണ് ഇന്ദ്രൻെറ ഹിതം എന്ന് ഇന്ദ്രൻ കരുതുന്നു. എന്നാൽ ഇതല്ല ഹിതം എന്ന് പ്രജാപതി ഇന്ദ്രനോട് പറയാനിരിക്കുന്നതേയുള്ളു. ദ്വൈതഭാവനയല്ല ഹിതം.

വ്യോമംപോലെ അശരീരമായ ആത്മതകൊണ്ട്, സർവ്വഭൂതലോകകാമാത്മത്വം ഉപഗമിക്കയാണ് ഇന്ദ്രൻെറ ഹിതം. അല്ലാതെ, ഒരു രാജാവിനെപ്പോലെ സാമ്രാജ്യം പിടിച്ചടക്കി വാണ് അവയുടെ സ്വാമി എന്ന് അഭിമാനിക്കയല്ല എന്ന് ശാങ്കരഭാഷ്യം പറയുന്നു. വ്യോമംപോലെ അശരീരമായ ആത്മതയാൽ സർവ്വഭൂതലോകകാമാത്മത്വം ഉപഗമിക്കുമ്പോൾ ആര് ആരിലൂടെ "ഇതു ഞാനാണ്, ഇതു ഭൂതങ്ങളാണ്" എന്നറിയുന്നു? ഞാനും ഭൂതങ്ങളും ഒന്നായ സത് ചിത് ആനന്ദഭാവത്തിൽ ഭേദമെവിടെ? വിനാശമെവിടെ? മൃത്യു എവിടെ? ജന്മമെവിടെ?

സർവ്വാത്മഭാവം പ്രാപിക്കുമ്പോൾ സർവ്വഫല സംബന്ധോത്പത്തി അവിരോധമായിരിക്കയാൽ ഒരാൾ ഭൂതങ്ങളും ലോകങ്ങളും കാമങ്ങളുമായി താദാത്മ്യം പ്രാപിക്കയാണ്. കളിമണ്ണിന് ഘടവും, കരകവും, കുണ്ഡവും ആകാം. അതുപോലെ ആത്മാവിന് സർവ്വരൂപവും എടുക്കാം. സർവ്വാത്മഭാവത്തിൽ ദുഃഖസംബന്ധം ഉണ്ടാകയില്ലേ? ഇല്ല. അവിദ്യാകല്പനകൾകൊണ്ടാണ് ദുഃഖാദികൾ രജ്ജുസർപ്പം പോലെ ഉണ്ടാവുന്നത്. അശരീരമായ ആത്മാവിൽ അവിദ്യയില്ല. അതിനാൽ ദുഃഖസംബന്ധവുമില്ല. ദുഃഖസംബന്ധത്തെക്കുറിച്ച ആശങ്കപോലും ഇല്ല.

ശുദ്ധസത്വസങ്കല്പനിമിത്തമായ കാമങ്ങൾ ഈശ്വരദേഹസംബന്ധത്താൽ സർവ്വഭൂതങ്ങളുടെ മാനസത്തോടും ബന്ധപ്പെട്ടിരിക്കുന്നു. സർവ്വസത്ത്വങ്ങളുടെയും ഉപാധി കാരണമാകയാൽ ആത്മാവുതന്നെയാണ് സർവ്വത്തിൻെറയും ഭോക്താവ്. അവിദ്യാകൃതമായ സംവ്യവഹാരങ്ങൾപോലും ആത്മാസ്പദങ്ങളാണ് (മറ്റൊന്നിനെ ആസ്പദമാക്കിയതല്ല) എന്ന് വേദാന്തസിദ്ധാന്തം അനുശാസിക്കുന്നു.

അക്ഷിപുരുഷൻ ഛായാപുരുഷനാണെന്നും, സ്വപ്നപുരുഷനാണെന്നും, സുഷുപ്തിയിലെ പുരുഷനാണെന്നും വ്യത്യസ്താഭിപ്രായങ്ങളുണ്ട്. അവയൊന്നും



തന്നെ 'അപഹതപാപ്മാ' എന്ന ലക്ഷണമുള്ളതല്ല; ആ ലക്ഷണത്തിന് വിരോധമുള്ളതാണ്. എങ്കിലും ഛായാദികളായ ഈ പുരുഷന്മാരെ ഉപദേശിക്കുന്നതിൽ പ്രയോജനമുണ്ട്. ഏറ്റവും ദുർവിജ്ഞേയവും അതിസൂക്ഷ്മവുമായ തത്ത്വത്തെ ആദ്യംതന്നെ പറഞ്ഞാൽ, ബാലന്മാർക്കും ഭൗതികബാഹ്യവിഷയങ്ങളിൽ മുഴുകിയവർക്കും മനസ്സിലാക്കാൻ വിഷമമാണ്. അത് കൂടുതൽ വ്യാമോഹത്തിന് ഇടയാക്കുകയേ ഉള്ളു.

പടിഞ്ഞാറൻ മാനത്ത് സൂര്യാസ്തമയശേഷം ദ്വിതീയയ്ക്ക് ഉദിക്കുന്ന ചന്ദ്രനെ അതിൻെറ സൂക്ഷ്മസ്വഭാവത്താൽ 'ചന്ദ്രരേഖ' എന്നു വിളിക്കും.* അതിനെ ചൂണ്ടിക്കാട്ടാൻ അതാ 'വൃക്ഷത്തലപ്പിനടുത്ത്' എന്ന് ആദ്യം വൃക്ഷത്തലപ്പു ചൂണ്ടിക്കാട്ടുന്നതുപോലെയാണ് ഛായാദി പുരുഷന്മാരെ ഉപദേശിക്കുന്നതിൻെറ പ്രയോജനം എന്ന് ശങ്കരാചാര്യർ പറയുന്നു.

ഛായാപുരുഷൻ, സ്വപ്നത്തിലെ തൈജസപുരുഷൻ, സുഷുപ്തിയിലെ പ്രാജ്ഞപുരുഷൻ ഇവയ്ക്കുശേഷം ചതുർത്ഥമായി, 'മർത്ത്യമായ ശരീരത്തിൽ നിന്നു സമുത്ഥാനം ചെയ്ത്, അശരീരമായ ജ്യോതിസ്വരൂപമായി, ഉത്തമപുരുഷനായി' ഇരിക്കുന്നതാണ് രൂപമുള്ള 'സ്ത്രീ'കളുമായി ക്രീഡിച്ചും രമിച്ചും ഇരിക്കുന്നത്. അശരീരിയായ ജ്യോതിയാണ്, ഊർജ്ജമാണ് പുരുഷൻ. ശരീരമുള്ള സർവ്വ രൂപങ്ങളും അവൻ ക്രീഡിക്കുകയും രമിക്കുകയും ചെയ്യുന്ന 'സ്ത്രീ'യാണ്.

സത്യവും രമണീയവും ആണ് ഈ വ്യാഖ്യാനം. എന്നാൽ, രണ്ടു ശിഷ്യന്മാരിൽ ഒരാൾ മാത്രമാണ് അതിൽ എത്തിപ്പെട്ടത്. സ്വപ്നം, ജാഗ്രത്ത്, സുഷുപ്തി എന്ന് മൂന്നായി വിഭജിക്കപ്പെട്ട മൂന്നു സ്ഥാനങ്ങളിൽ യഥേഷ്ടം വിഹരിക്കുന്ന 'മഹാമത്സ്യ'മായി സ്വാത്മാവിനെ ദർശിക്കാൻ സാധാരണക്കാരനു സാധിക്കാതെ വരുന്ന കാലംവരെ സംസാരം നിലനില്ക്കുകതന്നെചെയ്യും. സ്ത്രീ, പുരുഷൻ എന്ന ശരീരലിംഗഭേദംകൊണ്ടുള്ള പ്രശ്നങ്ങൾ നിലനില്ക്കുകതന്നെ ചെയ്യും.

സംപ്രസാദമായി ജ്യോതിസ്വരൂപമായി ശരീരത്തിൽനിന്നു സമുത്ഥാനം ചെയ്ത് അരൂപമായിരിക്കുന്ന അശരീരിയായ ഉത്തമപുരുഷൻ (ബാർദോവിലെ ധർമ്മത) സരൂപവും സശരീരവുമായ സ്ത്രൈണപ്രകൃതിയോടൊപ്പം രമിക്കുന്നു.

അഗ്നിയും ജലവും അന്നവും സ്രവിപ്പിച്ച (സൃഷ്ടിച്ച) അതേ സത്ത് സ്വവികാരമായ ദേഹശൃംഗത്തിൽ പ്രവേശിക്കയും, 'തത്ത്വം അസി' എന്ന് സ്വയം ഉപദേശിക്കയും ചെയ്യുന്നു.

അഗ്നി, ജലം, അന്നം, ജൈവശരീരം, ആത്മബോധം, ബ്രഹ്മാത്മൈക്യബോധം — ഇവയൊക്കെ ഒരേ ഒരു 'സത്തി'ൻെറ വിഭിന്നഭാവങ്ങൾ മാത്രമാണ്. അതായത് സംപ്രസാദപുരുഷനും, ഉത്തമപുരുഷനും വിഭിന്നമല്ല; ഒന്നുതന്നെയാണ്. 'ഭൂമാ'വും 'അഹ'വും വെവ്വേറെയാണെങ്കിൽ 'ആത്മൈവേദം സർവ്വം' എന്ന ഉപദേശത്തിന് അർത്ഥമില്ലാതാവും. സംപ്രസാദപുരുഷനായ അഹവും, ഉത്തമപുരുഷനായ ഭൂമാവും ഒന്നുതന്നെയാണ്.

'നാന്യോ $f$ തോ$f$സ്തി ദ്രഷ്ടാ' (ബൃ.ഉ. 3-7-23)

അതല്ലാതെ മറ്റൊരു ദ്രഷ്ടാവില്ല. സർവ്വ ശ്രുതികളിലും ആത്മശബ്ദത്തെ പ്രത്യഗാത്മനായി പറയുന്നു. സർവ്വജന്തുക്കളിലും ഇരിക്കുന്നത് ഒരേ പരമാത്മാ

*രലയോരഭേദത്താൽ ചന്ദ്രലേഖ.

വല്ലായിരുന്നുവെങ്കിൽ ഇത് എങ്ങനെ സാധിക്കും? അതിനാൽ, ഈ പ്രകരണ ത്തിൽനിന്ന് ഏകമാണ് ആത്മാവെന്ന അദ്വൈതം നമുക്കു സിദ്ധിക്കുന്നു.

അങ്ങനെ വരുമ്പോൾ, ആത്മാവിന് സംസാരിത്വമില്ല എന്നും ലഭിക്കുന്നു. സംസാരിത്വം അവിദ്യയാൽ ആത്മാവിൽ അധ്യാരോപം ചെയ്യപ്പെട്ട ഒരു ഭ്രമമാണ്. രജ്ജു, ശുക്തികാ, ഗഗനാദികളിൽ സർപ്പരജതമലാദി മിത്ഥ്യാജ്ഞാനം അധ്യാ രോപിക്കുന്നതുപോലെയാണത്. ഇതുകൊണ്ടാണ് സശരീരമായതിൽ പ്രിയാ പ്രിയങ്ങളുടെ അപഹതി (അവസാനം) ഇല്ല എന്നു പറയുന്നതും. 'അപ്രിയത്തെ അറിയുന്നതുപോലെ' (അപ്രിയവേത്തേവേതി) എന്നു പറഞ്ഞാൽ അപ്രിയത്തെ അറിയുന്നു എന്നർത്ഥമില്ല. അപ്രിയത്തെ അറിയുന്നതുപോലെ തോന്നുന്നു എന്നാണർത്ഥം. (തോന്നൽ അഥവാ ഭ്രമം) മൃതമെന്നും, ദുഃഖമെന്നും, ഭയമെന്നും, രോഗമെന്നും ഒക്കെ പറയപ്പെടുന്നത് ആത്മാവിൽ അധ്യാരോപം ചെയ്ത ഭ്രമമാണ്. വാസ്തവത്തിൽ ആത്മാവ് അമൃതവും അഭയവുമായ ബ്രഹ്മമാണ്.

'ദുഃഖാദി അപ്രിയങ്ങളെ അനുഭവിച്ചറിയുന്നു' എന്നത് 'ഞാൻ ജരാദി രഹിതനാണ്; ഞാൻ ജീർണ്ണനാണ്; ഞാൻ ജാതനാണ്; ഞാൻ ആയുഷ്മാനാണ്; ഞാൻ ഗൗരം (വെളുത്തത്) ആണ്; ഞാൻ കൃഷ്ണം ആണ്; ഞാൻ മൃതനാണ്' എന്നിങ്ങനെയുള്ള അനുഭവങ്ങൾ എപ്രകാരം ഭവിക്കുന്നുവോ അപ്രകാരംതന്നെ ഭവിക്കുന്നു. ഇപ്പറഞ്ഞ അനുഭവങ്ങളൊക്കെയും ഒരേസമയത്ത് 'സത്യ'മാണ് എന്നു വിശ്വസിക്കുന്ന ഒരാൾക്ക്, സത്യം തീർച്ചയായും 'ദുരവഗമം' (ദുഷ്പ്രാപ്യം) തന്നെയാണ്. അതുകൊണ്ടാണ്, ജലപാത്രത്തിലെ ഛായയെ ദർശിച്ച്, സർവ്വേ ന്ദ്രിയാധിപനായ ഇന്ദ്രിയാധീശ്വരനായ ഇന്ദ്രൻപോലും, 'ആത്മാവിന് നാശമുണ്ട്' എന്ന് ആദ്യം തെറ്റിദ്ധരിച്ചതായി കഥയിൽ ചൂണ്ടിക്കാട്ടുന്നത്.

വിരോചനൻ എന്ന അസുരരാജാവ് മന്ദബുദ്ധിയൊന്നുമല്ല. ശങ്കരാചാര്യർ തന്നെ ചൂണ്ടിക്കാട്ടുന്നതുപോലെ അദ്ദേഹവും 'മഹാപ്രാജ്ഞൻ' തന്നെയാണ്. അപ്രകാരമുള്ള ബുദ്ധിജീവികൾപോലും 'ദേഹമാത്രാത്മദർശനം' ചെയ്യുന്നു. ഈ ദേഹം തന്നെയാണ് ആത്മാവെന്നു ദർശിക്കുന്നു. (ഭഗവദ്ഗീത 'സൗവർണ്ണം' ഭാഷ്യം നോക്കുക). വൈനാശികന്മാർ എന്നു വിളിക്കപ്പെടുന്നവരും ബുദ്ധിജീവി കളാണ്. അവർ 'ആത്മവിനാശം' എന്ന ഭയസാഗരത്തിൽ ഇന്ദ്രനെപ്പോലെ ചെന്നു ചാടുന്നു; അതിൽ നിമജ്ജനം ചെയ്യുന്നു. സാംഖ്യന്മാർ ദ്രഷ്ടാവ് ഈ കാണപ്പെ ടുന്ന ശരീരമല്ല എന്നറിഞ്ഞിട്ടുകൂടി, വളരെ വ്യക്തമായി അപ്രകാരം പറഞ്ഞിട്ടുള്ള ആഗമപ്രമാണത്തെ (മുൻപുള്ളവരുടെ ദർശനങ്ങളെ) തള്ളിപ്പറഞ്ഞിട്ട് 'അന്യത്വ ദർശന'ത്തോടു ബന്ധിതരായി മൃത്യുവശഗരായിത്തീരുന്നു. പൂർവ്വികരാരും സത്യം ദർശിച്ചിട്ടില്ല, ഞാനാണ് ആദ്യമായി ദർശിച്ചവൻ എന്ന വിശ്വാസം അന്യ ത്വദർശനമാണ്; അതനുസരിച്ച് വരുംകാലത്ത് ഒരാൾ വർത്തമാനകാലത്തെ ബുദ്ധിജീവിയെയും നിരാകരിക്കുമെന്നതിനാൽ! സാംഖ്യദർശനം സത്യമാണ്; പക്ഷേ ആ സത്യം മുൻപും ചിലർ കണ്ടെത്തിയിട്ടുണ്ട് എന്ന സത്യം സാംഖ്യർ അംഗീകരിക്കണം എന്നർത്ഥം. കണാദൻ മുതലായ ദർശകന്മാർ, ക്ഷാരംകൊണ്ട് വസ്ത്രം അലക്കിവെളുപ്പിക്കുന്നതുപോലെ ഒൻപതു ഗുണങ്ങളോടുകൂടിയ ആത്മ ദ്രവ്യത്തെ അതിന്റെ കഷായ രക്താദി ദോഷങ്ങൾ മാറ്റി ശുദ്ധീകരിക്കുന്ന പ്രക്രിയ യിൽ ഏർപ്പെട്ടിരിക്കയാണ്. മറ്റു ചില തത്ത്വചിന്തകർ ബാഹ്യവിഷയങ്ങളാൽ



അപഹൃതചേതസരായി കർമ്മയോഗത്തിൽ ഏർപ്പെട്ടിരിക്കയാണ്. അവർ വേദ പ്രമാണത്തെ അംഗീകരിക്കുന്നവരായിരുന്നിട്ടുപോലും, പരമാർത്ഥസത്യമായ ആത്മൈകത്വം വിനാശമുള്ളതാണെന്ന് ഇന്ദ്രനെപ്പോലെ തെറ്റിദ്ധരിച്ച്, ഘടീയന്ത്രം പോലെ സദാ ആരോഹണവും അവരോഹണവും ചെയ്ത് ഭ്രമണം ചെയ്യുകൊണ്ടി രിക്കുന്നു. (പുനരാവൃത്തിയുള്ള ജന്മവും, സായനഭ്രമണശീലമായ കാലവും വിവക്ഷിക്കപ്പെടുന്നു.) ഇങ്ങനെ ബുദ്ധിജീവികൾ പോലും തെറ്റിദ്ധരിച്ചിരിക്കുന്ന അവസ്ഥയിൽ, സ്വഭാവേന വിവേകഹീനരായവരുടെയും, ബാഹ്യവിഷയസുഖ ങ്ങളിൽ മാത്രം മുഴുകിക്കിടക്കുന്ന ക്ഷുദ്രജീവികളുടെയും കഥ എന്തായിരിക്കണം എന്ന് ശാങ്കരഭാഷ്യം പറയുന്നു! അതായത്, അസുരന്മാർ, വൈനാശികർ, സാംഖ്യ ന്മാർ, നൈയായികന്മാർ, കർമ്മകാണ്ഡത്തെ ആശ്രയിച്ചവർ ഇവരെയൊന്നും ശങ്കരൻ ബുദ്ധി കുറഞ്ഞവരായി കരുതുന്നില്ല; അവരെ വ്യക്തിപരമായി നിന്ദി ക്കുന്നുമില്ല. അവരുടെ വിചാരങ്ങളിലെ, ആശയങ്ങളിലെ, പോരായ്മകൾ ചൂണ്ടി ക്കാണിച്ച് അവരെ ഏകവും അദ്വയവുമായ ലക്ഷ്യത്തിലേക്ക് നയിക്കുകയാണ് ചെയ്യുന്നത്.

ശങ്കരൻ തുടർന്നു പറയുന്നു: "സർവ്വ ബാഹ്യവിഷയങ്ങളിലുമുള്ള ആസക്തി ത്യജിച്ച്, അനന്യശരണരായി, പരമഹംസപരിവ്രാജകരായി, വർണ്ണാ ശ്രമഭേദമില്ലാതെ, വേദാന്തവിജ്ഞാനപരരായി, പൂജ്യതമരായി, പ്രാജാപത്യസമ്പ്ര ദായം അനുസരിക്കുന്നവരായി സഞ്ചരിക്കുന്നവർക്കു മാത്രമാണ് പ്രകരണ ചതു ഷ്ടയങ്ങളാൽ ഇവിടെ പറയപ്പെട്ട രഹസ്യജ്ഞാനം പ്രകാശിതമാകുന്നത്. അത്തര ക്കാർക്കല്ലാതെ, മറ്റൊരു വ്യക്തിക്കും ആ ജ്ഞാനത്തെ യഥാർത്ഥരൂപത്തിൽ അനുശാസിക്കാൻ സാദ്ധ്യവുമല്ല."

അശരീരിയും സംപ്രസാദവുമായ സത്ത, അവിദ്യയാൽ ശരീരങ്ങളെ ആവേശിച്ച് സശരീരിയായിത്തീരുന്നു. ശരീരത്തിൽനിന്ന് സമുത്ഥാനം ചെയ്ത് സ്വരൂപത്തെ യഥാപൂർവ്വം അഭിനിഷ്പത്തി പ്രാപിക്കുന്നു. ഇതിന് ഒരു ദൃഷ്ടാന്തം ഇനി പറയുന്നു.

2. അശരീരോ വായുരഭ്രം വിദ്യുത്സ്തനയിത്നുരശരീരാ
ണ്യേതാനി തധ്യഥൈതാന്യമുഷ്മാദാകാശാത് സമുത്ഥായ പരം
ജ്യോതി രൂപസംപദ്യ സ്വേന രൂപേണാഭിനിഷ്പദ്യന്തേ.

വായു, അഭ്രം, വൈദ്യുതി, ഇടി ഇവ നാലും അശരീരികളാണ്. ഇവ 'അന്യം' എന്നു തോന്നുന്ന "ആ" (ഉഷ്മാദ്) ആകാശത്തിൽനിന്ന്, പരംജ്യോതിസ്സിൽനിന്ന് സമു ത്ഥാനം ചെയ്ത് സ്വസ്വരൂപങ്ങളെ പ്രകാശിപ്പിക്കുന്നു.

**ശരീരമോ രൂപമോ ഇല്ലാത്ത ഒന്ന് പരമജ്യോതിസ്സായ ഊർജ്ജസാഗര ത്തിൽനിന്ന് സമുത്ഥാനം ചെയ്ത്, ഇടയ്ക്കിടയ്ക്ക് സ്വന്തം അസ്തിത്വത്തെ പ്രകാശി പ്പിക്കുന്നു. വീണ്ടും അവ്യക്തമായി അശരീരിയായ പരംജ്യോതിസ്സിൽ വിലയിക്കുന്നു. അതുപോലെയുള്ള ആത്മാവിന്റെ അസ്തിത്വപ്രകാശം മാത്രമാണ് രൂപധാരണം അഥവാ ദേഹധാരണം. അപ്രകാരം സ്വന്തം അസ്തിത്വത്തെ ഹ്രസ്വകാലത്തേക്ക് തെളിയിക്കാൻ രൂപമെടുത്ത ആത്മാവ്, ആ രൂപത്തെ ഉപേക്ഷിച്ച് സംപ്രസാദമായി സ്വസ്വരൂപമായ ഊർജ്ജസാഗരത്തിൽത്തന്നെ വിലയിക്കുന്നു. വർഷം മുതലായ**

പ്രയോജനങ്ങളുടെ അവസാനത്തിൽ വൈദ്യുതി, ഇടി, മഴമേഘം, കാറ്റ് എന്നിവ അടങ്ങുന്നതുപോലെ, ശരീരവും ധർമ്മാവസാനത്തിൽ അടങ്ങിപ്പോകുന്നു; പ്രകൃതിയിൽ വിലയിക്കുന്നു. ഉഷ്മദ് എന്ന പ്രയോഗം ഇവിടെ ശ്രദ്ധേയമാണ്. 'അത്', 'ഇത്' എന്ന പ്രത്യയങ്ങൾ (ഉസ്മദ്, അസമദ്) ബ്രഹ്മസൂത്രശാങ്കരഭാഷ്യ വ്യാഖ്യാനത്തിൽ പറകയുണ്ടായി. ഇവിടെ ആകാശത്തെയാണ് അന്യം, ഉഷ്ദദ്, അത് എന്നു തോന്നുന്നത്. അപ്പോൾ ഇത് അഥവാ അസ്മദ് ഭൂമിയാണ്. (ഉഷ്മാദ് ഇതി ഭൂമിഷ്ഠാ ശ്രുതിർദ്യുലോക സംബന്ധിനമാകാശദേശം വ്യപദിശ്യതി). ഭൂമിയും ആകാശവും വാസ്തവത്തിൽ വെവ്വേറെയല്ല. ആകാശദേശമെന്നു നാം വ്യവഹരിക്കുന്ന ഊർജ്ജമണ്ഡലം തന്റെ സ്വസ്വഭാവം വ്യക്തമാക്കുന്നതിന് എടുക്കുന്ന ശരീരങ്ങൾ (രൂപങ്ങൾ) മാത്രമാണ് ഭൂമി മുതലായ ഗ്രഹങ്ങൾ. ഈ അർത്ഥത്തിലാണ് സൂര്യൻ ഒരു 'ഗ്രഹം' (ഗ്രഹിപ്പിക്കുന്നത്) ആയിരിക്കുന്നത്. (Planet എന്ന അർത്ഥമല്ല ഗ്രഹത്തിന്.) ആകാശം, ഗ്രഹം, നക്ഷത്രം എന്നിവയുടെ നൈരന്തര്യം (continuity) അറിയാതെ കാലദേശനൈരന്തര്യത്തെ അറിയാൻ സാദ്ധ്യമല്ല.

സംപ്രസാദവും അശരീരിയുമായ ആത്മാവ് എപ്രകാരം അവിദ്യാവസ്ഥയാൽ, 'ശരീരമാണ് ഞാൻ' എന്നു കരുതുന്നുവോ അപ്രകാരമാണ് വായു മുതലായ ഭൂതങ്ങൾ ദ്യുലോകസംബന്ധമായ (ദ്യുലോകം = പ്രകാശലോകം) ആകാശദേശത്തുനിന്ന് ഉത്ഥാനം ചെയ്തിട്ട് വർഷാദിപ്രയോജനങ്ങൾ സാധിക്കുന്നത്. ഹൈഡ്രോ ഇലക്ട്രിക്, ഇലക്ട്രോ മാഗ്നറ്റിക്, ബയോ എനർജികളൊക്കെയും ഒരേ ഒരു ചിദോർജ്ജസാഗരത്തിൽനിന്ന് സമുത്ഥാനം ചെയ്ത് പ്രയോജനപ്പെടുന്ന ശക്തിഭാവങ്ങൾ മാത്രമാണ്. അവ വെവ്വേറെയല്ല, ഒന്നിന്റെ തന്നെ വ്യത്യസ്ത സ്ഫുരണങ്ങളാണ്. എങ്ങനെ? ശാങ്കരഭാഷ്യം പറയുന്നു.

> "ശിശിരാപായേ സാവിത്രം പരംജ്യോതിഃ പ്രകൃഷ്ടം ഗ്രൈഷ്മകമുപസംപദ്യ സാവിത്രമഭിതാപം പ്രാപ്യേത്യർത്ഥഃ ആദിത്യാഭി താപേന പൃഥഗ് ഭാവമാപാദിതാഃ സന്തഃ സ്വേന സ്വേന രൂപേണ പുരോവാതാദിവായുരൂപേണ സ്തിമിതഭാവം ഹിത്വാ ഭ്രമപിഭൂമിപർവ്വത ഹസ്തി ആദിരൂപേണ വിദ്യുദപിസ്വേന ജ്യോതിർല്ലതാദിചലന രൂപേണ സ്തനയിത്നുരപിസ്വേന ഗർജ്ജിതാശനിരൂപേ ണേത്യേവം പ്രാവൃഡാഗമേ സ്വേന സ്വേന രൂപേണാഭി നിഷ്പദ്യന്തേ."

ശിശിരം അവസാനിക്കുമ്പോൾ സവിതാവിന്റെ (സാവിത്രം) പരംജ്യോതിസ്സ് പ്രകൃഷ്ടമായി ഗ്രീഷ്മത്തിൽ സംപദിച്ച് ഗ്രീഷ്മാതപമായ സാവിത്രം പ്രാപിക്കുന്നു. സൂര്യന്റെ അതികഠിനമായ താപം, പൃഥക്ഭാവങ്ങളിൽ സ്വസ്വരൂപമാർജ്ജിച്ച് പുരോവാതം മുതലായ വായുരൂപങ്ങൾ ഗ്രഹിക്കുന്നു; സ്തിമിതഭാവം ഉപേക്ഷിച്ച് ഭ്രമണം ആരംഭിക്കുന്നു; ഭൂമി, പർവ്വതം, ആന മുതലായ രൂപങ്ങൾ സ്വീകരിക്കുന്നു; ജ്യോതിർല്ലതയുടെ രൂപത്തിൽ വൈദ്യുതിയുടെ ചലനരൂപം സ്വീകരിക്കുന്നു; മഴമേഘരൂപത്തിൽ ഗർജ്ജിച്ച് അശനിരൂപം പ്രകാശിപ്പിക്കുന്നു. ഇപ്രകാരം മഴക്കാലം ആരംഭിക്കുമ്പോൾ സാവിത്രിയായ ഊർജ്ജം അനേകം ഭിന്നരൂപങ്ങൾ ആർജ്ജിച്ച് വീണ്ടും വീണ്ടും സ്വയം പ്രകാശിപ്പിക്കുന്നു. അതിനാൽ, അവയെല്ലാംതന്നെ 'അന്യ'മല്ല, ബ്രഹ്മോർജ്ജമെന്ന ഏകത്തിന്റെ വ്യത്യസ്തരൂപത്തിലും ഭാവത്തിലുമുള്ള സ്ഫുരണങ്ങളാണ്.



> 3. ഏവമേ മ വൈഷ സംപ്രസാദോ്ഽസ്മാച്ഛരീരാത് സമുത്ഥായ പരംജ്യോതിരൂപ സംപദ്യ സ്വേന രൂപേണാഭി നിഷപദ്യതേ സ ഉത്തമ പുരുഷഃ സ തത്ര പര്യേതി ജക്ഷത്ക്രീഡനുരമമാണഃ സ്ത്രീഭിർവ്വായ നൈർവ്വാ ജ്ഞാതിഭിർവാ നോപജനം സ്മരണിദം ശരീരം സ യഥാ പ്രയോഗ്യ ആചരണേ യുക്ത ഏവമേവായമസ്മിഞ്ഛരീരേ പ്രാണോ യുക്തഃ

അതുപോലെ സംപ്രസാദമായത് ഈ ശരീരത്തിൽനിന്ന് സമുത്ഥാനം ചെയ്ത് പരംജ്യോതിരൂപമായ സ്വസ്വരൂപത്തെ പ്രാപിക്കുന്നു; ആ സംപ്രസാദ പുരുഷൻ തന്നെയാണ് ഉത്തമപുരുഷൻ. ആ പുരുഷൻ ക്രീഡിച്ചും, രമിച്ചും, സ്ത്രീകൾ, യാനങ്ങൾ, ജ്ഞാതികൾ മുതലായ ഉപജനങ്ങളിൽ ആനന്ദിച്ചും, ഈ ശരീരത്തെ വിസ്മരിച്ചും സഞ്ചരിക്കുന്നു. ഒരു ജീവിയെ രഥത്തിൽ പൂട്ടിയപോലെ ആചരണയോഗ്യമായ ശരീരത്തിൽ പ്രാണൻ ബന്ധിക്കപ്പെട്ടിരിക്കയാണ്.

വായ്വാദികൾ ആകാശാദി സാമ്യഗമനം ചെയ്യുന്നു. ജീവൻ സംസാരാവസ്ഥയിൽ അവിദ്യയാൽ 'ഞാൻ ഇന്നയാളുടെ പുത്രനാണ്; ഇന്നനാളിൽ ജനിച്ചവനാണ്; ഇന്നരൂപമുള്ളവനാണ്' എന്നൊക്കെ വിചാരിക്കുന്നു. അതേ ജീവൻ, ശരീരമോ ഇന്ദ്രിയങ്ങളോ വേഷഭൂഷാദികളോ മനസ്സോ അല്ല താൻ എന്നു ഗ്രഹിച്ചശേഷം (ഇന്ദ്രൻ പ്രജാപതിയിൽനിന്നെന്നപോലെ ക്രമാനുഗതമായി അറിഞ്ഞശേഷം) സംപ്രസാദമായി ഈ ശരീരത്തിൽനിന്ന് സമുത്ഥാനം ചെയ്ത്, വായു ആകാശത്തെ എന്നപോലെ, 'സത്താ'യ സ്വസ്വരൂപത്തെ പ്രാപിക്കുന്നു.

ഏതു സ്വസ്വരൂപത്തെയാണ് സംപ്രസാദപുരുഷൻ (ജീവാത്മാവ്) പ്രാപിക്കുന്നത്? അവിദ്യയാൽ സർപ്പമെന്നു തോന്നിച്ച കയറ്, ഇരുട്ടുപോയി പ്രകാശം പരക്കുമ്പോൾ കയറ് തന്നെയായി, കയറിന്റെ സ്വസ്വരൂപം പ്രാപിക്കുന്നു. അതുപ്രകാരം, സംസാരമാകുന്ന ഇരുട്ടു നീങ്ങുമ്പോൾ, താൻതന്നെ 'ഉത്തമപുരുഷൻ' എന്നറിഞ്ഞ് ഇരുട്ടു നീങ്ങുമ്പോൾ, സംപ്രസാദപുരുഷൻ തന്റെ ആ സ്വസ്വരൂപം തന്നെ ഗ്രഹിക്കുന്നു. ജാഗ്രത് സ്വപ്നങ്ങളിലെ അക്ഷിപുരുഷൻ 'വ്യക്ത'മാണ്. സുഷുപ്തിയിലെ പ്രാജ്ഞപുരുഷൻ അവ്യക്തവും സമസ്ത സംപ്രസന്നനും ശരീരരഹിതനും സ്വരൂപാവസ്ഥിതനുമാണ്. ഈ മൂന്നെണ്ണത്തിൽ സംപ്രസന്നമായ പ്രാജ്ഞനാണ് താൻതന്നെ ഉത്തമ പുരുഷനെന്നറിഞ്ഞ് സ്വസ്വരൂപത്തിൽ ലയിക്കുന്നത്. സ്വസ്വരൂപമായി സ്വാത്മാവിൽ സ്വസ്ഥമായി സർവ്വാത്മഭൂതമായിരിക്കുന്ന ആ സംപ്രസാദപുരുഷന്റെ 'യാത്ര'കൾ മാത്രമാണ് ജാഗ്രത് സ്വപ്നാവസ്ഥകളിലെ സർവ്വ ഭോഗങ്ങളും. സങ്കല്പമാത്രയിൽ തന്നിൽത്തന്നെ സമുത്ഥിതമായ ബ്രഹ്മലോകാദികളിൽ ക്രീഡിച്ചും രമിച്ചും ആ പുരുഷൻ സഞ്ചരിക്കുന്നു; സ്വശരീരമായ ചൈതന്യസ്വരൂപത്തെ താത്കാലികമായി വിസ്മരിച്ച് സംസാരലീലയിൽ മുഴുകുന്നു; സ്ത്രീപുരുഷന്മാരുടെ പരസ്പരോഗമ ഫലമായിട്ടുണ്ടായ 'ഉപജന'മായ ശരീരത്തിൽ അത് സ്വേച്ഛയാ തന്നെ നിക്ഷേപിച്ചിട്ട്, അനേകം ഭോഗങ്ങൾ ഭുജിക്കുന്നു. ആ കാലങ്ങളിൽ സ്വസ്വരൂപമായ ചൈതന്യത്തെ അവൻ വിസ്മരിക്കുന്നു. മിഥ്യാജ്ഞാനം കൊണ്ടു ജനിച്ച ഈ വിസ്മൃതി ജ്ഞാനത്താൽ നശിക്കുമ്പോൾ, 'രജ്ജു' രജ്ജു തന്നെയാവുന്നതുപോലെ സംപ്രസാദപുരുഷൻ

സ്വസ്വരൂപം തന്നെ ആവുന്നു. അവിടെ, ഒന്ന് മറ്റൊന്നായി പരിണമിക്കുക എന്ന പ്രക്രിയയേ ഇല്ല. ഒന്ന് തന്റെ തന്നെ സ്വഭാവം ഗ്രഹിക്കുക എന്ന വിജ്ഞാനമേ യുള്ളു. ശരീരത്തിന്റേതായ അനുഭവങ്ങൾക്ക് അവിടെ പ്രത്യേകിച്ച് സ്ഥാനമേ ഇല്ല; ശരീരത്തെ വിസ്മരിക്കുന്നതുകൊണ്ട് സർവ്വജ്ഞത്വഹാനി സംഭവിക്കയില്ല; സർവ്വജ്ഞത്വം ലഭിക്കയാണ് ചെയ്യുക. ആത്മാവിലാണ്, ശരീരത്തിലോ മനസ്സിലോ അല്ല സർവ്വജ്ഞത്വം സ്ഥിതിചെയ്യുന്നത്.

ഒരാൾ ഉന്മാദം ബാധിച്ച അവസ്ഥയിലോ, ബാധ ഏറ്റ അവസ്ഥയിലോ, മരുന്നുകളാൽ സമ്മോഹിതമായ അവസ്ഥയിലോ അനുഭവിച്ചതൊന്നും ആ അവസ്ഥ മാറുമ്പോൾ ഓർക്കാറില്ല. അതുപോലെ സംസാരാവസ്ഥയിലും, അവിദ്യാവസ്ഥയിലും അനുഭവിച്ചതൊന്നും സർവ്വാത്മാവായ അശരീരാവസ്ഥയിൽ ഓർക്കുകയില്ല. അവിദ്യയെ വിദ്യയിൽ ഓർക്കുകയില്ല.

ഛിന്നദോഷനും മുദിതകഷായനുമായ ഒരാളുടെ മനസ്സിൽ സത്യകാമമല്ലാതെ മറ്റൊന്നും ഇല്ല. സത്യകാമത്താൽ, മറ്റെല്ലാ കാമങ്ങളും അയാളെ സ്വമേധയാ സേവിക്കുന്നു. സർവ്വാത്മനാ ബ്രഹ്മനിഷ്ഠരായ ആ സത്യകാമികളെയാണ് 'ബ്രാഹ്മണ'രെന്നു പറയുന്നത്. അല്ലാതെ ഒരു പ്രത്യേക വംശത്തിൽ ജനിച്ചവരെയല്ല.

'മറ്റൊന്നിനെ കാണുന്നില്ല; മറ്റൊന്നിനെ കേൾക്കുന്നില്ല; മറ്റൊന്നിനെ അറിയുന്നില്ല." ഇപ്രകാരം 'ഭൂമാ'വിനെ മാത്രം കാമിച്ച് ബ്രഹ്മലോകം മാത്രം ദർശിച്ച് രമിക്കുന്നവരാണ് ബ്രാഹ്മണർ എന്നും; 'ബ്രഹ്മലോകത്തിൽ കാമ്യമായ സർവ്വ വസ്തുക്കളും ദർശിച്ചു രമിക്കുന്നു' എന്നും പറയുന്നത് വിരുദ്ധമല്ലേ? ഒരേ ക്ഷണത്തിൽ ഒരാൾ ഒന്നും കാണാതിരിക്കയും, സർവ്വവും കാണുകയും ചെയ്യുന്നത് എങ്ങനെ?

'ദ്രഷ്ടാവിന്റെ ദൃഷ്ടിക്ക് അവിലോപം സംഭവിക്കായ്കയാൽ സർവ്വസാക്ഷിയായിരിക്കുന്നു' എന്ന് ബൃഹദാരണ്യകം പറയുന്നുണ്ട്. ദ്രഷ്ടാവിൽനിന്ന് അന്യമായ കാമ്യവസ്തുവിന്റെ അഭാവംകൊണ്ടാണ് ഒന്നും കാണാത്ത അവസ്ഥ. സുഷുപ്തിയിലെ പ്രാജ്ഞനും, സർവ്വൈകത്വാത്മഭാവം പ്രാപിച്ച മുക്തനും ഈ അവസ്ഥയിലാണ്. ഇത് സൂര്യന്റെ അവസ്ഥയാണ്. സൂര്യനിൽനിന്നാണ് സൗരയൂഥവും ജീവജാലങ്ങളും ഉണ്ടായത്. അവയെല്ലാം സൂര്യന്റെ അംഗോപാംഗങ്ങളാണ്. അതിനാൽ തന്നിൽനിന്നന്യമായ കാമ്യവസ്തുവിന്റെ അഭാവത്താൽ സൂര്യൻ, സൗരയൂഥത്തിലെ ചലനാദികൾ ഒന്നുംതന്നെ ദർശിക്കുന്നില്ല; അതേ സമയം സർവ്വസാക്ഷിയായി സർവ്വവും വീക്ഷിക്കുന്നുമുണ്ട്. (സംവത്സരനെന്ന ജ്യോതിഷിയെക്കുറിച്ച് ബൃഹത്സംഹിത പറയുന്നതു ശ്രദ്ധിക്കുക.) സൂര്യൻ 'അക്ഷിനാരായണ'നായ 'അശരീര'മാണ്. പ്രജാപതിയാൽ പറയപ്പെട്ട അപഹതപാപ്മാവായ അശരീരിയായ അക്ഷിപുരുഷൻ കാലാത്മാവും, സർവ്വാത്മാവുമായ സവിതാവിന്റെ ചൈതന്യത്തിന് സമാനമാണ്.

**"സ യഥാ പ്രയോഗ്യ"—'സ'ശബ്ദം ഇവിടെ പ്രയോഗ്യപരമാണ്. പ്രയുജ്യ (യോജിക്കപ്പെട്ടത്) ആണ് പ്രയോഗ്യം. ഉദാഹരണമായി, രഥത്തോട് യോജിക്കപ്പെട്ട കുതിരയോ കാളയോ ബലം വർദ്ധിപ്പിക്കും; അതിനാൽ അവ പ്രയോഗ്യങ്ങളാണ്. ആചരണം എന്നാൽ ചരിക്കുന്നത്. 'യാത്ര'യ്ക്ക് ഉപയോഗിക്കുന്നത്. അതു**



പോലെ, ശരീരമാകുന്ന രഥത്തോട് പ്രാണൻ (പഞ്ചവൃത്തികളോടും മനോബുദ്ധികളോടുംകൂടിയ രഥം) സംയുക്തമായിരിക്കുന്നതിൽ, (സംഘാതത്തിൽ) പ്രജ്ഞാത്മാവ് വിജ്ഞാനക്രിയാശക്തിദ്വയങ്ങളോടുകൂടി സഞ്ചരിക്കുന്നു; അതേ ആത്മാവ് സമ്മൂർച്ഛരിതാത്മാവായിത്തീരുമ്പോൾ സ്വകർമ്മ ഫലോപഭോഗ നിമിത്തം സ്ഥിരമായി ബദ്ധനാണെന്ന് തെറ്റിദ്ധരിക്കയും ചെയ്യുന്നു.

> "കസ്മിന്ന്വഹമുത്ക്രാന്ത ഉത്ക്രാന്തോ ഭവിഷ്യാമി
> കസ്മിന്വാ പ്രതിഷ്ഠിതേ പ്രതിഷ്ഠാസ്യാമി." (ഈശാവാസ്യം VI-3)

(ആരുടെ ഉത്ക്രാന്തിയാൽ ഞാൻ ഉത്ക്രാന്തമായി ഭവിക്കുന്നു, ആരുടെ പ്രതിഷ്ഠയാൽ ഞാൻ പ്രതിഷ്ഠിതനാകുന്നു?) ഈശ്വരനെന്ന ചക്രവർത്തി (ധർമ്മചക്രപ്രവർത്തകൻ) സർവ്വാധികാരിയായി സർവ്വസാക്ഷിയായി ദർശനശ്രവണ ചേഷ്ടാവ്യാപാരങ്ങളെയെല്ലാം സദാ വീക്ഷിക്കുന്നു. ആ സർവ്വസാക്ഷിക്ക് ഒരേ ഒരിന്ദ്രിയമേ ഉള്ളൂ. രൂപോപലബ്ധിദ്വാരഭൂതമായ ചക്ഷുരിന്ദ്രിയം.

വേദത്തിന്റെ, കാലത്തിന്റെ, പ്രപഞ്ചത്തിന്റെ, സാക്ഷിയായ ആ നേത്രനാരായണനായ 'സവിതാ'വിനു നമസ്കാരം.

> 4. അഥ യത്രൈതദാകാശമനുവിഷണ്ണം ചക്ഷുഃ സ ചക്ഷുഷഃ
> പുരുഷോ ദർശനായ ചക്ഷുരഥ യോ വേദേദം ജിഘ്രാണീതി
> സ ആത്മാ ഗന്ധായ ഘ്രാണ മഥ യോ വേദേദമഭിവ്യാ
> ഹരാണീതി സ ആത്മാഭിവ്യാഹാരായ വാഗഥ യോ വേദേദം
> ശൃണമാനീതി സ ആത്മാ ശ്രവണായ ശ്രോത്രം.

ആകാശത്തിൽ ചക്ഷുസ്സ് അനുവിഷണ്ണമാകുമ്പോഴും ചക്ഷുസ്സിൽ ചാക്ഷുഷപുരുഷൻ വർത്തിക്കുന്നു. ചക്ഷുസ്സ് ആ പുരുഷദർശനത്തിനുള്ളതാണ്. 'ഞാൻ ഈ ഗന്ധം ഘ്രാണിക്കുന്നു' എന്നറിയുന്നതും ആത്മാവുതന്നെയാണ്. 'ഞാൻ ഇത് ശ്രവിക്കുന്നു' എന്നറിയുന്നതും അതുതന്നെയാണ്.

സൂര്യൻ അപ്രത്യക്ഷമാകുന്നത് രണ്ടവസരങ്ങളിലാണ്. ഒന്ന് അസ്തമയത്തിൽ. അപ്പോൾ ഭൂമിയുടെ മറുഭാഗത്തുള്ളവർക്ക് സൂര്യൻ പ്രത്യക്ഷമാണ്; രാത്രിയിൽ സൂര്യനില്ലാത്തപ്പോഴും ജീവികളുടെ ഉൾക്കണ്ണിൽ പ്രാജ്ഞപുരുഷനായി സൗരതേജസ്സ് ഇരിക്കുന്നുമുണ്ട്.

**രണ്ടാമത്തേത്, പ്രപഞ്ചശരീരത്തിലെ ഒരു ഛിദ്രംപോലെ കാണപ്പെടുന്ന തമോദ്വാരത്തിലേക്ക് (കറുത്ത 'കൃഷ്ണാ'കാശത്തിലേക്ക്) സൂര്യൻ ഉൾവലിയുമ്പോഴാണ്. ('കൃഷ്ണവൈരാജ'മെന്ന എന്റെ ഉപനിഷദ്പഠനം ഇതിനെക്കുറിച്ച് കൂടുതൽ പറയുന്നുണ്ട്.)**

> **"അഥ തത്ര കൃഷ്ണതാരോപലക്ഷിതമാകാശം ദേഹഛിദ്ര
> മനുവിഷണ്ണാം അനുഷക്തമനുഗതം
> തത്ര സ പ്രകൃതോ $f$ ശരീര ആത്മാ ചാക്ഷുഷശ്ച
> ക്ഷുഷി ഭവ"**

**എന്ന് ശാങ്കരഭാഷ്യം പറയുന്നു.**

കൃഷ്ണതാരങ്ങളാൽ (കറുത്ത നക്ഷത്രങ്ങളാൽ) ഉപലക്ഷിതവും പ്രപഞ്ച ദേഹത്തിലെ 'ഛിദ്രം'പോലെ കാണുന്നതുമായ ആകാശം ഇന്നത്തെ തമോദ്വാരം. (Black hole) ആണ്. ആ സ്വപ്രകൃതിയിലേക്ക് ഉൾവലിഞ്ഞ 'അശരീരാ'വസ്ഥ യിൽപോലും ആത്മാവ്, ചക്ഷുസ്സിൻെറ ചാക്ഷുഷി (ദർശനശേഷി)യായിത്തന്നെ ഇരിക്കുന്നു. കണ്ണിൻെറ കണ്ണായ ആ 'കൃഷ്ണതാരോപലക്ഷിതമായ കൃഷ്ണ മേനി'യെ, അശരീരശരീരത്തെ, ഞാൻ പ്രേമിക്കുന്നു. ആ 'കൃഷ്ണാകാശ' ത്തിൻെറ ചക്ഷുസ്സാണ്, നാം കാലചക്ഷുസ്സെന്നു വിളിക്കുന്ന സൂര്യൻ. സൂര്യൻ സൗരയൂഥമെന്ന രഥത്തോട് പൂട്ടപ്പെട്ടിരിക്കുന്നത് ആ 'സാവിത്രി'യുടെ പ്രയോഗ ത്തിനായിട്ടാണ്. പ്രപഞ്ചത്തിലെ സർവ്വചലനവും, സർവ്വചേഷ്ടയും, സർവ്വ ജ്ഞാനവും ആ കൃഷ്ണാകാശത്തിൽ ആണ് അറിയപ്പെടുന്നത്. സൂര്യനെന്ന കണ്ണിൻെറയും കണ്ണായ ആ 'കൃഷ്ണ' നാരായണനെ ഞാൻ നമസ്കരിക്കുന്നു.

5. അഥ യോ വേദേഹം മന്വാനീതി സ ആത്മാ മനോ $f$
സ്യ ദൈവം ചക്ഷുഃ സ വാ ഏഷ ഏതേന ദൈവേന
ചക്ഷുഷാ മനസൈതാൻ കാമാൻ പശ്യൻ രമതേ.

'ഞാൻ ഇത് വിചാരിക്കുന്നു' എന്ന് അറിയുന്നവനും ആത്മാവുതന്നെയാണ്. മനസ്സ് ദൈവികമായ ചക്ഷുസ്സാണ്. ഈ ദൈവികമായ മനക്കണ്ണിനാൽ, സർവ്വ കാമങ്ങളെയും ദർശിച്ചു രമിക്കുന്നു.

മനനവ്യാപാരം ചെയ്യുന്നതും, മനനവ്യാപാരം ചെയ്യുന്നതായി അറിയു ന്നതും ആത്മാവുതന്നെയാണ്. ബാഹ്യവിഷയസംബന്ധമോ ആസക്തിയോ കൂടാ തെ സദാ ശാസ്ത്രാർത്ഥ വിചിന്തനം ചെയ്യുന്ന മനസ്സിനെ ദിവ്യചക്ഷുസ്സ് എന്ന് ഉപനിഷത്ത് വിളിക്കുന്നു. (ബുദ്ധമതക്കാരും 'ദിവ്യചക്ഷു'വിനെ പുകഴ്ത്തു ന്നുണ്ട്) പ്രപഞ്ചത്തിലെ സർവ്വകാമങ്ങളെയും ജ്ഞാനി ദർശിക്കുന്നത് സ്വന്തം മനസ്സിലാണ്; പുറത്തല്ല. അതിനാൽ സർവ്വകാമങ്ങളെയും സർവ്വ നാമരൂപങ്ങളെ യും യഥേഷ്ടം ഉൾവലിക്കാനും, പുറത്തു പ്രസരിപ്പിച്ചു സൃഷ്ടിക്കാനും ജ്ഞാ നിക്ക് സാധിക്കുന്നു; സൂര്യനെപ്പോലെ; തമോദ്വാരത്തെപ്പോലെ! വിജ്ഞാനവും, വിജ്ഞാനസ്രവണ(സൃഷ്ടി)വും ആത്മാവിൻെറ സ്വഭാവങ്ങളാണ്. സർവ്വദിക്കും ഒരേ സൂര്യൻ പ്രകാശിപ്പിക്കുന്നതുപോലെ, സർവ്വ ശാസ്ത്രവും സർവ്വ കാമവും സർവ്വകലകളും, സർവ്വ നാമരൂപങ്ങളും സർവ്വജ്ഞനിൽനിന്ന് പ്രകാശിതമാ കുന്നു. ആദിത്യനെപ്പോലെ പ്രകാശസ്വരൂപമാണ് ആത്മാവ്.

സൂര്യൻെറ സത്താമാത്രമായ അവസ്ഥിതികൊണ്ടുമാത്രം സർവ്വത്ര പ്രകാശം പരക്കുന്നതുപോലെ, ജ്ഞാനത്തിൻെറ സാന്നിദ്ധ്യം ഒന്നുകൊണ്ടുമാത്രം സർവ്വവും പ്രകാശിതമാകുന്നു. മറ്റ് ഇന്ദ്രിയങ്ങൾ വർത്തമാനകാലത്തുള്ള ബാഹ്യ വിഷയങ്ങളെ മാത്രം ഗ്രഹിക്കുന്നതിനാൽ പ്രകാശരൂപങ്ങളല്ല, (ദൈവികമല്ല.) മനസ്സാകട്ടെ ത്രികാലങ്ങളിലുമുള്ള ബാഹ്യവും ആന്തരവുമായ സർവ്വ വിഷയ ത്തെയും മനനത്താൽ ഗ്രഹിക്കാൻ സമർത്ഥമാകയാൽ പ്രകാശമയമാണ് (ദൈവ ചക്ഷുസ്സാണ്). സൂക്ഷ്മവും അവ്യക്തവും, മറഞ്ഞിരിക്കുന്നതുമായ സർവ്വ നിഗൂഢ തകളെയും സൂര്യനെപ്പോലെ തുറന്നു കാട്ടുന്നു, മനസ്സ്. (സൂര്യൻെറ ഈ അദ്ധ്യാ പന രീതിയെക്കുറിച്ച് നാലപ്പാടൻെറ 'ചക്രവാളച്ചെമ്പുരുളി'യിൽ പരാമർശിച്ചത് നോക്കുക.)



ആത്മാവ് സദാ സ്വതന്ത്രമാണ്; സ്വസ്വരൂപാധിഷ്ഠിതമാണ്; ശരീരത്തിൽ നിന്ന് സദാ മുക്തമാണ്. (അസ്വതന്ത്രവും ബന്ധനസ്ഥവുമാണ് എന്നത് ഒരു തോന്നൽ മാത്രമാണ്) വ്യോമംപോലെ സദാ ശുദ്ധമായ ആ സർവ്വേശ്വരൻ മനസ്സെന്ന ഉപാധികൊണ്ട്, സവിതൃപ്രകാശംപോലെ സർവ്വത്തെയും അറിയുന്നു; ദർശിക്കുന്നു; രമിക്കുന്നു.

6. യ ഏതേ ബ്രഹ്മലോകേ തം വാ ഏതം ദേവാ ആത്മാനമുപാ
സതേ തസ്മാത്തേഷാം സർവ്വേ ച ലോകാ ആത്താഃ സർവ്വേ ച
കാമാഃ സ സർവ്വാംശ്ച ലോകാനാപ്നോതി സർവ്വാംശ്ച
കാമാന്യസ്തമാത്മാനമനുവിദ്യവിജ്ഞാനാതീതിഹ
പ്രജാപതിരുവാച പ്രജാപതിരുവാച.

ഈ ബ്രഹ്മലോകത്തിലെ സർവ്വ കാമ്യവസ്തുക്കളും ദർശിക്കുന്നു. ദേവന്മാർ ആത്മാവിനെ ഉപാസിക്കുന്നവരാണ്. അതിനാൽ അവർ സർവ്വകാമങ്ങളും സർവ്വ ലോകങ്ങളും പ്രാപിക്കുന്നു. ആത്മാവിനെ അറിഞ്ഞവർ സർവ്വ ലോകങ്ങളും സർവ്വകാമങ്ങളും നേടുന്നു. പ്രജാപതി ഇപ്രകാരം പറഞ്ഞു; പ്രജാപതി ഇപ്രകാരം പറഞ്ഞു.

ബ്രഹ്മാവിൻെറ ലോകം 'ബ്രഹ്മാണ്ഡ'മാണ്. അതിലുള്ള എല്ലാ ഭോഗ്യ ങ്ങളും 'ഹിരണ്യനിധി'യെപ്പോലെ മറഞ്ഞിരിക്കുകയാണ്. ബാഹ്യവസ്തുക്കളോ ടുള്ള മമതയാകുന്ന അനൃതത്താൽ, ഈ 'ഹിരണ്യഗർഭം' മറഞ്ഞിരിക്കുന്നു. മമത നീങ്ങി, സത്യത്തെ മാത്രം കാമിക്കുന്ന മനനശീലമായ മനസ്സിൽ സങ്കല്പമാത്രയിൽ ആ നിഗൂഢരഹസ്യം പ്രകാശിതമാകുന്നു.

ആത്മരഹസ്യത്തെ ഉപാസിക്കുന്നവർ പ്രകാശത്തെ ഉപാസിക്കുന്നവ രാണ്. അതിനാൽ അവരെ 'ദേവന്മാർ' എന്നു വിളിക്കുന്നു. ആത്മോപാസന ബ്രഹ്മോപാസനയാകയാൽ അവർ 'ബ്രാഹ്മണ'രുമാണ്. ആത്മസാക്ഷാത്കാരം കൊണ്ട് സർവ്വ പ്രപഞ്ചവും സർവ്വകാമവും നേടാമെന്നാണ് പ്രജാപതിയുടെ ഉപദേശം. നൂറ്റി ഒന്നു സംവത്സരം നിരന്തരം ആത്മോപാസന നടത്തി, ബ്രഹ്മ ചര്യം പാലിച്ചിട്ടാണ് ദേവേന്ദ്രൻ അതിൻറ ഫലമായ 'ദേവത്വം' പ്രാപിച്ചത്.

ആയുഷ്മാന്മാരായ ആളുകൾക്ക് ഈ 'മഹാഭാഗ്യം' ഉണ്ടായേക്കാം. അല്പാ യുസ്സുകളും മന്ദതരപ്രജ്ഞയോടുകൂടിയവരുമായ സാധാരണ മനുഷ്യർക്ക് ഇത് സാധിക്കുമോ എന്ന ചോദ്യം ശാങ്കരഭാഷ്യം ഉന്നയിക്കുന്നു. സാധിക്കുമെന്നാണ് ശങ്കരപക്ഷം. ആത്മജ്ഞാനവും, ആത്മജ്ഞാനഫലവും തുല്യമാണ്. 'ഞാൻ ആത്മാവാണ്, ശരീരമല്ല' എന്ന് സാക്ഷാത്കരിച്ച ആരും, എന്നും പ്രകാശലോക ങ്ങളെ പ്രാപിച്ച് ആത്മാരാമരായി ഭവിക്കുന്നു.

## ഖണ്ഡം 13

1. ശ്യാമാച്ഛ ബലം പ്രപദ്യേ ശബലാച്ഛ്യാമം പ്രപദ്യേ $f$
ശ്വ ഇവ രോമാണിവിധൂയ പാപം ചന്ദ്ര
ഇവ രാഹോർ മുഖാത് പ്രമുച്യ ധൂത്വാ ശരീര ച കൃതം
കൃതാത്മാ ബ്രഹ്മലോകമഭിസംഭവാമീത്യഭിസംഭവാമീതി.

ശ്യാമത്തിൽനിന്ന് ശബളത്തിലേക്കും, ശബളത്തിൽനിന്ന് ശ്യാമത്തിലേക്കും പ്രാപിക്കുന്നു. പാപത്തെ, രോമത്തിൽ പറ്റിപ്പിടിച്ച പൊടിയെ അശ്വം എന്നപോലെ കുടഞ്ഞു കളഞ്ഞ്, രാഹുമുഖത്തുനിന്ന് മോചനം നേടിയ ചന്ദ്രനെപ്പോലെ, അകൃതമായ ശരീരം ഉപേക്ഷിച്ച് കൃതാത്മാവായി ഞാൻ ബ്രഹ്മലോകം പ്രാപിക്കുന്നു; ബ്രഹ്മലോകം പ്രാപിക്കുന്നു.

ഈ വേദമന്ത്രം ജപിക്കാനും ധ്യാനിക്കാനുമുള്ള പവിത്രമന്ത്രമാണെന്ന് ശങ്കരൻ പറയുന്നുണ്ട്.

> "ശ്യാമോ ഗംഭീരോ വർണ്ണഃ ശ്യാമ ഇവ ശ്യാമോ ഹാർദ്ദം
> ബ്രഹ്മാത്യന്തദുരവഗാഹ്യ ത്വാത്തദ്വാർദ്ദം ബ്രഹ്മജ്ഞാത്വാധ്യാ
> നേന തസ്മാച്ഛ്യാമാച്ഛബലം ശബല ഇവ ശബലോƒ
> രണ്യാധ്യനേകകാമ മിശ്രത്വാത് ബ്രഹ്മലോകസ്യശാബല്യം,
> തം ബ്രഹ്മലോകം ശബലം പ്രപദ്യേ
> മനസാ ശരീരപാതാദ്ധ്വോർദ്ധം ഗച്ഛേയം. യസ്മാദഹം
> ശബലാദ് ബ്രഹ്മലോകാന്നാമ രൂപവ്യാകരണായ ശ്യാമം പ്രപദ്യേ
> ഹാർദ്ദഭാവം പ്രപന്നോƒസ്മീത്യഭിപ്രായഃ അതസ്തമേവ പ്രകൃതി
> സ്വരൂപമാത്മാനം ശബലം പ്രപദ്യ ഇത്യർത്ഥഃ"

ശ്യാമം ഗംഭീരവർണ്ണമാണ്. ഹൃദയത്തിൽ ബ്രഹ്മമായിരിക്കുന്ന ശ്യാമം അതിന്റെ സൂക്ഷ്മസ്വഭാവവും അവ്യക്തതയുംകൊണ്ട് അത്യന്തം ദുർവിജ്ഞേയമാണ്. അതിനാൽ ആ ശ്യാമത്തെ 'വർണ്ണശബള'മെന്നപോലെ സ്ഥൂലരൂപത്തിൽ വ്യക്തരൂപത്തിൽ ധ്യാനിച്ച് സാക്ഷാത്കരിക്കുന്നു. ശബലം, 'അരം', 'ണ്യം' (സംസാരം, നിർവ്വാണം) എന്നിങ്ങനെ അനേകകാമസമ്മിശ്രമായി, നാമരൂപാത്മകമായി, പ്രകാശിപ്പിക്കപ്പെടുന്ന ഒരു സമിശ്ര ബ്രഹ്മലോകമാണ്. ആ ബ്രഹ്മലോകത്തെ (സവർണ്ണവും സരൂപവും സഗുണവുമായ ബ്രഹ്മത്തെ) മനസ്സുകൊണ്ട് ധ്യാനിച്ച്, ശരീരം പതിച്ചുകഴിഞ്ഞാൽ (മരണശേഷം) മനസാ ഗമിക്കാം (ബാർഡോവിലെ ധർമ്മത.) നാമരൂപവ്യാകരണാത്മകമായ ശബലബ്രഹ്മനെന്ന സഗുണബ്രഹ്മനിൽനിന്ന് ഞാൻ അതീവ ഹാർദ്ദമായ ശ്യാമബ്രഹ്മത്തെ (നിർഗുണ ബ്രഹ്മത്തെ) പ്രാപിക്കും എന്നാണ് അഭിപ്രായം. ആദ്യം പ്രകൃതി സ്വരൂപമായ ശബല സഗുണാത്മാവിനെ പ്രാപിക്കുന്നു. പിന്നെ, ശ്യാമമായ നിർഗുണപരമാത്മ ബ്രഹ്മത്തെയും.

രോമങ്ങളിൽ പറ്റിപ്പിടിച്ച രജസ്സിനെയും, ശരീരത്തിനു ബാധിച്ച ക്ഷീണത്തെയും ഒരൊറ്റ കുടച്ചിൽകൊണ്ട് അശ്വം കുടഞ്ഞു കളയുന്നു; ഭൂമിയുടെ ഛായയാൽ ഗ്രസിക്കപ്പെട്ട ചന്ദ്രൻ, ഞൊടിയിടയിൽ അതിൽനിന്നു മുക്തമായി ഭാസ്വരമായി വിളങ്ങുന്നു. സർവ്വാനർത്ഥകാരണമായ ശരീരത്തെയും അതിന്റെ കർമ്മജന്യങ്ങളായ രജസ്സിനെയും ധ്യാനസമാധിമുഹൂർത്തത്തിൽ കുടഞ്ഞുകളഞ്ഞ്, അവിദ്യാഛായയിൽനിന്നു മുക്തമായ ആത്മാവ്, കൃതകൃത്യമായി, മറ്റൊന്നും ചെയ്യാനില്ലാത്ത നിത്യമായ 'ബ്രഹ്മ'സ്ഥിതി പ്രാപിക്കുന്നു. 'വിരജ'യായ ജീവാത്മാവ് സംപ്രസാദമായി, 'ശ്യാമ' വക്ഷസ്സിൽ വിലയിക്കുന്നു. ('കൃഷ്ണ വൈരാജം' വായിക്കുക).

## ഖണ്ഡം 14

ആകാശം ബ്രഹ്മലക്ഷണമാണ്. അതിനെ ധ്യാനത്തിനായി നിർദ്ദേശിക്കുന്നു.

1. ആകാശോ വൈ നാമ നാമരൂപയോർനിർവ്വഹിതാ തേ യദന്തരാ
   തദ്ബ്രഹ്മ തദമൃതം സ ആത്മാ പ്രജാപതേഃ സഭാം വേശ്മ
   പ്രപദ്യേ യശോ ƒ ഹം ഭവാമി ബ്രാഹ്മണാനാം യശോരാജ്ഞാം
   യശോവിശാം യശോ ഹമനുപ്രാപത്സി സ ഹാഹം യശസാം
   യശഃ ശ്യേതമദത് കമദത്ക്കം ശ്യേതം ലിന്ദുമാഭിഗാംƒലിന്ദുമാഭിഗാം.

ആകാശമെന്ന നാമം സർവ്വ നാമരൂപങ്ങളെയും പ്രകാശിപ്പിക്കുന്നതിനെ കുറിക്കുന്നതാണ്. ഏതൊന്നിൽ അവ എല്ലാം ഇരിക്കുന്നുവോ ആ ബ്രഹ്മം അമൃതമാണ്; അതാണ് ആത്മാവ്. ഞാൻ പ്രജാപതിയുടെ സഭയിൽ പ്രവേശിക്കുന്നു. ഞാൻ ബ്രാഹ്മണന്റെ യശസ്സാണ്; രാജാക്കന്മാരുടെ യശസ്സാണ്; വൈശ്യരുടെ യശസ്സാണ്. ഞാൻ ആ യശസ്സിനെ പ്രാപിക്കാൻ ആഗ്രഹിക്കുന്നു. ഞാൻ യശസ്സുകളുടെയെല്ലാം യശസ്സാണ്. ചുവന്നതും പല്ലില്ലാത്തതും, സർവ്വം വിഴുങ്ങുന്നതും, നനഞ്ഞതുമായതിലേക്ക് ഒരിക്കലും ഞാൻ പ്രവേശിക്കാതിരിക്കട്ടെ! പ്രവേശിക്കാതിരിക്കട്ടെ!

അശരീരിത്വം, സൂക്ഷ്മത്വം, സർവ്വവ്യാപിത്വം, പ്രകാശത്തെ തന്നിൽ ലയിപ്പിക്കുന്ന സ്വഭാവം, സർവ്വ നാമരൂപങ്ങൾക്കും സ്ഥിതിചെയ്യാൻ സ്ഥലവും അവകാശവും നല്കുന്ന സ്വഭാവം — ഇവയാൽ ആകാശലിംഗമാണ് ബ്രഹ്മം. ആകാശവും ബ്രഹ്മവും ജഗദ്ബീജത്തെ ഉള്ളിൽ വഹിക്കുന്ന യോനിയാണ്; ഫേനബുദ്ബുദാദി നാമരൂപങ്ങളെ സൃഷ്ടിക്കുന്ന മഹാചൈതന്യസാഗരമാണ്; സർവ്വത്തെയും വിഴുങ്ങുന്ന കാലകാലനായ മഹാകാലമാണ്. ബൃഹദാരണ്യകം മൈത്രേയീ ബ്രാഹ്മണത്തിൽ പറഞ്ഞതുപോലെ 'ചിന്മാത്ര' കൊണ്ടുമാത്രം പ്രാപിക്കുവാൻ സാധിക്കുന്ന ചിത്സ്വരൂപമാണ്; ഊർജ്ജമാണ്. ശ്യാമവും, അവ്യക്തവും, അമൃതവും, അഭയവുമായ നിർവ്വികല്പബ്രഹ്മമാണ്.

ജന്തുക്കൾ തങ്ങളിൽ ഇരിക്കുന്ന പ്രത്യേക ചേതന എന്ന 'ചിന്മാത്ര'യാൽ അതിനെ സ്വയം അനുഭവിക്കുന്നു; സ്വസംവേദ്യമാക്കുന്നു. വ്യോമംപോലെയുള്ള സ്വഹൃദയാകാശത്തിൽ ആത്മാവിനെ സാക്ഷാത്കരിക്കുന്നു.

പ്രജാപതി ചതുർമുഖമാണ്. 'പ്രഭുവിമിതം'* എന്നറിയപ്പെടുന്ന പ്രജാപതിയുടെ വേശ്മത്തിൽ (സഭയിൽ) ഞാൻ പ്രവേശിക്കുന്നു. ബ്രാഹ്മണന്റെ പ്രത്യക്ചേതനയും, ക്ഷത്രിയന്റെ പ്രത്യക്ചേതനയും വൈശ്യന്റെ പ്രത്യക്ചേതനയും എല്ലാം ആ ബ്രഹ്മചൈതന്യമാണ്. ഈ മൂന്നു 'വർണ്ണ'ങ്ങളുടെ യശസ്സും അവർണ്ണമായ ആ നാലാമത്തെ യശസ്സിൽനിന്ന് ഉണ്ടായതാണ്. അതിനാൽ സവർണ്ണയശസ്സുകളുടെ യശസ്സാണ് അവർണ്ണ യശസ്സായ ബ്രഹ്മചൈതന്യം. ഞാൻ ആ ബ്രഹ്മചൈതന്യമാണ്. എന്റെ ചേതന (ബോധം) പ്രപഞ്ചചൈതന്യത്തോടും, പ്രപഞ്ചചൈതന്യം പ്രപഞ്ചാതീതമായ നിർവികല്പചൈതന്യത്തോടും സമഭവിക്കട്ടെ!

---

* (ഖണ്ഡം 5 ശ്ലോകം 3 നോക്കുക)

പാകംവന്ന ഫലത്തിൻെറ രോഹിതവർണ്ണം (ചുവപ്പ്) ആണ് ശ്യേതം. അദത്ക്കം എന്നാൽ പല്ലില്ലാത്തത് (ദന്തരാഹിത്യം). ചുവന്നതും പല്ലില്ലാത്തതും നനഞ്ഞതും ഭക്ഷിക്കുന്നതുമായ അവയവം കൊച്ചുകുഞ്ഞിൻെറ ചോരിവായും, സ്ത്രീയോനിയുമാണ്. നിർവ്വികല്പ ബ്രഹ്മസാരൂപ്യം പ്രാപിച്ച ഋഷി സ്ത്രീ യോനിയിൽ പുതിയൊരു കുഞ്ഞായി ജനിക്കാൻ ആഗ്രഹിക്കുന്നില്ല; സ്ത്രീ യോനിയിൽ പ്രാജാപത്യകർമ്മംചെയ്ത് പുതിയൊരു കുഞ്ഞിനെ ജനിപ്പിക്കാനും ആഗ്രഹിക്കുന്നില്ല.

തേജസ്സും ബലവും വീര്യവും വിജ്ഞാനവും ധർമ്മവും എല്ലാം തന്നെയും വിഴുങ്ങിക്കളഞ്ഞ് നശിപ്പിക്കുന്ന 'വർണ്ണ'ങ്ങളിലേക്ക് ഞാൻ വഴുതി വീണു പോകരുതേ...... ഈ മധുരശ്യാമവക്ഷസ്സിൻെറ അനന്തോർജ്ജ സാഗരത്തിൽനിന്ന് ഇനിയും ഒരു നദീരൂപത്തിൽ ഞാൻ പ്രവഹിക്കരുതേ എന്നാണ് കൃഷ്ണനിൽ വിലയിച്ച വിരജയുടെ പ്രാർത്ഥന! എൻെറ പ്രാർത്ഥന!

## ഖണ്ഡം 15

1. തദ്ധൈതദ് ബ്രഹ്മ പ്രജാപതയ ഉവാച പ്രജാപതിർമ്മന വേ മനുഃ പ്രജാഭ്യ ആചാര്യ കുലാദ്വേദമധീത്യ യഥാ വിധാനം ഗുരോഃ കർമ്മാതി ശേഷേണാഭിസമാവൃത്യ കുടുംബേശുചൗ ദേശേ സ്വാദ്ധ്യായമധീയാനോ ധാർമ്മികാൻ വിദധദാത്മനി സർവ്വേന്ദ്രി യാണി സംപ്രതിഷ്ഠാ പ്യാഹിംസൻ സർവ്വ ഭൂതാന്യന്യത്ര തീർത്ഥേഭ്യഃ സ ഖല്വേവം വർത്തയന്യാവദായുഷം ബ്രഹ്മലോക മഭിസംപദ്യതേ ന ച പുനരാവർത്തതേ ന ച പുനരാവർത്തതേ.

ഈ ജ്ഞാനം ബ്രഹ്മത്തിൽനിന്ന് പ്രജാപതിക്കു കിട്ടി. പ്രജാപതി മനുവിനും മനു തൻെറ പ്രജകൾക്കും നല്കി. ആചാര്യകുലത്തിൽ വേദം യഥാവിധി അഭ്യ സിച്ചശേഷം, ഗുരുവിനു ചെയ്യേണ്ട ദക്ഷിണാദികർമ്മങ്ങൾ പൂർത്തീകരിച്ച് സ്വകുടുംബത്തിൽ തിരിച്ചെത്തിയിട്ട്, ശുചിയായ ദേശത്തിൽ ഇരുന്ന് പഠിച്ചതെല്ലാം സ്വാദ്ധ്യായം ചെയ്യണം. അവർക്ക് ധർമ്മിഷ്ഠരായ പുത്രന്മാരെയും ശിഷ്യന്മാരെ യും തീർച്ചയായും ലഭിക്കും. സർവ്വേന്ദ്രിയങ്ങളെയും ഉൾവലിച്ച് തന്നിൽത്തന്നെ പ്രതിഷ്ഠിച്ച്, അഹിംസയെ ആചരിച്ച്, സർവ്വഭൂതങ്ങളെയും പുണ്യതീർത്ഥങ്ങളായി ക്കണ്ട് ആയുഷ്കാലം മുഴുവൻ കഴിച്ചുകൂട്ടുന്നവർ ബ്രഹ്മലോകം പ്രാപിച്ചാൽ, പുനരാവർത്തിക്കുന്നില്ല; പുനരാവർത്തിക്കുന്നില്ല.

ഇവിടെ ഗാർഹസ്ഥ്യധർമ്മം വിധിപോലെ അനുഷ്ഠിച്ചുകൊണ്ടുള്ള കുടുംബജീവിതം ബ്രഹ്മലോകപ്രാപ്തിക്ക് വിഘാതമായിട്ടല്ല, മാർഗ്ഗമായിട്ടാണ് കരുതപ്പെട്ടിരിക്കുന്നതെന്നു ശ്രദ്ധിക്കുക. എന്നിരുന്നാലും, ഗാർഹസ്ഥ്യവിഹിത മായ കർമ്മാനുഷ്ഠാനങ്ങളെക്കാൾ അതിപ്രധാനമാണ് മനനസ്വാദ്ധ്യായങ്ങൾ എന്നും സൂചിപ്പിക്കുന്നുണ്ട്. ഹിംസയും പരപീഡനവും ത്യജിച്ച്, ഇന്ദ്രിയനിഗ്രഹം ചെയ്ത്, സർവ്വ കാമസന്യാസം ചെയ്ത് ജീവിക്കുന്നവർക്ക് സംസാര, നിർവ്വാണങ്ങൾ തമ്മിൽ ഭേദമില്ല. ബുദ്ധമതക്കാരുടെ പ്രജ്ഞാപാരമിതവും ശങ്കരൻെറ അദ്വൈതവും ഉപനിഷദവും ഈ അർത്ഥത്തിൽ സമങ്ങളാണ്.



തീർത്ഥാടനവേളയിൽ കാൽച്ചവിട്ടേറ്റും മറ്റും അനേകം ജീവികൾ ചത്തു പോകും. അതും ഹിംസയാണ്. പ്രത്യേകിച്ചും മഴക്കാലത്ത് ഇതിനു സാധ്യത കൂടും. അതിനാൽ ജൈന, ബുദ്ധ, ഹൈന്ദവ സന്യാസിമാർ ചാതുർമ്മാസ്യം മഠങ്ങളിൽത്തന്നെ കഴിച്ചുകൂട്ടുന്നു. സർവ്വാശ്രമങ്ങളിലും സർവ്വ വർണ്ണങ്ങളിലും പെട്ട ആളുകൾ പരമധർമ്മമായിട്ട് അഹിംസയെ കരുതി ജീവിക്കേണ്ടതാണെന്ന് ജൈനബുദ്ധമതങ്ങൾക്കു മുൻപേ ഉപനിഷത്തുക്കൾ പറഞ്ഞിട്ടുണ്ട്.

പുനരാവൃത്തിരഹിതമായ ബ്രഹ്മലോകപ്രാപ്തിക്കുശേഷം പുനരാവൃത്തി രൂപമായ സംസാരത്തിലേക്ക് ബ്രഹ്മജ്ഞാനി തിരിച്ചു വരുന്നില്ല. ബ്രാഹ്മീസ്ഥി തിയിൽത്തന്നെ നിരന്തരമായി ജ്ഞാനി നിഷ്ഠ നേടുന്നു; ഉറച്ചിരിക്കുന്നു.

അദ്വയവും അമൃതവും ചിദ്സ്വരൂപവും വിജ്ഞാനഘനവുമായ ആ സാന്ദ്രാ നന്ദശ്യാമാകാശത്തിൽ ഞാൻ ജ്ഞാനച്ചിറകു വിടർത്തി സ്വതന്ത്രമായി പാടിപ്പറ ക്കുന്നു; ആ സാന്ദ്രാനന്ദാശ്ലേഷത്തിൽ ഞാൻ സുഷുപ്തിയിൽ ലയിക്കുന്നു; ആ ശ്യാമപ്രകൃതിയിലേക്ക് ഞാൻ കണ്ണുനട്ടിരിക്കുന്നു. എൻെറ ഹൃദാകാശം ആ ചിദാകാശത്തിൽ ചേരുന്നു.

എൻെറ ചിത്കണം ആ ചിത്സാഗരത്തെ അളക്കുന്നു........
എൻെറ പ്രേമം അതിനെ മാറോടണച്ചു പുൽകുമ്പോൾ.......
ഞാൻ ഏത്? അത് ഏത്?.....
ഞാനും അതും ഒന്നാകുന്ന അദ്വൈതാനുഭൂതി......
എൻെറ സ്വാനുഭൂതി.... അവർണ്ണ, സവർണ്ണ സംഗമമായ സുവർണ്ണതീർത്ഥം,
— അഹം ബ്രഹ്മ അസ്മി....
ഓം....

# ഉള്ളടക്കം


1. ഈശാവാസ്യം

2. ബൃഹദാരണ്യകം

   A. മധുകാണ്ഡം

   B. മുനികാണ്ഡം

   C. ഖിലകാണ്ഡം


ഒരു കണം എങ്ങനെ പെരുമാറുന്നു എന്നതിന് എപ്പോഴും ഒരു കാരണം ഉണ്ടായിക്കൊള്ളണമെന്നില്ല. ചിലപ്പോൾ മനുഷ്യരുടെ പെരുമാററത്തിനും കാരണമുണ്ടാവാറില്ല. നിങ്ങൾ 'ഷ്രോഡിംഗ'റുടെ പൂച്ചയെ അറിയുമോ? ആ പൂച്ച ഒരു മുറിയിൽ അടയ്ക്കപ്പെട്ടു. ഒരു മണിക്കൂറിൽ ഒരു ന്യൂക്ലിയർ ഡീക്കേ (Nuclear decay) ഉണ്ടാവാൻ 50 ശതമാനം ചാൻസ് ഉള്ള ഒരു ഗീഗർ കൗണ്ടർ (Geiger counter) മുറിയിലുണ്ട്. ഓരോ തവണയും റേഡിയോ പ്രസരം ഉണ്ടാവുമ്പോൾ ഒരു ഫ്ലാസ്ക് വിഷവാതകം മുറിയിൽ നിറയും. ഷ്രോഡിംഗറുടെ തരംഗന്യായപ്രകാരം ഒരു മണിക്കൂർ കഴിഞ്ഞാൽ ഒരു ജീവനുള്ള പൂച്ചയും ചത്ത പൂച്ചയും സമമായ അളവിൽ അവശേഷിക്കും. ഗണിതവും സത്യവും എപ്പോഴും ഒന്നാവണമെന്നില്ല എന്ന് ഷ്രോഡിംഗർ ഈ പരീക്ഷണംകൊണ്ട് തെളിയിച്ചു. പക്ഷേ, ഈ തരംഗന്യായവും അതിൻെറ അനേക ഉൾപ്പിരിവുകളും കാലദേശങ്ങളെക്കുറിച്ചുള്ള ശാസ്ത്രത്തിൻെറ ധാരണയെ ആകെ മാററിക്കളഞ്ഞു. അനേകം പ്രപഞ്ചങ്ങൾ, ഒന്ന് ഒന്നിൻെറ സാന്നിദ്ധ്യം അറിയാതെ, സ്ഥിതിചെയ്യുന്നുണ്ട് എന്ന നിഗമനത്തിലാണ് ഇത് എത്തിച്ചത്. നമ്മുടെ പ്രപഞ്ചത്തിൽ ഓരോ ഷ്രോഡിംഗർ പൂച്ച ജീവിക്കുമ്പോഴും മറേറതോ പ്രപഞ്ചത്തിൽ ഒന്ന് മരിക്കുന്നുണ്ട്. മറിച്ച്, നമ്മുടെ പ്രപഞ്ചത്തിൽ ഓരോ പൂച്ച മരിക്കുമ്പോൾ, മറേറതോ പ്രപഞ്ചത്തിൽ ഒന്ന് ജീവിക്കുന്നുണ്ട്. അങ്ങനെ ഗണിതവും സത്യവും തമ്മിലുള്ള വൈരുദ്ധ്യത്തെ ശാസ്ത്രജ്ഞന്മാർ ഇല്ലായ്മചെയ്തു. ഇങ്ങനെയുള്ള ഉപരിലോകങ്ങളെക്കുറിച്ച് ആധുനികശാസ്ത്രം ഈയിടെ മാത്രമാണ് പറയാൻ തുടങ്ങിയത്. എന്നാൽ, അറേറാമിക് ഫിസിക്സിൻെറ ഈ പുതിയ കാൽവയ്പിന് പഴയൊരു ചരിത്രമുണ്ട്. ജൂലിയസ് റോബർട്ട് ഓപ്പൻഹീമർ പറഞ്ഞു: "The general notions about human understanding... which are illustrated by discoveries in atomic physics are not in the nature of things wholly unfamiliar, wholly unheard of or new. Even in our own culture they have a history, and in Buddhist and Hindu thought a more considerable and central place. What we shall find is an exemplification, an encouragement, and a refinement of old wisdom." എസാലൻ ഇൻസ്ററിററ്യൂട്ടിലെ സൈക്കോളജിസ്ററ് ലോറൻസ് ലെഷാൻ മിൻസ്കോസ്കി പ്രപഞ്ചത്തെയും അദ്വൈതിയുടെ പ്രപഞ്ചത്തെയും ഒന്നായി കരുതുന്നു. Mysticism and the New Physics എന്ന ഗ്രന്ഥത്തിൽ Mitchell Talbot 'തന്ത്ര'ത്തെ ഒരു പുരാതന ക്വാണ്ടം ഫിസിക്സ് സിദ്ധാന്തമായിട്ട് വിശേഷിപ്പിക്കുന്നു. തന്ത്രത്തിലെ നാദം, ബിന്ദു, നാദബിന്ദു എന്നിവ Vibration (wave), Particle, wave particle എന്നിവയാണ്. സ്ഫോടം ഒരു Big Bang.

ഷ്രോഡിംഗറുടെ പൂച്ചയ്ക്കും നാദബിന്ദുക്കൾക്കും (wave particle) എങ്ങനെ സമാനത എന്നല്ലേ? The primordial substance of the universe appears to be these wave particles and quanta. But wave particles and quanta don't possess any reality, at least not in the term we are accustomed to dealing with in classical physics. They are both waves and particles two mutually exclusive types of entities and this complementarity places them, in a category analogous to Schrodinger's cat. (Page 116- Mysticism and the new Physics).

ഒരു വസ്തുവെ അതിന്റെ നാദ അവസ്ഥയിലും ബിന്ദു അവസ്ഥയിലും നാദബിന്ദു അവസ്ഥയിലും മനസ്സിലാക്കാം. (wave, particle, wave- particle). ഒരു പൂച്ചയെ ചത്തതും, ജീവിച്ചതും ചത്തു ജീവിച്ചതുമായിട്ട് ഷ്രോഡിംഗർ സിദ്ധാന്തത്തിൽ ഗ്രഹിക്കുന്നതുപോലെ. ശിവൻ, ശക്തി, ശിവശക്തി എന്ന് തന്ത്രകാരന്മാർ ഇതിനെ വിളിക്കുന്നു. താന്ത്രികഗ്രന്ഥങ്ങളിൽ ശിവന് വ്യോമകേശൻ എന്നൊരു പേരുണ്ട്. മുടിയഴിച്ചിട്ട് താണ്ഡവമാടുന്ന ശിവന്റെ ഓരോ മുടിനാരും വൈദ്യുതീതരംഗങ്ങൾ നിറഞ്ഞ ശക്തിരേഖകളായിരിക്കുന്നു. ആ അഴിച്ചിട്ട മുടിയാണ് വ്യോമം. മുടി അഴിച്ചിടുമ്പോൾ പ്രകാശം അഥവാ വികാസമാണ്. ശിവൻ മുടി മുണ്ഡനം ചെയ്ത് ലിംഗരൂപമായിരിക്കുമ്പോൾ (ബിന്ദു) പ്രപഞ്ചം അവനിൽ സങ്കോചിച്ച് ലയിച്ചിരിക്കുന്നു. (മുണ്ഡകോപനിഷത്ത് എന്ന പദത്തിന്റെ അർത്ഥം നോക്കുക).

When electric lines of force converge upon a region of space, they don't just criss-cross, but seem to converge and sink into the fabric of space like threads being pulled through a funnel or down a bath tub drain. Wheeler suggest that they must be passing into a wormhole. "A clasical geometro-dynamical electric charge is a set of lines trapped in the topology of space." This is very startling, for the Tanthras speak of space as being permeated by lines of force known as the hairs of Siva (Page 118. Mysticism and the New Physics). പ്രപഞ്ചം മുഴുവനായി തന്നിലേക്ക് ലയിപ്പിക്കുന്ന ഒരു തമോഗർത്തമായി ശിവബിന്ദുവിനെ കാണാം എന്ന് ഗ്രന്ഥകാരൻ തുടർന്ന് സ്ഥാപിക്കുന്നു.

ഉപനിഷത്തുക്കൾ താന്ത്രികമായ ഈ അദ്വൈതാവസ്ഥയെ യുക്തിസഹമായി അവതരിപ്പിക്കുന്നു. ഈശാവാസ്യത്തിലും അതുതന്നെ നമുക്കു കാണാം.

# 1

# ഈശാവാസ്യ ഉപനിഷത്ത്

ഓം. പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത്പൂർണ്ണമുദച്യതേ
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതെ
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഓം. ഈശാവാസ്യമിദം സർവ്വം യത് കിഞ്ച
   ജഗത്യാം ജഗത്
   തേന ത്യക്ത്യേന ഭുഞ്ജീഥാ
   മാ ഗൃധഃ കസ്യസ്വിദ്ധനം.

ഓം. ജഗത്തിൽ ജഗത്തായിരിക്കുന്ന സർവ്വവും ഈശ്വരനാൽ വസിക്കപ്പെട്ടിരിക്കുന്നു. ഈ ത്യാഗശീലത്താൽ സംരക്ഷിക്കുക. മറ്റൊരാളുടെ ധനം മോഹിക്കാതിരിക്കുക.

സർവ്വ ജന്തുക്കളുടെയും അന്തരാത്മാവായി സർവ്വത്തെയും നിയന്ത്രിക്കുന്നവനാണ് ഈശ്വരൻ. സർവ്വ ജീവികളിലും വൃക്ഷാദികളിലും അവയുടെ വളർച്ചയ്ക്കും ചലനത്തിനും കാരണമായി ഈശ്വരൻ ഇരിക്കുന്നു. ഭൂമിയും ഒരു ജീവിയാണ്. കാരണം, അതും ചലിക്കുന്നുണ്ട്. ചലനം ജീവന്റെ ലക്ഷണമാണ്. പ്രപഞ്ചം 'ജഗത്തെ'ന്നു വിളിക്കപ്പെടുന്നത് അതിന് ചലനമുള്ളതിനാലാണ്. ചലനശീലമുള്ള ഭൂമിയിലും സർവ്വജീവജാലത്തിലും ഈശ്വരസാന്നിദ്ധ്യമുണ്ട്. ഈ സർവ്വേശ്വരവാദം ഒരേകേശ്വരവാദംതന്നെയാണ്. ലോകത്തിലെ മറ്റെല്ലാ മതങ്ങളും പറയുന്നു, 'ഒരേ ഒരീശ്വരനേയുള്ളു.' ആ ഏകേശ്വരവാദികളോട് സർവ്വേശ്വരവാദിയായ ഭാരതത്തിലെ അദ്വൈതി പറയുന്നു.

"ശരിയാണ്. ഈശ്വരനേയുള്ളു. മറ്റൊന്നുമില്ല. സർവ്വം ബ്രഹ്മമയം." ചന്ദനമരത്തിലെ സുഗന്ധം ചന്ദനക്കട്ട അരച്ചരച്ച് തേഞ്ഞുപോകുമ്പോഴാണ് ആസ്വദിക്കാനാവുക. അതുപോലെ ജീവികളിലെ ഈശ്വരത്വം അവരുടെ പ്രാപഞ്ചികത അരഞ്ഞരഞ്ഞില്ലാതാവുമ്പോൾ പ്രകടമാവുന്നു. പ്രാപഞ്ചികതയെ സന്യസിക്കുമ്പോൾ മാത്രമാണ് നമ്മിലെ ഈശ്വരത്വത്തെ സംരക്ഷിക്കാൻ നമുക്കാവുക. പ്രാപഞ്ചികതയെ ത്യജിക്കുക എന്നുവെച്ചാൽ നമ്മുടേതല്ലാത്ത ധനങ്ങളെ എല്ലാം ത്യജിക്കുക, അവയിൽ തോന്നുന്ന മോഹത്തെപ്പോലും ത്യജിക്കുക.

നമ്മുടേതായി നമുക്ക് ഒന്നേയുള്ളൂ ആത്മവിദ്യ. അതൊഴികെ മററെല്ലാ വസ്തു ക്കളിലും ആസക്തി വെടിയുക.

ഇക്കാണുന്ന പ്രപഞ്ചം നമ്മുടേതല്ല, ആരുടേതുമല്ല. ഈശ്വരൻേറതാണ്. ആ പ്രപഞ്ചത്തെ ആത്മാർപ്പണമായി, ബ്രഹ്മാർപ്പണമായി ത്യജിക്കുക. ആത്മാവൊഴികെ മറെറല്ലാം ആപേക്ഷികസത്യങ്ങളാകയാൽ, പരമാർത്ഥസത്തയായ ആത്മാവിൻെറ മുന്നിൽ അവ സ്വപ്നസദൃശങ്ങളായ മിത്ഥ്യകളാണ്. സത്യം കയ്യിലിരിക്കുമ്പോൾ നാം എന്തിനു മിത്ഥ്യകളിൽ ഭ്രമിക്കണം?

2. കുർവ്വ ന്നേ വേഹ കർമ്മാണിജി ജീവിഷേച്ഛതാം സമാഃ
ഏവം ത്വയി നാന്യഥേ തോ $f$ സ്തി ന കർമ്മ ലിപ്യതേ നരേ.

കർമ്മങ്ങൾ അനുഷ്ഠിച്ചുകൊണ്ട് നൂറു വർഷം ജീവിച്ചിരിക്കുക. ആ കർമ്മങ്ങൾ കർമ്മം ചെയ്യുന്നവനെ ബന്ധിക്കയില്ല. അതല്ലാതെ മാർഗ്ഗമില്ല.

ആദ്യത്തെ ശ്ലോകത്തിൽ നിവൃത്തിലക്ഷണധർമ്മം പറഞ്ഞു. അത് സാധിക്കാത്തവർ രണ്ടാം ശ്ലോകത്തിൽ പറഞ്ഞ പ്രവൃത്തിലക്ഷണധർമ്മത്തോടുകൂടി, സ്വന്തം കർമ്മങ്ങൾ അനുഷ്ഠാനപൂർവ്വം ചെയ്ത് മനുഷ്യായുസ്സ് മുഴുവൻ തീർക്കണം. ആദ്യശ്ലോകം സന്യാസിക്കുള്ളതാണ്. രണ്ടാമത്തെ ശ്ലോകം ഗൃഹസ്ഥനും. ക്രിയാപഥമെന്ന പ്രവൃത്തിമാർഗ്ഗവും സന്യാസപഥമെന്ന നിവൃത്തി മാർഗ്ഗവും സൃഷ്ടിയുടെ ആരംഭകാലംമുതൽക്കുതന്നെ മനുഷ്യൻെറ മുമ്പിലുള്ള രണ്ടു പന്ഥാക്കളാണ്.

3. അസൂര്യാ നാമ തേ ലോകാ അന്ധേന തമസാവൃതാ
താംസ്തേ പ്രേത്യാഭിഗച്ഛന്തി യേകേ ചാത്മഹനോജനാഃ

സൂര്യനില്ലാത്ത 'അസുര'ലോകങ്ങളുണ്ട്. അവ അന്ധമായ തമസ്സുകൊണ്ട് മൂടപ്പെട്ടിരിക്കുന്നു. ആത്മഹത്യചെയ്യുന്നവർ ആ ലോകങ്ങളിലേക്കാണ് പോകുന്നത്. അസുരലോകങ്ങൾ ഇവിടെ തമോഗുണം ഏറിയും സത്വഗുണം കുറഞ്ഞും ഇരിക്കുന്ന സ്ഥാവരലോകങ്ങളാണ്. ആത്മഹത്യ ചെയ്യുന്നവർ പുനർജ്ജനിക്കുക വൃക്ഷങ്ങളോ കല്ലോ ഒക്കെയായിട്ടാണ്. പ്രകാശമയങ്ങളായ സൂര്യലോകങ്ങൾ അവർക്ക് അപ്രാപ്യമാണ്.

അവിദ്യയുള്ള അജ്ഞരായ മനുഷ്യർ ദിനംപ്രതി സ്വാത്മാവിനെ ഹനിക്കുകയാണ്. അവിദ്യാദോഷമെന്ന തിരസ്കരണികൊണ്ട് അവരിലെ ആത്മാവ് മൂടപ്പെട്ടിരിക്കയാണ്. അതിനാൽ ആത്മാവിൻെറ അമരത്വവും അജരത്വവുമായ സംവേദനലക്ഷണം പ്രാകൃതരായ മൂഢന്മാരിൽ, മരിച്ച മനുഷ്യനിലെന്നപോലെ, കാണാൻ സാധിക്കുന്നില്ല. അതുകൊണ്ടാണവരെ ആത്മഹന്താക്കളെന്നു വിളിക്കുന്നത്. ഇവർ സംസാരചക്രത്തിൽ പുഴുവായും കല്ലായും ചെടിയായും ഒക്കെ മാറിമാറി വന്നുപെടുന്നു.

ഉത്തരധ്രുവത്തിൽ നില്ക്കുന്നവൻ വിചാരിക്കുന്നു. ഞാൻ സൂര്യനഭിമുഖമായി നില്ക്കുന്നു. ഞാൻ പ്രകാശലോകത്തിലാണ്. ദക്ഷിണാർദ്ധഗോളത്തിലുള്ളവർ സൂര്യനില്ലാത്ത ആസുരലോകങ്ങളിലാണ്. 'ആസ്ട്രോണമി' വികസ്വരമാവും മുമ്പ് ഭൂമദ്ധ്യരേഖാഭാഗത്തുള്ളവരും ഇതുപോലൊരു സങ്കല്പം കൊണ്ടു



നടന്നു. കിഴക്കെ അർദ്ധഗോളത്തിലുള്ളവർ (ജപ്പാൻ, ചൈന, ഇന്ത്യ) വിചാരിച്ചു "ഞങ്ങൾ സുരലോകത്തിലാണ്. പടിഞ്ഞാറെ അർദ്ധഗോളത്തിലുള്ളവർ സൂര്യൻ അസ്തമിക്കുന്ന അസുരലോകങ്ങളിലും". അവർ പശ്ചിമാർദ്ധഗോളത്തിലെ ഭൂഭാഗങ്ങൾക്ക് അസുരദ്വീപമെന്നു പേരിട്ടു (Azores). അതലാന്തത്തിലെ അസുരദ്വീപത്തെ അവർ മയദാനവൻെറ രാജധാനിയായി കരുതി. ഇവിടെ സത്വം കുറഞ്ഞും തമോഗുണം ഏറിയുമിരിക്കുന്ന സർവ്വയോനികളെയും അസുരയോനിയായിട്ട് ആചാര്യൻ വിവക്ഷിക്കുന്നു.

4. അനേജദേകം മനസോ ജവീയോനൈനദേവാ
ആപ്നുവൽപൂർവ്വമർഷത്
തദ്ധാവതോ$f$ന്യാനത്യേതിതിഷ്ഠത്തസ്മിന്നപോ
മാതരിശ്വാ ദധാതി.

അത് ഏകവും അചലവും മനസ്സിനെക്കാൾ വേഗത കൂടിയതുമാണ്. അത് എല്ലാററിനും പൂർവ്വം (മുന്നിൽ-മുമ്പ്-കിഴക്ക്) ആകയാൽ പ്രകാശത്തിന് (ഇന്ദ്രിയദേവതകൾക്ക് എന്നും) അതിനെ പ്രാപിക്കാൻ കഴിയുന്നില്ല. അത് അചലമായിരുന്നുകൊണ്ട് വേഗത്തിൽ ചരിക്കുന്ന അവയെ (പ്രകാശത്തെയും ഇന്ദ്രിയങ്ങളെയും) പിന്നിലാക്കുന്നു. അതിൻെറ സാന്നിദ്ധ്യം ഒന്നുകൊണ്ടു മാത്രമാണ് മാതരിശ്വൻ ജീവികളെ ചലിപ്പിക്കുന്നത്.

മൂന്നാമത്തെ ശ്ലോകത്തിൽ അസുരലോകത്തെ പരാമർശിച്ച് നാലാം ശ്ലോകത്തിൽ വീണ്ടും ബ്രഹ്മത്തിൻെറ സ്വഭാവത്തിലേക്കുതന്നെ പ്രവേശിക്കുമ്പോൾ ബോധത്തിൻെറ ഒഴുക്കിൽ (stream of consciousness) തടസ്സം നേരിടുന്നു. ഗോഭിലകാരികയിലെ ശ്ലോകക്രമം അനുസരിച്ച് ഇതാണ് മൂന്നാം ശ്ലോകം. അസൂര്യലോകത്തെ പ്രതിപാദിക്കുന്ന ശ്ലോകം 12-ാം ശ്ലോകമാണ്.

ബ്രഹ്മം 'ഏജ്' (കമ്പനംകൊള്ളുക) എന്ന സ്വഭാവം ഉള്ളതും ഇല്ലാത്തതുമാണ്. അതിന് ചലനമില്ല, പക്ഷേ, ചലനമുണ്ട്. ഇന്ദ്രിയങ്ങൾക്ക് ഗ്രഹിക്കാവുന്നതിനപ്പുറത്തുള്ള അതീന്ദ്രിയമേഖലയാണത്. പ്രകാശരശ്മികളുടെ വേഗതയ്ക്കപ്പുറത്തുള്ള ലോകമാണത്. പ്രകാശവേഗതയെയും മനസ്സിൻെറ വേഗതയെയും ഇന്ദ്രിയങ്ങളുടെ വേഗതയെയും തോല്പിച്ചുകൊണ്ട് അവയെക്കാൾ വേഗതയിൽ, അവയെക്കാൾ മുമ്പിൽ 'അചല'മായ അത് വികസിച്ചുകൊണ്ടിരിക്കുന്നു. വികസിക്കുന്ന അനന്തമായ അതിനെ വ്യാപിത്വംകൊണ്ട് 'വ്യോമം'പോലെ കരുതുന്നു. സർവ്വവ്യാപിയായ, നിരുപാധികമായ ആ അവസ്ഥതന്നെ മൂഢന്മാരുടെ ഉള്ളിൽ ഉപാധികളുള്ള സംസാരപ്രപഞ്ചമായി തോന്നപ്പെടുന്നു. ഈ തോന്നലാണ് മായ. അന്തരീക്ഷമാകുന്ന അമ്മയിൽത്തന്നെ സഞ്ചരിക്കുന്ന മാതരിശ്വനായ വായുവും ചൈതന്യസ്വരൂപമായ ആ നിത്യവസ്തുതന്നെയാണ്. സർവ്വപ്രാണങ്ങളെയും അത് ക്രിയാത്മകമാക്കുന്നു. സർവ്വത്തിലും ഓതപ്രോതമായി 'സൂത്രാത്മാ'വെന്ന പേരിൽ ഇരുന്ന് മാതരിശ്വൻ ചലനാത്മകമായി ജഗത്തിനെ ധരിക്കുന്നു. ഈ പ്രാണനാണ് പ്രാണികളുടെ ചേഷ്ടാലക്ഷണമായ കർമ്മങ്ങളെ വിഭജിക്കുന്നത്. അഗ്നി, ആദിത്യൻ, പർജ്ജന്യൻ മുതലായവയിൽ ജ്വലനം, ദഹനം, പ്രകാശം, അഭിവർഷണം മുതലായ ലക്ഷണങ്ങളും അതിനുള്ള ശക്തിയും മാതരിശ്വൻ

നൽകുന്നു. ഒരേ സമയം ചലവും അചലവുമായിരിക്കുന്ന ബ്രഹ്മത്തിന്റെ സ്വഭാവം ഷ്രോഡിംഗറുടെ പൂച്ചയുടേതുമായി താരതമ്യപ്പെടുത്തുക.

5. തദേ ജതി തന്നൈ ജതി തദൂരേ തദന്തികേ
   തദന്തരസ്യ സർവ്വസ്യ സർവ്വസ്യാസ്യ ബാഹ്യതഃ

അത് ചലിക്കുന്നുണ്ട്, ചലിക്കുന്നില്ല; അതകലെയാണ്, അടുത്തുമാണ്. അത് സർവ്വത്തിന്റെയും ഉള്ളിലാണ്. സർവ്വത്തിന്റെയും പുറത്തുമാണ്. 'തദൂരേ' എന്നാൽ വർഷകോടിശതംകൊണ്ടും അവിദ്വാന് പ്രാപിക്കാനാവാത്തത്ര അകലെ. തദന്തികേ എന്നാൽ സ്വാത്മാവിൽത്തന്നെ വിദ്വാന് സാക്ഷാത്കരിക്കാവുന്നത്ര അടുത്ത്. പ്രകാശരശ്മിക്കുപോലും കടന്നു ചെല്ലാനാവാത്ത അകലങ്ങളിലേക്ക്, ശതകോടി പ്രകാശവർഷം അകലേക്ക് വ്യാപിച്ചു വികസിച്ചു കിടക്കുന്ന expanding universe ശാസ്ത്രജ്ഞന്റെ ഹൃദയാകാശത്തിൽ വിടർന്നു നില്ക്കുന്ന ഒരു വെള്ളത്താമരയാണ്. സർവ്വ വസ്തുക്കളുടെ ഉള്ളിലും പുറത്തും വ്യാപിച്ചു നില്ക്കുന്ന അതിന്റെ നിരന്തരമായ അവസ്ഥ (ഇടയിൽ മറ്റൊന്നില്ലാത്ത അവസ്ഥയാണ് നൈരന്തര്യം) 'പ്രജ്ഞാനഘന'മെന്ന് വിളിക്കപ്പെട്ടിരിക്കുന്നു. വ്യാപകത്വംകൊണ്ട് ബൃഹത്വം പറഞ്ഞു. അതേസമയം അതിന്റെ 'നിരതിശയസൂക്ഷ്മത്വ'വും പറഞ്ഞു. ഇന്നത്തെ കോസ്മോളജിയെപ്പോലെ ബൃഹത്തായ പ്രപഞ്ചത്തെയും (general theory) സൂക്ഷ്മപ്രപഞ്ചത്തെയും (Quantum dynamics) അന്നും ശാസ്ത്രം വിലയിരുത്തിയിരുന്നു. ആ രണ്ടുവിധ പ്രപഞ്ചവും മനുഷ്യന്റെ ബോധചൈതന്യമായി അവന്റെ ഉള്ളിലാണ് സാക്ഷാത്കരിക്കപ്പെടുന്നതെന്നും അറിഞ്ഞിരുന്നു. ഭഗവദ്ഗീത 18-ാം അദ്ധ്യായത്തിലും അരികിലും അടുത്തും ചലവും അചലവുമായ ശക്തിയെ പരാമർശിക്കുന്നുണ്ട്.

6. യസ്തു സർവ്വാണിഭൂതാന്യാത്മന്യേവാനുപശ്യതി
   സർവ്വ ഭൂതേഷുചാത്മാനം തതോന വിജുഗുപ്സതേ

ആര് സർവ്വഭൂതങ്ങളെയും സ്വാത്മാവിൽത്തന്നെ ദർശിക്കുന്നുവോ, ആ മനുഷ്യൻ ഒന്നിനെയും വെറുക്കുന്നില്ല.

മുമുക്ഷുവായ പരിവ്രാജകൻ സ്ഥാവരങ്ങളിൽ പോലും ചൈതന്യം മാത്രം കാണുന്നു. അത് ആത്മചൈതന്യമെന്നറിയുന്നു. നിർവ്വിശേഷവും നിർഗുണവും കേവലവുമായ ബ്രഹ്മചൈതന്യത്തെ മാത്രം സർവ്വത്ര കാണുന്നവൻ ആ ഊർജ്ജത്തിന്റെ നൈരന്തര്യത്തിൽ, സ്ഥലകാല നൈരന്തര്യവും കാണുന്നു. സർവ്വ സ്ഥാവര ജംഗമങ്ങളുടെയും നൈരന്തര്യം സൂത്രാത്മാവായ മാതരിശ്വനിൽ കാണുന്നു. $E= Mc^2$എന്ന ആ സാക്ഷാത്കാരത്തിൽ ദ്രവ്യം ഊർജ്ജമാണെന്ന അറിവിൽ, ദ്രവ്യം ആപേക്ഷികവും സോപാധികവുമാകയാൽ വെറും മിത്ഥ്യയാണെന്നും ഊർജ്ജം മാത്രമാണ് സത്യമെന്നുമുള്ള അറിവും അന്തർഭവിച്ചിരിക്കുന്നു. പ്രപഞ്ചത്തിലും കാലത്തിലുമുള്ള നൈരന്തര്യം ദർശിച്ചവന് ഞാൻ, നീ, ഇത്, അത് മുതലായ ഭേദങ്ങളില്ല. സർവ്വത്ര ഊർജ്ജം. ഊർജ്ജസാഗരനൃത്തം... തന്നിൽനിന്നു വേറിട്ട് മറ്റൊന്നിനെ കാണാത്ത ഒരാൾ എന്തിനെ വെറുക്കാനാണ്? പ്രകാശമില്ലാത്ത അസുരലോകമെന്ന് കരുതുന്ന സ്ഥാവരങ്ങളുടെ ലോകവും



പ്രകാശരശ്മി കടന്നു ചെല്ലാത്ത തമോഗർത്തങ്ങളുടെ അനന്തലോകവും തമസ്സാണ് എന്നു നാം കരുതുന്നു. ആ തമസ്സിൽ നിർല്ലീനമായിരിക്കുന്ന അനന്തചൈതന്യത്തെ മാത്രമാണ് ശാസ്ത്രജ്ഞനായ മുമുക്ഷു കാണുന്നത്. സ്ഥാവരങ്ങളിൽ ഫോട്ടോണുകളായി, തമോഗർത്തങ്ങളിൽ സൂപ്പർ സ്ട്രിങ്ങുകളായി ആ ചൈതന്യത്തെ അവൻ വിഭാവനം ചെയ്യുന്നു.

7. യസ്മിൻ സർവ്വാണി ഭൂതാന്യാത്മൈവാഭൂദ്വിജാനതഃ
   തത്ര കോ മോഹഃ കഃ ശോക ഏകത്വമനുപശ്യതഃ

ഒരാൾ സർവ്വ ഭൂതങ്ങളും സ്വാത്മാവുതന്നെ എന്നറിഞ്ഞു കഴിഞ്ഞാൽ, അയാൾക്ക് മോഹമെവിടെ? ഏകത്വം ദർശിച്ചു കഴിഞ്ഞവന് ശോകമെവിടെ? വിശുദ്ധവും ഗഗനോപമവുമായ ആത്മതത്വത്തിന്റെ ഏകത്വം ദർശിച്ചവന് കാമകർമ്മബീജം അജ്ഞാതമാണ്. അവനിൽ കാമകർമ്മബീജം ഇല്ല. കാമകർമ്മത്തിന്റെ ബീജം തന്നെ ഇല്ലെങ്കിൽ കാമകർമ്മങ്ങളുടെ ഫലമായ ശോകമോഹങ്ങൾ എങ്ങനെ ഉണ്ടാവും? മറ്റൊരാളുടെ ധനം മോഹിക്കാതിരിക്കുക എന്ന് ആദ്യ ശ്ലോകത്തിൽ ഉപദേശരൂപത്തിൽ പറഞ്ഞു. മോഹവും തജ്ജന്യമായ ശോകവും ഇല്ലാത്ത അവസ്ഥ. 'ഈശാവാസ്യമിദം സർവ്വം' എന്ന് അനുഭവത്തിൽനിന്ന് ബോദ്ധ്യപ്പെട്ടവനേ ലഭ്യമാകൂ എന്ന് ഇപ്പോൾ തെളിയിച്ചും കഴിഞ്ഞു.

8. സപര്യാഗാശ്ചുക്രമകായമവ്രണമസ്നാവിരം ശുദ്ധമപാപവിദ്ധം
   കവിർമ്മനീഷി പരിഭൂഃ സ്വയംഭൂര്യാ തഥ്യതോ ƒർത്ഥാൻ
   വ്യദധാശ്ചാശ്വതീഭ്യഃ സമാഭ്യഃ

ആത്മാവ് സർവ്വവ്യാപിയായി സർവ്വത്തിലും ചെല്ലുന്നു. ശുക്രവും അകായവും അവ്രണവും അസ്നായുവും ശുദ്ധവും പാപരഹിതവുമാണ്. കവിയും മനീഷിയും പരിഭൂവും സ്വയംഭൂവും ആണ്. യഥാനുരൂപമായി വിഭജിക്കപ്പെട്ട ശാശ്വതകളായ സമകൾക്ക് അത് ക്രമം നല്കി.

പര്യയം എന്നത് ജ്യോതിശ്ശാസ്ത്രസംബന്ധിയായ ഒരു പദമാണ്. ഗ്രഹങ്ങളും നക്ഷത്രങ്ങളും താന്താങ്ങളുടെ കക്ഷ്യകളിൽ ചുറ്റിത്തിരിയുന്നതിനെ ഭഗണ പര്യയം എന്നു പറയും. ബ്രഹ്മത്തിന്റെ കക്ഷ്യ ഈ പ്രപഞ്ചവും അതിനതീതമായ അനേകം പ്രപഞ്ചങ്ങളുമാണ്. അവിടെയെല്ലാം സാമന്തന്മാർക്കിടയിൽ പര്യടനം നടത്തുന്ന ചക്രവർത്തിയെപ്പോലെ സർവ്വ വ്യാപിയായി തേജസ്വിയായി വ്യാപിച്ചു നില്ക്കുന്നു; ആകാശംപോലെ സർവ്വഗതമായിരിക്കുന്നു. ശുക്രം എന്നതിന് ശുദ്ധം ജ്യോതിഷ്മദ്ദീപ്തിമാനിത്യർത്ഥഃ എന്ന് ശാങ്കരഭാഷ്യം.

ശുദ്ധവും ജ്യോതിഷ്മത്തും ദീപ്തിമത്തുമായ ആകാശം പോലെ സർവ്വയിടത്തും വ്യാപിച്ച ബ്രഹ്മം എന്ന വിശേഷണം (പര്യഗാശ്ചുക്ര) നല്കുന്നത് ശ്രദ്ധേയമാണ്. മാത്രമല്ല, അകായം (അശരീരി) ആണ് ബ്രഹ്മം. ശരീരമില്ലാത്തതിനാൽ അവ്രണവും അസ്നായുവുമാണെന്ന് സ്വാഭാവികമായും വന്നു കൂടുന്നു. അജ്ഞാനമാകുന്ന കളങ്കം ബാധിക്കാത്തതിനാൽ (അവിദ്യാമലം ഇല്ലാത്തതിനാൽ) അതിന് ശരീരവും ഇല്ല. ലിംഗ, കാരണ ശരീരങ്ങളില്ലാത്ത അതിനെ പാപപുണ്യങ്ങളോ ധർമ്മാധർമ്മങ്ങളോ സ്പർശിക്കുന്നില്ല. ബ്രഹ്മം കവിയാണ്.

കവി എന്നാൽ ക്രാന്തദർശിയും സർവ്വദൃക്കും. മനീഷി എന്നാൽ മനസ്സിന്റെ ഈൗർഷിതാവായ, സർവ്വജ്ഞനായ ഈശ്വരൻ. പരിഭൂ എന്നാൽ സർവ്വത്തിനും ഉപരിയായവൻ. സ്വയംഭൂ, സ്വയമേ ഭവിച്ചവൻ മാതാപിതാക്കളില്ലാതെ, താനേ ഉണ്ടായവൻ; 'കാരണം' കൂടാതെ സ്വയം ഉണ്ടായവൻ— നിത്യമുക്തനും കവിയും മനീഷിയും പരിഭൂവും സ്വയംഭൂവുമായ ആ ഈശ്വരൻ 'യഥാഭൂതകർമ്മഫല സാധന'കളാൽ അതാതു സമകൾക്ക് വിഹിതമായി ലഭിക്കേണ്ട കർത്തവ്യ പദാർത്ഥങ്ങൾ യഥാതഥമായി അവർക്ക് വിഭജിച്ചു നല്കി. സമകൾ സംവത്സരങ്ങളാണ്. അവയാണ് പ്രജാപതിമാർ. സമ= സംവത്സരം. സമൻ= സംവത്സരൻ.

തനിക്കനുരൂപന്മാരും തനിക്കു സമന്മാരുമായ പ്രജാപതികൾക്ക് ബ്രഹ്മൻ പൂർവ്വയുഗങ്ങളിൽ അവരുടെ കർത്തവ്യങ്ങൾ എന്തായിരുന്നുവോ, അവയ്ക്കനുസൃതമായ കർത്തവ്യങ്ങൾതന്നെ വിഭജിച്ചു നല്കി. പ്രപഞ്ചത്തെ 'യഥാപൂർവ്വം' പ്രസരിപ്പിച്ചു നിർത്തി. സംവത്സര പ്രജാപതികൾ സൃഷ്ടിക്കപ്പെട്ടതോടെ കാലവും സൃഷ്ടിക്കപ്പെട്ടു. സംവത്സരൻ ജ്യോതിഷിയാണെന്ന് മുണ്ഡകോപനിഷദ് ഭാഷ്യത്തിൽ പറഞ്ഞു. കാലത്തെക്കുറിച്ച ബോധമുദിച്ച ആദ്യ മനുഷ്യന്റെ ആവിർഭാവത്തോടെ, ആ ബോധം ശാശ്വതമായി കൈമാറപ്പെടാനുള്ള 'വിദ്യ'യും ജനിച്ചു. ഇവിടെ ഒരു പ്രധാന ശ്ലോകം തുടർന്നു വരുന്നു.

9. അന്ധതമഃ പ്രവിശന്തി യേ *f* വിദ്യാമുപാസതേ
തതോ ഭൂയ ഇവ തേ തമോ യ അവിദ്യായാം രതാഃ

അവിദ്യയെ ഉപാസിക്കുന്നവർ ഇരുണ്ട തമോലോകങ്ങളിലെത്തുന്നു. വിദ്യയെ ഉപാസിക്കുന്നവർ അതിനേക്കാൾ ഇരുണ്ട തമോലോകങ്ങളിലെത്തുന്നു.

ഈ ശ്ലോകം പണ്ഡിതന്മാരെ ഒട്ടേറെ കുഴക്കിയിട്ടുള്ള ഒന്നാണ്. പലരും പലവിധം വ്യാഖ്യാനിച്ചതുമാണ്. എട്ടാം ശ്ലോകത്തിൽ പ്രജാപതിമാരായ സംവത്സരങ്ങളെക്കുറിച്ചു പറയുന്നതിനാൽ ഈ ശ്ലോകം സംവത്സരന്മാരെ (ജ്യോതിഷികളെ) സംബന്ധിക്കുന്നതാണ്. അവിദ്യോപാസകരായ സാധാരണ മനുഷ്യർ തമോഗുണപ്രാധാന്യമുള്ള അന്ധമായ സ്ഥാവര ലോകങ്ങളിൽ വീണ്ടും വീണ്ടും ചെന്നു ജനിക്കുന്നു. വിദ്യോപാസകന്മാരോ? അവർ ചെന്നു ചേരുന്ന ലോകം അവ്യക്തവും നഗ്നനേത്രങ്ങളാൽ കാണാൻ കഴിയാത്തതുമായ തമോലോകങ്ങൾതന്നെ. പ്രകാശരശ്മികൾക്കു പ്രവേശിക്കാനാവാത്ത തമോഗർത്തങ്ങൾ. വാക്കിന് പ്രവേശിക്കാനാവാത്ത കൃഷ്ണമണ്ഡലങ്ങൾ. ആ തമസ്സിലേക്ക് അപരാവിദ്യകളിൽ പ്രധാനമായ കാലവിധാനശാസ്ത്രമായ ജ്യോതിഷം നയിക്കുന്നു. ആ തമസ്സിനപ്പുറത്താണ് ആദിത്യവർണ്ണമായ നാരായണസ്ഥാനം (ഗീത നോക്കുക).

മററൊരു വിധത്തിലും സംവത്സരനായ ജ്യോതിഷി തമസ്സിൽ പ്രവേശിക്കുന്നുണ്ട്. താൻ അഭ്യസിച്ച വിദ്യ ധനസമ്പാദനത്തിനായി കർമ്മങ്ങളിൽ വിനിയോഗിക്കുമ്പോൾ. കർമ്മം അവിദ്യയാണ്. കർമ്മത്തിനപ്പുറത്തു പോകാതെ, 'ജ്യോത്സ്യം' പറഞ്ഞ് ആളുകളെ പററിച്ചു പണമുണ്ടാക്കുന്നവൻ തമസ്സിൽ പെടുന്നു.

വാക്കുപോലും നിവർത്തിക്കുന്ന പുനരാവൃത്തിരഹിതമായ തമോമണ്ഡലത്തിൽ പ്രവേശിക്കുന്ന വിദ്യോപാസകനായ ജ്യോതിശ്ശാസ്ത്രജ്ഞനും കർമ്മ



പ്രപഞ്ചത്തിന്റെ അതിരു ഭേദിക്കാനാവാതെ അതിൽത്തന്നെ കിടന്നുരുളുന്ന ജ്യോത്സ്യനും തമസ്സിലാണ്. പക്ഷേ, ആ തമസ്സുകൾ തമ്മിൽ എന്തന്തരം!

10. അന്യദേവാ ഹുർവ്വിദ്യയാന്യദാഹുരവിദ്യയാ
ഇതിശുശ്രുമ ധീരാണാം യേ നസ്തദ്വിചചക്ഷിരേ.

വിദ്യകൊണ്ട് നേടുന്ന തമസ്സും അവിദ്യകൊണ്ട് നേടുന്ന തമസ്സും വ്യത്യസ്തമാണ്. ധീരന്മാരുടെ ഉപദേശങ്ങളിൽ നിന്ന് ഞങ്ങൾ ഇപ്രകാരം കേട്ടിരിക്കുന്നു.

വിദ്യകൊണ്ട് 'തമസാൽപരം' ഉള്ള പ്രകാശിക്കുന്ന ദേവലോകങ്ങളിലും അവിദ്യകൊണ്ട് തമസാൽപരമായ പിതൃലോകങ്ങളിലും എത്തുന്നു. രണ്ടും തമസ്സിനപ്പുറത്തുള്ള അവ്യക്തലോകങ്ങളാണ്. ഒന്നിന് പുനരാവൃത്തിയുണ്ട്. മറേറതിന് ഇല്ല.

11. വിദ്യാം ചാ വിദ്യാംച യസ്തദ്വേദോഭയം സഹ
അവിദ്യയാമൃത്യം തീത്വാ വിദ്യയാമൃതമശ്നുതേ.

വിദ്യയെയും അവിദ്യയെയും ഒന്നിച്ച് ഗ്രഹിക്കുന്നവൻ അവിദ്യകൊണ്ട് മൃത്യുവിനെ ജയിച്ചിട്ട് വിദ്യകൊണ്ട് അമൃതത്വം പ്രാപിക്കുന്നു.

പിതൃക്കളെ തൃപ്തരാക്കാനുള്ള പിതൃയജ്ഞം, പ്രാജാപത്യ വ്രതം എന്നിവ അനുഷ്ഠിച്ചുകൊണ്ട് അത്തരം അവിദ്യാജന്യമായ കർമ്മങ്ങളാൽ മൃത്യുവെ ജയിക്കാനും അതേസമയം സർവ്വകർമ്മത്യാഗമായ വിദ്യകൊണ്ട് അമൃതത്വം പ്രാപിക്കാനും ഗൃഹസ്ഥാശ്രമിക്കേ സാധിക്കൂ എന്നത് സ്പഷ്ടമാണല്ലൊ. അതിനാൽ ഈ ശ്ലോകം വിദ്യയോടുകൂടി കർമ്മം (അവിദ്യ) ചെയ്യുന്ന ഗൃഹസ്ഥനെ സന്യാസധർമ്മത്തിനുപരി പ്രതിഷ്ഠിക്കുന്നുണ്ട്. വ്യാകൃതം (വ്യക്തം) അവ്യാകൃതം (അവ്യക്തം) എന്ന രണ്ടു തമസ്സുകളെ പറഞ്ഞു. ഇനി അവയുടെ ഉപാസനയെ എളുപ്പമാക്കിത്തീർക്കാൻ ഓരോന്നിനെയും പ്രത്യേകം പറയുന്നു.

12. അന്ധം തമ പ്രവിശന്തി യേ *f* സംഭൂതി മുപാസതേ
തതോ ഭൂയ ഇവതേതമോ യ ഉ സംഭൂത്യാംഗതാ.

അസംഭൂതമായ (ജനിക്കാത്ത)തിനെ ഉപാസിക്കുന്നവർ തമസ്സിൽ പ്രവേശിക്കുന്നു. അതിനെക്കാൾ കൊടിയ തമസ്സിൽ സംഭൂതമായവയെ ഉപാസിക്കുന്നവർ ചെന്നു ചേരുന്നു.

കാണപ്പെടുന്ന പ്രപഞ്ചം സംഭൂതമാണ്. ആ പ്രപഞ്ചത്തിനു കാരണമായി, അവ്യക്തമായിരിക്കുന്ന കാമകർമ്മബീജമായ മൂലപ്രകൃതിയെ ഉപാസിക്കുന്നവർ അജ്ഞാതമായ ഒന്നിനെ ഉപാസിക്കയാൽ തമസ്സിലാണ്. സംഭൂതമായ പ്രപഞ്ചവസ്തുക്കളെ ഉപാസിക്കുന്നവർ കാമകർമ്മങ്ങളെത്തന്നെ ഉപാസിക്കുന്നവരാകയാൽ അവർ കൂരിരുട്ടിലാണ്.

13. അന്യദേവാഹുഃ സംഭവാദന്യദാ ഹുരസംഭവാത്
ഇതി ശുശ്രുമ ധീരാണാം യേനസ്തദ്വിചചക്ഷിരേ.

സംഭവിച്ചതിനെയും (ജനിച്ചത്) സംഭവിക്കാത്തതിനെയും (അജം) ഉപാസിക്കുന്ന തിൻെറ ഫലം വ്യത്യസ്തമാണെന്ന് ധീരന്മാരിൽനിന്ന് ഞങ്ങൾ കേട്ടിരിക്കുന്നു. (ഗോഭിലകാരിക ചെയ്യുന്നതുപോലെ 12-ാം ശ്ലോകമായിട്ട് 'അസൂര്യാ നാമതേ ലോകാ' എന്ന മൂന്നാം ശ്ലോകത്തെ വായിച്ചാൽ കുറേക്കൂടി സന്ദർഭത്തിനും പ്രകൃതത്തിനും അനുയോജ്യമായിരിക്കും). സഗുണബ്രഹ്മത്തെ ഉപാസിച്ചാൽ അണിമാദിസിദ്ധികളേ ലഭിക്കൂ. അമൃതത്വം നിർഗ്ഗുണബ്രഹ്മഉപാസനകൊണ്ടേ നേടാനാവൂ.

14. സംഭൂതിം ച വിനാശം ച യസ്തദ്വേദോഭയാം സഹ
    വിനാശേന മൃത്യും തീർത്ത്വാസംഭൂത്യാമൃതമശ്നുതെ.

സംഭൂതിവിനാശങ്ങളുള്ള സഗുണബ്രഹ്മത്തെ, അന്യമായതോടുകൂടി (നിർഗുണ ബ്രഹ്മത്തോടുകൂടി) ഉപാസിക്കുന്നതായാൽ, വിനാശംകൊണ്ട് മൃത്യുവെ തരണം ചെയ്ത് അസംഭൂതികൊണ്ട് അമൃതത്വം പ്രാപിക്കും. അസംഭൂതിയായ അവ്യാകൃ തോപാസനയാൽ പ്രകൃതിലയ ലക്ഷണമായ അമൃതം ലഭിക്കുന്നു. പതഞ്ജലി യുടെ യോഗപദ്ധതിയിലും പ്രകൃതിലയന്മാരെ പരാമർശിക്കുന്നുണ്ട്. മനുഷ്യൻെറ യും ദേവന്മാരുടെയും വിത്തംകൊണ്ട് എത്താവുന്ന ഏററവും വലിയ പദമാണ് പ്രകൃതിലയൻേറത്. സംസാരഗതിക്ക് അതിനപ്പുറം പോകാൻ സാദ്ധ്യമല്ല. അതിന്ന പ്പുറത്ത് 'ആത്മൈവാഭൂദ്വിജാനത' എന്ന് 7-ാം ശ്ലോകത്തിൽ പറഞ്ഞതും പുത്രേഷ ണവിത്തേഷണാദികളെ മുഴുവൻ സന്യസിച്ച് ജ്ഞാനനിഷ്ഠരായവർക്കു മാത്രം എത്താവുന്നതുമായ സർവ്വാത്മഭാവമാണ്. ഇപ്രകാരം പ്രവൃത്തി, നിവൃത്തി എന്നു രണ്ടുവിധത്തിൽ വേദാർത്ഥം പ്രകാശിക്കുന്നു. പ്രവൃത്തിലക്ഷണവും വിധി പ്രതിഷേധലക്ഷണവുമായി, ഇന്നതു ചെയ്യാം ഇന്നതു പാടില്ല എന്ന വിധി കളോടുകൂടിയ വേദാർത്ഥം പ്രവർഗ്ഗ്യത്തിൽ പ്രകാശിപ്പിച്ചിട്ടുണ്ട്. നിവൃത്തി ലക്ഷണമായ വേദാർത്ഥം ബൃഹദാരണ്യകത്തിൽ പ്രകാശിപ്പിച്ചിരിക്കുന്നു. നിഷേകം(ബീജാധാനം)മുതൽ ശ്മശാനംവരെ കർമ്മം ചെയ്യാൻ ഇച്ഛരിക്കു ന്നവനെക്കുറിച്ചാണ്, അവിദ്യകൊണ്ട് മൃത്യുവിനെ തരണം ചെയ്ത് വിദ്യകൊണ്ട് അമൃതം പ്രാപിക്കുന്നു എന്ന് 11-ാം ശ്ലോകം പറഞ്ഞത്.

വിദ്യകൊണ്ട് അമൃതം പ്രാപിക്കാം. ഏതാണ് അമൃതത്വത്തിലേക്കുള്ള ആ വിദ്യയുടെ മാർഗ്ഗം? സത്യം അസൗസ ആദിത്യോയ ഏഷ ഏതസ്മിൻ മണ്ഡലേ പുരുഷോയശ്ചായ ദക്ഷിണോ $f$ ക്ഷൻ പുരുഷ ഏതഃദുഭയം സത്യം എന്നു ശങ്കരൻ പറയുന്നു. സത്യം സൂര്യനാണ്. സൂര്യമണ്ഡലത്തിലെ പുരുഷനും ദക്ഷി ണാക്ഷത്തിലെ അവൻെറ ഛായയുമാണ്. സർവ്വകർമ്മങ്ങളും വിധിപ്രകാര മനുഷ്ഠിച്ച്, അന്ത്യകാലം വരുമ്പോൾ സത്യാത്മസ്വരൂപമായ സ്വാത്മാവിനോട് ഇപ്രകാരം പ്രാർത്ഥിക്കുക.

15. ഹിരണ്മയേന പാത്രേണ സത്യസ്യാപിഹിതം മുഖം
    തത്ത്വം ചൂഷണപാവൃണു സത്യധർമ്മായ ദൃഷ്ടയേ.

**സത്യത്തിൻെറ മുഖം ഹിരണ്മയമായ പാത്രത്താൽ മൂടിയിരിക്കുന്നു. ആ ആവരണം, ഹേ പൂഷാവേ നീക്കിത്തരിക. സത്യത്തെ ധർമ്മമാക്കിയ ഞാൻ ദർശിക്കട്ടെ!**



16. പൂഷന്നേകർഷേ യമ സൂര്യപ്രാജാപത്യ വ്യൂഹരശ്മീസമൂഹ
    തേജോയത്തേ രൂപം കല്യാണതമം തന്നേ പശ്യാമി
    യോ $f$ സാവസൗപുരുഷഃ സോ $f$ ഹമസ്മി.

പൂഷാവേ, ഏകർഷേ, യമാ, സൂര്യാ, പ്രാജാപത്യാ, രശ്മീവ്യൂഹത്തെ തന്നിലേക്കു ചുരുക്കുക.

തേജോമയവും കല്യാണതമവുമായ രൂപം ഞാൻ കാണട്ടെ! ആ പുരുഷൻ ഞാൻതന്നെയാണ്. ജഗത്തിനെ പോഷിപ്പിക്കുന്നതിനാൽ സൂര്യൻ പൂഷാവാണ്. ഋഷിയെപ്പോലെ ഏകാന്തമായി, ഒററയ്ക്ക് സഞ്ചരിക്കുന്നതിനാൽ ഏകർഷിയാണ്. സർവ്വത്തെയും സംയമനം ചെയ്യുന്നതിനാൽ യമനാണ്. പ്രജാപതിയുടെ പുത്രനാ കയാൽ പ്രാജാപത്യനാണ്. രശ്മികളെയും പ്രാണങ്ങളെയും രസങ്ങളെയും സ്വീക രിക്കുന്നതിനാൽ സൂര്യനാണ്. രശ്മീസമൂഹങ്ങളെ ഏകീകരിച്ച് ഉപസംഹരിച്ച് തപിപ്പിക്കുന്ന തേജസ്സ് കുറയ്ക്കുവാൻ സൂര്യനോടാവശ്യപ്പെടുന്നത് അത്യന്ത ശോഭനമായ കല്യാണരൂപം ദർശിക്കാനാണ്. എന്നാൽ ഭൃത്യനെപ്പോലെ യാചി ക്കലല്ല ഇവിടെ ചെയ്യുന്നത്. വ്യാഹൃതികളാകുന്ന അവയവങ്ങളോടുകൂടി സൂര്യ മണ്ഡലത്തിലിരിക്കുന്ന പുരുഷൻ പ്രാണബുദ്ധ്യാത്മരൂപത്തിൽ ആകാശത്തിൽ മാത്രമല്ല, എൻെറ ശരീരമാകുന്ന പുരിയിലും പ്രകാശിക്കുന്നുണ്ട്. ഞാനും നീയും ഒന്നാണ്. അതിനാൽ സത്യധർമ്മാത്മാവായ എനിക്ക് നീ ദർശനം തരിക എന്നാവശ്യപ്പെടുകയാണ് ചെയ്യുന്നത്.

17. വായുരനിലമമൃതമഥേദം
    ഭസ്മാന്തം ശരീരം
    ഓംക്രതോസ്മരകൃതംസ്മര
    ക്രതോ സ്മര കൃതം സ്മര.

എൻെറ പ്രാണൻ അനിലനായി അമൃതമായിത്തീരട്ടെ. എൻെറ ശരീരം ഭസ്മമായി അവസാനിക്കട്ടെ. ഓം.... ക്രതോ സ്മരിക്കുക. കൃതത്തെ സ്മരിക്കുക. ക്രതോ സ്മരിക്കുക. കൃതത്തെ സ്മരിക്കുക.

മരണവേളയിൽ എൻെറ പ്രാണൻ മൃതമായ ഈ ശരീരത്തെ വേർപെട്ട് അമൃതമായ പ്രാണനിൽ വിലയം പ്രാപിക്കട്ടെ. അഗ്നിയിൽ സമർപ്പിക്കപ്പെട്ട എൻെറ ശരീരം ഭസ്മമായിത്തീരട്ടെ. ജ്ഞാനകർമ്മസംസ്കൃതമായ **സൂക്ഷ്മശരീരം** ഉത്ക്രാന്തി പ്രാപിക്കട്ടെ. സത്യാത്മകമായ അഗ്നിയായ ബ്രഹ്മത്തെയാണ് **ഓം** എന്ന് ഇവിടെ ഉച്ചരിക്കുന്നത്. ഹേ ക്രതോ, സത്യസങ്കല്പാത്മകമായ ഹേ മനസ്സേ ഓർക്കേണ്ടതെല്ലാം ഓർക്കുക, ഹേ, അഗ്നേ, ബാല്യം മുതൽ **ഞാൻ** അനുഷ്ഠിച്ച കർമ്മങ്ങളെല്ലാം സ്മരിക്കുക. **മരണവേളയിൽ സത്യധർമ്മാത്മാ വായ താൻ ചെയ്ത പുണ്യകർമ്മങ്ങൾ മാത്രമെ തൻെറ തുണയ്ക്കുണ്ടാവൂ. സത്യസങ്കല്പനായ സൂര്യനാരായണസ്മരണ മാത്രമേ മോക്ഷത്തിലെത്തിക്കൂ.**

**18. അഗ്നേ നയ രായേ അസ്മാൻ**
**വിശ്വാനി ദേവ വയുനാനി വിദ്വാൻ**
**യുയോദ്ധ്യസ്മജ്ജുഹുരാണമേനോ ഭൂയിഷ്ഠാം**
**തേ നമ ഉക്തിം വിധേമ.**

ഹേ, അഗ്നേ, ഞങ്ങളുടെ കർമ്മങ്ങളും ഞങ്ങളുടെ വിദ്യയും അറിയുന്നവനേ, വിശ്വത്തിൻെറ പ്രകാശമേ, ഞങ്ങളെ വിദ്യയുടെ മാർഗ്ഗത്തിലൂടെ നയിച്ചാലും! ഞങ്ങളെ പാപവിമുക്തരാക്കിയാലും! നിനക്ക് ഞങ്ങൾ വീണ്ടും വീണ്ടും നമസ്കാരം പറയുന്നു.

ദക്ഷിണമാർഗ്ഗത്തിലൂടെ നയിക്കാതെ സുപഥത്തിലൂടെ നയിക്കണമെന്നാണ് പ്രാർത്ഥന. ദക്ഷിണമാർഗ്ഗം പുനരാവൃത്തിയുള്ളതിനാൽ ശോഭനമാർഗ്ഗമല്ല. കുടിലവും വഞ്ചനാത്മകവുമായ വല്ല കർമ്മവും ചെയ്തുപോയിട്ടുണ്ടെങ്കിൽ അതിനെ അഗ്നിയിൽ സ്ഫുടം ചെയ്ത് പവിത്രീകരിക്കുക. അഗ്നി പരിചര്യ ചെയ്യാൻ ഇപ്പോൾ (മരണകാലത്ത്) സാധിക്കായ്കയാൽ ഞങ്ങൾ നമസ്കാരവചനത്താൽ നിന്നെ പരിചരിക്കുന്നു. പതിനെട്ടു ശ്ലോകം മാത്രമുള്ള ഈശാവാസ്യോപനിഷത്ത് ഇവിടെ അവസാനിക്കുന്നു.

749

# 2

# ബൃഹദാരണ്യക ഉപനിഷത്ത്

മധുമതി, ആഗ്നേയം, പ്രജ്ഞാവൈശാഖം, കൃഷ്ണവൈരാജം, സുവർണ്ണം വേദ എന്നീ പേരുകളിൽ ഋഗ്വേദം, കൃഷ്ണ യജുർവ്വേദം, അഥർവ്വവേദം, സാമവേദം എന്നിവയാൽ പ്രോക്തമായ ചില ഉപനിഷത്തുക്കളുടെ സ്വാദ്ധ്യായത്തിനുശേഷം ശുക്ലയജുർവ്വേദപ്രോക്തമായ ഈശാവാസ്യമെന്ന ലഘൂപനിഷത്തും കഴിഞ്ഞ് ഏററവും ബൃഹത്തായ ബൃഹദാരണ്യക ഉപനിഷത്തിലേക്ക് പ്രവേശിക്കയാണ്. 1980 ഡിസംബർ 24-ാം തീയതി കന്യാകുമാരി സന്നിധി സ്ട്രീററിലെ ചാമുസ് ബുക്ക് സെൻററിൽനിന്ന് ശ്രീരാമകൃഷ്ണമഠം പ്രസിദ്ധീകരിച്ച ബൃഹദാരണ്യക ഉപനിഷത്ത് ഞാൻ വാങ്ങിച്ചു. പതിനേഴു വർഷമായി അതിലെ ശ്ലോകാർത്ഥങ്ങൾ ഞാൻ മനനം ചെയ്യാൻ തുടങ്ങിയിട്ട്. എങ്കിലും ആദ്യം വായിച്ച ബൃഹദാരണ്യകത്തെ ഞാൻ അവസാനമാണ് പുസ്തകരൂപത്തിൽ എഴുതിവെക്കുന്നത്. കാരണം മറെറാന്നുമല്ല. അത് ബൃഹത്താണെന്നതുതന്നെ. ഓഫീസും വീടുമായി കഴിയുന്ന കർമ്മനിരതയായ എൻെറ ഉള്ളിൽ അഗ്നിപോലെ ജ്വലിക്കുന്ന ഉപനിഷദം പുറത്തേക്കു പ്രവഹിക്കാൻ കഴിയാതെ ഗുഹയിലിരിക്കുന്ന, രശ്മികളെ ഉള്ളിലേക്ക് ചുരുക്കിയ സൗരമണ്ഡലമാണ്. ഏകർഷിയായ ആ ഉപനിഷദ്സാരം ഏകാകിനിയായിരുന്ന് മനനം ചെയ്യുന്ന എനിക്ക് ബ്രഹ്മരസം ഒഴുക്കിത്തന്നു. അതിൻെറ ഒരു നേർത്ത പ്രകാശമാണ് ഈ ലിപികളിലും വാക്കുകളിലും കാണുന്നത്. ശരീരം ഭസ്മമാകും മുമ്പ് എൻെറ ആത്മാവിലെ അമൃതബിന്ദുക്കൾ ഞാനീ പ്രപഞ്ചത്തിൽ നിക്ഷേപിച്ചു പോകട്ടെ.

ശുക്ലയജുർവ്വേദത്തിലെ മാദ്ധ്യന്ദിനശാഖയിലും കണ്വശാഖയിലും പെട്ടതാണ് ബൃഹദാരണ്യക ഉപനിഷത്ത്. മധുകാണ്ഡം, മുനികാണ്ഡം (യാജ്ഞവൽക്ക്യകാണ്ഡം), ഖിലകാണ്ഡം എന്നു മൂന്നു കാണ്ഡങ്ങളുണ്ടിതിൽ. ഓരോന്നിലും ഈരണ്ടദ്ധ്യായം വീതം ആകെ 6 അദ്ധ്യായം; 47 ബ്രാഹ്മണം.

## ശാന്തിപാഠം

**ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാദ് പൂർണ്ണമുദച്യതേ**
**പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ**
**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

# അമൃതവർഷിണി എന്ന മധുകാണ്ഡം

## അദ്ധ്യായം 1

### ബ്രാഹ്മണം 1. അശ്വബ്രാഹ്മണം

ഓം. ബ്രഹ്മവിദ്യാ സമ്പ്രദായം നടപ്പാക്കിയ ബ്രഹ്മാദികളായ വംശഋഷിമാരായ ഗുരുക്കന്മാർക്കു നമസ്കാരം. വാജസനേയ ബ്രാഹ്മണോപനിഷത്തിലെ 'ഉഷാവാ അശ്വസ്യ' എന്നാരംഭിക്കുന്ന ഭാഗം, സംസാരത്തിൽനിന്നു നിവൃത്തിക്കാനും ബ്രഹ്മാത്മൈക്യം പ്രാപിക്കാനും താൽപര്യമുള്ളവർക്കായി ആരംഭിക്കുന്നു. ഉപനിഷദ് എന്ന ശബ്ദംകൊണ്ട് പറയപ്പെടുന്ന ബ്രഹ്മവിദ്യ സംസാരത്തെ അവസാദനം ചെയ്യുന്നു; അവസാനിപ്പിക്കുന്നു. പ്രത്യക്ഷം, അനുമാനം എന്നിവകൊണ്ട് ഇഷ്ടാനിഷ്ടങ്ങളെ ഗ്രഹിക്കുക, അനിഷ്ടപരിഹാരത്തിനുള്ള ഉപായങ്ങൾ ആവിഷ്കരിക്കുക—ഇതു രണ്ടും എല്ലാവർക്കും സാദ്ധ്യമായ കാര്യങ്ങളല്ല. അതിനാൽ വേദങ്ങൾ ഇഷ്ടമായവയെ മാത്രം പ്രകാശിപ്പിച്ചു തന്ന് നമ്മെ സഹായിക്കുന്നു. ദൃശ്യവിഷയങ്ങളിൽ ഇതിനെ (വേദത്തെ) ആശ്രയിക്കേണ്ട ആവശ്യമില്ല. മുള്ളു കുത്തിയാൽ വേദനിക്കും, അപ്പോൾ കൈ പിൻവലിക്കണം എന്നറിയാൻ, അതിനു പരിഹാരം നിർദ്ദേശിക്കാൻ നാം വേദത്തെ ആശ്രയിക്കാറില്ല. അതു നമ്മുടെ ദൃശ്യപ്രപഞ്ചത്തോടുള്ള നൈസർഗ്ഗികപ്രതികരണമാണ്.

അതുപോലെ, ജന്മാന്തരസംബന്ധമായ ആത്മാവിന്റെ അസ്തിത്വത്തെക്കുറിച്ച് വിജ്ഞാനമുള്ള ഒരാൾ ജന്മാന്തരങ്ങളിൽ ഇഷ്ടവും അനിഷ്ടവും എന്ത്, അനിഷ്ടപരിഹാരത്തിന് മാർഗ്ഗമെന്ത് മുതലായ ഇച്ഛകളൊന്നുമില്ലാതെയിരിക്കും. ഇക്കാര്യത്തിൽ ജ്ഞാനി ഭൗതികവാദിക്കു തുല്യനാണ്.

ശാസ്ത്രങ്ങളുടെ ഉദ്ദേശം ജന്മാന്തരങ്ങളിലൂടെ ആത്മാവിന്റെ അസ്തിത്വം തെളിയിക്കുക എന്നതാണ്. എപ്പോഴും 'ഉണ്മ'യായിരിക്കുന്ന സത്തയെ ബോദ്ധ്യപ്പെടുത്തുക എന്നതാണ്. "മരിച്ച മനുഷ്യന് എന്തു സംഭവിക്കുന്നു? ചിലർ പറയുന്നു, അവൻ ഉണ്ട് എന്ന്, ചിലർ പറയുന്നു ഇല്ല എന്ന്." ഇപ്രകാരം പ്രസ്താവിക്കുന്ന കഠോപനിഷത്ത് "അസ്തിത്യേവോപലബ്ധതെ" (ഉണ്ട് എന്ന് ലഭിക്കുന്നു) എന്ന് ഉപക്രമിക്കുന്നു. മരിച്ചശേഷം ചില ജീവന്മാർ ദേഹമെടുക്കുന്നതിനായി യോനികളിൽ പ്രവേശിക്കുന്നു; മററു ചിലവ സ്ഥാണുക്കളാവുന്നു (സ്ഥാവരം); — അവരവരുടെ കർമ്മജ്ഞാനങ്ങളുടെ നിലയനുസരിച്ച് എന്ന് കഠോപനിഷത്ത് പറയുന്നു. സ്വയം ജ്യോതിസ്സായ ആത്മാവിനെ ജ്ഞാനവും



കർമ്മവും തുടർന്നു വരുന്നു എന്ന് ബൃഹദാരണ്യകം പറയുന്നു. പുണ്യകർമ്മത്താൽ പുണ്യവാനും പാപകർമ്മത്താൽ പാപിയുമായി മനുഷ്യർ വീണ്ടും ജനിക്കുന്നു. വിജ്ഞാനമയമായ ആത്മാവിന് ഈ കർമ്മഫലമില്ല. വരാനിരിക്കുന്ന ജന്മങ്ങളിൽ നാം എടുക്കുന്ന ശരീരങ്ങൾ ഏവ, കഴിഞ്ഞ ജന്മങ്ങളിൽ നാം ഏതൊക്കെ ശരീരമെടുത്തു? ഈ വക കാര്യങ്ങളുടെ പ്രത്യക്ഷാനുഭവം നമുക്കില്ലാത്തതുകൊണ്ടാണ് ലോകായതന്മാരും ബുദ്ധിസ്ററുകളുമായ ചിന്തകന്മാർ 'ആത്മാവില്ല' എന്ന പ്രതികൂലമായ ശൂന്യവാദം ഉന്നയിച്ചത്. പ്രത്യക്ഷവിഷയമായ ഘടാദി പ്രപഞ്ചവസ്തുക്കളിൽ 'ഘടത്തിന് അസ്തിത്വമില്ല' എന്ന ശൂന്യവാദം ഉന്നയിക്കുന്നില്ല. 'അഹം' അഥവാ ഞാൻ ദേഹത്തിൽനിന്ന് വ്യതിരിക്തമായിട്ട് ഇല്ല എന്നാണ് വൈനാശികന്മാരുടെ തീരുമാനം. അതിനാൽ പ്രത്യക്ഷവിഷയമായ ദേഹത്തിൽനിന്ന് ലക്ഷണംകൊണ്ട് വ്യത്യസ്തമായ, അദൃശ്യമായ ആത്മാവിന് അസ്തിത്വമില്ല എന്നാണവരുടെ നിലപാട്.

അനുമാനത്തിന്റെ കാര്യവും ഇതാണ്. വേദത്തിൽ ആത്മാവുണ്ടെന്ന് ലക്ഷണത്തോടുകൂടി, ദർശിത്വം എന്ന അനുഭൂതിയുടെ സാക്ഷ്യത്തോടെ പറയുന്നുണ്ട്. വേദംകൊണ്ടും വേദത്തിൽ പ്രദർശിപ്പിക്കപ്പെട്ട ലൗകികങ്ങളായ ലിംഗങ്ങളാലും ആത്മാവിന്റെ അസ്തിത്വം പറയപ്പെടുമ്പോൾ മീമാംസകരും താർക്കികരും, അഹംപ്രത്യയലക്ഷണംകൊണ്ട് അതിനെ സ്വന്തം മനസ്സിൽനിന്നും പ്രഭവിക്കപ്പെട്ട കല്പനയായി കരുതുന്നു. അക്കാരണംകൊണ്ട് അത് പ്രത്യക്ഷമായും അനുമേയവുമാണെന്നു വാദിക്കുന്നു.

ദേഹത്തിൽ ആത്മാവുണ്ടെന്നും, ആത്മാവിന് 'ദേഹാന്തരപ്രാപ്തിയും പുനർജ്ജന്മവുമുണ്ടെന്നും ആ പുനർജ്ജന്മത്തിൽ നല്ല അനുഭവങ്ങൾ വേണമെന്നും ആഗ്രഹിക്കുന്നവർക്കാണ് വേദങ്ങൾ ആചാരക്രിയാദികൾ വിധിച്ചിരിക്കുന്നത്. കർമ്മകാണ്ഡം അതിനായിട്ടാണ്. സത്കർമ്മങ്ങൾകൊണ്ട് മമതാപാശങ്ങളും രാഗദ്വേഷാദികളും നീങ്ങി വാക്കും മനസ്സും ദേഹവും ശുദ്ധമായാൽ അടുത്ത ജന്മം പുണ്യജന്മമാകുമെന്നും അടുത്ത ജന്മത്തിലെങ്കിലും ബ്രഹ്മപ്രാപ്തി ഉണ്ടാവുമെന്നുമുള്ള ഇച്ഛയാണ് ആചാരങ്ങൾക്കും യജ്ഞക്രിയാദികൾക്കും കാരണമായിത്തീരുന്നത്. സ്ഥാവരങ്ങളിലേക്കുള്ള അധോഗതി ഉണ്ടാവരുതെന്ന് സ്വാഭാവികമായും മനുഷ്യർ ആഗ്രഹിക്കുന്നു. ശാസ്ത്രകൃതങ്ങളായ സംസ്കാരങ്ങൾ ഒരാളിൽ ബലവത്തായിത്തീരുന്നു. അപ്പോൾ അയാൾ സ്വമനസ്സുകൊണ്ട് ധാരാളം ധർമ്മം സമ്പാദിച്ച് ഇഷ്ടസാധനം സാധിക്കുന്നു. ഇത് രണ്ടു വിധത്തിലാവാം. ഒന്ന്, ജ്ഞാനപൂർവ്വകമായ കർമ്മം. രണ്ടാമത്, കർമ്മം മാത്രം. കർമ്മം മാത്രം ചെയ്താൽ പിതൃലോകവും ജ്ഞാനപൂർവ്വകമായ കർമ്മം ചെയ്താൽ പ്രകാശിക്കുന്ന ദേവലോകവും ബ്രഹ്മലോകവും പ്രാപിക്കുന്നു. ശതപഥബ്രാഹ്മണത്തിൽ ആത്മയാജീനശ്രേയാൻ ദേവയാജിന (ആത്മാവിനെ യജിക്കുന്നവന് ദേവയാജിയെക്കാൾ ശ്രേയസ്സുണ്ട്) എന്നു പറയുന്നത് ഇതു കൊണ്ടാണ്. മനുസ്മൃതിയിൽ ദ്വിവിധം കർമ്മവൈദിക'മെന്നു പറയുന്നുണ്ട്.

**ധർമ്മവും അധർമ്മവും തുല്യമായി ചെയ്താൽ മനുഷ്യജന്മം ലഭിക്കുന്നു. വ്യാകൃതവും സാദ്ധ്യസാധനരൂപവും ആയ ജഗത്ത് മുമ്പ് അവ്യാകൃതരൂപത്തിൽ ഉണ്ടായിരുന്നു. ബീജത്തിൽനിന്ന് അങ്കുരംപോലെ അവിദ്യാകൃതമായ സംസാര**

പ്രപഞ്ചം ഉണ്ടായി. ക്രിയാകാരകഫലാദികൾ ആരോപിക്കപ്പെട്ട ലക്ഷണങ്ങളോടും അനാദി, അനന്തം, അനർത്ഥം മുതലായ പദങ്ങളാൽ വ്യവഹരിക്കപ്പെട്ടും ഇരിക്കുന്ന ഈ അവിദ്യാരൂപമായ സംസാരത്തിൽനിന്നു നിവർത്തിക്കാൻ അതിനു വിപരീതമായ ബ്രഹ്മവിദ്യ വേണം. ബ്രഹ്മവിദ്യയിൽ പ്രതിപത്തി ഉണ്ടാക്കുന്നതിനായിട്ടാണ് ബൃഹദാരണ്യകോപനിഷത്ത് ആരംഭിക്കുന്നത്.

അശ്വമേധസംബന്ധിയായ വിജ്ഞാനത്തിൻെറ പ്രയോജനം, അശ്വമേധയാഗം ചെയ്യാതെതന്നെ ഈ മന്ത്രത്തെ ധ്യാനിക്കുന്നതുകൊണ്ട് ഫലപ്രാപ്തിവന്നു ചേരുമെന്നതാണ്. കർമ്മമല്ല, ഉപാസനയാണ് മുഖ്യം. ഉപാസന കർമ്മത്തിൻെറ ഒരു ഭാഗമല്ല. ധ്യാനവും കർമ്മവും ഒന്നല്ല. സർവ്വ കർമ്മങ്ങളിലും വെച്ച് പരമമായ കർമ്മമാണ് അശ്വമേധമെന്നു പറയുന്നത് സമഷ്ടി വ്യഷ്ടി പ്രാപ്തിഫലത്വം കൊണ്ടാണ്. സർവ്വകർമ്മവും ആത്മാവിൻെറ സംസാരവിഷയത്വമായ പുനർജനനത്തെ പ്രദർശിപ്പിക്കുന്നവയാണ്. അശ്വമേധകർമ്മവും അങ്ങനെതന്നെ. എന്നാൽ, ആ ജീവിതയജ്ഞത്തെ മനനം ചെയ്ത് ധ്യാനിച്ചുപാസിക്കുന്നത് ബ്രഹ്മവിദ്യയാണ്. സർവ്വകർമ്മവും പത്നീസംബന്ധമാണ്. "ജ്യായാമേസ്യാദ്.... ഏതാവാ നേ്വകാമഃ" (ബൃ. ഉ. 1.4.17) നൈസർഗ്ഗികമായ ഈ പത്നീകാമമാണ് സർവ്വ കർമ്മങ്ങളിലും ദർശിക്കാവുന്നത്. പുത്രനാൽ മനുഷ്യലോകവും കർമ്മത്താൽ പിതൃലോകവും അപരാവിദ്യകൊണ്ട് ദേവലോകവും ലഭിക്കുന്ന നാമരൂപക്രിയാത്മകമായ ജഗത്തിനെ വർണ്ണിക്കുന്ന ശ്രുതി മൂന്നുവിധ അന്നത്തെയാണ് പ്രതിപാദിക്കുന്നത്. സർവ്വകർമ്മഫലമാണ് വ്യാകൃതമായ സംസാരപ്രപഞ്ചം. ഉത്പത്തിക്കു മുമ്പ് ത്രിവിധങ്ങളായ അന്നവും (നാമരൂപക്രിയ) അവ്യാകൃതമായിരുന്നു. പിന്നീട് സർവ്വ പ്രാണികളുടെയും കർമ്മഫലമായി ബീജത്തിൽനിന്നു വൃക്ഷം പോലെ അവ്യാകൃതത്തിൽനിന്ന് പ്രപഞ്ചം വ്യാകൃതമായി. വ്യാകൃതാവ്യാകൃത രൂപമായ സംസാരം അവിദ്യാവിഷയമാണ്. സ്ഥൂലവും സൂക്ഷ്മവുമായ സർവ്വ പ്രപഞ്ചവസ്തുക്കളുടെയും ക്രിയാകാരകഫലാത്മകതയാൽ ആത്മരൂപത്തിൽ അവിദ്യ അധ്യാരോപം ചെയ്യപ്പെട്ടു. ലക്ഷണരഹിതവും നാമരൂപകർമ്മാത്മകത്വരഹിതവും അദ്വയവും നിത്യവും ശുദ്ധബുദ്ധമുക്തസ്വഭാവവും ക്രിയാകാരകഫല ദേദാദിവിഷയ ഭാവവുമായ ആത്മാവ് മൂർത്തം, അമൂർത്തം എന്ന വാസനാത്മകമായ (ഭേദകമുള്ള) അവിദ്യയല്ല.

അശ്വമേധത്തിൽ 'അശ്വം' എന്ത് എന്നത് ഏററവും പ്രധാനമാകയാൽ അതിനെ ആദ്യം ധ്യാനിച്ചു ഗ്രഹിക്കണം. അശ്വം ഒരു സാധാരണ കുതിരയാണോ? അതോ മറെറന്തെങ്കിലുമോ? അശ്വത്തിൻെറ നാമം അങ്കിതമാക്കപ്പെട്ട ക്രതുവും പ്രാജാപത്യവും (തന്നാമാങ്കിതത്വാത്ക്രതോഃ പ്രാജാപത്യത്വാച്ച—ശാങ്കരഭാഷ്യം) വെറും യാഗകർമ്മമെന്നും പ്രജാപതി എന്ന ദേവത എന്നും വർണ്ണിക്കത്തക്കതാണോ? അല്ല എന്ന് പ്രഥമ മന്ത്രം കാണിച്ചുതരുന്നു.

1. **ഓം. ഉഷാ വാ അശ്വസ്യ മേധ്യസ്യ ശിരഃ സൂര്യ ശ്ചക്ഷുഃ വാതഃ പ്രാണഃ വ്യാത്തമഗ്നി വൈശ്വാനരഃ സംവത്സര ആത്മാശ്വസ്യ മേധ്യസ്യ. ദ്യൗഃ പൃഷ്ഠം അന്തരിക്ഷമുദരം പൃഥിവീപാജസ്യം ദിശഃ പാർശ്വ, അവാന്തരദിശഃ പർശവഃ ഋതവോ $f$ ംഗാനി, മാസാശ്ചാർദ്ധമാസാശ്ച പർവ്വാണി അഹോരാത്രാണി പ്രതിഷ്ഠാഃ നക്ഷത്രാണ്യസ്ഥീനി, നഭോ മാംസാനി. ഊവധ്യം സികതാഃ സിന്ധവോ ഗുദാഃ യകൃശ്ച ക്ലോമാനശ്ചപർവ്വതാഃ ഓഷധയശ്ച വനസ്പതയശ്ച ലോമാനി, ഉദ്യൻ പൂർവ്വാർദ്ധഃ നിമ്ലോചജ്ജഘനാർദ്ധഃ യദ്വി ജൃംഭതേ തദ്വി ദ്യോതതേ യദ്വി ധൂനൃതേ തത് സ്തനയതി യന്മേഹതി തദ്വർഷതി വാഗേ വാസ്യവാക്!**



ഓം എന്ന പ്രണവോച്ചാരണത്തിനുശേഷം വർണ്ണിക്കപ്പെടുന്ന അശ്വം സാധാരണ അശ്വമല്ല. ദൃശ്യപ്രപഞ്ചമാണ്. (വരാഹമിഹിരകൃതമായ പഞ്ചസിദ്ധാന്തികയുടെ ഭാഷ്യം ആരംഭിക്കും മുമ്പ് ഞാൻ ഈ ശ്ലോകം ഉദ്ധരിച്ചത് അതുകൊണ്ടാണ്). ഈ അശ്വം മേധിക്കാനുള്ളതാണ്. മേധകൊണ്ട് നന്നായി ഗ്രഹിച്ചശേഷം ത്യാഗം ചെയ്യാനുള്ളതാണ്. അതിൻെറ ശിരസ്സ് ഉഷസ്സാണ്. ചക്ഷുസ്സ് സൂര്യനാണ്. പ്രാണൻ വാതമാണ്. തുറന്ന വായ് വൈശ്വാനരാഗ്നിയാണ്; ആത്മാവ് സംവത്സരമാണ്. പൃഷ്ഠം ദ്യൗവും ഉദരം അന്തരിക്ഷവും പാദം പൃഥിവിയുമാണ്. പാർശ്വങ്ങൾ തെക്ക്, വടക്ക്, പടിഞ്ഞാറ്, കിഴക്ക് എന്നീ ദിശകളാണ്. പാർശ്വാസ്ഥികൾ (Ribs) അവയ്ക്കിടയിലെ അവാന്തരദിശകളാണ്. അംഗങ്ങൾ ഋതുക്കളാണ്. പർവ്വങ്ങൾ (സന്ധികൾ) മാസങ്ങളും അർദ്ധമാസങ്ങളുമാണ്. പ്രതിഷ്ഠ അഹോരാത്രമാണ്. അസ്ഥികൾ നക്ഷത്രങ്ങളാണ്. മാംസം നഭസ്സാണ്. പകുതി ദഹിച്ച ഭക്ഷണം മണൽത്തിട്ടകൾ (മൺതരികൾ) ആണ്. ഗുദം സിന്ധുക്കളാണ്. യകൃത്തും ക്ലോമവും പർവ്വതങ്ങളാണ്. രോമങ്ങൾ ഔഷധികളും വനസ്പതികളുമാണ്. പൂർവ്വാർദ്ധം ഉദയവും ജഘനാർദ്ധം അസ്തമയവുമാണ്. ഈ അശ്വം വിജൃംഭിക്കുന്നു; വിദ്യോതിക്കുന്നു; ശരീരം വിറപ്പിക്കുന്നു; ഇടിവെട്ടുന്നു; മേഘമുണ്ടാക്കുന്നു; വർഷിക്കുന്നു. അതിൻെറ വാക്കാണ് വാക്ക്.

വികസിക്കുകയും വൈദ്യുതകാന്തികമണ്ഡലങ്ങളാൽ പ്രകമ്പനംകൊള്ളുകയും ചെയ്യുന്ന (Expanding universe with electro magnetic fields and energy fields that vibrate) നാം കാണുന്നതും അറിയുന്നതുമായ പ്രപഞ്ചമാണ്, യാഗാശ്വം. അല്ലാതെ, ഒരു സാധാരണകുതിരയല്ല; അതിനെ ഹിംസിക്കേണ്ട ആവശ്യവുമില്ല.

ഉഷസ്സ് എന്നാൽ ബ്രാഹ്മമുഹൂർത്തം. (സൂര്യോദയത്തിനു മുമ്പുള്ള ഒരു മണിക്കൂറിൻെറ 3/4 ഭാഗം) പ്രസിദ്ധമായ 'കാല'ത്തെ സ്മരിക്കുന്നതിനാണ് 'വൈ' ശബ്ദം ഉപയോഗിച്ചതെന്ന് ശങ്കരൻ പറയുന്നു. ശിരസ്സാണ് പ്രധാനമായ ഉത്തമാംഗം. അതുപോലെ മേധിക്കപ്പെടേണ്ട (ഗ്രഹിച്ചശേഷം ഉപേക്ഷിക്കേണ്ട) ഈ പ്രപഞ്ചാശ്വത്തിൻെറ ഏററവും പ്രധാനമായ അംഗം കാലമാണ്. അശ്വം പ്രജാപതിയായി സങ്കല്പിക്കപ്പെടുന്നത് കാലം, ലോകം, ദേവത അഥവാ പ്രകാശം എന്നിവയുടെ അദ്ധ്യാരോപണംമൂലമാണ്. ലോകത്തിൽ അതാത് കാലത്തിൽ പ്രകാശിപ്പിക്കപ്പെടുന്ന മേധയുടെ (വംശപരമ്പരയുടെ—പ്രജാതന്തുവിൻെറ) പതിയാകയാലാണ് പ്രജാപതിത്വം. പ്രതിമയിൽ വിഷ്ണുത്വം ആരോപിക്കുന്നതിനു സദൃശമാണ് അശ്വത്തിൽ പ്രജാപതിത്വം ആരോപിക്കുന്നത്. ശിരസ്സിനു ശേഷം (കാലത്തിനു ശേഷം) പ്രാധാന്യം കണ്ണായ സൂര്യനാണ്—ജ്യോതിഷത്തിനാണ്(വേദ നേത്രം ജ്യോതിഷം). സർവ്വാവയവങ്ങളുടെയും മദ്ധ്യം ആത്മാവാണ്. ഇവിടെ സംവത്സരമാണ് ആത്മാവ്. ആ സംവത്സരമാകട്ടെ, കാലത്തിൻെറ അവയവമാണ്. കാലമാകുന്ന ശിരസ്സും സംവത്സരമാകുന്ന ആത്മാവും പ്രതിഷ്ഠിക്ക

പ്പെട്ടിരിക്കുന്നത് അഹോരാത്രങ്ങളിലാണ്. ഭൂമിയാകുന്ന പാദം സൂര്യനാകുന്ന അക്ഷം (അച്ചുതണ്ട്, നേത്രം എന്ന് രണ്ടർത്ഥം) അഥവാ അച്ചുതണ്ട് ചുററി സഞ്ചരിക്കുന്നതിനാലാണ് ഈ പ്രതിഷ്ഠയെ നാം ദർശിക്കുന്നത്. അശ്വം അതിൻെറ പാദത്തിലെന്നപോലെ, പ്രപഞ്ചം അതിൻെറ പാദമായ ഭൂമിയിൽ പ്രതിഷ്ഠിതമായിരിക്കുകയും അതിനാൽ ചരിക്കുകയും ചെയ്യുന്നു. അപ്രകാരമാണ് സായന കാലമുണ്ടാവുന്നത്. അഹോരാത്രൈരഹികാലാത്മാ പ്രതിനിഷ്ഠത്യശ്വശ്ച പാദൈഃ എന്ന് ശാങ്കരഭാഷ്യം.

സൂര്യൻ ഒരു നക്ഷത്രമാണ്. സൂര്യനെക്കൂടാതെ അനേകം നക്ഷത്രങ്ങൾ അകലെയും അരികിലുമായി നാം കാണുന്നു. അവയുടെ ശുക്ലത്വംകൊണ്ടും അവ പ്രപഞ്ചശരീരം ദഹിച്ച ചിതമേൽ ചിതറിക്കിടക്കുന്ന അസ്ഥിഖണ്ഡങ്ങളെപ്പോലെ പ്രകാശിക്കയാലും അസ്ഥികളെന്ന് പറയുന്നു. ആ നക്ഷത്രലോകങ്ങളും ദൃശ്യപ്രപഞ്ചത്തിൻെറ ഭാഗമാകയാൽ മേധകൊണ്ട് ഗ്രഹിച്ച് ത്യജിക്കപ്പെടേണ്ടതാണ്.

ഉദയം മുതൽ മദ്ധ്യാഹ്നംവരെയുള്ള കാലം അശ്വത്തിൻെറ ശിരസ്സുമുതൽ നാഭിവരെയുള്ള പൂർവ്വാർദ്ധദേശമാണ്. മദ്ധ്യാഹ്നംമുതൽ അസ്തമയംവരെയുള്ള കാലവും നാഭിമുതലുള്ള അപരാർദ്ധദേശമാണ്. വിജൃംഭിക്കുക എന്നാൽ ശരീരത്തെ വികസിപ്പിക്കയും വിക്ഷേപിക്കയും (സങ്കോചിക്കയും) ചെയ്യുക. സങ്കോചവികാസരൂപിണി പ്രകൃതി എന്ന് തന്ത്രവും Contracting and expanding univers എന്ന് ആധുനിക ശാസ്ത്രവും ഇതിനെ പറയുന്നു. മുഖത്തെ വിദാരണം ചെയ്യുന്ന കോട്ടുവായ്ക്ക്, മേഘത്തെ പിളർക്കുന്ന മിന്നലിനോട് സാദൃശ്യമുണ്ട്. വൈദ്യുതിക്ക് 'ഘനവിദാരണം' (മേഘം, ഘനവസ്തു) അഥവാ ഘനവസ്തുക്കളെ പിളർത്തി പ്രകാശത്തെ (ഇലക്ട്രോൺ ഫോട്ടോൺ പ്രകാശതരംഗം) ഉണ്ടാക്കാനുള്ള പ്രകാശവിദ്യുത്പ്രസരണം ഇന്നും അന്നും ശാസ്ത്രത്തിന് അറിയാമായിരുന്നു. ഇടിവെട്ടുമ്പോൾ പ്രപഞ്ചം പ്രകമ്പനംകൊള്ളുന്നു. ഭൂമി കുലുങ്ങുമ്പോഴും കമ്പനവും നാദവും ഒന്നിച്ചനുഭവപ്പെടുന്നു. മേഘങ്ങളിൽ ജലം രൂപംകൊള്ളിക്കുന്നത് മൂത്രാശയത്തിൽ മൂത്രം ഉണ്ടാവുന്നതിനോടും വർഷിക്കുന്നത് സേചനം ചെയ്യുന്നതിനോടും താരതമ്യപ്പെടുത്തുന്നു. ഈ കാലദേശരൂപമായ പ്രപഞ്ചത്തിൻെറ വാക്കാണ് വാക്ക്; പ്രപഞ്ചമെന്ന ഈ മൂർത്തസ്വരൂപത്തിൻെറ അമൂർത്തരൂപമാണ് 'ഓം' എന്ന പ്രണവശബ്ദം. അത് ബ്രഹ്മവാചകമാണ്.

| അ | | ശ | | ഉ | | അ | = | അശ്വം |
|---|---|---|---|---|---|---|---|---|
| 1 | + | 5 | + | 1 | → | 1 | | അക്ഷരസംഖ്യ |

അകാരം → ബ്രഹ്മമാകുന്ന ഒന്ന്.

ശകാരം → അതിൽനിന്നുണ്ടായ പഞ്ചഭൂതാത്മകപ്രപഞ്ചം






ഉകാരം → ബ്രഹ്മത്തിലേക്കു മടക്കം. വീണ്ടും ആവർത്തനം. ഈ ഭ്രമണരൂപമായ സംസാരചക്രത്തെ അശ്വം പ്രതിനിധീകരിക്കുന്നു. മകാരവും. അക്ഷരസംഖ്യ 5 ആകയാൽ അതിനെ ഇങ്ങനെയും എഴുതാം.

1 ↔ 5

അ + ഉ + മ = ഓം




2. അഹർവാ അശ്വം പുരസ്താൻ മഹി മാൻവജായത, തസ്യ പൂർവ്വേ സമുദ്രേ യോനിഃ രാത്രി രേനം പശ്ചാൻ മഹിമാൻ വജായത, തസ്യാപരേ സമുദ്രേ യോനിഃ ഏതോം വാ അശ്വം മഹിമാനാവ ഭിതഃ സംബ ഭൂവതുഃ ഹയോഭൂത്വാ ദേവാനവഹത, വാജി ഗന്ധർവ്വാൻ, അർവ്വാസുരാൻ, അശ്വോമനുഷ്യാൻ; സമുദ്ര ഏവാസ്യ ബന്ധുഃ സമുദ്രോ യോനിഃ ഇതിപ്രഥമം ബ്രാഹ്മണം.

മുന്നിലുള്ള അഹസ്സ് അതിൻെറ മഹിമാവാണ്. അതിൽ നിന്ന് അശ്വം ജനിച്ചതിനാൽ പൂർവ്വ സമുദ്രം യോനിയാണ്. പിന്നിലുള്ള രാത്രി അതിൻെറ മഹിമാവാണ്. അതിൽനിന്നു ജനിക്കയാൽ പശ്ചിമസമുദ്രം യോനിയാണ്. ഈ രണ്ടു മഹിമാനങ്ങൾ അശ്വത്തിൻെറ ഇരുവശത്തും ഉത്ഭവിച്ചു. ഹയമായിട്ട് ദേവന്മാരെയും വാജിയായിട്ട് ഗന്ധർവ്വന്മാരെയും അർവ്വമായിട്ട് അസുരന്മാരെയും അശ്വമായിട്ട് മനുഷ്യരെയും വഹിക്കുന്നു. സമുദ്രമാണതിൻെറ ബന്ധു. സമുദ്രമാണതിൻെറ യോനി.

സൂര്യസൗവർണ്ണദീപ്തിയാർന്ന അഹസ്സ് ഒരു സ്വർണ്ണപ്പാത്രവും ചന്ദ്രനാൽ രജതശോഭയാർന്ന രാത്രി ഒരു വെള്ളിപ്പാത്രവുമായി സൂര്യനാകുന്ന പ്രജാപതിയുടെ ഇരുവശവും പൂർവ്വ, പശ്ചിമസമുദ്രരൂപത്തിൽ ഇരിക്കുന്നു. (ഇതിനെ സൂചിപ്പിക്കാൻ അശ്വത്തിൻെറ മുന്നിലും പിന്നിലുമായി ഓരോ സ്വർണ്ണപ്പാത്രവും വെള്ളിപ്പാത്രവും വെക്കുന്നു) അഹോരാത്രങ്ങളാകുന്ന ഈ മഹിമാനങ്ങളിൽ നിന്ന്, ഈ സമുദ്രങ്ങളിൽനിന്ന്, സൂര്യൻ ജനിക്കയാൽ അവ സൂര്യൻെറ യോനിയാണ്. സൂര്യനാകുന്ന സംവത്സരപ്രജാപതി ശീഘ്രവും വിശിഷ്ടവുമായ ഗതിയോടുകൂടിയ ഹയമായി ഉത്തരധ്രുവഭാഗത്തുള്ള പ്രകാശിക്കുന്നവരെ വഹിക്കുന്നു.

ഹയത്തിന് ഹയഗതൗ, അർവ്വാ ഋഗതൗ, അര്യ ഗതൗ, വാജി യജഗതൗ എന്നിങ്ങനെ ഗമിക്കുന്നത്, ഗമനശീലമുള്ളത് എന്നർത്ഥമുള്ള കുതിരയുടെ പര്യായങ്ങൾ; ധ്രുവവാസികളായ ചൈതന്യബിന്ദുക്കളും തമോഗ്രഹങ്ങളും ഗമനശീലരെപ്പോലെ തോന്നിക്കുന്നു. വാജങ്ങളെന്നാൽ പക്ഷങ്ങൾ; ചിറകുകൾ. വാജീ ബാണാശ്വ പക്ഷിഷു എന്ന് മേദിനി. ഗന്ധത്തെ അറിയുന്നതും ഗമനശീലമുള്ളതും

എന്നാണ് ഗന്ധർവ്വപദത്തിനർത്ഥം. ഗന്ധർവ്വസ്തു നഭശ്ചരേ പുംസ്കോകിലേ ഗായനേ ച മൃഗഭേദേ തുരംഗമേ അന്തരാഭവദേഹേച (ഹൈമാൻ)—നഭശ്ചരവും ഗന്ധവാഹിയുമായ വായുവാണ് ഗന്ധർവൻ.

നക്ഷത്രം, തമോഗ്രഹം, വായു മുതലായവയെ വഹിക്കുന്നത് എന്നർത്ഥത്തിലാണ് ഹയ, വാജി, അർവ്വപദങ്ങളുടെ ഉപയോഗം.

അശ്വത്തിന് വ്യാപിക്കുന്നത് എന്നാണ് അമരം അർത്ഥം പറയുന്നത്. (ആശുവ്യാപ്തൗ). ഭൂമുഖത്ത് അതിവേഗം വ്യാപിക്കുന്ന സഞ്ചാരശീലരായ മനുഷ്യവർഗ്ഗത്തെ വഹിക്കുന്ന വാഹനങ്ങൾ എന്നർത്ഥത്തിലാണ് ഇവിടെ അശ്വപദം. സമുദ്രത്തോട് അശ്വം ബന്ധിച്ചിരിക്കയാൽ സമുദ്രം അശ്വത്തിന്റെ ബന്ധുവാണ്.

അശ്വത്തെ ഭൂമി എന്നെടുത്താൽ, മനുഷ്യരെ വഹിക്കുന്ന ആ അശ്വം സംസാരസാഗരത്തിൽനിന്നുത്ഭവിച്ച്, സംസാരസാഗരത്തോടു ബന്ധിക്കപ്പെട്ടിരിക്കുന്നു. ഗുരു നിത്യചൈതന്യയതി ഇത്തരമൊരർത്ഥം കൊടുത്തിട്ടുണ്ട്. അദ്ദേഹം പറയുന്നു: —The sea, eastern or western, is equated to the supreme self by the commentator Sankara. We propose an alternative to his commentary. As the horse is said to be bound to the sea, it is more appropriate to think of it as the sea of Samsara (Page 20. Br. Up. Commentary Vol-I). എന്നാൽ ശങ്കരൻ അശ്വത്തെ ഭൂമി എന്ന ചെറിയ അർത്ഥത്തിൽ മാത്രമല്ല, സൂര്യനെന്ന വലിയ അർത്ഥത്തിലും സൗരവ്യൂഹത്തിനപ്പുറത്തുള്ള പ്രപഞ്ചങ്ങൾ കൂടി ഉൾപ്പെട്ട കുറേക്കൂടി വലിയ മഹാപ്രപഞ്ചമെന്ന അർത്ഥത്തിലും എടുക്കുന്നുണ്ട്. അതിനാൽ പ്രപഞ്ചം ഏതൊന്നിന്റെ ബന്ധുവോ, പ്രപഞ്ചം ഏതൊരു യോനിയിൽനിന്നുത്ഭവിച്ചുവോ ആ ശുദ്ധയോനിയായ പരമാത്മാവെന്ന് സമുദ്രത്തെ അദ്ദേഹം തന്റെ ഭാഷ്യത്തിൽ പറയുന്നു. രണ്ടാം ബ്രാഹ്മണം 3-ാം മന്ത്രത്തിന്റെ വ്യാഖ്യാനത്തിൽ പ്രജാപതി അവനവനെത്തന്നെ ഉപാസിച്ചപ്പോൾ, അവനവനിൽനിന്ന് (അഗ്നി) ഉണ്ടായ ജലത്തിന് അർക്കമെന്നു പേരിട്ടതായിക്കാണാം. ബ്രഹ്മത്തിൽനിന്നുണ്ടായ ജലം അഥവാ ആപസ്സാണ് സമുദ്രം. അതിലാണ് സൂര്യാദിഗ്രഹനക്ഷത്രവ്യൂഹങ്ങളുടെ ജനനം. ആ ആപസ്സാണ് ഇവിടെ പരമാത്മാവായ സമുദ്രം. ഭൂമിയിൽ കാണുന്ന സമുദ്രമല്ല. സമുദ്രം നമുക്ക് സംസാരസാഗരമായി അനുഭവപ്പെടുന്നുവോ, സ്വരാർണ്ണവമായ സുവർണ്ണസമുദ്രമായി, സൂര്യാർക്കരാശിയായി വെട്ടിത്തിളങ്ങി ദൃശ്യമാകുന്നുവോ എന്നത് നമ്മുടെ അപ്പപ്പോഴത്തെ മനോനിലയെ ആസ്പദമാക്കിയിരിക്കും. സ്വപ്നത്തിൽ എനിക്കത് പരമാത്മാവായ സ്വരാർണ്ണവമാണ്. ജാഗ്രത്തിൽ സംസാരസമുദ്രവും ഞാൻ അനുഭവിക്കാറുണ്ട്. സുഷുപ്തിയിൽ സ്വരാർണ്ണവത്തിന്റെ തരംഗരഹിതമായ, അരൂപമായ ചൈതന്യാവസ്ഥയും ദർശനീയമാണ്; സംവിത്സാഗരദർശനം....*

* പാഥേയം എന്ന എന്റെ ആത്മകഥ കാണുക.

ബ്രാഹ്മണം 2

## അഗ്നിബ്രാഹ്മണം

1. നൈവേഹ കിഞ്ചനാഗ്ര ആസീത, മൃത്യുനൈവേദമാവൃതമാസീത—അശനായയാ, അശനായാഹി മൃത്യുഃ തന്മനോ കുരുത, ആത്മനവി, സ്യാമിതി. സോ ƒച്ചർന്നചരത, തസ്യാർച്ചത ആപോƒ ജായന്ത; അർച്ചതേ വൈ മേ കമ ഭൂദിതി, തദേവാർക്കസ്യാർക്കത്വം; ക ഹേവാ അസ്മൈംഭവതി യ ഏവ മേന ദർക്കസ്യാർക്കത്വം വേദ.

ആദിയിൽ ഈ പ്രപഞ്ചത്തിൽ യാതൊന്നും ഉണ്ടായിരുന്നില്ല. പ്രപഞ്ചം മൃത്യുവാൽ ആവൃതമായിരുന്നു. വിശപ്പാണ് മൃത്യു. 'എനിക്ക് മനസ്സുണ്ടാവട്ടെ' എന്ന് മൃത്യു മോഹിച്ചപ്പോൾ മനസ്സുണ്ടായി. അത് സ്വയം അർച്ചിച്ചുകൊണ്ട് ആചരിക്കവെ, ആ അർച്ചനയിൽനിന്ന് ആപസ്സ് ജനിച്ചു. "ഞാൻ അർച്ചിക്കുമ്പോൾ ഈ 'കം' ഉണ്ടായി. അതിൽനിന്നാണ് അർക്കന്റെ അർക്കത്വം ഉണ്ടായത്." അർക്കന്റെ അർക്കത്വത്തെ ഇപ്രകാരം അറിഞ്ഞവന് കം (ജലം എന്നും ആനന്ദം എന്നും) ഉണ്ടാവും.

ഈ സംസാരമണ്ഡലത്തിൽ ആദിയിൽ നാമരൂപപ്രവിഭക്ത വിശേഷമായ യാതൊന്നും ഉണ്ടായിരുന്നില്ല. അവയെ കാണാനും അറിയാനുമുള്ള ഒരു മനസ്സ് ഉണ്ടാവുന്നതിനു മുമ്പ് നാമരൂപാത്മകപ്രപഞ്ചത്തിന് അസ്തിത്വമില്ല. കാര്യമോ കാരണമോ ഇല്ലാത്ത ഈ അവസ്ഥയെ ശൂന്യത എന്നു വിളിക്കണമെന്നാണ് ശൂന്യവാദികൾ കരുതുന്നത്. ഘടം ഇല്ലാത്ത അവസ്ഥയിലും ഘടത്തിന്റെ കാരണമായ മൃത്പിണ്ഡം ഉണ്ടായിരിക്കുന്നതുപോലെ പ്രപഞ്ചോല്പത്തിക്കു മുമ്പും അതിന്റെ സൂക്ഷ്മകാരണമായ ഊർജ്ജം (ചൈതന്യം) ഉണ്ട്. അതിനാൽ അവിടെ 'ശൂന്യത' ഇല്ല. ഒന്നും കാണാനില്ലാത്ത അദൃശ്യമായ അവസ്ഥ ശൂന്യതയാണെന്ന് ശൂന്യവാദികൾ പറയുന്നു.

ഗഗനപുഷ്പത്താൽ വന്ധ്യാപുത്രനെ അലങ്കരിക്കുക എന്നു പറഞ്ഞാൽ ഒരിക്കലും സംഭവിക്കാത്ത ഒന്നാണ്. പക്ഷേ, ഇവിടെ, കാര്യമായ പ്രപഞ്ചം കാരണമായ മൃത്യു എന്ന വിശപ്പുകൊണ്ട് ആവരണം ചെയ്യപ്പെട്ടു കിടന്നു എന്നാണ് പറഞ്ഞത്. മൃത്യു എന്ന വിശപ്പാണ് ഇവിടെ ദൃശ്യപ്രപഞ്ചത്തിനു കാരണമായി എങ്ങും നിറഞ്ഞുവന്നത്. പിണ്ഡാകാര വിശേഷമില്ലാത്ത, രൂപമില്ലാത്ത ഊർജ്ജം അഥവാ താപമാണ് ആ പ്രലയാവസ്ഥ. ആ പ്രലയാവസ്ഥയിലും കാര്യമായ പ്രപഞ്ചം അവ്യക്തമായിരിക്കുന്നുണ്ടെന്ന് അതിന്റെ അഭിവ്യക്തിലക്ഷണം കൊണ്ട് മനസ്സിലാക്കാം. അപ്രകാരം കാര്യമെന്ന സദ്ഭാവത്തിന്റെ പ്രാഗുത്പത്തി സിദ്ധമാകുന്നു. ഒന്നിന്റെ അഭിവ്യക്തി എന്നാൽ സാക്ഷാൽ വിജ്ഞാന (പ്രത്യക്ഷജ്ഞാനം)ത്തിന്റെ ആലംബനപ്രാപ്തിയാണ്; അതിനെ പ്രത്യക്ഷമായി ഗ്രഹിക്കാനാവുകയാണ്.

**ആവൃതമാവുക അഥവാ മറഞ്ഞിരിക്കുക എന്നത് രണ്ടു വിധത്തിലാവാം. ഒരു വസ്തു നമ്മുടെ കണ്ണിൽനിന്ന് ഒരു ചുമരിനാലോ ഇരുട്ടിനാലോ മറഞ്ഞിരിക്കാം; ഒരു വസ്തു അതിന്റെ അതിസൂക്ഷ്മരൂപത്തിൽ ഇരിക്കുകയാൽ നമ്മുടെ കണ്ണുകൾ അതിനെ കാണാതിരിക്കാം.**

ചുമരു നീക്കുകയോ വിളക്കു വയ്ക്കുകയോ ചെയ്താൽ ആദ്യത്തെ മറഞ്ഞിരിക്കലിനെ നമുക്ക് നീക്കാം. ഒരു വസ്തുവെ ദർശിക്കണമെങ്കിൽ അത് പ്രകാശത്താൽ പ്രദീപ്തമാക്കപ്പെടണം. പ്രകാശരശ്മിക്കും വസ്തുവിനും ഇടയിൽ ഒരു തടസ്സം വന്നാൽ (ചുമര്) ആ തടസ്സം നീക്കാതെ നമുക്ക് വസ്തുവെ അഭിവ്യക്തമാക്കാൻ സാദ്ധ്യമല്ല. ഈ ലളിതമായ നിയമത്തെ ശാങ്കരഭാഷ്യം പറയുന്നുണ്ട്. കാരണത്തിൽ ഇരിക്കുന്ന കാര്യം മറ്റു പല കാര്യങ്ങൾക്കും ആവരണമായിരിക്കാം. അതിനാൽ ആ കാര്യത്തെ നശിപ്പിക്കാൻ പ്രയത്നിച്ചാൽ എന്തു സംഭവിക്കും?

> തത്ര യദി പൂർവ്വാഭിവ്യക്തസ്യ കാര്യസ്യ പിണ്ഡസ്യ
> വ്യവഹിതസ്യ വാ കപാലസ്യ വിനാശ ഏവ യത്നഃ
> ക്രിയേത തദാ വിദലചൂർണ്ണം ധ്യപികാര്യജായേത.

പിണ്ഡത്തെ നശിപ്പിക്കാൻ അതിനെ പൊടിക്കുമ്പോൾ ചൂർണ്ണം ലഭിക്കുന്നു. ആ ചൂർണ്ണവും ഒരു കാര്യമാണ്. അതിനും ഒരു കാര്യമുണ്ട്. അതിനാൽ വീണ്ടും പ്രയത്നാന്തരത്തെ അപേക്ഷിക്കേണ്ടിവരുന്നു. ഒരു വസ്തു ഇല്ല എന്നു പറയുന്നത്, ആ വസ്തു ഒരിക്കലും ഉണ്ടാവുകയില്ല, മുമ്പ് ഉണ്ടായിട്ടുമില്ല എന്നു പറയുന്നതിന് തുല്യമാണ്. അങ്ങനെ മുമ്പോ, പിമ്പോ ഇല്ലാത്ത ഒന്നിനെ ഒരാളും വിഭാവനം ചെയ്യുകയില്ല, സൃഷ്ടിക്കാൻ സാദ്ധ്യവുമല്ല. പ്രപഞ്ചത്തിൻെറ സ്ഥിതി അതല്ല എന്ന് നമുക്ക് പ്രത്യക്ഷജ്ഞാനമുണ്ട്. നാലു വിധം അഭാവങ്ങൾ: 1. പ്രാഗഭാവം—മുമ്പില്ല, പിന്നീട് സൃഷ്ടിക്കപ്പെട്ടു. ഉദാ: വിമാനം, 2. പ്രദ്ധ്വാനഭാവം—ഉണ്ടായിരുന്ന ഒന്നിൻെറ നാശം. 3. അന്യോന്യാഭാവം—പരസ്പരം നിഷേധം. 4. അത്യന്താഭാവം — ത്രികാലങ്ങളിലും ഒരു വസ്തു ഇല്ലാതിരിക്കുക. മുയൽക്കൊമ്പ്.

ബ്രഹ്മവും പ്രപഞ്ചവും തമ്മിലുള്ള ബന്ധം അയുതസിദ്ധമാണ്. അവ പരസ്പരം വേർപെടാത്തതാണ്. പിണ്ഡവും ഊർജ്ജവും തമ്മിലുള്ള ബന്ധം അയുതസിദ്ധമാണ്. അതിനാൽ പിണ്ഡവും പ്രപഞ്ചവും അഭിവ്യക്തമാകും മുമ്പ് ആവ ഊർജ്ജരൂപത്തിൽ, ബ്രഹ്മരൂപത്തിൽ ഇരുന്നു എന്ന് ഗ്രഹിക്കാം.

സർവ്വത്തെയും വിഴുങ്ങണം എന്നതാണ് മൃത്യുവിൻെറ ഇച്ഛ. 'സർവ്വം വിഴുങ്ങി'യായ മൃത്യു എന്ന വിശപ്പിനാലാണ് പ്രപഞ്ചം ആവൃതമായിരുന്നത്. മൃത്യവും വിശപ്പും ഒന്നാണെന്നതിന് നമ്മുടെ കൺമുന്നിൽത്തന്നെ ദൃഷ്ടാന്തമുണ്ട്. തിന്നണം, തിന്നണം എന്നു മാത്രം വിചാരിക്കുന്നവരാണ് ജന്തുഹിംസയ്ക്ക് ഒരുങ്ങുന്നത്.

ബുദ്ധിക്കും വിജ്ഞാനതൃഷ്ണയ്ക്കും സർവ്വം വിഴുങ്ങണമെന്നാഗ്രഹമുണ്ട്. ആ 'ധർമ്മം'കൊണ്ട് വിജ്ഞാനതൃഷ്ണയും മൃത്യുവാണ്. ഹിരണ്യഗർഭൻെറ വിജ്ഞാനതൃഷ്ണയാണ്, ബുദ്ധിയാണ് ഈ പ്രപഞ്ചം. അവൻെറ മനസ്സിനാൽ ചെയ്യപ്പെട്ടതാണ് പ്രപഞ്ചം. മൃത്യുവാണ്, മനസ്സിനെ സൃഷ്ടിച്ചതെന്ന് അതിനാൽ പറയുന്നു. മനസ്സ് കാര്യാലോചനക്ഷമവും ശബ്ദവാച്യവും സങ്കല്പാദി ലക്ഷണങ്ങളുള്ളതുമായ അന്തഃകരണമാണ്. ഈ മനസ്സിനെ എന്തിനുണ്ടാക്കി? ആത്മാർച്ചനത്തിനായിട്ടാണ് ഉണ്ടാക്കിയത്. ആത്മാവിനെ മനസ്സുകൊണ്ട് അർച്ചിച്ചുപാസിച്ചിട്ട്, പ്രജാപതിയെപ്പോലെ നമ്മളും കൃതാർത്ഥരാവുന്നുണ്ട്. ആത്മാർച്ചനകൊണ്ട് രസാത്മികയായ ആപസ്സ് ഉണ്ടായി. (രസം ആസ്വാദനശക്തിയാണ്).



അശ്വമേധയജ്ഞത്തിലെ അഗ്നി അർക്കനാണ്. അതിൻെറ കാരണം, അർച്ചനാത് സുഖഹേതു പൂജാ കാരണാദ് അപ്സംബന്ധാച്ച അഗ്നേരേതദ് ഗൗണം നാമാർക്ക ഇതി. അർച്ചനയിലെ 'അർ' ശബ്ദത്തോട് 'കം' (സുഖം എന്നും ഉദകം എന്നും അർത്ഥം) ചേർന്നതാണ് അർക്കം. ആത്മാർച്ചനത്താൽ ജനിച്ച രസാത്മകമായ സുഖാനുഭൂതിയാണ് ഇവിടെ ജലവും ആ ജലയോനിയിൽനിന്നുത്ഭവിച്ച സൂര്യനും. ആരാണ് അർക്കൻ?

> 2. ആപോ വാ അർക്കഃ തദ്യ ദപാം ശര ആസീതത് സമഹന്യത.
> സാ പൃഥിവ്യഭവതഃ തസ്യാമത്രാമ്യത്. തസ്യ ശ്രാന്തസ്യ
> തപ്തസ്യ തേജോരസോ നിരവർത്തതാഗ്നിഃ

ആപസ്സുതന്നെയാണ് അർക്കൻ. ജലത്തിൻെറ നുര കട്ടയായതാണ് പൃഥിവി. അതിൽ ക്ഷീണിതനായി തപിച്ചവനിൽനിന്ന് അവൻെറ തേജോരസം നിരവർത്തിച്ചു, അഗ്നിയായിട്ട്!

അഗ്നിയും ജലവും സൂര്യനും തമ്മിൽ ഭേദമില്ല. അർക്കന് ഹേതുവായിത്തീർന്ന അർച്ചനാംഗഭൂതമായ ആപസ്സു തന്നെയാണ് അർക്കൻ. ആപസ്സിൽത്തന്നെയാണ് അഗ്നി പ്രതിഷ്ഠിതമായിരിക്കുന്നത്. 'അയമഗ്നിരർക്കഃ' എന്ന ബൃഹദാരണ്യകത്തിലെ വാക്യം അഗ്നി അർക്കനാണെന്നു കാണിക്കുന്നുണ്ട്.

ജലോപരി നുരനുരപോലെ, വെണ്ണയുടെ പതപോലെ ഉണ്ടായ വസ്തു ഘനീഭൂതമായ വെണ്ണയായി ഭവിക്കുന്നതുപോലെ ഊർജ്ജസാഗരജലത്തിൻെറ ഘനീഭൂതരൂപമാണ് ഈ ഭൂമി. അപ്രകാരം ഭൂമി ഉണ്ടായതുകൊണ്ടാണ് ഇന്നും നാം ഭൂഗർഭത്തിൽ തിളച്ചു മറിയുന്ന ഊർജ്ജജലം (ലാവ) കാണുന്നത്. പൃഥ്വിയെ ഉല്പാദിപ്പിച്ചുകഴിഞ്ഞപ്പോൾ മൃത്യു എന്ന വിശപ്പ് (പ്രജാപതി) ശ്രാന്തനായി. ഏതു വ്യക്തിക്കും സ്വന്തകർമ്മങ്ങൾ ചെയ്യുമ്പോൾ ക്ഷീണം അനുഭവപ്പെടും. പ്രജാപതിയുടെ പൃഥ്വീസർഗ്ഗമെന്ന മഹത്കാര്യവും ക്ഷീണമുണ്ടാക്കി. മൃത്യു തപ്തനും സ്വിന്നനുമായി. തപിച്ചാൽ വിയർപ്പ് വരും. ഊർജ്ജജലമാകുന്ന മൃത്യു തപിച്ചപ്പോൾ തേജസ്സാണ് രസമായൊഴുകിയത്. പ്രജാപതിയുടെ ശരീരത്തിൽ നിന്ന് ഒഴുകിയ തേജോരസമാണ് അഗ്നി. അണ്ഡത്തിനകത്ത് പ്രഥമജനായി, കാര്യകരണ സംഘാതവാനായി, വിരാട്ടായി ജനിച്ച പ്രജാപതിയെയാണ് നാം പ്രഥമശരീരിയായ സൂര്യനായി ഉപാസിക്കുന്നത്.

നക്ഷത്രങ്ങളിലിരിക്കുന്ന അയോണിക് ദ്രവ്യമാകുന്ന ഊർജ്ജസാഗരം തേജോരാശിയായി എങ്ങും നിറഞ്ഞിരിക്കുന്ന ഒരു മണ്ഡലം. ആ തേജോമണ്ഡലമാണ് സംവിത്സാഗരം. അവിടെ രൂപങ്ങളൊന്നുമില്ല; നാമങ്ങളുമില്ല. സംവിത്സാഗരത്തിൽ പതപതപോലെ നുരനുരപോലെ, ആത്മവിചാരം ചെയ്തു തപിക്കുന്ന മനസ്സ് ഉണ്ടാവുന്നു. പ്രപഞ്ചമാകുന്ന ചിന്ത ജനിക്കുന്നു. ആ ചിന്ത ഘനീഭൂതമായ സൂര്യനിൽനിന്ന് ഒരു കട്ട ഭൂമിയായി തെറിച്ചുവീഴുന്നു. അതുവരെ വികസ്വരമായിക്കൊണ്ടിരുന്ന (expanding universe) പ്രപഞ്ചം ക്ഷീണിച്ച് സൗരയൂഥത്തിലേക്കു ചുരുങ്ങുമ്പോൾ അതിൻെറ കേന്ദ്രമായ സൂര്യനിലെ ഊർജ്ജജലം തേജോരസമായി, സൂര്യരശ്മിയായി ഭൂമിയിലേക്ക് ഒഴുകുന്നു. ആ തേജോരസം സ്പർശിച്ചിട്ടുവേണം ഭൂമിയിൽ ജീവജാലങ്ങൾ ഉണ്ടാവാൻ; അവരുടെ മനസ്സിൽ പ്രപഞ്ചം ഗ്രഹിക്കപ്പെടാൻ!

ആദിദേവനായി സൂര്യനെ കരുതുന്നത്, തേജോരാശിയായ സംവിത് സാഗരത്തിൽ ആദ്യം രൂപം ധരിച്ചത് സൂര്യനാകയാലാണ്.

3. സ ത്രേധാത്മാനം വ്യകുരുതാദിത്യം തൃതീയം വായും തൃതീയം
സ ഏഷ പ്രാണസ്ത്രേധാ വിഹിതഃ തസ്യ പ്രാചി ദിക്ശിരോf
സൗചാ സൗചർമ്മൗ. അയാസ്യ പ്രതീചി ദിക്പുച്ഛ
മസൗ ചാസൗചസക്ഥൗ. ദക്ഷിണാ ചോദിചീച പാർശ്വേ
ദ്യൗ, പൃഷ്ഠമന്തരിക്ഷ മുദരമിയമുരഃ സ ഏഷോ f പസു
പ്രതിഷ്ഠിതോ യത്ര ക്വചൈതി തദേവ പ്രതിതിഷ്ഠത്യേവം വിദ്വാൻ.

അവൻ തന്നെത്തന്നെ മൂന്നായി വിഭജിച്ചു. മൂന്നിലൊരു ഭാഗം സൂര്യനും ഒരു ഭാഗം വായുവുമായി. പ്രാണൻ മൂന്നായി വിഭജിച്ചു. കിഴക്കു ദിക്ക് ശിരസ്സായി. തെക്കുകിഴക്കും വടക്കുകിഴക്കും കരങ്ങൾ. പടിഞ്ഞാറു ഭാഗം പുച്ഛം. തെക്കുപടിഞ്ഞാറും കിഴക്കുപടിഞ്ഞാറും അരഭാഗത്തെ എല്ലുകൾ. വടക്കും തെക്കും ദിക്കുകൾ പാർശ്വം. ദ്യോവ് പൃഷ്ഠം. അന്തരീക്ഷം ഉദരം. ഈ ഭൂമി ഉരസ്സ്. അത് ആപസ്സിൽ പ്രതിഷ്ഠിച്ചിരിക്കുന്നു. ഇതറിയുന്ന വിദ്വാൻ എവിടെ പോയാലും അവന് വാസസ്ഥാനം ലഭിക്കുന്നു.

അഗ്നിവായുക്കളെ പൂരണം ചെയ്യുന്ന മൂന്നാമത്തെ ഭാഗമായി ആദിത്യൻ; വായു, ആദിത്യൻ ഇവയെ ആശ്രയിച്ചിരിക്കുന്ന തൃതീയം അഗ്നി; അഗ്നി, ആദിത്യൻ എന്നിവയെ പൂരിപ്പിച്ച് ആശ്രയിച്ചിരിക്കുന്ന വായു—ഇങ്ങനെ സമർത്ഥമായ രീതിയിൽ തുല്യമായി മൂന്നെണ്ണമായി തന്നെ വിഭജിച്ച് സംഖ്യാപൂരണം ചെയ്തു പ്രജാപതി. സർവ്വഭൂതങ്ങളുടെയും ആത്മാവായ പ്രാണൻ മൃത്വാത്മാവായി അഗ്നി, വായു, സൂര്യൻ എന്ന് തന്നെത്തന്നെ വിഭജിച്ച്, ആത്മരൂപത്തെ (ഏകമായതിനെ) നശിപ്പിച്ചു. പൂർണ്ണമായ ഒന്നിനെ വിഭക്തമാക്കലാണ് മൃത്യു. അവയവഹീനമായ, നിരവയവമായ ഒന്നിനെ അവയവമുള്ള ഒന്നായി വിഭജിക്കലും മൃത്യുവാണ്. വിരാട്ടിന്റെ ദിശകളെ ശിരസ്സ് മുതലായ അവയവങ്ങളായി ദർശിക്കുന്നത് അമൃതവും അരൂപവുമായതിനെ മൃതവും രൂപവുമാക്കലാണ്. സരൂപമായ പ്രപഞ്ചത്തെയാണ് ഇവിടെ അഗ്നി എന്നു പറയുന്നത്. സരൂപവും സഗുണവുമായ പ്രപഞ്ചാഗ്നി, അരൂപവും നിർഗ്ഗുണവുമായ ഊർജ്ജസാഗരത്തിൽ, സംവിത്സാഗരമെന്ന തേജോരാശിയിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. 'ഏവമിമേ ലോക അപ്സ്വന്ത' എന്നു ശ്രുതി. എവിടെയൊക്കെ ഈ പ്രപഞ്ചം ഗമനശീലമുള്ളതായി ഗമിക്കുമ്പോഴും അവിടെയൊക്കെ അതിനു പ്രതിഷ്ഠ ലഭിക്കുന്നു. സായനമായിരിക്കുമ്പോഴും അതു നിരയനമായിരിക്കുന്നു. ഇതുതന്നെയാണ് ബ്രഹ്മജ്ഞാനിയുടെ സ്ഥിതിയും.

**4. സോ f കാമയത ദ്വിതീയോ മ ആത്മാജായേ
തേതി സ മനസാ വാചം മിഥുനം സമഭവ ദർശനായാ മൃത്യുഃ
തദ്യദ്രേത ആസീത്സ്യ സംവത്സരോ f ഭവത. ന ഹപുരാ തതഃ
സംവത്സര ആസഃ തമേതാവന്തം കാലമവിഭഃ യാവാൻ സംവത്സരഃ
തമേതാവതഃ കാലസ്യപരസ്തം ദസൃജത. തം ജാതമഭിവ്യാദോത്ഃ
സ ഭാണകരോത സൈവ വാഗഭവത.**



അവൻ കാമിച്ചു. എനിക്ക് രണ്ടാമതൊരു ആത്മാവുണ്ടാവട്ടെ. മൃത്യു എന്ന വിശപ്പ് മനസ്സിനെയും വാക്കിനെയും സമമാക്കി മിഥുനീകരിച്ചു. ആ രേതസ്സിൽ നിന്ന് സംവത്സരം ജനിച്ചു. അതിനു മുമ്പ് സംവത്സരം ഉണ്ടായിരുന്നില്ല. അതിനെ ഒരു സംവത്സരകാലം ഗർഭംധരിച്ചശേഷം പ്രസവിച്ചു. അവൻ ജനിച്ചപ്പോൾ മൃത്യു തുറന്ന വായോടെ വിഴുങ്ങാൻ വന്നു. കുഞ്ഞ് 'ഭാൺ' എന്ന ശബ്ദം പുറപ്പെടുവിച്ചു. അത് വാക്കായി.

സർവ്വംവിഴുങ്ങിയായ മൃത്യു മാത്രം ഉണ്ടായിരുന്ന പ്രലയകാലത്ത് മൃത്യു കാമിച്ചു. 'ഒന്നായ ഞാൻ രണ്ടാവട്ടെ' എന്ന്. മനസ്സുകൊണ്ട് പൂർവ്വോൽപന്നവും (മുമ്പുണ്ടായിരുന്നത്) ത്രയീലക്ഷണവുമായ വാക്കിനെ ധ്യാനിച്ചു. മനസ്സുകൊണ്ട് ത്രയീലക്ഷണമായ വാക്കിനെ (പ്രപഞ്ചസർഗ്ഗത്തെ) ആലോചിച്ചപ്പോൾ മനസ്സും ചിന്തയും (മനസ്സും വൈഖരിക്കു മുമ്പുള്ള വാക്കിന്റെ പൂർവ്വരൂപവും) സമാസമമായി മിഥുനീകരിച്ച് ഒരു ബീജം ഉണ്ടായി. ആ ബീജത്തെ ഒരു സംവത്സരകാലം തന്റെ ചിത്തഗർഭത്തിലിട്ടു മനനം ചെയ്ത് വളർത്തിയെടുത്തു.

മൃത്യുവിന്റെ ലക്ഷണം വിശപ്പാണ്; സർവ്വവും വിഴുങ്ങലാണ്. താൻതന്നെ ജനിപ്പിച്ച കുമാരനായ അഗ്നി എന്ന പ്രഥമശരീരിയെ വിഴുങ്ങാനായി മൃത്യു വാ പിളർന്നു. അപ്പോൾ ഭീതി എന്ന സ്വാഭാവികമായ അവിദ്യയാൽ (രണ്ടായാൽ ഉണ്ടാവുന്നതാണ് ഭീതി. ഒന്നായിരിക്കുമ്പോൾ ഭീതിയില്ല). 'ഭാൺ' എന്ന് കുമാരൻ ശബ്ദമുണ്ടാക്കി. അതാണ് ആദ്യത്തെ വൈഖരീശബ്ദം.

ഭാഷയുടെ ജനനം മാത്രമല്ല ഇവിടെ പ്രതിപാദ്യം. കാലഗണനത്തിന്റെ ആരംഭവുംകൂടിയാണ്. ഒരാൾക്ക് കാലത്തെ ഗണിക്കാൻ ചുരുങ്ങിയത് ഒരു സംവത്സരമെങ്കിലും ഭൂമി, ചന്ദ്രൻ, സൂര്യൻ എന്നിവരുടെ ഗതി നിരീക്ഷിക്കണം. ആ നിരീക്ഷണകാലമാണ് ഇവിടെ വാക്കും മനസ്സും ചേർന്ന ശേഷമുള്ള ഒരു സംവത്സരത്തെ ഗർഭകാലം. പ്രഥമ ശരീരിയായ ആദ്യത്തെ മനുഷ്യൻ (ആദ്യത്തെ ശാസ്ത്രജ്ഞൻ) ജ്ഞാനകർമ്മരൂപവും ത്രയ്യാലോചനയാൽ ദൃഷ്ടവുമായ കാലഗണനയെ ആദ്യം മനസ്സാലും ചിന്തയാലും അറിഞ്ഞു. അതിനു മുമ്പ് കാലഗണന എന്നൊന്ന് ഉണ്ടായിരുന്നില്ല. ആദ്യമായി കാലത്തെ ഗണിച്ചവൻ, വായും പിളർന്ന് തന്നെ വിഴുങ്ങാനടുക്കുന്ന തന്റെ പിതാവായ കാലനെ കണ്ടു ഭയന്നു. ആ ഭയത്തിൽനിന്ന് അവനിൽ വൈഖരി ഉണർന്നു. താൻ മൃതനായാലും തന്നെ വരുംതലമുറക്കാർക്ക് അമൃതനാക്കുന്ന വാമൊഴിയും വരമൊഴിയും സൃഷ്ടിച്ചു. യതിയുടെ ഭാഷ്യം വാക്കിന്റെയും ചിന്തയുടെയും ആവശ്യകതയെ ചൂണ്ടിക്കാട്ടുന്നു. The word comes only after mentioning the imperative need for the word to occur. That need is the danger of annihilation if one does not think (Page 37. Vol- I). **ഭാൺ എന്ന വാക്കിനെ ഫാൺ അഥവാ ഫണി എന്ന വാക്കിനോട് ബന്ധിപ്പിച്ചുകൊണ്ടുള്ള ഗുരുവിന്റെ ഭാഷ്യം ശ്രദ്ധേയമാണ്. കാരണം, ഫണീശന്മാരെന്നു വിളിക്കുന്ന നാഗവംശീയരാണ് ലിപിയും ഭാഷയും കണ്ടെത്തിയതെന്ന് ഹിന്ദു, ബൗദ്ധ, ജൈനമതവിശ്വാസികളായ ഭാരതീയർ വിശ്വസിക്കുന്നുണ്ട്. പാശ്ചാത്യരാജ്യങ്ങളും ഫണീശരെത്തന്നെ ഭാഷയുടെ കണ്ടുപിടിത്തത്തോട് ബന്ധപ്പെടുത്തുന്നു. ('നാഗപഞ്ചമം' എന്ന എന്റെ കൃതി കാണുക).**

5. സ ഐക്ഷത, യദി വാ ഇമമഭിമംസ്യേ കനീയോƒ-
ന്നം കരിഷ്യ ഇതി; സ തയാ വാചാ തേനാത്മനേദം സർവ്വമസൃ
ജതയദിദം കിഞ്ച—ഋചോ യർജൂംഷി സാമാനിഛന്ദാംസി യജ്ഞാൻ
പ്രജാഃ പശൂൻ. സ യധ്യ ദേവാസൃജത തത്ത ദത്തുമദ്ധ്രീയത;
സർവ്വം വാ ഉന്നീതി തദദി തേരദിതിത്വം; സർവ്വസ്യൈതസ്യാത്താ
ഭവതി സർവ്വമസ്യാന്നം ഭവതി, യ ഏവമേത ദദിതേര ദിതിത്വം വേദ.

അവൻ വിചാരിച്ചു: ഇവനെ ഞാൻ വിഴുങ്ങിയാൽ എനിക്ക് അല്പം അന്നമേ കിട്ടൂ. ആ വാക്കിനാൽ സ്വാത്മാവുകൊണ്ട് ഇവിടെ കാണുന്നതെല്ലാം അവൻ സൃഷ്ടിച്ചു. ഋക്കും യജുസ്സും സാമവും ഛന്ദസ്സുകളും യജ്ഞങ്ങളും പ്രജകളും പശുക്കളും ഈ സർവ്വവും സൃഷ്ടിക്കപ്പെട്ടു. ഏതെല്ലാം ഏതെല്ലാം സൃഷ്ടിച്ചുവോ, അതിനെയൊക്കെ വിഴുങ്ങാനും തുടങ്ങി. സർവ്വവും അവൻ അത്തുന്നു (അത്തും= വിഴുങ്ങുക, അത്തി= വിഴുങ്ങി). അതാണ് അദിതിയുടെ അദിതിത്വം. ഏതൊരാൾ അദിതിയുടെ ഈ അദിതിത്വത്തെ അറിയുന്നുവോ അയാൾ ഇക്കാണുന്ന സർവ്വത്തിൻെറയും അത്താവായി(ഭോക്താവായി)ത്തീരുന്നു. സർവ്വവും അവൻെറ അന്നമായിത്തീരുന്നു.

മൃത്യുവിൻെറ മറെറാരു പേരാണ് അദിതി. യജുർവ്വേദസംഹിതയിൽ 'അദിതിദ്യൗരദിതിരന്തരിക്ഷമദിതിർമ്മാതാ സപിതാ' എന്നുണ്ട്. അമ്മയും അച്ഛനും ദ്യോവും അന്തരീക്ഷവും സ്രഷ്ടാവും ഭോക്താവും കാലവുമായ അദിതി മൃത്യു എന്ന പ്രജാപതിയാണ്. സർവ്വം വിഴുങ്ങിയായ അതിൻെറ വിശ്വരൂപദർശനം നമുക്ക് ഗീത തരുന്നുണ്ട്. ജഗത്തു മുഴുവൻ അന്നമാണ്. സർവ്വാത്മാവിനു മാത്രമെ അതിനെ വിഴുങ്ങുവാൻ, തന്നിൽ വിലയിപ്പിക്കാൻ സാധിക്കൂ. സർവ്വജ്ഞനായ ജ്ഞാനിയും സർവ്വ ജഗത്തിനെയും തൻെറ മനസ്സും വാക്കും ചേർന്ന ചിന്തയാൽ വിഴുങ്ങുന്നുണ്ട്. അതിനാൽ അയാൾ അദിതിക്കു തുല്യനായിത്തീരുന്നു.

6. സോ ƒ കാമയത, ഭൂയസാ യജ്ഞേന ഭൂയോ യജേയേതി
സോ ƒ ശ്ര്യാമ്യത, സ തപോതപ്യത; തസ്യശ്രാന്തസ്യ
തപ്തസ്യ യജ്ഞോ വീര്യമുദ്ര ക്രാമത. പ്രാണാവൈ
യശോവീര്യം; തത്പ്രാണേഷുത്ക്രാന്തേഷു ശരീരം
ശ്രയിതുമഘ്നിയത; തസ്യ ശരീര ഏവമന ആസീത.

അവൻ കാമിച്ചു: "വലുതായ യജ്ഞത്താൽ ഞാൻ വീണ്ടും യജിക്കട്ടെ." അവൻ ശ്രമിച്ചു. തപിച്ചു. ശ്രാന്തനും തപ്തനുമായ അവനിൽനിന്ന് യശസ്സും വീര്യവും ഉത്ക്രമിച്ചു. പ്രാണൻ തന്നെയാണ് യശസ്സും വീര്യവും. പ്രാണൻ ഉത്ക്രമിച്ചപ്പോൾ ശരീരം വീർത്തു. അപ്പോഴും ആ ശരീരത്തിൽത്തന്നെ മനസ്സ് ഇരുന്നു.

മഹത്തായ യജ്ഞത്താൽ ഞാൻ വീണ്ടും യജിക്കട്ടെ എന്നതുകൊണ്ട് ജീവിതയജ്ഞമാകുന്ന അശ്വമേധം മനുഷ്യനും പ്രപഞ്ചസർഗ്ഗമാകുന്ന അശ്വമേധം ഈശ്വരനും മുമ്പും അനുഷ്ഠിച്ചിട്ടുള്ളതാണെന്നും ഈ പ്രക്രിയ ഒരു പുനരാവർത്തനമാണെന്നും ധരിക്കണം. ജന്മാന്തരങ്ങളായി ഈ മേധയുടെ വികാസം അനുസ്യൂതം നടന്നുവരുന്നുണ്ട്.



മഹത്കാര്യസിദ്ധിക്കായി തപസ്സു ചെയ്കയും അശ്രാന്തം പരിശ്രമിക്കയും ചെയ്യുന്നവർക്ക് യശസ്സും വീര്യവും ഉണ്ടാവും. കാലക്രമേണ അവരുടെ പ്രാണങ്ങൾ ക്ഷമിക്കുകയും പ്രാണൻ ശരീരത്തെ പിരിഞ്ഞ് ഉത്ക്രമിക്കയും ചെയ്യുമ്പോൾ വീര്യവും യശസ്സും പ്രാണനോടൊത്ത് ഉത്ക്രമിക്കുന്നു. പ്രാണൻ തന്നെയാണ് വീര്യവും യശസ്സും. ശരീരത്തിൽനിന്ന് പ്രാണൻ പോയാൽ ശരീരം അമേദ്ധ്യമായി, അത് വീർത്ത് ദുർഗ്ഗന്ധം വമിക്കുന്നതായി. എന്നാലും മനസ്സ് ആ ശരീരത്തെ വിട്ടുപോകാതെ നില്ക്കുന്നു. ശരീരം അഗ്നിയിൽ ചാമ്പലായാൽപ്പോലും അല്പനാൾ മനസ്സ് നിഴൽപോലെ ഗൃഹത്തിൽ തങ്ങിനില്ക്കുന്നു. ശ്രാദ്ധകർമ്മത്തിൽ ആ 'നിഴലു'മെഴുകലും മററും നാം സാധാരണ ചെയ്യാറുണ്ട്. തിബത്തൻ ലാമമാരുടെ വിശ്വാസങ്ങൾ കഠോപനിഷത്ത് വ്യാഖ്യാനത്തിൽ വിവരിക്കയാൽ ആവർത്തിക്കുന്നില്ല.

മറെറാരർത്ഥത്തിലും മനസ്സിൻെറ സ്വഭാവത്തെ വ്യാഖ്യാനിക്കാം. ഒരാളുടെ ശരീരത്തോടൊപ്പം അയാളുടെ വീര്യവും അയാൾ ചെയ്ത കർമ്മങ്ങളിൽനിന്നുണ്ടായ യശസ്സും അസ്തമിച്ചേക്കാം. എന്നാൽ, അയാളുടെ ചിന്തകൾ, വിചാരങ്ങൾ എന്നിവ അയാളുടെ മരണശേഷവും നിലനില്ക്കുന്നു. മനസ്സുകൊണ്ടാണ് ഒരാൾ ചിന്തിക്കുന്നത്. വിചാരം നിലനില്ക്കുക എന്നതിനർത്ഥം മനസ്സ് അമൃതമാവുക എന്നാണ്. 'ഭാൺ' എന്ന ആദ്യത്തെ വാമൊഴിയിൽനിന്ന് വരമൊഴിയായി വളർന്ന മാനവചിന്ത തലമുറയിൽനിന്ന് തലമുറയിലേക്കു കൈമാറി അമൃതത്വമാർജ്ജിക്കുന്നു. ശരീരം അമേദ്ധ്യമായിട്ടും മനസ്സിൻെറ മേധാശക്തി മേധ്യമായിത്തന്നെ നിലനില്ക്കുന്നു. എങ്ങും വ്യാപിച്ച മനസ്സിൻെറ അശ്വമേധം അഭംഗുരം തുടരുന്നു. ഈ അർത്ഥമാണ് കൂടുതൽ അനുയോജ്യമെന്നാണ് എൻെറ പക്ഷം. ശങ്കരനും ന്യൂട്ടണും ഐൻസ്റൈറനും വരാഹമിഹിരനും കാളിദാസനും ഇളങ്കോവടികളും സുശ്രുതനുമൊക്കെ ആ മേധാശക്തിയാലാണ്, ശരീരങ്ങളാലല്ല, ഇന്നും അമൃതരായി താന്താങ്ങളുടെ ദിഗ്വിജയം നടത്തുന്നത്.

7. സോƒകാമയത,മേദ്ധ്യം മ ഇദം സ്യാത്, ആത്മന്വനേനസ്യാമിതി.
തതോƒശ്വഃ സമഭവത് യദശ്വത; തന്മേദ്ധ്യമഭൂദിതി,
തദേവാശ്വമേധസ്യാശ്വമേധത്വം. ഏവഹവാ അശ്വമേധം വേദ യ
ഏന മേവം വേദ. തമന വരുദ്ധ്യൈവാമന്യ ത.
തം സംവത്സരസ്യപരസ്താദാത്മന ആലഭത. പശൂൻ ദേവതാഭ്യഃ
പ്രത്യൗഹത. തസ്യാത് സർവ്വ ദേവത്യം പ്രോക്ഷിതം
പ്രാജാപത്യമാലഭന്തേ. ഏഷഹവാ അശ്വമേധോ യ ഏഷതപതി
തസ്യ സംവത്സര ആത്മാ; അയമഗ്നിരർക്കഃ തസ്യേമേ ലോകാ
ആത്മാനഃ താവേതാമർക്കാശ്വമേധൗ. സോ പുനരേകൈവ ദേവതാ
ഭവതി മൃത്യുരേവ; അപ പുനർമൃത്യും ജയന്തി, നൈനം മൃത്യു
രാപ്നോതി, മൃത്യുരസ്യാത്മാ ഭവതി, ഏതാസാം ദേവതാനാമേ
കോ ഭവതി. ഇതി ദ്വിതീയം ബ്രാഹ്മണം.

**അവൻ കാമിച്ചു: "എൻെറ ഇത് മേദ്ധ്യമാകട്ടെ. (മേ ഇദം മേദ്ധ്യം സ്യാത്) ഇതിനാൽ ഞാൻ ആത്മാവോടുകൂടിയവനാവട്ടെ. അശ്വത് (വികസിച്ചു-expanded) എന്നതു**

കൊണ്ട് ഇത് അശ്വമാണ്; അതിനാൽ ഇത് മേദ്ധ്യമാണ്. അശ്വമേധത്തിൻെറ അശ്വമേധത്വം ഇതാണ്. ഇപ്രകാരം അറിഞ്ഞവൻ അശ്വമേധത്തെ അറിയുന്നു. അതിനെ (അശ്വത്തെ) അനവരോധിച്ച് ധ്യാനിക്കുന്നു (അമന്യത—മനനം ചെയ്യുന്നു). ഒരു സംവത്സരശേഷം സ്വാത്മാവിനെ ആലബിക്കുന്നു. പശുക്കളെ അതാതു ദേവതകൾക്ക് നിർണ്ണയിക്കുന്നു. അതിനാൽ സർവ്വദേവതകൾക്കും പ്രോക്ഷിതമായ പ്രാജാപത്യത്തെ ആലംബിക്കുന്നു. ആര് തപിക്കുന്നുവോ അവനാണ് അശ്വമേധം. സംവത്സരം അവൻെറ ആത്മാവാണ്. ഈ അഗ്നി അർക്കമാണ്. ഈ ലോകങ്ങൾ ആത്മാക്കളാണ്. ഈ രണ്ട് അർക്കാശ്വമേധങ്ങളും ആ ഏകദൈവതമായ മൃത്യുവാണ്. ഇതറിഞ്ഞവൻ മൃത്യുവെ ജയിക്കുന്നു. മൃത്യു അവനെ പ്രാപിക്കുന്നില്ല. മൃത്യു അവൻെറ ആത്മാവായിത്തീരുന്നു. അവൻ സർവ്വ ദേവതകളോടും ഏകീഭവിക്കുന്നു.

മനസ്സും ശരീരവും മേധ്യമാകട്ടെ, യജ്ഞയോഗ്യമാകട്ടെ എന്നാണ് പ്രാർത്ഥന; മൃതശരീരം ചീർക്കുന്നതിനാൽ അത് 'അശ്വത്' ആണ്. അഗ്നിയിൽ ഹോമിച്ച് ത്യജിച്ചു കളയാനുള്ളതാണ്. വികസ്വരമായ മനസ്സും 'അശ്വത്' ആണ്. ശൈശവത്തിൽ 'ഭാൺ' എന്ന് ആദ്യശബ്ദമുണ്ടാക്കി കരയുമ്പോൾ മനസ്സിലുണ്ടായ ആദ്യാനുഭൂതി മുതൽ ജ്ഞാനവും വിഷയാനുഭൂതിയും നേടി മനനംകൊണ്ടു വികസ്വരമാക്കിയെടുത്ത മനസ്സും ത്യജിക്കാനുള്ളതാണ്. ആ മനസ്സിൻെറ കർമ്മവാസനാബലംകൊണ്ടുവേണം സ്വാത്മാവിന് പുതിയ ശരീരവും പുതിയ അനുഭൂതിപ്രപഞ്ചവും നേടാൻ എന്നതുകൊണ്ട്, ജീവിതത്തെയും മനസ്സിനെയും വിമലമാക്കി വെക്കേണ്ടതുണ്ട്. ഈശ്വരാർപ്പണമായി മേധിക്കാൻ അതിനെ അർഹമാക്കേണ്ടതുണ്ട്. ഇത് അദ്ധ്യാത്മം. ഇനി പ്രപഞ്ചത്തെ ആകെ എടുക്കുക. ഈ പ്രപഞ്ചം വികസ്വരമാകുന്ന (Expanding universe)തിനാൽ 'അശ്വത്' ആണ്. ഈ വികസ്വരപ്രപഞ്ചത്തെ പ്രലയമാകുന്ന സ്വാത്മാവിൽ ഹോമിച്ചിട്ടുവേണം പുതിയ പ്രപഞ്ചസർഗ്ഗം ആരംഭിക്കാൻ. ഇപ്രകാരം പ്രജാപതിമാരായ അനേകം ജീവജാലങ്ങളുടെയും പ്രപഞ്ചവിധാതാവായ പ്രജാപതിയുടെയും സർഗ്ഗപ്രക്രിയയുടെ തുടർച്ചയെയാണ് അശ്വമേധമെന്ന് പറയുന്നത്. അശ്വമേധമെന്നാൽ ആത്മാവിൽ ആത്മാർപ്പണം ചെയ്യുന്ന പ്രക്രിയയാണ്; മൃത്യുവിന് ആത്മപിണ്ഡം വെക്കുന്ന പ്രക്രിയയാണ്; പ്രപഞ്ചത്തെ ബ്രഹ്മത്തിൽ അർപ്പിക്കാൻ വികസ്വരമാക്കി വളർത്തുന്ന പ്രക്രിയയാണ്. അശ്വമേധത്തിൻെറ അശ്വമേധത്വം (അർക്കൻെറ അർക്കത്വവും അദിതിയുടെ അദിതിത്വവും നേരത്തെ പറഞ്ഞതു പോലെ) ഇപ്രകാരം അറിഞ്ഞ വ്യക്തി മനനശീലമായ തൻെറ മനസ്സിനെ, ഇന്ദ്രിയങ്ങളാകുന്ന ബന്ധനങ്ങളിൽ (കുറ്റികളിൽ)നിന്ന് അഴിച്ചുവിടുന്നു. ധ്യാനശീലമായ മനസ്സിനാൽ ഒരു സംവത്സരകാലം സംവത്സരകാലത്തെത്തന്നെ ധ്യാനിക്കുന്നു. (അശ്വത്തിൻെറ ആത്മാവ് സംവത്സരമാണ്). ധ്യാനശീലമായ മനസ്സുകൊണ്ട് ആത്മധ്യാനം ചെയ്യുമ്പോൾ, ആത്മാവിനാൽ ആത്മാവിനെ ആലംബിക്കുകയാണ്. ഓരോ ജീവിക്കും അതാതിൻെറ ദേവതയായി ഒരു പ്രജാപതിയുണ്ട്. ഓരോ ജീവിയുടെ ആത്മാവും പ്രകാശമുള്ളതാണ്. (ദേവത)—പ്രകാശത്തിൻെറ അളവിൽ (luminosity) മാത്രമെ വ്യത്യാസമുള്ളൂ. പ്രകാശത്തിൻെറ അളവനുസരിച്ച് ജീവികളുടെ മനസ്സ് അതാതു വിഷയങ്ങളിൽ വ്യാപരിക്കുന്നു. എല്ലാ ജീവികളും വംശവർദ്ധനവിനായി (വംശവികസനത്തിനായി—ഈ വികസനവും അശ്വത്—തന്നെ) പ്രാജാപത്യം എന്ന മൈഥുനം അനുഷ്ഠിക്കുന്നതിനാൽ പ്രജാപതിമാരാണ്—പ്രാജാപത്യം സൃഷ്ടിയാണ്. സൃഷ്ടിക്കുമുമ്പ് പ്രജാപതി തപസ്സു ചെയ്യുന്നു; ചൂട് ഉല്പാദിപ്പിക്കുന്നു. ആര് ഇപ്രകാരം തപിച്ച് സൃഷ്ടി നടത്തുന്നുവോ അവനെ (ആ പ്രജാപതിയെ)യാണ് അശ്വമേധമെന്നു പറയുന്നത്. സംവത്സരവും (കാലം) ലോകങ്ങളും (ദേശം) ആ പ്രജാപതിയുടെ ആത്മാവാണ്. കാലദേശങ്ങളോടു കൂടിയ സംസാരപ്രപഞ്ചത്തെയും സംസാരസാഗരത്തെയും കാലദേശരഹിതമായ ചൈതന്യമണ്ഡലമായ സംവിത്സാഗരത്തിൽ (ആത്മാവെ ആത്മാവിൽ) അർപ്പിച്ചു ഹോമിക്കുന്നതാണ് അശ്വമേധം. സർവ്വ പ്രപഞ്ചത്തെയും വിഴുങ്ങുന്ന സംവിത്സാഗരമായ മൃത്യുവാണ് ബ്രഹ്മം. അതാണ് ആത്മാവ്. അതിനെ അറിഞ്ഞവൻ മൃത്യുവെ ജയിച്ച് അമൃതത്വം നേടുന്നു. സർവ്വ ജീവജാലങ്ങളുടെ ആത്മാവും അവനിൽ ഏകീഭൂതമാകയാൽ അവൻ സർവ്വാത്മാവാണ്.



## ബ്രാഹ്മണം 3. ഉദ്ഗീഥബ്രാഹ്മണം

1. ദ്വയാഹ പ്രാജാപത്യാഃ ദേവാശ്ചാസുരാശ്ച.
   തതഃ കാനീയസാ ഏവദേവാഃ ജ്യായസാ അസുരാഃ
   ത ഏഷു ലോകേഷ്വസ്പർദ്ധന്ത; തേ ഹ
   ദേവാ ഊ ചൂഹന്താസുരാൻ യജ്ഞ ഉദ്ഗീഥേനാത്യയാമേതി.

പ്രജാപതിയുടെ മക്കൾ രണ്ടുവിധമുണ്ട്. ദേവന്മാരും അസുരന്മാരും. ദേവന്മാർ കുറവാണ്. അസുരന്മാർ അധികവും. അവർ തമ്മിൽ ഈ ലോകത്തിനുവേണ്ടി സ്പർദ്ധ ആരംഭിച്ചു. ദേവന്മാർ പറഞ്ഞു. നമുക്ക് യജ്ഞത്തിൽ ഉദ്ഗീഥം കൊണ്ട് അസുരന്മാരെ തോല്പിക്കുക.

ജ്ഞാനസഹിതമായ കർമ്മംകൊണ്ട് സാധിക്കുന്ന പരഗതിയാണ് മൃത്വാത്മഭാവമായ അശ്വമേധഗതിയുക്തികൊണ്ട് പറഞ്ഞത്. മൃത്വാത്മഭാവ സാധനമായ കർമ്മജ്ഞാനങ്ങളുടെ ഉത്ഭവമെങ്ങനെ? അവയെ എങ്ങനെ ഉല്പാദിപ്പിക്കാം എന്നാണ് ഉദ്ഗീഥബ്രാഹ്മണം പറയുന്നത്.

അഗ്ന്യാദിത്യാത്മഭാവമാണ് ഉദ്ഗീഥഫലം. വാസ്തവത്തിൽ മൃത്യുവും അഗ്നിയും ആദിത്യനും ഒന്നിൻെറ തന്നെ ഭിന്നഭാവങ്ങളാണ്. പാപസംഗംകൊണ്ടാണ് വീണ്ടും വീണ്ടും ജനനമരണം സംഭവിക്കുന്നത്. സ്വാഭാവികമായി പ്രാജാപത്യവ്രതത്തിൽ പാപം ഉണ്ട്. മനുഷ്യൻെറ കാമമാണ് പാപം. കാമംകൊണ്ട് മനുഷ്യൻ അല്പത്വം കൈവരിക്കുന്നതാണ് അസു. ആ കാമത്തിൽ, അല്പത്വത്തിൽ രമിക്കുന്നതാണ് അസുരത്വം. പാപരഹിതമായ ചിന്തകൊണ്ട് പ്രകാശവാനായി അതിൽ രമിക്കുന്നത് സുരന്മാരുടെ (സൂരികളുടെ) സ്വഭാവമാണ്. അവർ ദേവന്മാരാണ്. പക്ഷേ, അത്തരക്കാരുടെ എണ്ണം സ്വാഭാവികമായും കുറവാണ്. ജ്യോതിഷ്ടോമയജ്ഞത്താൽ പാപരഹിതരായി പ്രകാശവാന്മാരായിത്തീരുന്നതിന് ദേവന്മാർ ഉദ്ഗീഥത്തെ ആശ്രയിച്ചു. 'ഹ' ശബ്ദം പൂർവ്വവൃത്തത്തെ ദ്യോതിപ്പിക്കുന്ന നിപാതമാണ്. വർത്തമാന പ്രജാപതിയുടെ പൂർവ്വജന്മത്തിൽ വാഗാദികളായ ഇന്ദ്രിയങ്ങൾ 'പാപ'ത്തിൽ രമിച്ചിരുന്നു. 'ശാസ്ത്രജനിതജ്ഞാന'ത്തിൽ

നിന്നുണ്ടായ കർമ്മംകൊണ്ടാണ് അവ ദ്യോതനാശീലരായി ദേവന്മാരായിത്തീർന്നത് എന്ന് ശാങ്കരഭാഷ്യത്തിൽ കാണാം. ഇന്ദ്രിയങ്ങളുടെ ലോകം പ്രജാപതിയുടെ ശരീരംതന്നെയാണ്; വിഷയങ്ങളിലുള്ള കാമം 'ഈ ലോകം എൻേറതാണെന്ന് ഒരു വശത്തേക്കും ശാസ്ത്രജനിതമായ ജ്ഞാനം' അല്ല, എൻേറതാണെന്ന് മറുവശത്തേക്കും പിടിച്ചുവലിക്കയാൽ പ്രജാപതി (മനുഷ്യൻ) വലുതായ മനസ്സംഘർഷത്തിന് ആളായിത്തീർന്നു. നന്മയും തിന്മയും തമ്മിലുള്ള പോരാട്ടത്തിൽ ദേവന്മാരും ധർമ്മവും വിജയിക്കുമ്പോൾ മനുഷ്യൻ പ്രജാപതിയുടെ തലത്തിലേക്ക് ഉത്കർഷം പ്രാപിക്കുന്നു; ബ്രാഹ്മണ്യം നേടുന്നു. അസുരപക്ഷവും അധർമ്മവും വിജയിക്കുമ്പോൾ സ്ഥാവരങ്ങളിലേക്ക് പുനർജ്ജനിച്ച് തമസ്സിൽ വീഴുന്നു. രണ്ടും തുല്യമായി നിന്നാൽ സാധാരണ മനുഷ്യനായിട്ടാണ് പുനർജ്ജനനം.

ദേവന്മാർ പ്രാണനെ അറിഞ്ഞ് ഉദ്ഗീഥത്തിനെ ഉപാസിക്കാൻ ആരംഭിച്ചു. ഇവിടെ അവർ ചെയ്ത കർമ്മം 'മന്ത്രജപ'മാണ്. മന്ത്രോപാസനയാണ്. അതാണ് ജ്ഞാന നിരൂപണം.

മന്ത്രജപംകൊണ്ട് ദേവതാസിദ്ധിവരുത്തുന്ന ക്രിയയ്ക്ക് അഭ്യാരോഹമെന്നു പറയും. ആ ക്രിയയും 'ജ്ഞാനനിരൂപണം' അഥവാ ധ്യാനവും തമ്മിൽ ബന്ധമില്ല എന്ന പൂർവ്വപക്ഷത്തിൻെറ നിലപാടിന് ശങ്കരൻ പറയുന്നു. "യ ഏവം വേദ"—'ഇപ്രകാരം അറിയുന്നവൻ ആരോ' എന്ന വചനത്താൽ അറിവ് അഥവാ ജ്ഞാനം കൂടിയേ തീരൂ. ഉദ്ഗീഥപ്രസ്താവം മുമ്പ് (കർമ്മകാണ്ഡത്തിൽ) പറഞ്ഞതാണ്. അതല്ല ഇവിടെ പരാമർശിക്കുന്നത്. ഇത് വിദ്യാപ്രകരണമാണ്. അഭ്യാരോഹമെന്നു പറയുന്ന 'ഉച്ചരിക്കുന്ന ജപം' അനിത്യമാണ്; വൈഖരി അനിത്യമാണ്. നിത്യവും മനസ്സിൽ വിചാരം ചെയ്യപ്പെടുന്നതും മനനം ചെയ്യപ്പെടുന്നതുമായ 'നിത്യശ്രവണ'മായ മാനസികജപം അഥവാ ധ്യാനമാണ് വിജ്ഞാനത്തിനാവശ്യം. അപ്രകാരമുള്ള പ്രാണജപംകൊണ്ട് മാത്രമെ ജ്ഞാനം നേടി മൃത്യുവിനെ അതിക്രമിക്കുവാൻ സാധിക്കുകയുള്ളൂ. പ്രാണജപത്തിൻെറ വിശുദ്ധിയെക്കുറിച്ച് പൂർവ്വപക്ഷത്തിൻെറ സംശയം നീക്കാനായി ശങ്കരൻ പറയുന്നു: ഒരു വ്യക്തി തൂണിൽ മനുഷ്യനെയോ ശത്രുവിൽ മിത്രത്തെയോ വിപരീതാർത്ഥത്തിൽ തെററിദ്ധരിച്ചാൽ അയാൾക്ക് ലഭിക്കുന്ന ഫലവും ഇഷ്ടഫലമായിരിക്കയില്ല, അനിഷ്ടഫലമായിരിക്കും എന്ന് നാം നിത്യജീവിതത്തിൽ കാണുന്നുണ്ട്. അതുപോലെ വിശുദ്ധമായ പ്രാണനോടു കൂടിയ സ്വാത്മാവിനെ ഈശ്വരനെന്നറിഞ്ഞ് ഉപാസിക്കേണ്ടതിനു പകരം, 'ഈശ്വരനുമില്ല, ആത്മാവുമില്ല, പ്രാണൻ വിശുദ്ധനുമല്ല' എന്ന് നിഷേധിച്ച് സ്വാത്മാവിനെ അശുദ്ധമായി കരുതുന്നപക്ഷം വിപരീതഫലം ലഭിക്കുമെന്നല്ലാതെ പ്രത്യേകിച്ചൊന്നും സംഭവിക്കയില്ല. സ്വന്തം മനസ്സ് കളങ്കപ്പെടും എന്നുമാത്രം.

**നാമരൂപാദികളോടുകൂടിയ ആത്മാവിനെ ആത്മേശ്വര ഭാവത്തിൽ ഉപാസിക്കാൻ ശാസ്ത്രം പറയുന്നപക്ഷം ശാസ്ത്രം തെററായ മാർഗ്ഗമല്ലേ ഉപദേശിക്കുന്നത് എന്നാണ് പൂർവ്വപക്ഷത്തിൻെറ സംശയം. ഇവിടെ ശങ്കരൻെറ മറുപടി ശ്രദ്ധേയമാണ്. ഒരു പ്രതിമയിൽ നാം എങ്ങും വ്യാപിച്ചിരിക്കുന്ന വിഷ്ണുവെ ഉപാസിക്കാറുണ്ട്. അതുപോലെയാണ് നാമരൂപാദികളോടുകൂടിയ ജീവാത്മാവിൽ (സ്വാത്മാവിൽ) ബ്രഹ്മത്തെ ഉപാസിക്കുവാൻ പറയുന്നത്. നാമരൂപങ്ങളല്ല**



ബ്രഹ്മമെന്ന് അറിഞ്ഞുകൊണ്ടുതന്നെയാണ് ഈ ഉപാസനാവിധി. പ്രതിമ വിഷ്ണുവല്ലാതിരുന്നിട്ടും നാം അതിനെ ഒരു സിംബലാക്കിവെച്ച് ഉപാസിക്കുന്നു. നാമരൂപാത്മകമായ സ്വാത്മാവിനെ ബ്രഹ്മത്തിൻെറ സിംബലാക്കിവെച്ച് ഉപാസിക്കുന്നതും അതുപോലെയാണ്. വിഷ്ണു സർവ്വ വസ്തുക്കളിലും വ്യാപിച്ചിരിക്കയാൽ പ്രതിമയിൽ വിഷ്ണുവെ ആരാധിക്കുന്നത് തെററല്ല. ആചാരങ്ങൾ മാത്രം അനുഷ്ഠിച്ചതുകൊണ്ട് പ്രയോജനമില്ല. അവയ്ക്ക് ആധാരമായിരിക്കുന്ന ശാസ്ത്രസത്യം അറിയണം. സ്വിച്ചിട്ടാൽ ലൈററ് കത്തും, ടി.വി. ഓൺ ചെയ്യാം, ററഫ്രിജറേററർ പ്രവർത്തിപ്പിക്കാം. ഇതൊക്കെ applied ശാസ്ത്രത്തിൻെറ ഫലങ്ങളാണ്. ഈ കർമ്മങ്ങൾ ചെയ്തുകൊണ്ട് ശാസ്ത്രത്തിൻെറ ഫലങ്ങൾ അനുഭവിക്കുന്നവർ ഈ ഭൂമിയിൽ ധാരാളമുണ്ട്. അവർ ശാസ്ത്രജ്ഞരല്ല. ശാസ്ത്രത്തെ ലാബറട്ടറിയിൽ പരീക്ഷിച്ചറിയുന്ന കലാലയ വിദ്യാർത്ഥികൾ അനേകമുണ്ട്. അവരും പൂർവ്വികരായ ശാസ്ത്രജ്ഞർ ചെയ്തുവെച്ചതും പറഞ്ഞുവെച്ചതുമായ കാര്യങ്ങൾ ലാബറട്ടറിയിൽ ഒന്നുകൂടി പരീക്ഷിച്ചുറപ്പിക്കുന്ന Experimental ശാസ്ത്രം പഠിച്ചവരാണെങ്കിലും അവർ ആ ശാസ്ത്രത്തെ ശാസ്ത്രമായല്ല, ഒരു തൊഴിൽ കണ്ടെത്താനുള്ള മാർഗ്ഗമായി ഉപാസിക്കുന്നവരാണ്. ഇത്തരക്കാരും അനവധിയുണ്ട്. ഈ രണ്ടു കൂട്ടരും കർമ്മകാണ്ഡം മാത്രം ഉപാസിക്കുന്ന, സ്വാർത്ഥതല്പരരാണ്. അവരുടെ കർമ്മം യഥാർത്ഥ ശാസ്ത്രജ്ഞൻെറ കർമ്മവുമായി സാദൃശ്യമുണ്ടെങ്കിലും ജ്ഞാനാഭാവത്താൽ വ്യത്യസ്തമാണ്. പ്രതിമയുടെ മുമ്പിൽ വഴിപാടു കഴിക്കുന്നവൻെറയും തത്ത്വമറിയാതെ അതിൻെറ മുമ്പിൽ പൂജാദികർമ്മം വിധിപ്രകാരം ചെയ്യുന്നവൻെറയും കർമ്മകാണ്ഡം, വേദാന്തിയുടെ ജ്ഞാനകാണ്ഡത്തിൽനിന്ന് അതുപോലെ വ്യത്യസ്തമാണ്, ഭാവനയിൽ അവർ തമ്മിൽ വ്യത്യസ്തരാണ്. കർമ്മത്തിൽ സാദൃശ്യം കാണാമെങ്കിലും.

നാം ഒരു കാര്യം ചെയ്യണമെന്ന് അനുശാസിക്കുമ്പോൾ വൈഖരിയെ ആശ്രയിക്കുന്നു. വാക്കുകൾ പ്രത്യേക ക്രമത്തിലടുക്കിയ വാക്യങ്ങളെ ആശ്രയിക്കുന്നു. 'ഇന്നത് ഇന്ന പ്രകാരം ചെയ്യുക' എന്ന് ഒരു പ്രമാണത്താൽ അതിനെ അനുശാസിക്കുന്നു. ഇപ്രകാരം 'ഇന്നതു ചെയ്യാം, ഇന്നതു പാടില്ല' എന്ന പ്രമാണമാണ് കർമ്മകാണ്ഡം. പരമാത്മാ മുതലായവയാണെങ്കിൽ അവാക്യപ്രമാണമാണ്. വാക്കുകൊണ്ട് പറയാനാവാത്തതാണ്; ഒരു പദാർത്ഥമല്ല. പദാർത്ഥമായിരുന്നെങ്കിൽ പദവും അർത്ഥവും ചേർന്ന ഒരു പ്രമാണാന്തരത്തിന് വിഷയമായേനെ. (പദാർത്ഥം-object. വിഷയം-subject) അതുകൊണ്ട് ആത്മം, ബ്രഹ്മം എന്നിവയൊക്കെ അസത്താണെന്ന് പൂർവ്വപക്ഷം.

അങ്ങനെയല്ല എന്ന് ശങ്കരൻ വാദിക്കുന്നു. വാക്യങ്ങൾ എപ്പോഴും കർമ്മത്തെ അനുശാസിക്കുന്നവയല്ല. ഉദാഹരണമായി 'മേരുവിന് നാലു വർണ്ണങ്ങളുണ്ട്' എന്ന വാക്യം എടുക്കുന്നു. **ഈ വാക്യദർശനത്താൽ അനുഷ്ഠേയമായ കർമ്മങ്ങളൊന്നുമില്ല. 'അസ്തി' അഥവാ ഉണ്ട് എന്ന പദസഹിതമായ പരമാത്മേശ്വരാദികളെ പ്രതിപാദിക്കുന്ന വാക്യപദങ്ങൾക്കും വിശേഷ്യഭാവങ്ങളുടെ സംഹതിയുണ്ട്. എന്നാൽ പ്രത്യേക കർമ്മാനുഷ്ഠാനവിധികളൊന്നുമില്ലതാനും.**

**"ബ്രഹ്മവിദാപ്നോതി പരം"(തൈത്തിരീയം)**

**"ഭിദ്യതേ ഹൃദയഗ്രന്ഥി" (മുണ്ഡകം)**

മുതലായ വാക്യങ്ങളിൽ ജ്ഞാനംകൊണ്ട് സംസാരബീജമായ അവിദ്യ മുതലായ ദോഷങ്ങളുടെ നിവൃത്തി എന്ന ഫലശ്രവണമുള്ളതുകൊണ്ട് 'ജ്ഞാനം' പ്രയോജനരഹിതമാണെന്ന പൂർവ്വപക്ഷത്തിൻെറ വാദവും ശരിയല്ല.

ഇന്നത് തിന്നരുത് എന്നും മററുമുള്ള പ്രതിഷേധവിധികളുടെ ഉദ്ദേശം വസ്തുക്കളുടെ യഥാർത്ഥ ജ്ഞാനം നല്കുക എന്നതുമാത്രമാണ്, മനുഷ്യരുടെ കർമ്മങ്ങളെ നിയന്ത്രിക്കലല്ല. ഛാന്ദോഗ്യ ഉപനിഷത്തിൽ എച്ചിലായ ഭക്ഷണം, ക്ഷാമവേളയിൽ കഴിക്കുന്ന ഒരു മുനി, എച്ചിലായ വെള്ളം കുടിക്കാൻ വിസമ്മതിക്കുന്ന കഥ കാണാം. ധർമ്മാധർമ്മവിവേകം ഉളവാക്കുവാനാണ് പ്രതിഷേധവിധികൾ എന്ന് ആ കഥയിൽനിന്ന് വ്യക്തമാകുന്നു.

പരമാത്മവിജ്ഞാനത്താൽ സംസ്കൃതനായ ഒരാൾ അതിനു വിപരീതാർത്ഥജ്ഞാനമായ പ്രാകൃതചിന്തകളുടെ അനർത്ഥത്തെ അറിഞ്ഞ് പരമാത്മവിജ്ഞാനസ്മൃതിയാൽ സ്വാഭാവികമായും ആ പ്രാകൃതചിന്തകളുടെ ബാധയിൽനിന്ന് ഒഴിഞ്ഞുനില്ക്കുന്നു. അതുപോലെയാണ് പ്രതിഷേധവിധികളിലും ഒരാൾ ചിലതിൽനിന്ന് ഒഴിഞ്ഞുനില്ക്കുന്നത്. താമസികമായ ഭക്ഷണം, താമസികമായ ദുർജ്ജനസംഗം, സ്ത്രീസംഗം ഇവയിൽനിന്ന് ഒഴിഞ്ഞുനില്ക്കുന്നതും ഇപ്രകാരം വസ്തുജ്ഞാനംകൊണ്ടാണ്. അല്ലാതെ വെറും ആചാരത്തിനായിട്ടല്ല.

മാംസഭക്ഷണം എന്ന കർമ്മത്തെ അനർത്ഥമുളവാക്കുന്ന ഒന്നായി പറയാം. എന്നാൽ അതേപോലെ വേദവിഹിതമായ യാഗകർമ്മത്തെയും പറയാമോ? പൂർവ്വപക്ഷത്തിൻെറ ഈ ചോദ്യത്തിന് ശങ്കരൻ സമാധാനം പറയുന്നു. "ഇല്ല. എങ്കിലും വിപരീതജ്ഞാനനിമിത്തത്വംകൊണ്ടും അനർത്ഥം ഉണ്ടാക്കുന്നതു കൊണ്ടും അവ തമ്മിൽ തുല്യത്വം ഉണ്ട്." ജനങ്ങൾ മാംസഭക്ഷണം കഴിക്കുന്നത് അത് ശരീരത്തിന് നല്ലതാണ് എന്ന മിത്ഥ്യാജ്ഞാനംകൊണ്ടാണ്. എന്നാൽ അതുകൊണ്ട് അനർത്ഥങ്ങൾ (കാൻസർ മുതലായവ) വന്നു ചേരുന്നു. ശാസ്ത്രവിഹിതപ്രവൃത്തി എന്നു കരുതി പണ്ടു യാഗങ്ങൾ നടത്തുമ്പോഴും ഇന്ന് ആധുനികശാസ്ത്രസങ്കേതങ്ങൾ ഉപയോഗിക്കുമ്പോഴും ഇതേ മിത്ഥ്യാജ്ഞാനംകൊണ്ടുള്ള അനർത്ഥം വന്നു ചേരുന്നുണ്ട്. അക്കാര്യത്തിൽ (ഫലത്തിൽ) അവ തുല്യമാണ്.

മാംസഭക്ഷണാദികൾ വർജ്ജിക്കാം. എന്നാൽ ശാസ്ത്രവിഹിതകർമ്മങ്ങൾ വർജ്ജിക്കാനാവുമോ? അവിദ്യാരാഗദ്വേഷാദികളായ ദോഷങ്ങളോടു ചേർന്നിരിക്കയാലാണ് അവ വർജ്ജിക്കാൻ സാധിക്കാത്തത്. സ്വർഗ്ഗകാമം മുതലായ അവിദ്യാജന്യമായ രാഗങ്ങളാലും ശത്രുക്കളെ ദ്രോഹിക്കണമെന്ന അവിദ്യാജന്യമായ ദ്വേഷാദികളാലും മനുഷ്യർ വ്രതാദികളും മററും ചെയ്യുന്നു. ആ വിധ രാഗദ്വേഷാദികൾ വർജ്ജിക്കുന്നപക്ഷം കർമ്മം സംസ്കൃതമാവും. സംസ്കൃതമായ കർമ്മം വർജ്ജിക്കേണ്ടതില്ല. പ്രാകൃതവും രാഗദ്വേഷസമ്മിശ്രവുമായ കർമ്മമാണ് അനർത്ഥഹേതുകമാകയാൽ വർജ്ജിക്കേണ്ടത്.

വാസ്തവത്തിൽ അഗ്നിഹോത്രമോ, ദശപൂർണ്ണമാസ, ചാതുർമ്മാസ്യങ്ങളോ, പശുബന്ധമോ, സോമയാഗമോ ഒന്നുംതന്നെ കാമ്യവസ്തുക്കൾ ലഭിക്കാനുള്ള കർമ്മങ്ങളല്ല. സ്വർഗ്ഗാദികളെ കാമിക്കുന്നവർ അവയെ അതിനുള്ള കർമ്മങ്ങളായി വെറുതെ വ്യാഖ്യാനിക്കയാണ്. അത് അവിദ്യകൊണ്ട് സംഭവിക്കുന്നതാണ്. പരമാത്മവിജ്ഞാനം നേടിയ ഒരാൾക്ക് ശമോപായ വ്യതിരേകംകൊണ്ട് ഒരു



കർമ്മവും വിഹിതമായിട്ടില്ല. അപരോക്ഷാനുഭൂതിയിൽ സദൈവവാസനാത്യാഗഃ ശമോഽയമിതി ശബ്ദിത എന്ന് ആചാര്യർ പറയുന്നു. ഇപ്രകാരമുള്ള ശമണവൃത്തിയല്ലാതെ യാതൊന്നും വിദ്വാന് ചെയ്യേണ്ടതായി അവശേഷിക്കുന്നില്ല എന്ന ശങ്കരവചനം ശ്രദ്ധേയമാണ്. ജൈനബുദ്ധമതസന്യാസിമാരെയും ശമണന്മാരെന്നു പറയുന്നു. ശങ്കരൻ 'ശമണ'വിരോധിയോ വിധ്വംസകനോ ആയിരുന്നില്ല, 'ശമണ'മതപ്രചാരകനായിരുന്നു എന്നത് ശ്രദ്ധിക്കുക. (ചരിത്രകാരന്മാർ പ്രത്യേകം ശ്രദ്ധിക്കുക) ദേശകാലങ്ങളാൽ പരിച്ഛിന്നമാകാത്തതും സ്ഥൂലദ്വയാദികളാൽ സീമിതമല്ലാത്തതുമായ ബ്രഹ്മത്തെ അറിഞ്ഞവൻ (ബ്രാഹ്മണൻ) ശമം മാത്രം ഉപായമാക്കി ജീവിക്കുന്ന ശമണൻ തന്നെയാണ്. ശമണന്മാരല്ലാത്തവരൊക്കെ അബ്രാഹ്മണരാണ് എന്നു സാരം.

ദേശകാല പരിച്ഛിന്നമല്ലാത്ത ഒന്നിനെ ഉപാസിക്കുന്നവന് ഇന്ന കാലത്തിൽ ഇന്ന ക്രിയ ചെയ്യണം (രാവിലെ, സന്ധ്യയ്ക്ക്, പൗർണ്ണമിക്ക്, അമാവാസിക്ക് എന്നിങ്ങനെ) എന്നില്ല. എപ്പോഴും അവൻ ബ്രഹ്മചിന്ത ചെയ്യുന്നവനാണ്, കാലരഹിതമായ സത്തയെ കാലത്തിൻെറ ഓരോ കണത്തിലും ദർശിക്കുന്നവനാണ്.

2. തേഹവാചമൂചുഃ ത്വം ന ഉദ്ഗായേതി;
തയേതി, തേഭ്യോയവാഗുദഗായത. യോവാചിഭോഗസ്തം
ദേവേ ഭ്യ ആഗായത, യത് കല്യാണം വദതി തദാത്മനേ.
തേ വിദുരനേന വൈന ഉദ്ഗാത്രാ ത്യേ ഷ്യന്തീതി തമഭിദ്രുത്യ
പാപ്മനാവിദ്യൻ; സ യഃ സ പാപ്മായ ദേവേദമപ്രതിരൂപം
വദതി സ ഏവസപാപ്മാ.

അവർ വാക്കിനോടു പറഞ്ഞു: "നീ ഞങ്ങൾക്കായി ഉദ്ഗാനം ചെയ്യുക."

"അങ്ങനെയാവട്ടെ." അവർക്കായി വാക്ക് ഉദ്ഗാനം ചെയ്തു. വാക്കിനാൽ ഏതൊരു ഭോഗത്വം ദേവന്മാരിലേക്കു വരുന്നുവോ, ആ കല്യാണം ആത്മാവിനായിത്തന്നെ വരിക്കപ്പെടുന്നു. അവർ ഉദ്ഗാതാവിനാൽ തങ്ങളെ ജയിക്കുമെന്നറിഞ്ഞ് (അസുരന്മാർ) വേഗത്തിൽ പാപംകൊണ്ട് അതിനെ തുളച്ചു (അവിദ്യൻ). ആ പാപത്താലാണ് ഇന്നും ഒരാൾ അപ്രതിരൂപമായി സംസാരിക്കുന്നത്.

ഔദ്ഗാത്രകർമ്മം നിർവ്വഹിക്കാൻ യോഗ്യതയുള്ള വാഗ്ദേവതയെ ഉദ്ഗാതാവായി ദേവന്മാർ വരിച്ചു. അസതോമാ സദ്ഗമയ എന്ന ജപമന്ത്രത്തിൻെറ ദേവതയായ വാക്കിനെ ഉപാസനയ്ക്കും കർമ്മങ്ങളുടെ കർത്തൃത്വത്തിനുമായി അവർ ഉപയോഗിച്ചു. ഉപാസനാ സംബന്ധമായ സർവ്വ ജ്ഞാനകർമ്മങ്ങളുടെയും സംവ്യവഹാരം പരമാർത്ഥത്തിൽ ഉത്ഭവിക്കുന്നത് വാക്കിൽനിന്നാണല്ലൊ.

ഈ അദ്ധ്യായത്തിൻെറ അന്ത്യത്തിൽ 'ത്രയം വാ ഇദം നാമ രൂപം കർമ്മ' എന്ന് നാമരൂപ കർമ്മാത്മകമായ ശബ്ദപ്രപഞ്ചം, അവ്യാകൃതാദിക്രിയാകാരക ഫലജാതവും അവിദ്യാവിഷയവുമാണെന്ന് സ്ഥാപിക്കുന്നുണ്ട്. അതിൻെറ പരമായി പരമാത്മമെന്ന പേരോടുകൂടിയതും അനാമരൂപകർമ്മാത്മകവുമായ വിദ്യാവിഷയം ഇരിക്കുന്നുണ്ട്. 'നേതി നേതി' എന്ന് ഈ പ്രപഞ്ചത്തെ നിരസിച്ചു വേണം അതിലെത്താൻ. അതിനാൽ വാഗാദി സമാഹാരങ്ങളാകുന്ന ഉപാധികളെ പരികല്പിക്കുന്ന സംസാരിയായ ജീവാത്മാവ്, ആ ഉപാധിഭൂതങ്ങളിൽനിന്നു

തന്നെ സമുത്ഥാനം ചെയ്യുന്നതായും അതിൽത്തന്നെ വിലയിക്കുന്നതായും കാണുന്നു. അതിനാലാണ് വാഗാദികളിൽ ജ്ഞാനകർമ്മകർത്തൃത്വഫലപ്രാപ്തി വിവക്ഷിക്കുന്നത്. വാക്കിൻെറ ഭോഗഫലം ഒരാൾക്കു മാത്രമല്ല ലഭിക്കുന്നത്, സർവ്വർക്കും ലഭിക്കുന്നു.

ജ്യോതിഷ്ടോമത്തിൽ 12 മന്ത്രങ്ങളുണ്ട്. ഇതിൽ ആദ്യത്തെ മൂന്നു മന്ത്രങ്ങളായ പവമാനത്തിൻെറ ഫലം യജമാനനുള്ളതാണ്. ബാക്കിയുള്ള ഒമ്പതിൻെറ ഫലം ഉദ്ഗാഥാവിനും. അതായത് ഉദ്ഗാനത്തിൻെറ ഫലമായ കല്യാണത്തിൻെറ $^1/_4$ ഭാഗം കേൾക്കുന്നവർക്കും $^3/_4$ ഭാഗം വാക്കിനുതന്നെയും (വാക്കിൻെറ സ്രഷ്ടാവിന്) ലഭിക്കുന്നുണ്ട്. സമ്യഗ്വർണ്ണങ്ങളുടെ ഉച്ചാരണം, ആ ഉച്ചാരണശുദ്ധിയുടെ ഫലം എന്നിവ വാക്കുതന്നെ എടുക്കുന്നു. (വാഗ്ദേവിതന്നെ എടുക്കുന്നു) കവിയുടെ സൃഷ്ടിയുടെ $^3/_4$ ഭാഗം വാഗ്ദേവതയ്ക്കുള്ള സ്തുതിയാണ്; സാഹിത്യത്തിനും സംഗീതത്തിനുമുള്ള മുതൽക്കൂട്ടാണ്. വാക്കിനാൽ പറയപ്പെട്ട സർവ്വസംഘാതോപകാരാത്മകമായ ഫലം മാത്രമാണ് അനുവാചകർക്ക് ഉപകാരപ്പെടുന്നത്. കേൾക്കുന്നവനായ യജമാനന് കല്യാണം തരുന്നത്.

സർവ്വർക്കും കല്യാണം തരുന്ന വാക്ക് സർവ്വരെയും ഒന്നായി സംഘടിപ്പിക്കുന്ന വാക്കാണ്. അത് സംഗമില്ലാത്ത ശ്രേഷ്ഠപുരുഷൻെറ വാക്കാണ്. ഇത് ഗ്രഹിച്ച അസുരന്മാർ വിഷയസംഗംകൊണ്ട് വാക്കിനെ വിഘടിപ്പിക്കുന്ന വാക്കാക്കി മാററി. സർവ്വത്തെയും ഏകീകരിക്കുന്ന കല്യാണകരമായ അദ്വൈതിയുടെ വാക്കിനോടൊപ്പം, സർവ്വരെയും വിഘടിപ്പിച്ച് വഴക്കടിപ്പിക്കുന്ന ഉപദ്രവകരമായ വാക്കും ഇന്ന് നാം പ്രപഞ്ചത്തിൽ കാണുന്നു. ഈ ഉപദ്രവകരമായ വാക്ക് എങ്ങനെ, എവിടെനിന്നു വന്നു? പൂർവ്വജന്മാവസ്ഥയിലെ വാക്കിൽ ക്ഷിപ്തമായിരുന്നത് ഈ ജന്മത്തിൽ പ്രത്യക്ഷീഭവിച്ചതാണെന്ന് പറയുന്നു. ശാസ്ത്രവിരോധമായും അസഭ്യമായും ബീഭത്സമായും അനൃതമായും ഉള്ള വാക്ക് അറിഞ്ഞോ അറിയാതെയോ പറകയോ വിചാരിക്കയോ ചെയ്യുന്നപക്ഷം അതിൻെറ ഫലം അടുത്ത ജന്മത്തിലും നമ്മെ തുടർന്നുവരും. പ്രജാപതിയായ പൂർവ്വികൻ അത്തരം അനിഷ്ടവാക്ക് ഉച്ചരിച്ചാൽ, പ്രജാപതിയുടെ വംശതന്തുക്കളായ പ്രജകളുടെ വാക്കിലും അത് കാണാം. കാരണമായ പ്രജാപതിയിൽ (പൂർവ്വികൻ) ഉള്ളതൊക്കെ കാര്യമായ പ്രജകളിലും കാണാം. ആകയാൽ, ഗർഭാധാനവേളയിൽത്തന്നെ, കല്യാണവും അകല്യാണവുമായ വാസനകൾ നമ്മുടെ ജനിതകങ്ങളിലേക്ക് തുളച്ചുകടക്കുന്നുണ്ട്. കല്യാണമായ വാസനയും വാക്കും ഉള്ള ദമ്പതിമാരുടെ പരമ്പരയിലും കല്യാണമായ വാസനയും വാക്കും ഉണ്ടാവും.

നിത്യചൈതന്യയതിയുടെ ഭാഷ്യത്തിൽ $^1/_4$ ഭാഗം ഈശ്വരനും $^3/_4$ ഭാഗം ജപിക്കുന്നവനും ലഭിക്കുന്നു എന്നാണ് പറഞ്ഞിരിക്കുന്നത്. ഈശ്വരനു പോകുന്ന ഫലം സർവ്വർക്കും കല്യാണമണയ്ക്കുന്നു. ഉദ്ഗാഥാവിനു പോകുന്ന ഫലം അയാൾക്കു മാത്രമാവും (Page 56. Vol. I). ഈ അർത്ഥം സാധാരണ ചെയ്യുന്ന ലൗകികകർമ്മങ്ങൾക്ക് ശരിയാണ്. എന്നാൽ ഉദ്ഗാനത്തിനു ചേരുകയില്ല. യതിതന്നെ പറയുന്നതുപോലെ Speech has a non-articulated silent operation... The speaker mentally looks at the words as they come in the sequential order... (Page 57). ഈ സർഗ്ഗക്രമത്തെ മാനസജപം ചെയ്യുന്ന, ഉദ്ഗാഥാവിൻെറ $^3/_4$ ഭാഗം



വാഗ്സൃഷ്ടിയിൽ കലാശിക്കുന്നതിനാൽ അത് സാഹിത്യസൃഷ്ടിക്കുവേണ്ടിയുള്ളതാണ്. അതുകൊണ്ട് അയാൾക്കു പേരും പ്രശസ്തിയും പണവും ലഭിക്കുമായിരിക്കാം. പക്ഷേ, അവയല്ല ഇവിടെ കല്യാണപദംകൊണ്ട് വിവക്ഷിക്കുന്നത്. രസാനുഭൂതിയുടെ $^3/_4$ ഭാഗം കവിക്കും $^1/_4$ ഭാഗം അനുവാചകനും ലഭിക്കുന്നു എന്നു പറയാവുന്നതാണ്. ബ്രഹ്മാനുഭൂതിതന്നെയാണ് രസാനുഭൂതി. യജമാനൻ അഥവാ യജ്ഞം നടത്തുന്നവന് $^1/_4$ ഭാഗമേ ബ്രഹ്മാനുഭൂതിയുള്ളു. ഉദ്ഗാഥാവിനാണ് $^3/_4$ ഭാഗം ലഭിക്കുന്നത്. യജമാനൻ ഈശ്വരനാണ് എന്ന അർത്ഥമെടുത്താൽ ഈ സങ്കല്പം ശരിയാവുകയില്ല. യജമാനൻ ബ്രഹ്മമാണ്. ബ്രഹ്മത്തിന് ബ്രഹ്മാനുഭവം $^1/_4$ ഭാഗമേ ഉള്ളു എന്നു പറഞ്ഞാൽ അതിന് അർത്ഥമില്ലാതാവും. അതിനാൽ ഗുരുവിൻെറ നിഗമനം ഭാഗികമായി മാത്രമെ നമുക്ക് അംഗീകരിക്കാനാവുകയുള്ളു.

3. അഥ ഹ പ്രാണമൂചുഃ ത്വം ന ഉദ്ഗായേതി; തഥേതി, തേഭ്യഃ
   പ്രാണ ഉദ്ഗായത; യഃ പ്രാണേ ഭോഗസ്തം ദേവേഭ്യ ആഗായത,
   യത് കല്യാണം ജിഘ്രതി തദാത്മനേ. തേ വിദുരനേന വൈ ന
   ഉദ്ഗാത്രാ ത്യേഷ്യന്തീതി, തമഭിദ്രുത്യ പാപ്മനാവിദ്യൻ. സയഃ
   സ പാപ്മായ ദേവേദ മപ്രതിരൂപം ജിഘ്രതി സ ഏവ സ പാപ് മാ.

പ്രാണനോടു പറഞ്ഞു, "ഞങ്ങൾക്കായി ഉദ്ഗീഥം പാടുക." "അങ്ങനെയാവട്ടെ." പ്രാണൻ ഉദ്ഗീഥം പാടി. പ്രാണനാൽ ഏതൊരു ഭോഗത്വം ദേവന്മാരിലേക്ക് വരുന്നുവോ ആ കല്യാണം പ്രാണൻ സ്വാത്മാവിനായി എടുത്തു. അവർ ഉദ്ഗാതാവിനാൽ തങ്ങളെ ജയിക്കുമെന്നറിഞ്ഞ് അസുരന്മാർ അതിവേഗത്തിൽ പാപത്താൽ അതിനെ തുളച്ചു. ആ പാപത്താൽ ഇന്നും അപ്രതിരൂപമായവയെ ഘ്രാണിക്കുന്നു.

4. അഥ ഹ ചക്ഷുമൂചുഃ ത്വം ന ഉദ്ഗായേതി.
   തഥേതി. തേഭ്യശ്ചക്ഷുരുദ്ഗായത. യശ്ചക്ഷുഷി ഭോഗസ്തം
   ദേവേഭ്യ ആഗായത യത് കല്യാണം പശ്യതി തദാത്മനേ.
   തേ വിദുരനേന വൈന ഉദ്ഗാത്രാത്യേഷ്യന്തീതി, തമദി
   ദ്രുത്യപാപ്മനാ വിദ്വൻ. സയഃ സപാപ്മായ ദേവേദമപ്രതി
   രൂപം പശ്യതി സ ഏവ സ പാപ്മാ.

പിന്നെ ചക്ഷുസ്സിനോടു പറഞ്ഞു: 'നീ ഞങ്ങൾക്കായി ഉദ്ഗാനം ചെയ്യുക.' 'അങ്ങനെയാവട്ടെ.' ചക്ഷുസ്സ് ഉദ്ഗാനം ചെയ്തു. ഏതൊരു ഭോഗത്വം ദേവന്മാരിലെത്തുന്നുവോ അതിനെത്തന്നെ സ്വാത്മാവിൽ കണ്ടു. ഉദ്ഗീഥത്താൽ അവർ തങ്ങളെ തോല്പിക്കുമെന്നറിഞ്ഞ് അസുരന്മാർ പാപത്താൽ ദ്രുതഗതിയാൽ അതിനെ തുളച്ചു. ആ പാപമാണ് അപ്രതിരൂപമായി നാം ഇന്നും ചക്ഷുസ്സിൽ കാണുന്നത്.

5. അഥ ഹ ശ്രോത്രമൂചുഃ ത്വം ന ഉദ്ഗായേതി.
   തഥേതി തേഭ്യഃ ശ്രോത്രമുദ്ഗായതഃ യശ്രോത്രേഃ ഭോഗസ്തം
   ദേവേഭ്യ ആഗായത യത് കല്യാണം ശൃണോതി തദാത്മനേ.
   തേ വിദുരനേന വൈ ന ഉദ്ഗാത്രാ ത്യേഷ്യന്തീതി, തമാഭി ദ്രുത്യ

പാപ്മനാ വിദ്യൻ. സ യഃ സ പാപ്മായ ദേവേദമ
പ്രതിരൂപം ശൃണോതി സ ഏവ സ പാപ്മാ.

ശ്രോത്രത്തോടു പറഞ്ഞു: "ഞങ്ങൾക്കായി ഉദ്ഗാനം ചെയ്യുക."

"അങ്ങനെയാവട്ടെ." ശ്രോത്രം ഉദ്ഗാനം ചെയ്തു. ആ ശ്രോത്രത്താൽ ഏതൊരു ഭോഗം ദേവന്മാരിലെത്തിയോ അതേ കല്യാണം സ്വാത്മാവിലും ശ്രവിച്ചു. ഉദ്ഗാനത്താൽ തങ്ങളെ അവർ ജയിക്കുമെന്നു കരുതി ദ്രുതമായി പാപത്താൽ അതിനെ തുളച്ചു. ആ പാപമാണ് അപ്രതിരൂപമായി ഇന്നു നാം ശ്രവിക്കുന്നത്.

6. അഥ ഹ മന ഊചുഃ ത്വം ന ഉദ്ഗായേതി. തഥേതി, തേഭ്യോ
മന ഉദ്ഗായതഃ യോ മനസി ഭോഗസ്തം ദേവേഭ്യ ആ ഗായത,
യത് കല്യാണം സങ്കല്പ യതി തദാത്മനേ. തേ വിദുരനേന
വൈ ന ഉദ്ഗാത്ര ത്യേഷ്യന്തീതി തമഭി ദ്രുത്യ പാപ്മനാവിദ്ധ്വൻ.
സ യഃ സ പാപ്മാ യ ദേവേദമപ്രതിരൂപം സങ്കല്പയതി സ
ഏവ സ പാപ്മാഃ ഏവമുഖല്വേതാ ദേവതാഃ പാപ്മഭി രൂപാ,
സൃജന, ഏവ മേനാഃ പാപ്മനാവിദ്യൻ.

മനസ്സിനോട് പറഞ്ഞു: "ഞങ്ങൾക്കായി ഉദ്ഗാനം ചെയ്യുക." "അങ്ങനെയാവട്ടെ." മനസ്സ് ഉദ്ഗാനം ചെയ്തു. മനസ്സുകൊണ്ട് ഏതു ഭോഗം ദേവന്മാരിലെത്തിയോ അതേ കല്യാണത്തെ സ്വാത്മാവിൽ സങ്കല്പിച്ചു. ഉദ്ഗാനത്താൽ തങ്ങളെ ജയിക്കുമെന്ന് കരുതി വേഗത്തിൽ പാപംകൊണ്ട് അതിനെ തുളച്ചു. ആ പാപമാണ് അപ്രതിരൂപമായ സങ്കല്പങ്ങളായിത്തീർന്നത്.

ഈ പ്രകാരത്തിൽ ഓരോരോ ദേവതകളെയും (പ്രകാശിക്കുന്നവ) അവ പാപംകൊണ്ട് തുളച്ചു. വാഗാദികളായ ദേവതകളെ ഒന്നൊന്നായി പരീക്ഷിച്ചപ്പോൾ, സ്വാത്മവിഷയ സംബന്ധമായ സംഗം അഥവാ സ്വാർത്ഥത എന്ന അസുര സംസർഗ്ഗംകൊണ്ട് അവ ഓരോന്നും അശുദ്ധമാണെന്നും അതിനാൽ അവയ്ക്കൊന്നിനുംതന്നെ ഉദ്ഗീഥം പാടാൻ സാദ്ധ്യമല്ലെന്നും കണ്ടു. അശുദ്ധമായ അവയ്ക്ക് തങ്ങളെ അസത്തിൽനിന്നു സത്തിലേക്കു നയിക്കാനാവില്ല എന്നു കണ്ടു. വാഗാദിദേവതകളെ ഉപാസിച്ച് ശരണം പ്രാപിച്ചതുകൊണ്ട് മൃത്യുവിനെ അതിഗമിച്ച് അമൃതത്വം നേടാനാവില്ല എന്നു കണ്ട അവർ മുഖ്യപ്രാണനെ സമീപിച്ചു.

7. അഥ ഹ ഇമമാസന്യം പ്രാണമൂചുഃ
ത്വം ന ഉദ്ഗായേതി. തഥേതി. തേഭ്യ ഏഷ പ്രാണ ഉദ്ഗായത.
തേ വിദുരനേന വൈ ന ഉദ്ഗാത്രാത്യേഷ്യന്തീതി തമഭി ദ്രുത്യ
പാപ്മനാ വി വ്യത്സന; സ യഥാശ്മാനമൃത്വാലോഷ്ടോ വിദ്ധ്വം
സേ ത ഏവം ഹൈവ വിദ്ധ്വംസമാനാ വിഷ്വഞ്ചോ വിനേശു.
തതോ ദേവാ അഭവൻ പരാസുരാ; ഭവത്യാത്മനാ പരാസ്യ
ദ്വിഷൻ ഭ്രാതൃവ്യോ ഭവതി യ ഏവം വേദ.

ആസ്യത്തിൽ (ആസന്യം) ഇരിക്കുന്ന മുഖ്യ പ്രാണനോടു പറഞ്ഞു: "ഞങ്ങൾക്കായി ഉദ്ഗാനം ചെയ്യുക." "അങ്ങനെയാവട്ടെ". പ്രാണൻ ഉദ്ഗാനം ചെയ്തു. ആ ഉദ്ഗാനത്താൽ തങ്ങളെ ഹനിക്കുമെന്നറിഞ്ഞ് പാപത്താൽ അതിനെ



തകർക്കാൻ അതിവേഗം എത്തി. എന്നാൽ അശ്മത്തിൽ അതിനെ തകർക്കാൻ വേണ്ടി എറിയപ്പെട്ട ലോഷ്ടംപോലെ അവ തകർന്നു നശിച്ചു; പല ദിശകളിൽ വ്യാപിച്ചു. ദേവന്മാർ ജയിച്ചു. അസുരന്മാർ പരാഭവിച്ചു. ഇപ്രകാരമറിഞ്ഞവൻ സ്വാത്മരൂപം പ്രാപിക്കയും അയാളെ ദ്വേഷിക്കുന്ന ഭ്രാതൃവ്യന്മാർ പരാഭവിക്ക (ഇല്ലാതാക)യും ചെയ്യുന്നു.

അസുരന്മാർക്ക് വാഗാദി ഇന്ദ്രിയങ്ങളെ പ്രാപിക്കാനും തുളയ്ക്കാനും സാധിച്ചത് അവയുടെ വിഷയങ്ങളിലുള്ള ദോഷസംസർഗ്ഗത്താലും അതുകൊണ്ടുണ്ടായ സ്വാർത്ഥകാമങ്ങളാലുമാണ്. മുഖ്യപ്രാണന് വിഷയസംഗമില്ല, ആത്മകാമം മാത്രമേയുള്ളൂ; വിഷയകാമമില്ല.

പാറക്കല്ലിനെ പൊടിക്കാനായി അതിന്മേലേക്ക് മൺകട്ട (പാംസുപിണ്ഡം) എറിഞ്ഞാൽ പൊടിയായി മാറി ചിന്നിച്ചിതറുന്നത് പാംസുപിണ്ഡമാണ്. അപ്രകാരമാണ് ആത്മധ്വംസനത്തിനായി പുറപ്പെട്ട ദേഹാഭിമാനമെന്ന ആസുരഗുണം പൊടിഞ്ഞു തകർന്നത്. അസുരത്വത്തിൻെറ വിനാശം ദേവത്വത്തിൽ കലാശിക്കുന്നു. ദേഹാഭിമാനം നശിച്ചാൽ താൻ പ്രകാശരൂപമായ ആത്മാവാണെന്നറിഞ്ഞ് ദേവത്വം പ്രാപിക്കുന്നു. പിണ്ഡം രൂപമുള്ള ഘനവസ്തുവാണ്. അത് പൊടിഞ്ഞു തകരുമ്പോൾ സർവ്വവ്യാപിയായ ഊർജ്ജമായിത്തീരുന്നു. ഇപ്രകാരം മുഖ്യപ്രാണനുമായി സംസർഗ്ഗമുണ്ടായ ദേഹാഭിമാനികളായ ഇന്ദ്രിയങ്ങൾ (വാഗാദികൾ) ആ ദേഹാഭിമാനവും വിഷയസംഗവും ഉപേക്ഷിച്ച് ആത്മൈക്യരൂപം പ്രാപിക്കുന്നു. പിന്നെ ആസുരമായ യാതൊന്നും ബാക്കിയില്ല. ഊർജ്ജരൂപമായ ചൈതന്യം അഥവാ പ്രകാശം മാത്രമേ ബാക്കിയുള്ളൂ.

8. തേ ഹോ ചുഃക്കനു സാ *f* ഭൂയ്യോ ന ഇത്ഥമ
സക്തേത്യ യമാസ്യേ *f* ന്തരിതിസോ *f* യാസ്യ
അംഗിരസോം *f* ഗാനാം ഹി രസഃ

'ഇപ്രകാരം നമ്മെയെല്ലാം ആത്മരൂപത്തിലേക്കു കൊണ്ടുവന്നവൻ ഇതുവരെ എവിടെയായിരുന്നു' എന്ന് അവർ ചോദിച്ചു. അവൻ ആസ്യത്തിൻെറ (മുഖത്തിൻെറ) അന്തർഭാഗത്തായിരുന്നു. അതിനാൽ അവൻ ആയാസ്യ അംഗിരസമെന്നറിയപ്പെടുന്നു. അത് അംഗങ്ങളുടെയെല്ലാം രസമാണ്.

ഉപകാരസ്മരണ ലോകസ്വഭാവമാണ്. ഇന്ദ്രിയങ്ങൾ തങ്ങൾക്കുപകാരം ചെയ്ത മുഖ്യപ്രാണനെ സ്മരിച്ചും നിരന്തരം വിചാരിച്ചും ഒടുവിൽ അത് തങ്ങളുടെ ആത്മാവിൽത്തന്നെ ഉണ്ടെന്നറിഞ്ഞു. മുഖത്തിനകത്തെ ആകാശത്തിൽ പ്രാണൻ പ്രത്യക്ഷമായി വർത്തിക്കുന്നു എന്ന് വിചാരിച്ചറിഞ്ഞു. തങ്ങളുടെ അന്തരാകാശത്തിൽത്തന്നെ വർത്തിക്കുന്ന പ്രാണനെ അവർ തങ്ങളുടെ രസമെന്നറിഞ്ഞു. ആത്മാവ് അംഗങ്ങളുടെ രസമാണ്, സാരമാണ്. അതില്ലാതായാൽ അംഗങ്ങളോടു കൂടിയ ഈ ശരീരവും ഇല്ലാതാവും. അതു മാത്രമാണ് വിശുദ്ധം. അംഗങ്ങൾ വിശുദ്ധമല്ല. അംഗരഹിതവും അംഗിരസവുമായ മുഖ്യപ്രാണൻ ശുദ്ധമാണ്. വാഗാദി അംഗങ്ങൾക്ക് വിഷയസംഗമുള്ളതുകൊണ്ടാണ് അവ വിശുദ്ധമല്ലാത്തത്. പൂർവ്വപക്ഷം ചോദിക്കയാണ്, ശവത്തെ സ്പർശിച്ചാൽ നാം അശുദ്ധമാവുന്നു. അതുപോലെ പ്രാണൻ വാഗാദി അംഗങ്ങളെ സ്പർശിച്ച് അംഗിരസമാകയാൽ

അതിനും അശുദ്ധിവരികയില്ലേ എന്ന്. പക്ഷേ, അതിനുത്തരം അടുത്ത ശ്ലോകത്തിലുണ്ട്. മൃത്യുവില്ലാത്ത ഒന്നിന് എങ്ങനെ ശവത്തിൻെറ അശുദ്ധി ബാധകമാവും?

9. സാ വാ ഏഷാ ദേവതാ ദൂർന്നാമദൂരം ഹ്യസ്യാ മൃത്യുർ
ദൂരം ഹ വാ അസ്മാൻ മൃത്യുർ ഭവതി യ ഏവം വേദ.

ഈ ദേവതയ്ക്ക് നാമം 'ദൂർ' എന്നാണ്. മൃത്യു അതിൽനിന്ന് ദൂരെയാണ്. ഇതറിയുന്നവനിൽനിന്നും മൃത്യു ദൂരെയാണ്.

വാസനാബന്ധമില്ലാത്ത, വിഷയസംഗമില്ലാത്ത മുഖ്യപ്രാണൻ ഊർജ്ജമാണ്, ചൈതന്യമാണ്. അതിനെ ഇനിയും വിശ്ലേഷിക്കാൻ സാദ്ധ്യമല്ലായ്കയാൽ അതിനു മൃത്യു ഇല്ല. ഇതറിഞ്ഞ വിദ്വാൻ സർവ്വബന്ധവിമുക്തനായി, അമൃതനായി, ചൈതന്യരൂപമായിത്തീരുന്നു.

10. സാ വാ ഏഷാ ദേവ തൈതാസാം ദേവതാനാം പാപ്മാനം
മൃത്യുമപഹത്യ യത്രാസാം ദിശാമന്തസ്തദ്ഗമയാഞ്ചകാര
തദാസാം പാപ്മനോവിദ്യ ദധാത്തസ്മാന്ന ജനമിയാന്നാ
ന്തമിയാന്നേത് പാപ്മാനം മൃത്യുവൻ വവായാനീതി.

ഈ ദേവത മൃത്യുവെ അപഹരിച്ച് ദിശകൾ അവസാനിക്കുന്നിടത്തേക്ക് കൊണ്ടുപോയി. അവിടെ ആ പാപങ്ങളെ വിന്യസിച്ചു. അതിനാൽ ഭയമുള്ളവർ 'പാപമായ മൃത്യുവെ ഞാൻ സ്പർശിക്കയില്ല' എന്നു കരുതി ആ സീമയെ താങ്ങുന്നില്ല.

ദിശകൾക്ക് അവസാനമില്ല. അങ്ങനെയിരിക്കെ, ദിശകൾ അവസാനിക്കുന്നതിനപ്പുറത്ത് മൃത്യുവെ വിന്യസിച്ചു എന്നതിന് എന്താണർത്ഥം? ശങ്കരൻ പറയുന്നു—ശ്രൗതവിജ്ഞാനമുള്ള ആളുകൾ ദിശകൾക്ക് അവധിയുണ്ട് എന്ന് സങ്കല്പിക്കുകയാണ്—ഒരു ദേശത്തിൽ താമസിക്കുന്നവർക്കും അതിൻെറ വിപരീത ദിശയിൽ താമസിക്കുന്നവർക്കും വേണ്ടി അങ്ങനെ പഠനസൗകര്യാർത്ഥം സീമ നിശ്ചയിച്ചു എന്നല്ലാതെ വാസ്തവത്തിൽ സീമ ഇല്ല. ഒരു ദേശാന്തരത്തിൻെറ അവസാനം (അതിർത്തി) കാടാണ് എന്നു പറയുന്നതുപോലെയാണ് ഒരു ദിശയുടെ അതിർത്തി ഇന്ന നക്ഷത്രസമൂഹമാണ്, ഇന്ന രാശിഭാഗമാണ് എന്നും മററും പറയുന്നത്.

ആ നക്ഷത്രസമൂഹങ്ങൾക്കും ദിശാന്തങ്ങൾക്കും അപ്പുറത്താണ് മൃത്യുലോകത്തെ വിന്യസിച്ചിരിക്കുന്നത്. ആ അമൃതലോകത്തിന് ഈ മർത്ത്യലോകവുമായി സംഗമില്ല, ഇതിൽനിന്നെത്രയോ ദൂരെയാണത്. ആ ദൂരലോകത്തിലേക്കു പോകുവാൻ സാധാരണ മനുഷ്യർക്കു ഭയമാകയാൽ, ഭൗതിക പ്രപഞ്ചത്തിനപ്പുറത്തേക്ക് അവർ ചുഴിഞ്ഞു നോക്കാറില്ല. എന്നാൽ, നചികേതസ്സിനെപ്പോലുള്ള ധീരന്മാർ ആ അകൃതമായ ചൈതന്യലോകത്തിലേക്ക് ആനന്ദപൂർവ്വം പ്രവേശിക്കുന്നു. ഭയമുള്ള സാധാരണക്കാർ പുനരാവൃത്തിരൂപവും വാസനകളാൽ സീമിതവുമായ ദക്ഷിണായനമാർഗ്ഗത്തെയാണ് അവലംബിക്കുന്നത്.

**11. സാ വാ ഏഷാ ദേവതൈ താസാം ദേവതാനാം പാപ്മാനം
മൃത്യുമപഹത്യാഥൈ നാ മൃത്യു മത്യവഹത.**



ഈ ദേവത (പ്രാണൻ) മൃത്യുവെ അപഹരിച്ചു. ദേവതകളുടെ പാപമായ മൃത്യുവെ അപഹരിച്ചിട്ട് അവരെ മൃത്യുവിനപ്പുറം കൊണ്ടുപോയി.

മരണം അഥവാ മൃത്യു എന്നു പറയുന്നത് ഒരാളെ ഈ ദൃശ്യശരീരത്തോടും ദൃശ്യപ്രപഞ്ചത്തോടും ബന്ധിക്കുന്ന വാസനകളാകുന്ന പാപമാണ്. ആ പാപം (മൃത്യു) താൻ പ്രാണനാണ്, ആത്മാവാണ്, ശരീരമല്ല എന്ന അറിവോടെ അകന്നുപോകുന്നു. അതിനാൽ പ്രാണൻ മൃത്യുവിൻെറ അപ്പുറത്തേക്ക് വാഗാദി ഇന്ദ്രിയങ്ങളെ കൊണ്ടുപോകുന്നു.

12. സ വൈ വാചമേവ പ്രഥമാമത്യവഹത്സാ യദാ മൃത്യു
മത്യ മുച്യത സോ fഗ്നിരഭവത് സോfയമഗ്നിഃ പരേണ മൃത്യു
മതിക്രാന്തോ ദീപ്യതേ.

പ്രഥമമായ വാക്കുമാത്രം ആദ്യം മൃത്യുവിനപ്പുറം പോകുന്നു. മൃത്യുവിൽനിന്ന് മോചിപ്പിക്കപ്പെട്ട ആ അഗ്നി മൃത്യുവെ അതിക്രമിച്ച് ജ്വലിക്കുന്നു.

വാക്ക് അഗ്നിയാണ്, ഊർജ്ജമാണ്. മൃത്യുവിയോഗത്തോടെ അത് അഗ്നിമാത്രമായി (പിണ്ഡവുമായി ബന്ധമില്ലാത്ത വെറും ഊർജ്ജമായി) ഭവിക്കുന്നു.

13. അഥ പ്രാണമത്യ വഹത്സ യദാ മൃത്യു മത്യമുച്യ്യത സ വായു
രഭ ഖത് സോ f യം വായുഃ പരേന്നാ മൃത്യുമതിക്രാന്ത പവതേ.

പിന്നീട് അത് പ്രാണ (ഘ്രാണം—വാസന)ത്തെ മൃത്യുവിനപ്പുറം കടത്തുന്നു. അത് വായുവായിത്തീരുന്നു. മൃത്യുവിനതീതമായി ആ വായു ചലിക്കുന്നു.

14. അഥ ചക്ഷുരത്യവഹത്തധ്യദാ മൃത്യുമത്യമുച്യത സ ആദിത്യോ
f ഭവത് സോ f സംവാദിത്യഃ പരേണ മൃത്യുമതിക്രാന്തസ്തപതി.

പിന്നെ അത് ചക്ഷുവെ മൃത്യുവിനപ്പുറം കൊണ്ടുപോകുന്നു. അത് ആദിത്യനായിത്തീരുന്നു. ആദിത്യൻ മൃത്യുവെ അതിക്രമിച്ച് തപിക്കുന്നു.

15. അഥ ശ്രോത്രമത്യവഹത്തധ്യദാ മൃത്യുമത്യമുച്യ്യത താ
ദിശോ f ഭവം സ്താ തുമാ ദിശഃ പരേണ മൃത്യുമതിക്രാന്താ:

പിന്നീട് ശ്രോത്രത്തെ മൃത്യുവിനപ്പുറം കൊണ്ടുപോകുന്നു. അത് ദിശകളായിത്തീരുന്നു. മൃത്യുവെ അതിക്രമിച്ച ദിശകൾ അതിൻെറ (മൃത്യുവിൻെറ) സ്പർശത്തിന് അതീതമായി കിടക്കുന്നു. അനന്തമായ ദിശകളെ സ്പർശിക്കാൻ മൃത്യുവിന് സാധിക്കുന്നില്ല.

**16. അഥ മനോ തത്യ വഹത്ത വ്യദാ മൃത്യുമത്യമുച്യത സ ചന്ദ്രമാ
അഭവത് സോ ത സൗചന്ദ്രഃ പരേണ മൃത്യുമതിക്രാന്തോ ഭാത്യേവം
ഹവാ ഏനമേഷാ ദേവതാ മൃത്യുമതിവഹതിയ ഏവം വേദ.**

**പിന്നെ മനസ്സിനെ മൃത്യുവിനപ്പുറത്തേക്കു വഹിച്ചു. അത് ചന്ദ്രനായിത്തീർന്നു. ചന്ദ്രൻ മൃത്യുവെ അതിക്രമിച്ച് ഭാസിക്കുന്നു. ഇപ്രകാരം അറിയുന്നവനെയും ഈ ദേവതകൾ മൃത്യുവിനപ്പുറം കൊണ്ടുപോകുന്നു.**

'തം യഥാ യഥോപാസതേ തദേവ ഭവതി' എന്ന ശ്രുതിപ്രകാരം നാം എന്തായി നമ്മെ ഉപാസിക്കുന്നുവോ അതായി നാം മാറും. ഞാൻ ബ്രഹ്മമാണ് എന്നുപാസിക്കുന്ന ഒരാൾ തൻെറ ശരീരം ബ്രഹ്മാണ്ഡവും ആത്മാവ് അതിനെ പ്രവർത്തിപ്പിക്കുന്ന ചൈതന്യവുമാണെന്നറിയുന്നു. ബ്രഹ്മാണ്ഡത്തിലെ വിവിധ ഊർജ്ജസ്രോതസ്സുകളായി ശരീരത്തിലെ ഇന്ദ്രിയങ്ങളെ അറിയുകവഴി, ആ ഊർജ്ജസ്രോതസ്സുകളൊക്കെ ഒരേ ഒരു ഊർജ്ജത്തിൻെറ ഉൾപ്പിരിവുകളാണ് എന്ന് മനസ്സിലാക്കുന്നു. താൻ ഒരു ഊർജ്ജസാഗരമെന്നറിയുന്നു.

17. അഥാത്മനേ*f* ന്നാധ്യമാഗായധ്യദ്വി കിഞ്ചാന്ന മധ്യതേ*f*
നേ നൈവ തദധ്യത ഇഹ പ്രതിതിഷ്ഠതി.

അത് തനിക്കായി അന്നത്തെ ആഗാനം ചെയ്തു. ഏതെല്ലാം അന്നം ഭുജിക്കുന്നുവോ അതൊക്കെ പ്രാണൻ ഭുജിക്കുന്നു; അതിൽ അത് പ്രതിഷ്ഠിതമായിരിക്കുന്നു.

ആദ്യത്തെ മൂന്നു പവമാനങ്ങൾ പ്രജാപതിക്കായും ബാക്കി ഒമ്പതു പവമാനങ്ങൾ 'ആത്മനേ ആത്മാർത്ഥ'മായും ജപിക്കപ്പെടുന്നതായി ശങ്കരൻ ഭാഷ്യത്തിൽ പറയുന്നു. ഇതാവാം 1/4 ഭാഗം ഈശ്വരനും 3/4 ഭാഗം ജപിക്കുന്നവനുമെന്ന് തെററിദ്ധരിക്കപ്പെട്ടത്. (ബ്രാഹ്മണം മൂന്ന് ശ്ലോകം 28-ൻെറ വ്യാഖ്യാനം നോക്കുക) പ്രജാപതി എന്നാൽ പ്രജകളെ സൃഷ്ടിക്കുന്നവൻ, ജനയിതാവ് അഥവാ ജനനി. ആദ്യത്തെ മൂന്നു പവമാനങ്ങൾ പ്രജാസൃഷ്ടിക്കുള്ളതാകയാൽ ഗൃഹസ്ഥന്മാരായ യജമാനനും യജമാനപത്നിക്കും ഉള്ളതാണ്. പ്രജാസൃഷ്ടിക്ക് വേണ്ടതിലധികം ഊർജ്ജം ജീവിതയജ്ഞത്തിൽ ഉല്പാദിപ്പിക്കപ്പെടുന്നുണ്ട്. ആ അധികോർജ്ജം 'ആത്മാർത്ഥ'മാണ്. ആത്മം ബ്രഹ്മമാണ്. ആത്മോപാസന ബ്രഹ്മോപാസനയാണ്. അതിനാൽ ഒമ്പതു പവമാനങ്ങൾ തപസ്വികളായ ഋഷിമാർ താന്താങ്ങളുടെ ആത്മോപാസനയ്ക്കാണ് ഉപയോഗിക്കുന്നത്. പ്രപഞ്ചത്തിൽ ആകെ ഉല്പാദിപ്പിക്കപ്പെടുന്ന അന്നത്തിൻെറ (അന്നം ഊർജ്ജമാണ്) 1/4 ഭാഗം മാത്രമെ വംശങ്ങളെ നിലനിർത്താൻ വേണ്ടൂ. ബാക്കി 3/4 ഭാഗവും ശാസ്ത്രം, കലകൾ, സാഹിത്യം, എന്നിവയെ പോഷിപ്പിക്കുന്നതിനാണ്. ഇതു രണ്ടും ചേർന്നാൽ മാത്രമെ ബ്രഹ്മത്തിൻെറ സമ്പൂർണ്ണരൂപമാവൂ.

അന എന്നാൽ പ്രാണമാണ്.

(ഛാന്ദോഗ്യ ഉപനിഷദ് ഭാഷ്യം കാണുക). അതിനാൽ അന്നം പ്രാണമാണ്. (അനസ എന്ന് സകാരം അന്ത്യമായി ഉപയോഗിച്ചാൽ ശകടം അഥവാ വണ്ടിയാണ്. സ്വരാന്തമായി അന എന്നുപയോഗിച്ചാൽ പ്രാണപര്യായവും) അന്നം ശരീരമായിത്തീരുമ്പോൾ ആ ശരീരത്തിൽ പ്രാണൻതന്നെ പ്രതിഷ്ഠിക്കുന്നുമുണ്ട്. അതിനാലാണ് പ്രാണങ്ങൾ തങ്ങൾക്കുവേണ്ടി അന്നത്തെ ആഗാനം ചെയ്യുന്നത്.

18. തേ ദേവാ അബ്രുവൻ, ഏതാവദ്വാ ഇദം സർവ്വം യദന്നം
തദാത്മൻ ആഗാസി; അനു നോ *f* സ്മിന്നന്ന ആഭജസ്വേതി;
തേ വൈ മാ *f* ഭി സംവിശതേതി; തഥേതി, തം സമന്തം
പരിണ്യവിശന്ത. തസ്മാധ്യദനേനാന്നമത്തി നേനൈതാസ്തൃപ്യന്തി;



ഏവം ഹ വാ ഏനം സ്വാ അഭിസംവിശന്തി, ഭർത്താസ്വാനാം ശ്രേഷ്ഠഃ
പുര ഏതാ ഭവത്യന്നാ ദോ *f* ധിപതിര്യ ഏവം വേദ; യ ഉ ഹൈവം
വിദം സ്വേഷുപ്രതിപ്രതിർബുഭൂഷതി ന ഹൈ വാലം
ഭാര്യേഭ്യോ ഭവതി; അഥ യ ഏതൈതെ മനുഭവതി,
യോ വൈ തമനു ഭാര്യാൻ ബുഭൂഷതി, സ ഹൈവാലം
ഭാര്യേഭ്യോ ഭവതി.

ദേവന്മാർ പറഞ്ഞു: "എന്തൊക്കെ അന്നം ഉണ്ടായോ ഇക്കാണുന്ന സർവ്വ അന്നവും ആഗാനം ചെയ്ത് ആത്മാവു നേടി. ഇപ്പോൾ ഞങ്ങളെ ആ അന്നത്തിൽ ഭാഗഭാക്കുകളാക്കുക." "എൻെറ ചുററും ഇരിക്കുക." "അങ്ങനെയാവട്ടെ." അവർ ചുററും ഇരുന്നു. അതിനാൽ, അനത്താൽ ഏതെല്ലാം അന്നം ഒരാൾ അത്തുന്നുവോ (ഭക്ഷിക്കുന്നുവോ?)അതിനാൽ ഇവ തൃപ്തിയടയുന്നു. ആര് ഇപ്രകാരം അറിയുന്നുവോ അയാൾക്കു ചുററും സ്വജനങ്ങൾ ഇരിക്കുന്നു; അയാൾ സ്വജനങ്ങളുടെ ഭർത്താവായിത്തീരുന്നു. അവരിൽ വെച്ചു ശ്രേഷ്ഠനും അവരുടെ മുമ്പിൽ നടക്കുന്നവനും (നയിക്കുന്നവൻ) ആകുന്നു; അന്നാദനും അധിപതിയാകുന്നു, സ്വജനങ്ങളിൽ ആരെങ്കിലും ഇപ്രകാരമറിഞ്ഞ വിദ്വാനോട് മത്സരിക്കാനൊരുങ്ങിയാൽ അവൻ തൻെറ ഭാര്യമാരെ പോററാൻ കഴിയാത്തവനായിത്തീരുന്നു. ഏതൊരാൾ അവനെ അനുഭവിക്കുന്നുവോ (അനുഭവതി) അവൻ തൻെറ ഭാര്യമാരെ സംരക്ഷിക്കാനാഗ്രഹിക്കുന്നു; അതിന് പ്രാപ്തിയുള്ളവനായിത്തീരുകയും ചെയ്യുന്നു.

ഇക്കാണുന്ന സർവ്വ പ്രപഞ്ചവും സർവ്വംവിഴുങ്ങിയായ ബ്രഹ്മത്തിന് അന്നമാണ്. ഇക്കാണുന്ന സർവ്വവും പ്രാണന് (ജീവാത്മാവിന്) അന്നമാണ്. മററ് ഇന്ദ്രിയങ്ങൾക്കെല്ലാം പ്രാണൻ സൃഷ്ടിക്കയും ഭുജിക്കയും ചെയ്യുന്ന അന്നത്തിൽ ഒരു വിഹിതം ലഭിക്കുന്നു. പ്രാണനെ നിലനിർത്താനായിട്ട് കഴിക്കുന്ന ഏതൊരന്നവും ആത്മാവിനാൽ ആത്മാർത്ഥ(ആത്മാവിനുവേണ്ടി)മായി ആഗാനം ചെയ്യപ്പെട്ടതാണ്. (പ്രപഞ്ചസൃഷ്ടി ശബ്ദബ്രഹ്മത്തിൻെറ വികാസമാകയാൽ സംഗീതം തുല്യമാണ്); ആ ഗാനത്താൽ ആത്മസാത്കൃതമാണ് സൃഷ്ടി. (അത് പ്രപഞ്ചസൃഷ്ടിയായാലും കാവ്യമായാലും വംശസൃഷ്ടിയായാലും) ആ അന്നത്തെ തനിക്കു ചുററും ഇരിക്കുന്ന സ്വജനങ്ങളായ യാഗാദി ഇന്ദ്രിയങ്ങളുമായി പ്രാണൻ പങ്കിടുന്നതുകൊണ്ടാണ് അവ താന്താങ്ങളുടെ കർമ്മം ചെയ്യാൻ ഊർജ്ജം നേടി, പ്രാപ്തരാകുന്നത്. അതിനാൽ അവ പ്രാണനാൽ ഭരിക്കപ്പെടുന്നു. പ്രാണൻ ആ ഇന്ദ്രിയങ്ങളാകുന്ന ഭാര്യമാരുടെ ഭർത്താവും ശ്രേഷ്ഠനും അധിപതിയും മുമ്പനുമായിരിക്കുന്നു. ഏതെങ്കിലും ഒരവയവം പ്രാണനെ എതിരിടാൻ ശ്രമിച്ചാൽ അത് അനർത്ഥത്തിൽ കലാശിക്കുന്നു.

ഇതുതന്നെയാണ് മനുഷ്യരുടെ ഗതി. ഏതൊരു വ്യക്തി താൻ ധാർമ്മികമായി കൃഷി ചെയ്തുണ്ടാക്കിയ ധാന്യവും കച്ചവടം ചെയ്തുണ്ടാക്കിയ ധനവും രാജഭോഗമായി ലഭിച്ച നിധികളും താൻ പഠിക്കയും അറികയും ചെയ്ത അപരാ, പരാവിദ്യകളും സ്വജനങ്ങൾക്കും അന്നാർത്ഥികളും ധനാർത്ഥികളും വിദ്യാർത്ഥികളുമായി അണയുന്നവർക്കും ഭാഗിച്ചു കൊടുക്കുന്നുവോ ആ വ്യക്തി സ്വജനങ്ങൾക്കിടയിൽ ഭർത്താവായിത്തീരുന്നു എന്നത് ലൗകികജീവിതത്തിൽ നാം ദർശിക്കുന്ന ഒരു കാര്യമാണ്. കൊടുക്കുന്നവൻ ഭർത്താവും എടുക്കുന്നവൻ

ഭാര്യയുമെന്നർത്ഥത്തിലാണ് ഇവിടെ ഭർത്തൃ, ഭാര്യ ശബ്ദങ്ങൾ ഉപയോഗിച്ചിരിക്കുന്നതെന്നു ശ്രദ്ധിക്കുക. ഭക്ഷണവും ധനവും വിദ്യയും കൊടുക്കുന്നതാരായാലും അയാൾ (അവൾ) ഭർത്താവാണ്; കാരണം, അയാൾ/അവൾ താൻ ആഗാനം ചെയ്തതിനെയെല്ലാം അവർക്കായി നല്കുന്നു; അവർ അതിനാൽ ഊർജ്ജം നേടി പ്രാപ്തരാകുന്നു. അന്നം സൃഷ്ടിക്കാനും അന്നം നല്കാനും അങ്ങനെ ആമയം (രോഗം) കൂടാതെ ജനങ്ങളെ കാത്തു സൂക്ഷിക്കാനും കഴിയുക, വിദ്യ നല്കാൻ സാധിക്കുക, ജോലി ചെയ്ത് ധനം നേടി അത് കുടുംബത്തിനായി ചെലവാക്കാൻ സാധിക്കുക—ഇതൊക്കെ ആർക്കു സാധിച്ചാലും ആ വ്യക്തി ഭർത്താവാണ്. ഇതിനൊന്നും സാധിക്കാത്തവർ വീട്ടിലും നാട്ടിലും 'ഭാര്യ' മാരായിപ്പോകുന്നു. കാരണം, ഭാര്യ എന്ന വാക്കിനർത്ഥം 'ഭരണീയ' എന്നു മാത്രമാണ്. കൊടുക്കുന്നവൻ ഭർത്താവും എടുക്കുന്നവൻ ഭരണീയനുമാണ്. സർവ്വർക്കും അന്നവും ധനവും വിദ്യയും കൊടുക്കാൻ കഴിവുള്ളവരോട് മത്സരിച്ചാൽ പരാജയമാണ് ഫലം. പ്രാണനോട് മത്സരിച്ചവരും ഈശ്വരനോട് മത്സരിച്ചവരും ശക്തനും ധർമ്മിഷ്ഠനുമായ മനുഷ്യനോട് മത്സരിച്ചവനും നശിച്ചുപോകുന്നു; അങ്ങനെ അവരാൽ ഭരിക്കപ്പെടുന്നവർക്ക് ഭർത്താവ് ഇല്ലാതാവുന്നു. മറിച്ച് പ്രാണനെയും ബ്രഹ്മത്തെയും ധർമ്മിഷ്ഠനെയും അനുഭവിച്ച് (അവരുടെ ധർമ്മഫലം അനുഭവിച്ച്) ഒന്നിച്ച് ജീവിക്കുന്ന ജനപദങ്ങളിൽ ധർമ്മിഷ്ഠരും ഭർത്താക്കന്മാരുമായി ധാരാളം മനുഷ്യർ ഉണ്ടാവുന്നു.

> 19. സോയാസ്യ ആംഗീരസഃ അംഗാനാംഹിരസഃ പ്രാണോ വാ
> അംഗാനാം രസഃ പ്രാണോഹിവാ അംഗാനാം രസഃതസ്മാധ്യ
> സ്മാത് കസ്മാച്ചാംഗാത് പ്രാണ ഉത്ക്രാമതി തദേവ
> തച്ഛുഷ്യതി ഏഷ ഹി വാ അംഗാനാം രസഃ

ആ ആയാസ്യഅംഗിരസം അംഗങ്ങളുടെ രസമാണ്. പ്രാണൻ അംഗങ്ങളുടെ രസമാണ്. പ്രാണൻ അംഗങ്ങളുടെ രസംതന്നെയാണ്. ഏതെല്ലാം അംഗത്തിൽനിന്ന് പ്രാണൻ ഉത്ക്രമിക്കുന്നുവോ ആ അംഗം ശുഷ്കിക്കുന്നു. അതിനാൽ അത് രസമാണ്.

പ്രാണൻ പോയാൽ ശരീരം ശുഷ്കിച്ച് മരണം സംഭവിക്കുന്നു. എന്നാൽ, ഒരു അംഗം പ്രാണനോട് മത്സരിച്ചാൽ ആ അംഗം മാത്രം ശുഷ്കിച്ച് ഉപയോഗശൂന്യയാകുന്നതും നാം കാണാറുണ്ട്. ഉദാഹരണമായി ശരീരത്തിൽ ഹെമിപ്ലീജിയ, പാരപ്ലീജിയ മുതലായ അസുഖങ്ങൾ വരുന്നത്. (ഇതിനെക്കുറിച്ച് കൂടുതൽ സുശ്രുതസംഹിതയിൽ കാണുക).

> 20. ഏഷ ഉ ഏവ ബൃഹസ്പതി; വാഗ് വൈ ബൃഹതി തസ്യാ
> ഏഷ പതിഃ തസ്മാദ് ബൃഹസ്പതി.

ഇതുതന്നെയാണ് ബൃഹസ്പതി. വാക്കാണ് ബൃഹതി. ഇത് അതിന്റെ പതിയാണ്—അതിനാൽ ബൃഹസ്പതിയാണ്.

അംഗിരസമെന്നു വിളിക്കപ്പെട്ട പ്രാണൻതന്നെയാണ് ബൃഹസ്പതി എന്നറിയപ്പെടുന്നത്. ബൃഹതി എന്ന ഛന്ദസ്സിൽ 36 അക്ഷരമുണ്ട്. നൃസിംഹപുരാണത്തിൽ 'വാഗ്വാ അനുഷ്ടുപ്' (വാക്കാണ് അനുഷ്ടുപ്പ്) എന്നുണ്ട്. അനുഷ്ടുപ്പ് എന്ന വാക്ക് ബൃഹതി എന്ന ഛന്ദസ്സിൽ അന്തർഭവിച്ചിരിക്കുന്നു. (അനുഷ്ടുപ്പിന് 24 അക്ഷരം) ഒന്നിൽ അന്തർഭവിച്ചതെല്ലാം അതുതന്നെയാണ്. (കൃതയുഗത്തിൽ ദ്വാപര, ത്രേതാ, കലിയുഗങ്ങൾ അന്തർഭവിച്ചിരിക്കുന്നു. 4-ൽ 3, 2, 1 അന്തർഭവിച്ചിരിക്കുന്നു. 36-ൽ 24 അന്തർഭവിച്ചിരിക്കുന്നു. ഛാന്ദോഗ്യ ഉപനിഷത് ഭാഷ്യം കൂടി കാണുക) എല്ലാ ഋക്കുകളും ബൃഹതിയിൽ (പ്രാണനിൽ) അന്തർഭവിച്ചിരിക്കുന്നു. ശ്രുതിയിൽ 'പ്രാണോബൃഹതി പ്രാണ ഋച ഇത്യേവ വിജ്യാത്' എന്നു കാണുക. (ഐതരേയ ആരണ്യകം 11-2-2) ബൃഹതിയായി ഋക്കിന്റെ, വാക്കിന്റെ പതിയാണ് പ്രാണൻ. അതിനാൽ പ്രാണൻ ബൃഹസ്പതിയാണ്. ഋക്ക് ഉച്ചരിക്കുന്നത് കൗഷ്ഠ്യാഗ്നിപ്രേരിതമായ മാരുതന്റെ ചലനത്താലാണ്. അതിനാൽ വാക്കിന്റെ പാലകനാണ് പ്രാണൻ. അതിനാലാണ് പതി എന്നു പറഞ്ഞത്. അപ്രാണമായ ശവത്തിന് ശബ്ദോച്ചാരണസാമർത്ഥ്യമില്ല. പ്രാണനുള്ളതിനേ ശബ്ദം (വാക്ക്) ഉച്ചരിക്കാൻ സാധിക്കുന്നുള്ളു.



> 21. ഏഷ ഉ ഏവ ബ്രഹ്മണസ്പതിർവ്വാഗ്വൈ ബ്രഹ്മ തസ്യാ
> ഏഷ പതിസ്തസ്മാദ് ബ്രഹ്മണസ്പതിഃ

അത് ബ്രഹ്മണസ്പതിയാണ്. വാക്കാണ് ബ്രഹ്മം. അതിനാൽ അത് ബ്രഹ്മണസ്പതിയാണ്.

വാക്ക്= ബ്രഹ്മം= യജുസ്സ് എന്നാണ് ശങ്കരാചാര്യരുടെ ഭാഷ്യം പറയുന്നത്.

ബൃഹതി, ബ്രഹ്മം എന്നീ പദങ്ങൾക്ക് ഋക്ക്, യജുസ്സ് എന്നർത്ഥം പറഞ്ഞതെങ്ങനെ? ഇനി വരുന്ന വരികളിൽ 'വാ ഗ്വൈ സാമ' (വാക്കാണ് സാമം) എന്നു കാണാം. [1-3-22] സമാനാധികരണത്താൽ വാഗ്വൈ ബൃഹതി എന്നത് ഋക്കും വാഗ്വൈബ്രഹ്മ എന്നത് യജുസ്സുമാണ്. വിശേഷാഭിധാനത്വംകൊണ്ട് സാമം ഉദ്ഗീഥമാണെന്ന് സ്പഷ്ടമാണ്. അതുപോലെ ബൃഹതീബ്രഹ്മണപദങ്ങൾ ഋക്ക് യജുസ്സുകളുടെ വിശേഷാഭിധാനങ്ങളാണ്. ശ്രുതികളിലെ ക്രമം എപ്പോഴും ഋക്ക്, യജുസ്സ്, സാമം, ഉദ്ഗീഥം ഇങ്ങനെയാണ്.

യതിയുടെ ഭാഷ്യത്തിൽ ഏതൊരു വിഷയത്തിനും ഒരു epistemology, methodology, axiology, competence (വിഷയം, തന്ത്രം, പ്രയോജനം, അധികാരം) എന്നിവയുണ്ടാവുമെന്നും ഭാഷയുടെ പഠനത്തിലും അതുണ്ടെന്നും എടുത്തു പറഞ്ഞിരിക്കുന്നത് പ്രത്യേകം ശ്രദ്ധേയമായ ഒരു വസ്തുതയാണ്.

ബോധത്തിൽ ഒരു ചലനമുണ്ടാകുമ്പോൾ, ഒരു പ്രത്യേക ക്രമത്തിൽ വാക്കുകൾ മനസ്സിൽ വരുന്നു. ആ വാക്കുകളെ നാം വീണ്ടും വീണ്ടും അറിയാതെ ഓർത്തുപോകുന്നു അതിന്റെ പേരാണ് ചിന്ത. മന്ദബുദ്ധികൾ ചിന്തയുടെ തലത്തിൽ മാത്രം വർത്തിക്കുന്നു. അല്പം കൂടി ബുദ്ധിയുള്ള ആളുകൾ 'വിചാരം' ചെയ്യുന്നു. നാം ചിന്തിച്ച വാക്കുകളെത്തന്നെ വീണ്ടും വീണ്ടും താർക്കികമായി പരിശോധിച്ച് സാമാന്യവത്കരണത്തിലേക്കു നയിക്കുന്ന ഒരു തീരുമാനത്തിലെത്തുന്നു. ആ സാമാന്യവത്കരിച്ച നിയമത്തെ വിശേഷമായ പരിസ്ഥിതികളിൽ പ്രയോഗിച്ച് ഒരു പുതിയ ലോജിക്കൽ സില്ലോജിസം ഉണ്ടാക്കുന്നു. ഇതാണ് വിചാരം. (A kind of progressive search using the linear aspect of language)

അല്പം കൂടി ആഴത്തിൽ പോകാൻ സാധിക്കുന്നവർ വാക്കുകളുടെ ബാഹ്യമായ അർത്ഥത്തിൽനിന്ന് (വാച്യം) പിന്മടങ്ങി അവയുടെ ആന്തരമായ അർത്ഥത്തിലേക്ക് (വ്യംഗ്യം) പ്രവേശിക്കുന്നു. ഇങ്ങനെ ആഴത്തിലേക്കു പോകുന്നതാണ് മനനം. മനനംകൊണ്ട് ഒരാൾ വിഷയിവിഷയബന്ധത്തിൻെറ അർത്ഥവ്യാപ്തി ഗ്രഹിക്കയും അവ തമ്മിലുള്ള ദ്വൈതഭാവനകൾ ഇല്ലാതായി പരിപൂർണ്ണ അദ്വൈതാനുഭവത്തിലെത്തുകയും ചെയ്യുന്നതാണ് ധ്യാനം. ബൃഹതിയിൽനിന്നു ബ്രഹ്മണസ്പതിയിലേക്കുള്ള പ്രയാണത്തെ ഭാഷയുടെ ഈ പ്രത്യേക ഗതിവിശേഷമായി യതി കാണുന്നു. വാസ്തവത്തിൽ പ്രജാപതിയിൽനിന്ന് പ്രാണസ്പതിയായും അതിൽനിന്ന് ബൃഹതിയും ബൃഹസ്പതിയും ബ്രാഹ്മണസ്പതിയുമായുള്ള വർണ്ണനയുടെ ശാസ്ത്രീയതയെക്കുറിച്ച് യതിയുടെ ഭാഷ്യം മാത്രമേ ഇങ്ങനെ ചിന്തിച്ചിട്ടുള്ളു.

> 22. ഏഷ ഉ ഏവ സാമ; വാഗ്വൈ സാ, അമൈഷഃ സാ ചാ മ ശ്വേതി
> തത്സാമ്ന സാമത്വം. തദ്വൈവസാമഃ പ്ലുഷിണാ, സമോ മശകേന,
> സമോ നാഗേന, സമ ഏഭിസ്ത്രിദിർല്ലോകൈഃ സമോ $f$ നേന
> സർവ്വേണ തസ്മാ ദ്വൈവസാമ; അശ്നുതേ സാമ്നഃ
> സായുജ്യം സലോകതാം യ ഏവമേതത് സാമ വേദ.

ഇതാണ് സാമം. വാക്ക് സാ. ഇത് അമയും സായും അമയും ചേർന്നതിനാൽ അത് സാമമാണ്. പ്ലുഷിണത്തിലും (ചിതൽ) മശകത്തിലും (കൊതു) നാഗത്തിലും (പാമ്പ് എന്നും ആന എന്നും അർത്ഥം) സമമായിരിക്കുന്നതിനാലും മൂന്നു ലോകങ്ങളിലും സമമായിരിക്കുന്നതിനാലും ഇക്കാണുന്ന സർവ്വത്തിലും സമമായിരിക്കുന്നതിനാലും അത് സാമമാണ്. ഇപ്രകാരം അറിഞ്ഞവൻ സാമവുമായി സായുജ്യം പ്രാപിക്കുന്നു; അതിൻെറ സാലോക്യം പ്രാപിക്കുന്നു.

സാ എന്നത് സ്ത്രീലിംഗം, അമ പുല്ലിംഗം.

സാ ശബ്ദംകൊണ്ട് എല്ലാ ജീവജാലങ്ങളിലുമുള്ള സ്ത്രീവർഗ്ഗത്തെയും സ്ത്രീലിംഗശബ്ദങ്ങളെയും പറയുന്നു. അമ ശബ്ദംകൊണ്ട് എല്ലാ പുരുഷവർഗ്ഗത്തെയും പുരുഷലിംഗ ശബ്ദങ്ങളെയും പറയുന്നു. [അമ്മ എന്ന് നാം സ്ത്രീയെ വിളിക്കുന്നു. പുരുഷനിൽ ഉള്ള സ്ത്രീയെയും സ്ത്രീയിൽ ഉള്ള പുരുഷനെയും (ശിവശക്തി, രാധാകൃഷ്ണ, യാൻയിൻ) കാണാൻ സാധിക്കുന്ന അദ്വൈതികൾക്കു മാത്രമെ ഇതു സാധിക്കുകയുള്ളു]. സർവ്വവും ശബ്ദാഭിധേയവസ്തു വിഷയോ $f$ മ ശബ്ദഃ എന്ന് ശങ്കരാചാര്യർ. കൗഷീതകി ഉപനിഷത്തിൽനിന്ന് (കൗ. ഉ. 17.) ശങ്കരൻ ഇവിടെ ഒരു ഭാഗം ഉദ്ധരിക്കുന്നുണ്ട്. "എൻെറ പുരുഷനാമങ്ങൾ ആരിൽനിന്നു കിട്ടി എന്നൊരാൾ ചോദിച്ചാൽ പറയുക; പ്രാണനിൽനിന്ന്. എൻെറ സ്ത്രീനാമങ്ങൾ ആരിൽനിന്നു കിട്ടി എന്നു ചോദിച്ചാൽ പറയുക, വാക്കിൽനിന്ന്." വാക്കും പ്രാണവും ചേർന്ന ശിവശക്തി സാമരസ്യമാണ്, രാധാകൃഷ്ണസംയോഗമാണ് സാമശബ്ദം. ഗീതികളും അക്ഷരങ്ങളുമെല്ലാം സ്വരവർണ്ണാദികൾ ഉൾപ്പെടെ, സാമത്തിൽ അടങ്ങിയിരിക്കുന്നു. സംഗീതവും സാഹിത്യവും ശാസ്ത്രവുമൊക്കെ പ്രാണനും വാക്കും ചേർന്ന സാമമാണ്. സാമത്തെക്കുറിച്ച് അല്പംകൂടി ഉയർന്ന രീതിയിൽ ചിന്തിക്കുന്നവർക്ക് അത് അദ്വൈതമാണ്.



എറുമ്പും ചിതലും കൊതുകും പുൽക്കൊടിയും മുതൽ സർവ്വ പ്രപഞ്ചങ്ങളിലും സർവ്വ വസ്തുക്കളിലും സമമായിരിക്കുന്ന ബ്രഹ്മംതന്നെയാണ് സാമം. [ഗീതയിൽ ഞാൻ സാമമാണെന്ന് ഭഗവാൻ പറയുന്നതു നോക്കുക]. ആ സർവ്വേശ്വരമായ, സമമായ സാമത്തെ അറിഞ്ഞവനും സാമമായി സാമലോകം പ്രാപിക്കുന്നു. Liberty, equality and fraternity എന്ന ഫ്രഞ്ച് വിപ്ലവത്തിൻെറ ചിന്തയിൽനിന്നാണ് ലോകത്തിൽ Equality അഥവാ സമത്വത്തെക്കുറിച്ച് അറിവ് ആദ്യമുണ്ടായതെന്ന് 'വിപ്ലവചരിത്ര'മെഴുതുന്ന സ്വീഡോ ചരിത്രകാരന്മാർ എഴുതിവിടുന്നത് നാം കാണുന്നു. ഫ്രഞ്ചുവിപ്ലവകാരൻെറ സമത്വം മനുഷ്യരിൽ മാത്രം ഒതുങ്ങി നില്ക്കുന്ന സമത്വമായിരുന്നു. ഇവിടെ നാം ചിതലിലേക്കും ഈച്ചയിലേക്കും പുല്ലിലേക്കും വ്യാപിക്കുന്ന സമത്വം കാണുന്നു. ഏതിനാണ് കൂടുതൽ മഹത്ത്വം? ചിന്തയിൽനിന്നു വിചാരത്തിലേക്കും വിചാരത്തിൽനിന്നു മനനത്തിലേക്കും മനനത്തിൽനിന്ന് ധ്യാനത്തിലേക്കും പ്രയാണം ചെയ്യാൻ സാധിക്കുന്നവർ സ്വയം നിർണ്ണയിക്കുക.

> 23. ഏഷ ഉ വാ ഉദ്ഗീഥഃ പ്രാണോ വാ ഉത്,
> പ്രാണേനഹീദം സർവ്വമുത്തബ്ധം, വാഗേവ ഗീഥാ
> ഉച്ചഗീഥാ ചേതിസ ഉദ്ഗീഥഃ

ഇതുതന്നെയാണ് ഉദ്ഗീഥം. പ്രാണൻ ഉത്ത്; കാരണം പ്രാണനാൽ സർവ്വവും ഉയർത്തപ്പെടുന്നു. വാക്കാണ് ഗീഥ. വാക്കും ഗീഥയും ചേർന്നത് ഉദ്ഗീഥമാണ്.

ഛാന്ദോഗ്യോപനിഷദ് ഭാഷ്യത്തിൽ സർവ്വജീവജാലങ്ങളും ഉണർന്നെണീക്കുന്നത് എന്നർത്ഥത്തിൽ ഉത് ശബ്ദത്തെ പറഞ്ഞു. ഇവിടെ മറെറാരർത്ഥത്തിൽക്കൂടി പറയുന്നു. 'യസ്മാദി ദം സർവ്വം ജഗദുത്തബ്ദമൂർദ്ധ്വം സ്തബ്ധമുത്തം ദിതം വിധൃത മിത്യർത്ഥഃ' ഭാരതീയ ജ്യോതിശ്ശാസ്ത്രത്തിൽ 'സത്യേനോത്തം ഭിതം ചക്രം' എന്നു പറയാറുണ്ട്. കാലചക്രം സത്യത്താൽ ഉയർത്തിപ്പിടിക്കപ്പെട്ടിരിക്കുന്നു. പ്രാണനാൽ (പ്രവാഹാനിലനാൽ) ആ ചക്രം ഒരേ ക്രമത്തിൽ ചുഴലുന്നു. ഇവിടെയും ജഗത്തിനെ മുഴുവൻ ഉയർത്തിപ്പിടിച്ചു പ്രവർത്തിപ്പിക്കുന്ന സത്യസ്വരൂപവും ശിവശക്തിരൂപവുമായ സാമത്തെത്തന്നെ പ്രകീർത്തിക്കുന്നു.

സാമത്തെ പ്രകീർത്തിക്കുന്ന 22-ാം ശ്ലോകവ്യാഖ്യാനത്തിൽ ഗുരു നിത്യചൈതന്യയതി നാദയോഗം കൊണ്ട് (സംഗീതത്തിൽ നിന്നു ലഭിക്കുന്ന രസാനുഭൂതി) ബ്രഹ്മാനുഭൂതിയുണ്ടാവുന്നതിനെ പരാമർശിക്കുന്നു. ത്യാഗരാജസ്വാമികളുടെ അദ്വൈതാനുഭൂതിയിൽ ഉറുമ്പിനും ബ്രഹ്മത്തിനും ഭേദമുണ്ടായിരുന്നില്ല എന്നോർക്കുക. (ചീമലു ബ്രഹ്മലു എന്ന വരികൾ).

> 24. തദ്വാപി ബ്രഹ്മദത്തശ്ചൈകിതാനേയോ രാജാനം
> ഭക്ഷയന്തുവാച, അയം തൃസ്യ രാജാ മൂർദ്ധാനം വിപാതയതാത്
> യദിതോ തയാസ്യ അംഗിരസോ തന്യോ തന്യേ ദഗായദിതി.
> വാചാ ചഹ്യേവസപ്രാണേന ചോദഗായദിതി.

ഈ വിഷയത്തെക്കുറിച്ച് ചികിതാനൻെറ പൗത്രനായ ബ്രഹ്മദത്തൻ സോമം കുടിച്ചുകൊണ്ടിരിക്കെ പറഞ്ഞു: 'ആയാസ്യ അംഗിരസനിലൂടെയല്ലാതെ മറേറ

തെങ്കിലും ദേവനിലൂടെ ഉദ്ഗാനം ചെയ്യുന്നു എന്നു പറഞ്ഞാൽ ഈ സോമം എൻെറ മൂർദ്ധാവിനെ വീഴ്ത്തട്ടെ.' അവൻ വാക്കും പ്രാണനും കൊണ്ടുതന്നെ ഉദ്ഗാനം ചെയ്തു.

25. തസ്യ ഹൈതസ്യ സാമ്നോയഃ സ്വം വേദ ഭവതി ഹാസ്യ സ്വം
തസ്യ വൈ സ്വര ഏവ സ്വം തസ്മാദാർത്ത്വിജ്യം കരിഷ്യന്വാ
ചി സ്വരമിച്ഛേത തയാവാചാസ്വര സമ്പന്നയാർത്ത്വിജ്യം
കുര്യാത്തസ്മാധ്യജ്ഞേ സ്വരവന്തം ദിദൃക്ഷന്ത ഏവ.
അഥോ യസ്യ സ്വം ഭവതി ഭവതി ഹാസ്യ സ്വം യ ഏവ
മേതത് സാമ്നഃ സ്വം വേദ.

ഈ സാമത്തിൻെറ 'സ്വം' അറിയുന്നവനും 'സ്വം' ആയിത്തീരുന്നു. സ്വരം തന്നെയാണ് സ്വം. ഋത്വിക്കായി കർമ്മം ചെയ്യുന്നവൻ സ്വരത്തെ ഇച്ഛരിക്കണം. സ്വരസമ്പന്നമായ വാക്കുകൊണ്ട് ഋത്വിക് കർമ്മം ചെയ്യണം. യജ്ഞത്തിൽ സ്വരവാനായ ഋത്വിക്കിനെ ദർശിക്കാൻ ജനങ്ങൾ വരുന്നു; സ്വം ഉള്ളവനെയെന്ന പോലെ. സാമത്തിൻെറ സ്വം അറിയുന്നവന് സ്വം ലഭിക്കുന്നു.

സാമത്തിൻെറ ധനം (സ്വത്ത്) സ്വരമാണ്. നല്ല സ്വരത്തിൽ ഉച്ചരിക്കാൻ ദിനവും പ്രയത്നിക്കണം. ദന്തധാവനം, തൈലപാനം, മൗനവ്രതം എന്നിവകൊണ്ട് സ്വരശുദ്ധിവരുത്തിയാൽ പാടാനും പ്രസംഗിക്കാനും നല്ല ശുദ്ധമായ സ്വരം ലഭിക്കും. സംസ്കൃതമായ വാക്ക് ഉച്ചരിക്കാൻ ചെറുപ്പംമുതൽ അഭ്യസിക്കലും സ്വരശുദ്ധിക്ക് ആവശ്യമാണ്. ധനികനെ കാണാൻ ധനാർത്ഥികൾ വരുന്നതുപോലെ സ്വരശുദ്ധിയുള്ളവൻെറ പാട്ടും പ്രസംഗവും കേൾക്കാൻ ആളുകൾ തിങ്ങിക്കൂടുന്നു. സാമത്തിൻെറ സമ്പത്ത് സ്വരത്തിലിരിക്കുന്നു എന്നറിയുന്നവനേ സ്വരം ലഭിക്കുകയുള്ളു. സ്വം എന്നത് കണ്ഠഗതമായ മാധുര്യമാണ്. പക്ഷേ, അതു മാത്രമല്ല സ്വരം. സ്വരം രസാനുഭവമാണ്, ബ്രഹ്മാനന്ദമാണ്, സുവർണ്ണയായ മൗനമാണ്.

26. തസ്യ ഹൈതസ്യ സാമ്നോയഃ സുവർണ്ണം വേദ, ഭവതി
ഹാസ്യ സുവർണ്ണം; തസ്യ വൈ സ്വര ഏവ സുവർണ്ണം;
ഭവതി ഹാസ്യ സുവർണ്ണം യ ഏവമേതത് സാമ്നഃ സുവർണ്ണം വേദ.

സാമം സുവർണ്ണമാണെന്നറിയുന്നവൻ സുവർണ്ണമായി ഭവിക്കുന്നു. അവൻെറ സ്വരം സുവർണ്ണമാകുന്നു. അവന് സാമം സുവർണ്ണമായി അനുഭവപ്പെടുന്നു. സുവർണ്ണം ലഭിക്കയും ചെയ്യുന്നു.

**സുവർണ്ണം എന്ന വാക്കിന് സ്വരമെന്നും സ്വർണ്ണമെന്നും അർത്ഥം പറഞ്ഞു കാണാം. സുവർണ്ണം ലഭിക്കുന്നു എന്ന ഭാഗത്ത് ഈ രണ്ടർത്ഥവും യോജിക്കുന്നുമുണ്ട്. എന്നാൽ അഞ്ചു പ്രാവശ്യം ഉപയോഗിച്ച സുവർണ്ണ ശബ്ദത്തിൽ ഈ ഒരർത്ഥമേ ഉള്ളൂ എന്ന ധാരണ ശരിയല്ല. സാമോപാസന തന്നെയാണ് സ്വരോപാസന. സ്വരോപാസനതന്നെയാണ് സുവർണ്ണോപാസന. സുവർണ്ണം സ്വർണ്ണം മാത്രമാണെങ്കിൽ സാമോപാസന സ്വർണ്ണഭ്രമമായിത്തീരും. ആ ലൗകികാർത്ഥമല്ല ഇവിടെ സ്വരോപാസനയ്ക്ക് പറയുന്നത്. കേട്ട സ്വരത്തേക്കാൾ മധുരമാണ് കേൾക്കാത്ത സ്വരം. ഉച്ചരിച്ച മന്ത്രത്തെക്കാൾ മധുരമാണ് ഉച്ചരിക്കാത്ത മന്ത്രം.**



പറഞ്ഞ വാക്കിനെക്കാൾ രസപൂർണ്ണവും മധുരവുമാണ് പറയാത്ത വാക്. ബ്രഹ്മാനുഭൂതി അഥവാ പരാവിദ്യ ആ പറയാത്ത വാക്കാണ്. ആത്മാനുഭൂതിയിലുള്ള ആനന്ദമായ 'സ്വരിതം' യജ്ഞത്തിൻെറ കേന്ദ്രബിന്ദുവാണെന്നും സത്യവും സൗന്ദര്യവും മൗനത്തിൻെറ സുവർണ്ണഭൂമികകളിലാണിരിക്കുന്നതെന്നും ആർക്കാണറിയാത്തത്? സമാധി, നിർവ്വാണം, സതോറി എന്നൊക്കെ പല പേർ ചൊല്ലി വിളിക്കുന്ന, ഉദാത്തത്തിനും അനുദാത്തത്തിനുമിടയിലുള്ള സ്വരിതത്തിൻെറ സുവർണ്ണ ഭൂമികയാണ് സാമം. ഇതിനെ യോഗികൾ അർദ്ധഭൂമി എന്നു വിളിക്കുന്നതായി യതി ചൂണ്ടിക്കാട്ടുന്നു.

27. തസ്യ ഹൈതസ്യ സാമ്നോയഃ പ്രതിഷ്ഠാംവേദ
പ്രതി ഹതിഷ്ഠതി; തസ്യവൈ വാഗേവ പ്രതിഷ്ഠാ,
വാ ചീഹി ഖല്വേഷ ഏതത് പ്രാണഃ പ്രതിഷ്ഠിതോ ഗീയതേ;
അന്ന ഇത്യു ഹൈക ആഹുഃ

ആ സാമത്തിൻെറ പ്രതിഷ്ഠയെ അറിയുന്നവനും പ്രതിഷ്ഠിക്കപ്പെടുന്നു. വാക്കാണ് പ്രതിഷ്ഠ. വാക്കിൽ പ്രതിഷ്ഠിക്കപ്പെട്ടിട്ടാണ് ഈ പ്രാണൻ ഗാനം പാടുന്നത്. ചിലർ അന്നത്തിലെന്നു പറയുന്നു.

വാക്ക് ജിഹ്വാമൂലാദിസ്ഥാനങ്ങളിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കയാലും അന്നം കൊണ്ടു മാത്രം അവയവങ്ങൾക്ക് സമ്പൂർണ്ണവളർച്ച ലഭിക്കുന്നതിനാലും രണ്ടർത്ഥവും (വാക്കിൽ, അന്നത്തിൽ) ശരിതന്നെ. എന്നാൽ, അതു മാത്രമാണിവിടെ പറയപ്പെട്ടതെന്ന് വിചാരിക്കരുത്. ശിവൻ, ശക്തി, ശിവശക്തി സാമരസ്യമാകുന്ന ബ്രഹ്മാനുഭൂതി ഇവയെക്കുറിച്ചു പറഞ്ഞ ശേഷമാണ് പ്രതിഷ്ഠയെ പറയുന്നത്. ശിവാനുഭവം പ്രപഞ്ചത്തിലേ ഉണ്ടാവുന്നുള്ളു. ആത്മാനുഭവം ശരീരത്തിലും. 'സാ'നുഭവം 'അമ'യിലേ പ്രതിഷ്ഠിതമാകുന്നുള്ളു. ശിവലിംഗത്തെ പ്രപഞ്ചയോനിയിൽ പ്രതിഷ്ഠിച്ചവിധം ക്ഷേത്രങ്ങളിൽ അതുകൊണ്ടാണ് ആരാധിക്കുന്നത്. ആദ്യ ബ്രാഹ്മണത്തിൽ അഹോരാത്രങ്ങളാണ് അശ്വത്തിൻെറ പ്രതിഷ്ഠ എന്നു പറഞ്ഞു.




**കാലവും സംവത്സരവും അഹോരാത്രങ്ങളിൽ പ്രതിഷ്ഠിക്കപ്പെട്ടതുപോലെ സാമമാകുന്ന ബ്രഹ്മാനുഭൂതി (ശിവശക്തിസാമരസ്യം) വാക്കിലും അന്നത്തിലും ഇരിക്കുന്നു.**

**ഊർജ്ജലോകമാണ് ശിവം. സൂര്യാദിപ്രകാശഗോളങ്ങളും നക്ഷത്രങ്ങളും ഫോട്ടോണുകളുമൊക്കെയുള്ള 'ചിത്ത്' അഥവാ പ്രകാശം. അത് നമ്മുടെ ശരീരവും**

മനസ്സും ഉണ്ടാവുന്നതിനു മുമ്പേ ഉണ്ടായിരുന്നു; നാം മരിച്ചാലും നിലനില്ക്കും. ബ്രഹ്മാണ്ഡമെന്നു പറയുന്ന പ്രപഞ്ചമാണ് ശക്തി. സൂര്യൻ ഭൂമിയെ പ്രകാശിപ്പിക്കുന്നു, തന്റെ യൂഥത്തിലെ ഗ്രഹങ്ങളെ പ്രകാശിപ്പിക്കുന്നു; നക്ഷത്രങ്ങൾ സ്വയം പ്രകാശിച്ച് നമ്മുടെ കണ്ണുകൾക്കു മുമ്പിൽ അവയെ വെളിപ്പെടുത്തുന്നു. ഇപ്രകാരം നമ്മുടെ മുമ്പിൽ കാണുന്ന പ്രപഞ്ചവും നമുക്കു മുമ്പുണ്ടായിരുന്നു; ഇനിയും ഉണ്ടാവുകയുംചെയ്യും. പ്രപഞ്ചത്തിന്റെ ശക്തിയിലാണ് ശിവമായ ബ്രഹ്മം പ്രതിഷ്ഠിച്ചിരിക്കുന്നത്. ശിവവും ശക്തിയും ചേർന്ന് നമ്മുടെ ബോധത്തിലുണ്ടാക്കുന്ന അനുഭൂതിയാണ് ശിവശക്തിസാമരസ്യം. നാം പ്രകാശത്താലും ജഡവസ്തുവാലും സ്വാധീനിക്കപ്പെടുന്നു. നാം അവയെ ആശ്രയിക്കുന്നു. പ്രപഞ്ചത്തെ അറിയാൻ നാം സൂര്യാദിപ്രകാശഗോളങ്ങളെ ആശ്രയിക്കുന്നു. നമ്മെ (നമ്മുടെ ജീവിതത്തെ) നിലനിർത്താൻ പ്രകാശിക്കപ്പെട്ട ഭൂമിമേൽ ഉള്ള അന്നവും ജലവും അന്തരീക്ഷത്തിലുള്ള വായുവും നാം ഉപയോഗിക്കുന്നു. ഇവ രണ്ടിനെയും ആശ്രയിച്ച് ഉണ്ടായ അനുഭൂതിയാണ് നമ്മെ നാമാക്കുന്നത്. കൗശീതകി ഉപനിഷത്തിലെ ആറാം മന്ത്രം ഇവിടെ യതി ഉദ്ധരിച്ചിട്ടുണ്ട്.

ഋഷി പറകയാണ്: “ഞാൻ ഋതുവാണ്. ഞാൻ ഋതുസംബന്ധമാണ്. ആകാശമെന്ന ഗർഭപാത്രത്തിൽ ഞാൻ ഒരു രേതസ്സായി ഒരു സ്ത്രീക്കായി ഉത്ഭവിച്ചു; സംവത്സരത്തിന്റെ ജ്യോതിസ്സായി, ഓരോ പ്രാണിയുടെയും ആത്മാവായി ഉത്ഭവിച്ചു. നീ ഓരോ പ്രാണിയുടെയും ആത്മാവാണ്. നീ എന്താണോ, അത് ഞാനാണ്.”

“ഞാൻ ആരാണ്?”

“സത്ത്.”

“സത്ത് എന്താണ്?”

“ദേവന്മാരും പ്രാണനും ഒഴികെ സർവ്വവും സത്താണ്. ദേവന്മാരും പ്രാണനും ത്യം (നീ)യാണ്. സത് എന്നതിനോട് ത്യം ചേർന്നതാണ് സത്യം. അത് പ്രപഞ്ചംപോലെ ബൃഹത്താണ്. നീ അതാണ്.”

ഞാനും നീയും ഒന്നാകുന്ന ‘സത്യ’മാണ് ശിവശക്തിസാമരസ്യം എന്ന അദ്വൈതാനുഭവം.

അമൃതവും അഭയവുമായ ആ സുവർണ്ണമൗനത്തിൽ പ്രണവം അ, ഉ, മ കാരങ്ങൾക്കു ശേഷം വരുന്ന അപ്രാണവും അരൂപവുമായ തുരീയമാണ്, പ്രശാന്തമായ ‘പരാ’ശക്തിയാണ്.

തേജോമയമായ പുരുഷനും മധുമയിയായ സ്ത്രീയും ചേർന്ന ആനന്ദാനുഭൂതിയോട് ബ്രഹ്മാനുഭവത്തെ താരതമ്യപ്പെടുത്തുന്നു.

**28. അഥാതഃ പവമാനാനാമേവാഭ്യാരോഹഃ**
**സ വൈ ഖലു പ്രസ്തോതാ സാമ പ്രസ്തൗതി, സ യത്ര**
**പ്രസ്തുയാത്ത ദേവാനി ജപേത്. അസതോമാ സദ്ഗമയാ**
**തമസോ മാ ജ്യോതിർഗ്ഗമയ, മൃത്യോർമാ അമൃതം ഗമയേതി,**
**സ യദാഹാസതോ മാസദ്ഗമയേതി മൃത്യുർവ്വാ അസത സദമൃതം**
**മൃത്യോർമാമൃതം ഗമയ, അമൃതം മാ കുർവ്വിത്യേ വൈതദാഹ,**
**തമസോ മാ ജ്യോതിർഗ്ഗമയേതി മൃത്യുർവൈ തമ;**



ജ്യോതിരമൃതം, മൃത്യോർമ്മാമൃതം ഗമയ അമൃതം
മാകുർവ്വിത്യേ വൈതദാഹ; മൃത്യോർമാമൃതം ഗമയേതി നാത്ര
തിരോഹിതമിവാസ്തി. അഥ യാനീതരാണി സ്തോത്രാണി
തേഷ്വാത്മനേƒന്നാദ്ധ്യമാഗായേത, തസ്മാദുതേഷുവരം
വൃണീത യം കാമം കാമയേത തം; സ ഏഷ ഏവം വിദുദ്ഗാതാ
ത്മനേ വാ യജമാനായ വായം കാമം കാമയതേ
തമാഗായതി തദ്ദൈതല്ലോകജിദേവ; ന ഹൈവാലോക്യതായാ
ആശാസ്തീയ ഏവമേതത് സാമവേദ.
ഇതി തൃതീയം ബ്രാഹ്മണം.

പവമാനങ്ങളിൽ അഭ്യാരോഹം ചെയ്യുന്നവ മാത്രം പ്രസ്തോതാവ് പ്രസ്തുതിക്കുന്നു. പ്രസ്തോതാവ് സാമം ജപിക്കുമ്പോൾ ഈ മന്ത്രം ജപിക്കണം. അസത്തിൽനിന്ന് എന്നെ സത്തിലേക്ക് നയിക്കുക; തമസ്സിൽനിന്ന് ജ്യോതിസ്സിലേക്കു നയിക്കുക; മൃത്യുവിൽനിന്ന് അമൃതത്തിലേക്കു നയിക്കുക. മൃത്യു അസത്താണ്. അമൃതം സത്താണ്. എനിക്ക് മൃത്യുവിൽനിന്ന് അമൃതത്വം നൽകുക എന്നു തന്നെയാണ് അസതോമാ സദ്ഗമയാ എന്നതിനർത്ഥം. തമസ്സ് മൃത്യുവാണ് ജ്യോതിസ്സ് അമൃതവും. തമസോമാ ജ്യോതിർഗമയ എന്നതിനർത്ഥവും മൃത്യുവിൽനിന്ന് അമൃതത്വം നൽകുക എന്നുതന്നെയാണ്. ഈ മന്ത്രത്തിൽ മൃത്യുവിൽനിന്ന് അമൃതത്വം നൽകുക എന്ന അർത്ഥം തിരോഹിതമായി (മറഞ്ഞ്) ഇരിക്കുന്നില്ല. അന്യങ്ങളായ മന്ത്രങ്ങളിൽനിന്ന് ആത്മാവിന് ഭുജിക്കാനുള്ള അന്നം (ശരീരം) ലഭിക്കുന്നു. ഇപ്രകാരം അറിഞ്ഞ ഉദ്ഗാതാവ് ആത്മാവിനും യജമാനനും എന്തെല്ലാം കാമങ്ങൾ കാമിക്കുന്നുവോ അവയെല്ലാം ഉദ്ഗാനം ചെയ്യുന്നു. അതിനാൽ അപ്പോൾ എന്തെല്ലാം കാമിക്കുന്നുവോ ആ വരമെല്ലാം ആവശ്യപ്പെടാം. ഇതാണ് ലോകജിത്ത്. സാമത്തെ ഇപ്രകാരം അറിഞ്ഞവന് ആശകളൊന്നുമില്ല; ഉണ്ടെങ്കിൽ ലോകജിത്താവാനുള്ള യോഗ്യത ഉണ്ടാവുകയില്ല.

വിദ്വാന്മാരെ ദേവഭാവത്തിലേക്ക് അഭ്യാരോഹം ചെയ്യിക്കുന്നതാണ് ജപകർമ്മം. അഭ്യാരോഹമെന്നാൽ അഭിമുഖമായിരുന്ന് ദേവഭാവത്തിലേക്ക് ആരോഹണം ചെയ്യുന്ന കർമ്മം. ഇവിടെ രണ്ടുപേർ വേണം. യജമാനനാണ് ജപകർമ്മം ചെയ്യുന്നത്. അർത്ഥം തിരോഹിതമല്ല എന്നല്ല, തിരോഹിതമാണ് എന്ന് ശാങ്കരഭാഷ്യം പറയുന്നു. ലൗകികാർത്ഥത്തിൽ അസത്ത് അത്യന്തം അധോഭാവഹേതുത്വംകൊണ്ടാണ് മൃത്യുവാണെന്ന് പറയുന്നത്. സച്ഛാസ്ത്രീയകർമ്മവിജ്ഞാനം ആഗരണഹേതുത്വത്താൽ അമൃതമെന്നു പറയുന്നു. അസത്കർമ്മങ്ങളിൽനിന്ന് സച്ഛാസ്ത്രീയ കർമ്മവിജ്ഞാനത്തിലേക്ക് ദേവഭാവസാധനയ്ക്കായി എന്നെ നയിച്ചാലും എന്ന അർത്ഥം ഇവിടെ മറഞ്ഞിരിക്കുന്നുണ്ട്.

അതുപോലെ തമസ്സ് മൃത്യുവാണ് എന്നു പറയുമ്പോൾ അവിദ്യാജനകമായ സർവ്വവും തമസ്സാകയാൽ മൃത്യുവാണെന്നാണ് അർത്ഥം. സത്യത്തിന്റെ മുകളിൽ അസത്തയായ തമസ്സ് ഒരു ആവരണമായി മൂടിക്കിടക്കുന്നു. പൂർവോക്തമായ ദേവസ്വരൂപം ജ്യോതിസ്സും അമൃതവുമാണ്. അതിനു വിപരീതമായ സർവ്വത്തെയുംകൂടിയാണ് ഇവിടെ തമസ്സ് എന്നു പറയുന്നത്. പ്രകാശമയവും ശിവവുമായ ബ്രഹ്മത്തിനു വിപരീതമായ സംസാരപ്രപഞ്ചമാണിവിടെ തമസ്സായ മൃത്യു.

പ്രകാശകത്വത്താൽ ജ്ഞാനം ജ്യോതിയും അജ്ഞാനം തമസ്സുമാണ്. ആദ്യമന്ത്രം അസാധനസ്വഭാവമുള്ളവയിൽനിന്ന് സാധനാസ്വഭാവമുള്ളവയിലേക്കു നയിക്കാൻ ആവശ്യപ്പെടുന്നു. ദ്വിതീയമന്ത്രം സാധനാസ്വഭാവത്തിൽക്കൂടി അജ്ഞാന തമസ്സുള്ളതിനാൽ എന്നെ അതിൽനിന്ന് സാദ്ധ്യഭാവത്തിലേക്കു നയിക്കുക എന്നാണ് പറയുന്നത്. തൃതീയമന്ത്രമായ 'മൃത്യോർമാ അമൃതം ഗമയാ'യിൽ ആദ്യത്തെ രണ്ടു മന്ത്രങ്ങളുടെയും അർത്ഥം ഒന്നിച്ചിരിക്കയാൽ അത് ശിവ ശക്തിസാമരസ്യമാണ്. ആദ്യത്തെ രണ്ടു മന്ത്രങ്ങളിൽ ഒളിഞ്ഞും മറഞ്ഞും ഇരിക്കുന്ന അർത്ഥങ്ങളെല്ലാം മൂന്നാം മന്ത്രത്തിൽ സമന്വയിച്ച് പ്രകാശിപ്പിച്ചിരിക്കുന്നു.

ആദ്യത്തെ മൂന്നു പവമാനങ്ങൾ ഉദ്ഗാതാവിനഭിമുഖമായിരുന്ന് യജമാനനും ജപിക്കുന്നു. ബാക്കി ഒമ്പതെണ്ണം പ്രാണവിത്തായി പ്രാണഭൂതമായി പ്രാണൻതന്നെയായ ഉദ്ഗാതാവ് ആത്മാർത്ഥമായി പാടുന്നു. നേരത്തെ പറഞ്ഞതുപോലെ യജമാനൻ ശിവശക്തിസംയുതനായ ഗൃഹസ്ഥനാണ്. സംസാരത്തിൽ നിന്ന് ബ്രഹ്മത്തിലേക്കു നയിക്കണേ എന്ന പ്രാർത്ഥന ഗൃഹസ്ഥൻേറതാണ്. ശിവമായ പ്രാണനുമായി താദാത്മ്യം പ്രാപിച്ച ഉദ്ഗാതാവ് പ്രാണനെപ്പോലെ സർവ്വ കാമങ്ങളും സാധിച്ചവനും സർവ്വകാമങ്ങളും നൽകാൻ സാധിക്കുന്നവനുമാണ്. അതിനാൽ ഗൃഹസ്ഥനായ യജമാനന്, ഉദ്ഗാതാവ് ആ ഒമ്പതു മന്ത്രം ചൊല്ലുമ്പോൾ അഭീഷ്ടം (വരം) ചോദിക്കാവുന്നതാണ്. ആ സമയത്ത് തനിക്കോ യജമാനനോ മററുള്ളവർക്കോ വേണ്ടി എന്തു കാമിച്ചാലും അതു സാധിക്കും. ഉദ്ഗാതാവിൻെറ ഈ വിശ്വജിത്ത് എന്ന അവസ്ഥകൊണ്ടാണ് യജ്ഞത്തെയും വിശ്വജിത്തെന്ന് പറയുന്നത്. പ്രാണനുമായി താദാത്മ്യം പ്രാപിക്കലാണ് വിശ്വവിജയം. അല്ലാതെ, യാഗമെന്ന പേരിൽ നടക്കുന്ന ആചാരങ്ങളല്ല. കാട്ടിലിരിക്കുന്നവൻ മാത്രമെ, നാട്ടിലെത്താൻ കാമിക്കുകയുള്ളു. നാട്ടിലെത്തിയവൻ നാട്ടിലെത്താൻ കാമിക്കയില്ല. ശിവാനുഭൂതി ഉണ്ടാകാത്തവനേ കാമങ്ങളുള്ളു. ശിവാനുഭൂതി ഉണ്ടായ ഉദ്ഗാതാവ് കാമരഹിതനാണ്. കാമരഹിതനായ ഒരാൾ തനിക്കു വേണ്ടി ഒന്നും കാമിക്കയില്ല. കാമിക്കുന്നുണ്ടെങ്കിൽ അയാൾ വിശ്വജിത്തായിട്ടുമില്ല. ഇപ്രകാരം അകാമിയായ ഉദ്ഗാതാവ് ആത്മാർത്ഥമായി നേടുന്നവയെല്ലാം മററുള്ളവരുമായി പങ്കിടുന്നതിനാണ്. പവമാനത്തിൻെറ $^1/_4$ ഭാഗം ഈശ്വരനും $^3/_4$ ഭാഗം ഉദ്ഗാതാവിനും എന്നതിനു പകരം $^1/_4$ ഭാഗം ഗൃഹസ്ഥനായ യജമാനനും $^3/_4$ ഭാഗം ശിവാനുഭൂതി നേടിയ പ്രാണവിത്തായ ഉദ്ഗാതാവിനും എന്നുതന്നെയാണ് ശരി എന്ന് ഇതിൽനിന്നു വ്യക്തമാകുന്നുണ്ടല്ലൊ. യതിയുടെ പരാമർശത്തോട് ഞാൻ നേരത്തെ വിയോജിച്ചതിൻെറ കാരണവും ഇതുതന്നെ. എപ്രകാരമാണ് ഉദ്ഗാതാവിന് അനുഭവപ്പെടുന്നത്. "ഞാൻ ആസുരമായ ഇന്ദ്രിയ വിഷയസംഗമില്ലാത്ത പ്രാണനാണ്; വിശുദ്ധമാണ്. വാഗാദിപഞ്ചകങ്ങൾ എൻെറ ആശ്രയത്വംകൊണ്ട് അഗ്നിയെന്ന ആത്മരൂപത്തെ പ്രാപിക്കയാൽ സ്വാഭാവികമായ വിഷയസംഗജനിതമായ ആസുരപാപമാകുന്ന ദോഷത്തിൽ നിന്ന് വിമുക്തമാണ്. എന്നെ ആശ്രയിച്ചിരിക്കുന്ന അന്നത്തെ ഉപയോഗിക്കയാൽ, അന്നത്തെ ആശ്രയിക്കുന്ന സർവ്വഭൂതങ്ങളും എന്നെ ആശ്രയിച്ചിരിക്കുന്നു. ഞാൻ ആത്മാവാകയാൽ സർവ്വഭൂതങ്ങൾക്കും അംഗിരസ മാണ്. ഋക്, യജുസ്സാമങ്ങളും ഉദ്ഗീഥവും ഞാനാണ്. സാമനീതിഭാവം പ്രാപിച്ച എനിക്ക് ബാഹ്യമായ ധനം



എൻെറ മധുര സ്വരമാണ്. ആന്തരമായ ധനം സൗവർണ്ണലക്ഷണമായ എൻെറ സ്വാനുഭൂതി എന്ന നിർവ്വാണാവസ്ഥയും. ഞാൻ ഗീതിഭാവം പ്രാപിക്കുമ്പോൾ കണ്ഠാദിസ്ഥാനങ്ങൾ എൻെറ പ്രതിഷ്ഠയാണ്. ഈ ഗുണങ്ങളോടുകൂടിയ ഞാൻ അരൂപവും സർവ്വഗതവുമായി, ചിതൽ മുതലായവയുടെ ശരീരങ്ങളിൽ പ്പോലും ഇരിക്കുന്നു." ഈ മനോഭാവമുള്ള, ഈ വിചാരംകൊണ്ടും മനനം കൊണ്ടും സമാധ്യവസ്ഥ പ്രാപിച്ച, ഒരാൾക്ക് തനിക്കായി ആവശ്യപ്പെടാനെന്തുണ്ട്? അവൻ ആവശ്യപ്പെടുന്നതെല്ലാം സഹജീവികൾക്കുവേണ്ടി; പ്രപഞ്ചത്തിനുവേണ്ടി!

## ബ്രാഹ്മണം 4. പുരുഷവിധ ബ്രാഹ്മണം

1. ആത്മൈ വേദമഗ്ര ആസീത് പുരുഷ വിധഃ
   സോ ƒ നു വീക്ഷ്യ നാന്യദാത്മനോ ƒ പശ്യത, സോ
   ഹ മസ്മീത്യഗ്രേ വ്യാഹരത, തതോƒഹം
   നാമാഭാവത്. തസ്മാദപ്യേതർഹ്യാമന്ത്രിതോ ƒ ഹമയ
   മിത്യേവാഗ്ര ഉക്ത്വാഥാന്യന്നാമപ്രബ്രൂതേ യദസ്യ ഭവതി;
   സ യത് പൂർവ്വോ ƒ സ്മാത് സർവ്വ സ്മാത് സർവ്വാൻ പാപ്മന
   ഔഷത തസ്മാത് പുരുഷഃ ഓഷതി ഹ വൈ സ തം യോƒ
   സ്മാത് പൂർവ്വോ ബുഭൂഷതി യ ഏവം വേദ.

ആദ്യത്തിൽ ഈ പുരുഷവിധമായ ആത്മാവ് മാത്രം ഉണ്ടായിരുന്നു. അവൻ സ്വാത്മാവിനെയല്ലാതെ മററൊന്നിനെയും കാണായ്കയാൽ ചിന്തിച്ചു. "ഞാനാണ് ഇത്". (അഹം സ അസ്മി) ആദ്യം വ്യവഹരിച്ചതിനാൽ 'അഹം' നാമമായി അവൻ ഭവിച്ചു. അതിനാൽ ഇന്നും ആമന്ത്രിക്കുമ്പോൾ 'ഇതു ഞാനാണ്' എന്ന് ആദ്യം പറഞ്ഞിട്ടാണ് അതിൻെറ അന്യമായ നാമം പറയുന്നത്. എല്ലാററിനെക്കാളും പൂർവ്വമാകയാൽ സർവ്വ പാപങ്ങളെയും അവൻ വിഴുങ്ങി. (ഔഷത = വിഴുങ്ങി. ഔഷധം=വിഴുങ്ങുന്നത്) അതിനാൽ പുരുഷൻ എന്നറിയപ്പെടുന്നു. ആര് ഇപ്രകാരം അറിയുന്നുവോ അവൻ, അവനെക്കാൾ മുമ്പ് (പൂർവ്വം) ആഗ്രഹിക്കുന്നവനെ വിഴുങ്ങുന്നു.

ലോകജിത്താവുക എന്നുവെച്ചാൽ പ്രാണദർശനത്താൽ ജ്ഞാനകർമ്മങ്ങളോടുകൂടി പ്രജാപതിക്കു തുല്യനാവുക എന്നാണർത്ഥം. (മഹാബലി ഇപ്രകാരം വിശ്വജിത്തായി. വാമനൻ അഥവാ വാമനി അദ്ദേഹത്തിന് സ്വകർമ്മാർജ്ജിതമായ ലോകത്തിലേക്ക് പ്രവേശനദ്വാരം തുറന്നുകൊടുത്തു. വാമനി എന്ന പദത്തിൻെറ അർത്ഥം ഛാന്ദോഗ്യ ഉപനിഷദ്ഭാഷ്യമായ 'സുവർണ്ണം വേദ'യിലും വാമനൻ ഉണ്ടാക്കിയ ദ്വാരം 'കൃഷ്ണവൈരാജ'മെന്ന മുണ്ഡകോപനിഷദ്ഭാഷ്യത്തിലും വിവരിച്ചത് നോക്കുക). പ്രജാപതി സ്വതന്ത്രനും, സൃഷ്ടിസ്ഥിതിസംഹാര സാമർത്ഥ്യമുള്ളവനുമാണ്. ഫലോത്കർഷമുള്ള വൈദികരുടെ ജ്ഞാനകർമ്മങ്ങൾ പ്രജാപതിയാവുക എന്ന ലക്ഷ്യത്തോടെയാണ്. ജ്ഞാനകർമ്മങ്ങളുടെ ഫലം സംസാരമാണ്. പ്രജാപതി സംസാരം സൃഷ്ടിക്കുന്നു. സംസാരം ഭയക്കേണ്ടതും വർജ്ജിക്കേണ്ടതുമാണെന്നാണ് ബ്രാഹ്മണർ കരുതുന്നത്. അതിൽ രതി പാടില്ല. സ്ഥൂലവും വ്യക്തവും അനിത്യവുമായ ദേഹത്തോട് സംസാരം ബന്ധപ്പെട്ടിരി

ക്കുന്നതുകൊണ്ടാണിത്. കേവലമായ ബ്രഹ്മവിദ്യ മാത്രമാണ് മോക്ഷഹേതു. ദാഹിക്കാത്തവൻ വെള്ളം കുടിക്കുകയില്ല. ബ്രഹ്മവിദ്യയ്ക്ക് ദാഹിക്കാത്തവന് അത് അഭ്യസിക്കണമെന്ന് തോന്നുകയില്ല. അതിനാൽ, ആദ്യം ദാഹം തോന്നി ക്കാനായിട്ട് ഇന്നയിന്നമാതിരി അനുഷ്ഠിക്കുന്നപക്ഷം പ്രജാസമ്പത്തും രാജ്യവും പ്രേയസ്സും ലഭിക്കുന്നു എന്നു പറയും; സംസാരത്തിൽ ഉൽക്കർഷ നേടണമെന്നു ള്ളവർ അതനുസരിച്ച് പ്രവർത്തിച്ച് മഹാന്മാരായിത്തീരും. പതുക്കെപ്പതുക്കെ, 'ഇതൊന്നുമല്ല, സ്വാത്മാവാണ് പ്രാപിക്കപ്പെടേണ്ടത്', 'ഇത് പുത്രനെക്കാൾ പ്രിയങ്കരമാണ്' എന്ന് പരമാർത്ഥസത്തയെക്കുറിച്ച ബോധമുളവാക്കുന്നതുവഴി ബ്രഹ്മവിദ്യ (പരാവിദ്യ)യിലേക്കു നയിക്കും.

ഒരാൾ ആദ്യം 'ഞാൻ' എന്നു വിചാരിക്കുന്നത് കൈയും കാലും കണ്ണും ചെവിയും നാവും മൂക്കും ഒക്കെയുള്ള ശരീരത്തെയാണ്. 'അഹം അസ്മി'— ഞാനുണ്ട് എന്ന അസ്തിത്വബോധം ആദ്യം ഉണ്ടാകുന്നു. പിന്നെയാണ് 'ഇതു ഞാനാണ്' എന്ന് [ശരീരമാണ് അഹം എന്ന്] വിചാരം വരുന്നത്. അപ്പോൾ, ശരീര ബോധം വരും മുമ്പ് വന്ന 'അഹം അസ്മി' എന്ന ആത്മബോധം പൂർവ്വജ്ഞാ നസംസ്കാരംകൊണ്ടാണ്; ശരീരം കൊണ്ടല്ല. നീ ആരാണ് എന്ന് ആരെങ്കിലും ചോദിച്ചാൽ 'ഇതു ഞാൻ ആണ്,' എന്നു പറഞ്ഞിട്ടേ 'ഞാൻ സുവർണ്ണയാണ്' എന്ന് രണ്ടാമത്തെ പേര് പറയാനാവുന്നുള്ളു. ചിലർ ടെലഫോണിൽപോലും പേരു പറയാതെ "ഇതു ഞാനാണ്" എന്നു പറഞ്ഞുകളയാറുണ്ട്. മാതാപിതാക്കൾ നമ്മുടെ ഈ ജന്മത്തിലെ ശരീരത്തിനു നല്കിയ പേരിനെക്കാൾ മുമ്പ് നമ്മുടെ ബോധം നമുക്കു നല്കിയ 'അഹം' (ഞാൻ) എന്ന പേര് നാം ഉച്ചരിക്കുന്നു. അതു പോലെ ഈ മഹാ പ്രപഞ്ചത്തിന്റെ മുഴുവൻ ആദിമബോധമായ 'അഹ'മാണ് പ്രജാപതി.

പ്രജാപതിയാവാൻ ഒരാൾ വിഷയസംഗംകൊണ്ടുണ്ടായ സർവ്വ അജ്ഞാ നങ്ങളെയും വിഴുങ്ങി, അവയെ തന്റെ പചനാഗ്നിയായ ഊർജ്ജത്താൽ ദഹിപ്പിച്ചു കളയണം. പൂർവ്വജന്മത്തിലെ—അഥവാ താൻ ജനിക്കുന്നതിനുമുമ്പുള്ള കാല ത്തെ—സർവ്വ പ്രതിബന്ധകാരണങ്ങളെയും ഇപ്രകാരം നശിപ്പിക്കുന്നതിനാലാണ് പ്രജാപതിയെ പുരുഷൻ എന്നു പറയുന്നത്. (പൂർവ്വം= മുമ്പ്; ഔഷാത്= വിഴുങ്ങുക = പുരുഷൻ) കാലത്തെപ്പോലെ, മൃത്യുവെപ്പോലെ മുമ്പുണ്ടായിരുന്ന സർവ്വത്തെ യും വിഴുങ്ങുന്ന ആ വിശ്വരൂപമാണ് 'പുരുഷൻ'. ജ്ഞാനകർമ്മാനുഷ്ഠാനങ്ങ ളാൽ ഏതൊരുവൻ സർവ്വപാപങ്ങളെയും ഭസ്മീകരിക്കുന്നുവോ അവൻ ഈ പ്രജാപതിക്കു തുല്യനാകുന്നു. ജ്ഞാനഭാവനകൊണ്ട് സംസാരത്തെ മുഴുവൻ (പ്രപഞ്ചത്തെ മുഴുവൻ) അറിഞ്ഞ് ദഹിപ്പിച്ചുകളഞ്ഞവനാണ് വംശസ്ഥാ പകനായ പ്രജാപതി.

ഒരു വംശസ്ഥാപകനായ ക്ഷത്രിയൻ, തന്റെ മുന്നിലെ വംശസ്ഥാപ കനായ ക്ഷത്രിയനെ നശിപ്പിച്ച് പുതിയ വംശപരമ്പരയും ചരിത്രവും സൃഷ്ടി ക്കുന്നത് സാധാരണയാണ്. ഒരു മനുവിൽനിന്ന് മറ്റൊരു മനുവിലേക്ക് ഒരു മന്വന്തരമാണ് കാലം. അതുപോലെ ഒരു രാജവംശം അതിന്റെ ജ്ഞാനകർമ്മ ഫലാനുസൃതമായി, ഏതാനും വർഷങ്ങൾ മാത്രം നിലനില്ക്കുമ്പോൾ മററു ചിലവ സഹസ്രാബ്ദങ്ങൾ നില്ക്കുന്നു. ഓട്ടപ്പന്തയത്തിലെ വിജയം കായിക



ശേഷിയും അഭ്യാസവും അനുസരിച്ചാണ്. ഇവിടെ ജ്ഞാനവും കർമ്മവുമാണ് വിജയം നിശ്ചയിക്കുന്നത്. ഒന്നു ചീയുമ്പോൾ മററൊന്നിനു വളമാവുന്നു എന്ന ന്യായമാണ് രാജവംശങ്ങളുടെ വളർച്ചയിലും തളർച്ചയിലും നാം കാണുന്നത്. സാധാരണ രാജാക്കന്മാർ സാമ്രാജ്യം വർദ്ധിപ്പിക്കാൻ മാത്രം ഈ നിയമം ഉപ യോഗിക്കുന്നു. എന്നാൽ, പിടിച്ചടക്കേണ്ട സാമ്രാജ്യം ഭൂമി മാത്രമല്ല, സൗരയൂഥം മാത്രമല്ല, അനേകകോടി പ്രപഞ്ചങ്ങളും ബ്രഹ്മാണ്ഡങ്ങളുമാണ് എന്നു വരുമ്പോ ഴാണ് ഒരാളുടെ ജീവിതയജ്ഞം 'അശ്വമേധ'വും 'വിശ്വജിത്തും' ആവുന്നത്. മഹാബലിയുടെ കഥ അതാണ് സൂചിപ്പിക്കുന്നത്.

പുരത്തിൽ ശയിക്കുന്നവൻ പുരുഷൻ എന്നല്ല, മുമ്പുണ്ടായിരുന്നവയെ യെല്ലാം വിഴുങ്ങുന്നവൻ എന്നാണ് ഇവിടെ പുരുഷശബ്ദത്തിന് ശങ്കരാചാര്യർ അർത്ഥം പറഞ്ഞിരിക്കുന്നത്. സ്ത്രീ എന്ന പദത്തിന് തന്നിൽനിന്ന് സർവ്വവും (മുമ്പുണ്ടായിരുന്നവയൊക്കെ) സ്രവിപ്പിക്കുന്നവളും സൃഷ്ടിക്കുന്നവളുമാകയാൽ സരസ്വതി എന്നർത്ഥമാണ്. സ്ത്രീ സൃഷ്ടിയും പുരുഷൻ സംഹാരവുമാണ്. അതു രണ്ടും സമരസപ്പെട്ടു തുല്യമായി സമമമായി ചേർന്ന 'സാമ'മാണ് സ്ഥിതി. വിഷ്ണു സ്ഥിതിദേവനാകയാലാണ് ശിവശക്തി സാമരസ്യമായ രാസലീല (രാധാകൃഷ്ണസംഗമം) പ്രപഞ്ചത്തിന്റെ നിലനില്പിനാവശ്യമായിത്തീർന്നത്.

> 2. സോ $f$ ബിഭേത്, തസ്മാദേകാകീ ബിഭേതി. സഹായമീക്ഷാം ചക്രേ, യന്മദന്യത്താസ്തി, കസ്മാന്നു ബിഭേമീതി, തത ഏവാസ്യ ഭയം വീയായ കസ്മാദ്യ ഭേഷ്യത്? ദ്വിതീയാദ്വൈഭയം ഭവതി.

അവൻ ഭയപ്പെട്ടു. അതിനാൽ ഏകാകി ഭയപ്പെടുന്നു. അവൻ ചിന്തിച്ചു. "ഞാനല്ലാ തെ മററൊന്നും ഇല്ല. അതിനാൽ എന്തിനെ ഭയപ്പെടണം?" അപ്പോൾ ഭയം ഇല്ലാ തായി. എന്തിനെയാണ് ഭയപ്പെടാനുള്ളത്? ദ്വിതീയമായ ഒന്നുണ്ടെങ്കിലല്ലേ ഭയം ഉണ്ടാവുകയുള്ളു.

അദ്വിതീയമാണ് ഞാൻ എന്ന അദ്വൈതബോധം ഒന്നുമാത്രമെ ഒരാളെ 'അഭയ'നാക്കുകയുള്ളു. ഇത് ലഭിക്കുന്നത് ജന്മാന്തരകൃതമായ സംസ്കാരം കൊണ്ടാണ്. മതി, പ്രജ്ഞ, മേധ, സ്മൃതി, വൈശാരദ്യം മുതലായവ വിശുദ്ധവും ഉത്കൃഷ്ടവുമായ ജന്മത്തിലേ ലഭിക്കുകയുള്ളു. ധർമ്മജ്ഞാന വൈരാഗ്യ ഐശ്വ ര്യാദികൾ പുണ്യജന്മങ്ങൾക്കു മാത്രമെ ലഭിക്കൂ. വായുപുരാണം (1-1-3) ഉദ്ധരിച്ച് ഈ നാലെണ്ണം സഹസ്സിദ്ധമാണെന്നും ആരും ഉപദേശിച്ചിട്ടോ പഠിച്ചിട്ടോ ഉണ്ടാ വുന്നതല്ലെന്നും ശങ്കരൻ സമർത്ഥിക്കുന്നു.

ഇവിടെ ഓപ്ററിക്സിലെ പ്രാഥമിക തത്ത്വവും അദ്ദേഹം വിവരിക്കുന്നുണ്ട്. രാത്രി വസ്തുക്കളെ കാണാൻ സാധിക്കുന്ന മൃഗങ്ങൾ പ്രകാശരശ്മി ഇല്ലാതെയും കാണുന്നു. അവിടെ അവയുടെ ഇന്ദ്രിയം സവിശേഷമാണ്. അതുപോലെ, കേവലം മനസ്സുകൊണ്ടുതന്നെ രൂപജ്ഞാനം നേടാൻ യോഗികൾക്കു സാധിക്കുന്നു.

സാധാരണ മനുഷ്യർ ഒരു വസ്തുവിന്റെ രൂപജ്ഞാനം ഉണ്ടാവുന്നതിന് നയനേന്ദ്രിയം, വസ്തു, പ്രകാശരശ്മി എന്ന് മൂന്നെണ്ണത്തെ ആശ്രയിക്കുന്നു. പ്രകാശത്തിന്റെ സ്വഭാവം സൂര്യരശ്മി, നിലാവ്, അരണ്ട വെളിച്ചം, വ്യത്യസ്ത പ്രകാശങ്ങളോടുകൂടിയ വിളക്കുകൾ—ഇവയനുസരിച്ച് രൂപജ്ഞാനം ഭേദപ്പെട്ടി

രിക്കും. വസ്തുവിൻെറ നിറവും സ്വഭാവവും നമ്മുടെ കണ്ണിൻെറ രോഗങ്ങളും രൂപജ്ഞാനത്തെ വ്യത്യസ്തമാക്കുന്നു. അതുപോലെതന്നെ ജന്മാന്തരകൃത സംസ്കാരങ്ങളുടെ വ്യത്യാസമനുസരിച്ച് മനുഷ്യരുടെ ആത്മൈകതത്വജ്ഞാനവും നിർണ്ണയിക്കപ്പെടുന്നു. തപസ്സുകൊണ്ടും യോഗ്യനായ ആചാര്യനെക്കൊണ്ടും, ശ്രദ്ധകൊണ്ടും ഈശ്വരപ്രണിധാനംകൊണ്ടും ശ്രുതികൊണ്ടും ഏകത്വദർശനമുണ്ടാവാമെന്ന് ചൂണ്ടിക്കാട്ടുന്ന ശ്രുതിവചനങ്ങളുണ്ട്. ഇവയൊക്കെ അവിദ്യയാകുന്ന പ്രതിബന്ധത്തെ നീക്കുന്നതിന് നിമിത്തമായി വർത്തിക്കുന്നവയാണ്. പൂർവ്വജന്മകൃതസംസ്കാരം കൊണ്ടാണ് പ്രജാപതിത്വം എന്നു പറയുമ്പോൾ പ്രജാപതിത്വം ആവർത്തനാത്മകമായ 'സംസാര'മാണെന്നും വന്നുകൂടുന്നുണ്ട്.

പ്രാജാപത്യം ക്ഷത്രിയരുടേതാണ്, ബ്രാഹ്മണരുടേതല്ല. ജൈവലിപ്രവാഹണനെന്ന വിദ്വാനായ രാജാവ് ഗൗതമഗോത്രത്തിൽപ്പെട്ട ആരുണിയോട് ഛാന്ദോഗ്യ ഉപനിഷത്തിൽ അപ്രകാരം പറയുന്നുണ്ട്. ഗീതയിൽ കൃഷ്ണനും 'മനു' മുതൽക്കുള്ള ക്ഷത്രിയന്മാരുടേതായിട്ടാണ് ഈ ജ്ഞാനത്തെ പറയുന്നത്.

3. സ വൈ നൈവരേമേ, തസ്മാദേകാകീ നരമ തേ; സ ദ്വിതീയ
മൈഛത. സ ഹൈതാവാനാസ യഥാ സ്ത്രീ പുമാം സൗ സംപരി-
ഷ്വക്തൗ; സ ഇമമേവാത്മാനം ദ്വേധ്യാപാതയത്, തതഃ പതിശ്ച
പത്നി ചാ ഭവതാം; തസ്മാദിദമർദ്ധബൃഗലമിവ സ്വ ഇതി
ഹസ്മാഹ യാജ്ഞവൽക്ക്യഃ തസ്മാദയമാകാശഃ സ്ത്രിയാ
പൂര്യത ഏവ; താം സമഭവത്; തതോ മനുഷ്യാ അജായന്ത.

അവൻ രമിച്ചില്ല. അതിനാൽ ഏകാകി രമിക്കുന്നില്ല. അവൻ രണ്ടാമതൊന്നിനെ ഇച്ഛിക്കുന്നു. സ്ത്രീപുരുഷന്മാർ സ്പർശിക്കുമ്പോൾ എന്നതുപോലെ അവൻ വലുതായി; ആത്മാവിനെ രണ്ടായി വിഭജിച്ചു. അതിൽനിന്ന് പതിയും പത്നിയും ഉണ്ടായി. അതിനാൽ നമ്മുടെ ഈ ശരീരം അർദ്ധബൃഗലംപോലെ ഇരിക്കുന്നു എന്ന് യാജ്ഞവൽക്ക്യൻ പറഞ്ഞു. അതിനാൽ ഈ ആകാശം സ്ത്രീയാൽ പൂർണ്ണമായിരിക്കുന്നു. അവളോട് സമഭവിച്ചിട്ട്, അവളിൽനിന്ന് മനുഷ്യർ ജനിക്കുന്നു. ബൃഗലം എന്നാൽ രണ്ടു കോശമുള്ള ഒരു ബീജം. അതിൻെറ ഒരർദ്ധം പുരുഷനും ഒരർദ്ധം സ്ത്രീയും തരുന്നു. ഇത് ജെനിററിക്സിൽ എത്രമാത്രം ശരിയാണെന്ന് നമുക്കറിയാം. മിയോട്ടിക്ക് വിഭജനത്തിൽ പുരുഷബീജവും സ്ത്രീബീജവും ഒരു ബൃഗലത്തിൻെറ അർദ്ധമാണ് (23 ക്രോമസോം)—ആ അർദ്ധബൃഗലങ്ങളുടെ സമഭവം (കൂടിച്ചേരൽ) കൊണ്ട് 46 ക്രോമസോമുകളോടുകൂടിയ അണ്ഡം (Zygote) ജനിക്കുന്നു. അതാണ് നമ്മുടെ 'സൊമാററിക്ക്' ശരീരമായി വളരുന്നത്. ഏകകോശജീവികളിലെ ആദ്യത്തെ മിയോട്ടിക്ക് ഡിവിഷൻ എന്ന് എപ്പോൾ എവിടെ സംഭവിച്ചു എന്ന് നമുക്കറിഞ്ഞുകൂടെങ്കിലും ആ ആദിമ പുംസ്ത്രീ വിഭജനത്തെയാണ് ഇവിടെ ഋഷി പരാമർശിക്കുന്നത്. ഇവിടെ പുരുഷൻെറ വാരിയെല്ലല്ല അവൻെറ അർദ്ധാംഗിനിയാണ് സ്ത്രീ. അവളാകട്ടെ ആകാശം മുഴുവൻ നിറഞ്ഞു നില്ക്കുന്ന ശക്തിസ്വരൂപിണിയാണ്. ആ ശക്തിയോടു സമഭവിച്ചിട്ടേ ശിവൻ ആനന്ദിക്കുന്നുള്ളു (രമിക്കുന്നുള്ളു.) പുതിയ സൃഷ്ടിക്ക് സമർത്ഥനാവുന്നുമുള്ളു. ശങ്കരൻ സൗന്ദര്യലഹരിയിൽ ഈ ആശയത്തെ കവിതാമയമായി ആവി



ഷ്കരിച്ചിട്ടുണ്ട്. (പത്മസിന്ധു എന്ന കൃതി കാണുക). ശിവശക്തി സാമരസ്യം, രാധാകൃഷ്ണസംയോഗം എന്നൊക്കെ വിളിക്കുന്ന ആലങ്കാരികങ്ങളായ ബ്രഹ്മാനുഭൂതി വിഷയങ്ങൾ അനേകം ഭക്തിപ്രസ്ഥാനങ്ങൾക്കു കളമൊരുക്കിയിട്ടുണ്ട് എന്നത് വിസ്മരിച്ചു കൂടാ. 'ക' എന്ന സംജ്ഞയാൽ പ്രപഞ്ചവും (കകാര രൂപാ കല്യാണി) അമ എന്ന സംജ്ഞയാൽ വിഷ്ണുവും അവ തമ്മിലുള്ള സംയോഗത്താൽ ലഭിക്കുന്ന ബ്രഹ്മാനന്ദത്തെ (പരം + അമം = പരമം = ബ്രഹ്മം) ശിവനും കുറിക്കുന്നു. ഈ മൂന്ന് എണ്ണം വെവ്വേറെയല്ല. ഒന്നു തന്നെയാണ്. രത്നത്രയം എന്ന് (അംബിക+ വിഷ്ണു+ ശിവൻ) അദ്വൈതികൾ ഇതിനെ വിളിക്കുന്നത് (അപ്പയ്യദീക്ഷിതർ) അവ മൂന്നായതുകൊണ്ടല്ല, ഒന്നായതുകൊണ്ടാണ്.

4. സോ ഹേ യ മീക്ഷാം ചക്രേ കഥംനുമാത്മന ഏവ
ജനയിത്വാ സംഭവതി? ഹന്ത തിരോ $f$ സാനീതിഃ സാ ഗൗര ഭവത്,
ഋഷഭ ഇതരഃ താം സമേ വാ ഭവത്, തതോ ഗാവോ $f$ ജായന്ത;
വഡ്വേ തരാഭവത് അ ഋ വൃഷ ഇതരഃ ഗർദ്ദഭീതരാ, ഗർദ്ദഭ
ഇതരഃ താം സമേവാഭവത് തന ഏകശ ഹമജായത, അജേതരാ
ഭവത് വസ്ത ഇതര: അവിരിതരാമേഷ ഇതര; താം സമേ വാദവത്
തതോ $f$ ജാവയോ $f$ ജായന്ത; ഏവമേവ യദിദം കിഞ്ച
മിഥുനം ആ പിപീലികാഭ്യഃ തത്സർവ്വമസൃജത.

അവൾ ഇങ്ങനെ വിചാരിച്ചു: "എന്നെ സ്വാത്മാവിൽനിന്നാണ് ജനിപ്പിച്ചത്. പിന്നെ അവൻ എങ്ങനെ എന്നോടു സംഗമിക്കും. ഞാൻ മറഞ്ഞിരിക്കട്ടെ." അവൾ ഗോരൂപമെടുത്തു. അവൻ ഋഷഭരൂപമെടുത്ത് അവളോട് സമഭവിച്ചു. അതിൽ നിന്ന് ഗോക്കൾ ജനിച്ചു. അവൾ ബഡവാരൂപമെടുത്തപ്പോൾ അവൻ അശ്വവൃഷ രൂപമെടുത്ത് സമഭവിച്ചു; ഗർദ്ദഭിയായപ്പോൾ ഗർദ്ദഭമായി സമഭവിച്ചു. അതിൽ നിന്ന് ഒററക്കുളമ്പുള്ള ജീവികൾ ജനിച്ചു. അവൾ പെണ്ണാട് (അജ) ആയപ്പോൾ അവൻ വത്സ (ആണാട്)മായി സമഭവിച്ചു. അവൻ പെൺമാൻ (അവി) ആയപ്പോൾ അവൻ മേഷ(കലമാൻ)മായി സമഭവിച്ചു. ഇതുപോലെ പിപീലികവരെ (ഉറുമ്പു വരെ) ഇവിടെ എന്തെല്ലാം മിഥുനങ്ങൾ കാണപ്പെടുന്നുവോ അവ സർവ്വവും അവരിൽനിന്ന് ഉണ്ടായി.

നമ്മുടെ ശരീരം അർദ്ധബൃഗലമാണ് എന്ന് യാജ്ഞവല്ക്യൻ പറഞ്ഞു. ആ പകുതിപ്പയറ്, മറെറാരു പകുതിപ്പയറായ സ്ത്രീയോട് ചേർന്നാലേ പുതിയ വംശസൃഷ്ടി നടക്കൂ. ആ സ്ത്രീയോടു ചേരുംമുമ്പ് നാം ആരുടെ അർദ്ധാംഗമായിരുന്നു? ശങ്കരൻ പറയുന്നു: "ആത്മാവിൻെറ തന്നെ." യജ്ഞസ്യ വൽക്ക്യോ വക്താ യജ്ഞവല്ക്യ സ്തസ്യാപത്യം യാജ്ഞവല്ക്യോ ദേവരാതിരിത്യർത്ഥഃ ബ്രഹ്മണോവാപത്യം എന്നാണ് ശങ്കരൻ യാജ്ഞവല്ക്യപദത്തിന് അർത്ഥം കൊടുക്കുന്നത്. യജ്ഞത്തിൻെറ വക്താവിൻെറ പുത്രനാണ് യാജ്ഞവൽക്ക്യൻ. അതായത് യാജ്ഞവൽക്ക്യൻ ദേവരാതനാണ്; ബ്രഹ്മപുത്രനാണ്. പുരുഷാർദ്ധമായ ആകാശം സ്ത്രീസംയോഗമുണ്ടാവുമ്പോൾ ആ അർദ്ധത്താൽ പൂരിപ്പിക്കപ്പെടുന്നു. അങ്ങനെ തൻെറ ആദ്യത്തെ ആത്മസ്വരൂപം കൈക്കൊള്ളുന്നു. മനു എന്ന മനനശീലനായ ആദ്യ പ്രജാപതി ആത്മാവിൽനിന്നു താൻ ജനിപ്പിക്കയാൽ തൻെറ പുത്രിയായ 'ശതരൂപ'യോടു സംയോജിച്ച് പ്രപഞ്ചത്തിൽ ജീവജാല

ങ്ങളുണ്ടായി. പുത്രിയായ തന്നോട് കരുണ കാണിക്കാതെ സംയോഗം നടത്തുന്നതിൽ എതിർപ്പു തോന്നിയ ശതരൂപ, നൂറു രൂപങ്ങളിൽ മറഞ്ഞിരുന്നു. അപ്പോഴൊക്കെ അവൾക്കനുരൂപമായ അതാത് പുരുഷരൂപമെടുത്ത് അവളുമായി സമ്ഭവിച്ച് പ്രജാപതി ഈ പ്രപഞ്ചത്തിൽ ജീവജാലങ്ങളെ സൃഷ്ടിച്ചു.

5. സോ *f* വേത് അഹം വാവ സൃഷ്ടിരസ്മി, അഹം ഹീദം
സർവ്വ മസൃക്ഷീതി; തത സൃഷ്ടിരഭവത; സൃഷ്ട്യാം ഹ്യാ
സ്യൈ തസ്യാം ഭവതി യ ഏവം വേദ.

അവൻ അറിഞ്ഞു: "ഞാൻ തന്നെയാണ് സൃഷ്ടി. ഞാൻ തന്നെയാണ് ഈ സർവ്വവും സൃഷ്ടിച്ചത്." അതിനാൽ അവൻ സൃഷ്ടിയായി. ഇപ്രകാരം അറിഞ്ഞവനും സൃഷ്ടിയായി ഭവിക്കുന്നു. തന്നിൽനിന്ന്, തന്റെ അർദ്ധത്തിൽനിന്ന് താൻതന്നെ സൃഷ്ടിച്ച ആധിഭൗതികവും ആധിദൈവതവും ആദ്ധ്യാത്മികവുമായ സമസ്ത ജഗത്തും താൻതന്നെ എന്ന ബോധമുദിച്ച പ്രജാപതി താൻതന്നെയാണ് സൃഷ്ടി എന്നറിയുന്നു. സ്വാത്മാവും ഇപ്രകാരം പ്രജാപതിയാണെന്ന് ഏതൊരാൾ ബോധിക്കുന്നുവോ അയാൾ സ്വാഭാവികമായി സർവ്വജഗത്തും താനാണെന്നും ഗ്രഹിക്കുന്നു.

പ്രജാപതി= സൃഷ്ടി= സർവ്വജഗത്തും.
സുവർണ്ണ= ജഗത്തിൽ ഒരു സൃഷ്ടി.
പ്രജാപതി= സുവർണ്ണ.
അതിനാൽ,
സുവർണ്ണ= സൃഷ്ടി= സർവ്വജഗത്തും.

ഇതാണ് ലോജിക്കൽ ആയി ആ അറിവിലെത്തിക്കുന്ന സമവാക്യം.

സൃഷ്ടി പ്രജാപതിയുടെ ഒരു Projection മാത്രമാണ്. ഗുരു നിത്യചൈതന്യയതി ഇതിനെ ബീജത്തിൽനിന്നു പുറപ്പെടുന്ന അങ്കുരമെന്നപോലെ വർണ്ണിച്ചിരിക്കുന്നു (Page 164. Vol- I) "The Sanskrit word Srsti is not the same as what is called creation by people in the west. Srj means projection. When a seed becomes wet it swells up. The skin or shell of the seed breaks. Part of it is projected as the sprout and the root. When something latent in a hidden potential presence itself as a manifestation, that alone is called Srsti. When we go to sleep we do not have dreams in our minds out of nowhere hills and dales, gardens and groves, cities and forests, and people of all looks come into our consciousness...... All these are projections. Out of the nebula a whole galaxy comes. That is a projection too. Apart from the projection there is no creator as such."

യതിയുടെ അവസാനത്തെ വാചകം ശരിയല്ല. Projection അല്ലാതെ മറ്റൊരു സ്രഷ്ടാവില്ല എന്നല്ല, സ്രഷ്ടാവില്ലാതെ മറ്റൊരു Projection ഇല്ല എന്നാവണം ശരി. ഞാനല്ലാതെ (എന്റെ അസ്തിത്വം) എന്റെ സ്വപ്നപ്രപഞ്ചമോ ശബ്ദ പ്രപഞ്ചമോ എന്റെ സൃഷ്ടിയോ ഇല്ല. അതിനാൽ 'സൃഷ്ടി' എന്നു പറയുന്നത് "ഞാൻ" അഥവാ സ്രഷ്ടാവുതന്നെയാണ്. Apart from the creator there is no projection as such എന്നതാവണം ശരി. അതേസമയം കവിയുടെ സൃഷ്ടി Impersonal ആണ്. കവി അതിനെ മാറി നിന്നു വീക്ഷിക്കുന്ന ഒരു സാക്ഷിയാണ്. ബ്രഹ്മം താൻ തന്നിൽ നിന്നു സ്രവിപ്പിച്ച പ്രപഞ്ചകാവ്യത്തെ സാക്ഷിയായി Impersonal ആയി നോക്കിനില്ക്കുന്ന ഋഷി കവിക്കു തുല്യമാണ്.



6. അഥേ ത്യ ഭ്യ മന്ഥത, സ മുഖാച്ച യോനേഹ സ്താഭ്യാം
ചാഗ്നി മസൃജത: തസ്മാദേത ദുഭയ മലോമമകമന്തരതഃ
അലോമ കാഹിയോനിരന്തരതഃ തദ്യദിദമാഹുഃ അമും യജാമും
യജേതി, ഏകൈകം ദേവം, ഏതസ്യൈവ സാ വിസൃഷ്ടി ഏഷ ഉ
ഹ്യേവ സർവ്വേ ദേവാഃ അഥയത്കിഞ്ചേദമാകും തദ്രേത സോ *f*
സൃജത, തദു സോമഃ ഏതാ വദ്വാ ഇദം സർവ്വം, അന്നം ചൈവാ-
ന്നാദശ്ച; സോമ ഏവാന്നം, അഗ്നിരന്നാദഃ സൈഷാ ബ്രഹ്മണോ*f*
തി സൃഷ്ടിഃ യച്ഛ്രേയസോ ദേവാനസൃജത, അഥ
യന്മർത്ത്യഃ യന്നമൃതാനസൃജത തസ്മാദതി സൃഷ്ടി:
അതിസൃഷ്ട്യാം ഹാസ്യൈതസ്യാം ഭവതി യ ഏവം വേദ.

അവൻ യോനിയിൽനിന്നും മുഖത്തിൽനിന്നും ഹസ്തങ്ങളാൽ അഭിമന്ഥനം ചെയ്ത് അഗ്നിയെ സൃഷ്ടിച്ചു. അതിനാൽ അവയുടെ ഉൾഭാഗത്ത് രോമങ്ങൾ ഇല്ല. 'ഇതിന്, ഇതിന്' എന്ന് ഓരോരോ ദേവന്മാർക്ക് യജിക്കാൻ പറയുമ്പോഴും അവയെല്ലാം അവന്റെതന്നെ വിസൃഷ്ടിയാണെന്നറിയണം. അവൻതന്നെയാണ് സർവ്വ ദേവന്മാരും. ഇവിടെ ആർദ്രമായിട്ട് എന്തെല്ലാമുണ്ടോ അതെല്ലാം ആ രേതസ്സിൽനിന്നുതന്നെ സൃഷ്ടിക്കപ്പെടുന്നു. അതുതന്നെയാണ് സോമം. ഇതു സർവ്വവും അന്നവും അന്നാദവുമാണ്. സോമം അന്നമാണ്. അഗ്നി അന്നാദവും. ഈ അതിസൃഷ്ടി ബ്രഹ്മത്തിൻേറതാണ് ശ്രേയസങ്ങളായ ദേവന്മാരെ അവൻ സൃഷ്ടിച്ചു. മർത്ത്യനായിട്ടും അവൻ അമൃതത്തെ സൃഷ്ടിച്ചു. അതിനാൽ ഇത് അതിസൃഷ്ടിയാണ്. ഇതറിയുന്നവൻ ഈ അതിസൃഷ്ടിയുടെ സ്രഷ്ടാവായി ത്തീരുന്നു.

മിഥുനാത്മകമായ (സ്ത്രീപുരുഷലിംഗഭേദമുള്ള) പ്രപഞ്ചം സൃഷ്ടിച്ചതോടെ ലൈംഗികമായ വേഴ്ചയിലൂടെയുള്ള സൃഷ്ടി ആരംഭിച്ചു. ഇനി ബ്രാഹ്മണാദി വർണ്ണങ്ങളെ നിയന്ത്രിക്കുന്ന ദേവതകളെ സൃഷ്ടിക്കണം എന്നു നിശ്ചയിച്ചു. അഥ, ഇതി എന്നീ ശബ്ദങ്ങൾ, ഇപ്രകാരം എന്ന് അഭിനയിച്ചു കാണിക്കുന്നതിനാണെന്ന് ശങ്കരൻ പറയുന്നു. മുഖത്തിൽ കൈ കടത്തി അഭിമന്ഥനം ചെയ്തപ്പോൾ മുഖമാകുന്ന യോനിയിൽനിന്ന് അഗ്നി (വാക്ക്) ജനിച്ചു. ആ വാക്ക് അനുഗ്രഹകർത്താവാണ്. അനുഗ്രഹകർത്താവായ വാക്കോടുകൂടിയവൻ ബ്രാഹ്മണനാണ്; ബ്രഹ്മമുഖത്തുനിന്ന് ജനിച്ചവനാണ് എന്ന് അതിനാൽ പറയുന്നു. അഗ്നി ദഹിപ്പിക്കുന്നവനാണ്. അതിനാൽ അഗ്നിയെ ഉല്പാദിപ്പിച്ച വായ്ക്കകത്തും മന്ഥനം ചെയ്ത കൈത്തലത്തിന്റെ അടിവശത്തും രോമങ്ങളില്ലാതായി. സ്ത്രീകളുടെ യോനിയുടെ ഉൾഭാഗവും അഗ്നിയെ (പ്രജയെ) പ്രസവിക്കയാൽ അലോമകമാണ്. വായ്ക്കും യോനിക്കും ഇവിടെ സമാനത പറയുന്നു. സ്ത്രീയോനിയിൽനിന്ന് പ്രജ ജനിക്കുന്നതുപോലെ യജ്ഞത്തിൽ ബ്രാഹ്മണ

മുഖത്തുനിന്ന് അനുഗ്രഹകർത്താവായ വാക്കാകുന്ന പ്രജാപതി ജനിക്കുന്നു. അതുകൊണ്ട് ജ്യേഷ്ഠൻ അനുജനെയെന്നപോലെ അഗ്നി ബ്രാഹ്മണനെ അനുഗ്രഹിക്കുന്നു. അതിനാലാണ് ബ്രാഹ്മണർ അഗ്ന്യാരാധകരായിരിക്കുന്നതും ബ്രാഹ്മണരുടെ വീര്യം അവരുടെ മുഖത്തിൽ (വാക്കിൽ) ആണെന്ന് ശ്രുതിസ്മൃതികൾ പറയുന്നതും.

ബലാശ്രയമായ ബാഹുക്കളിൽനിന്ന് ബലാധിക്യമുള്ള ക്ഷത്രിയരെ സൃഷ്ടിച്ചു. അവരുടെ ക്ഷത്രം നടത്തുന്ന ദേവനായി ഇന്ദ്രനും അവരുടെ വീര്യം ബാഹുബലവുമാണെന്ന് ശ്രുതിസ്മൃതികൾ നിശ്ചയിച്ചത് ഇതിനാലാണ്. സഞ്ചാരം മുതലായ ചേഷ്ടകളെ നിയന്ത്രിക്കുന്നതാണ് ഊരുക്കൾ അഥവാ തുടകൾ. അവയിൽനിന്ന് വിശ്വത്തെ ചുററി സഞ്ചരിക്കയും നിയന്ത്രിക്കയും ചെയ്യുന്ന വൈശ്യരെയും അവരുടെ ദേവതകളായ വസുക്കളെയും സൃഷ്ടിച്ചു. പിന്നീട് എല്ലാവരാലും പരിചരിക്കപ്പെടേണ്ട തന്റെ പാദാംബുജങ്ങളിൽ നിന്ന് പരിചരണശീലരായ ശൂദ്രന്മാരെയും അവരുടെ പൃഥ്വീദൈവതമായ പൂഷാനെയും സൃഷ്ടിച്ചു.

അഗ്നിയും ഇന്ദ്രനും അഷ്ടവസുക്കളും പൂഷാവും എല്ലാം ബ്രഹ്മംതന്നെയാണ്. സൃഷ്ടിക്കപ്പെട്ടതെല്ലാം സ്രഷ്ടാവു തന്നെയാണ്. യജ്ഞത്തിൽ 'ഇന്ദ്രന് ആഹുതി ചെയ്യുക' 'അഗ്നിക്ക് ആഹുതി ചെയ്യുക', 'വസുക്കൾക്കും പൂഷാവിനും ചെയ്യുക' എന്നുള്ള നിർദ്ദേശങ്ങൾ ബ്രഹ്മത്തിനു ആഹുതി ചെയ്യുക എന്നർത്ഥത്തിൽ ഗ്രഹിക്കണം. നാമത്തിലും ശസ്ത്രത്തിലും സ്തോത്രത്തിലുമുള്ള വ്യത്യാസം കണ്ട് അവ വെവ്വേറെയാണെന്ന് ധരിക്കരുത്. സർവ്വ ദേവന്മാരും പ്രജാപതിയാണ്; പ്രാണനാണ്; ബ്രഹ്മമാണ്.

ഇവിടെ ശങ്കരൻ ഹിരണ്യഗർഭനാണ് ഏകമായ ബ്രഹ്മമെന്നും അല്ല ഹിരണ്യഗർഭൻ സംസാരിയാണെന്നുമുള്ള രണ്ടു വിരുദ്ധാഭിപ്രായക്കാരുടെ തർക്കങ്ങൾ അവതരിപ്പിക്കുന്നു.

ആദ്യത്തെ കൂട്ടർ പറയുന്നു; ഇന്ദ്രൻ, മിത്രൻ, വരുണൻ, അഗ്നി എന്നൊക്കെ പറയുന്നത് ഹിരണ്യഗർഭനെത്തന്നെയാണ്. ഐതരേയോപനിഷത്തിലെ "ഈ ബ്രഹ്മംതന്നെയാണ് ഇന്ദ്രനും പ്രജാപതിയും സർവ്വദേവന്മാരും; മനുസ്മൃതിയിലെ ചിലർ അഗ്നിയെന്നും ചിലർ മനു എന്നും ചിലർ പ്രജാപതി എന്നും പറയുന്നു", "ഇന്ദ്രിയങ്ങൾക്ക് അഗ്രാഹ്യവും സൂക്ഷ്മവും അവ്യക്തവും സനാതനവും സർവ്വഭൂതമയവും അചിന്ത്യവുമായത് സ്വയം ഉത്ഭവിച്ചു" മുതലായവയും അവർ ഉദ്ധരിക്കുന്നു.

രണ്ടാമത്തെ കൂട്ടർ ഹിരണ്യഗർഭൻ പുനർജ്ജന്മമുള്ള സംസാരിയാണെന്ന് കരുതുന്നു. ബൃഹദാരണ്യകത്തിലെ 'അവൻ സർവ്വപാപത്തെയും ദഹിപ്പിച്ചു', എന്നത് ഹിരണ്യഗർഭൻ സംസാരിയാണെന്നു തെളിയിക്കുന്നു; അല്ലെങ്കിൽ പാപത്തെ ദഹിപ്പിക്കേണ്ട ആവശ്യമില്ലല്ലൊ എന്നവർ വാദിക്കുന്നു. ഹിരണ്യഗർഭന് ഭയവും രതിയുമുണ്ട് എന്ന് സൂചിപ്പിക്കുന്ന വരികൾ അവൾ ഉദ്ധരിക്കുന്നു. അഥയന്മർത്ത്യഃ സന്നമൃതാനുസൃജത (സ്വയം മർത്ത്യനെങ്കിലും അമൃതം സൃഷ്ടിച്ചു) എന്ന് പറയുന്നുമുണ്ടല്ലൊ. ശ്വേതശ്വേതരോപനിഷത്തിൽ 'ഹിരണ്യഗർഭന്റെ ജനനം കണ്ടവർ" എന്നു പറയുന്നുണ്ട്. ഹിരണ്യഗർഭൻ ബ്രഹ്മമായിരുന്നെങ്കിൽ ബ്രഹ്മത്തിന്റെ ജനനം ആരെങ്കിലും ദർശിക്കുമോ എന്നാണ വരുടെ ചോദ്യം. മനുസ്മൃതിയിൽ കർമ്മവിപാക പ്രക്രിയയിൽ 'ബ്രഹ്മാവിശ്വസൃജോ ധർമ്മോ മഹാനവ്യക്തമേവച. ഉത്തമാ സാത്വികീമേതാം ഗതി മാഹൂർമ്മനീഷിണഃ' എന്നു പറയുന്നുണ്ട്.



അഭിപ്രായവ്യാത്യാസങ്ങൾ ഉണ്ടാവുക എന്നത് ഏതു ശാസ്ത്രത്തിലും സംഭാവ്യമാണ് എന്ന് ശങ്കരൻ എടുത്തു പറയുന്നു. ഉപാധിവിശേഷങ്ങളുടെ സംബന്ധംകൊണ്ടാണ് ഇപ്രകാരം അഭിപ്രായവ്യത്യാസങ്ങൾ സംഭവിക്കുന്നത്. കഠോപനിഷത്തിൽ 'ആ സീനോ ദൂരം വ്രജതി ശയാനോ യാതി സർവ്വതഃ കസ്തം മദാമദം ദേവം മദന്യോജ്ഞാതുമർഹതി' എന്നു പറയുന്നുണ്ടല്ലൊ. സ്വതേ അസംസാരിയായ ഹിരണ്യഗർഭന്റെ മേൽ ഉപാധിവശാൽ സംസാരിത്വം ആരോപിക്കപ്പെടുന്നു എന്നല്ലാതെ ആ സംസാരിത്വം പരമാർത്ഥമല്ല. ഹിരണ്യഗർഭൻ ഒരേ സമയം ഏകത്വവും നാനാത്വവുമാണ്. (ഗണിതശാസ്ത്രത്തിലെ one Vs many) തത്ത്വമസി മുതലായ ശ്രുതിവചനപ്രകാരം സർവ്വജീവനും ഒരേ സമയം ഏകത്വവും നാനാത്വവുമാണ്; ഒരു 'ഷ്റോഡിംഗർ പൂച്ച'യാണ്. ശ്രുതിയിൽ ഉപാധി ശുദ്ധ്യതിശയാപേക്ഷയാൽ ഹിരണ്യഗർഭനെ ഏകമായിത്തന്നെയാണ് പറയുന്നത്. സംസാരിത്വം വല്ലപ്പോഴുമൊരിക്കൽ പറയുന്നത് ഉപാധിഭേദമുള്ളപ്പോഴാണ്. ജീവന്മാർക്ക് ഉപാധിഗതമായ അശുദ്ധിബാഹുല്യംകൊണ്ടാണ് സംസാരിത്വം ഉണ്ടാവുന്നത്. ആ ഉപാധികളെ നീക്കിയാൽ സർവ്വവും 'പരമാത്മാ'വാണെന്നുതന്നെയാണ് ശ്രുതിസ്മൃതികൾ വാദിക്കുന്നത്.

ആഗമബലത്തെ പരിത്യജിച്ച താർക്കികന്മാരാണ് വിരുദ്ധങ്ങളായ അനേകം തർക്കങ്ങളാൽ ശാസ്ത്രാർത്ഥത്തെ ആകെ കുഴച്ചു മറിച്ചിരിക്കുന്നത്. ഈ കാരണം കൊണ്ടാണ് പിന്നീടു വരുന്നവർക്ക് അർത്ഥം നിശ്ചയിക്കാൻ പ്രയാസം നേരിടുന്നത്. കേവല ശാസ്ത്രാനുസാരികളും ശാന്തരും അഹംഭാവമില്ലാത്തവരുമായ മനുഷ്യർക്ക് ശാസ്ത്രാർത്ഥം, ദേവതാദിവിഷയം എന്നിവ പ്രത്യക്ഷമായി അനുഭവപ്പെടും. (തർക്കങ്ങൾ കൊണ്ട് അവരുടെ ബുദ്ധി കുഴഞ്ഞുമറിയുകയില്ല).

ഏകപ്രജാപതിയുടെ ലക്ഷണഭേദങ്ങളാണ് അന്നം, അത്താവ് എന്നത്. സോമം അന്നം; അഗ്നി അത്താവ്. ഈ പ്രപഞ്ചത്തിൽ ആർദ്രമായി, ദ്രവാത്മകമായി എന്തൊക്കെയുണ്ടോ അതൊക്കെ ആത്മാവിന്റെ രേതസ്സിൽ നിന്ന് (ബീജത്തിൽ നിന്ന്) സ്രവിച്ചവയാണ്. ഐതരേയ ഉപനിഷത്തിൽ 'രേതസ്സിൽനിന്ന് ആപസ്സ്' എന്ന് പറയുന്നുണ്ടല്ലൊ. ദ്രവാത്മകമായ (ആർദ്രമായ) സർവ്വവും സോമമാണ് എന്നു പറയുമ്പോൾ കോശങ്ങളും, ജന്തുശരീരങ്ങളും, സസ്യശരീരങ്ങളും, ഭൂമിയും, ജലമയമായ മേഘങ്ങളെയും നീരാവിയെയും ധരിക്കുന്ന ആകാശവും അന്തരിക്ഷവുമൊക്കെ സോമമാണ് എന്ന് ഗ്രഹിക്കണം. അവയൊക്കെ ആർദ്രമായ പ്രജാപതിയുടെ രേതസ്സിൽ നിന്നുണ്ടായവയാണ്.

"ഇതെല്ലാംഇതാണ്—ഒട്ടും അധികമില്ല; കുറവുമില്ല." ദ്രവാത്മകമായ സർവ്വ പ്രപഞ്ചവും അന്നംതന്നെയാണ്; ദ്രവാത്മകമായത് അന്നമെങ്കിൽ രൂക്ഷവും ഉഷ്ണവുമായ സർവ്വവും അഗ്നിയാണ്; ദ്രവത്തെ കുടിച്ചു വററിക്കുന്നവനാണ്; അത്താവാണ്. യജ്ഞത്തിൽ അഗ്നിയെപ്പോലും 'സോമ'മായി (അന്നമായി) നാം ആഹുതി ചെയ്യാറുണ്ട്. സോമയജ്ഞവേളയിൽ മറിച്ച് സോമനെ അത്താവായ

അഗ്നിയായിക്കരുതി അതിൽ ആഹുതി ചെയ്യാറുമുണ്ട്. അഗ്നിയും സോമവും ഒന്നാണെന്നും ഒന്നിൻെറ ലക്ഷണഭേദം മാത്രമാണെന്നും അതു താൻതന്നെയാണെന്നും ഗ്രഹിച്ചു ചെയ്യുമ്പോൾ സർവ്വ വൈരുദ്ധ്യവും ഇല്ലാതാവുന്നു.

സ്വാത്മാവിനേക്കാൾ അതിശയകരമായ ശ്രേയസ്സോടുകൂടി പ്രകാശിക്കുന്നവരെ (ദേവന്മാരെ) സൃഷ്ടിച്ചതിനാൽ പ്രജാപതിയുടെ സൃഷ്ടിയെ അതിസൃഷ്ടി എന്നു വിളിക്കുന്നു. ആത്മാവിനേക്കാൾ അതിശയകരമായി സൃഷ്ടി, എങ്ങനെ സംഭവിച്ചു? സ്വയം മരണമുള്ള 'മർത്ത്യ'ന്മാരെ സൃഷ്ടിച്ചിട്ട്, ആ മർത്ത്യരിൽ അമൃതമായ ജ്ഞാനത്തെ സൃഷ്ടിക്കാൻ സാധിച്ചതുകൊണ്ടാണ് ബ്രഹ്മസൃഷ്ടി അതിസൃഷ്ടിയായത്. കർമ്മജ്ഞാനങ്ങളാവുന്ന അഗ്നികൊണ്ട് സർവ്വപാപത്തെയും എരിച്ചുകളഞ്ഞ നിർമ്മലരും പംക്തിപാവനരുമായ ഭൂദേവന്മാരിൽ, 'മർത്ത്യ'ത്വത്തെ അതിക്രമിച്ച് അമൃതജ്ഞാനത്തിൻെറ അമൃതജ്യോതി കൊളുത്തിവെച്ചിട്ടാണ് 'അതിസൃഷ്ടി' എന്ന പേരിന് പ്രജാപതിയുടെ സൃഷ്ടി അർഹമായത്.

ജ്ഞാനം, കർമ്മം എന്നീ ലക്ഷണങ്ങളോടുകൂടിയ സർവ്വ വൈദികസാധനകളും കർത്താവ് മുതലായ അനേകം കാരകങ്ങളെ അപേക്ഷിച്ചിരിക്കുന്നവയും അവസാനം പ്രജാപതിത്വം എന്ന ഫലസിദ്ധിക്കായി ചെയ്യുന്നവയുമാണ്. പ്രജാപതിത്വം വ്യാകൃതമായ സംസാരജഗത്തിനെ മുഴുവൻ ഉൾക്കൊള്ളുന്നു. സാദ്ധ്യം, സാധനം എന്നീ ലക്ഷണമുള്ള ഈ വ്യാകൃത പ്രപഞ്ചം (visible universe) വ്യാകരണത്തിനുമുമ്പ് (Before expansion എന്ന് അർത്ഥം) ബീജാവസ്ഥയിലായിരുന്നു. അതിൽനിന്ന് ആദ്യം അങ്കുരമായി പുറത്തുവന്ന് സംസാരവൃക്ഷമായി വളർന്നതാണ് പ്രപഞ്ചം. അവിദ്യയാകുന്ന ക്ഷേത്രത്തിൽ കർമ്മബീജത്തിൽനിന്നു വളർന്ന സംസാരവൃക്ഷത്തെ സമൂലം നശിപ്പിക്കേണ്ടതുണ്ട്. സംസാരവൃക്ഷത്തെ പറിച്ചെറിയുന്നതിലാണ് പുരുഷാർത്ഥങ്ങളുടെ പരിസമാപ്തിയായ 'മോക്ഷം' ഇരിക്കുന്നത്. ഊർദ്ധ്വമൂല മധഃശാഖമെന്നു ഗീതയും ഊർദ്ധ്വമൂലോ $f$ വാക്ശാഖഃ എന്നു കഠോപനിഷത്തും 'ബ്രഹ്മവൃക്ഷഃ സനാതനഃ' എന്നു മഹാഭാരതവും പറയുന്ന ബ്രഹ്മവൃക്ഷമായ സംസാരവൃക്ഷത്തെ നശിപ്പിക്കാൻ ആ പ്രപഞ്ചത്തെ (സോമത്തെ) തൻെറ ജ്ഞാനാഗ്നിയിൽ വിഴുങ്ങുന്ന അത്താവാണ് മുമുക്ഷുവായ ബ്രഹ്മജ്ഞാനി. അവൻ സർവ്വ പ്രപഞ്ചത്തെയും തന്നിൽ വിലയിപ്പിക്കുന്ന "തമോദ്വാര'ത്തിനു തുല്യമാണ്.

7. തദ്ധേദം തർഹ്യവ്യാകൃതം ആസീത, തന്നാമരൂപാഭ്യാമേവ വ്യാക്രിയത, അസൗനാമായമിദം രൂപ ഇതി; തദിദമപ്യേതർഹി നാമരൂപാഭ്യാമേവ വ്യാക്രിയതേ, അസൗനാമായ മിദം രൂപ ഇതി; സ ഏഷ ഇഹ പ്രവിഷ്ടഃ ആ നഖാഗ്രേഭ്യ: യഥാക്ഷുരഃ ക്ഷുരധാനേ $f$ വഹിതഃ സ്യാത്, വിശ്വംഭരോ വാ വിശ്വംഭരകുലായേ; തം ന പശ്യന്തി. അകൃത്സ്നോ ഹി സഃപ്രാണാന്നേപ പ്രാണോ നാമ ഭവതി. വദനവാക്, പശ്യംശ്ചക്ഷുഃ ശൃണ്വൻ ശ്രോത്രം, മന്വാനോ മനഃ താന്യസ്യൈതാനി കർമ്മനാമാന്യേവ. സ യോ $f$ ത ഏകൈകമുപാസ്തേ ന സ വേദ, അകൃത്സ്നോ ഹ്യേഷോ $f$ ത ഏകൈകേനഭവതി; ആത്മേത്യേവോപാസീത,



അത്ര ഹ്യേതേ സർവ്വ ഏകം ഭവന്തി. തദേതത് പദനീയ
മസ്യ സർവ്വസ്യയദയമാത്മാ, അനേന ഹ്യേതത് സർവ്വവേദ.
യഥാഹവൈ പദേനാനുവിന്ദേ ദേവം; കീർത്തി ശ്ലോകം
വിരുതേ യ ഏവം വേദ.

അപ്പോൾ ഇത് (പ്രപഞ്ചം) അവ്യാകൃതമായിരുന്നു. അത് ഇന്നയിന്ന നാമവും ഇന്നയിന്ന രൂപവുമായി, നാമരൂപാത്മകമായി വ്യാകൃതമായി. ഇപ്പോഴും പ്രപഞ്ചം നാമരൂപാത്മകമായി വ്യാകൃതമാകുന്നു. അത് (ബ്രഹ്മം) ഇവിടെ സർവ്വത്തിലും നഖശിഖാന്തം പ്രവിഷ്ടമായിരിക്കുന്നു. പക്ഷേ ക്ഷുരം (കത്തി) അതിൻെറ ഉറയിൽ (ക്ഷുരധാനം) ഇരിക്കുന്നതുപോലെയും വിശ്വംഭരം (അഗ്നി) അതിൻെറ കുലത്തിൽ (വിറകിൽ) ഇരിക്കുന്നതുപോലെയും അതിനെ ആരും കാണുന്നില്ല. അതിനെ അകൃത്സ്നമായി (അപൂർണ്ണം) മാത്രം ആളുകൾ അറിയുന്നു. ശ്വാസോച്ഛ്വാസത്തിൽ അതിനെ ദർശിക്കുമ്പോൾ പ്രാണനെന്നു വിളിക്കുന്നു. വദനത്തിൽ വാക്കെന്നും കാണുമ്പോൾ ചക്ഷുസ്സെന്നും കേൾക്കുമ്പോൾ ശ്രോത്രമെന്നും മനനം ചെയ്യുമ്പോൾ മനസ്സെന്നും അതിനെ വിളിക്കുന്നു. ഇവയെല്ലാം അതിൻെറ കർമ്മനാമങ്ങളാണ്. ഇതിൽ ഓരോന്നിനെ മാത്രം ഉപാസിക്കുന്നവൻ അതിനെ പൂർണ്ണമായറിയുന്നില്ല. കാരണം ഓരോന്നും വെവ്വേറെ അപൂർണ്ണമാണ്. അതിനെ ആത്മാവായി ഉപാസിക്കണം. ആത്മാവിൽ സർവ്വത്തെയും അറിയാം. പദചിഹ്നം (കാലടിപ്പാടു)കൊണ്ട് നഷ്ടപ്പെട്ട പശുക്കളെയെന്നപോലെ! ഇതറിയുന്നവർ കീർത്തിയും ശ്ലോകവും പ്രാപിക്കുന്നു.

ജഗത്തിൻെറ ഉല്പത്തിക്കുമുമ്പ് ബീജാവസ്ഥയിലിരുന്ന കാലത്ത് പ്രപഞ്ചം ബ്രഹ്മത്തിൽ അവ്യാകൃതമായിരുന്നു. ആ ഭൂതകാലത്തിൽ നാമമോ രൂപമോ ഇല്ലാത്ത അവ്യാകൃതപ്രപഞ്ചം പരോക്ഷമായി ബ്രഹ്മത്തിൽ ഇരിക്കുന്നുണ്ട് എന്നല്ലാതെ അതിനെ പ്രത്യക്ഷമായി കണ്ടവരില്ല. എന്നാലും 'പണ്ട് യുധിഷ്ഠിരൻ എന്നൊരു രാജാവുണ്ടായിരുന്നു' എന്നു പറയുമ്പോൾ എപ്രകാരം യുധിഷ്ഠിരനെ കാണാത്തവരും ആ ഭൂതകാലചരിത്രം ഗ്രഹിക്കുന്നുവോ, അതുപോലെതന്നെ ഇവിടെയും പ്രപഞ്ചം അവ്യാകൃതമായിരുന്ന കാലത്തെ നമുക്ക് ഗ്രഹിക്കാൻ സാധിക്കുന്നു.

"ആ നഖാഗ്രേഭ്യോ നഖാഗ്രമർവ്വാദം ആത്മനശ്ചൈതന്യമുപലഭ്യതേ". ശരീരമാസകലം ആത്മചൈതന്യം വ്യാപിച്ചിരിക്കുന്നു. വിറകിലിരിക്കുന്ന അഗ്നിയെ രണ്ടു മരക്കഷണം ഉരസുമ്പോൾ മാത്രം നാം കാണുന്നു. ഉറയിലുള്ള കത്തിയെ അതുപയോഗിക്കാൻ പുറത്തെടുക്കുമ്പോൾ മാത്രം നാം കാണുന്നു. അതുപോലെ നഖശിഖാന്തം വ്യാപിച്ച ഊർജ്ജത്തെ അതാതവയവത്തിൻെറ പ്രവൃത്തിയിൽനിന്നുമാത്രം നാം അറിയുന്നു.

ആത്മോപാസനയെക്കുറിച്ചു പറയുന്ന ശങ്കരൻ 'ജ്ഞാനോപാസനയോരേകത്വേ സത്യപ്രാപ്തത്വാത്' എന്നു പറയുന്നു. ജ്ഞാനവും ഉപാസനയും ഒന്നുതന്നെയാണ് എന്ന ഈ അഭിപ്രായം ശ്രദ്ധേയമാണ് എന്ന് ഞാൻ കരുതുന്നു. ശങ്കരന് ഉപാസനാമാർഗ്ഗം (ഭക്തിമാർഗ്ഗം) ജ്ഞാനമാർഗ്ഗത്തിൽനിന്ന് വിഭിന്നമായ ഒന്നായിരുന്നു എന്നു വാദിക്കുന്ന ശുഷ്കപണ്ഡിതന്മാർ ഈ വാക്യം ശ്രദ്ധിക്കണം. ദ്വൈതഭാവനയോടെ ഓരോരോ അവയവങ്ങളുടെ പ്രവൃത്തിയെ മാത്രം പഠിച്ച്

അതാണ് ഉത്തമമെന്നു കരുതുന്നവർ സത്യം അറിയുന്നില്ല എന്ന് പറഞ്ഞശേഷമാണ് 'ആത്മാവിനെ ഉപാസിക്കുക' എന്നു പറയുന്നത്. ജ്ഞാനം അഥവാ അറിവും ആത്മോപാസനയും ഒന്നാണെന്ന് ഇത് തെളിയിക്കുന്നതായി ശങ്കരൻ പറയുന്നു. വിജ്ഞാനോപാസനം ആത്മോപാസനമാണ്. ഇത് ഒരപൂർവ്വ വിധിയാണ്. കാരണം, ഒരു വസ്തുവിൻെറ സ്വരൂപത്തെക്കുറിച്ച് കേൾക്കാതെയും, മനനം ചെയ്യാതെയും ചിന്തിക്കാതെയും അതിൻെറ വിജ്ഞാനം സാദ്ധ്യമല്ല. ശ്രവണ, മനന, നിദിദ്ധ്യാസമാകുന്ന ഉപാസനതന്നെയാണ് വിജ്ഞാനം. അതിനാൽ അതിനെ ഒരു അപൂർവ്വ വിധിയായി മനസ്സിലാക്കണം. 'യജിക്കുക', 'ആഹുതി ചെയ്യുക' എന്നും മററുമുള്ള കർമ്മവിധികളെപ്പോലെതന്നെയാണ് 'ആത്മോപാസന ചെയ്യുക' എന്നു വിധിക്കുന്നത്. അതിനാൽ കർമ്മവിധി സാമാന്യം ഈ അപൂർവ്വവിധിക്കും ഉണ്ട്. പക്ഷേ "മൈത്രേയീ, ആത്മാവാണ് ദ്രഷ്ടവ്യം" മുതലായ വാക്യങ്ങളിൽനിന്ന് ആത്മോപാസന എന്ന കർമ്മം ഒരു മാനസക്രിയയാണെന്നറിയണം. വിജ്ഞാനം മാനസക്രിയയാണ്. ഉപാസനയുടെ ഈ വിശേഷവിധിയെയാണ് അപൂർവ്വവിധി എന്നു പറയുന്നത്.

"യസ്മൈ ദേവതായൈ ഹവിർഗൃഹീതം സ്യാത്താം
മനസാ ധ്യായേദ്വഷഡ് കരിഷ്യൻ." (ഹവിസ്സെടുത്ത് വഷട്ക്കാരം ചെയ്ത് ദേവതയെ മനസാ ധ്യാനിക്കുക) എന്നു പറയുമ്പോൾ ഈ മാനസക്രിയയെത്തന്നെയാണ് പറയുന്നതെന്ന് മനസ്സിലാക്കണം. ആത്മാവിനെ 'മന്തവ്യോ നിദിദ്ധ്യാസിതവ്യ' എന്നു പറയുന്നതും അതിനാലാണ്. ജ്ഞാനാത്മകമായ ക്രിയയാണ് ഉപാസന എന്നതിന് ഇതൊക്കെ തെളിവുകളാണ്. വേദം (ജ്ഞാനം) ഉപാസന എന്നിവ ഏകാർത്ഥമാണെന്നു പറഞ്ഞ ശങ്കരൻ തൻെറ നിലപാട് വളരെ വ്യക്തമാക്കുന്നുണ്ട് ഇവിടെ. (തഥാവോചാമ വേദോപാസന ശബ്ദയോരേകാർത്ഥത്വമിതി) മാത്രമല്ല, ഉപാസനയിൽ യജ്ഞത്തിലെന്നപോലെ മൂന്ന് ഭാവനാംശങ്ങളുണ്ട്. 'യജിക്കുക' എന്ന് വിധിക്കുമ്പോൾ അത് അനുസരിക്കുന്ന ഒരാൾ കിം, കേന, കഥം (അതെന്താണ്? അതിൻെറ അർത്ഥമെന്ത്? ഏതുവിധത്തിൽ?) എന്ന് മൂന്നു കാര്യങ്ങൾ ചിന്തിച്ചറിയേണ്ടതുണ്ട്. എന്നിട്ടേ, കർമ്മം ചെയ്യാനാവൂ. അതുപോലെ, 'ഉപാസിക്കുക' എന്നു വിധിക്കുമ്പോൾ കിം ഉപാസീത (ഉപാസിക്കേണ്ടതെന്തിനെ?), കേനോപാസീത (ഉപാസനയുടെ അർത്ഥമെന്ത്? എന്തിനുപാസിക്കണം?), കഥമുപാസീത (എങ്ങനെയാണ് ഉപാസിക്കേണ്ടത്?) എന്നൊക്കെ അറിയണം. ആത്മാവിനെ മനസ്സുകൊണ്ട് ഉപാസിക്കണം. ശമം, ദമം, ബ്രഹ്മചര്യം, ഇന്ദ്രിയനിഗ്രഹം, ക്ഷമ എന്നിവകൊണ്ട് മനസ്സിനെ ആദ്യം ശുദ്ധമാക്കണം. ആ ശുദ്ധമനസ്സുകൊണ്ട് ഉപാസിക്കണം.

യജ്ഞവിധികൾ യജ്ഞം ചെയ്യുന്നവർ പഠിക്കുന്നതുപോലെ, വിജ്ഞാനം നേടുക എന്ന മാനസക്രിയ ചെയ്യുന്ന ഉപാസകർ ഉപനിഷത്തുകൾ പഠിക്കുന്നു. അവിടെ 'നേതിനേതി', 'അസ്ഥൂലം', 'ഏകമേവാദ്വിതീയം', 'അശനായാദ്യതീത' മുതലായ ഉപനിഷദ് വാക്യങ്ങൾ ഉപാസിക്കേണ്ട ആത്മസ്വരൂപത്തിൻെറ സവിശേഷ സ്വഭാവങ്ങൾ ധരിപ്പിക്കുന്നതിനാണ്. ആത്മോപാസന സർവ്വവിധ അവിദ്യകളിൽനിന്നും മോക്ഷം നേടുന്നതിനാണ്. ആത്മോപാസന 'വിദ്യ'യാണ്; വിജ്ഞാനമാണ്. മറിച്ച്, ഉപനിഷദ്വാക്യവിജ്ഞാനത്തിൽനിന്ന് ആത്മസ്വരൂപമറിഞ്ഞ്



ഉപാസിക്കുക എന്ന വിധി കൂടാതെ, ഉപാസനകൊണ്ട് വിശിഷ്ടമായ വിജ്ഞാനം നേടുകയുമാവാം. അങ്ങനെ,

ഉപാസന ⟷ വിജ്ഞാനം.

ഉപാസനാ,ജ്ഞാനമാർഗ്ഗങ്ങൾ പരസ്പരം നയിക്കുന്നതിനാൽ അവ ആത്യന്തികമായി ഒന്നുതന്നെയാണ്.

'യജിക്കുക' എന്ന വിധിയെത്തുടർന്ന് യാഗത്തിൻെറ ബാഹ്യക്രിയകൾ (കർമ്മം) സംഭവിക്കുന്നുണ്ട്. ആത്മോപാസനയെത്തുടർന്ന് ബാഹ്യക്രിയകളൊന്നും സംഭവിക്കയില്ല. മാനസക്രിയ മാത്രമേയുള്ളൂ.

ഒരാൾ ഒരു വാക്യം ശ്രവിച്ച മാത്രയിൽ അയാൾക്ക് ആത്മജ്ഞാന 'സ്മൃതി' ഉണ്ടാവുന്നു. മറെറാരാൾക്ക് ശ്രവിച്ച ഉടനെ വിജ്ഞാനമുണ്ടാവുന്നു. ഇതു രണ്ടും തമ്മിൽ അർത്ഥാന്തരമില്ല എന്നാണ് ശങ്കരപക്ഷം. മാത്രമല്ല, അത് സ്വാഭാവികമായ ഒരു പ്രക്രിയയാണെന്നും പറയുന്നു. ഇത് എന്നെ സംബന്ധിച്ചിടത്തോളം അതിപ്രധാനമായ ഒന്നാണ്.

ചിത്തവൃത്തനിരോധത്തിന് ആത്മജ്ഞാനവും അതിൻെറ സ്മൃതിയുമല്ലാതെ മറെറാരു മാർഗ്ഗവുമില്ല. ബ്രഹ്മജ്ഞാനമല്ലാതെ മറെറാരു മോക്ഷസാധനവുമില്ല. അറിയണമെന്ന ആകാംക്ഷ ഒരാൾക്കില്ല എന്നു വരികിൽ നേരത്തെ പറഞ്ഞ കിം, കേന, കഥം എന്ന ഭാവനാത്രയമുണ്ടാവുകയില്ല, അറിയാനുള്ള ശ്രമവും ഉണ്ടാവുകയില്ല. (ആകാംക്ഷാ, ഭാവച്ച ഭാവനാഭാവഃ) 'ഏകമേവാദ്വിതീയം', 'തത്ത്വം അസി', 'അയം ആത്മാ ബ്രഹ്മ' എന്ന് സാക്ഷാത്ക്കരിച്ചു കഴിഞ്ഞാലോ, മറെറാന്നറിയാനുള്ള ആകാംക്ഷ പൂർണ്ണമായി ശമിക്കുകയും ചെയ്യുന്നു.

ഒരു വാക്യത്തിൻെറ പ്രാമാണ്യവും അപ്രാമാണ്യവും അത് വസ്തുസ്വരൂപം വ്യാഖ്യാനിക്കുന്നതാണോ, ക്രിയയെ വ്യാഖ്യാനിക്കുന്നതാണോ എന്നു നോക്കിയല്ല നിശ്ചയിക്കേണ്ടത്. ആ വാക്യത്തിൻെറ ഫലം നിശ്ചിതവും ഫലപ്രദവുമായ വിജ്ഞാനം ഉല്പാദിപ്പിക്കുന്നതിൽ കലാശിക്കുന്നുവോ എന്നാണ് നോക്കേണ്ടത്. അങ്ങനെയാണെങ്കിൽ, ആ വാക്യം പ്രമാണമായെടുക്കണം. അല്ലെങ്കിലോ, അത് അപ്രമാണമെന്ന് നിശ്ചയിക്കണം. ആത്മജ്ഞാനംകൊണ്ട് സംസാരജന്യമായ രാഗ, മോഹ, ദ്വേഷ, ശോകാദികളെല്ലാം അവസാനിക്കുന്നു. അതുതന്നെയാണ് അതിൻെറ പ്രാമാണ്യം.

പരിശേഷിച്ച ആത്മവിജ്ഞാനസ്മൃതി സ്വാഭാവികമായി നമ്മിലേക്ക് ഒഴുകിയെത്തുന്നു എന്ന് പറഞ്ഞ സ്ഥിതിക്ക് ഉപാസനയുടെ ആവശ്യമെന്ത്? അതില്ലാതെയും ആത്മജ്ഞാനം ലഭിക്കയില്ലേ? ശരീരം ജനിച്ചതിനു കാരണം കർമ്മമാണ്. ശരീരം കർമ്മഫലത്തെ വീണ്ടും ഉണ്ടാക്കുന്നു. സമ്യക്ജ്ഞാനപ്രാപ്തി ഉണ്ടായാലും ശരീരം, മനസ്സ്, വാക്ക് എന്നിവയോടു സംബന്ധപ്പെട്ട പ്രവൃത്തികൾ ചെയ്തുകൊണ്ടേ ഇരിക്കേണ്ടതായിവരും. കർമ്മം തൊടുത്തു കഴിഞ്ഞ ഒരസ്ത്രം പോലെയാണ്. സഞ്ചിതകർമ്മം, കഴിഞ്ഞ ജന്മത്തിലെ ബാക്കി നില്ക്കുന്ന കർമ്മമാണ്. പ്രാരബ്ധകർമ്മം ഈ ജന്മത്തിലേതും. ജ്ഞാനത്തിൻെറ പ്രവൃത്തിയെ കർമ്മം ദുർബ്ബലമാക്കുന്നു. ജ്ഞാനംകൊണ്ട് സഞ്ചിതകർമ്മഫലം മുഴുവനായി നീങ്ങുന്നു. പക്ഷേ, പ്രാരബ്ധകർമ്മമെന്ന തൊടുത്തുവിടപ്പെട്ട അസ്ത്രം ബാക്കിയുണ്ട്. അതിനെ തടുക്കാൻ ഉപാസന വേണം. ഉപാസനകൊണ്ടാണ് നാം ആത്മവിജ്ഞാനസ്മൃതിയെ (അടുത്ത ജന്മത്തിലെ) നിയന്ത്രിക്കുന്നത്.

ആത്മാവെന്നപോലെ അനാത്മാവും ജ്ഞാതവ്യമാണ്; അവ രണ്ടും പൂർണ്ണമായി ഗ്രഹിക്കാൻ വിഷമവുമാണ്. പിന്നെ എന്തിനാണ് 'ആത്മേത്യേവ മുപാസീത' എന്നു പറയുന്നത് എന്ന് പൂർവ്വപക്ഷം ചോദിക്കുന്നു.

അനാത്മം എന്നാൽ ശരീരം. ശരീരശാസ്ത്രജ്ഞാനമാണ് അനാത്മി (അനാററമി-ലാററിൻ ഭാഷ) മനുഷ്യശരീരത്തെയും മൃഗശരീരത്തെയുംകുറിച്ച് അറിയുന്ന ശരീരശാസ്ത്രജ്ഞാനം അറിഞ്ഞിരിക്കേണ്ടത് വൈദ്യനായ വൈദികൻെറ പ്രത്യേകിച്ചും ശല്യചികിത്സകൻെറ ആവശ്യമാണ്. അത് ജ്ഞാതവ്യമാണ്. എന്നാൽ അത് പൂർണ്ണമായി ഗ്രഹിക്കാൻ വിഷമമുണ്ടെങ്കിലും അസാദ്ധ്യമല്ല. അതു മാത്രം ഗ്രഹിച്ചാൽ സർവ്വവും അറിയുക എന്ന അവസ്ഥ എത്തുന്നതുമില്ല. "അസ്യ സർവ്വസ്യ"എന്ന പദത്താൽ നിർദ്ധാരണം ചെയ്യപ്പെട്ട സർവ്വവ്യാപിയായിരിക്കുന്ന ആത്മാവിനെത്തന്നെ അറിഞ്ഞാലേ സർവ്വജ്ഞത്വം ലഭിക്കുകയുള്ളു. അതിനാൽ ആത്മോപാസനതന്നെ വേണം.

ആത്മജ്ഞാനം ഉണ്ടായവന് ശരീരജ്ഞാനം ഉണ്ടാവുന്നതെങ്ങനെ? ആത്മജ്ഞാനി 'അനാററമി' അറിയുന്നതെങ്ങനെ? പൂർവ്വപക്ഷത്തിൻെറ ചോദ്യത്തിന് അതിൻെറ ഉത്തരം 'ദുന്ദുദ്യാദി ഗ്രന്ഥ'ത്താൽ ഞാൻ പറഞ്ഞുതരാം എന്നാണ് ശങ്കരൻ പറഞ്ഞിരിക്കുന്നത്. പശുവിൻെറ കുളമ്പടയാളം നോക്കിപ്പോയി പശുവിനെ കണ്ടുപിടിക്കുന്നതുപോലെ ആത്മപ്രാപ്തികൊണ്ട് സർവ്വവും ലഭിക്കുന്നു.

ജ്ഞാനത്തെക്കുറിച്ച ചർച്ചയിൽ 'ലാഭം' എങ്ങനെ, കടന്നുവരുന്നു? ജ്ഞാനവും ലാഭവും ഏകാർത്ഥമാണ്. ആത്മാവിനെ ലഭിക്കായ്ക അജ്ഞാനം. ആത്മലാഭം ജ്ഞാനം. മറെറാരു വസ്തുവിൻെറ ലാഭം എന്നുപറയുമ്പോൾ അതുവരെ ഇല്ലാതിരുന്ന ആ വസ്തു കിട്ടലാണ്. ലഭിച്ച ആളും ലഭിച്ച വസ്തുവും വെവ്വേറെയാണ്. ആത്മലാഭത്തിൻെറ കാര്യത്തിൽ അങ്ങനെയല്ല. മററു വസ്തുക്കൾ ലഭിക്കാനുള്ള ശ്രമത്തിൽ മിത്ഥ്യാജ്ഞാനജനിതമായ 'കാമക്രിയ'കൾ പ്രഭവിക്കുന്നുണ്ട്. ആത്മാവിൻെറ ലാഭത്തിൽ അങ്ങനെയല്ല. ആത്മാവ് നമ്മിൽത്തന്നെയുള്ള നിത്യലബ്ധസ്വരൂപമാണ്. അത് സത്യവിദ്യകൊണ്ട് പ്രാപ്തവുമാണ്. വിദ്യകൊണ്ട് മറഞ്ഞിരിക്കുന്ന ആത്മാവിനെ വ്യാകൃതമാക്കുന്നു എന്നല്ലാതെ, അവിടെ തന്നിൽനിന്നന്യമായ മറെറാരു വസ്തു ലഭിക്കാനുള്ള കാമമേ ഇല്ല. കീർത്തി, ശ്ലോകം എന്നിവയാണ് ആത്മജ്ഞാനത്തിൻെറ ഫലം. ശ്ലോകം എന്നാൽ പദവൃത്തബദ്ധമായ കവിത എന്നു മാത്രമല്ല അർത്ഥം. ആചാര്യർ ശ്ലോകപദത്തിന് മുമുക്ഷുവിന് ലഭിക്കുന്ന 'മുക്തി'എന്നർത്ഥം കൊടുക്കുന്നു. 'പുണ്യശ്ലോകൻ' എന്ന് പറയുമ്പോൾ നാം കവിത എന്ന അർത്ഥമല്ലല്ലോ വിവക്ഷിക്കുന്നത്!

**8. തദേതത്പ്രേയഃ പുത്രാത്, പ്രേയോവിത്താത്, പ്രേയോ $f$ ന്യസ്മാത് സർവ്വ സ്മാത് അന്തരതരം, യദയമാത്മാ. സ യോ $f$ ന്യമാത്മനഃ പ്രിയബ്രൂവാണം ബ്രൂയാത്, പ്രിയം രോത്സ്യതീതി, ഈശ്വരോഹ, തഥൈവസ്യാത്; ആത്മാനമേവ പ്രിയമുപാസീത; സയ ആത്മാനമേവ പ്രിയ മുപാസ്തേ ന ഹാസ്യപ്രിയം പ്രമായുകം ഭവതി.**



അത് പുത്രനേക്കാളും വിത്തത്തെക്കാളും മററു സർവ്വവസ്തുക്കളെക്കാളും പ്രിയങ്കരമാണ്; അവയെക്കാളെല്ലാം അടുത്താണ്; ഉള്ളിൽത്തന്നെ ഇരിക്കുന്നതിനാൽ! ആത്മാവിനെക്കാൾ പ്രിയങ്കരമായി മറേറതെങ്കിലുമുണ്ട് എന്നു പറയുന്നവനോട് 'ആ പ്രിയം നാശമുള്ളതാണ്' എന്നു പറയുക. ഈശ്വരൻ തീർച്ചയായും അപ്രകാരം വരുത്തുന്നു. ആത്മാവിനെ മാത്രം പ്രിയമായി ഉപാസിക്കുക. ആത്മാവിനെ പ്രിയമായി ഉപാസിക്കുന്നവൻെറ പ്രിയം മാത്രം നാശമില്ലാത്തതാണ്.

പുത്രൻ തീർച്ചയായും മനുഷ്യർക്ക് പ്രിയപ്പെട്ടവനാണ്. അതിനാലാണല്ലൊ മനുഷ്യർ വിവാഹിതരായി കുടുംബങ്ങൾ സ്ഥാപിക്കുന്നതും വംശവർദ്ധന നടത്തുന്നതും. പണവും മനുഷ്യർക്കു പ്രിയമാണ്. തനിക്കുവേണ്ടിയും തൻെറ പുത്രന്മാർക്കുവേണ്ടിയും വംശത്തിനുവേണ്ടിയും മനുഷ്യർ ധനം സമ്പാദിച്ചു കൂട്ടുന്നു. അതിനായി എന്തെല്ലാം ഭഗീരഥപ്രയത്നങ്ങൾ ചെയ്യുന്നു! പക്ഷേ സ്വന്തം ജീവന് ആപത്തുവരുമെന്നു കണ്ടാൽ അതേ മനുഷ്യർ സർവ്വ സ്വത്തുക്കളും ഉപേക്ഷിച്ച് സ്വപുത്രൻെറ ജീവനെപ്പോലും ഓർക്കാതെ അപകടസ്ഥലത്തുനിന്ന് പലായനം ചെയ്യുന്നു. കാരണം, ബാഹ്യവസ്തുക്കളേക്കാൾ പ്രധാനം ആന്തരമായ പ്രാണനാണെന്നതുതന്നെ. പ്രാണൻെറയും ആന്തരമായ ആത്മാവാണ് വാസ്തവത്തിൽ പ്രിയങ്കരം; ആ ആത്മാവിനോടുള്ള നിരതിശയപ്രേമമാണ്, ആത്മോപാസന കൊണ്ട് ലഭ്യമാകുന്നത്; അല്ലാതെ സ്വന്തപ്രാണൻ നിലനിർത്താനുള്ള സഹജവാസന വളർത്തലല്ല ആത്മോപാസന. ആത്മോപാസനയ്ക്ക്, വിവാഹം കഴിച്ച് പുത്രനെ ലഭിക്കുന്നതിനേക്കാൾ മഹത്തായ പ്രയത്നം ആവശ്യമാണ്. ധന സമ്പാദനത്തിന് വേണ്ട പ്രയത്നത്തേക്കാൾ കഠിനപ്രയത്നം ആവശ്യമാണ്. ആത്മവും അനാത്മവും പ്രിയങ്കരങ്ങളാണെന്നും ഇവയിൽ ഒന്നിനെ സ്വീകരിക്കണമെന്നും വരുമ്പോൾ ആത്മത്തെ സ്വീകരിക്കണം. ഇതിനു കാരണം എന്താണെന്നുവെച്ചാൽ, അനാത്മത്തെ സ്വീകരിച്ച് 'പുത്രനും വിത്തവും ആത്മാവിനേക്കാൾ പ്രിയങ്കരമാണ്' എന്നു പറയുന്നവനോട് അങ്ങനെയല്ല, അവ നാശമുള്ളവയാണ് എന്നു പറയാനുള്ള സാമർത്ഥ്യം അഥവാ വൈദഗ്ദ്ധ്യം ഉണ്ടാവണമെങ്കിൽ അവൻ അനാത്മത്തെ ത്യജിച്ച് ആത്മത്തെ സ്വീകരിച്ചവനാവണം. അനാത്മത്തെ സ്വീകരിച്ചു ജീവിക്കുന്നവർ അതു പറഞ്ഞാൽ ആളുകൾ അവനെ ആത്മജ്ഞാനി എന്നു പറയുകയില്ല. മറിച്ച്, സ്വജീവിതത്തിൽ വിവാഹവും കുടുംബവും പുത്രന്മാരും സ്വത്തും ഒക്കെ ആർജ്ജിച്ചു ജീവിച്ചിട്ട് മററുള്ളവരോട് മറിച്ച് ഉപദേശിക്കുന്നു എന്ന് കരുതുകയേ ഉള്ളു. (ഇത് എനിക്ക് അനുഭവമാണ്. ഒരു ജന്മത്തിലെ ആത്മോപാസന മറുജന്മത്തിലേക്ക് ഈശ്വരത്വപ്രാപ്തി തരുമെന്നതിനാൽ സംസാരിക്കും ആത്മോപാസനവേണം എന്നു മാത്രം പറയുന്നു!) ആത്മജ്ഞാനി 'ഈശ്വര'നാണ്. അവൻ പറയുന്നത് അതേപടി ഫലിക്കുന്നതിനാൽ പ്രവാചകനാണ്. ഈശ്വരനെന്ന പദം ക്ഷിപ്രവാചി എന്നർത്ഥത്തിൽ മുമ്പ് പ്രസിദ്ധമായിരുന്നു. (ഉപയോഗിച്ചിരുന്നു) എന്ന് ശാങ്കരഭാഷ്യം പറയുന്നുണ്ട്. ആത്മോപാസന കൊണ്ട് ക്ഷിപ്രം (വേഗത്തിൽ) ഫലം ലഭിക്കുന്നു. അതിനാൽ ഈശ്വരൻ അഥവാ ക്ഷിപ്രപ്രസാദിയാണ് ആത്മജ്ഞാനി. ആത്മജ്ഞാനിക്കു മാത്രമാണ് തനിക്കു പ്രിയപ്പെട്ട വസ്തുക്കൾ (പുത്രൻെറ ആത്മാവ്, പ്രപഞ്ചവസ്തുക്കൾ) അവ അനാത്മമായിരുന്നാൽ പോലും മരണശീലമുള്ളവയല്ല എന്ന ബോധമുള്ളത്.

അവ നിത്യമാണ്. ഉപനിഷത്തുക്കളുടെ ലക്ഷ്യമായ 'ബ്രഹ്മവിദ്യ' 'ആത്മേത്യേവോപാസീത' എന്ന വാക്യത്തിന്റെ അർത്ഥത്തിൽ മുഴുവനായി ഉൾച്ചേർന്നിരിക്കുന്നു. Even when there is no sun, moon, stars, fire or lightning, one can experience one's own thought and reasoning brighter than any phenomenal light. Hence, the inner knowledge of the self is considered to be even brighter than the sun എന്ന നിത്യചൈതന്യയതിയുടെ വാക്യത്തിന്റെ വാക്യാർത്ഥം മനനശീലരെ ആനന്ദിപ്പിക്കുന്നതാണ്. (Page 174. Vol.I)

9. തദാഹുര്യദ് ബ്രഹ്മവിദ്യയാ സർവ്വം ഭവിഷ്യന്തോ മനുഷ്യാമന്യന്തേ.
കിമു തദ് ബ്രഹ്മാവേദ്യ സ്മാത്തത് സർവ്വ മഭവദിതി.

അവർ പറയുന്നു: "മനുഷ്യർ വിചാരിക്കുന്നു ബ്രഹ്മവിദ്യയാൽ സർവ്വവും ഭവിക്കുന്നു എന്ന്. പക്ഷേ, ആ ബ്രഹ്മം ഏതിനെ അറിഞ്ഞിട്ടാണ് സർവ്വമായി ഭവിച്ചത്?" ജന്മ, ജരാ, മരണ, പ്രബന്ധചക്രഭ്രമണകൃതമായ ദുഃഖോദകാപാരമഹോദധിയായ സംസാരസമുദ്രത്തിൽ അതിനെ തരണം ചെയ്യിക്കുന്ന 'പ്ലവ'രൂപമായ ഗുരുവിനെ സമീപിച്ച് ശാശ്വതമായ സത്യത്തെ അറിയാൻ ബ്രാഹ്മണർ പ്രയത്നിക്കുന്നു. മനുഷ്യരായ ബ്രാഹ്മണർ ബ്രഹ്മവിദ്യയാൽ നിശ്രേയസവും അഭ്യുദയവും നേടുന്നു. സർവ്വവും ബ്രഹ്മം തന്നെയാണ്. ബ്രഹ്മം ഏതു വിദ്യയാലാണ് സർവ്വവുമായി ഭവിച്ചത്?

10. ബ്രഹ്മ വാ ഇദമഗ്ര ആസീത, തദാത്മാനമേവാ വേത്.
അഹം ബ്രഹ്മാസ്മീതി. തസ്മാത്തത് സർവ്വമഭവത; തദ്ധ്യോയോ
ദേവാനാം പ്രത്യബുദ്ധ്യത സ ഏവ തദഭവത്, തഥർഷീണാം,
തഥാ മനുഷ്യാണാം. തദ്ധൈതത്പശ്യൻ ഋഷിർവ്വം മദേവഃ
പ്രതിപേദേ, അഹം മനുരഭവം സൂര്യശ്ചേതി. തദിദമപ്യേതർഹിയ
ഏവം വേദ, അഹം ബ്രഹ്മാസ്മീതി, സ ഇദം സർവ്വം ഭവതി,
തസ്യഹ ന ദേവാശ്വനാഭൂത്യാ ഈശതേ. ആത്മാഹ്യേഷാം
സ ഭവതി; അഥ യോ $f$ ന്യാം ദേവതാമുപാസ്തേ, അന്യോ $f$ സാ
പന്യോ $f$ ഹമസ്മീതി, ന സവേദ, യഥാപശുരേവം സ ദേവാനാം.
യഥാഹ വൈ ബഹവഃ പശവോ മനുഷ്യം യുഞ്ജുഃ
ഏവമേകൈകഃ പുരുഷോ ദേവാൻ ഭൂനക്തി; ഏകസ്മിന്നേവ
പശാവാദീയമാനേ $f$ പ്രിയം ഭവതി, കിമു ബഹുഷു?
തസ്മാദേഷാം തന്നപ്രിയം യദേതൻ മനുഷ്യ വിദ്യുഃ

**ഇത് ആദിയിൽ ബ്രഹ്മമായിരുന്നു. ഇത് 'ഞാൻ ബ്രഹ്മമാകുന്നു' എന്നു മാത്രം അറിഞ്ഞു. അതിനാൽ അത് സർവ്വവും ആയി ഭവിച്ചു. ദേവന്മാർക്കിടയിൽ ആര് ഇപ്രകാരം അറിയുന്നുവോ (പ്രത്യബുദ്ധതേ) അവൻമാത്രം ബ്രഹ്മമായി ഭവിക്കുന്നു. അതുപോലെ ഋഷിമാരിലും മനുഷ്യരിലും. (ഇതറിഞ്ഞവൻ ബ്രഹ്മമായി ഭവിക്കുന്നു). ഋഷി വാമദേവൻ ഇപ്രകാരം അറിഞ്ഞ് 'ഞാൻ സൂര്യനും മനുവുമാണ്'എന്നറിഞ്ഞു. ആരെല്ലാം 'ഞാൻ ബ്രഹ്മമാണ്' എന്നറിയുന്നുവോ അവരെല്ലാം ഈ സർവ്വം (ഇദം സർവ്വം) ആയി ഭവിക്കുന്നു. ദേവന്മാർക്കുപോലും അതിനെ**



തടുക്കാൻ ശക്തിയില്ല. കാരണം, ജ്ഞാനി, ദേവന്മാരുടെയും ആത്മാ വായി ഭവിക്കുന്നു. അന്യദേവതകളെ ഉപാസിക്കുകയും 'ഞാൻ അതിൽനിന്ന് അന്യമാണ്' (അഹം അന്യം അസ്മി) എന്നു ധരിക്കുകയും ചെയ്യുന്നവർ അറിയുന്നില്ല. അവർ ദേവന്മാർക്ക്, പശുക്കൾ മനുഷ്യർക്കെന്നപോലെ, വെറും മൃഗങ്ങളാണ്. ധാരാളം പശുക്കൾ ഒരു യജമാനനെ സേവിക്കുന്നതുപോലെ ഓരോരോ മനുഷ്യരും ദേവന്മാരെ സേവിക്കുന്നു. യജമാനന് ഒരു പശു നഷ്ടപ്പെട്ടാൽത്തന്നെ അപ്രിയമാണ്. അപ്പോൾ ധാരാളം പശുക്കൾ നഷ്ടപ്പെട്ടാലത്തെ സ്ഥിതി എന്താണ്? അതിനാൽ മനുഷ്യർ ആത്മാവിനെ ഉപാസിക്കുന്നത് ദേവന്മാർക്ക് അപ്രിയമാണ്. ആദിയിൽ ചൈതന്യം (ബ്രഹ്മം) മാത്രം ഉണ്ടായിരുന്ന അവസ്ഥയിൽ 'ഞാൻ ചൈതന്യമാണ്' എന്നല്ലാതെ 'ഞാൻ ജഡമാണ്' എന്ന അറിവ് വരുന്നതേയില്ല. ജഡവസ്തുവിന്റെ ആവിർഭാവത്തിനുശേഷം മാത്രമാണ് ഞാൻ ജഡമായ ഈ ശരീരമോ, ചേതനമായ ആത്മാവോ എന്ന ചോദ്യം വരുന്നതും ചേതനമായ ബ്രഹ്മമാണെന്ന ബ്രഹ്മവിദ്യയിൽ മനുഷ്യർ എത്തിച്ചേരുന്നതും. ജഡം സൃഷ്ടിക്കപ്പെടാത്ത ഊർജ്ജാവസ്ഥയിൽ ഞാൻ ചൈതന്യമാണെന്ന് മാത്രം അറിയുന്ന ബ്രഹ്മചൈതന്യത്തിൽനിന്ന് ജഡപ്രപഞ്ചം ഭവിക്കയാണ് ചെയ്തത്. ഈ ആദിമാവസ്ഥയെ അറിയുന്ന ശാസ്ത്രജ്ഞൻ 'ഞാൻ ആദിമ ബ്രഹ്മാവസ്ഥയാകയാൽ, ജഗത്തിന്റെ കാരണമായ ആദിദേവനായ സൂര്യനും, മാനവബോധമാകുന്ന പ്രാണോർജ്ജത്തിന്റെ ജനയിതാവായ ആദി മനുഷ്യനും (മനു) ഞാൻ തന്നെ' എന്നറിയുന്നു. അത്തരം ആളുകളാണ് അദ്വൈതികളായ സർവ്വേശ്വരവാദികൾ. ഇത്തരക്കാർ എപ്പോഴും എണ്ണത്തിൽ കുറവായിരിക്കും. കാരണം, ദ്വൈതഭാവനയുള്ള മതങ്ങൾക്ക് തങ്ങളുടെ ആജ്ഞാനുവർത്തികളായി തങ്ങളെ സേവിക്കുന്ന പശുക്കളെപ്പോലെയുള്ള മനുഷ്യരെ ആത്മോപാസകരായ അദ്വൈതികളായി കാണുന്നതിൽ അപ്രിയമാണ്. രാഷ്ട്രീയപ്പാർട്ടികൾ വോട്ടർമാരെ എന്നപോലെ വാക്കുകളാൽ തെററിദ്ധരിപ്പിച്ചും പ്രീണിപ്പിച്ചും തങ്ങളുടെ വരുതിക്കുള്ളിൽ ദ്വൈതമതങ്ങൾ അവരെ തളച്ചിടുന്നു. തപസ്വികളെ പിന്തിരിപ്പിക്കാൻ ദേവേന്ദ്രൻ അപ്സരസ്സുകളെ അയയ്ക്കുന്ന കഥകൾ ഇതിന്റെ ആലങ്കാരിക ഭാഷ്യങ്ങളാണ്. അറിവിന്റെ കനി വിലക്കപ്പെട്ടതാണെന്ന ശാസനം ഇതേ അർത്ഥത്തിലെടുക്കാവുന്നതാണ്. പാലും തേനും ഒഴുകുന്ന സുഖസമൃദ്ധമായ കൊട്ടാരങ്ങളും ഉപവനങ്ങളും നല്കാമെന്ന പ്രലോഭനത്തിൽപെട്ട്, സ്വാത്മാവിനെ മനുഷ്യർ മറന്നു കളയുന്നതുകൊണ്ടാണ് അദ്വൈതികൾ ന്യൂനപക്ഷക്കാരായിരിക്കുന്നത്. ബുദ്ധനും ജിനനും ക്രിസ്തുവും നബിയും കൃഷ്ണനും ശങ്കരനും വിവേകാനന്ദനും വിശ്വാമിത്രനുമൊക്കെ 'അഹം ബ്രഹ്മം അസ്മി' എന്നു സാക്ഷാത്കരിക്കുമ്പോൾ, അവരെ ചെകുത്താന്മാരായി ചിത്രീകരിച്ച്, മററുള്ളവരെ ആ സാക്ഷാത്കാരത്തിൽനിന്നു വിലക്കാൻ, ദ്വൈതികൾ തീർച്ചയായും ശ്രമിക്കാതിരിക്കയില്ല. അത് എന്നും ഇന്നും നാം കാണുന്ന പ്രവണതയാണ്.

**ഈശ്വരൻ കണ്ടെത്തേണ്ട ലക്ഷ്യവും ജീവൻ അതിനെ അന്വേഷിക്കുന്നവനുമായിരിക്കുക; ജീവന് നിർദ്ദിഷ്ടമാർഗ്ഗങ്ങൾ ഉണ്ടായിരിക്കുക (കണ്ടെത്താൻ) ഇതൊക്കെ ദ്വൈതത്തെയല്ലേ സൂചിപ്പിക്കുന്നത്? അദ്വൈതമായിരുന്നെങ്കിൽ ആര് ആരെത്തേടി ഏതു മാർഗ്ഗത്തിൽ സഞ്ചരിക്കണം? ഉത്തരായനം,**

ദക്ഷിണായനം മുതലായ മാർഗ്ഗങ്ങൾക്ക് എന്തർത്ഥമാണുള്ളത്? എത്തുന്ന സ്ഥാനത്തിൽ എങ്ങനെ വ്യത്യാസമുണ്ടാകാനാണ്?

വചനംകൊണ്ട് വസ്തുവിൽ ശക്തി ജനിപ്പിക്കാൻ സാദ്ധ്യമല്ല. ശാസ്ത്രം ജ്ഞാപകം (informative) ആണ് കാരകം (creative) അല്ല. മേല്പറഞ്ഞ വചനങ്ങൾ ജ്ഞാപകമായ ശാസ്ത്രവചനങ്ങളാണ്. അവയെ നന്നായി ധരിക്കാം. ആ ധാരണയ്ക്കു ശേഷം ഉപാസനകൊണ്ട് ആത്മശക്തി ഉജ്ജ്വലിപ്പിക്കാതിരുന്നാൽ, സ്വാനുഭൂതി ഉണ്ടാക്കാതിരുന്നാൽ യാതൊരു പ്രയോജനവും ആ വചനംകൊണ്ടില്ല. ജീവാത്മാവ് ഈശ്വരനെ അന്വേഷിക്കണമെന്നും അന്വേഷിച്ചാൽ മാത്രമെ കണ്ടെത്തൂ എന്നും സൂര്യന്റെ ഉത്തരായനമാർഗ്ഗമാണ് അമൃതത്വപ്രാപ്തിക്ക് ഉത്തമം എന്നുമുള്ള വചനങ്ങൾ 'ജ്ഞാപക'മായ ശാസ്ത്രവചനങ്ങളായി മനസ്സിലാക്കുന്നപക്ഷം, ദ്വൈതഭാവന ഇല്ലാതാവും. ഉപ്പുകല്ലിനെപ്പോലെ അകത്തും പുറത്തും ഏകരസമായിരിക്കുന്നതാണ് ബ്രഹ്മം. മധുകാണ്ഡത്തിലും മുനികാണ്ഡത്തിലും ഈ ഏകത്വത്തെ അമൃതത്വമാർഗ്ഗമായി ഉപദേശിക്കുന്നു. ഉപനിഷത്തിന്റെ സർവ്വ ശാഖകളിലും ബ്രഹ്മൈകത്വ വിജ്ഞാനം നിശ്ചിതാർത്ഥമാണ്. ശാസ്ത്രത്തിന്റെ ഉപക്രമത്തിലും ഉപസംഹാരത്തിലും ശാസ്ത്രത്തിന്റെ സാരം നല്കുമ്പോൾ ഈ അമൃതത്വമായ ഏകത്വംതന്നെയാണ് പരികീർത്തിതമാകുന്നത്. അങ്ങനെയിരിക്കെ ഉപക്രമോപസംഹാരവിരുദ്ധമായ ദ്വൈതഭാവം ഗ്രന്ഥത്തിന്റെ മദ്ധ്യത്തിൽ വന്നുകൂടുക സംഭവ്യമല്ല. അതിനാൽ 'ബ്രഹ്മ'ശബ്ദത്തെ അന്വേഷിക്കപ്പെടുന്നത്, അന്വേഷിക്കുന്നത് (പരമാത്മ, ജീവാത്മ) എന്ന ദ്വന്ദ്വഭാവത്തിൽ കാണുന്നത് ശരിയല്ല. സ്വാനുഭൂതിതലത്തിൽ അവ രണ്ടല്ല, ഒന്നാണ്. ബ്രഹ്മം സംസാരിജീവനാണ് എന്ന് സ്ഥാപിക്കുന്നതും ശരിയല്ല. സംസാരിജീവനെക്കുറിച്ചും അതിന്റെ വ്യാപാരങ്ങളെക്കുറിച്ചും ഉള്ള അറിവല്ല ബ്രഹ്മവിദ്യ. 'അഹം ബ്രഹ്മാസ്മി' എന്ന ആദിമമായ ബ്രഹ്മവിദ്യയിൽ സംസാരപ്രപഞ്ചം ആവിർഭവിച്ചിട്ടേയില്ല; സംസാരിജീവനും ഉണ്ടായിട്ടില്ല. ജ്ഞാതാവും വസ്തുവും വെവ്വേറെയായിരുന്നെങ്കിൽ 'ഞാൻ ബ്രഹ്മമാണ്' എന്നല്ല 'അത് ബ്രഹ്മമാണ്' എന്നാണ് പറയുക. 'അത് (പ്രപഞ്ചം) ബ്രഹ്മമാണ്' എന്ന നിഗമനത്തിലെത്തിക്കുന്നത് ശാസ്ത്ര വിചാരമാണ് (ജ്ഞാപകം). പക്ഷേ, 'ഞാൻ ബ്രഹ്മമാണ്' എന്ന അനുഭൂതിയുണ്ടാവുന്നത് കാരകത്വമാണ് (creativity). രണ്ടും ചേർന്നാൽ അത്യുത്തമമായ ജ്ഞാനമാണ്.

മാണ്ഡൂക്യകാരികയിൽ ഒരു കോഴിമുട്ടയുടെ പകുതി പചിച്ച് ബാക്കിയിൽ നിന്ന് കുഞ്ഞിനെ ജനിപ്പിക്കാമോ എന്ന് ആചാര്യപാദർ ചോദിക്കുന്നുണ്ട്. ഛാന്ദോഗ്യ ഉപനിഷത്തിലും അദ്ദേഹം അർദ്ധജരതീയന്യായത്തെ പരാമർശിക്കുന്നുണ്ട്. ഇവിടെയും അദ്ദേഹം പറയുന്നു. ഒരു സ്ത്രീയുടെ പകുതി ഭാഗം യൗവനയുക്തവും ബാക്കി പകുതി ജരാനര ബാധിച്ചതുമാണെന്ന് പറയുമ്പോലെയാണ് ബ്രഹ്മവിദ്യയും സംസാരിവിദ്യയും ഒന്നാണെന്നു പറയുന്നതെന്ന്. സംസാരവും നിർവ്വാണവും ഒന്നാണ് എന്ന് പ്രജ്ഞാപാരമിതത്തിലുണ്ട്. അർദ്ധജരതീയന്യായം ഒരു 'ഷ്രോഡിംഗർ പൂച്ച'യാണ്. അത് കേൾക്കുന്നവരുടെ മനസ്സിൽ ഇത് നുണയോ സത്യമോ, ഞങ്ങൾക്കിതു വിശ്വസിക്കാമോ എന്ന സംശയം സൃഷ്ടിക്കും. സംശയാത്മാ വിനശ്യതി എന്നാണല്ലോ ഗീത പറയുന്നത്. അതുകൊണ്ട് മററുള്ളവരിൽ



സംശയം ജനിപ്പിക്കയും അവരെ അപ്രകാരം നാശത്തിലേക്ക് നയിക്കുകയും ചെയ്യുന്ന വിധത്തിലുള്ള പരാമർശങ്ങൾ ഒഴിവാക്കണമെന്നാണ് ശങ്കരൻ നിർദ്ദേശിക്കുന്നത്. ബ്രഹ്മം ഒന്നേ ഉള്ളൂ. ആ ഏകത്വത്തെ ശാസ്ത്രം (ശ്രുതി) പലയിടത്തും പ്രഖ്യാപിച്ചിട്ടുള്ളതുമാണ്. എവിടെ ദ്വൈതഭാവം കാണുന്നുവോ, അത് ബ്രഹ്മത്തിൽ അദ്ധ്യാരോപം ചെയ്യപ്പെട്ടതാണ് എന്ന് മനസ്സിലാക്കുക. (അസംസാരിയായ ബ്രഹ്മത്തിൽ സംസാരിഭാവം അദ്ധ്യാരോപമാണ്). അത് യഥാർത്ഥമല്ല. അതായത്, നിർവ്വാണത്തിൽ സംസാരഭാവം അദ്ധ്യാരോപം ചെയ്യപ്പെടുന്നു; (മറിച്ച് സംസാരത്തിൽ നിർവ്വാണവും ചിലർ ആരോപിക്കാറുണ്ട്). രണ്ടായാലും അത് അദ്ധ്യാസമാണ്—അദ്ധ്യാരോപമാണ്. വാസ്തവത്തിൽ ഒരേ ഒരു ബ്രഹ്മാവസ്ഥയിൽ ആരോപിക്കപ്പെടുന്ന അനേകം അവസ്ഥകളാണ് സംസാരിജീവന്റെ അവസ്ഥ.

ശരീരത്തിൽ പ്രവേശിച്ച ജീവാത്മാവെന്ന സംസാരിബ്രഹ്മം വാസ്തവത്തിൽ ശരീരത്തിൽ പ്രവേശിക്കുംമുമ്പുതന്നെ ബ്രഹ്മമായിരുന്നു; ജീവാത്മാവിന് ബ്രഹ്മജ്ഞാനം ലഭിക്കുംമുമ്പും അത് ബ്രഹ്മമായിരുന്നു; സർവ്വവും ബ്രഹ്മം തന്നെയാണ്. അവിദ്യയാൽ ജീവാത്മാവ് തന്റെമേൽ 'ഞാൻ ബ്രഹ്മമല്ല'എന്ന ബോധം അദ്ധ്യാരോപം ചെയ്യുന്നു. ദയാലുവായ ആചാര്യൻ 'നാ സി സംസാരി' (നീ സംസാരിയല്ല) എന്ന് പ്രതിബോധിപ്പിക്കുമ്പോൾ മാത്രം അത് തന്റെ 'സ്വാഭാവികത'യെ ഗ്രഹിക്കുന്നു (ബ്രഹ്മസ്വരൂപമാണ് സ്വഭാവം)

ഇവിടെ പൂർവ്വപക്ഷത്തിരിക്കുന്ന പണ്ഡിതൻ ചോദിക്കയാണ്, 'സ്വാഭാവികവും ബ്രഹ്മം അറിഞ്ഞതുമായ ആ ആത്മാവ് എന്ത് എന്നു പറയുക?' ശങ്കരൻ പ്രതിവചിച്ചു: "താങ്കൾക്ക് ആത്മാവിനെ നേരത്തേ പറഞ്ഞുതന്നത് ഓർമ്മയില്ലേ? പ്രാണാപാനവ്യാനഉദാനസമാനന്മാരുടെ പ്രവൃത്തികളോടുകൂടി ശരീരത്തിലിരിക്കുന്ന ചൈതന്യത്തെ?" (ഛാന്ദോഗ്യ ഉപനിഷത്ത് ഭാഷ്യം കാണുക).

പൂർവ്വപക്ഷം: താങ്കൾ ഇത് പശുവാണ്, ഇത് കുതിരയാണ് എന്ന് പറയുന്നതല്ലാതെ ആത്മാവിനെ പ്രത്യക്ഷമായി ദർശിപ്പിച്ചു തരുന്നില്ല.

ശങ്കരൻ: ദ്രഷ്ടാവും ശ്രോതാവും മന്താവും വിജ്ഞാതാവുമായിരിക്കുന്നതാണ് ആത്മാവ്.

പൂർവ്വപക്ഷം: ദർശനാദിക്രിയകളുടെ കർത്താവിന്റെ സ്വരൂപം അപ്പോഴും പ്രത്യക്ഷമായി ദർശിപ്പിച്ചുതന്നില്ലല്ലോ. പോകുക എന്ന ക്രിയയല്ല പോകുന്നവൻ. ഛേദിക്കുക എന്ന ക്രിയയല്ല ഛേദിക്കുന്നവൻ.

ശങ്കരൻ: ദൃശ്യത്തിന്റെ ദ്രഷ്ടാവും ശ്രുതിയുടെ ശ്രോതാവും മതത്തിന്റെ മന്താവും വിജ്ഞാനത്തിന്റെ വിജ്ഞാതാവും ആത്മാവാണ്.

പൂർവ്വപക്ഷം: ഒരു 'ദർശന'ത്തിന്റെ ദ്രഷ്ടാവും 'ഘട'ത്തിന്റെ ദ്രഷ്ടാവും തമ്മിൽ എന്ത് വ്യത്യാസമാണുള്ളത്? ദൃശ്യത്തിലുള്ള വ്യത്യാസമല്ലാതെ? ദർശനം കാണുന്നതും ഘടം കാണുന്നതും ഒരേ ദ്രഷ്ടാവല്ലേ?

ശങ്കരൻ: ദൃശ്യവും ദ്രഷ്ടാവും ഒന്നായിത്തീരണമെങ്കിൽ ദൃശ്യം 'നിത്യ'മായ ദർശനമാവണം; ദ്രഷ്ടാവിന്റെ ദൃഷ്ടിയിൽ ആ ദൃശ്യം നിത്യമായി, മങ്ങാതെ, മറയാതെ നില്ക്കണം. ഇത് സംഭവിക്കാത്തപക്ഷം (ഘടാദികളുടെ കാര്യത്തിൽ) ദൃശ്യം കാണുന്നുണ്ട് ചിലപ്പോൾ, മററു ചിലപ്പോൾ കാണുന്നില്ല, അതിനെ മനസ്സിൽ നിരന്തരമായി ഓർമ്മവെക്കുന്നുമില്ല.

പൂർവ്വപക്ഷം: അപ്പോൾ, ദ്രഷ്ടാവിന് ശാശ്വതമായ ഒരു ദൃശ്യവും നശ്വരമായ ദൃശ്യവും—രണ്ടുതരം ദൃശ്യങ്ങൾ കാണാൻ സാധിക്കുന്നുണ്ടോ?

ശങ്കരൻ: തീർച്ചയായും. 'ദ്രഷ്ടാവിന്റെ ദർശനം ഒരിക്കലും നഷ്ടമാകുന്നില്ല' എന്ന് ശ്രുതിവചനമുണ്ട്. എന്നാൽ സാധാരണ ദൃശ്യങ്ങൾ കാണുന്നതിനുള്ള കണ്ണിന്റെ കഴിവ് ഇല്ലാത്തവരും ഉള്ളവരുമുണ്ട്. അന്ധന്മാർപോലും സ്വപ്നത്തിൽ ഘടാദിവസ്തുക്കളെ കാണുന്നുണ്ട്. ബാഹ്യദൃഷ്ടി പോയാലും ആന്തരദൃഷ്ടി നശിക്കുന്നില്ല എന്നതിന്റെ തെളിവാണത്. അതുകൊണ്ടാണ് ദൃഷ്ടിയുടെ ദൃഷ്ടി, ദൃശ്യത്തിന്റെ ദ്രഷ്ടാവ് എന്നൊക്കെ പറഞ്ഞത്. നിത്യമായ അന്തർദൃഷ്ടി ആത്മസ്വരൂപവും സ്വയം ജ്യോതിയുമാണ്. അതിനു പുറത്തുള്ള സ്വപ്നദൃഷ്ടി അനിത്യവും വാസനാപ്രത്യയവുമാണ്. സ്വപ്നദൃഷ്ടി എന്ന് പറഞ്ഞാലും ആ വാസനാജന്യമായ ദൃഷ്ടി സ്വപ്നത്തിലും ജാഗ്രത്തിലും വർത്തിക്കുന്നുണ്ട്. അഗ്നിയിൽ ചൂടെന്നപോലെ ആത്മാവിന്റെ സ്വരൂപമാണ് ദൃഷ്ടി. ആ അന്തർദൃഷ്ടിയിൽ നിന്നു വ്യത്യസ്തമായി മററൊരു ദ്രഷ്ടാവില്ല എന്ന് കണാദൻ സ്ഥാപിച്ചിട്ടുണ്ട്. ബ്രഹ്മം, നിത്യദൃക്രൂപവും അനിത്യമായ ദൃശ്യവിഷയങ്ങളാൽ അദ്ധ്യാരോപം ചെയ്യപ്പെടാത്തതുമായ ആ ചൈതന്യത്തെ മാത്രം അറിയുന്നു. [ചൈതന്യത്തെ മാത്രമേ അറിയുന്നുള്ളു. ജഡവസ്തുവെ അറിയുന്നതേയില്ല $-MC^2$ ആയാലും $+MC^2$ ആയാലും അതിന്റെ വർഗ്ഗം E മാത്രമാണ്, ചൈതന്യം മാത്രമാണ്].

പൂർവ്വപക്ഷം: ന വിജ്ഞാതേ വിജ്ഞാതാരം വിജാനീയാ (ബൃ.ഉ.) എന്ന് ശ്രുതിയുണ്ട്. (വിജ്ഞാനത്തിന്റെ വിജ്ഞാതാവിനെ അറിയാവതല്ല) വിജ്ഞാനത്തിന്റെ വിജ്ഞാതാവാണ് ആത്മനെന്ന് അങ്ങു പറഞ്ഞുവല്ലൊ. അത് അറിയാനാവാത്തതാണെങ്കിൽ അതിനെ എങ്ങനെ അറിയും?

മററു വസ്തുക്കളെ കിട്ടിയാൽ വീണ്ടും വസ്തുക്കൾ ലഭിക്കണമെന്ന ആശയുണ്ടാവും. മററ് വിജ്ഞാനങ്ങൾ ആർജ്ജിക്കുമ്പോഴും ഇനിയും പുതിയവ ആർജ്ജിക്കണമെന്ന് ആശയുദിക്കും. ആത്മജ്ഞാനം ലഭിച്ചാൽ മററൊരു ദർശനമോ മററൊരു വിജ്ഞാനമോ ആർജ്ജിക്കേണ്ടതില്ലാത്ത അവസ്ഥയിലെത്തും. ആ അർത്ഥത്തിൽ, ശ്രുതിവചനത്തെ എടുക്കണം. ദൃശ്യത്തിന് ദർശകനെ അറിയാനാവില്ല; അറിയാൻ ആഗ്രഹവും ഉണ്ടാകയില്ല. ദർശകന് ദൃശ്യത്തെ അറിയാനുള്ള ആശ പരമദർശനം ലഭിക്കുംവരെ ഉണ്ടാവും. അതായത്, അവിദ്യയുടെ അദ്ധ്യാരോപം ഇല്ലാതാവുന്നതുവരെ. സ്വരൂപവിഷയത്തിലുള്ള ആകാംക്ഷയല്ല, ആത്മാവിനെ വിഷയമാക്കി ദർശിക്കുന്നതിലുള്ള ആകാംക്ഷയുമല്ല, അജ്ഞാനത്തിന്റെ അദ്ധ്യാരോപത്തിലുള്ള ആകാംക്ഷയാണ് ഇല്ലാതാവുന്നത്. വിജ്ഞാനത്തിന്റെ വിജ്ഞാതാവായ ബ്രഹ്മം താൻതന്നെയാണെന്നും തന്നെ അറിയാൻ ആത്മോപാസനയല്ലാതെ മററൊന്നും സഹായിക്കയില്ലെന്നും ഉള്ള അറിവാണ് ആ ശ്രുതിവചനത്തിലുള്ളത്.

'ഞാൻ ദൃശ്യങ്ങളുടെ ദ്രഷ്ടാവായ ആത്മമാണ്; ബ്രഹ്മമാണ്.' 'സാക്ഷാത് അപരോക്ഷാത്—സർവ്വാന്തര ആത്മാ അശനായധ്യതീതോ.' എന്ന് അനുഭവിച്ചവൻ സ്ഥൂലമോ സൂക്ഷ്മമോ അല്ലാത്തവനാണ്, ഞാൻ സംസാരിയല്ല എന്ന് ഭവാൻ പറഞ്ഞതുപോലെ, ബോധിക്കുന്നു. ബ്രഹ്മത്തിൽ ആരോപിക്കപ്പെടുന്ന



അബ്രഹ്മത്വത്തിൽനിന്ന് മുക്തി ലഭിക്കുമ്പോൾ ജീവാത്മാവ് സർവ്വവുമായി ഭവിക്കുന്നു. അതുകൊണ്ട്, ബ്രഹ്മവിദ്യയാൽ സർവ്വവുമായി ഭവിക്കുന്നു എന്നു പറയുന്നു. ബ്രഹ്മവിദ്യയുടെ ഫലം സർവ്വഭാവാപത്തിയാണ്. അതിനെ ബലപ്പെടുത്തുന്നതിനായി ശ്രുതിമന്ത്രങ്ങളെ ഉദാഹരിക്കുന്നു. അതിനാണ് വാമ ദേവനെന്ന ഋഷിയുടെ അനുഭവവും അദ്ദേഹത്തിന്റെ 'അഹം മനുരഭവം സൂര്യശ്ച' എന്ന മന്ത്രദർശനവും പറയുന്നത്.

തദേതദ് ബ്രഹ്മ പശ്യൻ എന്നതുകൊണ്ട് ബ്രഹ്മവിദ്യയെ പരാമർശിക്കുന്നു. അഹം മനുരഭവം സൂര്യശ്ച എന്നതുകൊണ്ട് ബ്രഹ്മവിദ്യാഫലമായ സർവ്വഭാവാപത്തിയും പരാമർശിക്കുന്നുണ്ട്. സർവ്വഭാവാപത്തി മോക്ഷത്തിലേക്കു നയിക്കുന്നു. ഭക്ഷിച്ചാൽ വിശപ്പു മാറും. ബ്രഹ്മവിദ്യയാൽ മോക്ഷം ലഭിക്കും. വീര്യാതിശയമുള്ള ചൈതന്യവാന്മാരായ ദേവന്മാർ സർവ്വഭാവാപത്തി പ്രാപിക്കുന്നു. അല്പവീര്യന്മാരായ മനുഷ്യർക്ക് ചൈതന്യപൂർണ്ണമായ ബുദ്ധി ഇല്ലാത്തതുകൊണ്ടാണ് ഈ വിദ്യ നേടാൻ സാധിക്കാത്തത് എന്ന് ശങ്കരൻ അഭിപ്രായപ്പെടുന്നു. മഹാവീര്യന്മാരായ വാമദേവാദികളിലും ഹീനവീര്യരായ വർത്തമാനകാലത്തെ മനുഷ്യരിലും ബ്രഹ്മവും ബ്രഹ്മവിദ്യയും ഒരേപോലെതന്നെയാണിരിക്കുന്നത്. അതിനെ അല്പവീര്യന്മാർ അറിയുന്നില്ല എന്നുമാത്രം. മഹാവീര്യവാനായ ഒരു മനുഷ്യനിൽ ബ്രഹ്മവിദ്യ ആവിർഭവിക്കുന്നതിനെ തടയാൻ ആർക്കും സാധ്യമല്ല; മനുഷ്യർ ബ്രഹ്മചര്യത്താൽ ഋഷിമാർക്കും യജ്ഞത്താൽ ദേവന്മാർക്കും പ്രജകളാൽ പിതൃക്കൾക്കും ഋണപ്പെട്ടിരിക്കുന്നു. ബ്രഹ്മജ്ഞാനിയായ പുരുഷൻ യജ്ഞവും പ്രാജാപത്യവും (ദേവ പിതൃ ഋണ) ചെയ്യാതാവുമോ എന്ന ശങ്കകൊണ്ടാണ് അതിൽനിന്ന് (ബ്രഹ്മജ്ഞാനം) അവരെ തടയാൻ വിവിധ ശക്തികൾ ശ്രമിക്കുന്നത്. പശുക്കളെ ഉടമസ്ഥർ സ്വശരീരത്തെയെന്ന പോലെ സംരക്ഷിക്കുന്നു. ആ ശരീരത്തെ മററൊരാൾക്കു വിട്ടുകൊടുക്കുന്നതിലുള്ള വൈമുഖ്യത്താൽ അവർ (ദ്വൈതഭാവികളാകയാൽ) അദ്വൈതഭാവം വികസിക്കുന്നതിനെ ആഗ്രഹിക്കുന്നില്ല; അതിൽ അപ്രിയം കാണിക്കുന്നു. അദ്വൈതി ആരെയും സേവിക്കയില്ല; അയാൾ ആർക്കും ഒന്നിനും സ്വന്തമായിരിക്കയില്ല; അയാൾ സർവ്വർക്കും സ്വന്തമായി, സർവ്വ പ്രപഞ്ചത്തിന്റെയും നന്മയ്ക്കായി മാത്രം ചിന്തിക്കുന്നവനാണ്. അയാൾ ആരുടെയും ഭോഗ്യവിഷയമാകയില്ല. അദ്വൈതിയായ ബ്രഹ്മജ്ഞാനി പ്രഭാവശാലിയാണ്. ആ പ്രഭാവത്തെ ദ്വൈതികൾ ഭയപ്പെടുന്നത് സാധാരണയാണ്.

കാലം, കർമ്മം, മന്ത്രം, ഔഷധം, തപസ്സ് എന്നിവയെപ്പോലെ ചൈതന്യശാലികളായ ദേവന്മാർക്കും കർമ്മവിഘ്നംവരുത്താനും കർമ്മങ്ങൾക്ക് എളുപ്പത്തിൽ ഫലം കൊടുക്കാനുമുള്ള ശക്തി ഉണ്ടെങ്കിൽ, ശാസ്ത്രാനുഷ്ഠാനത്തിൽ മനുഷ്യർക്ക് അവിശ്വാസം ജനിക്കയില്ലേ എന്ന പൂർവ്വപക്ഷത്തിന്റെ ചോദ്യത്തിന് ഇല്ലെന്ന് ശങ്കരൻ ഉത്തരം പറയുന്നു. സർവ്വപദാർത്ഥങ്ങൾക്കും നിയതമായ നിമിത്തങ്ങളും ഉപാദാനകാരണങ്ങളും ഉള്ള ജഗത്ത് വൈചിത്ര്യമുള്ളതായി കാണപ്പെടുന്നു. ഈ വൈചിത്ര്യം 'സ്വഭാവ'മാണ് എന്ന പക്ഷം സ്വീകരിച്ചാൽ ഇതു രണ്ടും അനുപപത്തമാകുന്നു. 'കർമ്മമാണ് സുഖദുഃഖാദിഫലങ്ങൾക്കു നിമിത്ത'മെന്ന ശ്രുതിസ്മൃതികളുടെ പക്ഷം സ്വീകരിച്ചാൽ ദേവന്മാർ, ഈശ്വരൻ, കാലം

ഇവയ്ക്കൊന്നുംതന്നെ കർമ്മഫലത്തെ വിപര്യാസം ചെയ്യാൻ സാദ്ധ്യമല്ല. കർമ്മമാണ് അവയെ നിയന്ത്രിക്കുന്നത്. കർമ്മങ്ങൾ ശുഭകർമ്മവും അശുഭകർമ്മവും—ദേശം, കാലം, ഈശ്വരൻ മുതലായ കാരകങ്ങളെ അപേക്ഷിച്ചാണ് സംഭവിക്കുന്നത്, അല്ലാതെ മനുഷ്യരുടെ ഇച്ഛയ്ക്കനുസരിച്ചല്ല എന്നും നാം 'അനുഭവ'ത്തിൽ കാണുന്നു. അപ്പോൾ ദേവൻ, ദേശം, കാലം, ഈശ്വരൻ എന്നിവ കർമ്മത്തിൽ സഹായകങ്ങളായിരിക്കുന്ന ഘടകങ്ങളാണ് എന്നു സിദ്ധിക്കുന്നു. അപ്പോൾ പിന്നെ, ശാസ്ത്രാനുഷ്ഠാനത്തിൽ അവിശ്വാസം വരേണ്ട ആവശ്യമില്ല. ക്രിയാനുഗുണമായതല്ലാതെ വിപരീതഫലം തരാൻ ഈ ശക്തിക്കൊന്നും സാദ്ധ്യമല്ലെന്നും വേഗത്തിൽ ശുഭഫലം തരാൻ ഇവർക്കു സാധിക്കുമെന്നും ഗ്രഹിച്ചാൽ ശാസ്ത്രാനുഷ്ഠാനത്തിൽ വിശ്വാസം ഏറുകയേ ഉള്ളു.

ചിലപ്പോൾ ഈ ഘടകകാരണങ്ങൾ (കാലം, ഈശ്വരൻ etc...) മനുഷ്യന്റെ പൂർവ്വജന്മകർമ്മങ്ങളെ ആശ്രയിച്ച് ഈ ജന്മത്തിൽ കർമ്മവിഘ്നം വരുത്താറുണ്ട്. കർമ്മം, കാലം, ദൈവം, ദ്രവ്യം എന്നിവയുടെ സ്വഭാവത്തെയും ഗുണത്തെയും അവയുടെ 'അനിയതത്വം' കാരണം അറിയാൻ പ്രയാസമാകയാൽ (ദുർവിജ്ഞേയം) ലോകം അവയുടെ കൃതങ്ങളാൽ മോഹിക്കപ്പെടുന്നു. ചിലർ പറയും കർമ്മം മാത്രമാണ് ഈ അനുഭവത്തിന് (ഫലത്തിന്) കാരണമെന്ന്; മററു ചിലർ പറയും, ദൈവമാണെന്ന്; ഇനിയും ചിലർ പറയും കാലമാണെന്ന്; ദ്രവ്യാദികളുടെ സ്വഭാവമാണിതെന്ന് ഇനി ഒരുകൂട്ടർ പറയും. ഇവ എല്ലാം ചേർന്നതാണെന്ന് (സർവ്വ ഏതേ സംഹതാ) മററു ചിലർ പറയും. വേദസ്മൃതികൾ കർമ്മത്തിന്റെ പ്രാധാന്യം അംഗീകരിച്ച് ഇങ്ങനെ പറയുന്നു: "പുണ്യോ വൈപുണ്യേന കർമ്മണാ ഭവതി പാപഃ പാപേന" (ബൃ.ഉ. III 2-13). മേൽപ്പറഞ്ഞ ഘടകങ്ങളെല്ലാംതന്നെ അതാതു വിഷയങ്ങളിൽ പ്രാധാന്യമുള്ളവയാണ്. ഒരു ഘടകം തന്റെ മണ്ഡലത്തിൽ പ്രാധാന്യമാർജ്ജിക്കുമ്പോൾ മററുള്ളവയുടെ പ്രാധാന്യം താല്ക്കാലികമായി കുറയുന്നു എന്നേ ഉള്ളൂ. കർമ്മംകൊണ്ടുള്ള ഫലപ്രാപ്തിയുടെ ഐകാന്തികത്വം ശാസ്ത്രങ്ങൾ ന്യായംകൊണ്ട് നിർദ്ധാരിതം ചെയ്തിട്ടുണ്ട്. മററു കർമ്മഫലങ്ങളുടെ പ്രാപ്തിക്ക് വിഘ്നം വരുത്താൻ മേല്പറഞ്ഞ ദേവാദിഘടകങ്ങൾക്കു സാധിക്കും. പക്ഷേ, ബ്രഹ്മപ്രാപ്തിക്കു തടസ്സം വരുത്താൻ അവർക്ക് സാദ്ധ്യമല്ല. ബ്രഹ്മപ്രാപ്തി സംഭവിക്കുന്നത് 'വിദ്യ' ഉണ്ടാവുമ്പോഴാണ്. ലോകത്തിൽ ദ്രഷ്ടാവിന്റെ കണ്ണ് പ്രകാശരശ്മിയുമായി സംയോഗം നടത്തുന്ന കാലത്താണ് രൂപാഭിവ്യക്തി ഉണ്ടാവുന്നത്. അതുപോലെ ആത്മാവിന് വിജ്ഞാനവുമായി സംയോഗം ഭവിക്കുമ്പോൾ, ഇരുട്ട് നീങ്ങി (അവിദ്യ നീങ്ങി)പ്പോകുന്ന കാലത്ത് ബ്രഹ്മസ്വരൂപം വെളിവാകുന്നു. വെളിച്ചത്തിന്നു മുമ്പിൽ ഇരുട്ടെന്നപോലെ അവിദ്യ നീങ്ങുമ്പോൾ ആത്മാവ് ചൈതന്യസ്വരൂപമാകുന്നു; സ്വയം ദേവനാകുന്നു. അപ്പോൾ പിന്നെ, ദേവാത്മാവ്തന്നെ ആയിത്തീർന്ന ബ്രഹ്മവിത്തിന്റെ മുമ്പിൽ എങ്ങനെ തടസ്സങ്ങൾ സൃഷ്ടിക്കാൻ ദേവന്മാർക്കാവും?

"ആത്മാസ്വരൂപം ധ്യേയം യത്തത് സർവ്വശാസ്ത്രവിജ്ഞേയം ബ്രഹ്മ ഹി യസ്മാത്, ഏഷാം ദേവാനാം, സ ബ്രഹ്മവിദ്ഭവതി." ബ്രഹ്മജ്ഞാനി ദേവന്മാരുടെ ധ്യാനവിഷയവും സർവ്വശാസ്ത്രവിജ്ഞേയവുമായ ബ്രഹ്മംതന്നെയാണ്. ബ്രഹ്മവിദ്യയുടെ സമകാലത്തിൽ (Simultaneous എന്നാണ് സമകാലത്തിനർത്ഥം എന്ന് ശ്രദ്ധിക്കുക). അവിദ്യാജന്യമായ സർവ്വ തടസ്സവും നീങ്ങുന്നു. ദേശം, കാലം, നിമിത്തം മുതലായവയാൽ സീമിതമാക്കപ്പെട്ട അനാത്മവിഷയത്തിന്റെ ഫലങ്ങളെ മാത്രമെ മേല്പറഞ്ഞ ദേവാദിഘടകങ്ങൾക്ക് മാററിമറിക്കാനും തടസ്സപ്പെടുത്താനും ത്വരിതപ്പെടുത്താനും കഴിയൂ. വിദ്യാസമകാലത്തിൽ ആത്മഭൂതമായിരിക്കുന്ന ബ്രഹ്മവിത്ത് ദേശകാലനിമിത്തങ്ങളാൽ സീമിതമല്ല; അതിനെ സ്പർശിക്കാൻ ഒരു ദേവനും സാദ്ധ്യമല്ല.



ഇവിടെ ശങ്കരൻ പൂർവ്വപക്ഷത്തോട് സന്തതവിദ്യ, വിച്ഛിന്നവിദ്യ എന്നിവയെക്കുറിച്ച് ഒരു ചർച്ചയിൽ ഏർപ്പെടുന്നത് ശ്രദ്ധേയമാണ്. Stream of Consciousness സന്തതം (Continuous) ആണോ വിച്ഛിന്നം (interrupted) ആണോ എന്നാണ് ചർച്ചാവിഷയമായി എടുത്തിരിക്കുന്നത്. ഒരു ജീവിക്കും തന്റെ ജീവിതകാലത്ത് സന്തതവിദ്യ (Continuous stream of consciousness) സാദ്ധ്യമല്ലെന്ന് ശങ്കരൻ പറയുന്നു. ദൈനന്ദിനകൃത്യങ്ങൾ ചെയ്യുമ്പോഴൊക്കെ വിദ്യയ്ക്ക് മുറിവ് (വിച്ഛിന്നം) സംഭവിക്കുന്നുണ്ട്. ഉപജീവനപ്രക്രിയയ്ക്കുവേണ്ടി അപരാവിദ്യകളെ ആശ്രയിക്കേണ്ടിവരുമ്പോഴും അത് വിച്ഛിന്നമാകുന്നുണ്ട്. എന്നാലും ഈ മുറിവുകൾക്ക് അഥവാ ഇടവേളകൾക്കു ശേഷം വീണ്ടും മനസ്സ് പരാവിദ്യയിലേക്കു തിരിച്ചു വരുമ്പോൾ ആദ്യത്തെ വിദ്യാപ്രവാഹവും ഇടവേളയ്ക്കുശേഷമുള്ള രണ്ടാമത്തെ വിദ്യാപ്രവാഹവും തമ്മിൽ വ്യത്യാസമില്ല. അവ ഒന്നാണ്.

(സംസാരജീവിതം നയിക്കുന്നവർക്കും സന്യാസിക്കും ഇത് ബാധകമാണ്. സന്യാസികളും ദൈനംദിന ജീവിതാവശ്യങ്ങൾ നിർവ്വഹിക്കുന്ന അവസരങ്ങളിലും ആശ്രമം നടത്തിപ്പിനുവേണ്ട കാര്യങ്ങൾ ചെയ്യുമ്പോഴും ഉറക്കത്തിലും വിച്ഛിന്നവിദ്യരാണ്. എന്നാൽ, വിദ്യാപ്രവാഹം ഒരിക്കൽ ഉണ്ടായ ഒരു വ്യക്തി മരണംവരെ, വിച്ഛിന്നമെങ്കിലും ആ വിദ്യാപ്രവാഹത്തെ തുടരുന്നപക്ഷം അയാൾ ജീവിതം അവസാനിക്കുമ്പോൾ— മരണാനന്തരം—സന്തത വിദ്യാപ്രവാഹത്തെ അനുഭവിക്കുന്നതാണ്). ദിക്കുകളെ നന്നായി അറിയുന്ന ആളുകൾക്കുപോലും ചിലപ്പോൾ ദിഗ്വിപര്യയ വിഭ്രമം ഉണ്ടാകുന്നു. അതുപോലെ 'വിദ്യാ' പ്രാപ്തിക്കു മുമ്പ് പൂർവ്വോല്പന്നങ്ങളായ വിപരീതപ്രത്യയങ്ങളിൽനിന്നു ജനിച്ച സംസ്കാരങ്ങളുടെ സ്മൃതികൾ, വിപരീതപ്രത്യയഭ്രാന്തി, വിദ്യാപ്രാപ്തിക്കു ശേഷവും ജനിപ്പിക്കാൻ ഇടയുണ്ട്. സമ്യഗ്ജ്ഞാനപ്രാപ്തിക്കുശേഷവും ഇപ്രകാരമുള്ള വിപരീതപ്രത്യയസ്മൃതി ഉണ്ടാകുന്നപക്ഷം ചിലപ്പോൾ ശാസ്ത്രാർത്ഥ വിജ്ഞാനത്തിൽ സംശയം ജനിക്കാനും പ്രമാണങ്ങളെ അപ്രമാണങ്ങളാക്കാനും ഇടയാക്കുമെന്ന ബുദ്ധിമുട്ടുണ്ട്.

**ബ്രഹ്മജ്ഞാനിക്ക് ആർക്കും ആരോടും ഒരു ഋണവും വീട്ടാനില്ല. അബ്രഹ്മവിത്തായ ഒരു മനുഷ്യൻ സ്വാത്മാവിൽനിന്ന് വ്യതിരിക്തം എന്ന വിശ്വാസത്തോടെ, ഏതൊരു ഈശ്വരനെ ഉപാസിക്കുമ്പോഴും സ്തുതി, നമസ്കാരം, യാഗം, ബലി, ഉപഹാരം, പ്രണിധാനം, ധ്യാനം എന്നിവകളെ 'ആ ഈശ്വരൻ എന്നിൽ നിന്നു വ്യത്യസ്തമാണ്. ഞാൻ അവനെ, ഒരു കടക്കാരൻ കടംതന്നവനെ എന്ന പോലെ സേവിക്കണം' എന്നു വിചാരിച്ചിട്ടാണ് ചെയ്യുന്നത്. ആ വിചാരമാണ് അവിദ്യ. ഭാരം ചുമക്കുകയും പാൽ തരികയും ചെയ്യുന്ന വീട്ടുമൃഗങ്ങളെപ്പോലെയാണ് അവർ തങ്ങൾ ഉപാസിക്കുന്ന ഈശ്വരനെ സേവിക്കുന്നത്. അതു**

കൊണ്ടാണ് ദേവന്മാർ അവരെ തങ്ങളുടെ പശുക്കളായി വിചാരിക്കുന്നത്. ഇവിടെ ശങ്കരൻ ഒരു പ്രധാന വാചകം പറയുന്നു: "ഏതസ്യഹ്യ വിദു പോവർണ്ണാശ്രമാദി പ്രവിഭാഗവതോ f ധികൃതസ്യ കർമ്മണോ വിദ്യാസഹിതസ്യ കേവലസ്യ ച ശാസ്ത്രോക്തസ്യ കാര്യം മനുഷ്യത്വാദികോ ബ്രഹ്മാന്ത ഉത്കർഷഃ." വർണ്ണാശ്രമ ധർമ്മങ്ങൾക്കനുസൃതമായ കർമ്മങ്ങളും ആചാരങ്ങളും കൃത്യമായി ചെയ്യുന്നവർ (അറിവോടും അറിവില്ലാതെയും) അവിദ്യയുള്ളവരാണ് എന്നുവരികിൽപ്പോലും അവർ മനുഷ്യജന്മത്തിൽനിന്ന് ക്രമേണ ഉത്കർഷം പ്രാപിച്ച് ബ്രഹ്മത്വം പ്രാപിക്കുന്നു എന്നതാണത്. ശാസ്ത്രേണ വിപരീതവും അസ്വാഭാവികവുമായ ക്രിയകൾ ചെയ്യുന്നവർ മറിച്ച് മനുഷ്യജന്മത്തിൽനിന്ന് അപകർഷം പ്രാപിച്ച സ്ഥാവര വസ്തുക്കളായിത്തീരുന്നു. 'അഥ ത്രയോവാ വലോക' എന്ന് ഈ അദ്ധ്യായത്തിന്റെ അവസാനത്തിൽ പറയുന്ന മൂന്നു ലോകങ്ങൾ ഇവയാണ്. വിദ്യയുടെ കാര്യം സർവ്വാത്മഭാവമാണ്. അതല്ലാത്തതൊക്കെ അവിദ്യയുമാണ്. ഉപനിഷത്തുക്കൾ വിദ്യാവിദ്യാവിഭാഗപ്രദർശനത്തിനായിട്ടാണ് പറയപ്പെട്ടിരിക്കുന്നത്. ശാസ്ത്രത്തിന്റെ ലക്ഷ്യംതന്നെ ഇതാണ് എന്ന് ശങ്കരൻ പറയുന്നു. അവിദ്യയുള്ള മനുഷ്യന്റെ പാതയിൽ മാത്രമാണ് വിഘ്നവും അനുഗ്രഹവും നല്കാൻ ദേവന്മാർക്കു സാധിക്കുന്നത്. ഇവിടെ 'ദേവ'പദം പ്രകാശിക്കുന്ന നക്ഷത്രഗ്രഹാദികൾക്കും പിതൃക്കൾക്കുംകൂടി ബാധക മാണ്. ദൈവം, ഗ്രഹങ്ങൾ, പിതൃക്കൾ എന്നിവയെ പൂജാഹോമാദികളാലും വഴിപാടുകൊണ്ടും പ്രീതിപ്പെടുത്തി, അവരിൽനിന്ന് സുഖസൗകര്യങ്ങൾ പ്രതിഫലമായി വാങ്ങാമെന്നു കരുതുന്ന അവിദ്വാന്മാർ പശുപ്രായരാണെന്ന് ശങ്കരൻ ആവർത്തിച്ചാവർത്തിച്ച് സ്ഥാപിക്കുന്നുണ്ടെന്നത് ശ്രദ്ധേയമാണ്.

അനുഗീതയിൽ വ്യാസൻ പറയുന്ന വാക്കുകൾ ശങ്കരൻ ഉദ്ധരിക്കുന്നു:

ക്രിയാവദ്ഭിർഹി കൗന്തേയ
ദേവലോകഃ സമാവൃതഃ
ന ചൈതദിഷ്ടം ദേവാനാം
മർത്ത്യൈരുപരിവർത്തനം.

"കൗന്തേയാ, ദേവലോകം ക്രിയകൾ ചെയ്യുന്നവരാൽ സമാവൃതമാണ്. അതിനുപരിയായി മനുഷ്യർ പോകുന്നതിനെ ദേവന്മാർ ഇഷ്ടപ്പെടുന്നില്ല."

മനുഷ്യർ ദേവാദികർമ്മങ്ങൾ ചെയ്യുന്നതെന്തുകൊണ്ട്? വർണ്ണംകൊണ്ടും ആശ്രമംകൊണ്ടും എന്നാണ് ശങ്കരന്റെ ഉത്തരം. വർണ്ണം എന്നാലെന്ത്? ഏതൊന്നു നിമിത്തമായി പരതന്ത്രർഎന്നപോലെ സംസാരചക്രത്തിൽ കുടുങ്ങിക്കിടക്കുന്ന കർമ്മങ്ങൾ മനുഷ്യർ അനുഷ്ഠിക്കുന്നുവോ അതാണ് വർണ്ണം എന്ന് ശങ്കരൻ പറയുന്നു. അഗ്നിയെ സൃഷ്ടിച്ചതോടെ പ്രജാപതിയുടെ സർഗ്ഗം പരിപൂർണ്ണമായി. അതുകൊണ്ടാണ് അഗ്നിസർഗ്ഗത്തിനു ശേഷം ഇന്ദ്രാദിസർഗ്ഗം പറയാതിരുന്നത്. കർമ്മാധികാരത്തിനു ഹേതുവും അവിദ്യയുള്ളവർക്കു മാത്രം യോഗ്യവുമായ ഇന്ദ്രാദികളുടെ സൃഷ്ടിയെ ഇനി പറയാൻ പോകുന്നു. അഗ്നി ബ്രഹ്മമാണ്; ഊർജ്ജമാണ്; ബ്രാഹ്മണനാണ്. ഇന്ദ്രാദികൾ ക്ഷത്രിയരാണ്; ഊർജ്ജ ത്തിന്റെ മറ്റൊരു പ്രകാശനമാണ്. അതുകൊണ്ടാണ് അവർ തങ്ങളുടെ സാമ്രാജ്യത്തിലെ



പശുക്കൂട്ടങ്ങളെ തങ്ങളുടേതുതന്നെയാക്കി നിർത്താനും അതിനപ്പുറം കടത്താതെ നോക്കാനും രക്ഷകരായിരിക്കുന്നത്. ബ്രഹ്മത്തിൽനിന്നാണ് ക്രമത്തിൽ ബ്രാഹ്മണനും ക്ഷത്രിയനും വൈശ്യനും ശൂദ്രനുമുണ്ടായത്. അവർ ബ്രഹ്മത്തിന്റെ അംഗങ്ങളാണ്. അംഗങ്ങൾ ഒററയ്ക്കൊറ്റയ്ക്ക് നിന്നാൽ പൂർണ്ണ ബ്രഹ്മമാവുകയില്ല. ബ്രഹ്മം അവരോഹണക്രമത്തിൽ വന്ന വഴിയേ ആരോഹണക്രമത്തിൽ മനുഷ്യൻ ഉയരണം.



(ഛാന്ദോഗ്യഉപനിഷദ് ഭാഷ്യം നോക്കുക).

പത്താം മന്ത്രത്തിന്റെ വ്യാഖ്യാനത്തിൽ യതി, പൃഥ്വി, ദിശകൾ, സൂര്യൻ, സൂര്യനപ്പുറത്തെ കാലം എന്നിവയിലേക്കുള്ള മനുഷ്യബുദ്ധിയുടെ പ്രയാണത്തെ കവിതാത്മകമായി വർണ്ണിച്ചിട്ടുണ്ട്. കാൽചുവട്ടിലെ പുല്ലിൽനിന്ന് (പൃഥ്വി) സർവ്വദിശകളിലും പരന്നു കിടക്കുന്ന ദൃശ്യങ്ങളിലേക്കും (ദിശ—വായു) അവിടെനിന്ന് മേഘങ്ങൾ പറക്കുന്ന ആകാശത്തിലെ സൂര്യാദി നക്ഷത്രങ്ങളിലേക്കും കടക്കുന്ന മാനവചക്ഷുസ്സ് വീണ്ടും അതിനപ്പുറം കടക്കുന്നു (Page 179. Vo. I). Our own powers of imagination are far superior to the best of telescopes. Our imagination can travel not only in the space beyond, but also in the time beyond. As we observe all these, and scan the mysteries of the universe, no part of the universe is alienated from our vision or disconnected with our experience. Where is the end to it? The farther and farther we look or imagine, there is something farther than that.

അകലെയെക്കാൾ അകലെയുള്ള ആ something അരികിനെകാൾ അരികിലായി സ്വഹൃദയത്തിൽ സാക്ഷാത്കരിക്കലാണ് സർവ്വോപനിഷത്തുക്കളും നമ്മെ പഠിപ്പിക്കുന്ന ബ്രഹ്മവിദ്യ.

**11. ബ്രഹ്മ വാ ഇദമഗ്ര ആസീദേകമേവ; തദേകം സന്നവ്യഭവത്. തച്ഛ്രേയോരൂപമത്യസൃജതക്ഷത്രം, യാന്യേതാനി ദേവത്രാക്ഷത്രാണി ഇന്ദ്രോവരുണഃ സോമോ രുദ്രഃ പർജ്ജന്യോയമോ മൃത്യുരീശാന ഇതി. തസ്മാത് ക്ഷത്രാത്പരം നാസ്തി; തസ്മാദ് ബ്രാഹ്മണ; ക്ഷത്രിയമധസ്താദുപാസ്തേ രാജസൂയേ, ക്ഷത്ര ഏവ തദ്യ ശോധാതി; സൈഷാ ക്ഷത്രസ്യ യോനിര്യദ് ബ്രഹ്മ. തസ്മാദ്യധപിരാജാപരമതാം ഗഛതി ബ്രഹ്മൈവാൻ**

തത ഉപനിശ്രയതി സ്വാം യോനിം, യ ഉ ഏനം ഹിനസ്തി
സ്വാം സയോനിമൃഛതി, സപാപീയാൻ ഭവതി,
യഥാ ശ്രേയാംസംഹിംസിത്വാ.

ആദിയിൽ ഈ ബ്രഹ്മം ഏകമായിരുന്നു. ഏകമായ ആ സത്ത് വ്യഭവിച്ചില്ല. അവൻ ശ്രേയസ്സുള്ള ഒരു രൂപത്തെ, ക്ഷത്രത്തെ സൃഷ്ടിച്ചു. ഈ ദേവന്മാരിൽ ക്ഷത്രന്മാർ ആരൊക്കെയാണ്—ഇന്ദ്രൻ, വരുണൻ, സോമൻ, രുദ്രൻ, പർജ്ജന്യൻ, യമൻ, മൃത്യു, ഈശാനൻ എന്നിവർ. അതിനാൽ ക്ഷത്രിയന് പരമായി ആരും തന്നെയില്ല. അതിനാൽ രാജസൂയത്തിൽ, ബ്രാഹ്മണൻ ക്ഷത്രിയൻെറ താഴെനിന്ന് ക്ഷത്രിയനെ ഉപാസിക്കുന്നു; ആ യശസ്സ് ക്ഷത്രിയനു മാത്രം ലഭിക്കുന്നു. ക്ഷത്രിയൻെറ യോനി ബ്രാഹ്മണനാണ്. അതിനാൽ രാജാവാണ് പരമഗതിയെ പ്രാപിക്കുന്നതെങ്കിലും അന്ത്യത്തിൽ സ്വന്തം യോനിയായ ബ്രഹ്മത്തിനെ ആശ്രയിക്കുന്നു. ആരാണോ ബ്രഹ്മത്തെ നിന്ദിക്കുന്നത് അവൻ സ്വന്തം യോനിയെ നശിപ്പിക്കുന്നു; അവൻ പാപിയായി ഭവിക്കുന്നു. സ്വന്തം ശ്രേയസ്സിനെ ഹിംസിച്ചവനെപ്പോലെ!

ബ്രഹ്മം ആദ്യം അഗ്നി (ചൈതന്യം) സ്വരൂപമായിട്ടാണ് സൃഷ്ടി ആരംഭിച്ചത്. (അഗ്നിം സൃഷ്ടാ അഗ്നിസ്വരൂപാപന്നം ബ്രഹ്മ) ബ്രഹ്മം എന്ന പേരുതന്നെ ബ്രാഹ്മണ ജാതിയിലാണ് അത് പെടുന്നതെന്നു കാണിക്കുന്നു. സൃഷ്ടികാലത്ത് ഊർജ്ജം അഥവാ അഗ്നിയല്ലാതെ—വിദ്യയല്ലാതെ— മറെറാന്നുമില്ലാതിരുന്നു. വിദ്യയെ പരിപാലിക്കാൻ ഒരാളില്ലാതിരുന്നാൽ വിദ്യയ്ക്ക് വിഭൂതികൾ ഉണ്ടാകയില്ല. അത് എങ്ങും പ്രചരിക്കയുമില്ല. അങ്ങനെ വിദ്യയെ പരിപാലനം ചെയ്യുന്ന ഒരു സൃഷ്ടിയെ അഗ്നി തന്നിൽനിന്നു ജനിപ്പിച്ചു. "ബ്രാഹ്മണോഽസ്മി മമേത്യം കർത്തവ്യം."—ഞാൻ ബ്രാഹ്മണനാകയാൽ ഇതെൻെറ കർത്തവ്യമാണ് എന്ന ഭാവനയോടെയാണ് സൃഷ്ടി സംഭവിക്കുന്നത്. സ്വാത്മാവിൽനിന്ന് കർമ്മകർത്തൃത്വ വിഭൂതികളോടുകൂടിയ ഒരു ശ്രേയോരൂപത്തെ അതിശയകരമായി ബ്രഹ്മം (ബ്രാഹ്മണൻ) സൃഷ്ടിച്ചു. ക്ഷത്രത്തിനാണ് (പരിപാലനത്തിനാണ്) അതു സൃഷ്ടിക്കപ്പെട്ടത്. ആ ശ്രയോരൂപങ്ങളാണ് ക്ഷത്രിയജാതി. ആ ശ്രേയോരൂപങ്ങൾ ആരൊക്കെയാണ്—ദേവന്മാരുടെ രാജാവായ ഇന്ദ്രൻ, സമുദ്രജീവികളുടെ രാജാവായ വരുണൻ, ബ്രാഹ്മണരുടെ രാജാവായ സോമൻ, പശുക്കളുടെ രാജാവായ രുദ്രൻ, വിദ്യുത്തുകളുടെ രാജാവായ പർജ്ജന്യൻ, പിതൃക്കളുടെ രാജാവായ യമൻ, രോഗാദികളുടെ രാജാവായ മൃത്യു, ഭാസിക്കുന്നവയുടെ രാജാവായ ഈശാനൻ—പിന്നീട് ഈ ക്ഷത്രിയരാജാക്കന്മാരുടെ (ക്ഷത്രദേവന്മാർ) അധിഷ്ഠാനത്തിൽ മനുഷ്യക്ഷത്രിയനായ പുരൂരവപ്രഭൃതികളായ സോമസൂര്യവംശാദികൾ സൃഷ്ടിക്കപ്പെട്ടു. ഈ ക്ഷത്രിയവംശങ്ങളുടെ ഉത്ഭവം ബ്രഹ്മത്തിൽ നിന്നുതന്നെയാകയാൽ (ജനയിതാവ് ബ്രാഹ്മണൻ) അവരും ബ്രഹ്മമാണെന്ന് ദേവക്ഷത്രസർഗ്ഗം ചൂണ്ടിക്കാട്ടി പറയുന്നു. ക്ഷത്രിയനെ അതിശയകരമായ ശ്രേയോരൂപത്തിൽ സൃഷ്ടിക്കയാലാണ് അവനെക്കാൾ പരമായി ആരുമില്ലെന്നും അവന്ന് ബ്രാഹ്മണജാതിയെപ്പോലും നിയന്ത്രിക്കാമെന്നും വന്നത്. ബ്രാഹ്മണൻ ക്ഷത്രിയൻെറ കാരണഭൂതനായ ജനയിതാവാകയാൽ വാസ്തവത്തിൽ ക്ഷത്രിയൻെറ ഉപരിയായിരുന്നിട്ടുകൂടി, താൻ ക്ഷത്രിയൻെറ അധസ്ഥാനത്തുനിന്ന്



അവനെ (രാജസൂയവേളയിൽ) ഉപാസിക്കുന്നു; ക്ഷത്രിയനിലാണ് തൻെറ ആത്മീയ യശസ്സ് അഥവാ ഖ്യാതിയായ "ബ്രഹ്മ"ശബ്ദം ബ്രാഹ്മണൻ നിക്ഷേപിച്ചിരിക്കുന്നത്. രാജസൂയം ചെയ്തിരിക്കുന്ന രാജാവിനെ ബ്രാഹ്മണരായ ഋത്വിക്കുകൾ "ത്വം രാജൻ ബ്രഹ്മാസി" എന്ന് ബ്രഹ്മശബ്ദത്താൽ ആദരിക്കുന്നു. "ആ യശസ്സ് ക്ഷത്രിയനു മാത്രം ലഭിക്കുന്നു" എന്നതുകൊണ്ട് ഇതാണുദ്ദേശിക്കുന്നത്. ബ്രാഹ്മണനും ക്ഷത്രിയനും പരസ്പരം വിനയം കാണിക്കുന്നുണ്ട്. രാജസൂയകർമ്മപരിസമാപ്തിയിൽ താൻ ഏതൊരു യോനിയിൽനിന്നാണോ ജനിച്ചത് ആ യോനിയായ ബ്രാഹ്മണനെ ക്ഷത്രിയൻ ആദരപൂർവ്വം "പുരോഹിത"നാക്കുന്നു; തൻെറ മുന്നിൽ സ്ഥാനം നല്കുന്നു. ഈ പരസ്പരവിനയമാണ് ആവശ്യം.

താൻ ബലവാനാണ് എന്ന കാരണം ഒന്നുകൊണ്ടു മാത്രം തൻെറ മുന്നിൽ പിറക്കയാൽ തൻെറ യോനിയായ ബ്രാഹ്മണനെ ഹിംസിക്കയോ നിന്ദിക്കയോ ചെയ്യുന്ന രാജാവ് തൻെറതന്നെ പ്രസവമായ (യോനി) അമ്മയെയാണ് ഹിംസിക്കുന്നത്. സ്വന്തം യോനിയെ നശിപ്പിക്കുന്നവൻ പാപരതനായി ഭവിക്കുന്നു. ക്ഷത്രിയൻ സ്വതേ ഹിംസ ചെയ്യേണ്ടിവരികയാൽ (യുദ്ധത്തിൽ) പാപിയാണ്. സ്വന്തം പൂർവ്വികരെ ഹിംസിക്കുമ്പോൾ അത് വർദ്ധിക്കുന്നു. ലോകത്തിൽ ശ്രേയസ്സോടുകൂടി പ്രശസ്തരായിരിക്കുന്നവരെ ഹിംസിക്കുന്നവരും തന്നെക്കാൾ മൂത്തവരെ ഹിംസിക്കുന്നവരും (ഹിംസയിൽ നിന്ദ, പുച്ഛം എന്നിവകൂടി പെടും) പാപരതന്മാരാണ്.

ആരാണ് ബ്രാഹ്മണർ? ഒരാൾ ബ്രാഹ്മണനാണെന്നു പറയാൻ എന്തെല്ലാം ലക്ഷണങ്ങൾ കാണണം?

1. അഹം ബ്രഹ്മം അസ്മി എന്നു സാക്ഷാത്ക്കരിച്ചിരിക്കണം.

2. സർവ്വാത്മൈക്യഭാവം പ്രാപിച്ചിരിക്കണം.

3. ലോകസ്സമസ്തസ്സുഖിനോ ഭവന്തു എന്നതു മാത്രമായിരിക്കണം സമസ്തകർമ്മങ്ങളുടെയും പിന്നിലുള്ള ഉദ്ദേശം.

4. ബാഹ്യവും സുഖദുഃഖസമ്മിശ്രവുമായ സംസാരജീവിതത്തിലേക്ക് ഒരിക്കലും ഉണരാതെയും ആന്തരമായ ചൈതന്യപ്രപഞ്ചത്തിൽ ഒരിക്കലും ഉറങ്ങാതെയും 'സഹജസമാധി'യിൽ മുഴുകിയിരിക്കുന്ന മനസ്ഥിതി ഉണ്ടാവണം.

5. ബാഹ്യലോകത്തിൽ ബ്രാഹ്മണൻെറ ഒരേ ഒരു കർമ്മവും ലക്ഷ്യവും തൻെറ വിദ്യ യോഗ്യരായ ശിഷ്യർക്ക് ഉപദേശിക്കയും പ്രചരിപ്പിക്കുകയും മാത്രമായിരിക്കണം.

6. ഉദാത്തവും മഹത്തുമായ സർവ്വവും കാലദേശങ്ങളിലേക്ക് Project ചെയ്യുന്നതിനു തുല്യമാണ് ബ്രാഹ്ണൻെറ സ്വപ്നങ്ങൾ. അവ 'ഉട്ടോപ്പിയൻ' സ്വപ്നങ്ങളാണെന്ന് കൂടുതൽ പ്രായോഗികമതികളെന്നു സ്വയം മുദ്രകുത്തുന്നവർ പറഞ്ഞേക്കാം. പക്ഷേ, ശ്രോതാവിന് മംഗളകരമായതേ ആ സ്പനങ്ങളിൽ ബ്രാഹ്മണൻ ഉച്ചരിക്കൂ. സത്യപ്രകാശമേ അവ പരത്തൂ. അവയിൽ ദുരഭിമാനത്തിൻെറ കണികയുണ്ടാവില്ല; കരുണയുടെ മൂർത്തിമദ്ഭാവമാണവ. ബ്രാഹ്മണൻ ഒരിടത്തുനിന്ന് മറെറാരിടത്തേക്ക് ആനന്ദത്തിൻെറയും സത്യത്തിൻെറയും സൗന്ദര്യത്തിൻെറയും സന്ദേശവുമായി ഋതുക്കളെപ്പോലെ സഞ്ചരിക്കുന്നു. അവർ സഹ

ജീവികളെ ഉപഭോഗവസ്തുക്കളായോ, സ്വന്തം കഷ്ടപ്പാട് നീക്കാനുള്ള ഉപകരണങ്ങളായോ കാണുകയില്ല. അതു മാത്രമല്ല, മനുഷ്യവംശത്തെ സമ്പന്നമാക്കാനുള്ള ഒരു ഉത്തമപ്രജയെ സൃഷ്ടിക്കാൻ മാത്രമാണ് അവർ ഇണചേരുന്നത്. അതിനായി ബ്രാഹ്മണദമ്പതികൾ ശുദ്ധമായ ശരീരത്തോടും മനസ്സോടും തപസ്സനുഷ്ഠിച്ച ശേഷം മാത്രം ശുഭമുഹൂർത്തത്തിൽ ഇണ ചേരുന്നു. ഉത്തമനായ പ്രജയെ ശോഭനാദർശങ്ങളോടെ വളർത്തിയെടുത്ത് അവനെ സമൂഹത്തിനു സമർപ്പിച്ച ശേഷം, സനാതന സത്യദർശനത്തിനായി ആരണ്യകങ്ങളിൽ ചെന്നു പാർക്കുന്നു. (Page 184-185, Vol I. നിത്യചൈതന്യയതിയുടെ ഭാഷ്യം വായിക്കുക). ഈ ലക്ഷണങ്ങളോടുകൂടിയ ബ്രാഹ്മണർ മാത്രം ഉണ്ടായിരുന്ന സത്യയുഗകാലത്തിൽനിന്ന് നാം കലിയുഗത്തിലെത്തിയിരിക്കുന്നു. ബ്രാഹ്മണ്യമുള്ളവർ ഇന്ന് വിരലിലെണ്ണാവുന്നവരേയുള്ളു. ക്ഷത്രിയരും വൈശ്യരും ശൂദ്രരുമായ നാം ബ്രാഹ്മണയോനിയിൽനിന്ന് പിറന്നവരാണെന്നതിൽക്കവിഞ്ഞ് ഒരു ബ്രാഹ്മണ്യവും നമുക്കില്ല എന്ന് കലിയുഗത്തിലെ മനുഷ്യർ മനസ്സിലാക്കുമ്പോൾ മാത്രമേ ഇനിയൊരു സത്യയുഗം ഉദിക്കുകയുള്ളു.

12. സനൈവ വ്യ ഭവത്, സവിശമസൃജത, യാന്യേതാനി
ദേവജാതാനി ഗണശ ആഖ്യായന്തേവസവോ രുദ്രാ
ആദിത്യാ വിശ്വേദേവാ മരുത ഇതി.

അവൻ വ്യഭവിച്ചില്ല. അതിനാൽ വൈശ്യരെ സൃഷ്ടിച്ചു. ദേവജാതരായ ഈ വൈശ്യന്മാർ ഗണങ്ങളായിട്ടാണ് പറയപ്പെടുന്നത്. അഷ്ടവസുക്കൾ, ഏകാദശ രുദ്രന്മാർ. ദ്വാദശാദിത്യന്മാർ, ത്രയോദശ വിശ്വേദേവന്മാർ, നാൽപത്തൊമ്പത് മരുത്തുക്കൾ എന്നിങ്ങനെ.

ക്ഷത്രിയന്മാർ വേണ്ടത്ര ശോഭിക്കാഞ്ഞത്, അവർക്കു വേണ്ടത്ര വിത്തം സമ്പാദിച്ചു കൊടുക്കുന്നതിനുള്ള ആളില്ലായ്കയാലാണ്. ക്ഷത്രിയൻ മനുഷ്യരെ വെട്ടിയും കൊന്നും നശിപ്പിച്ച് അവരുടെ ധനം കൊള്ളയടിച്ച് ഭണ്ഡാരം നിറയ്ക്കുന്നുണ്ട്. എന്നാൽ, എപ്പോഴും പുരട്ചിപ്പോരുകൾക്കു പോകുന്ന ക്ഷത്രിയൻ സമൂഹനന്മയെ നശിപ്പിക്കുകയാണ് ചെയ്യുന്നത്. ക്ഷത്രിയൻെറ ധനസമ്പാദന മാർഗ്ഗത്തെ (യുദ്ധത്തെ) നിർത്താൻ ഒരു മാർഗ്ഗമേയുള്ളൂ. അവൻെറ രാജ്യപരിപാലനത്തിനാവശ്യമായ ധനവും ദ്രവ്യവും സമാധാനപ്രിയരായ മറ്റൊരു വർഗ്ഗക്കാരെക്കൊണ്ട് സമ്പാദിപ്പിച്ച് അവരിൽ നിന്ന് ക്ഷത്രിയന് കിട്ടുമാറാക്കുക. ഇങ്ങനെയാണ് സമാധാനകാംക്ഷിയായ ബ്രാഹ്മണൻ തന്നിൽനിന്ന് വൈശ്യനെ സൃഷ്ടിച്ചത്. കച്ചവടക്കാർ സംഘം സംഘമായിട്ട് സഞ്ചരിക്കുന്നവരാണ്. ഈ വണികസംഘങ്ങൾക്ക് 'ഗണങ്ങ'ളായി സഞ്ചരിക്കുന്ന ദേവന്മാരിൽനിന്ന് പാരമ്പര്യം പറയുന്നത് അതുകൊണ്ടാണ്. നിഷ്ഠാവാന്മാരായ വൈശ്യന്മാർ തങ്ങളുടെ നിഷ്ഠയിൽ ദേവസമരാണ്. അവരുടെ കൂട്ടുകുടുംബവ്യവസ്ഥിതിയും ഒന്നിച്ചുള്ള സഞ്ചാരവും കൂട്ടായ സഹകരണാടിസ്ഥാനത്തിൽ പ്രയത്നിച്ച് ധനം സമ്പാദിച്ച് ആ ധനം സംഘത്തിൽ എല്ലാവർക്കും കിട്ടുംവിധം (ഭാഗിക്കാതെ) നിർത്തുന്നതിനാണ്. 8, 11, 12, 13, 49 എന്നിങ്ങനെയുള്ള ഗണസംഖ്യകളോടെയുള്ള വസ്വാദി ദേവന്മാരെപ്പോലെ അവർ സംഘടിച്ചു ജീവിക്കുന്നു. ഗണിതവും ഭൂമിശാസ്ത്രവും നക്ഷത്രവിദ്യയും ഇവരുടേതാണ്.



13. സ നൈവ വ്യഭവത്, സശൗദ്രം വർണ്ണമസൃജത, പൂഷണം,
ഇയംവൈപൂഷാ, ഇയം ഹീദം സർവ്വം പുഷ്യതിയദിദം കിഞ്ച.

അവൻ എന്നിട്ടും വ്യഭവിച്ചില്ല. അവൻ ശൂദ്രവർണ്ണത്തെ സൃഷ്ടിച്ചു. പൂഷണം സൃഷ്ടിച്ചു. ഇത് (ഭൂമി)തന്നെയാണ് പൂഷാവ്. കാരണം, ഇവിടെ എന്തെല്ലാം ഉണ്ടോ ആ സർവ്വവും ഇത് പോഷിപ്പിക്കുന്നു. വിദ്യയും ബലവും, ധനവും ഉണ്ടായിട്ടും വേണ്ടത്ര തനിക്ക് ശ്രീ ലഭിക്കാത്തത് തന്നെ പോഷിപ്പിക്കാനും, തന്നെ പരിചരിക്കാനും (വിദ്യ, ബലം, ധനം എന്നിവയെ) അനേകം ആളുകൾ ഇല്ലാത്തതുകൊണ്ടാണെന്ന് മനസ്സിലാക്കിയ ബ്രഹ്മം ശൂദ്രരെ സൃഷ്ടിച്ചു. ശൂദ്രരുടെ പൂർവ്വികൻ പൂഷാവാണ്. പോഷിപ്പിക്കുന്നവൻ പൂഷാവ്. പൃഥ്വിയാണ് പൂഷാവ്. സർവ്വവർണ്ണങ്ങളെയും പോഷിപ്പിക്കുകയും വംശവൃദ്ധിക്കു വേണ്ട അന്നം നൽകുകയും, പരിചരിക്കുകയും ചെയ്യുന്ന മാതാവാണ് ഭൂമി. പോഷിപ്പിക്കുക, പരിചരിക്കുക, വളർത്തുക—ഇതു മൂന്നും അമ്മയുടെ കടമകളാണ്. ഈ കടമകൾ ചെയ്യുന്ന ശൂദ്രരും സ്ത്രീകളും ബ്രാഹ്മണ, ക്ഷത്രിയ, വൈശ്യശക്തികളെ (വിദ്യയെയും ബലത്തെയും ധനത്തെയും അതു സമ്പാദിക്കുന്ന വംശപരമ്പരകളെയും) തങ്ങളിൽ നിന്ന് ജനിപ്പിച്ച് പോഷിപ്പിച്ച് വളർത്തുന്നവരാണ്. അതിനാൽ ശൂദ്രനും സ്ത്രീയും മററു മൂന്ന് വർണ്ണങ്ങളുടെയും യോനിയാണ്. ബ്രാഹ്മണനും ശൂദ്രനും ആരോഹണാവരോഹണക്രമങ്ങളിൽ ഒരേപോലെ 'യോനി' സ്ഥാനം വഹിക്കുന്നവരാണ്. സർവ്വവർണ്ണങ്ങളും പൂജിക്കയും ധ്യാനിക്കയും മനസ്സിൽ ധരിക്കയും ചെയ്യേണ്ട 'പാദകമല'ങ്ങളാണ്, ഭൂലോകവും അതിലെ ശൂദ്രരായ മനുഷ്യഗണങ്ങളും. സർവ്വ മനുഷ്യരും ശൂദ്രരാണ്. ശൂദ്രരിൽനിന്ന് ആരോഹണക്രമത്തിൽ വേണം ബ്രാഹ്മണൻ ജനിക്കാൻ. ശൂദ്രനായ മനുഷ്യൻ ആദ്യം തനിക്കു ഭക്ഷിക്കാൻ അന്നവും കുടിക്കാൻ ജലവും കേറിക്കിടക്കാൻ ഒരായതനവും (വീടും) വംശം വർദ്ധിപ്പിക്കാൻ ഒരു തുണയും നേടുന്നു. ഇവ സമ്പാദിക്കാൻവേണ്ടി മററുള്ളവരെ പരിചരിക്കുന്നു; കൃഷിചെയ്യുന്നു; ജോലികളിൽ ഏർപ്പെടുന്നു. ഈ ക്രിയകൾ ചെയ്യുന്ന എല്ലാ മനുഷ്യരും ശൂദ്രരാണ്. ബഹുഭൂരിപക്ഷം വരുന്ന ലോകജനത ശൂദ്രരാണ്.

അന്നവും ജലവും വീടും ഭാര്യയും കിട്ടിക്കഴിഞ്ഞാൽ അടുത്ത ലക്ഷ്യം സുഖഭോഗത്തിനുള്ള ധനം സമ്പാദിക്കലാണ്. വിദേശയാത്രകളും, കടൽ കടന്ന് ദൂരദിക്കുകളിൽ ചെന്ന് പണം സമ്പാദിക്കലും വ്യാപാരവും സഹകരണസംഘസ്ഥാപനങ്ങളും അവയുടെ നടത്തിപ്പും ഒക്കെ വൈശ്യൻെറ ജീവിതരീതിയാണ്. പണം സമ്പാദിക്കുന്നതോടൊപ്പം ജീവിതാസ്വാദനത്തിനുള്ള അറുപത്തിനാലു കലകളും (വൈശികതന്ത്രം) വൈശ്യൻ പോഷിപ്പിക്കുന്നു. താൻ സമ്പാദിച്ചതിൻെറ ഒരു നിശ്ചിത ഭാഗം രാജഭോഗം (നികുതി) ആയി അവൻ രാജാവിന് (ഗവൺമെൻറ്) നൽകുന്നു. സുഖജീവിതം നയിക്കുന്നവരും കലാവാസനയുള്ളവരും വ്യാപാരികളും നികുതിദായകരും ആയ വൈശ്യരുടെ സംഖ്യയും ധാരാളമാണ്.

ധനവും രാജ്യവും നേടിക്കഴിഞ്ഞ ജനത അവരുടെ സ്ഥാവരജംഗമ വസ്തുക്കളുടെ സംരക്ഷണത്തിനും രാഷ്ട്രത്തിൽ സമാധാനവും നീതിയും സ്ഥാപിക്കുന്നതിനും തെരഞ്ഞെടുക്കുന്ന പ്രതിപുരുഷനാണ് ക്ഷത്രിയൻ. ആയോധനകലയിലും നീതി (ധർമ്മ)ശാസ്ത്രത്തിലും വൈദഗ്ദ്ധ്യം കാണിച്ചവനേ

രാജാവായിരിക്കാൻ അർഹതയുള്ളു. Administration, Management, Defence, Judiciary എന്നീ രംഗങ്ങളാണ് ക്ഷത്രിയൻെറ സ്പെഷ്യാലിററികൾ. ഈ രംഗങ്ങളിൽ പ്രാഗല്ഭ്യം നേടിയവർ ക്ഷത്രിയരാണ്.

ഇതുവരെ പറഞ്ഞതൊക്കെ പ്രാപഞ്ചികജീവിതത്തിൻെറ വിവിധ വശങ്ങളാണ്. അർത്ഥശാസ്ത്രത്തിനും നീതിശാസ്ത്രത്തിനും ആയുർവ്വേദത്തിനും ധനുർവ്വേദത്തിനും വൈശികതന്ത്രത്തിനും തുല്യപ്രാധാന്യം കല്പിച്ചുകൊടുത്തുകൊണ്ടുതന്നെ, അവയുടെ ആപേക്ഷികത ഗ്രഹിച്ച്, അതിനുമപ്പുറത്തുള്ള ബോധത്തിൻെറ അഗാധതകളിലേക്ക് പ്രവേശിക്കുന്നവനാണ് ബ്രാഹ്മണൻ. മനസ്സ്, ബോധം, ആത്മാവ് എന്നിവയെ ആരാഞ്ഞു പഠിക്കുന്ന ആദ്ധ്യാത്മിക ശാസ്ത്രവും ചൈതന്യത്തെ ഗ്രഹിക്കുന്ന ഊർജ്ജശാസ്ത്രമായ ആധിദൈവിക ശാസ്ത്രവും അവയുടെ മദ്ധ്യത്തിലുള്ള ആധിഭൗതികശാസ്ത്രവും (Classical physics, chemistry) ബ്രാഹ്മണൻെറ കൈപ്പിടിയിലാണ്. എങ്കിലും സർവ്വാത്മൈക്യഭാവമെന്ന അദ്വൈതരസാനുഭൂതിയുടെ സൗന്ദര്യലഹരിയാണ് ബ്രാഹ്മണൻെറ ബ്രാഹ്മണ്യത്തിനു ഹേതു. കവിയും ഋഷിയുമായ ശാസ്ത്രജ്ഞനാണ് ബ്രാഹ്മണൻ. സത്യയുഗകാലത്ത് സർവ്വമനുഷ്യരും ഇത്തരക്കാരായിരുന്നുവെങ്കിൽ, ഇന്ന് അവരെ വിരലിലെണ്ണാം. അതിൻെറ അനുപാതം ഏതാണ്ടിങ്ങനെയാണ്. 4 മനുഷ്യരുള്ള ഒരു ലോകത്തെ വിഭാവനം ചെയ്യുക.

| | | |
|---|---|---|
| സത്യയുഗകാലം 4 | ↔ | ബ്രാഹ്മണർ മാത്രം. |
| ത്രേതായുഗകാലം 3 | ↔ | ബ്രാഹ്മണർ. ഒരാൾ ക്ഷത്രിയ, വൈശ്യ, ശൂദ്രഗുണങ്ങൾ മിശ്രമായിരിക്കുന്ന ക്ഷത്രിയൻ. |
| ദ്വാപരയുഗകാലം 2 | ↔ | ബ്രാഹ്മണർ. ഒരാൾ ശൂദ്രൻ. ഒരാൾ ക്ഷത്രിയ വൈശ്യ ശൂദ്ര ഗുണ സമ്മിശ്രൻ. |
| കലിയുഗകാലം 1 | ↔ | ബ്രാഹ്മണൻ. രണ്ടു ശൂദ്രൻ. ഒരാൾ ക്ഷത്രിയ വൈശ്യ ശൂദ്ര സമ്മിശ്രൻ. |

കലിയുഗത്തിൽ ജീവിക്കുന്ന നമ്മളിൽ ശൂദ്രഗുണപ്രാധാന്യമാണുള്ളത്. ക്ഷത്രിയ വൈശ്യ ഗുണങ്ങളും കാണുന്നുണ്ട്. മുഴുവനായി ബ്രാഹ്മണ്യമുള്ളവരുടെ എണ്ണം കുറവാണ്. കലിയുഗത്തിൽ ധർമ്മത്തിന് ഒരു പാദമേയുള്ളു എന്ന പൗരാണികപരാമർശം ഈ അർത്ഥത്തിൽ ധരിക്കണം.

> 14. സ നൈവ വ്യ ഭവത്, തച്ശ്രേയോ രൂപമത്യ വ്യജത ധർമ്മം. തദേതത് ക്ഷത്രസ്യക്ഷത്രം യദ്ധർമ്മഃ തസ്മാദ്ധർമ്മാത്പരം നാസ്തി. അതോ അബലീയാൻ ബലിയാം സമാശംസതേ ധർമ്മണാ, യഥാ രാജ്ഞൈവം. യോ വൈസ ധർമ്മഃ സത്യം വൈതത്, തസ്മാത്സത്യം വദന്ത മാഹുഃ ധർമ്മ വദതീതി, ധർമ്മ വാ വദന്തം സത്യം വദതീതി, ഏതദ് വൈതദു ഭയം ഭവതി.

**എന്നിട്ടും വ്യഭവിച്ചില്ല. അപ്പോൾ ശ്രേയോരൂപമായ ധർമ്മത്തെ സൃഷ്ടിച്ചു. ധർമ്മമാണ് ക്ഷത്രിയന്മാരെപ്പോലും ക്ഷത്രം (പരിപാലനം) ചെയ്യുന്നത്. അതിനാൽ ധർമ്മത്തെക്കാൾ പരമായി മറെറാന്നില്ല. അബലനായ ഒരാൾ മഹാബലിയായ ഒരാളെ ധർമ്മംകൊണ്ട് രാജാവിനെക്കൊണ്ടെന്നപോലെ, തോല്പിക്കാൻ സമർത്ഥനാവുന്നു.** ധർമ്മമെന്നാൽ സത്യം തന്നെയാണ്. അതിനാൽ, സത്യം മാത്രം പറയുന്നവനെക്കുറിച്ച് 'അവൻ ധർമ്മമായത് പറയുന്നു' എന്ന് ആളുകൾ പറയുന്നു. ധർമ്മം പറയുന്നവനെക്കുറിച്ച് അയാൾ സത്യം പറയുന്നു എന്നും പറയും. ഇവ രണ്ടും (സത്യവും ധർമ്മവും) ധർമ്മംതന്നെയാണ്.



ഒരു വസ്തുവെക്കുറിച്ച് ശാസ്ത്രാനുസൃതമായ സൈദ്ധാന്തിക വിജ്ഞാനമാണ് അതിൻെറ 'സത്യം.' ആ സത്യത്തെ പ്രായോഗിക ജീവിതത്തിൽ ഉപയോഗിക്കുന്നതാണ് ധർമ്മം. അതിനാൽ രണ്ടും ഒന്നാണ്.

നാലു വർണ്ണങ്ങളെ അതാതു സ്വഭാവങ്ങൾക്കനുസൃതമായി സൃഷ്ടിച്ചു കഴിഞ്ഞപ്പോഴും അതുകൊണ്ട് തൻെറ സൃഷ്ടിയിൽ സമത്വം നിലനില്ക്കയില്ല എന്ന് ബ്രഹ്മം മനസ്സിലാക്കി. പാലിക്കുന്നവരും പോഷിപ്പിക്കുന്നവരുമായ മർത്ത്യരേയും (സ്ത്രീ, വംശവൃദ്ധി നടത്തുന്ന പിതൃക്കൾ), വിദ്യാവിനയസ്വാനുഭൂതി സമ്പന്നരായ സാധുബ്രാഹ്മണരേയും ഉഗ്രത്വമുള്ള ബാഹുബലമുള്ള ക്ഷത്രിയൻ തൻെറ കയ്യൂക്കിൻെറ ശക്തിയാൽ അടക്കി ഭരിക്കുന്നപക്ഷം സമത്വം ഇല്ലാതാവും. അമിതമായ ധനശക്തിയാൽ വൈശ്യൻ തന്നെക്കാൾ എളിയ ശൂദ്രനെയും വിദ്യാസമ്പന്നനായ ബ്രാഹ്മണനെയും നിന്ദിച്ചേക്കാം. കയ്യൂക്കിൻെറയും പണത്തിൻെറയും അഹംഭാവംകൊണ്ട് (വിദ്യയുടെയും) ഭൂമിയിലെ മനുഷ്യർ തമ്മിൽ സമത്വം ഇല്ലാതാവും, സർവ്വാത്മൈക്യഭാവം ഇല്ലാതാവും. (അതു നാം ഇന്നും കാണുന്നുണ്ടല്ലോ). ആ ആശങ്കകൊണ്ടാണ് ശ്രേയോരൂപമായ ധർമ്മത്തെ സൃഷ്ടിക്കുന്നത്. ധർമ്മംകൊണ്ടു മാത്രമേ ക്ഷത്രിയൻെറ കയ്യൂക്കിനെയും വൈശ്യൻെറ പണത്തെയും ബ്രാഹ്മണൻെറ വിദ്യാഭിമാനത്തെയും നിയന്ത്രിക്കാനാവുകയുള്ളു. ഈ മൂന്നെണ്ണത്തിൽ വെച്ച് ക്ഷത്രിയൻെറ കയ്യൂക്കിനെയാണ് സമൂഹം ഭയപ്പെടേണ്ടത്. അതിനാൽ ആ ക്ഷത്രിയനെക്കൂടി പാലിക്കുന്നതും അവനെക്കാൾ ഉയർന്നതുമായ ധർമ്മത്തെ (ബ്രാഹ്മണ്യത്തെ) വീണ്ടും സൃഷ്ടിച്ചു. ബ്രഹ്മത്തിൽ നിന്നാരംഭിച്ച് ബ്രാഹ്മണ ക്ഷത്രിയാദികളിലൂടെ സത്യയുഗത്തിൽ നിന്ന് കലിയുഗത്തിലെത്തിയ സൃഷ്ടിതത്ത്വത്തിൻെറ ആവർത്തന ഭ്രമണചക്രം, തുടങ്ങിയ സ്ഥലത്തുതന്നെ തിരിച്ചെത്തുന്നു.

സിദ്ധാന്തവും പ്രായോഗിക ജീവിതവും ഒന്നായി കൊണ്ടുനടന്നു എന്നതാണ് പ്രാചീന ഭാരതീയ ജനജീവിതത്തിൻെറ ഏററവും പ്രധാനവും ചിന്തനീയവുമായ വശം. യൂറോപ്യൻ ഫിലോസഫർമാരുടെ ഫിലോസഫിപോലെ വെറുമൊരു മസ്തിഷ്കവ്യാപാരമായിരുന്നില്ല ഇന്ത്യയ്ക്ക് തത്ത്വചിന്ത. അത് ഒരു ജീവിതമാർഗ്ഗമായി സർവ്വമനുഷ്യരാലും ആചരിക്കപ്പെട്ടു പോന്ന ഒരു ധർമ്മമായിരുന്നു. ശങ്കരൻെറ ഈ വാചകം ശ്രദ്ധിക്കുക: "യോ വൈസധർമ്മോ വ്യവഹാരലക്ഷണോ ലൗകികൈർവ്വ്യ വഹിയമാണഃ സത്യം വൈതത്; സത്യമിതി യഥാശാസ്ത്രാർത്ഥതാ; സ ഏവാനുഷ്ഠിയമാനോ ധർമ്മനാമാ ഭവതി, ശാസ്ത്രാർത്ഥത്വേന ജ്ഞായമാനസ്തു സത്യം ഭവതി."

ജ്ഞായമാനമായത്, അനുഷ്ഠീയമാനമായത്—അറിയപ്പെടുന്നത്, അനുഷ്ഠിക്കപ്പെടുന്നത് ഇവ രണ്ടും ഒന്നാകുന്ന ഒരു ജീവിതരീതി കൈക്കൊണ്ടിരുന്നവർ എന്നതാണ് ഭാരതീയ സംസ്കാരത്തിൻെറ പ്രത്യേകതതന്നെ. ആചാരാനുഷ്ഠാനം മാത്രമാണ് ധർമ്മം എന്നു വിചാരിക്കുന്ന അജ്ഞാനികൾ മാത്രമായാണ് ഞാൻ

ഉയർന്ന ജാതിയാണ്, ബ്രാഹ്മണനാണ്, ക്ഷത്രിയനാണ്, വൈശ്യനാണ്—അവൻ താഴ്ന്ന ജാതിയാണ്, ശൂദ്രനാണ് എന്നൊക്കെപ്പറഞ്ഞ് ആചാരങ്ങളെ ധർമ്മമെന്നു തെററിദ്ധരിക്കുന്നത് എന്ന് ശങ്കരൻ പറയുന്നു. അവ അവനവൻെറ നൈസർഗ്ഗിക മായ കർമ്മാനുഷ്ഠാനത്തിന് മനുഷ്യനെ പ്രേരിപ്പിക്കുകയും ചെയ്യുന്നു. ജ്ഞാനി അവിദ്യാജന്യമായ ഈ വർണ്ണാശ്രമധർമ്മങ്ങൾക്കതീതനായി സത്യം തന്നെയാണ് ധർമ്മമെന്നു സാക്ഷാത്ക്കരിച്ച അദ്വൈതിയാണ്. ചെയ്യും തൊഴിലേ ദൈവം എന്ന പഴമൊഴിയാൽ, ഓരോ തൊഴിലും ഓരോ കർമ്മവും ദൈവികമാണെന്നും, തൊഴിലിൻെറ (കർമ്മത്തിൻെറ) മാന്യത അതു ചെയ്യുന്നവൻെറ മനോഭാവത്തി ലാണെന്നുമുള്ള തത്ത്വം അടങ്ങിയിരിക്കുന്നു. പ്രിൻസിപ്പിൾ ഓഫ് എത്തിക്സിൽ ഇമ്മാനുവേൽ കാൻറ് ഇതേ കാര്യം പറഞ്ഞിട്ടുള്ളതായി യതി ചൂണ്ടിക്കാട്ടുന്നുണ്ട് (Page 191- Vol. I). ഒരാളുടെ spirituality യാണ് അയാൾ ഏതുതരം മനുഷ്യനാ ണെന്നു നിശ്ചയിക്കുന്നത്. (ബ്രാഹ്മണ, ക്ഷത്രിയ, വൈശ്യ, ശൂദ്രസ്വഭാവം) ഇത് ഏതാണ്ട് ജീനുകൾക്കു സമമാണെന്ന യതിയുടെ കണ്ടെത്തൽ പ്രശംസാർഹ മായിത്തോന്നുന്നു. ജീനുകളുടെ മിശ്രണത്താൽ ഈ സ്വഭാവങ്ങളെല്ലാം സമ്മിശ്ര മാവുന്നതിനെ പൗരാണികർ വർണ്ണസങ്കരമെന്നു വ്യവഹരിച്ചിരുന്നു.

15. തദേതദ്ബ്രഹ്മക്ഷത്രം വിട്ശൂദ്രഃ തദഗ്നിനൈവദേ വേഷു ബ്രഹ്മാഭവത്; ബ്രാഹ്മണോ മനുഷ്യേഷു, ക്ഷത്രിയേണ ക്ഷത്രിയോ, വൈശ്യേന വൈശ്യഃ ശൂദ്രേണ ശൂദ്രഃ തസ്മാദഗ്നാ വേവ ദേവേഷു ലോകമിഛന്തേ, ബ്രാഹ്മണം മനുഷ്യേഷു, ഏതാഭ്യാം ഹി രൂപാഭ്യാം ബ്രഹ്മാ ഭവത്. അഥയോ ഹവാ അസ്മാ ല്ലോകാത്സ്വം ലോകമദൃഷ്ടാ പ്രൈതി, സ ഏന മവിദി തോന ഭുനക്തി, യഥാ വേദോവാനുക്തഃ അന്യദ്വാകർമ്മാകൃതം; യദിഹ വാ അപ്യനേവം മിന്മഹത്പുണ്യം കർമ്മ കരോതി, തദ്വാസ്യാ ന്തതഃ ക്ഷീയത ഏവഃ ആത്മാനമേവ ലോകമുപാസീത; സ യ ആത്മാനമേവലോകമുപാസ്തേ, ന ഹാസ്യകർമ്മ ക്ഷീയതേ. അസ്മാദ്ധ്യേവാത്മനോ യദ്ധ്യത് കാമയതേ തത്തത്സൃജതേ.

അത് ബ്രഹ്മം, ക്ഷത്രം, വൈശ്യം, ശൂദ്രം ഇവയെ സൃഷ്ടിച്ചു. അത് ദേവന്മാരുടെ അഗ്നിയായ ബ്രഹ്മമായും മനുഷ്യരിൽ ബ്രാഹ്മണനായും ഭവിച്ചു. ക്ഷത്രിയരിൽ ക്ഷത്രിയനായും വൈശ്യരിൽ വൈശ്യനായും ശൂദ്രരിൽ ശൂദ്രനായും ഭവിച്ചു. അതിനാൽ ദേവലോകം ഇച്ഛരിക്കുന്നവർ ദേവന്മാരിൽ അഗ്നിയെയും മനുഷ്യരിൽ ബ്രാഹ്മണനെയും പ്രാപിക്കുന്നു. ബ്രഹ്മംതന്നെയാണ് ഈ രൂപങ്ങളിൽ ഇരിക്കു ന്നത്. ഏതൊരുവർ സ്വന്തം ലോകത്തെ ദർശിക്കാതെ ഈ ലോകത്തിൽനിന്ന് പോകുന്നുവോ അതിനെ അറിയായ്കകൊണ്ട് അവ (സ്വന്തം ലോകങ്ങൾ) അവരെ രക്ഷിക്കുന്നില്ല. അനനൂക്തങ്ങളായ (പഠിക്കപ്പെടാത്ത) വേദങ്ങളും അകൃതങ്ങളായ കർമ്മങ്ങളും എന്നപോലെ! ഒന്നും അറിയാതെതന്നെ ഒരാൾ ഈ ലോകത്തിൽ മഹത്തായ പുണ്യകർമ്മങ്ങൾ ചെയ്താൽ; അവസാനം അവൻെറ ആ കർമ്മങ്ങൾ ക്ഷയിക്കുന്നു. അതിനാൽ ആത്മാവിനെ മാത്രം ലോകമാക്കിക്കൊണ്ട് ഉപാസി ക്കുക. ഇപ്രകാരം ആത്മാവിനെ മാത്രം ലോകമായി ഉപാസിക്കുന്നവൻെറ കർമ്മ



ങ്ങൾ ഒരിക്കലും ക്ഷയിക്കുന്നില്ല. അവൻ എന്തെല്ലാം കാമിക്കുന്നുവോ അതെല്ലാം ഈ ആത്മാവിൽ അവൻതന്നെ സൃഷ്ടിക്കുന്നു.

X എന്ന ഒരു ജനിതകം X എന്ന ജനിതകത്തെ മാത്രമേ സൃഷ്ടിക്കുകയുള്ളു. അതുപോലെ ബ്രഹ്മത്തിൽനിന്നു ജനിച്ച ബ്രഹ്മപുരുഷന്മാരാണ് സർവ്വവർണ്ണ ത്തിലുമുള്ള മനുഷ്യർ എന്നാണ് ഈ മന്ത്രം പറയുന്നത്. ബ്രഹ്മം = X എന്ന ജനിതകമെന്നു സങ്കല്പിക്കുക.




ഓരോ മനുഷ്യനും അതാത് സ്വഭാവാനുസൃതമായ കർമ്മം ചെയ്യുന്നതാണ്, സ്വന്തം ലോകങ്ങളെ ദർശിക്കൽ. കർമ്മം, താൻ ബ്രഹ്മമാണെന്നറിഞ്ഞു ചെയ്താ ലേ സ്വന്തലോകത്തെ ദർശിക്കലാവൂ. അറിയാതെ ചെയ്താൽ, പുനരാവൃത്തി രൂപമായ ധൂമമാർഗ്ഗത്തിലൂടെ പ്രവേശിച്ച് കർമ്മഫലക്ഷയത്തിൽ താഴേക്കു പതിക്കും. ദേവലോകകാംക്ഷികളായ ക്ഷത്രിയർ അഗ്നിയെയും ബ്രാഹ്മണ നെയും പ്രാപിച്ച് അവരുടെ സഹായത്തോടെ ബ്രഹ്മത്തെ അറിയുന്നു. ആത്മ സാക്ഷാത്ക്കാരം നേടിയാൽ മാത്രമേ ബ്രഹ്മസദൃശനായി സ്വന്തം ഇച്ഛാ നുസാരം സർവ്വവും സൃഷ്ടിക്കുന്നതിന് സാധിക്കുന്ന ബ്രാഹ്മണനായി, അഗ്നി സമമായിത്തീരുകയുള്ളു.

16. അഥോ അയം വാ ആത്മാ സർവ്വേഷാം ഭൂതാനാം ലോകഃ സ യജ്ജുഹോതി, യധ്യജതേ, തേന ദേവാനാം ലോകഃ അഥയദനു ബ്രൂതേ തേന ഋഷീണാം; അഥ യത് പിതൃഭ്യോ നിപൃണാനി, യത് പ്രജാമിഛതേ, തേന പിതൄണാം; അഥ യ മനുഷ്യാന്വാ സയന്ദേ, യദേഭ്യോ $f$ ശനം ദദാതി തേനമനുഷ്യാണാം; അഥ യത്പശുഭ്യ സൃണോദകം വിരുതി, തേന പശൂനാം; യസ്യേ ഗൃഹേഷു ശ്വാപദാ വയസ്യ പിപീലികാഭ്യ ഉപജീവന്തി, തേന തേഷാം ലോകഃ യഥാ ഹ വൈ സ്വായ ലോകായാരിഷ്ടിമിഛേത്, ഏവം ഹൈവം വിദേ സർവ്വാണി ഭൂതാന്യരിഷ്ടമിഛന്തി; തദ്വാ ഏതദ്വിദിതം മീമാംസിതം.

ഈ ആത്മാവുതന്നെയാണ് സർവ്വ ഭൂതങ്ങളുടെയും ലോകമായിരിക്കുന്നത്. ഹോമിച്ചിട്ടും യജിച്ചിട്ടും അവകളാൽ ദേവന്മാരുടെ ലോകമായിത്തീരുന്നു. അനു

ഭൂതികൊണ്ട് ഋഷിമാരുടെ ലോകമായിത്തീരുന്നു. ഋണം വീട്ടിയിട്ട് പിതൃക്കളുടെ ലോകമായിത്തീരുന്നു; പ്രജകളെ ഇച്ഛരിച്ചിട്ട് അവകളാൽ പിതൃക്കളുടെ ലോകമായിത്തീരുന്നു. മനുഷ്യരെ വസിപ്പിച്ചിട്ടും അവർക്ക് ഭക്ഷിക്കാൻ നല്കിയിട്ടും മനുഷ്യരുടെ ലോകമായിത്തീരുന്നു. പശുക്കൾക്ക് തൃണവും ഉദകവും നല്കിയിട്ട് പശുക്കളുടെ ലോകമായിത്തീരുന്നു. തന്റെ ഗൃഹത്തിലെ ശ്വപദങ്ങൾക്കും പക്ഷികൾക്കും ഉറുമ്പുകൾക്കുപോലും ഉപജീവനം നല്കിയിട്ട് അവരുടെ ലോകവുമായിത്തീരുന്നു. സ്വന്തലോകത്തിന് നന്മ ഇച്ഛരിക്കുന്നതുപോലെ സർവ്വഭൂതങ്ങൾക്കും ഇച്ഛരിക്കുന്നു. ഇത് ആരറിയുന്നുവോ, നന്മ ഇച്ഛരിക്കുന്നവനായ അവന് വിധിച്ചിട്ടുള്ള ഇവ (യജ്ഞങ്ങൾ) വളരെ മുമ്പുതന്നെ മീമാംസ ചെയ്യപ്പെട്ടിട്ടുള്ളവയാണ്. പഞ്ചമഹായജ്ഞങ്ങളായ ബ്രഹ്മ, ദേവ, പിതൃ, മനുഷ്യ, ഭൂത യജ്ഞങ്ങൾ നേരത്തേ വിചിന്തനം ചെയ്യപ്പെട്ടവയാണെന്ന ബൃഹദാരണ്യക ഉപനിഷത്തിലെ പരാമർശം അതിന്റെ പഴക്കത്തെ സൂചിപ്പിക്കുന്നതാണ്.

കർമ്മാധികൃതവും അവിദ്യാ ശരീരേന്ദ്രിയ സംഘാതാദിവിശിഷ്ടവുമായ 'പിണ്ഡ' ശരീരവും ആത്മാവാകുന്ന ലോകത്തിലാണ് വസിക്കുന്നത്, ആത്മാവിനെയാണ് ആശ്രയിച്ചിരിക്കുന്നത്. ദേവന്മാർ മുതൽ പിപീലികവരെയുള്ള പിണ്ഡശരീരങ്ങളിലിരുന്ന് അതിനെ (ആത്മാവിനെ) നാം അനുഭവിക്കുന്നുണ്ട്. സർവ്വ വർണ്ണാശ്രമവിഹിത ധർമ്മവും, സർവ്വഭൂതഹിതത്തിനും, ഉപകാരത്തിനുമായിട്ട് അവൻ (ആത്മാവ്) തന്നെയാണ് ചെയ്യുന്നത്.

ഗൃഹസ്ഥൻ അഗ്നിയിൽ ഹോമിക്കുന്ന ഘൃതവും യജ്ഞവും ത്യാഗവും ['ഹോമം' ത്യാഗമാണ്] കൊണ്ട് ദേവന്മാരും ഗൃഹസ്ഥനും പരസ്പരം ആശ്രയിച്ചിരിക്കുന്നു. പരതന്ത്രരായിരിക്കുന്നു. അവർക്ക് പരസ്പര ഭോഗ്യഭോഗത്വം ഉള്ളതിനാൽ.

സ്വാധ്യായം കൊണ്ടും അനുഭൂതികൊണ്ടും ഋഷിലോകവും, പിതൃപൂജയും പിണ്ഡോദക സമർപ്പണവുംകൊണ്ട് പിതൃലോകവും മനുഷ്യനോട് സംബന്ധപ്പെട്ടിരിക്കുന്നു. പ്രജാകാമം, പിതൃക്കളോടുള്ള ഋണം വീട്ടലാണ്. പ്രാജാപത്യം കൊണ്ടും പരസ്പര ഭോഗ്യഭോഗത്വമായ പാരതന്ത്ര്യം സംഭവിക്കുന്നുണ്ട്. അതിഥികൾക്ക് വാസസ്ഥാനവും ഭക്ഷണവും നല്കുന്നതുവഴി മനുഷ്യലോകത്തിന് അയാൾ ആശ്രയസ്ഥാനമായിത്തീരുന്നു. പുല്ലും വെള്ളവും കൊടുക്കുമ്പോൾ പശുക്കളോടും അതേ ഭോഗ്യഭോഗ്യത്വബന്ധം സ്ഥാപിക്കുന്നു. നായ്ക്കളും പക്ഷികളും ഉറുമ്പുപോലും ഗൃഹസ്ഥന്റെ വീട്ടിൽ ഉപജീവനം കഴിക്കയാൽ അയാളെ ആശ്രയിക്കുന്നു. അവകളുടെ ലോകവുമായും ഗൃഹസ്ഥൻ ബന്ധപ്പെട്ടിരിക്കുന്നു. കണബലി, ഭാണ്ഡക്ഷാളനം (കണങ്ങൾ ബലിനല്കൽ ഉറുമ്പിന്, പാത്രം കഴുകാനിട്ടതിൽനിന്നും, കഴുകിയതിൽനിന്നുമുള്ള അവശിഷ്ടങ്ങൾ നായ, പൂച്ച, കാക്ക എന്നിവയ്ക്ക്) എന്നിവകൊണ്ട് അവരുടെ ലോകങ്ങൾ ഗൃഹസ്ഥനെ ആശ്രയിക്കുന്നു.

**സർവ്വാത്മഭാവം കൈവന്ന മനുഷ്യൻ സർവ്വ ജീവികൾക്കും നന്മ ഇച്ഛരിക്കുകയാൽ അവയുടെ ആത്മാവിന്റെ ക്ഷേത്രമായ ശരീരങ്ങളെ, പ്രോഷിപ്പിക്കുന്നു. സ്വന്തം ശരീരത്തെയെന്നപോലെ അവയെ രക്ഷിക്കുന്നു. അതുപോലെ, തങ്ങൾക്ക് ഘൃതവും അനുഭൂതിയും പിണ്ഡവും പ്രജകളും വാസസ്ഥാനവും**



ഭക്ഷണവും നല്കുന്നതിനാൽ ദേവന്മാരും ഋഷിമാരും പിതൃക്കളും മനുഷ്യരും മൃഗപക്ഷികളും, ഉറുമ്പുപോലും ഗൃഹസ്ഥന്റെ നന്മയ്ക്കായി ഇച്ഛരിക്കുന്നു; ആ ഇച്ഛ അവനെയും സംരക്ഷിക്കുന്നു. താൻ സർവ്വരുടെയും ഭോഗവസ്തുവായും, താൻ സർവ്വത്തിന്റെയും ഭോക്താവായും ഒരേ സമയം subject ഉം object ഉം ആയി ബ്രഹ്മജ്ഞാനിയായ ഗൃഹസ്ഥൻ ഇരിക്കുന്നു. ഈ കർമ്മങ്ങളെ (പഞ്ചമഹായജ്ഞങ്ങളെ) ഗൃഹസ്ഥൻ തന്റെ ഋണങ്ങളായി, കടമകളായി കരുതി അനുഷ്ഠിക്കുന്നു. ഇത് ആവദാനപ്രകരണത്തിൽ വിവരിക്കപ്പെട്ടിട്ടുണ്ട്.

സ്വാത്മലോകത്തിലേക്കുള്ള അന്തർമുഖത്വമാണ് ജ്ഞാനം. ആത്മലോകത്തെ ദർശിക്കാതെ ശരീരത്തെ മാത്രം കാണുന്നതാണ് ബഹിർമുഖത്വം. അന്ധൻ ഗർത്തത്തിൽ വീഴുമ്പോലെ ബഹിർമുഖൻ ജഡമായ ലോകങ്ങളിൽ മാത്രം വിഹരിക്കുന്നു. ചൈതന്യമയമായ ആന്തരലോകങ്ങളിലാണ് അന്തർമുഖന്റെ വിഹാരം.

ഏഷണ അഥവാ കാമമാണ് സർവ്വകാമങ്ങൾക്കും കാരണം. സ്വാഭാവികമായ അവിദ്യകൊണ്ട് ബാലന്മാരെപ്പോലെ മനുഷ്യർ അതാത് കാമ്യവസ്തുക്കളുടെ പിന്നാലെ ഓടുന്നു. അവ കിട്ടാൻ കർമ്മം ചെയ്യുന്നു. കിട്ടാതെവരുമ്പോൾ ക്രോധിക്കയോ നിരാശപ്പെടുകയോചെയ്യുന്നു. കാമമാണ് സർവ്വകർമ്മങ്ങൾക്കും മൂലഹേതു. മനുസ്മൃതിയും ഗീതയും കഠോപനിഷത്തും ഇക്കാര്യം എടുത്തുപറയുന്നുണ്ട്. സ്വാർത്ഥമായ കാമങ്ങൾക്കുവേണ്ടി കർമ്മം ചെയ്യുന്നതിനെക്കാൾ എത്രയോ ഉദാത്തമാണ് പരാർത്ഥമായി ചെയ്യുന്ന കാമം. സർവ്വഭൂതഹിതത്തിനായി കാമിക്കയും അതിനായി കർമ്മം ചെയ്കയും, അത് സർവ്വാത്മൈക്യഭാവം കൊണ്ടാകയും ചെയ്താൽ ജീവാത്മാവ് കൃതകൃത്യനായി.

17. ആത്മൈവേദമഗ്ര ആസീദേക ഏവ; സോ $f$ കാമയത ജായാ
മേ സ്യാത്, അഥ പ്രജായേയ; അഥ വിത്തം മേസ്യാത്;
അഥ കർമ്മകുർവ്വീയേതി; ഏതാവാൻ വൈകാമഃ നേച്ചം
ശ്ചനാതോ ഭൂയോവിന്ദേത്; തസ്മാദപ്യേതർ,ഹ്യേകാകീ
കാമയതേ ജായാമേസ്യാത്, അഥ പ്രജായേയ; അഥ വിത്തം
മേസ്യാത്, അഥ കർമ്മ കുർവ്വായേതി; സ യാവ ദപ്യേ തേഷാമേ
കൈകം ന പ്രാപ്നോതി, അകൃത്സ്ന ഏവതാമൻ മന്യതേ;
തസ്യോകൃത്സ്നതാ മന ഏവാസ്യാത്മാ, വാഗ്ജായാ, പ്രാണഃ
പ്രജാ, ചക്ഷുർമാനുഷം വിത്തം, ചക്ഷുഷാഹി തദ്വിന്ദതേ; ശ്രോത്രം
ദൈവം; ശ്രോത്രേണ ഹിതമത്രുണോതി; അത്മൈ വാസ്യകർമ്മ,
ആത്മാനാ ഹികർമ്മ കരോതി; സ ഏഷ പാങ്ക്തോയജ്ഞഃ
പാങ്ക്തഃ പശുഃ പാങ്ക്തഃ പുരുഷഃ പാങ്ക്തമിദം സർവ്വയദിതം കിഞ്ച;
തദിദം സർവ്വ മാപ്നോതി യ ഏവം വേദ. ഇതി ചതുർത്ഥം ബ്രാഹ്മണം.

**ഇത് ആദിയിൽ ആത്മാവു മാത്രമായി ഏകമായിരുന്നു. അവൻ കാമിച്ചു. എനിക്ക് ഒരു ജായ ഉണ്ടാവട്ടെ, അവളിൽ പ്രജകൾ ഉണ്ടാവട്ടെ. എനിക്ക് കർമ്മം ചെയ്യുന്നതിന് വിത്തം ഉണ്ടാവട്ടെ എന്നു കാമിച്ചു. കാമം ഇത്ര മാത്രമാണ്. ഇതിലധികം ഇച്ഛരിച്ചാൽ ലഭിക്കുന്നില്ല. അതിനാൽ ഇപ്പോഴും ഏകാകി ജായയിൽനിന്ന്**

പ്രജയെയും, കർമ്മം ചെയ്യുന്നതിന് വിത്തത്തെയും കാമിക്കുന്നു. ഇവ രണ്ടും കിട്ടാത്ത കാലത്തോളം താൻ അപൂർണ്ണനാണെന്ന് വിചാരിക്കുന്നു. അവൻെറ പൂർണ്ണത ഇപ്രകാരവും സംഭവിക്കാം. "മനസ്സു മാത്രമാണ് എൻെറ ആത്മാവ്. വാക്കുതന്നെയാണ് ജായ. പ്രാണനാണ് പ്രജ. ചക്ഷുസ്സാണ് മാനുഷമായ വിത്തം. ചക്ഷുസ്സുകൊണ്ടാണല്ലൊ അതു ലഭിക്കുന്നത്. ശ്രോത്രമാണ് ദൈവം. ശ്രോത്രം കൊണ്ടാണല്ലൊ അതു കേൾക്കുന്നത്. ആത്മാവുതന്നെയാണ് കർമ്മം. ആത്മാവിനാണല്ലോ കർമ്മം ചെയ്യുന്നത്. ഇത് പാങ്ക്തമായ യജ്ഞമാണ്. പശുവിനും പാങ്ക്തമാണ്. ഇക്കാണുന്ന സർവ്വവും പാങ്ക്തമാണ്. ആര് ഇപ്രകാരം അറിയുന്നുവോ അവൻ സർവ്വവും പ്രാപിക്കുന്നു.

സാധാരണ മനുഷ്യൻെറ മനശ്ശാസ്ത്രത്തെ എത്ര സൂക്ഷ്മമായി അപഗ്രഥിക്കുന്നു എന്നു നോക്കുക. അവിവാഹിതനായി ഏകാകിയായിരിക്കുന്ന ഒരാൾ വിചാരിക്കുന്നു. ഞാൻ അപൂർണ്ണനാണ്. എനിക്ക് ഒരു ഇണയെ ലഭിക്കണം. അവളിൽ പ്രജകളായി ഞാൻ പുനർജ്ജനിക്കണം. ഞാനും അവളും ഒരുമിച്ച് ധാരാളം കർമ്മങ്ങൾ ചെയ്യണം. അതിനായി എനിക്ക് ധാരാളം വിത്തം വേണം. പിന്നീട് ഈ കാമങ്ങൾ സാക്ഷാത്ക്കരിക്കുന്നതിനുള്ള പ്രവർത്തനങ്ങളായി. ഇതു സാക്ഷാത്കരിച്ചാൽ താൻ പൂർണ്ണകാമനായി എന്ന വിചാരത്തിൽനിന്നാണ് മനുഷ്യരുടെ സർവ്വകർമ്മങ്ങളും നടക്കുന്നത്. പുത്രേഷണംകൊണ്ട് അതിനുള്ള മാർഗ്ഗമായ ജായയെയും, വിത്തേഷണംകൊണ്ട് അതിനുള്ള മാർഗ്ഗമായ കർമ്മങ്ങളെയും മനുഷ്യൻ സമ്പാദിക്കുന്നു. മനുഷ്യലോകം, പിതൃലോകം, ദേവലോകം എന്ന മൂന്നു ലോകങ്ങളും ഈ കർമ്മങ്ങളുടെ ഫലമായി മനുഷ്യന് ലഭിക്കുന്നു. അതിനാലാണ് ജായാപുത്രവിത്തകർമ്മ ലക്ഷണമുള്ള സാധനൈഷണയെ ഒററ വാക്കിൽ ലോകൈഷണ എന്നു പറയാനാവുന്നത്. പുത്രേഷണയും വിത്തേഷണയും പട്ടുനൂൽപുഴുവിൻെറ കൂടുപോലെ മനുഷ്യനെ വരിഞ്ഞു മുറുക്കി അവനെ അതിനകത്തു ബന്ധനസ്ഥനാക്കുന്നു. ഈ അവസ്ഥയിൽ കർമ്മപഥത്തോടു ബന്ധിക്കപ്പെട്ടിരിക്കുന്ന മനുഷ്യൻ സ്വന്തമായ ആത്മലോകത്തെ അറിയുന്നില്ല. അവൻ ബഹിർമ്മുഖീഭൂതനായിരിക്കുന്നു. തൈത്തിരീയത്തിൽ 'അഗ്നിമുഗ്ദ്ധോ ഹൈവ ധൂമതാന്തഃ സ്വം ലോകം ന പ്രതിജാനാതി' എന്ന് അതിനാൽ പറയുന്നു.

കാമങ്ങൾ അനന്തമാണ്. എന്നിരുന്നിട്ടും പുത്രകാമത്തെയും വിത്തകാമത്തെയുംമാത്രം പറയുന്നതെന്തുകൊണ്ട്? മറെറല്ലാ കാമങ്ങളും ഈ രണ്ടെണ്ണത്തിൻെറ പിൻതുടർച്ചക്കാർ മാത്രമാണ്. എനിക്കും ഭാര്യക്കും മക്കൾക്കും താമസിക്കാൻ സ്ഥലം വേണം (ഭൂമി), അവിടെ വീടു വെക്കണം, ആ വീട്ടിൽ ഇന്നയിന്ന സുഖസൗകര്യങ്ങൾ ഉണ്ടാവണം, ഞങ്ങളുടെ വംശനാമം നിലനിർത്താൻ ഇന്നയിന്ന കർമ്മങ്ങൾ ചെയ്യണം, ഇന്നയിന്ന സ്ഥാപനങ്ങൾ ഉണ്ടാക്കണം, ഇന്നയിന്ന സ്ഥാനങ്ങളിൽ ഇരുന്ന് അധികാരം ചെലുത്തണം ഇതൊക്കെ സാക്ഷാത്ക്കരിക്കാൻ വിത്തം വേണം ആ വിത്തം സമ്പാദിക്കാൻ ഇന്നയിന്ന മാർഗ്ഗങ്ങൾ ആവിഷ്ക്കരിക്കണം, അവ നടപ്പിൽ വരുത്തണം ഇങ്ങനെയാണ് ഓരോ മനുഷ്യൻെറയും ചിന്ത.

**ഈ കാമങ്ങളൊക്കെത്തന്നെയും പുത്രേഷണ, വിത്തേഷണ എന്ന രണ്ടു പദങ്ങളിൽ ഒതുങ്ങുന്നു. ഫലങ്ങൾ, ആ ഫലങ്ങൾ നേടാനുള്ള സാധനകൾ** അഥവാ മാർഗ്ഗങ്ങൾ ഈ ഫലസാധനകളിൽനിന്ന് വ്യതിരിക്തമായി ദൃഷ്ടമോ അദൃഷ്ടമോ ആയി ലോകത്തിൽ യാതൊന്നുംതന്നെ ലഭിക്കുന്നില്ല. അതിനപ്പുറമുള്ള യാതൊന്നും ഒരു ശരാശരി മനുഷ്യൻ തേടുന്നുമില്ല. ശരാശരി മനുഷ്യന് ഇത്തരമൊരു ജീവിതത്തിലുപരി യാതൊന്നും സാധിക്കുന്നുമില്ല. അതിനാൽ ലബ്ധവ്യവിഷയോ ഹി കാമഃ അഥവാ ലബ്ധവ്യങ്ങളായ ഈ വിഷയങ്ങളിൽമാത്രം മനുഷ്യരുടെ കാമം ഒതുങ്ങിനില്ക്കുന്നു. ഏതാ വാനൈ്വ കാമഃ എന്നതുകൊണ്ട് ഈ അർത്ഥം ധരിക്കണം. എന്നാൽ ശരാശരി മനുഷ്യൻ എന്ന അജ്ഞാനി ബന്ധിക്കപ്പെട്ടു കിടക്കുന്ന ഈ കാമവലയത്തിൽനിന്ന് വിദ്വാന്മാരായ ജ്ഞാനികൾ പുറത്തുകടക്കണം; അതിൽനിന്നപ്പുറം ഉയരണം; 'ഉത്ഥാതവ്യം' (ഉത്ഥാനം ചെയ്യണം) എന്നാണ് ജഗദ്ഗുരു ഉപയോഗിച്ച വാക്ക്. 'ഉത്തിഷ്ഠതഃ ജാഗ്രതഃ' എന്ന ശ്രുതിവചനം ഓർക്കുക.

എന്തുകൊണ്ടാണ് സാധാരണക്കാർ ഈ കാമങ്ങളിൽ കുടുങ്ങിക്കിടക്കുന്നത്? മുമ്പും ലോകസ്ഥിതി ഇങ്ങനെയായിരുന്നു, തനിക്കു മുമ്പ് തൻെറ പൂർവ്വികർ ഇങ്ങനെയൊക്കെയായിരുന്നു എന്നതുകൊണ്ടാണ്. പൂർവ്വികരിൽ ഉള്ള സ്വഭാവമാണ് പിൻതലമുറക്കാരിലും കാണുന്നത് എന്ന ജനിതകസ്വഭാവത്തെ ശങ്കരൻ ഇവിടെ പറയുന്നു. അദ്ദേഹം പറകയാണ്, തിരിച്ച്, വരും തലമുറയിൽ ചില സ്വഭാവങ്ങൾ കണ്ടാൽ അത് പിൻതലമുറകളിലും ഉണ്ടായിരുന്നിരിക്കണമെന്ന അനുമാനം വെച്ചിട്ടാണ് ഏററവും ആദ്യത്തെ പൂർവ്വികനായ "ബ്രഹ്മ"ത്തിലും കാമം ആരോപിക്കപ്പെട്ടിരിക്കുന്നത് എന്ന്. അല്ലാതെ, ആരും ബ്രഹ്മത്തിൻെറ കാമം കണ്ടവരില്ല. സിക്കിൾ സെൽ അനീമിയയുടെ ഒരു 'ട്രെയിററ്' രോഗിയിൽ നിന്ന് മുകളിലേക്കും വശങ്ങളിലേക്കും (Vertical and horizontal) പൂർവ്വികരിലും സഹോദരങ്ങളിലും ഉണ്ടോ എന്ന് നാം നോക്കാറില്ലേ, അതുപോലെ വേണം കാമത്തെ മുകളിലേക്ക് (Vertical) മുകളിലേക്ക്. ബ്രഹ്മംവരെ trace ചെയ്യുന്ന ഋഷിയുടെ ശാസ്ത്രബോധത്തെ എടുക്കാൻ. ഒരു വംശത്തിൽ എല്ലാവരിലും നാം സിക്കിൾ സെൽ ജീൻ കാണാറില്ല. പലരും രക്ഷപ്പെടുന്നതായി കാണുന്നു. അതുപോലെ മനുഷ്യവംശത്തിലും കാമരഹിതരായിത്തീരുന്ന മനുഷ്യരെ നമുക്കു കാണാം. അവർ പൂർണ്ണത കണ്ടെത്തുന്നത് പുത്രേഷണ വിത്തേഷണത്തിലല്ല. പിന്നെ എങ്ങനെയാണ്?

അവൻ സ്വമനസ്സിനെയാണ്, ശരീരത്തെയല്ല ആത്മാവെന്നു ഗ്രഹിക്കുന്നത്. അതിനാൽ തൻെറ ശരീരത്തെ അനുഗമിക്കുന്ന പത്നിക്കുപകരം മനസ്സിനെ (ചിന്തയെ) അനുഗമിക്കുന്ന വാക്കിനെ തൻെറ ജായയായി അവൻ പ്രേമിക്കുന്നു. **വാമൊഴിയെയും വരമൊഴിയെയും ആണ് അവൻ കാമിക്കുന്നത്. ആത്മാവിൻെറ ഏകാകിത്വം വാക്കുമായുള്ള സംയോഗത്തോടെ അവസാനിക്കുന്നു. വായനയിലൂടെയും വാക്കുകളുടെ സംവേദനത്തിലൂടെയും അവൻ തൻെറ ഇണയെ കണ്ടെത്തുന്നു. ആത്മാവും വാക്കും സംയോഗിക്കുമ്പോൾ അവയുടെ പുത്രനായി പ്രാണൻ ജനിക്കുന്നു. ചേഷ്ടാദിലക്ഷണമായ കർമ്മത്തിനു കാരണക്കാരനായിരിക്കുന്ന പ്രാണൻ പുത്രനാണ്, പ്രജയാണ്. പ്രാണൻെറ ചേഷ്ടയായ കർമ്മങ്ങൾ സാദ്ധ്യമാകുന്നത് ദൃഷ്ടമായ (കാണപ്പെടുന്ന) ധനത്തിലൂടെയാണ്. കണ്ണുകൾക്കു വിഷയമായ ദൃശ്യപ്രപഞ്ചമാകുന്ന ധനം (പശു, സ്വർണ്ണം, ഭൂമി etc...)**

മാനുഷമായ വിത്തമാണ്. അതിനാൽ ചക്ഷുസ്സിനെ മാനുഷവിത്തമെന്നു പറയുന്നു. ദേവവിഷയമായ വിജ്ഞാനം അഥവാ പ്രകാശവിഷയമായ (ചൈതന്യം അഥവാ ഊർജ്ജവിഷയമായ) വിജ്ഞാനമാണ് ദൈവവിത്തം. ആ വിജ്ഞാനം ശ്രുതികളിലൂടെ ലഭിക്കുന്നു. അതിനാൽ ശ്രോത്രത്തെ ദൈവവിത്തമെന്നു പറയുന്നു.

ആത്മാവിൽ ആരംഭിച്ച് വിത്തത്തിൽ അവസാനിക്കുന്ന വസ്തുക്കളാൽ ചെയ്യപ്പെടുന്ന കർമ്മം (യജ്ഞം) ഏതാണ്? ആത്മാവുതന്നെയാണ്. ആത്മാവുകൊണ്ടാണ് ശരീരം കർമ്മങ്ങളെല്ലാം ചെയ്യുന്നത്. അതിനാൽ ആത്മാവു തന്നെയാണ് 'എൻെറ, ഞാൻ' എന്നൊക്കെ വിവക്ഷിക്കപ്പെടുന്ന ശരീരം. ശരീരമാണ് കർമ്മം ചെയ്യുന്നത്, ചേഷ്ടിക്കുന്നത് എന്ന അജ്ഞാനിയുടെ വിചാരത്തിൽനിന്ന് ആത്മാവാണ് കർമ്മം ചെയ്യുന്നത്, അതിനാൽ ആത്മാവാണെൻെറ ശരീരമെന്ന നിലപാടിലേക്ക് ജ്ഞാനി നീങ്ങുന്നു. ആത്മനാഹി ശരീരേണ യതഃകർമ്മ കരോതി.

ശരീരം= ചേഷ്ടിക്കുന്നത്.
∴ ശരീരം= ആത്മാവ് എന്നതിൽനിന്ന്
ആത്മാവ്= ചേഷ്ടിക്കുന്നത്
∴ ആത്മാവ്= ശരീരം എന്ന് പറയുന്നു.
M ( mass) = C (ഗതി-ചലനം) ഉള്ളത്.
∴ M = Energy
എന്ന് ഒരു കൂട്ടർ പറയുമ്പോൾ,
Energy (E) = C (ചലനഹേതു)
∴ E = C (ചലനം) ഉള്ള M എന്ന് മററൊരു കൂട്ടർ പറയുന്നു എന്നുമാത്രം.

(ഇതിൻെറ വകഭേദമായ ഒരു ചർച്ച ശ്രീ കെ. സച്ചിദാനന്ദൻെറ പരാമർശത്തെ സംബന്ധിച്ച് 'സൗവർണ്ണം' ഗീതാഭാഷ്യത്തിൽ ഞാൻ അവതരിപ്പിച്ചതിനാൽ അത് പുനരാവർത്തിക്കുന്നില്ല).

ഭർത്താവ്, ഭാര്യ, മക്കൾ, സ്വത്ത്, കർമ്മം ഈ അഞ്ചെണ്ണം കൊണ്ട് ശരീരമാണ് ചേഷ്ടിക്കുന്നത് എന്ന് കരുതുന്ന സാധാരണക്കാർ അനുഷ്ഠിക്കുന്ന യജ്ഞം പ്രാജാപത്യമെന്ന സംസാരയജ്ഞമാണ്; മൈഥുനമാണ്. ആത്മാവ്, വാക്ക്, പ്രാണൻ, ചക്ഷുശ്രോത്രാദിധനം, കർമ്മം എന്നിവകൊണ്ട് (അഞ്ചെണ്ണം-പാങ്ക്തം) ജ്ഞാനി അനുഷ്ഠിക്കുന്ന യജ്ഞം പ്രാജാപത്യമല്ല; അത് അമൈഥുനമാണ്. അയാളുടെ പ്രപഞ്ചം അമൈഥുനമായ പ്രപഞ്ചമാണ്. ആദ്യം പറഞ്ഞ പാങ്ക്തം, (മൈഥുനം) പക്ഷിമൃഗാദികൾകൂടി ചെയ്യുന്ന പാങ്ക്തമാണ്. സർവ്വ യജ്ഞവും പാങ്ക്തമാണ്. (ഛാന്ദോഗ്യ ഉപനിഷദ്ഭാഷ്യത്തിൽ പഞ്ചവിധസാമങ്ങളെ പറഞ്ഞത് കാണുക).

## ബ്രാഹ്മണം 5 സപ്താന്നബ്രാഹ്മണം

**കഴിഞ്ഞ ബ്രാഹ്മണത്തിൽ അജ്ഞാനിയായ മനുഷ്യൻ എപ്രകാരം ഞാനും ഈശ്വരനും വ്യത്യാസമുള്ളവയെന്നു കരുതി (അന്യോƒസാ വന്യോƒഹമസ്മി), വർണ്ണാശ്രമധർമ്മങ്ങളോടും കർമ്മകർത്തവ്യങ്ങളോടുംകൂടി, കാമങ്ങ**



ളുടെ വലയങ്ങളിൽ അകപ്പെട്ട് പുനരാവൃത്തിരൂപമായ സംസാരത്തിൽ ചുഴലുന്നുവെന്ന് വ്യക്തമാക്കി. താൻ മററുള്ളവർക്ക് ആശ്രയമായും അവരെ ആശ്രയിച്ചും പരസ്പരം ഭോഗ്യവും ഭോഗ്യവസ്തുവുമായും പാങ്ക്തമായ യജ്ഞത്തിലൂടെ സർവ്വത്തെയും സർവ്വപ്രപഞ്ചത്തെയും ഭോഗത്തിനായ്ക്കൊണ്ട് സൃഷ്ടിക്കുന്ന പ്രാജാപത്യത്തെ ധരിപ്പിച്ചു.

ഓരോ മനുഷ്യനും അവനവൻെറ വിദ്യയ്ക്കും കർമ്മത്തിനും അനുരൂപമായി സർവ്വ പ്രപഞ്ചത്തെയും ഭുജിക്കയും പ്രപഞ്ചത്തിൻെറ ഭോജ്യമായിരിക്കയും ചെയ്യുന്നുണ്ട്. സർവ്വരും സർവ്വത്തിൻെറയും കർത്താവുമാണ്, കാര്യവുമാണ് എന്നു സാരം. മധുവിദ്യ എന്ന വിദ്യാപ്രകരണത്തിൽ "സർവ്വവും സർവ്വസ്യ കാര്യം മധു" എന്ന ആത്മൈകത്വ വിജ്ഞാനം കാണാം. ഇപ്രകാരം നമുക്ക് ഭുജിക്കാനായി ഭോക്താക്കളാകുന്ന നാം നമ്മുടെ വിദ്യയാലും കർമ്മത്താലും പാങ്ക്തങ്ങളാൽ നിർമ്മിതമായ സംസാരപ്രപഞ്ചത്തെയും ആത്മീയപ്രപഞ്ചത്തെയും സൃഷ്ടിക്കുന്നു. ആ പ്രപഞ്ചത്തെ ഏഴു ഭാഗമായി കാര്യകാരണത്വംകൊണ്ട് വിഭജിക്കാം. ഏഴിനെയും ഭോജ്യം എന്നർത്ഥത്തിൽ അന്നം എന്നു വിളിക്കുന്നു. ഈ ഏഴന്നങ്ങളെയും സൃഷ്ടിച്ചവനാകയാൽ ഓരോ മനുഷ്യനും അവയുടെ പിതാവായി അറിയപ്പെടുന്നു. ഈ ഏഴന്നങ്ങളെയും അവയുടെ ഉപയോഗത്തെയും സൂത്രരൂപത്തിൽ സംക്ഷേപിച്ചു പ്രകാശിപ്പിക്കുന്നതാണ് ഈ മന്ത്രം.

1. യത് സപ്താന്നാനി മേധയാതപസാ ജനയത്പിതാ
ഏകമസ്യ സാധാരണം ദ്വേദേവാനഭാജയത്.
ത്രീണ്യാത്മനേ ƒ കുരുതപശുഭ്യ ഏകം പ്രായശ്ചത്.
തസ്മിൻ സർവ്വം പ്രതിഷ്ഠിതം യച്ച പ്രാണീതിയച്ച ന.
കസ്മാത്താനി ന ക്ഷീയന്തേ ƒ ധ്യമാനാനി സർവ്വദാ
യോ വൈതാമക്ഷിതിം വേദ സോ ƒ ന്നമത്തി പ്രതീകേന.
സ ദേവാനപിഗഛതി സ ഊർജ്ജമുപജീവതി.
ഇതിശ്ലോകാഃ

പിതാവ് ആ സപ്താന്നങ്ങളെ മേധകൊണ്ടും തപസ്സുകൊണ്ടും ജനിപ്പിച്ചു. ഒന്ന് സർവ്വർക്കും ഉള്ള സാധാരണ അന്നം; രണ്ടെണ്ണം ദേവന്മാർക്കുള്ള ദേവാന്നം; മൂന്നെണ്ണം സ്വാത്മാവിനുതന്നെയുള്ളത്; ഒന്ന് പശുക്കൾക്കുള്ളത്. പ്രാണനുള്ളവയും, പ്രാണൻ ഇല്ലാത്തവയുമായ സർവ്വവസ്തുക്കളും ഈ അവസാനത്തെ അന്നത്തെ ആശ്രയിച്ച് അതിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. സർവ്വരും സർവ്വദാ ഭക്ഷിച്ചുകൊണ്ടിരുന്നിട്ടും എന്തുകൊണ്ടാണ് ഈ അന്നം ക്ഷയിക്കാത്തത്? ആർക്ക് അന്നത്തിൻെറ ഈ അക്ഷയാവസ്ഥയെ അറിയാൻ കഴിയുന്നുവോ അവൻ എപ്പോഴും അന്നത്തെ പ്രതീകമായി ഭക്ഷിച്ചുകൊണ്ടിരിക്കും. അവൻ ദേവത്വത്തെ പ്രാപിക്കുന്നു; അവൻ ഊർജ്ജത്തെ ഉപജീവിക്കുന്നു.

**പ്രജാപതി മേധകൊണ്ടും തപസ്സുകൊണ്ടും സൃഷ്ടിച്ച പ്രപഞ്ചത്തെപ്പോലെ ഓരോ മനുഷ്യനും സ്വന്തമായ പ്രപഞ്ചം സ്വമേധയാലും തപസ്സാലും സൃഷ്ടിക്കുന്നു. (അപാരേ കാവ്യ സംസാരേ കവിരേകപ്രജാപതി എന്ന് കവിയെക്കുറിച്ച് പറയുന്നത് ഓർക്കുക). പ്രാണൻ നിലനിർത്താനുള്ള ഭക്ഷണം എല്ലാ**

പ്രാണികൾക്കും പൊതുവായ അന്നമാണ്. ഇപ്പോൾ പ്രാണനോടുകൂടിയിരിക്കുന്ന വരും മുമ്പ് പ്രാണനോടുകൂടി ഇരുന്നവരും (മൃതർ) ആ അന്നത്തെ ഉപയോഗിച്ചിട്ടുണ്ട്. എന്നിട്ടും ആ അക്ഷയപാത്രം (സൂര്യദേവൻെറ അക്ഷയപാത്രം പാഞ്ചാലിക്ക് കൊടുത്തത് ഓർക്കുക). എന്താണ് അവസാനിക്കാത്തത്? അത് ഊർജ്ജമാണ്. സൗരോർജ്ജത്തിൻെറ ആവർത്തനഭ്രമണരൂപമായ ചക്രത്തെ (ഊർജ്ജചക്രം) ഗ്രഹിച്ചവർ തങ്ങൾ സൗരോർജ്ജത്താൽ ഉപജീവിക്കുന്ന ഊർജ്ജജീവികളാണെന്നും ജഡവസ്തുക്കളല്ലെന്നും അറിയുന്നു. അവർ ദേവന്മാർ (ദേവനെന്നാൽ പ്രകാശവാൻ) ആയിത്തീരുന്നു. ഊർജ്ജം ഉപജീവതി എന്ന് Energyയുടെ ഉപജീവനം എന്നുതന്നെയാണ് മന്ത്രം ഉപയോഗിച്ച വാക്ക് എന്നത് ശ്രദ്ധിക്കുക.

2. 'യത് സപ്താന്നാനി മേധയാ തപസാ ജനയത്പിതാ' ഇതി
മേധയാ ഹി തപസാജനയത് പിതാ. 'ഏകമസ്യ സാധാരണം'
ഇതീദമേവാസ്യ തത് സാധാരണമന്നം യദിദ മധ്യതേ.
സയ ഏതമുപാസ്തേ ന സ പാപ് മനോവ്യാവർത്തതേ, മിശ്രം
ഹ്യേതത്. "ദ്വേ ദേവാനഭാജയത്" ഇതിഹുതം ച പ്രഹുതം ച,
തസ്മാ ദേവേഭ്യോജുഹൂതി ച പ്രച ജുഹൂതി. അഥോ ആഹുർ
ദ്ദർശ പൂർണ്ണമാസാവിതി. തസ്മാന്നേഷ്ടിയാജുകഃ സ്യാത്.
'പശുഭ്യ ഏകം പ്രായശ്ചത' ഇതി തപ്യയഃ പയോ ഹ്യേവാ ഗ്രേ
മനുഷ്യാശ്ച പശവശ്ചോപ ജീവന്തി; തസ്മാത് കുമാരം ജാതം
ഘൃതം വൈ വാഗ്രേപ്രതി ലേഹയന്തി, സ്തനം വാനുധാപയന്തി.
അഥ വത്സം ജാതൂമാഹൂര തൃണാദ ഇതി. 'തസ്മിൻ സർവ്വം
പ്രതിഷ്ഠിതം യച്ച പ്രാണീതി യച്ച ന' ഇതി പയസിഹിദം
സർവ്വം പ്രതിഷ്ഠിതം യച്ച പ്രാണീതിയച്ചന. തദ്യദിദമാഹുഃ
സംവത്സരം പയസാ ജുഹ്യദപ പുനർമ്മൃത്യും ജയതീതി, ന തഥാ
വിദ്യാത്; യദഹരേവ ജൂഹോതി തദഹാ പുനർമ്മൃത്യുമപജയ
ത്യേവം വിദ്വാൻ സർവ്വം ഹി ദേവേഭ്യഃ $f$ ന്നാധ്യം പ്രയഛതി.
കസ്മാത്താനി ന ക്ഷീയന്തേ $f$ ധ്യമാനാനി സർവ്വദാ
ഇതി പുരുഷാ വാ അക്ഷിതിഃ സ ഹീദ മന്നം പുനഃ പുനർജ്ജ
നയതേ. യോ വൈതാ മക്ഷിതം വേദ ഇതി പുരുഷോ വാ
അക്ഷിതിഃ സഹീദമന്നം ധി യാ ധി യാ ജനയതേ കർമ്മഭിഃ
യദ്ധൈ തന്ന കുര്യാത് ക്ഷീയേത ഹ;സോ $f$ ന്നമത്തി പ്രതീകേന
ഇതി മുഖം പ്രതീകം, മുഖേനേ ത്യേതത്. സദേവാന
പിഗഛതി സ ഊർജ്ജമുപജീവതി ഇതിപ്രശംസാ

പിതാവ് മേധകൊണ്ടും തപസ്സുകൊണ്ടുംതന്നെയാണ് സപ്താന്നങ്ങളെ സൃഷ്ടിക്കുന്നത്. നാം ഭക്ഷിക്കുന്ന സാധാരണ അന്നം (ചോറ്, പച്ചക്കറികൾ, ധാന്യങ്ങൾ, ഫലങ്ങൾ) മുതലായവ സർവ്വർക്കുമായി സൃഷ്ടിക്കപ്പെട്ട ഒരന്നം. ഈ ഭക്ഷണത്തെ മാത്രം ആരാധിക്കുന്നവൻ ഒരിക്കലും പാപത്തിൽനിന്നു വിട്ടു നില്ക്കുകയില്ല. ദേവന്മാർക്കുള്ള രണ്ടെണ്ണം ഹുതവും പ്രഹുതവുമാണ്; ദേവന്മാർക്ക് ഹോമിക്കുന്നതും ബലികൊടുക്കുന്നതും അതുകൊണ്ടാണ്. ചിലർ പറയുന്നു അത് ദർശപൂർണ്ണമാസങ്ങളാണെന്ന്. ഭൗതികകാമങ്ങൾക്കുവേണ്ടി മാത്രം ഇഷ്ടി നടത്ത



രുത്. (കാമം കൊണ്ടുള്ള ഇഷ്ടി). ഒന്ന് പശുക്കൾക്കുള്ളത്. അത് പാലാണ്. പശുക്കളും മനുഷ്യരും പാലുകൊണ്ട് ഉപജീവിക്കുന്നു. അതിനാൽ ഒരു കുട്ടി ജനിച്ചാൽ നാവിൽ നെയ്യ് പുരട്ടി നക്കിക്കുകയോ സ്തനം കുടിപ്പിക്കുകയോ ചെയ്യുന്നു. പൈക്കുട്ടിക്ക് പുല്ലു തിന്നാറായിട്ടില്ല എന്നു പറയുന്നു. പാലിലാണ് പ്രാണനുള്ളവയും ഇല്ലാത്തവയും പ്രതിഷ്ഠിതമായിരിക്കുന്നത്. ഒരു സംവത്സരം അഗ്നിയിൽ പാൽ ഹോമിച്ചാൽ മൃത്യുവെ ജയിക്കാമെന്നൊരു ചൊല്ലുണ്ട്. അതിനെ ആ അർത്ഥത്തിൽ ധരിക്കരുത്. അതിനെ അറിയുന്നവൻ ആദ്യത്തെ ഹോമംകൊണ്ടു തന്നെ മൃത്യുവെ ജയിക്കുന്നു. കാരണം സർവ്വ അന്നാദ്യങ്ങളും സർവ്വ ദേവർക്കുമായി അവൻ അപ്പോൾത്തന്നെ ഹോമിക്കുന്നു. "എന്നും ഭക്ഷിക്കപ്പെട്ടിട്ടും ഈ അന്നം എന്തുകൊണ്ടു ക്ഷയിക്കുന്നില്ല?" പുരുഷൻതന്നെയാണ് അതിനു കാരണം. അവൻ വീണ്ടും വീണ്ടും അന്നം സൃഷ്ടിക്കുന്നു. ഈ നാശമില്ലാത്ത അന്നത്തെ അറിയുന്ന അത്താവ്തന്നെയാണ് നാശമില്ലായ്മയുടെ കാരണം. അവൻ ഈ അന്നത്തെ മേധയാലും തപസ്സാലും താല്ക്കാലികമായി തൻെറ കർമ്മംകൊണ്ടും സൃഷ്ടിച്ചുകൊണ്ടേയിരിക്കുന്നുണ്ട്. അവൻ അതു നിർത്തിയാൽ അന്നം ക്ഷയിക്കും. അവൻ പ്രതീകേന അന്നം ഭുജിക്കുന്നു. [പ്രതീകമെന്നാൽ മുഖ്യത്വം; സിംബൽ. ഏററവും മുഖ്യമായ ഊർജ്ജത്തിൻെറ സിംബൽ അഥവാ പ്രതീകമാണ് അന്നം.] അങ്ങനെ ഊർജ്ജത്തെ ഉപജീവിച്ച് ദേവത്വം പ്രാപിക്കുന്നു.

"ബ്രഹ്മവിദ്യാ വിഷയേ ച സർവ്വൈകത്വാത് കാമാനനുപപത്തേ" (ശാങ്കരഭാഷ്യം)

അന്നം, പുത്രൻ, വിത്തം, പ്രമാണിത്തം, സാമ്രാജ്യം എന്നിവയെ കാമിച്ചുകൊണ്ടുചെയ്യുന്ന ഒരു കർമ്മവും ബ്രഹ്മവിദ്യാവിഷയത്തിൽ ഉണ്ടാവുകയില്ല. ശരീരസ്ഥിതിയെ നിലനിർത്താനും ശരീരോപഭോഗത്തിനുമായി ചെയ്യുന്ന സർവ്വകർമ്മങ്ങളിലും കാമം ഉണ്ട്. അതിനാൽ അവ 'കാമേഷ്ടി'കളാണ്. കാമം, ഉള്ള സ്ഥലത്തൊക്കെ സ്വാർത്ഥചിന്ത വരും, 'എൻെറ, നിൻെറ' എന്ന ഭേദഭാവന വരും, അതിൻെറ പേരിൽ കലഹം വരും. കാമമില്ലാത്തവനു മാത്രമെ കലഹിക്കാതെ, യുദ്ധംവെട്ടാതെ, അഹിംസ പാലിച്ച് ഇരിക്കാൻ സാധിക്കയുള്ളു. അതുകൊണ്ടാണ് കാമമുള്ള സ്ഥലത്തൊക്കെ പാപവും ഉണ്ടാവും എന്നു പറയുന്നത്. അവനവനുവേണ്ടി അന്നം പചിക്കരുത് (നാത്മാർത്ഥം പാചയേദന്നം) എന്ന് സ്മൃതി പറയുന്നു. അവനവനു വേണ്ടി മാത്രമായി, മറ്റുള്ളവർക്കു നല്കാതെ, ഭോജ്യങ്ങൾ ഭുജിക്കുന്നവൻ സ്തേനനാണ് (കള്ളനാണ്) എന്നു ഗീത പറയുന്നു. "അന്നാ ദേഭ്രൂണഹാമാഷ്ടിം" (ഭ്രൂണഹത്യ ചെയ്യുന്നവൻ തൻെറ പാപം താൻ നല്കിയ അന്നം ഭുജിക്കുന്നവനിലേക്കു പകരുന്നു) എന്നു മനുസ്മൃതി പറയുന്നു.

എന്തുകൊണ്ടാണ് കാമമുള്ള പ്രവൃത്തിയിൽ ഇപ്രകാരം പാപം കടന്നുകൂടുന്നത്? എല്ലാവർക്കുമായി സൃഷ്ടിക്കപ്പെട്ട അന്നം എല്ലാവരുടെയും കൂടിയ ഭാഗിക്കപ്പെടാത്ത പൊതുസ്വത്താണെന്ന് ശങ്കരൻ പറയുന്നു. (മിശ്രം ഹ്യേതത് സർവ്വേഷാംഹി സ്വം തദപ്രവിഭക്തം യത് പ്രാണിഭിർ ഭുജ്യതേ.) സർവ്വർക്കും ഭുജിക്കുവാനുള്ള അന്നം ഒരു വായ വിഴുങ്ങുന്നതുകൂടി പരപീഡനമാണ്. (സർവ്വഭോജ്യത്വാ ദേവ യോ മുഖേ പ്രക്ഷിപ്യമാണോ$f$പി ഗ്രാസഃ പരസ്യപീഡാ കരോ ദൃശ്യതേ, "മമേദം സ്യാത്" ഇതിഹി സർവ്വേഷാം തത്രാശാപ്രതിബദ്ധാ.) കാരണം,

അതിന്മേൽ (ഒരുരുളച്ചോറിന്മേൽ) സർവ്വർക്കും 'അതെൻേറതാണ്' എന്ന ആശയു മുണ്ട്, അവകാശവുമുണ്ട്. അതിനാൽ ഓരോ ഉരുള ചോറുണ്ണുമ്പോഴും നാം അതിന് വകയില്ലാത്ത എത്രയോ പ്രാണികളെ പീഡിപ്പിക്കുന്നുണ്ട് എന്ന് ശങ്കരൻ പറയുന്നു. (തസ്മാന്ന പരമപീഡയിത്വാഗ്രസിതുമപി ശക്യതേ). പീഡിപ്പിക്കാതെ ഭക്ഷണം കഴിക്കാൻ ആർക്കും സാദ്ധ്യമല്ല. അതുകൊണ്ട് അന്നം ഭക്ഷിക്കുന്നവ രൊക്കെ പരപീഡനമെന്ന പാപം അറിയാതെ ചെയ്തുപോകുന്നുണ്ട്. ലോകത്തിൽ കമ്മ്യൂണിസം, സോഷ്യലിസം മുതലായ വാക്കുകൾ ഉത്ഭവിക്കുന്നതിന് എത്രയോ സഹസ്രാബ്ദങ്ങൾ മുൻപ് ഉത്ഭവിച്ച ബൃഹദാരണ്യകത്തിലെ ഈ വാക്കുകളും, അതിനുള്ള ശങ്കരൻെറ ഭാഷ്യവും നമ്മുടെ കമ്മ്യൂണിസ്റ്റ് ചിന്തകരും ബുദ്ധി ജീവികളും ശ്രദ്ധിച്ചിട്ടേയില്ല.

വൈശ്വദേവയജ്ഞമാണ് എല്ലാവർക്കുമുള്ള അന്നമെന്ന പക്ഷം ശങ്കരൻ സ്വീകരിച്ചിട്ടില്ല. അതിൽ ജന്തുക്കളെ ഹിംസിക്കുക എന്ന ജുഗുപ്സാവഹമായ കർമ്മം ഇല്ലാത്തതിനാലാണ് വൈശ്വദേവത്തെ ശ്രുതികൾ പ്രതിഷേധിക്കാ ത്തതെന്നും അദ്ദേഹം പറയുന്നുണ്ട്. മത്സ്യബന്ധനാദികർമ്മവത്സ്വഭാവ ജുഗു പ്സിതമേതത് എന്നാണദ്ദേഹത്തിൻെറ പ്രയോഗം. മത്സ്യബന്ധനാ'ദി' എന്ന 'ആദി' (മുതലായവ) പ്രയോഗം മത്സ്യബന്ധനം, മാംസഭക്ഷണം മുതലായ എന്നർത്ഥ ത്തിൽ എടുക്കണം. ബംഗാളിൽ മത്സ്യബന്ധനം ഹിംസയായി കണക്കാക്കിയിരു ന്നില്ല. എന്നാൽ ബൗദ്ധർ, ജൈനർ എന്നിവരെപ്പോലെ മലയാളി ബ്രാഹ്മണരും മത്സ്യഭക്ഷണം ഹിംസയായിക്കരുതി, ബൗദ്ധജൈനമതക്കാരുടെ അഹിംസാവ്രത ത്തെ പ്രചരിപ്പിച്ചിരുന്ന 'പ്രച്ഛന്ന ബൗദ്ധ'നായ ശങ്കരനും മത്സ്യബന്ധനം ജുഗു പ്സാവഹമായിക്കരുതി. ശങ്കരൻ ബുദ്ധജൈനമതങ്ങളുടെ പ്രചാരകനായിരുന്നു, ഏറ്റവും നല്ല സോഷ്യലിസ്റ്റും. അദ്ദേഹത്തെ ശരിക്കറിയാത്തവർ മാത്രമാണ് മതദ്ധ്വംസകനെന്നും, വർണ്ണവിവേചകനെന്നും മറ്റും അദ്ദേഹത്തെ അധിക്ഷേപി ക്കുന്നത്.

ഹുതം, പ്രഹുതം എന്നാൽ എന്ത്? ഹുതമിതി അഗ്ന്യൗഹവനം, പ്രഹുതം ഹുത്വാ ബലിഹരണം.

അഗ്നിയിൽ ഹവനം ചെയ്യുന്നത് ഹുതം; അഗ്നിയിൽ ഹവനം ചെയ്യാതെ സമ്മാനമായും ബലിയായും (വഴിപാട്) സമർപ്പിക്കുന്നത് പ്രഹുതം. നിവേദ്യം പ്രഹുതമാണ്. ഇപ്രകാരം ഹുതമായും പ്രഹുതമായും ദേവനു സമർപ്പിക്കാത്ത യാതൊന്നും ഭക്ഷണയോഗ്യമല്ല. ചിലർ ദശാപൂർണ്ണാമാസങ്ങളാണ്. ദേവാന്നങ്ങൾ എന്നു കരുതുന്നുണ്ട്. ദേവാന്നസമർപ്പണം അഥവാ ഇഷ്ടിവേളയിലും കാമങ്ങൾ പാടില്ല. ഇഷ്ടി എന്നാൽ യജനശീലമാണ്. ഇവിടെ പ്രകൃതത്തിൽ ഇഷ്ടിശബ്ദം കാമ്യേഷ്ടിയെ സൂചിപ്പിക്കുന്നതായി ശാതപഥീയത്തെ ഉദ്ധരിച്ച് ശങ്കരൻ പറ യുന്നു. (ഇഷ്ടി ശബ്ദേന കിലകാമ്യാ ഇഷ്ടയഃ ശാതപഥീയം പ്രസിദ്ധിഃ)

ഏഴാമത്തെ അന്നം പശുക്കൾക്കുള്ളതാണ്. അതിനെ സർവ്വചരാചരങ്ങളും ആശ്രയിക്കുന്നു. ഏതാണ് ആ അന്നം? സസ്തനജീവികൾ ആദ്യമായി പാനം ചെയ്യുന്ന പാലാണ് ഏഴാമത്തെ അന്നം. ഒരു കുഞ്ഞ് ജനിച്ചാൽ നെയ്യും വയമ്പും സ്വർണ്ണവും അരച്ച് നാവിൽ നക്കിച്ചിട്ടോ, അമ്മയുടെ പാൽ കുടിപ്പിച്ചിട്ടോ ആണ് സർവ്വരും അന്നപ്രാശകർമ്മം ആരംഭിക്കുന്നത്. നെയ്യ് എന്നുപറഞ്ഞാൽ പാലിൻെറ



ഒരു വികാരഭേദം മാത്രമാണല്ലോ. ഒരുവർഷംവരെ എല്ലാ മനുഷ്യക്കുഞ്ഞുങ്ങളും അമ്മയുടെ പാലിൽനിന്ന് ഊർജ്ജം നേടുന്നു. പശുക്കുട്ടിക്ക് പ്രായമെത്രയായി എന്നു ചോദിച്ചാൽ നാട്ടിൻപുറത്തുകാർകൂടി 'പുല്ലുതിന്നാറായിട്ടില്ല' എന്നു പറയുന്നതു കേൾക്കാം. ("അതീവ ബാലഃ പയസൈവാധ്യാപി വർത്തത" ഇത്യർത്ഥഃ) നന്നെ കുട്ടിയാണ്, പാലിന്മേലാണ് ജീവിക്കുന്നത് എന്നർത്ഥം. പാല്, നെയ്യ് എന്നൊക്കെ പറഞ്ഞാൽ ഊർജ്ജമാണ്—നെയ്യിന് കൊഴുപ്പ് എന്നു പറയും. —പാലും നെയ്യുമൊക്കെ ജീവികളുടെ (അമ്മയുടെ) ശരീരത്തിൽ സംഭരിച്ച ഊർജ്ജമാണ്. ആ ഊർജ്ജം ശിശുവിൻെറ ശരീരത്തിലെത്തി അതിനെ പാലി ക്കുന്നു, പോഷിപ്പിക്കുന്നു, വളർത്തുന്നു. ആ ഊർജ്ജംകൊണ്ട് ശിശുവിൻെറ ശരീരത്തിൽ പുതിയ കോശങ്ങളും മേദസ്സും കലകളും ഉണ്ടാവുന്നു. അതായത് അമ്മയുടെ പാലാകുന്ന ഊർജ്ജംതന്നെയാണ് ശിശുവിൻെറ ശരീരമായി നാം കാണുന്നത്.

സപ്താന്നങ്ങളിൽ അവസാനത്തേതായി പറഞ്ഞ അന്നത്തെ ആദ്യം വ്യാഖ്യാനിക്കുന്നതെന്തിന്? അതാണ് കർമ്മത്തിനു കാരണമായിരിക്കുന്നത് എന്നതുകൊണ്ട്. സർവ്വകർമ്മങ്ങളും (അഗ്നിഹോത്രമടക്കം) പാലിനെ ആശ്ര യിച്ചിരിക്കുന്നു. ഒരുവർഷം പാലുകൊണ്ട് ഉപജീവനം ചെയ്ത് ഒരു കുഞ്ഞിനെ വളർത്തിയാൽ അതിന് രോഗങ്ങളെ ചെറുത്തു നില്ക്കാനുള്ള ശക്തിയുണ്ടാവും. അതിന് മരണം സംഭവിക്കയില്ല. ആ കുഞ്ഞ് വലിയവനായി വളർന്നശേഷം ചെയ്യുന്ന സർവ്വകർമ്മങ്ങളും അവൻ ആദ്യം കുടിച്ചുവളർന്ന പാലിനെ ആശ്ര യിച്ചിരിക്കുന്നു.

മറ്റുചില ബ്രാഹ്മണങ്ങളിൽ ഒരു സംവത്സരക്കാലം ഒരാൾ അഗ്നിയിൽ പാല് ഹോമിച്ചാൽ അയാൾക്ക് മൃത്യു ഉണ്ടാകയില്ല എന്നർത്ഥത്തിൽ വ്യാഖ്യാ നിച്ചിട്ടുണ്ട്. അവരുടെ അഭിപ്രായത്തിൽ ഒരു സംവത്സരത്തിൽ 360 അല്ലെങ്കിൽ 720 പ്രാവശ്യം പാല് ഹോമിക്കുന്നുണ്ട്. (ഒരുദിവസം പ്രഭാതപ്രദോഷ സന്ധ്യകളി ലായി രണ്ടുപ്രാവശ്യം ഹോമിക്കുന്നു. അതിനെ വെവ്വേറെ എടുത്താൽ 720; ഒരു ദിനത്തിൽ ഒന്നായി എടുത്താൽ 360) ഈ അഹോരാത്രങ്ങളെ 'യജുഷ് മതി' എന്ന ഇഷ്ടികകളായിക്കരുതുന്നു. ഹോമകുണ്ഡം ആ ഇഷ്ടികകളാൽ പണിയു ന്നതായിട്ടാണ് സങ്കല്പം. 720 ഇഷ്ടികകളാകുന്ന (അഹോരാത്രം) ഹോമകുണ്ഡ ത്തിലിരിക്കുന്ന അഗ്നിയാണ് സംവത്സരനെന്ന പ്രജാപതി. അവനിൽ രണ്ടു നേരവും നിത്യവും ഹോമിക്കുന്നവൻ ദേവന്മാർക്കു സമഭൂതനായി മരണത്തെ അതിജീവിക്കുന്നു. ജ്യോതിശ്ശാസ്ത്രപരമായ ഈ അർത്ഥത്തെ ശങ്കരൻ ഉദ്ധരി ക്കുന്നുണ്ടെങ്കിലും അംഗീകരിക്കുന്നില്ല. കാരണം, അഹോരാത്രങ്ങളായി കാലത്തെ അളക്കുന്നത് 'സായന'മായ ക്ലാസിക്കൽ ഫിസിക്സിൽ മാത്രമാണ്. റിലേറ്റി വിസ്റ്റിക് ആസ്ട്രോഫിസിക്സിൽ കാലം നിരയനമാണ്. കാലത്തിൻെറ ഓരോ മുഹൂർത്തത്തിലും കാലം മുഴുവൻ അടങ്ങിയിരിക്കുന്നുണ്ട്. അതിനാൽ, സംവത്സര മായും അഹോരാത്രമായും കാലത്തെ നിരന്തരം അ ഇന്ന് അതിൽ അന്നത്തെ ഹോമിക്കുക എന്ന സായനജ്യോതിഷത്തിൻെറ പദ്ധതിയെ അദ്ദേഹം നിരാകരി ക്കുന്നു. ഒറ്റ മുഹൂർത്തത്തിൽ സർവ്വാത്മൈക്യം പ്രാപിക്കുന്ന ഒരാൾ ആ ഒരൊറ്റ ആഹൂതികൊണ്ടുതന്നെ മൃത്യുവെ അതിജീവിക്കുന്നു. കാലം അക്ഷയമാണ്;

അന്നവും അക്ഷയമാണ്; അക്ഷയമായ കാലത്തിനും അന്നത്തിനും കാരണം ആരാണ്? "പുരുഷോ വാ അക്ഷിതിഃ" പുരുഷനാണ് കാരണം. മേധ കൊണ്ടും തപസ്സുകൊണ്ടും സപ്തവിധ അന്നങ്ങളെ വീണ്ടും വീണ്ടും സൃഷ്ടിക്കുന്ന മനുഷ്യൻ എന്ന് ഒരർത്ഥം പറയാം. അവൻ തനിക്കു ഭുജിക്കാനുള്ള അന്നത്തെ സൃഷ്ടിക്കുന്നു; തനിക്ക് ഉപഭോഗവസ്തുവായ പ്രപഞ്ചങ്ങളെ സൃഷ്ടിക്കുന്നു. കൃഷിയും, വ്യാപാരവും പ്രജനനവും, കലയും, ശാസ്ത്രവും ഒക്കെ വീണ്ടും വീണ്ടും സൃഷ്ടിക്കുന്നു. അതിനാൽ പ്രപഞ്ചമാകുന്ന അന്നം അക്ഷയമായിരിക്കുന്നു.

പുരുഷൻ സൂര്യനാണ്. പ്രപഞ്ചമാകുന്ന അന്നത്തെ മേധയാലും താപത്താലും സൃഷ്ടിക്കുന്ന സൂര്യൻെറ ഊർജ്ജമാണ് സമസ്തപ്രപഞ്ചവും. സൂര്യൻെറ ചൈതന്യപ്പാലാഴിയിലാണ് അനന്തത തൻെറ സർപ്പതല്പം ഒരുക്കിയിരിക്കുന്നത്. പ്രപഞ്ചം ആ ചൈതന്യപ്പാലാഴിയാണ്; ഊർജ്ജസാഗരമാണ്. കാലവും അന്നവും ആ ഊർജ്ജസാഗരത്തിൻെറ കണങ്ങളാണ്. അക്ഷയമായ ആ ഊർജ്ജസാഗരത്തെയാണ് സർവ്വജീവജാലങ്ങളും, ജീവനില്ലാത്ത ജഡപ്രകൃതിപോലും ആശ്രയിച്ചിരിക്കുന്നത്. Law of Conservation of Energyയാണ് ഇവിടെ പറയപ്പെടുന്നത്. ഒരു മുഹൂർത്തംപോലും ഊർജ്ജോത്പാദനം നടക്കാതിരിക്കുന്നില്ല. അങ്ങനെ സംഭവിച്ചാൽ, അന്നം വറ്റിപ്പോകും. (ക്ഷണമാത്രമപി ന കുര്യാത് പ്രജ്ഞയാ കർമ്മഭിശ്ച, തതോ വിച്ഛിദ്യേത് ഭുജ്യമാനത്വാത്സാതത്യേനക്ഷിയേത ഹ.) നൈരന്തര്യതയുള്ള ഊർജ്ജോത്പാദനം കൊണ്ട്, എത്രയെത്ര ജീവികൾ അന്നം ഭുജിച്ചാലും, അത് ഒരിക്കലും അവസാനിക്കുന്നില്ല.

പ്രജ്ഞ, ക്രിയ, സാദ്ധ്യം, സാധന; ക്രിയ, ഫലം—ഇങ്ങനെയുള്ള ലക്ഷണങ്ങളോടുകൂടി, സർവ്വപ്രാണി കർമ്മവാസനാസന്താനാവഷ്ടബ്ധത്വാൽ, ക്ഷണികവും ശുദ്ധവും അസാരവും ആയ സമസ്തപ്രപഞ്ചവും നദീസ്രോതംപോലെയും പ്രദീപസന്താനകല്പംപോലെയും കദളീസ്തംഭംപോലെയും, ഫേനം, മായാമരീചിക, സ്വപ്നം മുതലായവപോലെയും ആണ് എന്ന് ശങ്കരൻ എടുത്തു പറയുന്നു. അതിനെ നോക്കുന്നവരുടെ കണ്ണിൽ അത് നിത്യവും സാരവുമാണെന്ന് തോന്നപ്പെടുന്നു. വാസ്തവത്തിൽ നിത്യമായിരിക്കുന്നത് അതിനു കാരണമായിരിക്കുന്ന ഊർജ്ജമാണ്; പുരുഷനാണ്. ആ പുരുഷൻെറ നിത്യത്വംകൊണ്ടാണ് അന്നമായ പ്രപഞ്ചം നിത്യമായിരിക്കുന്നത് എന്ന് പുരുഷൻെറ മുഖ്യത്വം (പ്രാധാന്യത്വം) ഗ്രഹിച്ചവർ, അന്നത്തെ പുരുഷൻെറ പ്രതീകമായിട്ടാണ് ഗ്രഹിക്കുന്നത്. അവർ അന്നത്തെ (പ്രപഞ്ചത്തെ) അതിൻെറ ഗുണദോഷം പറഞ്ഞ് നിന്ദിക്കാതെ തൃപ്തിപൂർവ്വം ഭക്ഷിക്കുന്നു. ഭക്ഷണത്തെ നിന്ദിക്കരുത്. അത് ഊർജ്ജത്തിൻെറ പ്രതീകമാണ്. നന്മതിന്മകൾ സമ്മിശ്രമായിക്കാണുന്ന പ്രപഞ്ചത്തെയും നിന്ദിക്കരുത്. അത് ബ്രഹ്മചൈതന്യത്തിൻെറ പ്രതീകമാണ്. ഊർജ്ജം അമൃതമാണ് (ഊർജ്ജം അമൃതം ചോപജീവതീതി). ആ അമൃതമായ ഊർജ്ജത്തിൽ ഉപജീവനം കഴിക്കുന്നവർ ഊർജ്ജംതന്നെയായിത്തീരുന്നു; പ്രകാശവാന്മാരായ 'ഭൂദേവ' ന്മാരായിത്തീരുന്നു; അവർ എപ്പോഴും ഭോക്താക്കളാണ്, ഭോജ്യമല്ല; ആത്മാവാണ്; ശരീരമല്ല; ബ്രഹ്മമാണ്, പ്രപഞ്ചമല്ല; ഊർജ്ജമാണ്, ജഡമല്ല. അവരെ സ്സംബന്ധിച്ചിടത്തോളം ചലനമുള്ള പിണ്ഡം ($MC^2$) എപ്പോഴും ഊർജ്ജത്തിൻെറ (E യുടെ) പ്രതീകമാണ്; മറിച്ചല്ല.



3. "ത്രീണ്യാത്മനേ fകുരുത" ഇതി മനോവാചം പ്രാണം, തന്യാത്മനേf കുരുത; "അന്യത്ര മനാ അഭൂവം, നാ ദർശം."
"അന്യത്രമനാ അഭൂവം, നാശ്രൗഷം." ഇതി, മനസാ ഹ്യേവ പശ്യതി, മനസാശൃണോതി. കാമഃ സങ്കല്പോ വിചികിത്സാശ്രദ്ധാശ്രദ്ധാധൃതിരധൃതിർഹീർദ്ധീർ ഭീര്യത്യേതത് സർവ്വം മന ഏവ; തസ്മാദപി പൃഷ്ഠത ഉപസ്പൃഷ്ടോ മനസാ വിജാനീതി; യഃ കശ്ചശബ്ദോവാഗേവ സാ. ഏഷാ ഹ്യന്തമായത്താ, ഏഷാഹിന; പ്രാണോfപാനോ വ്യാന ഉദാനഃ സമാനോ fന ഇത്യേ തത് സർവ്വം പ്രാണ ഏവ; ഏതൻ മയോവാ അയമാത്മാ വാങ്മയോ മനോമയഃ പ്രാണമയഃ

മൂന്ന് അന്നങ്ങൾ ആത്മാവിനായി സൃഷ്ടിച്ചു. അവ മനസ്സ്, വാക്ക്, പ്രാണം എന്നിവയാണ്. ആളുകൾ പറയുന്നു. "എൻെറ മനസ്സ് എവിടെയോ ആയിരുന്നു; അതിനാൽ ഞാൻ കണ്ടില്ല", "എൻെറ മനസ്സ് എവിടെയോ ആയിരുന്നു. അതിനാൽ ഞാൻ കേട്ടില്ല", എന്ന്! കാണുന്നതും കേൾക്കുന്നതുമൊക്കെ മനസ്സുകൊണ്ടാണ്. കാമം, സങ്കല്പം, സംശയം, ശ്രദ്ധ, അശ്രദ്ധ, ധൃതി, അധൃതി, ധീ, ഭീതി ഇതു സർവ്വവും മനസ്സുതന്നെയാണ്. അതിനാൽ, പിന്നിൽനിന്ന് ഒരാളെ സ്പർശിച്ചാൽ പോലും മനസ്സുകൊണ്ട് നാം അതു ഗ്രഹിക്കുന്നു.

എന്തെല്ലാം ശബ്ദങ്ങളുണ്ടോ അവയെല്ലാം വാക്കാണ്. അതുതന്നെയാണ് ഉള്ളിൽ (അന്തം) ആയത്തമായിരിക്കുന്നത്; പക്ഷേ, അത് വെളിപ്പെടുന്നില്ല. പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ അനൻ എന്ന് ഇപ്രകാരമുള്ള സർവ്വവും പ്രാണൻതന്നെയാണ്. ഈ ആത്മാ അവയാൽ മയമായിരിക്കുന്നു; വാങ്മയം, മനോമയം, പ്രാണമയം എന്നിങ്ങനെ!

മനസ്സിൻെറ അസ്തിത്വം തെളിയിക്കുന്നതിനാണ് മനസ്സാണ് കാണുന്നതും കേൾക്കുന്നതും എന്നു പറയുന്നത്. ക്ലാസ്സിൽ ശ്രദ്ധിക്കാതെ ഇരിക്കുന്ന കുട്ടികൾ അദ്ധ്യാപിക പറയുന്നതും എഴുതുന്നതും കേൾക്കുന്നില്ല, കാണുന്നില്ല. അവർ തങ്ങളുടെ മനസ്സുകൊണ്ട് ക്ലാസ്സുമുറിക്കപ്പുറത്ത് ദൂരെ എവിടെയൊക്കെയോ സഞ്ചരിക്കയാണ്. "എൻെറ മനസ്സ് ഇവിടെയായിരുന്നില്ല, ഞാനൊന്നും കണ്ടുമില്ല, കേട്ടുമില്ല" എന്ന വാക്യം അങ്ങനെ മനസ്സിൻെറ അസ്തിത്വത്തെ ശരീരത്തിൻെറ അസ്തിത്വത്തിനുപരിയായി നമ്മെ ബോദ്ധ്യപ്പെടുത്തുന്നു. പിന്നിൽനിന്നുള്ള സ്പർശംപോലും ആരുടേതെന്ന് നാം ഗ്രഹിക്കുന്നതും മനസ്സിൻെറ അസ്തിത്വത്തിനു തെളിവാണ്. ഒരു വസ്തുവിൻെറ അസ്തിത്വം തെളിയിച്ചുകഴിഞ്ഞാൽ അതിൻെറ സ്വരൂപം നിർണ്ണയിക്കുക എന്നത് ശാസ്ത്രരീതിയാണ്. മനസ്സിൻെറ സ്വരൂപം എന്താണ്? ഒന്നാമതായി കാമം. മനസ്സ് കാമരൂപമാണ്. ഒരു ഇണയെ കാമിക്കുക, സുഖവും ധനവും കാമിക്കുക, പുത്രനെ കാമിക്കുക, വിദ്യയെ കാമിക്കുക — അത് മനസ്സിൻെറ സ്വഭാവമാണ്. സങ്കല്പവും വികല്പവും മനസ്സിൻെറ സ്വഭാവമാണ്. പ്രത്യുപസ്ഥിതമായ ഒരു വിഷയത്തിൻെറ വികല്പനം അഥവാ അതിൻെറ സ്വഭാവനിർണ്ണയം ചെയ്യുന്നതും, മുൻപിലില്ലാത്ത ഒരു വിഷയത്തെ സങ്കല്പിച്ചു സൃഷ്ടിക്കുന്നതും മനസ്സാണ്. വിചികിത്സ അഥവാ സംശയം മനസ്സിൻെറ സ്വരൂപമാണ്. ശ്രദ്ധയും അശ്രദ്ധയും ധൃതിയും അധൃതിയും, ലജ്ജയും, ധീയും (പ്രജ്ഞ),

ഭയവും മനസ്സിൻെറതന്നെ വിവിധഭാവങ്ങളാണ്. മനസ്സിൻെറ ഈ വ്യത്യസ്തരൂപത്തെക്കുറിച്ചുള്ള പഠനമാണ് മനശ്ശാസ്ത്രം. വിവേകം എന്നത് മനസ്സിൻെറ സ്വഭാവ വിശേഷമാണ്. അതിനാൽ ഇവയെ അറിഞ്ഞ് മനസ്സിൻെറ സ്വരൂപം ഗ്രഹിക്കാനുള്ള വിവേകശാലിയായ മനസ്സിൻെറ കഴിവുകളും മനശ്ശാസ്ത്രത്തിൽപെടുന്നുണ്ട്. വാക്ക്, മനസ്സ്, പ്രാണൻ എന്നിവയുടെ കർമ്മഫലങ്ങൾ ആദ്ധ്യാത്മം, അധിഭൗതികം, ആധിദൈവികം എന്നിങ്ങനെ മൂന്നു തലത്തിലും അറിഞ്ഞിരിക്കണം. ഇവിടെ ഇപ്പോൾ അദ്ധ്യാത്മികമായ (ശരീരത്തോടു സംബന്ധപ്പെട്ട) മനസ്സിനെ മാത്രമാണ് വ്യാഖ്യാനിച്ചത്.

ഇനി മനസ്സിൽ ഉത്ഭവിച്ച് പുറത്തേക്കു പ്രസരിക്കുന്ന വാക്കിനെക്കുറിച്ചു പറയുന്നു. ഈ ലോകത്തിലെ ശബ്ദങ്ങളെല്ലാംതന്നെ വാക്കാണ്. താലു മുതലായ അംഗങ്ങളിൽ തട്ടി വരുന്ന ധ്വനികളും, വാദ്യോപകരണങ്ങളും മേഘം മുതലായവയും പുറപ്പെടുവിക്കുന്ന വർണ്ണാദികളും ശബ്ദങ്ങളാകയാൽ അവയും വാക്കിൽ പെടുന്നു. ഇതാണ് വാക്കിൻെറ സ്വരൂപം. വാക്കിൻെറ ഉപയോഗമെന്ത്? അത് സർവ്വവസ്തുക്കളെയും പ്രകാശിപ്പിക്കുന്നു; ഒരു ദീപത്തിൽനിന്നു പുറപ്പെടുന്ന രശ്മികളെപ്പോലെ! എന്നാൽ, രശ്മികൾക്ക് മറ്റു വസ്തുക്കളെ പ്രകാശിപ്പിക്കാനല്ലാതെ, മറ്റു വസ്തുക്കൾക്ക് രശ്മികളെ പ്രകാശിപ്പിക്കാൻ സാദ്ധ്യമല്ല. മനസ്സിൽ ഇരിക്കുന്ന സൂര്യസമമായ വാക്കിനെ പ്രകാശിപ്പിക്കാൻ ഒരു വസ്തുവിനും സാധിക്കുന്നില്ല.

മുഖനാസികകളിൽ സഞ്ചരിച്ച് ഹൃദയവൃത്തി പ്രണയനാത്മകമായ പ്രാണൻ, മൂത്രപുരീഷാദികളെ അധോവൃത്തിയായി അപനയനം ചെയ്യുന്ന അപാനൻ, പ്രാണാപാനങ്ങളുടെ ഇടയിൽനിന്ന് വീര്യകർമ്മഹേതുവായി വ്യായമന കർമ്മം ചെയ്യുന്ന വ്യാനൻ, ഉത്കർഷോർദ്ധ്വഗമനഹേതുത്വത്താൽ ആ പാദതല മസ്തകസ്ഥാനത്ത് ഊർദ്ധ്വവൃത്തിയായിരിക്കുന്ന ഉദാനൻ, കോശത്തിലിരുന്ന് കുടിച്ചതും തിന്നതും പചിച്ച് സമമായി സർവ്വസ്ഥലത്തും എത്തിക്കുന്ന സമാനൻ — ഇപ്രകാരം വൃത്തിവിശേഷങ്ങളോടെ 'അനൻ' എന്ന പേരോടെ ഇരിക്കുന്നതാണ് പ്രാണൻ.

മനസ്സ്, വാക്ക്, പ്രാണൻ എന്ന ഈ മൂന്ന് അന്നങ്ങളെക്കൊണ്ടാണ് കാര്യകാരണസംഘാതമായ ശരീരപിണ്ഡം നിർമ്മിക്കപ്പെട്ടിരിക്കുന്നത്. അതായത്, 'ഞാൻ' എന്ന് അജ്ഞാനികൾ കരുതുന്ന പിണ്ഡശരീരമല്ല, പ്രാണമയവും വാങ്മയവും മനോമയവുമായ ആത്മശരീരമാണ് "ഞാൻ."

4. ത്രയോ ലോകാ ഏത ഏവ വാഗേവായം ലോകോമനോ
   ന്തരിക്ഷ ലോകഃ പ്രാണോ $f$ സൗ ലോകഃ

ഇവയാണ് മൂന്നു ലോകങ്ങൾ. വാക്ക് ഈ പ്രപഞ്ചമാണ്. മനസ്സ് അന്തരിക്ഷമാണ്. പ്രാണൻ സ്വർല്ലോകമാണ്.

5. ത്രയോ വേദാ ഏതാ ഏവ വാഗേവഗ്വേദോ
   മനോ യജുർവ്വേദഃ പ്രാണഃ സാമവേദഃ
6. ദേവാഃ പിതരൗ മനുഷ്യാ ഏതഏവ വാഗേവ
   ദേവാ മനഃ പിതരഃ പ്രാണോ മനുഷ്യാഃ



7. പിതാ മാതാ പ്രജൈത ഏവ മന ഏവ പിതാ
   വാങ്മാനാ പ്രാജ്ഞഃ പ്രജാ.

ഇവയാണ് മൂന്നുലോകങ്ങൾ. വാക്ക്, ഋഗ്വേദം, മനസ്സ്, യജുസ്, പ്രാണൻ സാമം. ഇവയാണ് മൂന്ന് ദേവന്മാർ. വാക്ക് ദേവൻ, മനസ്സ് പിതൃക്കൾ, പ്രാണൻ മനുഷ്യർ. ഇവയാണ് മാതാവും പിതാവും പ്രജയും. മനസ്സ് പിതാവ്, വാക്ക് മാതാവ്, പ്രാണൻ പ്രജ.

| മനസ്സ് | വാക്ക് | പ്രാണൻ |
|---|---|---|
| ഭുവർല്ലോകം<br>യജുസ്സ്<br>പിതൃക്കൾ<br>പിതാവ്<br>വിജ്ഞാതം | ഭൂലോകം<br>ഋക്ക്,<br>ദേവൻ<br>മാതാവ്<br>വിജിജ്ഞാസ്യം | സുവർല്ലോകം<br>സാമം<br>മനുഷ്യർ<br>പ്രജ<br>അവിജ്ഞാതം. |

8. വിജ്ഞാതം വിജിജ്ഞാസ്യമവിജ്ഞാതമേത ഏവ;
   യത് കിഞ്ച വിജ്ഞാതം വാചസ്തദ്രൂപം, വാഗ്ധി
   വിജ്ഞാതാ, വാഗേനം തദ്ഭൂത്വാവതി.

അറിയുന്നതും (വിജ്ഞാതം) അറിയപ്പെടേണ്ടതും (വിജിജ്ഞാസ്യം) അറിയാത്തതും (അവിജ്ഞാതം) ഇവതന്നെയാണ്. ഏതെല്ലാം അറിയുന്നുവോ (വിജ്ഞാതം) അതെല്ലാം വാക്കിൻെറ രൂപമാണ്. വാക്കാണ് വിജ്ഞാതാവ്. ഇതറിയുന്നവനെ വാക്ക് അതായി(വിജ്ഞാതം) ഭവിച്ച് സംരക്ഷിക്കുന്നു. സ്വയം പ്രകാശരൂപമായ വാക്ക് എന്ന മാതാവാണ് വിജ്ഞാതമായ സർവ്വവും. വാക്ക് തൻെറ പ്രകാശരൂപത്താൽ വിജ്ഞാതാവാണ്. മറ്റൊരു വസ്തുവെ പ്രകാശിപ്പിക്കുന്നതൊക്കെ വിജ്ഞാതാവാണ്. വാക്കിനെ ഇപ്രകാരം അറിയുന്നവൻെറ ഭോജ്യം (അന്നം) വാക്കുതന്നെയാണ്, വിജ്ഞാനംതന്നെയാണ്. അവൻ വിജ്ഞാനം കൊണ്ട് വിശപ്പും ദാഹവും മാറ്റുന്നു. വിജ്ഞാനത്തിൽത്തന്നെ രമിക്കുന്നു! വിജ്ഞാനമായിത്തന്നെ ഭവിക്കുന്നു. ഇപ്രകാരം വിജ്ഞാനമയമായിത്തീർന്ന പുരുഷനെ വാക്ക് സംരക്ഷിക്കുന്നു.

9. യത്കിഞ്ച വിജിജ്ഞാസ്യം മനസസ്തദ്രൂപം മനോഹി
   വിജിജ്ഞാസ്യം മന ഏനം തദ്ഭൂത്വാവതി.

എന്തെല്ലാം അറിയപ്പെടേണ്ടതായിട്ടുണ്ടോ അതെല്ലാം മനസ്സിൻെറ രൂപമാണ്. മനസ്സ് തൻെറ ശക്തിയെ അറിയുന്നവനെ അതായിട്ട് (അറിയപ്പെടേണ്ടതായിട്ട്) സംരക്ഷിക്കുന്നു.

അറിയപ്പെടേണ്ട ശാസ്ത്രങ്ങളും കലകളും ഒക്കെത്തന്നെയും മനസ്സിൻെറ വിഭൂതികളാണ്. അവയെ അറിയുന്ന ഒരു വ്യക്തിയുടെ മനസ്സാണ് — വ്യക്തിയാണ് —അറിയപ്പെടേണ്ടത്. (അല്ലാതെ, ഇന്നത്തെ മനശ്ശാസ്ത്രജ്ഞർ ചെയ്യുന്നതുപോലെ മനസ്സിൻെറ ദൗർബ്ബല്യങ്ങൾ മാത്രം അറിഞ്ഞിരുന്നാൽ പോരാ.) വിജിജ്ഞാസ്യമായ സർവ്വതും മനസ്സാകയാൽ, ആ വിഭൂതികൾ അറിഞ്ഞവനെ, വിജിജ്ഞാസ്യനാക്കിക്കൊണ്ട് മനസ്സ് സംരക്ഷിക്കുന്നു. മനസ്സ് സംശയാത്മകം, നിശ്ചയാ

ത്മകമെന്ന് രണ്ടുവിധത്തിൽ പ്രവർത്തിക്കുന്നുണ്ട്. സംശയാത്മകമായി പ്രവർത്തിക്കുന്ന മനസ്സുകളാണ് ദുർബ്ബലങ്ങൾ. നിശ്ചയാത്മകമായവ വിഭൂതിമത്തുക്കളാണ്. ഫ്രോയിഡും മറ്റും രോഗഗ്രസ്തവും ദുർബ്ബലവുമായ സംശയാത്മകമനസ്സുകളിന്മേലാണ് പഠനങ്ങൾ നടത്തിയിട്ടുള്ളത്. രോഗികളെ മാത്രം പഠനവിധേയമാക്കുമ്പോൾ മനശ്ശാസ്ത്രത്തിൽ പാകപ്പിഴകൾ സംഭവിക്കാൻ കൂടുതൽ ചാൻസുകളുണ്ട്. അസാമാന്യപ്രതിഭയും ബുദ്ധിയുമുള്ള ആദിശങ്കരൻേറതുപോലുള്ള ഒരു മനസ്സിനെ ഉൾക്കൊള്ളാൻ സീമിതമായ ആ മനശ്ശാസ്ത്രത്തിനു സാധിക്കയില്ല.

10. യത് കിഞ്ചാ വിജ്ഞാതം പ്രാണസ്യ തദ്രൂപം പ്രാണോഹ്യ
വിജ്ഞാതഃ പ്രാണ ഏനം തദ്ഭൂത്വാമതി.

അറിയപ്പെടാത്തതെല്ലാം പ്രാണസ്വരൂപമാണ്. പ്രാണം അവിജ്ഞാതമാണ്. പ്രാണൻ, അതിനെ അറിയുന്നവനെ അതായി (അവിജ്ഞാതമായി) സംരക്ഷിക്കുന്നു.

അറിയപ്പെടേണ്ട ലോകം വാക്കും, അറിയപ്പെടുന്ന ലോകം മനസ്സും, അറിയപ്പെടാത്ത ലോകം പ്രാണനുമാണ്. എത്ര സുന്ദരമായ ജ്ഞാനം! മനുഷ്യമനസ്സ് എങ്ങനെയൊക്കെ പ്രവർത്തിക്കുന്നു എന്ന് നമുക്ക് മനുഷ്യരുടെ കർമ്മങ്ങളിൽ നിന്ന് ഗ്രഹിക്കാം. അതിന് പറയത്തക്ക വിദ്യാഭ്യാസമില്ലാത്ത നാട്ടിൻപുറത്തുകാർക്കുകൂടി സാധിക്കും; അറിയപ്പെടേണ്ട ലോകമായ വാക്കിനെ കവികളും ശാസ്ത്രജ്ഞരും അറിയുന്നു; അറിയപ്പെടാത്ത ലോകമായ പ്രാണനെ അറിയുന്നു എന്നു പറയുന്നവർ അറിയുന്നില്ല; അറിയുന്നില്ല എന്നു പറയുന്നവർ അറിയുന്നു. ഈ മൂന്നു ലോകങ്ങളും അവയെ അറിയുന്നവനെ സംരക്ഷിക്കുന്നു. അറിയുന്ന ലോകമായ മനസ്സിനെ അറിയുന്നവൻ ജീവിതായോധനത്തിൽ വിജയിക്കുന്നു, സമൂഹജീവിതം നയിക്കാൻ അവന് എളുപ്പമാവുന്നു. അറിയപ്പെടേണ്ട ലോകമായ വാക്കിനെ ഉപാസിച്ചറിയുന്നവൻ സർവ്വരാലും അറിയപ്പെടേണ്ടവനായിത്തീരുന്നു. അറിയപ്പെടാത്ത ലോകമായ പ്രാണനിലേക്ക് (ഊർജ്ജത്തിലേക്ക്) പ്രവേശിക്കാൻ ഭാഗ്യം ലഭിച്ച ഋഷി സർവ്വപ്രാണനായി സർവ്വഗതനായിരുന്നിട്ടും, ആരാലും അളക്കാനാവാത്ത അഗാധമായ ജ്ഞാനസമുദ്രമായിത്തീരുന്നു. ഇപ്രകാരം അതാത് അന്നം ഭുജിക്കുന്നവൻ അതാതിനനുരൂപമായി വിജ്ഞാതവും, വിജിജ്ഞാസ്യവും അവിജ്ഞാതവുമായിത്തീർന്ന് അതാതിനാൽ സംരക്ഷിക്കപ്പെടുന്നു.

11. തസ്യൈ വാചഃ പൃഥിവീ ശരീരം, ജ്യോതീരൂപമയമഗ്നിഃ
തദ്യാവ ത്യേവ വാക്, താവതി പൃഥിവി, താവാനയമഗ്നിഃ

വാക്കിൻെറ ശരീരമാണ് പൃഥ്വി. ഈ അഗ്നി അതിൻെറ ജ്യോതിരൂപമാണ്. എത്രത്തോളം വാക്ക് സഞ്ചരിക്കുന്നുവോ, അത്രത്തോളം പൃഥ്വിയും അഗ്നിയും സഞ്ചരിക്കുന്നു.

**ശരീരവും ആത്മാവും കലർന്നതാണ് ഒരു ജീവാത്മാവ്. ശരീരം, ജഡവും ആത്മാവ് ജ്യോതിസ്സുമാണ്. 'വാക്ക്' എന്ന പ്രതിഭാസത്തെ ഒരു ജീവാത്മാവായി സങ്കല്പിച്ചാൽ പൃഥ്വി അതിൻെറ ജഡശരീരവും, അഗ്നി അതിൻെറ ജ്യോതിരൂപമായ ആത്മാവുമാണ്. ഒരു ജീവാത്മാവ് എവിടെയൊക്കെ സഞ്ചരിക്കുന്നുവോ അവിടെയൊക്കെ ദേഹാത്മസംഘാതവും സഞ്ചരിക്കുന്നു.**



ശബ്ദം എവിടെയൊക്കെ പ്രസരിക്കുന്നുവോ, എവിടെയൊക്കെ സഞ്ചരിക്കുന്നുവോ അവിടെയൊക്കെ ഭൂമിയും അതിലെ ഊർജ്ജവും പ്രസരിക്കുന്നു. ശബ്ദതരംഗങ്ങൾ പ്രസരിക്കുന്നിടത്തൊക്കെ പ്രകാശവും, ആ പ്രകാശത്തിൻെറ (ഊർജ്ജത്തിൻെറ) സാന്ദ്രാവസ്ഥ എന്നു വിളിക്കാവുന്ന ജഡപിണ്ഡവും സഞ്ചരിക്കുന്നു, അഥവാ പ്രസരിക്കുന്നു. ശബ്ദവും പ്രകാശവും പിണ്ഡവും തമ്മിലുള്ള ഈ ബന്ധം ആധുനികശാസ്ത്രവും കണ്ടെത്തിയിരിക്കുന്നു.

12. അഥേ തസ്യ മനസോ ദ്യൗഃ ശരീരം
ജ്യോതിരൂപമസാവാദിത്യസ്തദ്യാവദേവ മനസ്താവതീ ദ്യൗസ്താ
വാനസാ വാദിത്യസ്തൗമിഥുനം സ മൈതാം തതഃ പ്രാണോ $f$
ജായത സ ഇന്ദ്രഃ സ ഏഷോ $f$ സ പത്നോ ദ്വിതീയോ
വൈ സപത്നാ നാസ്യ സപത്നോ ഭവതി യ ഏവം വേദ.

മനസ്സിന് ദ്യോവ് ശരീരവും ആദിത്യൻ ജ്യോതിരൂപമായ ആത്മാവുമാണ്. മനസ്സ് എത്രദൂരം പോകുന്നുവോ അത്രദൂരം ദ്യോവും ആദിത്യനും സഞ്ചരിക്കുന്നു. ആ മിഥുനങ്ങളിൽനിന്ന് പ്രാണൻ പിറന്നു. അത് ഇന്ദ്രനാണ്. അവന് സപത്നിയില്ല. ദ്വിതീയമായ ഒന്നുണ്ടെങ്കിലേ സപത്നിയുള്ളൂ. ഇതറിഞ്ഞവന് സപത്നി ഇല്ല.

വാക്കിൻെറ ആത്മാവായ അഗ്നിയും മനസ്സിൻെറ ആത്മാവായ സൂര്യനും മാതാവും പിതാവുമായി മിഥുനീകരിച്ചു. ഭൂമിക്കും ദ്യോവിനുമിടയിൽ ഈ മാതാപിതാക്കൾ സംയോഗിച്ചു. അവർ വിചാരിച്ചു: "മനസാ, ആദിത്യനാൽ പിതാവായി, വാചാ അഗ്നിയാൽ മാതാവായി, പ്രകാശിപ്പിക്കുക എന്ന പ്രസൂതികർമ്മത്തെ ഞങ്ങൾ അനുഷ്ഠിക്കും." ഇപ്രകാരം സംയോഗിച്ചവരിൽനിന്ന് പരിസ്പന്ദനം എന്ന കർമ്മം ചെയ്യുന്നതിനായിട്ട്, വായു എന്ന പ്രജ ജനിച്ചു. അവന് ഇണയായിട്ടും, അവന് വിരോധിയായിട്ടും മറ്റൊരാളില്ലായ്കയാൽ അസപത്നനും, അദ്വിതീയനുമായ ഇന്ദ്രനായി വായു അറിയപ്പെടുന്നു. പ്രതിപക്ഷത്തിരിക്കുന്ന ദ്വിതീയത്തെയാണ് സപത്നമെന്നു പറയുന്നത്. പ്രതിപക്ഷത്തിരിക്കാനായി മറ്റൊരാൾ വായുവിനില്ല.

ഇവിടെ മാതാപിതാക്കളുടെ ശരീരങ്ങളല്ല, ആത്മാക്കളാണ് സംയോഗിക്കുന്നതെന്നത് പ്രത്യേകം ശ്രദ്ധിക്കുക.

13. അഥൈ തസ്യപ്രാണസ്യാപഃ ശരീരം ജ്യോതീരൂപമസൗ
ചന്ദ്രസ്തദ്യാവാ നേവ പ്രാണസ്താവത്യ ആപസ്താവാന സൗ ചന്ദ്രസ്ത
ഏതേ സർവ്വ ഏവ സമാഃ സർവ്വേ $f$ നന്താഃ സ യോ ഹൈ
താനന്തവത ഉപാസ്തേ $f$ ന്തവന്തം സലോകം ജയത്യഥ
യോഹൈതാനനന്താനുപാസ്തേ $f$നന്തം സ ലോകം ജയതി.

**പ്രാണൻെറ ശരീരം ആപസ്സാണ്. ചന്ദ്രനാണ് ജ്യോതിരൂപമായ ആത്മാവ്. പ്രാണൻ പോകുന്നിടത്തോളം ആപസ്സും ചന്ദ്രനും സഞ്ചരിക്കുന്നു. ഈ പറഞ്ഞ സർവ്വവും സമങ്ങളാണ്; സർവ്വവും അനന്തമാണ്. ഏതൊരാൾ ഇവയെ സാന്തമെന്നുപാസിക്കുന്നുവോ അവൻ സാന്തലോകങ്ങളെയും, അനന്തലോകമെന്നുപാസിക്കുന്നുവോ അവൻ അനന്തലോകങ്ങളെയും ഉപാസിക്കുന്നു!**

പ്രജാപതിയുടെ അന്നമായ പ്രാണൻെറ ശരീരം ആപസ്സും, ആത്മാവ് ചന്ദ്രനുമാണ്. പിതാവായ പ്രജാപതി തൻെറ പാങ്ക്തമായ കർമ്മത്താൽ വാക്ക്, മനസ്സ്, പ്രാണൻ എന്ന മൂന്നന്നങ്ങളെ സ്വാത്മാവിനായി സൃഷ്ടിച്ചു. അദ്ധ്യാത്മ വും അധിഭൂതവുമായ സർവ്വജഗത്തും ഇവയിൽ വ്യാപ്തമായിരിക്കുന്നു. ഇവയിൽ നിന്ന് വ്യതിരിക്തമായി, കാര്യമോ കാരണമോ ആയി, മറ്റൊന്നുമില്ല. ഇവയെ സമസ്തമായി പ്രജാപതി എന്നു വിളിക്കുന്നു. ഈ മൂന്നെണ്ണം തുല്യമായി സർവ്വ ത്തിലും അദ്ധ്യാത്മവും അധിഭൂതവുമായ സർവ്വത്തിലും വ്യാപിച്ച് പ്രാണികൾക്കു ഗോചരമാം വിധം വ്യവസ്ഥ ചെയ്യപ്പെട്ടിരിക്കുന്നു. അവ അനന്തമാണ്; സംസാരം ഉള്ള കാലംവരെ അവയും നിലനില്ക്കും. വാങ്മനപ്രാണങ്ങൾ കാര്യകാരണ രൂപമായ സംസാരജഗത്തുതന്നെയാണ്. പ്രജാപതിയുടെ ആത്മഭൂതവും അനന്ത വും അപരിച്ഛിന്നവുമായ ആ അദ്ധ്യാത്മ, അധിഭൂതരൂപത്തെ, പരിച്ഛിന്ന മെന്ന് ഉപാസിക്കുന്നവൻ ആ ഉപാസനയ്ക്കനുരൂപമായ പരിച്ഛിന്നപ്രപഞ്ച ങ്ങളെ നേടുന്നു. അപരിച്ഛിന്നമെന്നുപാസിക്കുന്നവൻ അപരിച്ഛിന്നമായ ബ്രഹ്മലോകം നേടുന്നു.

പിതാവ് പാങ്ക്തംകൊണ്ട് സപ്താന്നം സൃഷ്ടിക്കുന്നു. അവയിൽ ആത്മാർ ത്ഥമായി, അവനവനുവേണ്ടി, സൃഷ്ടിച്ച 3 ലോകങ്ങളാണ്. മനസ്സും വാക്കും പ്രാണനും സപ്താന്നങ്ങൾ പാങ്ക്തകർമ്മത്തിൻെറ ഫലമായിരിക്കുന്നതെങ്ങനെ? ഈ മൂന്ന് അന്നങ്ങൾ അഞ്ച് എണ്ണംകൊണ്ടാണ് അവഗമിക്കപ്പെടുന്നത്. വിത്തം, കർമ്മം എന്നീ രണ്ടെണ്ണം കൂടിച്ചേർന്നാലേ മനസ്സും വാക്കും പ്രാണനും അവഗമ്യ മാവൂ. അതിനാൽ അതും പാങ്ക്തമാണ്. അവയുടെ അമ്മ പൃഥ്വിയും അഗ്നിയു മാണ്. അച്ഛൻ ദ്യോവും ആദിത്യനുമാണ്. ഇവയുടെ മദ്ധ്യത്തിലാണ് പ്രജയായ പ്രാണൻ ജനിച്ചത്. എങ്ങനെയാണ് വിത്തവും കർമ്മവും ഇതിൻെറകൂടെ ചേർക്ക പ്പെട്ടത്?

14. സ ഏഷ സംവത്സരഃ പ്രജാപതിഃ ഷോഡശകലഃ തസ്യരാത്രയ ഏവ പഞ്ചദശകലാഃ ധ്രുവൈ വാസ്യ ഷോഡശീകയാ; സ രാത്രി ഭിരേവാ ച പൂർവ്വതേ *f* പ ച ക്ഷീയതേ; സോ *f*മാവാസ്യാം രാത്രിമേതയാ ഷോഡശ്യാകലയാ സർവ്വമിദംപ്രാണഭൃദനു പ്രവിശ്യതതഃ പ്രാതർജ്ജായതേ; തസ്മാദേതാം രാത്രിം പ്രാണഭൃതഃ പ്രാണം ന വിഛിന്ദ്യാത്, അപി കൃകലാസസ്യ, ഏതസ്യാ ഏവദേവതായാ അപചിത്യൈ.

സംവത്സരമെന്നു വിളിക്കപ്പെടുന്ന ഈ പ്രജാപതിക്ക് പതിനാറു കലകളുണ്ട്. രാത്രികളാണ് പതിനാറു കലകൾ. പതിനാറാമത്തെ കല ധ്രുവമാണ്. അവൻ രാത്രികളിൽ പൂർണ്ണമായും ക്ഷീണിക്കുകയും ചെയ്യുന്നു. അമാവാസി രാത്രിയിൽ പതിനാറാമത്തെ കലകൊണ്ട് ഇക്കാണുന്ന സർവ്വപ്രാണഭൃത്തുകളിലും അനുപ്രവേശം ചെയ്യുന്നു. അതിൽനിന്ന് അടുത്ത പ്രഭാതത്തിൽ വീണ്ടും ജനിക്കുന്നു. അതിനാൽ ഈ ദേവതയുടെ ആദരവിനാൽ, ഒരു പ്രാണഭൃത്തി ൻെറയും, ഒരു ഓന്തിൻെറപോലും, പ്രാണൻ ആരും വിഛിന്നമാക്കരുത്.

**ഇവിടെ സംവത്സരമെന്ന പ്രജാപതിയായിട്ട്, മനസ്സ്, വാക്ക്, പ്രാണൻ എന്ന മൂന്ന് അന്നസ്വഭാവത്തോടുകൂടിയ പിതാവിനെ (പിതൃക്കളെ) ആണ് പറയുന്നത്.**



ഷോഡശകലകളോടുകൂടിയ ചന്ദ്രനാണ് പിതൃക്കളുടെ ആത്മാവായ, കാല രൂപമായ ജ്യോതിസ്സ്.

കാലാത്മകമായ ഈ പ്രജാപതിയുടെ പതിനഞ്ചു കലകൾ തിഥികളാണ്. പതിനാറാമത്തെ കല നിത്യവും വ്യവസ്ഥിതമായ 'ധ്രുവ'മായ പൂർണ്ണകലയാണ്. ശുക്ലപക്ഷതിഥികളിൽ ചന്ദ്രൻ നാൾക്കുനാൾ വൃദ്ധി പ്രാപിക്കുന്നു. കൃഷ്ണ പക്ഷതിഥികളിൽ ക്ഷയിക്കുന്നു. അമാവാസിയിൽപ്പോലും, അദൃശ്യമായി അവ ശേഷിക്കുന്ന ചന്ദ്രൻെറ നിത്യമായ അസ്തിത്വമാണ് ഷോഡശമായ പതിനാറാമത്തെ കല. ആ നിത്യമായ അസ്തിത്വത്താൽ പ്രജാപതി സർവ്വപ്രാണികളിലും പ്രവേ ശിക്കുന്നു. അമാവാസിശ്രാദ്ധം പിതൃശ്രാദ്ധദിനമായിരിക്കുന്നത് ആ ദിവസത്തിൽ നിത്യമായ പതിനാറാമത്തെ കലയാൽ സർവ്വപ്രാണികളിലും പിതൃക്കൾ ആവിർ ഭവിക്കുന്നതിനാലാണ്. അമാവാസിനാൾ ജീവജാലങ്ങളിൽ അന്നരൂപത്തിൽ പ്രവേ ശിച്ച പിതൃക്കളുടെ ആത്മാവ് പിറ്റേന്നുപ്രഭാതത്തിൽ ദ്വിതീയകലയോടു ചേർന്ന് (ദ്വിതീയമെന്നു പറഞ്ഞത്, 16-ാം കല കഴിഞ്ഞ് രണ്ടാമത്തെ കല എന്നർത്ഥത്തി ലാണ്. പതിനഞ്ചു കലകളിൽ ഒന്നാമത്തെ കലയാണത്). വീണ്ടും ഉണരുന്നു. ഇതാണ് പിതൃക്കളുടെ പുനർജ്ജന്മം.

ഈ പ്രജാപതി പാങ്ക്താത്മകമാണ്. ദിവം, ആദിത്യൻ, മനസ്സ് എന്നിവ പിതാവാണ്. പൃഥ്വി, അഗ്നി, വാക്ക് എന്നിവ ഭാര്യയും അമ്മയുമാണ്. പ്രാണൻ പ്രജയാണ്. ഈ കുടുംബത്തിൻെറ ധനം ചന്ദ്രൻെറ പഞ്ചദശകലകളാണ്. കാരണം, ധനവും, പതിനഞ്ചു കലകളും ക്ഷയിക്കുക, വൃദ്ധി പ്രാപിക്കുക, പോവുക, വരിക എന്നീ സ്വഭാവമുള്ള 'അസ്ഥിര'ങ്ങളാണ്. ആ കലകളിൽ (വിത്തത്തിൽ) തന്നെ യാണ് ജഗത്തിൻെറ പരിണാമഹേതുത്വമായ കർമ്മവും ഇരിക്കുന്നത്. കർമ്മ ങ്ങൾക്കും വൃദ്ധിക്ഷയങ്ങളുണ്ട്. പ്രജാപതി, അവൻെറ ജായ, പ്രജ, വിത്തം, കർമ്മം എന്ന പാങ്ക്തമായ കർമ്മവും കർമ്മഫലവും വീണ്ടും വീണ്ടും സംവൃത്തി രൂപമായി സംഭവിച്ചുകൊണ്ടേയിരിക്കുന്നു. കാര്യകാരണരൂപമായ ലോകം ഈ ആവർത്തനത്തിലാണ് സ്ഥിതിചെയ്യുന്നത്.

സർവ്വപ്രാണികളിലും ചന്ദ്രൻെറ പൂർണ്ണകല എന്നറിയപ്പെടുന്ന ധ്രുവവും സ്ഥിരവുമായ പതിനാറാമത്തെ കല പ്രവേശിക്കുന്നത് അമാവാസിനാളിലാണ്. അന്ന് ജീവികൾ കുടിക്കുന്ന ഓരോ ജലകണത്തിലും, ഓരോ ഭക്ഷണദ്രവ്യത്തിലും കൂടി പിതൃക്കളുടെ ആത്മാവായ ആ പതിനാറാമത്തെ കല ജീവികളിൽ പ്രവേശിച്ച് പുനർജ്ജനനത്തിനു തയ്യാറാവുന്നു. വാസ്തവത്തിൽ അണ്ഡത്തിനും രേതസ്സിനും കാരണഭൂതമാകുന്ന ഈ ആത്മാവിൻെറ പ്രവേശനമാണ് ആദ്യത്തെ ഗർഭാധാന പ്രക്രിയ. അതിനാൽ, ഗർഭിതമായി, ജീവജാലങ്ങളിൽ കടന്നുകൂടിയ ആ പിതൃക്കളെ സംരക്ഷിക്കുന്നതിനായി, അമാവാസിനാൾ ഒരു ചെറുപ്രാണിയെപ്പോലും ഹിംസി ക്കരുത്. ഹിംസിച്ചാൽ അത് ഭ്രൂണഹത്യയ്ക്കു സമമാണ്.

'അഹിംസൻ സർവഭൂതാന്യന്യസ്ഥതീർത്ഥേഭ്യ' എന്ന് ഛാന്ദോഗ്യഉപ നിഷത്ത് പറയുന്നുണ്ട്. സർവ്വഭൂതങ്ങളോടും എപ്പോഴും അഹിംസാവ്രതത്തോടെ പെരുമാറണമെന്നാണല്ലോ അതിനർത്ഥം. അങ്ങനെയിരിക്കെ അമാവാസിനാൾ മാത്രം അഹിംസവേണമെന്നു പറയേണ്ടതിൻെറ യുക്തിയെന്ത്? പൂർവ്വപക്ഷ ത്തിൻെറ ഈ ചോദ്യത്തിന് ശങ്കരൻ പറകയാണ്: "ശരിയാണ്. ഹിംസ എക്കാലവും

ചെയ്യാൻ പാടില്ലാത്തതാണ്. ഈ പറഞ്ഞ വാക്യം മറ്റു സമയങ്ങളിൽ ഹിംസ അനുവദനീയമാണ് എന്ന അർത്ഥത്തിലല്ല പറയുന്നത്." പിന്നെ എന്തിനാണ്? പിതൃദേവനായ സോമദേവതയെ ആദരിക്കുന്നതിനും പൂജിക്കുന്നതിനും വേണ്ടി, സോമദേവതയുടെ പൂർണ്ണാസ്തിത്വദിനവും, ആ അസ്തിത്വത്തിൻെറ പുനർജ്ജനന ദിവസമായ അമാവാസിനാൾ. ഒട്ടും ഹിംസയരുത് എന്ന് എടുത്തുപറയൽ മാത്രമാണ്.

ഒരു ഭൂതത്തെയും ഒരിക്കലും ഹിംസിക്കരുത് എന്ന ആദർശത്തെ, 'ബ്രഹ്മഹത്യ' ചെയ്യരുത് എന്ന്, ബ്രാഹ്മണനെ ബഹുമാനിക്കാൻ എടുത്തു പറയുന്നു. അതുപോലെ ഒരു ജീവിയെയും കൊല്ലരുത് എന്നതിന് 'ഗർഭിണിയെയും ഭ്രൂണത്തെയും' നശിപ്പിക്കരുത് എന്നു നാം എടുത്തു പറയുന്നു. അതുപോലെത്തന്നെയാണ് ഇവിടെയും അമാവാസിനാൾ പിതൃക്കളുടെ പുനർജനനദിനമാകയാൽ അന്ന് ഒട്ടും ഹിംസിക്കരുതെന്ന് എടുത്തു പറയുന്നത്.

പഞ്ചദശീയന്ത്രം, ഷോഡശാക്ഷരീമന്ത്രം എന്നിവയെക്കുറിച്ചും താന്ത്രികമായി പതിനാറാമത്തെ 'ചിത്കല'യെക്കുറിച്ച് 'പത്മസിന്ധു'വിൽ (പേജ് 127) പറകയുണ്ടായി. ദേവിയുടെ ചിത്കലതന്നെയാണ് ചന്ദ്രൻെറ പതിനാറാമത്തെ കല. ഉപനിഷത്തിൻെറ താന്ത്രികവും ജ്യോതിശ്ശാസ്ത്രപരവുമായ അർത്ഥം അന്വേഷിക്കാതെ, വെറും ആദ്ധ്യാത്മികമായ അർത്ഥം മാത്രം അന്വേഷിക്കുന്നതുകൊണ്ടാണ് അതിൻെറ ശാസ്ത്രീയത നഷ്ടപ്പെട്ടുപോയത്. ചന്ദ്രസിദ്ധാന്തപ്രകാരമുള്ള സംവത്സര പ്രജാപതിയെയാണ് പഞ്ചദശ, ഷോഡശകലാപൂർണ്ണയായ "പിതൃ"ദേവിയായി ഉപാസിക്കുന്നത്. ഒരേസമയം പിതാവും മാതാവുമാണ് ആ പ്രജാപതി.

15. യോ വൈസ സംവത്സരഃ പ്രജാപതിഃ ഷോഡശകലഃ
അയമേവ സ യോƒയ മേവം ചിത്പുരുഷഃ തസ്യവിത്തമേവ
പഞ്ചദശകലാഃ ആത്മൈവാസ്യ ഷോഡശീകലാ, സ
വിത്തേ നൈവാച പൂര്യതേ ƒ പചക്ഷീയതേ; തദേ
തന്നഭ്യം യദയമാത്മാ, പ്രധിർവ്വിത്തം, തസ്മാദ്യധപി
സർവ്വജ്യാനിം ജീയതേ, ആത്മനാ ചേജ്ജീവതി, പ്രധിനാ
ഗാദിത്യേവാഹു.

ഇപ്രകാരം അറിയുന്ന പുരുഷൻതന്നെയാണ് പതിനാറു കലകളോടുകൂടിയ സംവത്സരമെന്ന പ്രജാപതി. വിത്തം അവൻെറ പഞ്ചദശകലകളാണ്. ആത്മാവുതന്നെയാണ് പതിനാറാമത്തെ കല. വിത്തംകൊണ്ടാണ് അവൻ പൂർണ്ണമാകുന്നതും ക്ഷീണിക്കുന്നതും. ആത്മാവാണ് നാഭി. വിത്തം അരങ്ങളാണ്. അതിനാൽ മറ്റെല്ലാം പോയാലും ആത്മാവ് ജീവിക്കുന്നുവെങ്കിൽ, ജനങ്ങൾ പറയുന്നു അവൻെറ ഉപകരണങ്ങൾ അഥവാ പരിവാരങ്ങളേ പോയിട്ടുള്ളു എന്ന്.

ധ്രുവസ്ഥാനീയമായ പതിനാറാമത്തെ കലയായ ആത്മപിണ്ഡം എന്ന അസ്തിത്വം അവശേഷിക്കുന്നപക്ഷം പ്രപഞ്ചത്തിലെ സർവ്വവിത്തവും (പഞ്ചദശകലകൾ) പോയാലും സാരമില്ല. ആത്മപിണ്ഡത്തിൽനിന്ന് അവയെല്ലാം വീണ്ടും വൃദ്ധിപ്രാപിച്ചുവരും. ആത്മപിണ്ഡമെന്ന നാഭിക്കു ചുറ്റുമുള്ള പരിവാരങ്ങൾ മാത്രമാണ് അരങ്ങളാകുന്ന പഞ്ചദശകലകൾ.



പാങ്ക്തംകൊണ്ട്, ദൈവവിത്തവും വിദ്യയും ചേർന്ന ഒരാൾ, മൂന്ന് അന്നങ്ങളോടുകൂടിയ പ്രജാപതിയായിത്തീരുന്നു. ആ പ്രജാപതിയുടെ പരിവാരങ്ങൾ മാത്രമാണ് ജായ, പ്രജ, വിത്തം, കർമ്മം മുതലായവയോടുകൂടിയ സംസാര പ്രപഞ്ചം. പുത്രൻ, കർമ്മം, അപരാവിദ്യ എന്നിവ ലോകപ്രാപ്തി സാധനത്വമാത്രമാണെന്ന് സാമാന്യമായി പറയാമെന്നല്ലാതെ, എല്ലാ ലോകങ്ങളും അതുകൊണ്ട് പ്രാപിക്കാൻ സാദ്ധ്യമല്ല.

16. അഥ ത്രയോ വാവ ലോകാ മനുഷ്യലോകഃ
പിതൃലോകാദേവലോകഇതി സോ ƒ യം മനുഷ്യലോകഃ
പുത്രേണൈവ ജയ്യോ നാന്യേന കർമ്മണാ കർമ്മണാ
പിതൃലോകോവിദ്യയാ ദേവലോകോ ദേവലോകോ വൈ
ലോകാനാം ശ്രേഷ്ഠസ്തസ്മാദ്വിദ്യാംപ്രശംസന്തി.

മൂന്നുലോകങ്ങളുണ്ട്. മനുഷ്യലോകം, പിതൃലോകം, ദേവലോകം. മനുഷ്യലോകത്തെ പുത്രനാൽ ജയിക്കാം. പിതൃലോകത്തെ കർമ്മത്താൽ ജയിക്കാം. ദേവലോകത്തെ വിദ്യയാൽ ജയിക്കാം. ഇവയിൽവെച്ച് ദേവലോകം ശ്രേഷ്ഠമാണ്. അതിനാൽ വിദ്യയെ പ്രശംസിക്കുന്നു. മനുഷ്യലോകത്തെ കർമ്മംകൊണ്ടും വിദ്യകൊണ്ടും ജയിക്കാൻ സദ്ധ്യമല്ല. പിതൃലോകത്തെ പുത്രനെക്കൊണ്ടും വിദ്യകൊണ്ടും ജയിക്കാവതല്ല. ദേവലോകത്തെ പുത്രനെക്കൊണ്ടും കർമ്മംകൊണ്ടും ജയിക്കാവതല്ല. അതിനാൽ മൂന്നുലോകങ്ങളെ ജയിക്കാനുള്ള മൂന്നുമാർഗ്ഗങ്ങളാണവ. പുത്രലാഭത്തിനുള്ള സാധനയാണ് ജായ. കർമ്മലാഭത്തിലുള്ള സാധനയാണ് വിത്തം. അവ തമ്മിൽ വ്യത്യാസമില്ലായ്കയാൽ ജായയും കർമ്മവും എടുത്തു പറയുന്നില്ല.

വിദ്യയും കർമ്മവും ലോകങ്ങളെ ജയിക്കുന്നത് അവയുടെ സ്വഭാവമാണ്. എന്നാൽ പുത്രൻ എങ്ങനെയാണ് ലോകജയഹേതുവാകുന്നത്?

17. അഥാതഃ സംപ്രത്തിഃ. യദാ പ്രൈഷ്യന്മന്യതേ ƒ ഥ പുത്രമാഹ,
ത്വം ബ്രഹ്മ, ത്വം യജ്ഞഃ ത്വം ലോക ഇതി; സ പുത്രഃ പ്രത്യാഹ,
അഹം ബ്രഹ്മ, അഹം യജ്ഞഃ അഹം ലോക ഇതിഃ
യദ്വൈ കിഞ്ചാനൂക്തം തസ്യ സർവ്വസ്യ ബ്രഹ്മേത്യേകതാ.
യേ വൈ കേ ച യജ്ഞാസ്തേഷാം സർവ്വേഷാം യജ്ഞ ഇത്യേകതാഃ
യേ വൈ കേ ച ലോകാസ്തേഷാം സർവ്വേഷാം ലോക ഇത്യേകതാഃ
ഏതാവദ്വാ ഇദം സർവ്വം; ഏതന്മാസർവ്വം സന്നയമിതോƒഭുന
ജദിതി, തസ്മാത് പുത്രമനുശിഷ്ടം ലോക്യമാഹുഃ തസ്മാദേഹ
മനുശാസതി; സ യ ദൈവം വിദസ്മാല്ലോകാത്പ്രൈതി,
അഥൈഭിരേവ പ്രാണൈഃ സഹ പുത്രമാവിശതി.
സ യധ്യനേനകിഞ്ചിദക്ഷ്ണയാ ƒ കൃതം ഭവതി,
തസ്മാദേനം സർവ്വസ്മാത് പുത്രോ മുഞ്ചതി, തസ്മാത്
പുത്രോ നാമഃ സ പുത്രേണൈവാസ്മിംല്ലോകേ പ്രതിതിഷ്ഠതി,
അഥൈ ന മേതേ ദൈവാഃ പ്രാണാ അമൃതാ ആവിശന്തി.

അതിനാൽ സംപ്രത്തി (കടമകൾ കൈമാറൽ). പിതാവ് താൻ മരിക്കാറായി എന്നു മനസ്സിലാവുമ്പോൾ പുത്രനോടു പറയുന്നു. "നീ ബ്രഹ്മമാണ്; നീ യജ്ഞ

മാണ്; നീ ലോകമാണ്." പുത്രൻ പറയുന്നു. "ഞാൻ ബ്രഹ്മമാണ്; ഞാൻ യജ്ഞമാണ്; ഞാൻ ലോകമാണ്."

എന്തെല്ലാം അനുക്തമായിട്ടുണ്ടോ അതെല്ലാം ബ്രഹ്മപദത്തിലടങ്ങിയിരിക്കുന്നു. എന്തെല്ലാം യജ്ഞമുണ്ടോ അതെല്ലാം യജ്ഞപദത്തിലടങ്ങിയിരിക്കുന്നു. എന്തെല്ലാം ലോകങ്ങളുണ്ടോ അതെല്ലാം ലോകപദത്തിലും അടങ്ങിയിരിക്കുന്നു. ഇതു സർവ്വവും ഇത്രയേയുള്ളു. ഇവയുമായി സ്വാത്മാവിനെ താദാത്മ്യം പ്രാപിപ്പിച്ചവൻ, എന്നെ ഈ ലോകത്തിൽനിന്ന് സംരക്ഷിക്കും. അതിനാൽ പിതാവ് പുത്രനെ അനുശാസിക്കുന്നു. ഇപ്രകാരം അറിയുന്ന ഒരു പിതാവ് ഈ പ്രപഞ്ചം വിട്ടുപോകുമ്പോൾ, വാങ്മനപ്രാണങ്ങളോടെ തൻെറ പുത്രനിൽ പ്രവേശിക്കുന്നു. ഏതെങ്കിലും കർമ്മങ്ങൾ ചെയ്യാതെ അവശേഷിച്ചിട്ടുണ്ടെങ്കിൽ, ആ സർവ്വകടമകളിൽനിന്നും പുത്രൻ പിതാവിനെ മോചിപ്പിക്കുന്നു. പുത്രനിലൂടെയാണ് ഈ ലോകത്തിൽ പിതാവ് പ്രതിനിഷ്ഠമായിരിക്കുന്നത്. അതിനാൽ 'പുത്രൻ' എന്നു പറയുന്നു. ദൈവവും അമൃതവുമായ പ്രാണങ്ങൾ (വാങ്, മന, പ്രാണങ്ങൾ) അവനിൽ ആവേശിച്ചിരിക്കുന്നു.

സംപ്രത്തി, സംപ്രദാനം, സമ്പ്രദായം, ഈ പദങ്ങൾ ഒരു തലമുറയിൽനിന്ന് മറ്റൊരു തലമുറയിലേക്ക് കൈമാറ്റപ്പെടുന്ന കർമ്മത്തെ കാണിക്കുന്നു.

ഇതുവരെ ഉക്തമായ സർവ്വവിദ്യയും, അനുക്തമായ സർവ്വവിദ്യയും ബ്രഹ്മമാണ്. 'നീ ബ്രഹ്മമാണ്' എന്നു പിതാവു പറയുമ്പോൾ, ഇന്നുമുതൽ, ഞാൻ അനുഷ്ഠിച്ചുകൊണ്ടിരുന്ന വേദശാസ്ത്രാദ്ധ്യയനാദ്ധ്യാപനകർമ്മമാകുന്ന ബ്രഹ്മയജ്ഞം നീയാണ് അനുഷ്ഠിക്കേണ്ടത് എന്ന അനുശാസനയുണ്ട്. ഇതുവരെ ഉക്തമായ ശാസ്ത്രത്തെ ഗ്രഹിക്കുക, അനുക്തമായവയെ ഗവേഷണം ചെയ്ത് കണ്ടുപിടിക്കുക — ഇതു രണ്ടും പുതിയ തലമുറയുടെ കടമയാണ്.

ഇതുവരെ ഞാൻ അനുഷ്ഠിച്ചു പോന്ന സർവ്വയജ്ഞവും ഇനി നീയാണ് അനുഷ്ഠിക്കേണ്ടതെന്നാണ് 'നീ യജ്ഞമാണെ'ന്നതിനർത്ഥം. എനിക്ക് ജയിക്കാനുള്ള ലോകങ്ങളും, ഞാൻ ജയിച്ചു കഴിഞ്ഞവയും, പകുതി ജയിച്ചവയുമായ ലോകങ്ങളും ഇനി നിനക്കനുഭവിക്കാനും, നിനക്ക് ജയിക്കാനുമുള്ള ലോകങ്ങളാണെന്നാണ് 'നീ ലോകമാണെ'ന്നതിനർത്ഥം. ഈ മൂന്നു കർമ്മങ്ങൾ — ബ്രഹ്മയജ്ഞം, ദേവയജ്ഞം, ലോകയജ്ഞം — തൻെറ പുത്രനിലേക്കു കൈമാറി, അവനിൽ സമർപ്പിച്ച് പിതാവ് സർവ്വബാദ്ധ്യതകളിൽനിന്നും മുക്തനായിട്ട് പരലോകം പൂകുന്നു. ഇവ മനസ്സിലാക്കിയ പുത്രൻ തൻെറ ചുമതലകളെ ഏറ്റെടുക്കുന്നു. ബ്രഹ്മം, യജ്ഞം, ലോകം എന്നിവയെ അറിഞ്ഞ് അവയോടു താദാത്മ്യം പ്രാപിച്ചുകഴിഞ്ഞാൽ പിന്നെ അറിയാൻ ഒന്നുമില്ല. ഇവയെല്ലാം 'സമ്പ്രദായ'മാക്കി അടുത്ത തലമുറയിലേക്കു പകരുന്ന കർത്തവ്യം പുത്രൻ പിതാവിൽനിന്ന് ഏറ്റെടുത്തുകഴിഞ്ഞാൽ, ആ പുത്രൻ പിതാവിൻെറ ഭാരം തീർത്ത്, പിതാവിനെ സംരക്ഷിക്കുന്നു. പുത്രൻെറ കർമ്മങ്ങളിലൂടെ പിതാവിൻെറ കീർത്തി ലോകത്തിൽ നിരന്തരമായി നിലനില്ക്കുകയും ചെയ്യും. അതിനാൽ 'പു'ന്നാമരൂപമായ ലോകത്തിൽനിന്ന് 'ത്രാ'ണനം ചെയ്യുന്നവനാണ് പുത്രൻ.

എങ്ങനെയാണ് പിതാവിൻെറ പ്രാണങ്ങൾ മരണശേഷവും പുത്രനിലിരിക്കുന്നു എന്നു പറയുന്നത്? പിതാവിൻെറ ഊർജ്ജമാണ് രേതസ്സായി പുത്രശരീരമായിത്തീർന്നത്. അതിനാൽ പിതാവിൻെറ പ്രാണൻ തന്നെയാണ് പുത്രനായിത്തീരുന്നത്; പിതാവിൻെറ മനസ്സും (ചിന്ത) അതിൽനിന്നുളവായ വാക്കുകളും പുത്രനെ വളർച്ചയുടെ ഓരോ ഘട്ടത്തിലും സ്വാധീനിക്കുന്നു. പിതാവ് മരിച്ചു കഴിഞ്ഞാൽ ആ സ്വാധീനം വർദ്ധിച്ചുവരികയാണ് ചെയ്യുക. ശരീരപിണ്ഡം ദഹിച്ചുകഴിയുമ്പോൾ പിതാവിൻെറ വാങ്മനപ്രാണങ്ങൾ ആദിദൈവികരൂപത്തിൽ പ്രപഞ്ചോർജ്ജത്തിൽനിന്ന് അഭിന്നമായി അതിൽ വിലയിക്കുന്നു. ആ സൂക്ഷ്മരൂപത്തിൽ അത് മറ്റെല്ലാ ഭൂതങ്ങളിലുമെന്നപോലെ സ്വപുത്രനിലും ആവേശിക്കുന്നു എന്ന് ശങ്കരൻ പറയുന്നു; എങ്ങനെയെന്നാൽ ഒരു കുടത്തിനകത്തുവെച്ച വിളക്കിൻെറ പ്രകാശം, കുടം പൊട്ടുമ്പോൾ ചുറ്റുമുള്ള ആകാശത്തെ ആവേശിക്കുന്നതുപോലെ! അങ്ങനെ വാങ്, മനോ, പ്രാണങ്ങളോടുകൂടി പിതാവ് പുത്രനിൽ ആവേശിക്കുന്നു; മാത്രമല്ല, "ഞാൻ അനന്തമായ വാങ്മനപ്രാണമാണ്; എനിക്ക് ശരീരാദികളായ ഭേദവിസ്താരം സംഭവിച്ചതാണ്" എന്ന് പിതാവ് താൻ ശരീരം ഉപേക്ഷിക്കുമ്പോൾ മനസ്സിലാക്കുന്നു. അതിനാൽ, ആ പ്രാണൻെറ അനുവൃത്തിയായ സർവ്വവ്യാപിത്വം സിദ്ധിച്ച പരേതാത്മാവ് പുത്രനിൽ ആവേശിക്കുന്നു. അതിനാൽ, നന്നായി അനുശാസനം ചെയ്യപ്പെട്ട പുത്രനിലൂടെ പിതാവ് ഈ ലോകത്തിൽ (പുത്രരൂപത്തിൽ) വീണ്ടും വർത്തിച്ചുകൊണ്ടിരിക്കുന്നുണ്ട്; പിതാവിൻെറ ശരീരമേ ഇല്ലാതായിട്ടുള്ളു. വാങ്മനപ്രാണരൂപമായ ആത്മാവ് പുത്രനിലൂടെ മരണത്തെ അതിജീവിക്കുന്നു. ഐതരേയഉപനിഷത്തിൽ, പിതാവിൻെറ ആത്മാവ് പുണ്യകർമ്മങ്ങൾ തുടർന്നും ചെയ്യുന്നതിനായി പുത്രനിൽ ഇരിക്കുന്നു എന്നു പറഞ്ഞിട്ടുണ്ട്. താൻ ചെയ്യാതെ വിട്ടുപോയ കർമ്മങ്ങളെ 'പൂരണം ചെയ്ത്' 'ത്രാണനം' ചെയ്യുന്ന പുത്രൻ, പിതാവിനെ 'അമൃത'നാക്കുന്നു; അങ്ങനെ മനുഷ്യലോകത്തെ ജയിക്കാൻ പ്രാപ്തനാക്കുന്നു.

(പൂരണേന ത്രായതേ അനേനേതി പുത്രഃ)

"ഞാൻ തന്നെയാണ് ലോകവും ബ്രഹ്മവും" എന്ന് ബോധമുദിച്ചവർ മനുഷ്യലോകത്തെ വീണ്ടും ജയിക്കണമെന്ന ലോകേഷണ (പുത്രേഷണ + വിത്തേഷണ) ഇല്ലാതായവരാണ്. അവർ മാത്രമാണ് 'കിം പ്രജയാ കരിഷ്യാമോ യേഷാം നേ $f$ യമാത്മായം ലോക' എന്നു കരുതുന്നത്.

ലോകങ്ങളിൽനിന്നുള്ള വ്യാവൃത്തിതന്നെയാണ് അവയെ ജയിക്കാനുള്ള മാർഗ്ഗം. അതിനാൽ പുത്രൻ, കർമ്മം, അപരാവിദ്യ ഇവ മൂന്നിനെയും മാർഗ്ഗമായി ഉപയോഗിച്ച് മൂന്നു ലോകങ്ങളെയും വ്യാവർത്തിച്ചവൻ പരമാത്മാവിജ്ഞാനത്താൽ മോക്ഷം പ്രാപിക്കുന്നു. അതുകൊണ്ടാണ് മോക്ഷത്തിന് പുത്രൻ ഹേതുവായിരിക്കുന്നു എന്ന പരമ്പരയായ വിശ്വാസം നിലനില്ക്കുന്നത്. ഇങ്ങനെയുള്ള പരമ്പരവിശ്വാസികളെ മൂകരാക്കുന്നതിനാണ് വ്യാവൃത്തികൊണ്ടല്ല സംപ്രത്തികൊണ്ടാണ് പുത്രൻ പിതാവിനെ അമൃതനാക്കുന്നതെന്ന ശ്രുതിവചനം പറഞ്ഞത്.

**18. പൃഥിവ്യൈചൈനമഗ്നേശ്ച ദൈവീ വാഗാവിശതിഃ**
**സാ വൈ ദൈവീ വാഗ്യയാ യദ്യദേവ വദതി തത്തദ്ഭവതി.**

**ദൈവീവാക്ക് പൃഥിയിൽനിന്നും അഗ്നിയിൽനിന്നും അവനെ ആവേശിക്കുന്നു. ആ ദേവീവാക്കിനാൽ, അവൻ എന്തെല്ലാം പറയുന്നുവോ, അതെല്ലാം സംഭവിക്കുന്നു.**

അധിദൈവാത്മികയും പ്രകാശരൂപിണിയുമായ വാക്ക്, പൃഥ്വിയിൽനിന്നും അഗ്നിയിൽനിന്നും ജനിക്കുന്നു. (13-ാം മന്ത്രവ്യാഖ്യാനത്തിൽ പൃഥ്വിയും അഗ്നിയും അമ്മയാണ് എന്നു പറഞ്ഞത് ഓർക്കുക). എല്ലാ വാക്കും "ദൈവി"യാണ്, അഗ്നി, പൃഥ്വീ ലക്ഷണങ്ങളോടുകൂടിയതാണ്. അതിൻെറ ദൈവികത്വം ശരീരസംഗം മുതലായ ദോഷങ്ങളാൽ അജ്ഞരായ മനുഷ്യരിൽ നിരുദ്ധമായിരിക്കയാണ്, തടസ്സപ്പെട്ടിരിക്കയാണ് എന്നുമാത്രം. ശരീരസംഗം വാക്കാകുന്ന ജലപ്രവാഹത്തെ തടുത്തുനിർത്തുന്ന അണക്കെട്ടിനോടും, പ്രകാശത്തെ പുറത്തുവരാതെ തടുക്കുന്ന കുടത്തോടും ശങ്കരൻ ഉപമിക്കുന്നു. ആ തടസ്സം നീങ്ങിയാൽ മാത്രമേ ദൈവീവാക്ക് അതിൻെറ പൂർണ്ണശക്തിയോടെ മനുഷ്യരിൽ ആവേശിക്കയുള്ളു. അപ്രകാരമുള്ള ദൈവീവാക്കിൽ അനൃതം മുതലായ ദോഷങ്ങളില്ല. അത് ശുദ്ധമാണ്. ആ ദൈവീവാക്കുകൊണ്ട് ഒരാൾ അവനവനുവേണ്ടിയോ മറ്റുള്ളവർക്കുവേണ്ടിയോ എന്തു പറഞ്ഞാലും അത് സംഭവിക്കുന്നു. ശുദ്ധസത്യമായ ദൈവീവാക്കിനാൽ അനുഗ്രഹിക്കപ്പെട്ടവൻെറ വാക്ക് പ്രവചനാത്മകമാണ്, അവൻ ദൈവജ്ഞപുരുഷനാണ്; പ്രവാചകനാണ്. ഇപ്രകാരമുള്ള പുരുഷന്മാരെയാണ് പ്രജകളായിരിക്കാൻ ഓരോ പിതാവും തപസ്സു ചെയ്യേണ്ടത്; 'പുത്രകാമേഷ്ടി' നടത്തേണ്ടതും!

20. ദിവശ്ചൈനമാദിത്യാച്ച ദൈവം മന ആവിശതിഃ
 തദ്വൈദൈവം മനോ യോനാനന്ദേവ ഭവതി,
 അഥോ ന ശോചതി.

ദിവത്തിൽനിന്നും ആദിത്യനിൽനിന്നും ദൈവമനം അവനെ ആവേശിക്കുന്നു. ആ ദൈവമനത്താലാണ് അവൻ ഒരുകാലത്തും ദുഃഖമില്ലാതെ ആനന്ദവാനായി ഭവിക്കുന്നത്.

പതിമൂന്നാം മന്ത്രവ്യാഖ്യാനത്തിൽ ദിവവും ആദിത്യനും പിതാവാണെന്നു പറഞ്ഞു. എല്ലാ വാക്കും അമ്മയാണ്. ആ അമ്മ, മനസ്സാകുന്ന പിതാവിൽനിന്ന് പ്രവഹിക്കുന്നു. സർവ്വത്തെയും തന്നിൽ ലയിപ്പിക്കുന്ന ദൈവമനത്താൽ മനുഷ്യർ സദാ ആനന്ദവാന്മാരായിരിക്കുന്നു. അപ്രകാരം ആനന്ദമനുഭവിക്കുന്ന പ്രജകളെ മാതാപിതാക്കൾ ആഗ്രഹിക്കുന്നു. ദുഃഖിക്കുന്ന മക്കളെ വേണമെന്ന് ഏതു മാതാപിതാക്കളാണ് വിചാരിക്കുക!

21. അദ്ഭ്യശ്ചൈനം ചന്ദ്രമസശ്ചദൈവഃ പ്രാണ ആവിശതി;
 സ വൈ ദൈവഃ പ്രാണോയഃ സഞ്ചരംശ്ചാസഞ്ചരംശ്ച
 ന വ്യയതേ, അഥോ ന രിഷ്യതി; സ ഏവം വിത്
 സർവ്വേഷാം ഭൂതാനാമാത്മാഭവതി; യഥൈഷാ
 ദേവതൈവം സഃ, യഥൈതാം ദേവതാം സർവ്വാണി ഭൂതാന്യവന്തി,
 ഏവം ഹൈവം വിദം സർവ്വാണി ഭൂതാന്യവന്തി. യദുകിഞ്ചേമാഃ
 പ്രജാഃ ശോചന്തി, അമൈവാസാം തദ്ഭവതി, പുണ്യമേവാമും
 ഗച്ഛതി, ന ഹ വൈ ദേവാൻ പാപം ഗച്ഛതി.

**ആപസ്സിൽനിന്നും ചന്ദ്രമസ്സിൽനിന്നും ദിവ്യപ്രാണം അവനിൽ ആവേശിക്കുന്നു. സഞ്ചരിച്ചും, സഞ്ചരിക്കാതിരുന്നും, ഒരിക്കലും വ്യയം സംഭവിക്കാതെ, ഒരിക്കലും**



നശിക്കാതെ ഇരിക്കുന്ന ദൈവപ്രാണൻ അതാണ്. ഇപ്രകാരം അറിഞ്ഞവൻ സർവ്വഭൂതങ്ങളുടെയും ആത്മാവായി ഭവിക്കുന്നു. എപ്രകാരമാണോ ഈ ദേവത, അപ്രകാരം അവനും ഭവിക്കുന്നു. സർവ്വഭൂതങ്ങളും ഈ ദേവതയെ വന്ദിക്കുന്നതുപോലെ, അവർ ഇപ്രകാരം അറിയുന്നവനെയും വന്ദിക്കുന്നു. ഈ പ്രജകൾ എന്തെല്ലാം എങ്ങനെയെല്ലാം ശോചിക്കുന്നുവോ, അതെല്ലാം അവരോടു യോജിക്കുന്നു. പുണ്യങ്ങളെല്ലാം അവനിലേക്കു ഗമിക്കുന്നു. പാപം ദേവന്മാരിലേക്ക് ഗമിക്കുന്നതേയില്ല.

പ്രാണൻ പ്രജയാണ്. ദൈവീപ്രാണൻ സഞ്ചരിക്കയും സഞ്ചരിക്കാതിരിക്കയും ചെയ്യുന്നതെങ്ങനെയാണ്? ഓരോരോ ജീവികളിലും വെവ്വേറെയായെടുത്താൽ പ്രാണൻ ചലിക്കുന്നുണ്ട്. എന്നാൽ സമഷ്ടിരൂപത്തിലെടുത്താൽ അത് അചലമാണ്; ചരവസ്തുക്കളിൽ (ജംഗമം) പ്രാണൻ ചലിക്കുന്നുണ്ട്. സ്ഥാവരങ്ങളിൽ അത് അചരമായിരിക്കുന്നു. ഇങ്ങനെ രണ്ടർത്ഥത്തിൽ സഞ്ചരിക്കയും സഞ്ചരിക്കാതിരിക്കയും ചെയ്യുന്ന പ്രാണനെ വ്യാഖ്യാനിക്കാം. സ്ഥാവരത്തിലും, സമഷ്ടിരൂപമായിരിക്കുന്ന പ്രാണനോടുകൂടിയ ദിവ്യപ്രാണനിലും ഭയമോ ദുഃഖമോ ഇല്ല. അവയെ ഹിംസിക്കാൻ ആർക്കും സാധിക്കയുമില്ല.

മൂന്നുവിധ അന്നങ്ങളിലും സ്വാത്മദർശനം സാധിക്കുന്ന വ്യക്തി സർവ്വഭൂതാത്മാവായി, സർവ്വഭൂതങ്ങളുടെയും വാക്കും മനസ്സും പ്രാണനുമായി, ഭവിക്കുന്നു. അവൻ സർവ്വജ്ഞനും സർവ്വകൃത്തുമാണ്. എപ്രകാരം മുൻപ് ഹിരണ്യഗർഭനെന്ന ദേവത സർവ്വജ്ഞത്വവും സർവ്വകർത്തൃത്വവും പ്രാപിച്ചുവോ അതുപോലെയാണ് അവനും അവയെ പ്രാപിച്ചിരിക്കുന്നത്. അതിനാൽ ഹിരണ്യഗർഭനെന്ന ആധിദേവതയെ എപ്രകാരം പൂജിക്കുന്നുവോ അതുപോലെ സർവ്വജ്ഞനെയും മനുഷ്യർ ആദരിക്കുന്നു, പൂജിക്കുന്നു.

ഇവിടെ ഒരാശങ്ക പൂർവ്വപക്ഷം ഉന്നയിക്കുന്നു. സർവ്വപ്രാണികളുടെയും ആത്മാവായി ഭവിക്കുമ്പോൾ അവയുടെയെല്ലാം കാര്യകരണാത്മത്വം കൊണ്ട് സർവ്വപ്രാണികളുടെയും സുഖദുഃഖസംബന്ധവും അവനിൽ ഉണ്ടാവേണ്ടതല്ലേ?

അല്ല എന്ന് ശങ്കരൻ ഉത്തരം കൊടുക്കുന്നു. സർവ്വജ്ഞൻ അപരിച്ഛിന്നബുദ്ധിയോടുകൂടിയവനാണ്. പരിച്ഛിന്നബുദ്ധിയോടുകൂടിയവർ മാത്രമാണ് ഏതെങ്കിലും നിന്ദാവചനം കേൾക്കുമ്പോഴേക്കും ദുഃഖിക്കുന്നതും ആക്രോശിക്കുന്നതും. 'അവൻ എന്നെ നിന്ദിച്ചു' എന്ന വിചാരത്താൽ പരിച്ഛിന്നബുദ്ധിയുള്ള മനുഷ്യർ (ഇവരെയാണ് ശൂദ്രരെന്ന് ബ്രഹ്മസൂത്രഭാഷ്യത്തിൽ ആചാര്യൻ വിളിക്കുന്നത്) ദുഃഖിക്കുന്നു.

**അപരിഛിന്നബുദ്ധിയായ സർവ്വജ്ഞൻ സർവ്വഭൂതാത്മാവാകയാൽ നിന്ദിക്കുന്നവൻ, നിന്ദിക്കപ്പെടുന്നവൻ എന്ന ദ്വൈതമായ ഭേദഭാവന അവിടെയില്ല. അതിനാൽ ദുഃഖവുമില്ല, ദുഃഖജന്യമായ ആക്രോശവുമില്ല. അപരിച്ഛിന്നബുദ്ധിയായ സർവ്വജ്ഞന് താൻ അമൃതനാണെന്നറിയാം. അതിനാൽ മരണങ്ങൾ കൊണ്ടുള്ള ദുഃഖം അവനില്ല. ഒരാൾ മരിക്കുമ്പോൾ "എൻെറ സ്വന്തക്കാരൻ" എന്നു കരുതി ആളുകൾ ദുഃഖിക്കുന്നു. സർവ്വജ്ഞന് സർവ്വരും സ്വന്തക്കാരാണ്; ആരുടെ ആത്മാവും മരിക്കുന്നില്ല എന്നറിയുകയും ചെയ്യാം. "മമ" "തവ" മുതലായ വിചാരങ്ങളൊന്നും ഇല്ലായ്കയാൽ അപരിച്ഛിന്നബുദ്ധിയോടുകൂടിയ സർവ്വ**

ജ്ഞനെ ദുഃഖം തീണ്ടുന്നതേയില്ല. മനുഷ്യർ ചെയ്യുന്ന 'ധർമ്മ'ങ്ങളുടെ ഫലമായ പുണ്യം മാത്രം അവനിൽ എത്തിച്ചേരുന്നു.

22. അഥാ തോ വ്രതമീമാംസാഃ പ്രജാപതിർഹകർമ്മാണി
സസൃജേ, താനി സൃഷ്ടാന്യന്യോന്യേനാസ്പർദ്ധന്ത—വദി
ഷ്യാമ്യേവാഹമിതി വാഗ്ദധ്രേ, ദക്ഷ്യാമ്യഹമിതി
ചക്ഷുഃ ശ്രോഷ്യാമി അഹമിതി ശ്രോത്രം; ഏവമന്യാ
നി കർമ്മാണി യഥാ കർമ്മഃ താനി മൃത്യുഃ ശ്രമോ
ഭൂത്വോപയേമേ, താന്യാപ്നോത, താന്യാപ്ത്വാ
മൃത്യുരവാരുദ്ധഃ തസ്മാച്ഛ്രാമ്യത്യേവ വാക്,
ശ്രാമ്യതി ചക്ഷുഃ ശ്രാമ്യതി ശ്രോത്രംഃ അഥേമമേ
വ നാപ്നോദ്യോഽയം മദ്ധ്യമഃ പ്രാണഃ താനി
ജ്ഞാതും ദധ്രിരേ. അയം വൈനഃ ശ്രേഷ്ഠോയഃ
സഞ്ചരം ശ്വാസഞ്ചരം ശ്ച ന വ്യഥതേ, അഥോ ന
രിഷ്യതി ഹന്താ സ്യൈവ സർവ്വേരൂപമസാമേതി;
ത ഏത സ്യൈവ സർവ്വേരൂപമഭവൻ, തസ്മാദേത
ഏതേനാവ്യായന്തേ പ്രാണാ ഇതി; തേനഹ വാവ
തത്കുലമാചക്ഷതേ യസ്മിൻകുലേ ഭവതി യ
ഏവം വേദ; യ ഉ ഹൈവം വിദാസ്പർദ്ധതേ ഽനുശുഷ്യതി
അനുശുഷ്യഹൈവാന്തതോമ്രിയത ഇത്യദ്ധ്യാത്മം.

ഇനി വ്രതമീമാംസ. പ്രജാപതി കർമ്മങ്ങളെ സൃഷ്ടിച്ചു. സൃഷ്ടിക്കപ്പെട്ട അവ അന്യോന്യം സ്പർദ്ധിച്ചു. "ഞാൻ പറയും" എന്ന് വാക്ക് തീരുമാനിച്ചു. "ഞാൻ ദർശിക്കും" എന്ന് ചക്ഷുസ്സും "ഞാൻ കേൾക്കും" എന്ന് ശ്രോത്രവും ഉറപ്പിച്ചു. മറ്റു കർമ്മങ്ങളും യഥാക്രമം അങ്ങനെ ഉറച്ചു. 'ശ്രമം' (ക്ഷീണം) ആയിട്ട്. മൃത്യു അവയെ പിടിച്ച്, അതിക്രമിച്ചു. അതിക്രമിച്ച മൃത്യു അവയെ നിരോധിച്ചു. അതിനാൽ വാക്കും കണ്ണും കാതുമൊക്കെ ക്ഷീണിക്കുന്നു. അവയ്ക്കു മദ്ധ്യത്തിലിരിക്കുന്ന പ്രാണനെ മൃത്യു അതിക്രമിച്ചില്ല. അതിനാൽ പ്രാണനെ അറിയുവാൻ മറ്റ് കർമ്മങ്ങൾ തീരുമാനിച്ചു. "നമുക്കിടയിൽ സഞ്ചരിച്ചും, എന്നാൽ സഞ്ചരിക്കാതെയും, വ്യയം കൂടാതെയും നശിക്കാതെയും ഇരിക്കുന്ന ഇവൻതന്നെ ശ്രേഷ്ഠം. നമുക്ക് എല്ലാവർക്കും ഇവൻെറ രൂപം ധരിക്കുക." അവ ഏവരും ഇവൻെറ (പ്രാണൻെറ) തന്നെ രൂപം എടുത്തു. അതിനാൽ അവയെല്ലാം പ്രാണങ്ങൾ എന്നുതന്നെ വിളിക്കപ്പെടുന്നു. ആര് ഇപ്രകാരം അറിയുന്നുവോ, അവൻ പിറന്ന കുലത്തെ, അവൻെറ പേർ ചൊല്ലി വിളിക്കുന്നു. ഇതറിയുന്നവനോട് മത്സരിക്കുന്നവൻ ശുഷ്കിക്കുന്നു. ശുഷ്കിച്ചു ശുഷ്കിച്ച് ഒടുവിൽ മൃതനാകുന്നു. ഇപ്രകാരം ശരീരസംബദ്ധമായത് (അദ്ധ്യാത്മം).

വ്രതങ്ങളിൽ വെച്ചു ശ്രേഷ്ഠം ധാരണം ചെയ്യുക എന്ന പ്രാണവ്രതമാണ്. അതിൻെറ കാരണമെന്താണ്? ശരീരത്തിൽ കർമ്മംചെയ്തുകൊണ്ടിരിക്കുന്ന വാഗിന്ദ്രിയം, ചക്ഷുസ്സ്, ശ്രോത്രം മുതലായ സർവ്വ ഇന്ദ്രിയങ്ങളും അവയവങ്ങളും നിരന്തരം പ്രവർത്തിച്ചു ക്ഷീണിച്ച് ഉപയോഗശൂന്യമായി മരണത്തിനു കീഴടങ്ങുന്നു. പ്രാണൻ പോകുന്നതിനുമുൻപെ നാവുകുഴഞ്ഞ് വാക്കില്ലാതായവരെയും,



തിമിരം ബാധിച്ച് കണ്ണില്ലാതായവരെയും, ബധിരരെയും നാം കാണുന്നുണ്ട്. അപ്രകാരം മൃത്യു അതാതവയവങ്ങളെ ക്ഷീണിപ്പിച്ച് അതിവർത്തിച്ച് തടസ്സപ്പെടുത്തുന്നു. ഇപ്രകാരം അവയവങ്ങളൊക്കെ നിരുദ്ധങ്ങളാവുന്ന വാർദ്ധക്യകാലത്ത് മനുഷ്യർ ആലോചിക്കാൻ തുടങ്ങുന്നു, അവയൊക്കെ നിരുദ്ധമായിട്ടും നിരുദ്ധമാകാത്ത പ്രാണചൈതന്യത്തെക്കുറിച്ച്. (ബുദ്ധനെപ്പോലെ, വാർദ്ധക്യം ബാധിച്ചവരെ കണ്ടിട്ടുമാകാം ഈ ആലോചന). സർവ്വാവയവങ്ങളിലും വെച്ച് ശ്രേഷ്ഠവും പ്രശംസനീയവും പ്രാണനാണെന്നു മനസ്സിലാവുമ്പോൾ സർവ്വാവയവങ്ങളെയും ആ പ്രശംസനീയമായ പ്രാണൻെറ കുലത്തിലെ അംഗങ്ങളെന്ന നിലയിൽ പ്രാണങ്ങളെന്നു വിളിക്കുന്നു.

ഇതുപോലെയാണ് കുലനാമങ്ങളും വർഗ്ഗനാമങ്ങളും കുലത്തിലെ ശ്രേഷ്ഠവ്യക്തിയിൽനിന്ന് ആരംഭിക്കുന്നത്. ലൗകികന്മാർ തൻെറ കുലത്തിലെ വിദുഷനെ കുലശ്രേഷ്ഠനായി അംഗീകരിക്കുന്നു. അവൻെറ പേരിൽ ആ കുലം പ്രസിദ്ധി നേടുന്നു. ഇതിനുദാഹരണമായി 'താപത്യ'കുലത്തെയാണ് ശങ്കരാചാര്യർ ചൂണ്ടിക്കാട്ടുന്നത്. മാതൃദായമാണദ്ദേഹം ഇവിടെ കുലനാമമായി എടുക്കുന്നത്. തപതി എന്ന സൂര്യപുത്രിയെയാണ് കുലശ്രേഷ്ഠയായ പ്രാണനായി അദ്ദേഹം പറയുന്നത്. സൂര്യപുത്രിയായ തപതി ചന്ദ്രവംശരാജാക്കന്മാരുടെ അമ്മയാണ്. തപതിയുടെ പേരിൽ അവർ താപത്യന്മാർ എന്നറിയപ്പെടുന്നു. കുലശ്രേഷ്ഠനായ പ്രാണനോടു സ്പർദ്ധിക്കുന്ന അവയവങ്ങൾ അല്പാല്പമായി ശുഷ്കിച്ചു ശുഷ്കിച്ച് കുറേശ്ശെയായി മരിക്കുന്നു. കുലശ്രേഷ്ഠയായ (ശ്രേഷ്ഠനായ) വ്യക്തിയെ ആദരിക്കാത്തവർക്കും ഇതുപോലെ ക്ഷയവും നാശവും സംഭവിക്കുന്നു.

22. അഥാധിദൈവതം. ജ്വലിഷ്യാമ്യേവാഹമിത്യഗ്നിർദ്ദധ്രേ.
തപ്സ്യാമയഹമിത്യാദിത്യഃ ഭാസ്യാമ്യഹമിതി ചന്ദ്രമാഃ ഏവ മന്യാ
ദേവതാ യഥാ ദൈവതം. സ യഥൈഷാം പ്രാണാനാം മദ്ധ്യമഃ പ്രാണഃ
ഏവമേനാസാം ദേവതാനാം. വായുഃ മ്ലോചന്തിഹ്യന്യാ ദേവതാഃ
ന വായുഃ സൈഷാനസ്തമിതാദേവതായദ്വായുഃ

ഇനി ആധിദൈവതം. 'ഞാൻ ജ്വലിക്കും' എന്ന് അഗ്നിയും 'ഞാൻ തപിക്കും' എന്ന് ആദിത്യനും "ഞാൻ ഭാസിക്കും" എന്ന് ചന്ദ്രമസ്സും തീരുമാനിച്ചു. മറ്റു ദേവന്മാരും അതാതു ദൈവതങ്ങൾക്കനുസൃതമായി തീരുമാനിച്ചു. ഈ പ്രാണങ്ങളുടെ മദ്ധ്യത്തിൽ ഇരിക്കുന്ന പ്രാണനായ വായു മറ്റു ദേവതകളെ വീഴ്ത്തി. ഒരിക്കലും അസ്തമിക്കാത്ത ദേവത വായുവാണ്.

ഏതു ദേവതയെക്കുറിച്ചുള്ള വ്രതധാരണമാണ് ശ്രേയസ്കരം? ദേവത എന്നാൽ പ്രകാശിക്കുന്നത്. അഗ്നി, ആദിത്യൻ, ചന്ദ്രമസ്സ് എന്നിവയെ ആരാധിക്കുന്നതിനെക്കാൾ ശ്രേഷ്ഠം വായുവിനെ ആരാധിക്കലാണ് എന്നു പറയുന്നു. ജ്വലിക്കുന്ന അഗ്നി വാക്കിനും, തപിക്കുന്ന ആദിത്യൻ ചക്ഷുസ്സിനും ഭാസിക്കുന്ന ചന്ദ്രമസ്സ് ശ്രോത്രത്തിനും സമമാണ്. അവയൊക്കെ ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്നത് നാം കാണുന്നു. ജ്വലിക്കുന്നതും കെട്ടടങ്ങുന്നതും കാണുന്നു. അഹോരാത്രഭേദമില്ലാതെ എപ്പോഴും എല്ലായിടത്തും ചുറ്റിയടിച്ച് സർവ്വവ്യാപിയായിരിക്കുന്ന വായുവിന് ഉദയമോ അസ്തമയമോ ഇല്ല. അതെപ്പോഴും ഉണ്ട്. മ്ലോചന്തി

അഥവാ വീഴ്ത്തുക എന്ന പദം ശ്രദ്ധേയമാണ്. സർവ്വത്തെയും സ്വസ്ഥാനത്തു നിന്ന് ഭ്രംശം വരുത്തിക്കുന്ന അഥവാ സ്വന്തം ഭ്രമണപഥത്തിൽനിന്നു മാറ്റുന്ന 'പ്രവഹാനില'നെന്ന വായുവാണ് നക്ഷത്ര ഗ്രഹാദികൾക്കെല്ലാം ആധാരമെന്നുള്ള ജ്യോതിശ്ശാസ്ത്രസങ്കല്പം ഇവിടെ എടുത്തു പറയാവുന്നതാണ്. അഭിജിത്ത് മുതലായ നക്ഷത്രങ്ങൾക്കുപോലും പതനം സംഭവിപ്പിച്ച അമൃതമായ പ്രവഹാനിലനെയാണ് ശ്രേഷ്ഠമെന്നറിയേണ്ടത്. (പ്രവഹാനിലസങ്കല്പം എന്ന ലേഖനം പ്രഗതി-1986 സപ്തംബർ ലക്കം 31. പേജ് 130-132; വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തികയിലൂടെ; "ഇന്ത്യയെ കണ്ടെത്തൽ— എൻ.ബി.എസ് പ്രസിദ്ധീകരണം. ഇവ വായിക്കുക). ഗ്രഹനക്ഷത്രാദിഭ്രമണങ്ങൾക്കും, ഭ്രമണപഥങ്ങൾക്കും, അവയുടെ പരിഭ്രംശത്തിനും കാരണമായ പരിവഹവായുവെ ജ്യോതിശ്ശാസ്ത്രമെന്നപോലെ ഉപനിഷത്തും ശ്രേഷ്ഠതരമായി കരുതുന്നു.

അദ്ധ്യാത്മമായ (ശരീരത്തിലിരിക്കുന്ന) സൂക്ഷ്മപ്രാണനെ അറിയാനും, ആധിദൈവതമായ സൂക്ഷ്മപ്രാണനെ അറിയാനും നമുക്കിന്ന് അനേകം പുതിയ പുതിയ ഉപകരണങ്ങളുണ്ട്. ഇലക്ട്രോൺ മൈക്രോസ്കോപ്പിനെയും ഗണിതമായ താർക്കികബുദ്ധിയെയും നിത്യചൈതന്യയതി എടുത്തു പറഞ്ഞിരിക്കുന്നത് ശ്രദ്ധേയമായിത്തോന്നി. ഒരു പത്തോളജിസ്റ്റായ ഞാൻ ആ മാർഗ്ഗങ്ങൾ ഉപയോഗിക്കുന്നവളാകയാൽ!

There is also a subterranean or secret origin of life which is traced with the special device of Biochemistry, Pshychochemistry and Biophysics. These devices are partly composed of gadgets like electron microscopes and partly of mathematical logic by which approximations can be made. (Page 260 - Vol. I)

ഗുരു'വായു'പുരേശനിൽ ആ സൂക്ഷ്മ പ്രാണനെത്തന്നെയാണ് നാം കണ്ടെത്തുന്നത്.

23. അഥൈഷ ശ്ലോകോ ഭവതി—"യതശ്ചോദേതി സൂര്യഃ
അസ്തം യത്ര ച ഗച്ഛതി ഇതി പ്രാണാദ്വാ ഏഷ ഉദേതി,
പ്രാണേ f സ്തമേതി; തം ദേവാശ്ചക്രിരേ ധർമ്മം, സ ഏവാധ്യ,
സ ഉ ശ്വഃ" ഇതി; യദ്വാ ഏതേ തമുർഹി ധ്രിയന്തതദേവാപ്യദ്യ
കുർവ്വന്തി. തസ്മാദേകമേവവ്രതം ച രേത്, പ്രാണ്യാച്ചൈ
വാപാന്യാച്ച, നേന്മാ പാപ്മാമൃത്യുരാപ്നുവ ദിതി;
യദ്യുചരേത് സമാപിപയിഷേത്, തേനോ ഏതസ്യൈ
ദേവതായൈ സായുജ്യം സ ലോകതാം ജയതി.
ഇതി പഞ്ചമം ബ്രാഹ്മണം.

**ഇനി ഈ ശ്ലോകം ഭവിക്കുന്നു. "അതിൽനിന്ന് സൂര്യൻ ഉദിക്കുന്നു; അതിലേക്കു തന്നെ അസ്തമിക്കുന്നു." ഏതിലേക്ക് ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്നുവോ, അതിന്റെ ധർമ്മത്തെ ദേവന്മാർ സ്വീകരിക്കുന്നു. ഇന്നു കാണപ്പെടുന്നവയൊക്കെയും, നാളെ കാണാൻ പോകുന്നവയൊക്കെയും ആ ധർമ്മമാണ്. ഏതേതു ധർമ്മങ്ങൾ ഏതേതു ദേവന്മാർ എടുത്തുവോ അവ തന്നെ ഇന്നും എടുക്കപ്പെടുന്നു. അതിനാൽ ചരിക്കപ്പെടേണ്ട വ്രതം ഒന്നു മാത്രമാണ്. പ്രാണന്റെയും**



**അപാനന്റെയും വ്രതം എടുക്കുക, പാപമായ മൃത്യു എന്നെ അതിവർത്തിക്കരുതെന്നു നിശ്ചയിക്കുക. ഈ വ്രതം എടുക്കുന്നപക്ഷം അവൻ അതിനെ സമാപിപ്പിക്കാൻ ഇച്ഛരിക്കുന്നു. അതിലൂടെ ഈ ദേവതയുടെ സായുജ്യം നേടി ലോകങ്ങളെ ജയിക്കുന്നു.**

വായു അഥവാ പ്രാണചൈതന്യമായ പരിവഹവായുവിൽ ആദിത്യൻ ഉദിക്കയും അസ്തമിക്കയും ചെയ്യുന്നു; ചക്ഷുസ്സ് പ്രാണനിൽ ഉദിക്കയും അസ്തമിക്കയും ചെയ്യുന്നതുപോലെ. ഒരാൾ ഉറങ്ങുമ്പോൾ അയാളുടെ പ്രാണങ്ങൾ മുഖ്യപ്രാണനിൽ അടങ്ങി അസ്തമിക്കുന്നു. അതുപോലെ അഗ്നിയും, ആദിത്യനും, ചന്ദ്രനും പരിവഹവായു എന്നറിയപ്പെടുന്ന ഊർജ്ജമണ്ഡലത്തിൽ അടങ്ങി, അതിൽ പ്രലയിക്കയും അതിൽനിന്നു പ്രഭവിക്കയും ചെയ്യുന്നു. പ്രകാശിക്കുന്നവയെല്ലാം ഈ ധർമ്മത്തെ അന്നും ഇന്നും എന്നും അനുസരിക്കുന്നു. വാക്കും അഗ്നിയും സ്വീകരിച്ച അതേ ധർമ്മം അവ ഇന്നും തുടർന്നുകൊണ്ടിരിക്കുന്നു. അവയുടെ തുടർച്ചയായ ധർമ്മം ഉദിക്കുക, അസ്തമിക്കുക, അടങ്ങിപ്പോവുക വീണ്ടും പ്രഭവിക്കുക എന്നതാണ്. ആദ്ധ്യാത്മികമായാൽ അത് ഉണർച്ച, ഉറക്കം, ജനനം, മരണം എന്നാണ്. ആധിദൈവതമാവുമ്പോൾ ഉദയം, അസ്തമയം, യുഗപ്രഭവം, യുഗപ്രളയം എന്നാണ്. വായു (പ്രാണൻ) മാത്രം ഉദയാസ്തമയമോ പ്രഭവപ്രളയമോ ദിനരാത്രമോ കൂടാതെ നിത്യമായിരിക്കുന്ന തന്റെ ധർമ്മത്തെ നിരന്തരം തുടരുന്നു.

വായുവിന്റേതാണ് പരിസ്പന്ദം എന്ന സ്വഭാവം. സ്പന്ദിക്കുക, ഒരു ബിന്ദുവിൽനിന്ന് മറ്റൊന്നിലേക്കു സ്ഥാനം മാറുക, അപ്രകാരം പരിസ്പന്ദംകൊണ്ട് പരിഭ്രമണം സംഭവിക്കുക — ഇതൊക്കെ വായുവിന്റെ (പ്രാണന്റെ) സ്വഭാവമാണ്. ശ്രേഷ്ഠനായ ആ കുലവൃദ്ധന്റെ പരിസ്പന്ദസ്വഭാവം മറ്റു പ്രകാശവാന്മാരും (പ്രകാശഗോളങ്ങൾ) അനുസരിക്കുന്നു. പരിസ്പന്ദംകൊണ്ടുള്ള അനുവർത്തനം ദൃശ്യമാകണമെങ്കിൽ അതിനെ (ആ വ്രതത്തെ) ദർശിക്കാൻ സാക്ഷിയായി മറ്റൊരാൾ വേണം. പ്രാണാപാനങ്ങൾ ഒന്ന് മുകളിലേക്കും ഒന്ന് താഴേക്കും ചരിക്കുന്നു. ഊർദ്ധ്വവും അധമവുമായ രണ്ടു ചലനങ്ങൾ നിരന്തരം സംഭവിക്കുന്നു. വായുവിന്റെ ഈ വ്രതങ്ങളെ (ചൈതന്യത്തിന്റെ ഈ വ്രതങ്ങളെ)സർവ്വവും അനുസരിക്കുന്നു. ഈ വ്രതത്തിൽനിന്നു പതിച്ചാൽ എന്നെ മൃത്യു അതിജീവിക്കും എന്നു കരുതി അതേ പന്ഥാവുതന്നെ തുടരുന്നു. ഒരു വ്രതം ആരംഭിച്ചാൽ അത് എവിടെയെങ്കിലും വെച്ച് സമാപിക്കണം. ദക്ഷിണായനമാർഗ്ഗത്തിൽ മുകളിലേക്കും ചുവട്ടിലേക്കും നിരന്തരമായി പ്രവഹിക്കുന്ന പ്രാണവ്രതം സമാപിക്കുന്നത്, പ്രാണൻ പ്രാണനുമായി താദാത്മ്യം പ്രാപിച്ച് ഉത്തരായനമാർഗ്ഗത്തിലേക്ക് പരിസ്പന്ദം സംഭവിക്കുമ്പോൾ മാത്രമാണ്. സായനമായ കാലത്തിന്റെ ഭ്രമണപഥത്തിൽനിന്ന് നിരയനകാലത്തിന്റെ അഭ്രമണാവസ്ഥയിലേക്ക് പരിസ്പന്ദം സംഭവിക്കുന്ന മുഹൂർത്തത്തിൽ പ്രാണന് ഊർദ്ധ്വം, അധമമെന്ന രണ്ട് അവസ്ഥ ഇല്ലാതാവുന്നു. മൂർത്തിമത്തായ നാദബ്രഹ്മത്തിനേ ചലനമുള്ളു. അമൂർത്തത്തിന് ചലനമില്ല. ('പ്രജ്ഞാവൈശാഖ'മെന്ന മാണ്ഡൂക്യഉപനിഷദ് ഭാഷ്യത്തിൽ 8-ാം മന്ത്രത്തിന്റെ വ്യാഖ്യാനം നോക്കുക).

**ഗതിചെയ്തുകൊണ്ട് (മുകളിലേക്കും താഴേക്കും ഗമിച്ചുകൊണ്ട്) ഇരിക്കുന്ന ദക്ഷിണായനമാർഗ്ഗത്തിൽ ഇരിക്കുമ്പോഴാണ് വായു മുകളിലേക്കും താഴേക്കും**

ചലിക്കുന്നുണ്ടെന്നും, കാലം മുന്നോട്ടും പിന്നോട്ടും ചലിക്കുന്നുണ്ടെന്നും തോന്നുന്നത്. ഇതിൻെറ ആപേക്ഷികതയെ ഗൗഡപാദകാരിക 34-ാം ശ്ലോകം പറയുന്നുണ്ട്. സ്റ്റീഫൻ ഹോക്കിങ്ങിൻെറ നിഗമനങ്ങളെ ആ ശ്ലോകത്തിൻെറ വ്യാഖ്യാനത്തിൽ ഞാൻ താരതമ്യം ചെയ്കയാൽ ആവർത്തിക്കുന്നില്ല. (പ്രജ്ഞാവൈശാഖം നോക്കുക): പ്രാണാപാനന്മാരുടെ വിഭിന്ന ദിശകളിലുള്ള സഞ്ചാരംതന്നെ ഒരു തോന്നലാണ്, മായയാണ്. ദിക്ദേശകാലഗതി ഫലശൂന്യമായ പരമാർത്ഥസത്ത മാത്രമാണ് സത്യം. അമൂർത്തമായ ആ പ്രാണസത്തയെ അറിയാനുള്ള മാർഗ്ഗങ്ങൾ മാത്രമാണ് ദിക്കും, ദേശവും, കാലവും, ഗതിയും അളക്കുകയും, അവയുടെ ഫലം പ്രവചിക്കയും ചെയ്യുന്ന ശാസ്ത്രങ്ങൾ!

## ബ്രാഹ്മണം 6 ഉക്ഥബ്രാഹ്മണം

അവിദ്യാവിഷയത്വത്താൽ പ്രസ്തുതവും സാദ്ധ്യസാധനലക്ഷണവുമായ വ്യാകൃതജഗത്ത്, പ്രാണാത്മപ്രാപ്തിയുടെ അവസാനത്തിൽ ഉത്കർഷം പ്രാപിക്കുന്നു എന്നതാണ് പ്രാണപ്രാപ്തിയുടെ ഫലം. വ്യാകൃതജഗത്ത് വ്യാകൃതമാകും മുൻപുള്ള അവസ്ഥയിൽ അവ്യാകൃതശബ്ദത്താൽ പറയപ്പെട്ടതും, വൃക്ഷത്തിൻെറ ബീജംപോലെ ഇരിക്കുന്നതുമാണ്.

1. ത്രയം വാ ഇദം-നാമ രൂപം കർമ്മ; തേഷാം നാമ്നാം
   വാഗിത്യേതദേഷാമുക്ഥം, അതോഹിസർവ്വാണി
   നാമാന്യുത്തിഷ്ഠന്തി. ഏതദേഷാം സാമ, ഏതദ്ധിസർവ്വൈർന്നാ
   മഭിഃ സമമ; ഏതദേഷാം ബ്രഹ്മ, ഏതദ്ധിസർവ്വാണി
   നാമാനി ബിഭർത്തി.

ഈ പ്രപഞ്ചം മൂന്നെണ്ണമാണ് നാമം, രൂപം, കർമ്മം. ഇപ്രകാരമുള്ള ആ നാമങ്ങൾ വാക്കിൽ ഉക്ഥമായിരിക്കുന്നു. അതിൽനിന്നാണ് സർവ്വനാമങ്ങളും ഉത്തിഷ്ഠമാകുന്നത്. അത് ഇവയുടെ സാമമാണ്. അതുതന്നെയാണ് സർവ്വനാമങ്ങളിലും സമമായിരിക്കുന്നത്. അത് അവയുടെ ബ്രഹ്മമാണ്; അതുതന്നെയാണ് സർവ്വനാമങ്ങളെയും ഭരിക്കുന്നത്.

നാമംകൊണ്ടാണ് പരോക്ഷവും അപരോക്ഷവുമായ ബ്രഹ്മത്തെ അറിയുന്നത്; ആത്മവും അനാത്മവുമായ സർവ്വത്തെയും നാമത്താൽ നാം അറിയുന്നു. അനാത്മവസ്തുക്കളിൽനിന്നു പിൻതിരിയാത്ത ബുദ്ധിക്ക് അഹം ബ്രഹ്മാസ്മി എന്ന ആത്മോപാസനയിൽ എത്തിച്ചേരാൻ സാധിക്കുന്നില്ല. അനാത്മമായ ബാഹ്യപ്രപഞ്ചത്തിലുള്ള ആസക്തി, ആത്മോപാസനയ്ക്ക് വിരുദ്ധവും തടസ്സവുമാണ്. അപ്പോൾ പിന്നെ, ക്രിയാകാരകഫലാത്മകമായ വ്യാകൃതാവ്യാകൃത പ്രപഞ്ചങ്ങളിൽ നാമരൂപകർമ്മാത്മകമായ സംസാരം ഉണ്ടാവുന്നതെങ്ങനെ? ആത്മത്വമാണ് ഉള്ളതെന്ന് കരുതിക്കൂടേ? മുതലായ ചോദ്യങ്ങൾ ഉണ്ടാവാം. അതിനുള്ള സമാധാനമായിട്ടാണ് എല്ലാ നാമവും വാക്കാണ് എന്നു പറയുന്നത്. വാക്ക് എന്നാൽ ശബ്ദം; ഉക്ഥം; ശബ്ദസാമാന്യത്താൽ ഉക്തം (പറയപ്പെട്ടത്) തന്നെയാണ് ഉക്ഥം. സൈന്ധവം, ലവണകണങ്ങളുടെ കാരണം സൈന്ധവാചലമാണ്. (ഉപ്പുകട്ട, ഉപ്പുകട്ടയുടെ ആറ്റങ്ങൾ എന്നിവയുടെ കാരണം ഉപ്പുപാറ.) അതുപോലെ എല്ലാ നാമങ്ങൾക്കും കാരണം ശബ്ദം അഥവാ വാക്ക്. കാര്യമായ ലവണകണം കാരണമായ സൈന്ധവാചലത്തിൽനിന്ന് വ്യത്യസ്തമല്ല. കാര്യമായ നാമവും കാരണമായ ശബ്ദത്തിൽനിന്ന് വ്യത്യസ്തമല്ല. സാമാന്യവും, വിശേഷവും, നാമവിശേഷണവുമായ സർവ്വവും ശബ്ദമാകുന്ന സാമത്തിൽ ഇരിക്കുന്നു. എല്ലാ നാമങ്ങൾക്കും അവയുടെ രൂപം സിദ്ധിക്കുന്നത് ശബ്ദത്തിൽനിന്നാകയാൽ നാമവും രൂപവും ശബ്ദത്തിൽ നിന്ന് (വാക്ക്) വ്യത്യസ്തമല്ല. അവ വാക്കിനു സമമാണ്.



നാമരൂപങ്ങൾ = വാക്ക്; എന്ന് ഗണിതഭാഷയിൽ പറയാം. ആ വാക്കുതന്നെയാണ് ശബ്ദബ്രഹ്മം എന്നറിയപ്പെടുന്ന ബ്രഹ്മം. ബ്രഹ്മത്താൽ നാമരൂപാത്മകമായ പ്രപഞ്ചം ഭരിക്കപ്പെടുന്നു. ഇന്നയിന്ന നാമത്തോടും ഇന്നയിന്ന രൂപത്തോടുംകൂടിയ ഏതൊരു വസ്തു ചെയ്യുന്ന കർമ്മവും ചലനവും ബ്രഹ്മത്താൽ തന്നെ ചെയ്യപ്പെടുന്നു.

നാമരൂപാത്മകമായ വസ്തു ഞാനാവാം, നിങ്ങളാവാം, മൃഗമോ പക്ഷിയോ ഉറുമ്പോ ആകാം, ആദിത്യനോ ചന്ദ്രനോ, ഭൂമിയോ, നക്ഷത്രങ്ങളോ, സബ് അറ്റോമിക് കണങ്ങളോ ആവാം. അവയുടെയെല്ലാം കർമ്മങ്ങൾ ഏതൊരു ഊർജ്ജത്താൽ നിയന്ത്രിക്കപ്പെടുകയും ഭരിക്കപ്പെടുകയും ചെയ്യുന്നുവോ ആ ഊർജ്ജമണ്ഡലമാണ് പ്രണവാത്മകമായ ശബ്ദബ്രഹ്മം.

2. അഥ രൂപാണാം ചക്ഷുരിത്യേതദേഷാമുക്ഥം അതോ ഹി
   സർവ്വാണി രൂപാണ്യുത്തിഷ്ഠന്തി; ഏതദേഷാം സാമ,
   ഏതദ്ധി സർവ്വൈ രൂപൈഃ സമം; ഏതദേഷാം ബ്രഹ്മ,
   ഏതദ്ധി സർവ്വാണി രൂപാണി ബിഭർത്തി.

രൂപങ്ങൾക്ക് ചക്ഷുസ്സാണ് ഉക്ഥം. എല്ലാ രൂപങ്ങളും അതിൽനിന്ന് ഉത്തിഷ്ഠമാകുന്നു. അതാണ് അവയുടെ സാമം. അത് സർവ്വരൂപങ്ങൾക്കും സമമായിരിക്കുന്നു. അത് അവയുടെ ബ്രഹ്മമാണ്. അത് സർവ്വരൂപങ്ങളെയും ഭരിക്കുന്നു.

സർവ്വരൂപങ്ങളും അവയുടെ കറുപ്പ്, വെളുപ്പ് മുതലായ വർണ്ണങ്ങളും ചക്ഷുസ്സിന് വിഷയമായിരിക്കുന്നു. ആ സാമാന്യലക്ഷണത്താൽ ചക്ഷുസ്സ് എന്ന നാമം (ശബ്ദം)കൊണ്ട്, അവയ്ക്കു വിഷയമായിരിക്കുന്ന സർവ്വരൂപങ്ങളും വർണ്ണങ്ങളും അതിനു സമമായിരിക്കുന്നു; സാമമായിരിക്കുന്നു. ചക്ഷുസ്സ് = നാമം.

ആ നാമത്താൽ വിവക്ഷിതമായ ചക്ഷുസ്സ് എന്ന അവയവത്തിൻെറ എല്ലാ ദൃശ്യങ്ങളും (രൂപം, വർണ്ണം) ആ നാമത്തിനു സമം.

നാമം = ചക്ഷുസ്സ് = രൂപം, വർണ്ണം. രൂപവർണ്ണങ്ങളെ ഭരിക്കുന്ന ചക്ഷുസ്സ് അവയുടെ ബ്രഹ്മമായിരിക്കുന്നു. സൂര്യപ്രകാശത്തിലെ ഏഴു നിറങ്ങളും ശബ്ദത്തിലെ ഏഴു സ്വരങ്ങളും വർണ്ണങ്ങളാണ്. ഊർജ്ജം ഒരേ സമയം പ്രകാശവും ശബ്ദവുമാണ്. പ്രകാശരശ്മി ശബ്ദതരംഗങ്ങളെപ്പോലെ സഞ്ചരിക്കുന്നതായി Dopplur effect കണ്ടെത്തിയശേഷം മാത്രമാണ് ആധുനികശാസ്ത്രജ്ഞർ മനസ്സിലാക്കിയിട്ടുള്ളത്.

3. അഥ കർമ്മണാമാത്മേത്യേതദേഷാം മുക്ഥം, അതോ
ഹി സർവ്വാണി കർമ്മാണ്യുത്തിഷ്ഠന്തി; ഏതദേഷാം സാമ,
ഏതദ്ധിസർവ്വൈഃ കർമ്മഭിഃ സമം; ഏതദേഷാം ബ്രഹ്മ,
ഏതദ്ധി സർവ്വാണി കർമ്മാണി ബിഭർത്തി; തദേതത്ത്രയം
സദേകമയമാത്മാം ആത്മോ ഏകഃ സന്നേതത്ത്രയം;
തദേതദമൃതം സത്യേന ഛന്നം; പ്രാണോ വാ അമൃതം,
നാമരൂപേ സത്യം; തഭ്യാമയം പ്രാണഛന്നഃ ഇതി
ഷഷ്ഠം ഉക്ത ബ്രാഹ്മണം. ഇതി പ്രഥമോ $f$ ദ്ധ്യായഃ

ആത്മാവിൻെറ കർമ്മങ്ങളാണ് സർവ്വകർമ്മങ്ങളും. അവ ആത്മകർമ്മത്തിൽ നിന്ന് ഉത്ഥാനം ചെയ്യുന്നു. ഇവയുടെ സാമം അതാണ്; അവയുടെ ബ്രഹ്മവും അതാണ്. അതാൽ സർവ്വകർമ്മവും ഭരിക്കപ്പെടുന്നു. ഈ മൂന്നെണ്ണം, മൂന്നാണെങ്കിലും ഏകമായ ആത്മാവാണ്. ആത്മാവ് ഏകമാണെങ്കിലും ഈ മൂന്നുമാണ്. ഈ അമൃതം സത്യത്താൽ മറഞ്ഞിരിക്കുന്നു. പ്രാണൻ അമൃതമാണ്. നാമരൂപം സത്യമാണ്. അവകളാൽ പ്രാണൻ മറയ്ക്കപ്പെട്ടിരിക്കുന്നു.

മനനം, ദർശനം, ചലനം എന്നീ ക്രിയകളെല്ലാം കർമ്മത്തിൽ പെടുന്നു. ഈ ക്രിയകളെല്ലാം ആത്മാവിൻേറതാണ്. "ആത്മനാ ഹി ശരീരേണ കർമ്മ കരോതി." ആത്മാവിനാലാണ് ശരീരം കർമ്മങ്ങൾ ചെയ്യുന്നത്. നാമം, രൂപം, കർമ്മം എന്നീ മൂന്നെണ്ണം ഒന്ന് ഒന്നിനെ ആശ്രയിച്ചിരിക്കുന്നു; ഒന്ന് ഒന്നിനെ അഭിവ്യക്തമാക്കുന്നതിന് കാരണമായിരിക്കുന്നു; ഒന്ന് ഒന്നിൽ പ്രലയിക്കുന്നു; ഒന്ന് ഒന്നിൽ ഉറപ്പിച്ചിരിക്കുന്നു. അവ മൂന്നും ആത്മാവിൽ ത്രിദണ്ഡവിഷ്ടംഭംപോലെ ഏകമായിരിക്കുന്നു.




**അമൃതം സത്യത്താൽ മറയ്ക്കപ്പെട്ടിരിക്കുന്നു. അമൃതം ആത്മാവാണ്, പ്രാണനാണ്. നാമരൂപകർമ്മാത്മകപ്രപഞ്ചം സത്യമാണ്, ആ സത്യത്താൽ അമൃതം മറയ്ക്കപ്പെട്ടിരിക്കുന്നു. നാമരൂപകർമ്മാത്മകപ്രപഞ്ചം സത്യമാണെങ്കിലും അത് ആപേക്ഷികസത്യമാണ്. അതിനാൽ ആ ആപേക്ഷികസത്യത്താൽ മറയപ്പെട്ട അമൃതമായ പരമാർത്ഥസത്തയെ അന്വേഷിക്കുന്നവൻ അതിനപ്പുറം കടന്നേ തീരൂ.**

## അദ്ധ്യായം 2

## ബ്രാഹ്മണം 1 ശത്രുബ്രാഹ്മണം

'ആത്മാവിനെ ഉപാസിക്കുക' എന്ന് ഒന്നാം അദ്ധ്യായം 4-ാം ബ്രാഹ്മണം 7-ാം മന്ത്രം പറഞ്ഞു. ശങ്കരൻ പറയുകയാണ്, ആത്മാവിനെ അന്വേഷിക്കൽ മറ്റു സർവ്വത്തെയും അന്വേഷിക്കലാണ്. അതിനാൽ സർവ്വത്തിലും വെച്ച് പ്രിയങ്കരമായ ആത്മതത്വത്തെയാണ് അന്വേഷിക്കേണ്ടത്. "ആത്മാവിനെ അഹം ബ്രഹ്മം അസ്മി എന്ന് അറിഞ്ഞു." (1-4. 10) ഇങ്ങനെ ആത്മതത്ത്വത്തെ ഏകമെന്നറിയൽ വിദ്യയും, ഭേദദൃഷ്ടിയോടെ അറിയൽ അവിദ്യയുമാണ്. ഞാൻ വേറെ, ദൈവം വേറെ എന്ന വിധത്തിലുള്ള ദ്വൈതമായ ഉപാസനയെക്കുറിച്ചും ആദ്യത്തെ അദ്ധ്യായം പരാമർശിച്ചു. ഇനി 4-ാം അദ്ധ്യായത്തിൽ "ഏകധൈവാനുദ്രഷ്ടവ്യം" (അതിനെ ഏകമായി കാണേണ്ടതാണ്) എന്നു പറയും. കഠോപനിഷത്തിലും അതിനെ നാനാത്വമായി ദർശിക്കുന്നവൻ മൃത്യുവിൽനിന്ന് മൃത്യുവിലേക്കു പോകുന്നതായി പറയുന്നു. സർവ്വോപനിഷത്തുക്കളിലും ഇപ്രകാരം ഏകത്വമെന്ന വിദ്യയും നാനാത്വമെന്ന അവിദ്യയും പറയപ്പെട്ടിട്ടുണ്ട്.

അവിദ്യാവിഷയമായ സർവ്വത്തെയും രണ്ടുപ്രകാരമാണ് കഴിഞ്ഞ അദ്ധ്യായത്തിൽ പറഞ്ഞത്; അന്തഃപ്രാണൻ, ബാഹ്യപ്രാണൻ എന്നിങ്ങനെ. അന്തഃപ്രാണൻ പ്രകാശകവും അമൃതവുമായി, ഗൃഹത്തെ സ്തംഭമെന്നപോലെ ശരീരത്തെ താങ്ങിനില്ക്കുന്നു (അദ്ധ്യാത്മം). ബാഹ്യപ്രാണൻ അപ്രകാശകമായി, ജനനം, അപായം എന്നീ ധർമ്മകങ്ങളോടെ, ഗൃഹത്തിൽ കുശപ്പുല്ലും മണ്ണും എന്നപോലെ സത്യശബ്ദവാചിയായി 'മർത്ത്യ'മായിരിക്കുന്നു. ഈ സത്യമാകുന്ന ബാഹ്യപ്രാണനാൽ അമൃതമായ അന്തഃപ്രാണൻ മൂടപ്പെട്ടിരിക്കുന്നു. ഇപ്രകാരം പല വിധത്തിൽ വിസ്തൃതമായി സർവ്വവ്യാപിയായി, അതാത് ബാഹ്യാധാരഭേദമനുസരിച്ച് അനേകമായി കാണപ്പെടുന്ന പ്രാണനെത്തന്നെയാണ് ഏകദേവൻ എന്നു പറയുന്നത്.

സൂര്യൻ, ചന്ദ്രൻ, ഗ്രഹനക്ഷത്രാദികൾ എന്നിങ്ങനെ പ്രവിഭക്തമായ അംഗങ്ങളോടുകൂടിയ 'ബാഹ്യപിണ്ഡ'ത്തെ (External mass) അഥവാ പ്രപഞ്ചത്തിൻെറ ബാഹ്യശരീരത്തെ, ഒന്നിച്ച് 'ഏക'മായ വിരാട്, വൈശ്വാനരൻ, ആത്മാ, പുരുഷവിധ, പ്രജാപതി, ഹിരണ്യഗർഭൻ എന്നൊക്കെ വിളിക്കുന്നതായി ശങ്കരൻ പറയുന്നു. 'സൂര്യാദി പ്രവിഭക്തകരണ'ങ്ങളോടുകൂടിയ ഈ മഹാപ്രപഞ്ചമാകുന്ന 'ബാഹ്യപിണ്ഡം' എന്ന് അദ്ദേഹം എടുത്തു പറഞ്ഞിട്ടും വൈശ്വാനരൻെറ ആ വിശ്വരൂപം അനേകം ബ്രഹ്മാണ്ഡങ്ങളോടുകൂടിയ ഈ visible universe ആണെന്നും, അതിനെ ഗ്രഹിക്കാൻ 'ജ്യോതിശ്ശാസ്ത്രം' വേണമെന്നും പല ഭാഷ്യകാരന്മാരും ഗ്രഹിച്ചിട്ടില്ല. ജ്യോതിശ്ശാസ്ത്രപരമാണ് ശങ്കരൻെറ വൈശ്വാനരമായ, ഏകമായ, ബാഹ്യപിണ്ഡം എന്നതിന് അദ്ദേഹം ഇവിടെ ഈ രഹസ്യം മനസ്സിലാക്കിയ ഗാർഗ്യനെ എടുത്തുപറയുന്നതുതന്നെ ഒരു തെളിവാണ്. **"ബ്രഹ്മം ശരീരത്തിൽ (ഓരോ ശരീരത്തിലും) ഇരിക്കുന്ന ചേതനാവത്കൃതവും ഭോക്താവുമായ ആത്മാവാണ്. ആ ആത്മനാൽ അറിയപ്പെടുന്ന അവിദ്യാവിഷയമായ സർവ്വപ്രപഞ്ചത്തെയും അറിഞ്ഞ"ഗാർഗ്യൻ ഈ ബ്രാഹ്മണത്തിൽ വക്താവും, അതിൻെറ**

വിപരീതദർശനമുള്ള അജാതശത്രു ശ്രോതാവുമാണ് എന്ന് ശങ്കരൻ എടുത്തു പറയുന്നു. അത്യന്തസൂക്ഷ്മവും ദുർവിജ്ഞേയവുമായ ഒരു ശാസ്ത്രമാണ് ഇവരുടെ ചർച്ചാരൂപത്തിൽ അവതരിപ്പിക്കുന്നതെന്നും ശങ്കരൻ പറയുന്നുണ്ട്. 'കേൾക്കാൻപോലും പലർക്കും ലഭ്യമല്ലാത്ത'തെന്നാണ് കഠോപനിഷത്ത് ഈ വിഷയത്തെക്കുറിച്ചു പറയുന്നത്. സുസംസ്കൃതമായ ദേവബുദ്ധി (പ്രകാശിക്കുന്ന ബുദ്ധി)ക്കുമാത്രമെ അത് ഗമ്യമാകൂ എന്നും സാമാന്യമാത്ര ബുദ്ധിക്ക് അത് അഗമ്യമാണെന്നും ശങ്കരൻ തുടർന്നു പറയുന്നു. (സുസംസ്കൃത ദേവബുദ്ധി ഗമ്യത്വം സാമാന്യമാത്രബുദ്ധി അഗമ്യത്വം ച സപ്രപഞ്ചം ദർശിതം).

തർക്കബുദ്ധി മാത്രം ഉണ്ടായാലും ഇത് അഗമ്യമാണ്. 'നൈഷാ തർക്കേണാമതിരാപനേയ' എന്ന് കഠോപനിഷത്തും 'ന തർക്കശാസ്ത്രദഗ്ദ്ധായ' എന്ന് സ്മൃതിയും പറയുന്നു. അശ്രദ്ധയുള്ളവനും ജ്ഞാനം ലഭിക്കയില്ലെന്ന് ഗീത തീർത്തുപറയുന്നു. ശ്രദ്ധയും ബുദ്ധിയും നിർമ്മലമായ ഹൃദയവും പരമജ്ഞാനത്തിന് ആവശ്യമാണ്.

1. ഓം. ദൃപ്ത ബാലാകിർഹാനൂചാനോ ഗാർഗ്ഗ്യ ആസ,
   സ ഹോവാചാജാതശത്രും കാശ്യം, ബ്രഹ്മ തേ ബ്രവാണീതി;
   സ ഹോവാചാ ജാത ശത്രുഃ സഹസ്രമേതസ്യാം വാചി
   ദദ്മോ ജനകോ ജനക ഇതിവൈ ജനാ ധാവന്തീതി.

അഭിമാനിയും വാഗ്മിയും ഗർഗ്ഗപൗത്രനുമായ ബാലാകി കാശിയിലെ അജാതശത്രുവിനോടു പറഞ്ഞു.

"ഞാൻ ബ്രഹ്മത്തെ പറഞ്ഞുതരാം."

അജാതശത്രു പറഞ്ഞു: "ഈ വാക്കിന് ആയിരം തരാം. ജനങ്ങൾ ജനകാ, ജനകാ എന്ന് ഓടുന്നു." ഗർഗ്ഗൻെറ വംശത്തിൽ പിറന്ന് സർവ്വശാസ്ത്രവും പഠിച്ചവനാണെങ്കിലും ബാലാകി ഗർവ്വിയാണ്. ഗർഗ്ഗപുത്രനായ ബാലാകൻെറ പുത്രനാണ് ബാലാകി. ഗർവ്വിയായ അദ്ദേഹം വാസ്തവത്തിൽ ബ്രഹ്മത്തെ അറിഞ്ഞിട്ടില്ല. എങ്കിലും തൻെറ പിതാമഹനായ ഗർഗ്ഗനെപ്പോലെ തനിക്കും അറിയാമെന്ന നാട്യത്തിൽ, താൻ വാഗ്മിയാണെന്ന കാരണത്താൽ അജാതശത്രുവെ ജയിക്കാമെന്നു കരുതിയാണ് ബാലാകി അദ്ദേഹത്തെ ഉപദേശിക്കാൻ ഒരുങ്ങുന്നത്. ഗർഗ്ഗമഹർഷി ബ്രഹ്മജ്ഞാനിയും ബ്രഹ്മാണ്ഡജ്ഞാനിയുമായിരുന്നു. അദ്ദേഹത്തിൻെറ കുലത്തിൽ പിറന്നു എന്ന ഗർവ്വത്താലാണ് ബാലാകി, തനിക്ക് ദൃശ്യപ്രപഞ്ചത്തെമാത്രം അറിയാമെന്നിരുന്നിട്ടും അതാണ് ബ്രഹ്മമെന്നു തെറ്റിദ്ധരിച്ച് 'ഞാൻ ബ്രഹ്മത്തെ ഉപദേശിക്കാ'മെന്നു പറയുന്നത്. ഇന്ന് ഭൗതിക ശാസ്ത്രവിഷയങ്ങളിൽ മാത്രം അവഗാഹമുള്ള പലരും ബാലാകിയെപ്പോലെ തങ്ങൾക്കെല്ലാം അറിയാം എന്ന ഭാവത്തിൽ സംസാരിക്കുന്നവരാണ്.

'ജനകാ ജനകാ' എന്നുവിളിച്ച് ജനങ്ങൾ ഓടുന്നു. എന്നതിന് എന്താണർത്ഥം? ജനകൻ എന്ന ദാതാവ്, ജനകൻ എന്ന ശ്രോതാവ് — ജനകപദത്തിന് ഇങ്ങനെ രണ്ടർത്ഥമുണ്ട്. രാജാവ് ഒരേസമയം ദാതാവും ശ്രോതാവുമാണ്. ധനം വേണം എന്നുള്ളവർ രാജസമക്ഷത്തിലേക്ക് ഓടിവരുന്നത് അവൻ ദാതാവാണെന്നതിനാലാണ്. ജ്ഞാനികൾ ഓടിവരുന്നത് അവൻ നല്ല ശ്രോതാവാണ്,



ശ്രദ്ധിച്ചു കേൾക്കും എന്നതുകൊണ്ടാണ്. മിഥിലയിലെ ജനകരാജാവിനെപ്പോലെ താനും രണ്ടർത്ഥത്തിലും ജനകനാണെന്ന് കാശിരാജാവായ അജാതശത്രു സൂചിപ്പിക്കുന്നു. ബാലാകി ഇതിൽ ഏതാണ്? ധനാർത്ഥിയാണെങ്കിൽ ആയിരം പശുക്കൾ; ജ്ഞാനിയാണെങ്കിൽ നല്ലൊരു ശ്രോതാവായ അജാതശത്രു. രണ്ടും കാശിയിൽ തയ്യാർ.

2. സ ഹോവാച ഗാർഗ്ഗ്യഃ യ ഏവാ സാ വാദിത്യേ പുരുഷഏതമേവാഹം ബ്രഹ്മോപാസ ഇതിഃ സഹോവാചാജാതശത്രുഃ
   മാ മൈതസ്മിൻ സംവദിഷ്ഠാഃ അതിഷ്ഠാഃ സർവ്വേഷാം ഭൂതാനാം
   മൂർദ്ധാരാജേതിവാ അഹമേതമുപാസ ഇതി; സ യ ഏതമേവമുപാസ്തേ ƒ തിഷ്ഠാഃ സർവ്വേഷാം ഭൂതാനാം മൂർദ്ധാ രാജാ ഭവതി.

ഗാർഗ്ഗ്യൻ പറഞ്ഞു: "ഞാൻ ആദിത്യനിലിരിക്കുന്ന പുരുഷനെ മാത്രം ബ്രഹ്മമായി ഉപാസിക്കുന്നു" അജാതശത്രു പറഞ്ഞു: "അവനെക്കുറിച്ച് സംവദിക്കരുത്. അവനെ അതിഷ്ഠമായും സർവ്വഭൂതങ്ങളുടെയും മൂർദ്ധാവായും രാജാവായും ഞാൻ ഉപാസിക്കുന്നു. അവനെ ഇപ്രകാരം ഉപാസിക്കുന്നവർ അതിഷ്ഠനായും സർവ്വഭൂതങ്ങളുടെ മൂർദ്ധാവായും രാജാവായും ഭവിക്കുന്നു."

ആദിത്യനിലും ചക്ഷുസ്സിലും ഇരുന്ന് ഹൃദയത്തിലേക്ക് ചക്ഷുസ്സു വഴി പ്രവേശിച്ച് കർത്താവും ഭോക്താവുമായിരിക്കുന്നതും ശരീരത്തിൻെറയും ഇന്ദ്രിയങ്ങളുടെയും സമഷ്ടിയുമായ ദൃശ്യപ്രപഞ്ചം രൂപനാമവർണ്ണാത്മകമാണ്. സൂര്യസിദ്ധാന്തത്തെ നല്ലവണ്ണം അറിയുന്നവർ സൂര്യനും സൗരയൂഥവും ഉൾപ്പെട്ട പ്രപഞ്ചത്തെ ഉപാസിക്കുന്നു. അജാതശത്രു അത് സമ്മതിച്ചില്ല. സൂര്യനും സൗരയൂഥവും ചക്ഷുസ്സും ഉൾപ്പെട്ട ദൃശ്യപ്രപഞ്ചം ബ്രഹ്മത്തിൻെറ ഒരംഗം മാത്രമാണ്. ബ്രഹ്മത്തിൻെറ ഒരു 'മാത്ര'മാത്രമാണ്. സർവ്വഭൂതങ്ങളിലും വെച്ച് അതിഷ്ഠനാണ്, ഭൂതങ്ങളുടെ അതീത്യനാണ് സൂര്യൻ. (അവൻ 'ആതവൻ' എന്ന് തമിഴിൽ അതിനാൽ വിളിക്കപ്പെടുന്നു). അതിനാൽ ഭൂതങ്ങളുടെ മൂർദ്ധാവായ രാജാവായി അവനെ അജാതശത്രു അംഗീകരിക്കുന്നു. ദീപ്തിഗുണമുള്ളതിനാൽ അവൻ രാജാവാണ്. ബ്രഹ്മം പ്രകാശവാനും ഭോക്താവും കർത്താവുമാണ് എന്ന് അംഗീകരിക്കുന്നു. ബ്രഹ്മത്തിൻെറ ആ വിശിഷ്ടഗുണങ്ങളെ ഉപാസിക്കുന്നവന് ആ ഗുണങ്ങൾ ലഭിക്കുമെന്നും അംഗീകരിക്കുന്നു. എന്നാൽ വേദത്തിൻെറ ഒരംഗം (വേദാംഗം) മാത്രമായ സൂര്യസിദ്ധാന്തംകൊണ്ടുമാത്രം ബ്രഹ്മത്തെ അറിയാനാവുമെന്ന് അജാതശത്രു അംഗീകരിക്കുന്നില്ല.

3. സ ഹോവാച ഗാർഗ്ഗ്യഃ യ ഏവാസൗ ചന്ദ്രേ പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതിഃ സഹോവാചാജാതശത്രുഃ മാ മൈതസ്മിൻ സംവദിഷ്ഠാഃ ബൃഹൻ പാണ്ഡരവാസാഃ സോമോ രാജേതി വാ അഹമേതമുപാസ ഇതിഃ സയ ഏതമേവമുപാസ്തേ ƒഹരഹർഹ സുതഃ പ്രസുതോ ഭവതി നാസ്യാന്നം ക്ഷീയതേ.

ഗാർഗ്ഗ്യൻ പറഞ്ഞു: "ഞാൻ ചന്ദ്രനിലിരിക്കുന്ന പുരുഷനെ ബ്രഹ്മമെന്നുപാസിക്കുന്നു." അജാതശത്രു പറഞ്ഞു. "അവനെപ്പറ്റി എന്നോടു സംവദിക്കരുത്. ബൃഹത്തും പാണ്ഡുരവർണ്ണമുള്ള വസ്ത്രം ധരിച്ചവനുമായ സോമനെ ഞാൻ

രാജാവായി ഉപാസിക്കുന്നു. അഹസ്സുതോറും പിഴിഞ്ഞതും വീണ്ടും പിഴിഞ്ഞതുമായ (സുതം, പ്രസുതം എന്നാണ് വാക്ക്) സോമം അപ്രകാരം അറിഞ്ഞവന് ലഭിക്കുന്നു. അവൻെറ അന്നം ഒരിക്കലും അവസാനിക്കുന്നില്ല. സുത, പ്രസുത എന്നീ വാക്കുകളാൽ മക്കളും മക്കളുടെ മക്കളും പറയപ്പെടുന്നു. സോമനെ ഉപാസിക്കുന്നവൻെറ വംശം (ചന്ദ്രവംശം) എന്നും നിലനില്ക്കുന്നു.

ചന്ദ്രനിലും മനസ്സിലും ഇരിക്കുന്ന ഭോക്താവും കർത്താവുമായ പുരുഷൻ ജലമയനായ പ്രാണനാണ്. ആ പ്രാണൻ അഹസ്സുതോറും, ഓരോ കാലഘട്ടത്തിലും, ഓരോ യുഗത്തിലും പുനർജ്ജനിച്ച് വംശത്തെയും അന്നത്തെയും പോഷിപ്പിക്കുന്നു. ചന്ദ്രസിദ്ധാന്തംകൊണ്ടുമാത്രം ബ്രഹ്മത്തെ അറിയാവതല്ല.

4. സ ഹോവാച ഗാർഗ്ഗ്യഃ യ ഏവാസൗ വിദ്യുതി പുരുഷ ഏത
മേവാഹം ബ്രഹ്മോപാസ ഇതിഃ സ ഹോവാചാജാതശത്രുഃ
മാമൈ തസ്മിൻ സംവദിഷ്ഠാഃ തേജസ്വീതി വാ അഹമേതമുപാസ
ഇതിഃ സ യ ഏതമേവമുപാസ്തേ തേജസ്വീഹ ഭവതി,
തേജസ്വിനീഹാസ്യ പ്രജാ ഭവതി.

ഗാർഗ്ഗ്യൻ പറഞ്ഞു. "ഞാൻ വിദ്യുതിയിലിരിക്കുന്ന പുരുഷനെ ബ്രഹ്മമായി ഉപാസിക്കുന്നു." അജാതശത്രു പറഞ്ഞു: "അവനെക്കുറിച്ചും എന്നോട് സംവദിക്കരുത്. ഞാൻ അവനെ തേജസ്വി എന്നുപാസിക്കുന്നു. ഇപ്രകാരം ഉപാസിക്കുന്നവർ തേജസ്വികളായിത്തീരുന്നു. അവൻെറ പ്രജകളും തേജസ്വിനികളായിത്തീരുന്നു.

വൈദ്യുതിയിലും ത്വക്കിലും ഹൃദയത്തിലും ഇരിക്കുന്ന തേജസ്വിയായ ദേവതയെയും അജാതശത്രു ബ്രഹ്മൻെറ അംഗമായിട്ടല്ലാതെ പൂർണ്ണബ്രഹ്മമായി അംഗീകരിക്കാൻ കൂട്ടാക്കിയില്ല. സർവ്വവസ്തുക്കളുടെ ഉള്ളിലും തേജസ്വിയായ വൈദ്യുതി (Electricity) മറഞ്ഞിരിക്കുന്നുണ്ട്. അതിനാൽ ഹൃദയത്തിൽ വൈദ്യുതി ഇരിക്കുന്നു എന്നു പറയുന്നു. ഭൂമിയുടെ ഹൃദയത്തിലും ഇലക്ട്രിസിറ്റി ഉത്പാദിപ്പിക്കാൻ സാധ്യമാകുന്ന ഇന്ധനങ്ങളുണ്ട്. പ്രപഞ്ചഹൃദയത്തിലും വൈദ്യുതി ഇരിക്കുന്നുണ്ട്. ഹൃദയത്തിലിരിക്കുന്ന വൈദ്യുതിയെ നാം സ്പർശംകൊണ്ടറിയുന്നു. അതിനാൽ ത്വക്കിൽ എല്ലായിടത്തും വൈദ്യുതി ഇരിക്കുന്നുണ്ട്. ഭൂമിയുടെ അകത്തും പുറത്തും, പ്രപഞ്ചത്തിൻെറ അകത്തും പുറത്തും മറഞ്ഞിരുന്നും പ്രകാശിച്ചും തേജസ്വിയായിരിക്കുന്ന വൈദ്യുതകാന്തികമണ്ഡലങ്ങളെയും അതിൻെറ ശക്തിയെയും എനിക്കും അറിയാം. അതിനെ അറിഞ്ഞവൻ തേജസ്വിയാണെന്നും, അവൻെറ കുലത്തിൽ തേജസ്വികൾ ജനിക്കുമെന്നും എനിക്കറിയാം. എന്നാലും ആ വൈദ്യുതോർജ്ജവും ബ്രഹ്മത്തിൻെറ അംഗം മാത്രമാണ്. ബ്രഹ്മമല്ല.

5. **സ ഹോവാച ഗാർഗ്ഗ്യഃ യ ഏവായമാകാശേ പുരുഷ ഏ-
തമേവാഹം ബ്രഹ്മോപാസ ഇതി, സ ഹോവാചാജാത
ശത്രുഃ മാ മൈതസ്മിൻ സംവദിഷ്ഠാഃ പൂർണ്ണമപ്രവർത്തീതി
വാ അഹമേതമുപാസ ഇതി; സ യ ഏതമേവമുപാ-
സ്തേ പൂര്യതേ പ്രജയാ പശുഭിഃ നാസ്യാസ്മാല്ലോകാത്
പ്രജോദ്വർത്തതേ.**



ഗർഗ്ഗ്യൻ പറഞ്ഞു: ഞാൻ ആകാശത്തിലിരിക്കുന്ന പുരുഷനെ ബ്രഹ്മമെന്നുപാസിക്കുന്നു.

അജാതശത്രു പറഞ്ഞു: അവനെക്കുറിച്ച് എന്നോടു സംവദിക്കരുത്. അവൻ പൂർണ്ണവും അപ്രവർത്തിതവുമാണെന്ന് ഞാൻ ഉപാസിക്കുന്നു. അങ്ങനെ ഉപാസിക്കുന്നവന് പ്രജകളും പശുക്കളും നിറയുമെന്നും, ഈ ലോകത്ത് അവൻെറ പ്രജകൾ മരിക്കയില്ലെന്നും ഞാൻ അറിയുന്നു.

ഹൃദയാകാശത്തിലും, ബാഹ്യാകാശത്തിലും ഈ പ്രപഞ്ചം മുഴുവൻ ഇരിക്കുന്നതിനാൽ ആകാശം എപ്പോഴും വസ്തുക്കളാൽ നിറഞ്ഞിരിക്കുന്നു. അതിനാൽ —പൂരിപ്പിക്കപ്പെട്ടിരിക്കയാൽ—പൂർണ്ണമാണ് ആകാശം. അപ്രവർത്തിതം അഥവാ നൈഷ്കർമ്മ്യസിദ്ധിയുള്ളതാണ് ആകാശം. മറ്റു വസ്തുക്കൾ സദാ ചലിക്കുന്ന കർമ്മത്തോടുകൂടി പോകയും വരികയും ചെയ്യുന്നു. ആകാശം സദാ മാറ്റമില്ലാതെ നില്ക്കുന്ന 'അമൃത'മാണ്. ഈ രണ്ടു ഗുണങ്ങളെ ഉപാസിക്കുന്നവന് അവ ലഭിക്കുന്നു എന്ന് അജാതശത്രു അംഗീകരിക്കുന്നു. എങ്കിലും ആകാശം ദൃശ്യപ്രപഞ്ചത്തിൻെറ ഒരു ഭാഗമായിട്ടും ബ്രഹ്മത്തിൻെറ ഒരു 'മാത്ര'യായിട്ടും മാത്രമല്ലാതെ, ബ്രഹ്മമായിട്ട് അദ്ദേഹം അംഗീകരിക്കുന്നില്ല. പൂർണ്ണത, അമൃതത്വം എന്നീ ഗുണങ്ങളിൽ (ലക്ഷണങ്ങളിൽ) ആകാശം 'ബ്രഹ്മലിംഗ'മാണ് (ബ്രഹ്മലക്ഷണം) പക്ഷേ, അത് ബ്രഹ്മമല്ല.

6. സ ഹോവാച ഗാർഗ്ഗ്യഃ യ ഏവായം വായൗ പുരുഷ ഏത-
മേവാഹം ബ്രഹ്മോപാസ ഇതി. സ ഹോവാചാജാതശത്രുഃ
മാ മൈതസ്മിൻ സംവദിഷ്ഠാഃ ഇന്ദ്രോ വൈകുണ്ഠോ $f$
പരാജിതാ സേനേതിവാ അഹമേതമുപാസ ഇതി. സ യ ഏതമേവ
മുപാസ്തേ ജിഷ്ണുർഹാപരാജിഷ്ണുർഭവത്യന്യതസ്ത്യജായീ.

ഗാർഗ്ഗ്യൻ പറഞ്ഞു: ഞാൻ വായുവിലിരിക്കുന്ന പുരുഷനെ ബ്രഹ്മമെന്നുപാസിക്കുന്നു.

അജാതശത്രു പറഞ്ഞു: എന്നോട് അവനെക്കുറിച്ചും സംവദിക്കരുത്. ഇന്ദ്രനായും വൈകുണ്ഠമായും അപരാജിതസേനയായും ഞാൻ അവനെ ഉപാസിക്കുന്നു. അങ്ങനെ ഉപാസിച്ചവൻ ജിഷ്ണു, അപരാജിഷ്ണു, മറ്റുള്ളവരെ ജയിക്കുന്നവൻ ഇപ്രകാരം ഭവിക്കും. ഹൃദയാകാശത്തിലെ പ്രാണനിലും ബാഹ്യാകാശത്തിലെ വായുവിലും ഇരിക്കുന്ന ദേവതയുടെ വിശേഷണങ്ങൾ എന്തൊക്കെയാണ്. ഇന്ദ്രൻ അഥവാ പരമേശ്വരൻ; വൈകുണ്ഠം അഥവാ അപ്രസഹ്യൻ; ഒരിക്കലും പരാജയപ്പെടാത്ത സേനയോടുകൂടിയവൻ. മരുദ്ഗണങ്ങൾ എപ്പോഴും സംഘമായി സഞ്ചരിക്കയാലാണ് 'സേന' എന്ന പദം ഉപയോഗിച്ചത്. ജിഷ്ണുപദം അർജ്ജുനപര്യായമാണെന്ന് ഓർക്കുക. വായുപുത്രനായ ഭീമനെ അഗ്രജനായി ഉപാസിക്കുന്ന അർജ്ജുനൻ ജിഷ്ണുവും അപരാജിഷ്ണുവും ആയിത്തീർന്നു.

7. **സ ഹോവാ ഗാർഗ്ഗ്യഃ യ ഏവായമഗ്നൗ പുരുഷ
ഏതമേവാഹം ബ്രഹ്മോപാസ ഇതി, സ ഹോവാ
ചാജാതശത്രുഃ മാമൈതസ്മിൻ സംവദിഷ്ഠാഃ
വിഷാസഹിരിതി വാ അഹമേതമുപാസ ഇതി;**

സ യ ഏതമേവമുപാസ്തേ വിഷാ സഹിർഹ
ഭവതി, വിഷാസഹിർഹാസ്യപ്രജാഭവതി.

ഗാർഗ്ഗ്യൻ പറഞ്ഞു: ഞാൻ അഗ്നിയിൽ ഇരിക്കുന്ന പുരുഷനെ ബ്രഹ്മമായി ഉപാസിക്കുന്നു.

അജാതശത്രു പറഞ്ഞു: എന്നോട് ആ പുരുഷനെക്കുറിച്ച് സംവദിക്കരുത്. അവനെ ഞാൻ സർവ്വം സഹിക്കുന്നവനായി ഉപാസിക്കുന്നു. ഇങ്ങനെ ഉപാസിക്കുന്നവൻ സർവ്വം സഹിക്കുന്നവനായിത്തീരുന്നു. അവൻെറ പ്രജകളും സർവ്വം സഹിക്കുന്നവരായിത്തീരുന്നു.

8. സ ഹോവാച ഗാർഗ്ഗ്യഃ യ ഏവായമപ്സു പുരുഷ ഏത-
മേവാഹം ബ്രഹ്മോപാസ ഇതി; സ ഹോവാചാജാതശത്രുഃ
മാ മൈതസ്മിൻ സംവദിഷ്ഠാഃ പ്രതിരൂപ ഇതിവാ അഹ-
മേതമുപാസ ഇതി; സയ ഏതമേവമുപാസ്തേ പ്രതിരൂപം
ഹൈവൈനമുപഗച്ഛതി, നാ പ്രതിരൂപം, അഥോ പ്രതി
രൂപോ $f$ സ്മാജ്ജായതെ.

ഗാർഗ്ഗ്യൻ പറഞ്ഞു. 'ഞാൻ ആപസ്സിലിരിക്കുന്ന പുരുഷനെ ബ്രഹ്മമെന്ന് ഉപാസിക്കുന്നു'. അജാതശത്രു പറഞ്ഞു. 'ആ പുരുഷനെക്കുറിച്ച് എന്നോടു സംവദിക്കരുത് അവനെ ഞാൻ പ്രതിരൂപമായി ഉപാസിക്കുന്നു. അങ്ങനെ ഉപാസിക്കുന്നവന് അപ്രതിരൂപം സംഭവിക്കയില്ല. അവനിൽനിന്ന് അവൻെറ പ്രതിരൂപങ്ങൾ ജനിക്കുന്നു.

ശ്രുതിസ്മൃതികളെ പ്രതികൂലമായി കാണാത്തവരും, പിതാവിൻെറ അനുരൂപരുമായ പ്രജകൾ ജനിക്കുന്നു.

9. സ ഹോവാച ഗാർഗ്ഗ്യോയ ഏവായമാദർശോ പുരുഷ
ഏതമേവാഹം ബ്രഹ്മോപാസ ഇതി; സ ഹോവാചാജാ-
ത ശത്രുഃ മാ മൈതസ്മിൻ സംവദിഷ്ഠാഃ രോചിഷ്ണു-
രിതി വാ അഹമേതമുപാസ ഇതിഃ സ യ ഏതമേവ-
മുപാസ്തേ രോചിഷ്ണുർഹഭവതി, രോചിഷ്ണുർഹാസ്യ
പ്രജാഭവതി, അഥോയൈഃ സന്നിഗച്ഛതി സർവ്വാ-
സ്താനതി രോചതേ.

ഗർഗ്ഗ്യൻ പറഞ്ഞു. "ഞാൻ ആദർശത്തിൽ ഇരിക്കുന്ന പുരുഷനെ ബ്രഹ്മമായി ഉപാസിക്കുന്നു." അജാതശത്രു പറഞ്ഞു: "ആ പുരുഷനെക്കുറിച്ച് എന്നോട് സംവദിക്കരുത്. ഞാൻ അവനെ രോചിഷ്ണുവായി ഉപാസിക്കുന്നു. ഇപ്രകാരം ഉപാസിക്കുന്നവർ രോചിഷ്ണുക്കളാവുന്നു. അവർക്ക് രോചിഷ്ണുക്കളായ പ്രജകളെ ലഭിക്കുന്നു. അവൻ പരിചയപ്പെടുന്ന സർവ്വരെക്കാളും ശോഭിക്കുന്നു.

ആദർശത്തിന് ഒരർത്ഥം കണ്ണാടി എന്നാണ്. പ്രസാദസ്വഭാവമുള്ളതും, ഖഡ്ഗംപോലെ മൂർച്ചയുള്ള ബുദ്ധിയും ശ്രദ്ധയുമുള്ളതും, സത്വശുദ്ധിസ്വഭാവമുള്ളതുമായ ഹൃദയവും 'ആദർശ'മാണ്. ഈ രണ്ട് 'ആദർശ'ത്തിലും ഇരിക്കുന്ന ദീപ്തിസ്വഭാവമുള്ളതാണ് രോചിഷ്ണു. കണ്ണാടിയിൽ സർവ്വവും പ്രതിഫലിക്കും.



ശുദ്ധവും നിർമ്മലവുമായ ഹൃദയത്തിലും സർവ്വവും പ്രകാശിക്കും. കണ്ണാടിയിൽ പ്രകാശിക്കുന്ന വസ്തുക്കൾ അനേകമാണ്. അതുപോലെ നിർമ്മലബുദ്ധിയിലും അനേകം ശാസ്ത്രവിഷയങ്ങൾ പ്രകാശിക്കുന്നു. ആദർശത്തെ ഉപാസിക്കുന്ന ആദർശശാലിയായ പുരുഷന് ആദർശശാലികളായ പ്രജകൾ ജനിക്കുന്നു; അവർ തങ്ങൾക്കു ചുറ്റും ഇരിക്കുന്നവരെക്കാൾ ആദർശശുദ്ധിയാലും ശാസ്ത്രബോധത്താലും പ്രശോഭിക്കുന്നു.

10. സ ഹോവാച ഗാർഗ്ഗ്യോയ ഏവായം യന്തം പശ്ചാച്ഛ-
ബ്ദോ$f$നു ദേത്യേതമേവാഹം ബ്രഹ്മോപാസ ഇതി സ ഹോ
വാചാജാതശത്രുർമ്മാമൈതസ്മിൻ സംവദിഷ്ഠാ അസു-
രിതി വാ അഹമേതമുപാസ ഇതി സ യ ഏത
മേവമുപാസ്തേ സർവ്വം ഹൈവാസ്മിംല്ലോക
ആയുരേതിനൈനം പുരാകാലാത്പ്രാണോ ജഹാതി.

ഗാർഗ്ഗ്യൻ പറഞ്ഞു: "ഞാൻ ശബ്ദത്തിൻെറ പിന്നാലെ പോകുന്നവനെ ബ്രഹ്മമായി ഉപാസിക്കുന്നു."

അജാതശത്രു പറഞ്ഞു: അവനെപ്പറ്റി എന്നോട് സംവദിക്കരുത്. ഞാൻ അവനെ ജീവിതം (അസു)ആയി ഉപാസിക്കുന്നു. ഇപ്രകാരം ഉപാസിക്കുന്നവൻ ഈ ലോകത്തിൽ പൂർണ്ണായുസ്സായിരിക്കുന്നു. കാലം വരുന്നതിനുമുൻപ് അവനെ പ്രാണൻ ഉപേക്ഷിക്കയില്ല.

ശബ്ദത്തിൻെറ പിന്നാലെ പോകുന്നത് പ്രാണനാണ്. അതിനെ 'ജീവനഹേതു'വായാണ് ഉപാസിക്കേണ്ടത്. അങ്ങനെ ഉപാസിച്ചാൽ കർമ്മഫലത്താൽ നിശ്ചയിക്കപ്പെട്ട കാലം വരുന്നതിനുമുൻപ് രോഗങ്ങൾ അവനെ പീഡിപ്പിക്കയില്ല.

11. സഹോവാച ഗാർഗ്ഗ്യോയ ഏവായം ദിക്ഷു പുരുഷ
ഏതമേവാഹം ബ്രഹ്മോപാസ ഇതി സ ഹോവാചാജാത
ശത്രുർമ്മാമൈതസ്മിൻ സംവദിഷ്ഠാ ദ്വിതീയോ $f$
നപഗ ഇതി വാ അഹമേതമുപാസ ഇതി സ യ
ഏതമേവമുപാസ്തേ ദ്വിതീയവാൻ ഹ ഭവതി നാ-
സ്മാദ് ഗണച്ഛിദ്ധ്യതേ.

ഗാർഗ്ഗ്യൻ പറഞ്ഞു: 'ഞാൻ ദിക്കുകളിലിരിക്കുന്ന പുരുഷനെ ബ്രഹ്മമായി ഉപാസിക്കുന്നു." അജാതശത്രു പറഞ്ഞു: "ആ പുരുഷനെപ്പറ്റി എന്നോടു സംവദിക്കരുത്. ഞാൻ അവനെ ദ്വിതീയൻ, അനപഗൻ എന്ന് ഉപാസിക്കുന്നു. ഇങ്ങനെ ഉപാസിക്കുന്നവന് ദ്വിതീയമായ തുണകിട്ടുന്നു. അവൻെറ സുഹൃദ്ഗണങ്ങൾ ഒരിക്കലും അവനെ ഉപേക്ഷിക്കയില്ല.

12. സ ഹോവാച ഗാർഗ്ഗ്യോ യ ഏവായം ഛായാമയഃ
പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി സ ഹോവാ
ചാജാതശത്രുർമ്മാമൈതസ്മിൻ സംവദിഷ്ഠാ മൃത്യുരിതി
വാ അഹമേതമുപാസ ഇതി സ യ ഏതമേവമുപാസ്തേ
സർവ്വം ഹൈവാസ്മിംല്ലോക ആയുരേതി നൈനം പുരാ
കാലാൻ മൃത്യുരാഗച്ഛതി.

ഗാർഗ്ഗ്യൻ പറഞ്ഞു: "ഞാൻ ഛായയിലിരിക്കുന്ന പുരുഷനെ ബ്രഹ്മമായി ഉപാസിക്കുന്നു." അജാതശത്രു പറഞ്ഞു: "ആ പുരുഷനെക്കുറിച്ച് എന്നോടു സംവദിക്കരുത്. ഞാൻ അവനെ മൃത്യുവായി ഉപാസിക്കുന്നു. ഇപ്രകാരം ഉപാസിക്കുന്നവൻ ഈ ലോകത്തിൽ പൂർണ്ണായുസ്സായിരിക്കുന്നു. മൃത്യു അവനെ കാലത്തിനുമുൻപ് സ്പർശിക്കയില്ല.

ബാഹ്യമായ ഛായ അഥവാ നിഴലും, ആന്തരമായ ഛായ അഥവാ ആവരണാത്മകമായ അവിദ്യയും തമസ്സാണ്. ഈ അവിദ്യാതമസ്സിനെയാണ് ശരീരനാശത്തെയല്ല അജാതശത്രു മൃത്യുവായി കരുതുന്നത്. ജ്യോതിശ്ശാസ്ത്രപരമായ ഛായയെക്കുറിച്ച് പഞ്ചസിദ്ധാന്തികയുടെ ഭാഷ്യത്തിൽ ഞാൻ വിവരിച്ചിരിക്കയാൽ ആവർത്തിക്കുന്നില്ല.

> 13. സ ഹോവാച ഗാർഗ്ഗ്യഃ യ ഏവായമാത്മനി പുരുഷ
> ഏതമേവാഹം ബ്രഹ്മോപാസ ഇതി; സ ഹോവാചാ-
> ജാതശത്രുഃ മാമൈതസ്മിൻ സംവദിഷ്ഠാഃ ആത്മന്വീതി
> വാ അഹമേതമുപാസ ഇതി സ യ ഏതമേവമുപാസ്ത
> ആത്മന്വീഹ ഭവതി, ആത്മന്വീതി ഹാസ്യപ്രജാഭവതി;
> സ ഹതൂഷ്ണീമാസ ഗാർഗ്ഗ്യഃ.

ഗാർഗ്ഗ്യൻ പറഞ്ഞു: 'ഞാൻ ആത്മാവിലിരിക്കുന്ന പുരുഷനെ ബ്രഹ്മമായുപാസിക്കുന്നു.' അജാതശത്രു പറഞ്ഞു: "ആ പുരുഷനെക്കുറിച്ച് എന്നോട് സംവദിക്കരുത്. ഞാൻ അവനെ ആത്മന്വിയായിത്തന്നെ ഉപാസിക്കുന്നു. അപ്രകാരം ഉപാസിക്കുന്നവൻ ആത്മന്വി ആയിത്തീരുന്നു. അവന്റെ പ്രജകളും ആത്മന്വികളായി ഭവിക്കുന്നു." ഇതുകേട്ട ഗാർഗ്ഗ്യൻ മൗനിയായി ഇരുന്നു.

ബുദ്ധിയിലും ഹൃദയത്തിലും ഇരിക്കുന്ന പ്രകാശമാണ് ആത്മൻ. ആത്മന്വി എന്നാൽ ആത്മവാൻ. ബുദ്ധിയും സഹൃദയത്വവുമുള്ള ആത്മവാനായി ഭവിക്കാനും, ആത്മവാന്മാരായ വംശതന്തുക്കളെ സൃഷ്ടിക്കാനും ആത്മാവിനെ ആത്മന്വി ആയി ഉപാസിക്കണം. ഗാർഗ്ഗ്യൻ തനിക്ക് അറിയാവുന്നതൊക്കെ ഉപദേശിച്ചു. ഓരോന്നും അജാതശത്രുവിന് തന്നേക്കാൾ മുൻപും, തന്നേക്കാൾ നന്നായും അറിയാമെന്നു മനസ്സിലാക്കി. അപ്പോൾ തന്റെ ഗർവ്വം ശമിച്ച്, തനിക്ക് ഈ രാജാവിന് ഉപദേശിക്കാനുള്ള അറിവില്ലെന്നറിഞ്ഞ് മൗനിയായി ഇരുന്നു.

> 14. സ ഹോവാചാജാതശത്രുഃ ഏതാവന്നൂ ഇതി;
> ഏതാവദ്വിതിഃ നൈതാവതാ വിദിതം ഭവതീതി,
> സ ഹോവാച ഗാർഗ്ഗ്യഃ ഉപ ത്വായാനീതി.

അജാതശത്രു പറഞ്ഞു: "ഇത്രയേ ഉള്ളൂ?"
ഗാർഗ്ഗ്യൻ പറഞ്ഞു: "ഇത്രയേയുള്ളൂ."
അജാതശത്രു: "ഇത്രയുംകൊണ്ട് (ബ്രഹ്മത്തെ) അറിയാവതല്ല."
ഗാർഗ്ഗ്യൻ : "എന്നെ ഉപനയിച്ചാലും!"

| | |
|---|---|
| 1. ആദിത്യൻ | അതിഷ്ഠം, മൂർദ്ധാവ്, രാജാ. |
| 2. ചന്ദ്രൻ | ബൃഹത്ത്, വെള്ളവസ്ത്രം ധരിച്ച രാജാ, സോമം |
| 3. വിദ്യുതി | തേജസ്വി |
| 4. ആകാശം | പൂർണ്ണം, അപ്രവർത്തി |
| 5. വായു | ഇന്ദ്രൻ, വൈകുണ്ഠം, അപരാജിതസേന, |
| 6. അഗ്നി | സർവ്വം സഹൻ |
| 7. ആപസ്സ് | പ്രതിരൂപം |
| 8. ആദർശം | രോചിഷ്ണു. |
| 9. പ്രാണൻ | അസു (ജീവനഹേതു) |
| 10. ദിക്ക് | ദ്വിതീയം, അനപഗം |
| 11. ഛായ | മൃത്യു |
| 12. ആത്മാ. | ആത്മന്വി. |



ബ്രഹ്മത്തിന്റെ പന്ത്രണ്ട് അംഗങ്ങളെ ഓരോന്നോരോന്നായി താൻ ബ്രഹ്മമെന്നുപാസിക്കുന്നതായി ഗാർഗ്ഗ്യൻ പറഞ്ഞു.

ഈ പന്ത്രണ്ടും സഗുണബ്രഹ്മത്തിന്റെ അംഗങ്ങളാണ്. അവയെല്ലാം ചേർന്ന സഗുണബ്രഹ്മപുരുഷനായ ഹിരണ്യഗർഭനാണ് ജ്യോതിശ്ശാസ്ത്രജ്ഞന്റെ (classical physics വരെയുള്ള ജ്യോതിശ്ശാസ്ത്രത്തിന്റെ) ഉപാസനാമൂർത്തി. സഗുണബ്രഹ്മനെ ശരിയായി മനസ്സിലാക്കിയ ഒരു വ്യക്തിയാണ് നിർഗ്ഗുണമായ മുഖ്യബ്രഹ്മനെ ഉപദേശിക്കാൻ പറ്റിയ ഒരു ശിഷ്യൻ. അതിനാൽ, ഗാർഗ്ഗ്യൻ അജാതശത്രുവിനു യോജിച്ച ശിഷ്യനാണ്. അതുകൊണ്ടാണ് 'ഇത്രയും കൊണ്ട് ബ്രഹ്മത്തെ അറിയാവതല്ല' എന്നുമാത്രം അജാതശത്രു പറഞ്ഞത്. അദ്ദേഹം 'നിനക്കൊന്നും അറിയില്ല' എന്ന് ഗാർഗ്ഗ്യനെ നിന്ദിച്ചില്ല. കാരണം, ഗാർഗ്ഗ്യന് ബ്രഹ്മത്തിന്റെ നിഷ്കലനിർഗ്ഗുണനിഷ്ക്രിയ സത്താസ്വരൂപമൊഴികെ മറ്റെല്ലാം നന്നായി അറിയാം. ആ നിഷ്കലസ്വരൂപം കൂടി അറിഞ്ഞാൽ ഗാർഗ്ഗ്യൻ സർവ്വജ്ഞനായി. ശ്രീകൃഷ്ണന് അർജ്ജുനനെന്നപോലെ, അജാതശത്രുവിന് യോഗ്യനായ ശിഷ്യനാണ് ഗാർഗ്ഗ്യൻ. ഗാർഗ്ഗ്യൻ പരബ്രഹ്മവിജ്ഞാനത്തിന്റെ ദ്വാരം അഥവാ വാതിൽവരെ എത്തിയിരിക്കുന്നു. ആ വാതിൽ ഒന്നു കടത്തിവിടേണ്ട ചുമതലയേ അജാതശത്രുവിനുള്ളു. അത് ഗാർഗ്ഗ്യനും മനസ്സിലായി. അതിനാൽ അദ്ദേഹംതന്നെ പരാവിദ്യയിലേക്ക് ഉപനയിക്കണമെന്ന് അജാതശത്രുവിനോടാവശ്യപ്പെട്ടു.

> 15. സ ഹോവാചാജാതശത്രുഃ പ്രതിലോമം ചൈതദ്യദ്
> ബ്രാഹ്മണഃ ക്ഷത്രിയമുപേയാത്, ബ്രഹ്മമേ വക്ഷ്യതീതി,
> വ്യേവത്വാജ്ഞപയിഷ്യാമീതി; തം
> പാണാവാദായോത്തസ്ഥൗ, തൗ ഹപുരുഷം
> സുപ്തമാജഗ്മതുഃ തമേതൈർന്നാമഭിരാമന്ത്ര
> യാഞ്ചക്രേ, ബൃഹൻ പാണ്ഡരവാസഃ സോമരാജനീ-
> തി; സ നോത്തസ്ഥൗ തം പാണിനാപേഷം
> ബോദ്ധ്യയാഞ്ചകാര, സ ഹോത്തസ്ഥൗ.

അജാതശത്രു പറഞ്ഞു: "ബ്രാഹ്മണനെ ക്ഷത്രിയൻ ഉപനയിക്കുന്നത് പ്രതിലോമമാണ്. ക്ഷത്രിയൻ ബ്രഹ്മത്തെ എന്നോടു പറയുമെന്ന് ബ്രാഹ്മണൻ വിചാരിക്കു

ന്നതും, അങ്ങനെ എന്നെ വിജ്ഞനാക്കുമെന്നു മോഹിക്കുന്നതും പ്രതിലോമമാണ്. എങ്കിലും ഞാൻ അങ്ങയ്ക്ക് വിജ്ഞാനം നല്കാം." രാജാവ് ഗാർഗ്ഗ്യന്റെ കൈ പിടിച്ച് എഴുന്നേറ്റു. രണ്ടുപേരും സുപ്തനായ പുരുഷന്റെ അടുത്തു ചെന്നു അവനെ ഈ നാമങ്ങൾ ചൊല്ലി വിളിച്ചു: "ഹേ, ബൃഹത്തേ, പാണ്ഡരവാസാ, രാജാ, സോമാ" അവൻ ഉണർന്നെഴുന്നേറ്റില്ല. അവനെ പാണികളാൽ കുലുക്കി ഉണർത്തി. അവൻ ബോധത്തോടെ എണീറ്റു.

ജാഗ്രദ്കാലത്ത് കർത്താവും ഭോക്താവും ആയിരുന്ന് വിവിധനാമങ്ങളും രൂപങ്ങളും ഉള്ളവനായി തോന്നപ്പെടുന്ന ഗാർഗ്ഗ്യന്റെ ബ്രഹ്മപുരുഷൻ വാസ്തവത്തിൽ കരണങ്ങളിൽ മാത്രം ഇരിക്കുന്നു. അജാതശത്രു പറയുന്ന ബ്രഹ്മൻ ആ കരണങ്ങളിൽത്തന്നെ, ഭൃത്യന്മാർക്കിടയിൽ രാജാവെന്നപോലെ ഇരിക്കുന്നുണ്ട്. ഗാർഗ്ഗ്യൻ പറഞ്ഞ ഭൃത്യനോ, അജാതശത്രു പറഞ്ഞ സ്വാമിയോ വിവേകത്തിന് അവധാരണകാരണമായിരിക്കുന്നത് എന്ന് ഈ വിഷയത്തിന്റെ സങ്കീർണ്ണത്വം കാരണം മനസ്സിലാക്കാൻ വിഷമമായിരിക്കുന്നു. ഭോക്താവ് ദർശനങ്ങളുടെ ദർശകനാണ്; ഒരു വിഷയമല്ല. ഭോക്താവല്ലാത്തവൻ ഒരു വിഷയമാണ്, വിഷയി അല്ല. ഇതിനെ, സങ്കീർണ്ണതകൊണ്ട്, ഉണർന്നിരിക്കുന്ന അവസ്ഥയിൽ വേർതിരിച്ചറിയാൻ സാദ്ധ്യമല്ല. ഈ വിഷയിവിഷയസ്വഭാവം തെളിയിക്കാനാണ് ഉറങ്ങുന്ന വ്യക്തിയുടെ അടുത്തു പോയത്.

ഗാർഗ്ഗ്യന്റെ മതപ്രകാരം ബ്രഹ്മൻ നിശ്ചയിക്കപ്പെട്ട വിശേഷത്വങ്ങളോടു കൂടിയവനാണ് (നിർദ്ധാരിതവിശേഷത്വം). സത്യംകൊണ്ടു മറയ്ക്കപ്പെട്ടതും, ആത്മാമൃതവും, വാഗാദികൾ ക്ഷയിക്കുമ്പോൾ ഒപ്പം ക്ഷയിക്കാത്തതും, ജലാത്മകവും, വെള്ളവസ്ത്രമണിഞ്ഞതും, ബൃഹത്തും, രണ്ടാമതൊന്നില്ലാത്തവനും, ഷോഡശകലകളുള്ളവനും സോമവുമായ പ്രാണൻ, സ്വവ്യാപാരങ്ങളിൽ ആരൂഢനായി, അസ്തമിക്കാതെ, നിരന്തരമായ അസ്തിത്വമുള്ളവനാണ്. അങ്ങനെയെങ്കിൽ ഒരാൾ ഉറങ്ങുമ്പോഴും ആ നാമങ്ങളും, ഗുണവിശേഷണങ്ങളുംകേട്ട് ഉണരണം. സുഷുപ്തിയിൽ ഇരിക്കുന്ന വ്യക്തി ഈവക നാമങ്ങളാലോ, രൂപവർണ്ണനകളാലോ ഉണരാത്തതിനാൽ ആ നാമങ്ങളോ രൂപങ്ങളോ അല്ല ഭോക്താവ് അഥവാ വിഷയി എന്നും, ആ നാമരൂപങ്ങൾ ഭോക്താവിന്റെ വിഷയങ്ങൾ മാത്രമാണെന്നും സിദ്ധിക്കുന്നു.

അഗ്നി തന്നെ സ്പർശിക്കുന്ന ഒന്നിനെയും ദഹിപ്പിക്കാതെ വിടുന്നില്ല; തന്റെ സമീപത്തെത്തുന്ന ഒന്നിനെയും പ്രകാശിപ്പിക്കാതെയും വിടുന്നില്ല. ശബ്ദാദി വിഷയങ്ങളെ ഗ്രഹിക്കുന്ന ഭോക്താവ്, എപ്പോഴും അവയെ ഗ്രഹിക്കണം. എന്നാൽ ഉറങ്ങുന്നവൻ തന്നെ സ്പർശിച്ച ശബ്ദത്തെയോ, ആ ശബ്ദത്താൽ പറയപ്പെട്ട നാമങ്ങളെയോ തിരിച്ചറിഞ്ഞില്ല (പ്രകാശിപ്പിച്ചില്ല). പ്രാണനുണ്ടായിട്ടും ഈ പ്രകാശനം നടക്കായ്കയാൽ പ്രാണനല്ല, അതിനും അതീതമായ ഒന്നാണ് വിഷയി അഥവാ ഭോക്താവ് എന്നു വ്യക്തമാകുന്നു.

പ്രാണന് ഈ നാമങ്ങൾ തന്റേതാണെന്ന് മനസ്സിലാവാത്തതുകൊണ്ടാവാം, ഗ്രഹിക്കാത്തതുകൊണ്ടാവാം ഉണരാതിരുന്നതെന്ന പൂർവ്വപക്ഷത്തിന്റെ വാദം ശരിയല്ല. കാരണം ഒരു 'ദേവത'യെയാണ് ഇവിടെ പരാമർശിക്കുന്നത്. ദേവതയ്ക്ക് തന്റെ നാമം ഗ്രഹിക്കാൻ സാദ്ധ്യമല്ല എന്നംഗീകരി



ച്ചാൽ മന്ത്രസാധന, സ്തുതി, യജ്ഞം എന്നിവയ്ക്കൊന്നും യാതൊരർത്ഥവും ഇല്ലാതാവും.

വ്യത്യസ്തകരണങ്ങൾ (ഇന്ദ്രിയങ്ങൾ) ഭോക്താവ് അല്ല. സ്മൃതി, ജ്ഞാനം, ഇച്ഛ മുതലായവയെ ഒന്നിച്ച് ഒരിന്ദ്രിയത്തിലും പ്രതിസന്ധാനം ചെയ്യാവതല്ല; വ്യത്യസ്ത ശരീരങ്ങളിലെന്നപോലെ. ഒരാൾക്ക് മറ്റൊരാൾ കണ്ടത് ഓർമ്മിക്കാനും അറിയാനും ഇച്ഛിക്കാനും സാദ്ധ്യമല്ല. അതുപോലെയാണ് വ്യത്യസ്ത ഇന്ദ്രിയങ്ങളുടെയും സ്ഥിതി.

ഇന്ദ്രിയസംഘാതമായ ശരീരത്തെ ഭോക്താവായി കരുതിക്കൂടേ? ശരീരത്തെ അമർത്തുമ്പോൾ, അമർത്താതിരിക്കുന്നതിൽ നിന്ന് വ്യത്യസ്തമായ ഒരു സവിശേഷത കാണാം. പ്രാണശരീരസംഘാതമാത്രമാണ് ഭോക്താവെന്നുണ്ടായിരുന്നുവെങ്കിൽ, ശരീരത്തെ അമർത്തിയാലും അമർത്തിയില്ലെങ്കിലും (ജാഗ്രത്തിൽ) ഒരുപോലെ തോന്നണം. സംഘാതത്തിൽനിന്ന് വ്യത്യസ്തമായ ഒന്നാണ് ഭോക്താവെന്നു വരികിൽ സംഘാതസംബന്ധമായ വിശേഷങ്ങളുടെ അനേകത്വത്താൽ അമർത്തുമ്പോൾ വേദന, സുഖം എന്നിവ അനുഭവപ്പെടണം. സംഘാതം തന്നെയാണ് ഭോക്താവെന്നുവരികിൽ, സംഘാതസംബന്ധമായ പുതിയ കർമ്മവിശേഷങ്ങളൊന്നും ഇല്ലായ്കയാൽ, അമർത്തുമ്പോഴും അമർത്താതിരിക്കുമ്പോഴും വേദനയുമില്ല, സുഖവുമില്ല. എപ്പോഴും ഒരേമാതിരി ഇരിക്കണം. ശബ്ദം, കൂർത്ത ഉപകരണം എന്നിവകൊണ്ടും യാതൊരു അനുഭവവ്യത്യാസവും ഉണ്ടാവരുത്. എന്നാൽ ഇത്തരം അനുഭവവ്യത്യാസം നാം കാണുന്നു. ശബ്ദംകൊണ്ടോ, സ്പർശം കൊണ്ടോ ഉണർത്താൻ കഴിയാത്തവനെ കുലുക്കിയാൽ ഉണർത്താൻ സാധിക്കുന്നു. അതിനാൽ, കുലുക്കുക, അമർത്തുക, ജ്വലിപ്പിക്കുക, സ്ഫുരിപ്പിക്കുക എന്നീ ക്രിയകളാൽ, അതുവരെ ശരീര പ്രാണസംഘാതത്തിൽ ഇല്ലാതിരുന്നതും, ബോധചേഷ്ടാകാരവിശിഷ്ടവുമായ ഒരു ശക്തിയെ മറ്റെവിടുന്നോ ആവാഹിച്ചുകൊണ്ടുവന്ന് അതിൽ പ്രവേശിപ്പിച്ചാലെന്നപോലെ ഉണർത്തുന്ന പ്രക്രിയ യിൽ ശരീരപ്രാണസംഘാതമല്ലാത്ത ഒന്നാണ് ബ്രഹ്മമെന്നു തെളിയുന്നു. (ഉറക്കത്തിൽനിന്ന് ഉണർത്തുന്നതിനെക്കാൾ വ്യക്തമായി ഇതു തെളിയിക്കാനാവുക പ്രജ്ഞയറ്റു കിടക്കുന്ന ഒരു രോഗിയിലേക്ക് പ്രജ്ഞ തിരിച്ചുവരുമ്പോഴാണ് എന്നാണ് എന്റെ അനുഭവം).

പ്രാണൻ 'പരാർത്ഥ'മാണ് (മറ്റ് ഇന്ദ്രിയങ്ങൾക്കുവേണ്ടി) എന്നതുതന്നെ പ്രാണൻ ഒരു സംഘാതമാണെന്നതിനു തെളിവാണ്. ഗൃഹത്തിൽ സ്തംഭം (തൂണ്) പോലെയാണ് ശരീരത്തെ പ്രാണൻ താങ്ങി നില്ക്കുന്നതെന്ന് നേരത്തേ പറഞ്ഞു. ചക്രത്തിന് നാഭിപോലെയാണ് ഇന്ദ്രിയങ്ങളാകുന്ന അരങ്ങളെ തന്നിൽ ഉറപ്പിച്ച പ്രാണൻ ശരീരത്തിന്! അതായത്, ചക്രംപോലെയും വീടുപോലെയും ഒരു സംഘാതമാണ് ശരീരപ്രാണങ്ങൾ.

തൂണും, ചുമരും, കല്ലും, മരവും, പുല്ലും (മേഞ്ഞത്) ചേർന്ന വീട്, അത് കാണുകയും അറിയുകയും അതിനെ ചിന്തിക്കയും അനുഭവിക്കയും ചെയ്യുന്ന വ്യക്തിക്കുവേണ്ടിയാണ്. ആ വ്യക്തിയുടെ അസ്തിത്വം, ഇപ്പറഞ്ഞ വസ്തുക്കളുടെ ഉത്ഭവത്തോടോ, ക്ഷയവൃദ്ധികളോടോ, നാശത്തോടോ, നാമത്തോടോ, രൂപത്തോടോ, കാര്യധർമ്മത്തോടോ നിരപേക്ഷമായി നില്ക്കുന്ന ഒന്നാണ്. അതുപോലെത്തന്നെയാണ് ശരീരപ്രാണസംഘാതത്തിന്റെയും സ്ഥിതി.

നാലപ്പാട്ട് എന്ന നാമം, നാലുകെട്ടായി രണ്ടുനിലയും പടിപ്പുരമാളികയും നടശ്ശാലയുമായി പണിത രൂപം, അതിലെ തൂണ്, ചുമര്, കല്ല്, ഓട് മുതലായ വസ്തുക്കൾ — അതിൽ വന്നു ജനിച്ച പഞ്ചഭൂതാത്മകവും സുവർണ്ണ എന്ന നാമവും ഒരു പ്രത്യേകരൂപവും ചേർന്ന പ്രാണശരീരസംഘാതം — ഇതുമാത്രമാണോ ഞാൻ എൻെറ ഉണ്മ അഥവാ അസ്തിത്വമെന്നു വിളിക്കുന്ന വസ്തു?

കല്ലും മണ്ണും നാലുകെട്ടിൻെറ രൂപവും ചേർന്ന ആ നാലപ്പാട്ടുവീട് ക്ഷയിച്ചു; മണ്ണോടു മണ്ണായിക്കഴിഞ്ഞു. പഞ്ചഭൂതാത്മകമായ എൻെറ ഈ ശരീരവും മണ്ണാവും. പക്ഷേ, എൻെറ അസ്തിത്വം എന്ന ഉണ്മയ്ക്ക് നാശമില്ല. നിരപേക്ഷമായ ആ സദ്വസ്തുവെയാണ് അജാതശത്രു ഗാർഗ്ഗ്യന് ഉപദേശിക്കാൻ ശ്രമിക്കുന്നത്.

പൂർവ്വപക്ഷം പറകയാണ്:

ദേവത= ചേതനയുള്ളത് (ബോധമുള്ളത്). ഈ സമത്വത്താൽ 'ബോധം' എന്ന ഗുണത്തോടുകൂടിയ പ്രാണൻ തന്നെയാണ് നിരപേക്ഷമായ ആ സദ്വസ്തു എന്നു കരുതിക്കൂടേ എന്ന്.

അതെങ്ങനെ സാദ്ധ്യമാകും? പ്രാണൻ സോപാധികമാണ്. പ്രാണനുള്ള സർവ്വവസ്തുക്കൾക്കും ഒരേരീതിയിലുള്ള ബോധപ്രകാശമല്ല നാം കാണുന്നത്. മനുഷ്യരിൽത്തന്നെ സർവ്വപ്രാണികളുടെയും ബോധം ഒരേ രീതിയിലല്ല. ആസ്പത്രികളിൽ പ്രാണൻ പോകാതെ, ശരീരപ്രാണസംഘാതം ഉണ്ടെങ്കിലും, പ്രജ്ഞയറ്റു കിടക്കുന്ന മനുഷ്യരിൽ പ്രാണനുണ്ട്, ബോധമില്ല.

അപ്പോൾ പ്രാണനിലെ സോപാധികബോധവും നിരുപാധികമായ പ്രജ്ഞാനഘനരൂപമായ ബോധവും ഒന്നല്ല. വ്യാവഹാരികമായ പ്രപഞ്ചത്തിലെ സാധാരണ മനുഷ്യൻെറ ബോധം, ഗണിതശാസ്ത്രപരമായ ബോധപ്രപഞ്ചത്തിൽ വിഹരിക്കുന്ന മനുഷ്യൻെറ ബോധത്തിനു സമമല്ല. പ്രാണൻ രണ്ടുപേർക്കും ഉണ്ട്.

> 16. സ ഹോവാചാജാതശത്രുഃ യത്രൈഷ ഏതത് സുപ്തോ *f* ഭൂത്യ
> ഏഷ വിജ്ഞാനമയഃ പുരുഷഃ ദ്വൈഷതദാഭൂത, കുത
> ഏതദാഗാദിതിഃ തദു ഹ ന മേനേ ഗാർഗ്ഗ്യഃ

അജാതശത്രു പറഞ്ഞു: "വിജ്ഞാനമയമായ പുരുഷൻ സുപ്തമായിരിക്കുന്ന വേളയിൽ എവിടെയായിരുന്നു? എവിടെനിന്നാണ് അത് വന്നത്?" അതിന് ഉത്തരം പറയാൻ ഗാർഗ്ഗ്യന് അറിവുണ്ടായിരുന്നില്ല.

അന്തഃകരണം അഥവാ ബുദ്ധി വിജ്ഞാനമയമായിരിക്കുന്നത് എന്തുകൊണ്ടാണ്? വിജ്ഞാനം ബുദ്ധിയിൽ ദർശിക്കപ്പെടുന്നു; ബുദ്ധികൊണ്ട് ദർശിക്കപ്പെടുന്നു; ബുദ്ധിയിലൂടെ ദർശിക്കപ്പെടുന്നു. ബുദ്ധിയിൽ, ബുദ്ധിയാൽ, ബുദ്ധിയിലൂടെ ദർശിക്കപ്പെടുന്ന വിജ്ഞാനത്താൽ ബുദ്ധി വിജ്ഞാനമയമായിരിക്കുന്നു. നവദ്വാര'പുര'മെന്ന് ഗീതയും ഏകാദശദ്വാര'പുര'മെന്ന് കഠോപനിഷത്തും വിളിക്കുന്ന ദേഹത്തിൽ വിജ്ഞാനമയമായ ദേഹി ശയിക്കയാലാണ് ദേഹിയെ പുരുഷനെന്നു പറയുന്നത്. (സ്ത്രീശരീരത്തിലായാലും പുരുഷശരീരത്തിലായാലും ദേഹി പുരുഷനാണ്. അതുപോലെ, സ്ത്രീയുടേതായാലും പുരുഷൻേറതായാലും വാക്ക് സ്ത്രീയാണ്, അതിനാൽ എല്ലാ എഴുത്തും 'പെണ്ണെഴു'ത്താണ്.)



ക്രിയാകാരകഫലവിപരീതമായ നിഷ്ക്രിയമായ വിജ്ഞാനമയമായ ആത്മാവ് അഥവാ പ്രജ്ഞ ഉണർന്നിരിക്കുന്നത് സുഷുപ്തിയിലാണ്. പക്ഷേ, ഗാർഗ്ഗ്യൻെറ "ആത്മാവ്" ജാഗ്രദവസ്ഥയിൽ ഇരുന്ന് ബാഹ്യവിഷയങ്ങളെ അനുഭവിക്കുന്ന ആത്മാവാണ്. ജാഗ്രത്തിലെ ക്രിയാകാരകഫലവും ക്രിയാത്മകവുമായ 'ബോധ'ത്തെ, വിജ്ഞാനമയമായ പ്രജ്ഞയോടു തെറ്റിദ്ധരിച്ചിരിക്കയാണ് ഗാർഗ്ഗ്യൻ. സുഷുപ്തിയിലാണ് ആത്മസ്വഭാവം പ്രജ്ഞാനഘനമായിരിക്കുന്നതെന്നും, ജാഗ്രത്തിൽ അത് നാമരൂപാത്മകമായ സംസാരത്തിൽ ബദ്ധമായിരിക്കയാണെന്നും ധരിക്കാത്തതിനാൽ ഗാർഗ്ഗ്യൻ ഉത്തരം പറയാനാവാതെ കുഴങ്ങുന്നു.

അതെവിടെയായിരുന്നു, അതെവിടെനിന്നു വന്നു മുതലായ ചോദ്യങ്ങൾ ഗാർഗ്ഗ്യൻ സ്വയം ചോദിക്കേണ്ട ചോദ്യങ്ങളായിരുന്നു. ഗാർഗ്ഗ്യന് ആ സംശയങ്ങൾ വരുന്നില്ലെന്നു കണ്ട അജാതശത്രു ആ ചോദ്യങ്ങൾ ചോദിക്കാൻ ഗാർഗ്ഗ്യൻെറ ബുദ്ധിയെ പ്രചോദിപ്പിക്കുന്നു; സ്വയം ആ ചോദ്യങ്ങൾ അവതരിപ്പിക്കുകവഴി. പിന്നീട്, അജാതശത്രുതന്നെ ആ ചോദ്യങ്ങൾക്കുത്തരം തരുന്നു.

> 17. സ ഹോവാചാജാതശത്രുര്യത്രേഷ ഏതത് സുപ്തോ *f* ഭൂ-
> ധ്യ ഏഷ വിജ്ഞാനമയഃ പുരുഷഃ തദേഷാം പ്രാണേന
> വിജ്ഞാനേന വിജ്ഞാനമാദായ യ ഏഷോ*f*ന്തർഹൃദയ
> ആകാശസ്തസ്മിഞ്ഛേരതേ; താനി യദാ ഗൃഹ്യാത്യഥഹൈതത്
> പുരുഷഃ സ്വപിതിനാമ; തദ്ഗൃഹീത ഏവ പ്രാണോ ഭവതി,
> ഗൃഹീതാവാക്, ഗൃഹീതം ചക്ഷുഃ ഗൃഹീതം ശ്രോത്രം,
> ഗൃഹീതം മനഃ

അജാതശത്രു പറഞ്ഞു: "വിജ്ഞാനമയമായ പുരുഷൻ ഈ പ്രാണങ്ങളെയും അവയുടെ വിജ്ഞാനത്തെയും വിജ്ഞാനത്താൽ ആദായം ചെയ്തിട്ട് ഹൃദയത്തിൻെറ അന്തർഭാഗത്തെ ആകാശത്തിൽ ശയിക്കയായിരുന്നു. അപ്രകാരം അവയെ തന്നിലേക്കു വിലയിപ്പിച്ച പുരുഷനെ 'സ്വപിതി' (ഉറങ്ങുന്നവൻ) എന്നു പറയുന്നു. ആ നാമത്തിൽ പ്രാണവും, വാക്കും, ചക്ഷുസ്സും ശ്രോത്രവും മനസ്സും എല്ലാം വിലയിച്ചിരിക്കുന്നു. വാഗാദി ഇന്ദ്രിയങ്ങളുടെ കർമ്മങ്ങളും, അതാതു വിഷയങ്ങളിൽ വ്യാപരിക്കുന്ന അവയുടെ ബോധവും ഹൃദയാകാശത്തിൽ വിലീനമായിരിക്കുന്ന അവസ്ഥയാണ് സുഷുപ്തി. സംസാരത്തിൽനിന്ന് സ്വതന്ത്രമായ അവസ്ഥയിൽ, 'സദ്' എന്ന തൻെറ സ്വാഭാവികാവസ്ഥയിൽ ആത്മപ്രകാശം അപ്പോൾ ഇരിക്കുന്നു. (ഛാന്ദോഗ്യഉപനിഷദ് ഭാഷ്യം നോക്കുക. —'സദ്' എന്ന വാക്കിനെ അറിയുന്നതിന്).

'സ്വം' അഥവാ സ്വന്തം ഭാവത്തിൽ ഇരിക്കുന്നതിനാൽ, അപ്പോൾ 'സ്വപിതി' എന്ന നാമത്താൽ ആത്മാവ് അറിയപ്പെടുന്നു. സംസാരധർമ്മത്തിനു വിപരീതമായി, സംസാരത്തിൽനിന്നു സ്വതന്ത്രമായിരിക്കുന്ന അവസ്ഥയാണ് സ്വപിതി. (ഛാന്ദോഗ്യഉപനിഷദ് ഭാഷ്യം കാണുക). അതിനെ നാം അനുദിനം അനുഭവിക്കുന്നുണ്ടെങ്കിലും യുക്തികൊണ്ട് അതിൻെറ അസ്തിത്വം തെളിയിക്കാൻ നമുക്കു സാധിക്കയില്ല.

സ്വപ്നത്തിൽ ശരീരത്തിൽനിന്നും ഇന്ദ്രിയങ്ങളിൽനിന്നും സ്വതന്ത്രമാണെങ്കിലും നാം ചില ദർശനങ്ങൾ കാണുന്നുണ്ട്. ആനന്ദവും ദുഃഖവും ജാഗ്രത്തിലെന്നപോലെ നമുക്ക് അനുഭവപ്പെടുന്നു; ഭയം അനുഭവിക്കുന്നു; ബന്ധുവിരഹം അനുഭവിക്കുന്നു; ശോചിക്കുന്നു; മോഹിക്കുന്നു. ശോകമോഹധർമ്മങ്ങൾ സ്വപ്നത്തിൽ ഉണ്ട്. ഇതെല്ലാം കാര്യകാരണസംയോഗമായ സംസാരത്തിൽനിന്നു ജനിച്ച ഭ്രാന്തികൾ അദ്ധ്യാരോപം ചെയ്യപ്പെടുന്നതുതന്നെയാണോ അല്ലയോ എന്ന് പൂർവ്വപക്ഷം ചോദിക്കുന്നു. ജാഗ്രത്തിലെ അനുഭവങ്ങൾ ഉപബോധത്തിൽ പതിഞ്ഞിരിക്കുന്നത് ഭ്രാന്തിരൂപത്തിൽ സ്വപ്നത്തിലും കാണുന്നതാണോ അല്ലയോ? ഇതിൻെറ ഉത്തരം 'അല്ല' എന്നാണ് ശങ്കരൻ പറയുന്നത്. അതിൻെറ കാരണം, അദ്ദേഹം പറയുന്നത് "മൃഷാത്വാത്" എന്നാണ്. സ്വപ്നത്തിലെ എല്ലാ ദർശനങ്ങളും ജാഗ്രത്തിലെ അനുഭവങ്ങളല്ല. ജാഗ്രത്തിലെ 'സത്യ'ങ്ങളല്ല, സ്വപ്നത്തിലെ 'സത്യ'ങ്ങൾ.

18. സ യത്രൈ തത് സ്വപ്ന്യയാചരതി തേഹാസ്യലോകാഃ
തദുതേവ മഹാരാജോ ഭവതി, ഉതേവ മഹാബ്രാഹ്മണഃ
ഉതേവോച്ചാവചം നിഗച്ഛതി; സ യഥാ മഹാരാജോ
ജാനപദാൻ ഗൃഹീത്വാ സ്വേ ജനപദേ യഥാകാമം പരിവർത്തേത്,
ഏവമേ വൈഷ ഏതത് പ്രാണാൻ ഗൃഹീത്വാ സ്വേ
ശരീരേ യഥാകാമം പരിവർത്തതേ.

സ്വപ്നത്തിൽ സഞ്ചരിക്കുമ്പോൾ അതിൻെറ ലോകത്തിൽ അത് മഹാരാജാവായും മഹാബ്രാഹ്മണനായും ഉച്ചനീചമായും ഭവിക്കുന്നുണ്ട്. ഒരു മഹാരാജാവ് തൻെറ ജനപദത്തിലുള്ളവരെക്കൂട്ടി സ്വന്തം ജനപദത്തിൽ യഥാകാമം പരിവർത്തിക്കുന്നതുപോലെ, അതാതു പ്രാണങ്ങളെക്കൂട്ടി സ്വന്തം ശരീരത്തിൽ അത് യഥാകാമം പരിവർത്തനം ചെയ്യുന്നു.

രാജാവായും ബ്രാഹ്മണനായും ദേവനായും (ഉച്ചം) മൃഗമായും(നീചം) ഉള്ള സ്വപ്നത്തിലെ പരിവർത്തനം സത്യമല്ല. വെറും മിത്ഥ്യയാണ്.

ജാഗ്രത്തിലെ, ശരീരത്തോടും ഇന്ദ്രിയങ്ങളോടും ദേവന്മാരോടുമുള്ള തന്മയീഭാവം അവിദ്യയാൽ അദ്ധ്യാരോപം ചെയ്തതാണ്; പരമാർത്ഥമല്ല. എന്നാൽ അതും സ്വപ്നത്തിലെ മിത്ഥ്യാദർശനവും ഒരുപോലെയല്ല. 'മരിച്ചുപോയ ഒരാൾ ജീവിക്കാൻ മോഹിക്കുന്നു' എന്നു പറയുമ്പോലെ വിഢ്ഢിത്തമാണത്. ജാഗ്രത്തിലെ അദ്ധ്യാരോപം ശുക്തികയിൽ രജതത്തെ അദ്ധ്യാരോപം ചെയ്യുമ്പോലെയാണ്. സ്വപ്നത്തിൽ 'ഞാൻ മഹാരാജാവാണ്' എന്നും മറ്റും കാണുന്നത് ലോകത്തിൽ ആത്മഭൂതമല്ല; ജാഗ്രത്തിൽ പ്രതിബിംബമായിക്കണ്ട ലോകത്തിൻെറ ദർശനമല്ല; ഒരു മഹാരാജാവ് തൻെറ പര്യങ്കത്തിൽ ശയിക്കുമ്പോഴും താൻ പരിവാരങ്ങളുമായി സഞ്ചരിക്കുന്നതും ഭോഗങ്ങൾ ഭുജിക്കുന്നതും സ്വപ്നം കാണുന്ന പക്ഷം അത് ജാഗ്രത്തിൽ കണ്ടതിൻെറ പ്രതിബിംബമാണ്. എന്നിരുന്നാലും ആ അവസ്ഥയിലും, ശയിക്കുന്ന രാജാവല്ലാതെ, ചലിക്കുന്ന പൗരന്മാരൊന്നുമില്ല; സർവ്വ ഇന്ദ്രിയങ്ങളും ഉപസംഹരിക്കപ്പെട്ടിരിക്കയാൽ, രൂപാദികളുടെ ദർശനം സാദ്ധ്യമല്ലാത്ത അവസ്ഥയിലും സ്വപ്നദർശനം സാദ്ധ്യമാവുന്നുണ്ട്. ഒരു ദേഹത്തിനകത്ത് മറ്റൊരു ദേഹം സംഭവ്യമല്ല. പക്ഷേ ശയിക്കുന്ന ഒരു ദേഹത്തിനകത്ത് ദേഹങ്ങളെ ദർശിക്കുന്നതാണ് സ്വപ്നം.



പര്യങ്കത്തിൽ ശയിക്കുന്ന ഒരാൾ താൻ പന്ഥാവിലൂടെ സഞ്ചരിക്കുന്നതായി ദർശിക്കുന്നു. മഹാരാജാവ് താൻ കീഴടക്കിയ സാമ്രാജ്യത്തിൽ യഥേഷ്ടം വിഹരിക്കുന്നു. സ്വപ്നം ദർശിക്കുന്നവൻെറ സാമ്രാജ്യം അവൻെറ ദേഹമാണ്. ഇന്ദ്രിയങ്ങളെ തന്നിലേക്കു വലിച്ച്, യഥാകാമം അവൻ സ്വന്തം ശരീരത്തിനകത്തുതന്നെ സഞ്ചരിക്കുന്നു. അതിനാൽ ക്രിയാകാരകഫലങ്ങളെല്ലാം ദർശകനായ ആത്മാവിനുമാത്രമാണ്. ജാഗ്രത്തിലെ ക്രിയാകാരകഫലങ്ങൾ പലർക്കും ദർശിക്കാനും അനുഭവിക്കാനും പരീക്ഷിച്ചറിയാനും സാധിക്കും. വാസനകളാലാണ് സ്വപ്നദർശനം എന്നുവരികിൽ, ദൃഷ്ടം, ദർശകൻ എന്നിവയുടെ സ്വാഭാവികമായ സംബന്ധത്താൽ ആത്മാവ് അശുദ്ധമാണെന്നു വരും. അതു ശരിയല്ല. ആത്മാവ് വിശുദ്ധമാണ്. അതിനെ തെളിയിക്കാനായി ശ്രുതി തുടരുന്നു.

19. അഥ യദാ സുഷുപ്തോ ഭവതി യദാ ന കസ്യചന വേദ,
ഹിതാ നാമ നാഡ്യോ ദ്വാസപ്തതിഃ സഹസ്രാണി
ഹൃദയാത് പുരീതതമഭിപ്രതിഷ്ഠന്തേ, താഭിഃ
പ്രത്യവസൃത്യ പുരീതതിശേതേ; സ യഥാ കുമാരോ വാ മഹാ-
രാജോ വാ മഹാബ്രാഹ്മണോ വാതിഘ്നീമാനന്ദസ്യ
ഗത്വാ ശയീത, ഏവമേ വൈഷ ഏതച്ഛേതേ.

സുഷുപ്തിയിൽ മറ്റൊന്നുമറിയാത്ത അവസ്ഥയിൽ അത് 'ഹിത'എന്നു പേരുള്ള 72000 നാഡികളിൽക്കൂടി ഹൃദയത്തിൽനിന്ന് സർവ്വാവയവങ്ങളിലേക്കും വ്യാപിച്ച് അവിടെത്തന്നെ ഇരിക്കുന്നു. കുമാരനായും, മഹാരാജാവായും, മഹാ ബ്രാഹ്മണനായും ജീവിച്ച്, ആനന്ദത്തിൻെറ സീമകളെ സ്പർശിച്ച് ശയിക്കുന്നു.

ശങ്കരൻെറ അഭിപ്രായത്തിൽ സ്വപ്നസഞ്ചാരവേളയിലും, ആത്മാവ് വിശുദ്ധമാണ്. മറ്റുവസ്തുക്കളോട് 'ഉണ്ട്' എന്നു തോന്നിക്കുന്ന സംബന്ധം വാസ്തവത്തിൽ അപ്പോഴും ഇല്ല. ആ 'തോന്നിക്കുന്ന സംബന്ധം'പോലും ഇല്ലാതാവുന്ന സുഷുപ്താവസ്ഥയിൽ സുഷ്ഠുവും സംപ്രസാദവുമായി, കാലുഷ്യംനീങ്ങിയ ശുദ്ധജലംപോലെ, ആത്മാവ് ഇരിക്കുന്നു. നാമം, രൂപം മുതലായ ശബ്ദാദിസംബന്ധമായ വസ്തുവ്യത്യാസങ്ങളെക്കുറിച്ച് യാതൊരറിവുമില്ലാതെ, അവയോട് സംബന്ധമില്ലാതെ ഇരിക്കുന്ന അവസ്ഥയാണ് ശുദ്ധമായ ആത്മസ്വഭാവം. അവയോട് സംബന്ധപ്പെട്ടിരിക്കുന്ന ജാഗ്രത്തിൽ ആത്മാവ് കാലുഷ്യം കലർന്ന അശുദ്ധജലംപോലെയാണ്. വിശേഷവിജ്ഞാനാഭാവമാണ് സുഷുപ്തി. ഏതു കർമ്മത്താലാണ് സുഷുപ്തി സംഭവിക്കുന്നത്?

പുണ്ഡരീകംപോലുള്ള ഹൃദയപിണ്ഡത്തിൽനിന്ന് ഉത്ഭവിച്ച് ശരീരമാസകലം വ്യാപിക്കുന്ന 72000 നാഡികൾ ഉണ്ട്. (ഹിതകൾ). ഹൃദയത്തെ പൊതിഞ്ഞിരിക്കുന്നതിനെ 'പുരീതം' (pericardium)എന്നു പറയും. പുരീതംപോലെ ഹൃദയത്തെ പൊതിഞ്ഞിരിക്കുന്നതിനാൽ ലക്ഷണമനുസരിച്ച് ശരീരത്തെയും പുരിതമെന്നു വിളിക്കാം. ഒരു ആലിലയിലെ ഞരമ്പുകൾ അതിൽ സർവ്വത്ര വ്യാപിച്ചിരിക്കുന്നതുപോലെ ഹിതകൾ പുരീതത്തിൽ (ശരീരം) ആകെ, സർവ്വത്ര, വ്യാപിച്ചിരിക്കുന്നു.

ബുദ്ധിയുടെയും അന്തഃകരണത്തിൻെറയും സ്ഥാനം ഹൃദയമാണെന്ന് ശങ്കരൻ പറയുന്നു. സർവ്വബുദ്ധിക്കും, സർവ്വതന്ത്രങ്ങൾക്കും, സർവ്വബാഹ്യകരണങ്ങൾക്കും കേന്ദ്രമാണ് ഹൃദയം. അതിനാൽ പൂർവ്വകർമ്മാനുസൃതമായ ബുദ്ധി, ജാഗ്രദവസ്ഥയിൽ ഹൃദയത്തിൽനിന്ന് ഹിതകൾ വഴി പുറത്തേക്കു പ്രസരിച്ച്, തൻെറ വലയിൽ മത്സ്യങ്ങളെപ്പോലെ ശ്രോത്രം, ചക്ഷുസ്സ് മുതലായ ഇന്ദ്രിയങ്ങളെ അകപ്പെടുത്തിയിരിക്കുന്നു. അതിനാൽ ആ അവയവങ്ങളെല്ലാം ഹൃദയത്തെ ആശ്രയിച്ചിരിക്കുന്നു. ആത്മാവ് അവൻെറ ആത്മചൈതന്യം കൊണ്ടുതന്നെ ഇപ്രകാരം അവഭാസിക്കപ്പെട്ട്, വിജ്ഞാനമയമായി അഭിവ്യക്തമാകുന്നു. ആത്മാവിൻെറ വികാസകാലം ജാഗ്രത്ത്. സങ്കോചകാലത്ത്, ആത്മചൈതന്യത്തെ തന്നിൽത്തന്നെ വയ്ക്കുന്നു. അതാണ് സുഷുപ്തി. അപ്പോൾ ആത്മാവിന് ബാഹ്യവിഷയസംബന്ധമില്ല. ശങ്കരൻെറ ഈ വർണ്ണനയിൽനിന്ന്, ഹൃദയശബ്ദംകൊണ്ട് Heart അല്ല Brain ആണ് ഉദ്ദേശിക്കുന്നതെന്നു വ്യക്തം. 72000 ഹിതകൾ നാഡീവ്യൂഹങ്ങളാണ്. അവ മസ്തിഷ്കത്തിലേക്ക് ബാഹ്യവിഷയസംബന്ധമായ പ്രചോദനങ്ങളെ കൊണ്ടുപോകയും, മസ്തിഷ്കത്തിൽനിന്ന് ആത്മചൈതന്യത്തെ ശരീരമാസകലം വ്യാപിപ്പിക്കയും ചെയ്യുന്ന Nervous System ആണ്.

ജാഗ്രദ്കാലത്ത് ബാഹ്യവിഷയങ്ങളുടെ ഭോക്താവായിരിക്കുന്ന അതേ ആത്മാവ് സുഷുപ്തിയിൽ സർവ്വചൈതന്യത്തെയും തന്നിലേക്ക് ഉൾവലിച്ച് പുരീതത്തിനകത്ത് (Meninges, Brain എന്നിവയ്ക്കകത്ത്) തപ്തമായ ലോഹപിണ്ഡംപോലെ (Red hot iron - തപ്തമിവലോഹപിണ്ഡമവിശേഷേണ) ഊർജ്ജസ്വരൂപിയായി ഇരിക്കുന്നു. ഈ അവസ്ഥയിൽ ബാഹ്യവിഷയസംബന്ധമില്ലായ്കയാൽ അത് സർവ്വഹൃദയശോകങ്ങളിൽനിന്നും വിമുക്തമാണ്; സർവ്വസംസാരദുഃഖവിമുക്തമാണ്. ആ അവസ്ഥയിലുള്ള ആത്മാവിനെ ശങ്കരൻ മൂന്നുതരം ആളുകളോട് ഉപമിക്കുന്നുണ്ട്. ഒന്നാമതായി, നിശ്ചിന്തനായി ആനന്ദവാനായിരിക്കുന്ന ശിശു; രണ്ടാമതായി പ്രജകളാൽ സ്നേഹിക്കപ്പെട്ട് കൃതകൃത്യനായി ശത്രുക്കളില്ലാതെ ഇരിക്കുന്ന ഒരു രാജാവ്; മൂന്നാമതായി അത്യന്തം പരിപക്വമായ വിദ്യാവിനയസമ്പത്തോടുകൂടിയ മഹാബ്രാഹ്മണൻ.

ഈ മൂന്നുപേരെപ്പോലെ അതിഢ്നി—അതിശയേന ദുഃഖം ഹന്തി—യായി ആനന്ദാവസ്ഥയിൽ സുഖമായി ഇരിക്കുന്നതാണ് സുഷുപ്തി. ഇപ്പോൾ 'ആ ആത്മാവ് എവിടെയായിരുന്നു' എന്ന ചോദ്യത്തിനുത്തരമാണ് നമുക്കു തന്നത്.

ആത്മാവിൽനിന്നാണ് സർവ്വജഗത്തും അഗ്നിയിൽനിന്ന് സ്ഫുലിംഗങ്ങൾപോലെ പുറപ്പെടുന്നത്. അഗ്നിസ്ഫുലിംഗങ്ങളുടെ വിദ്രവണത്തിന് അപാദാനകാരണം അഗ്നിയാണ്. ക്രിയാകാരകഫലഭേദശൂന്യവും അത്യന്തവിശുദ്ധവും അദ്വൈതവുമായ ബ്രഹ്മം ഇതുവരെ എവിടെയായിരുന്നു; എവിടെനിന്നു വന്നു? ഏതെങ്കിലും ഒരു വസ്തു ഒരു കുടത്തിൽ ഇരിക്കുന്നു എന്നു പറയുമ്പോൾ ആ കുടവും വസ്തുവും വെവ്വേറെയാണെന്ന് ബുദ്ധി നമ്മോടു പറയുന്നു. അതുപോലെ ഒരു നദി മലയിൽനിന്ന് ഉത്ഭവിക്കുന്നു എന്നു പറയുമ്പോൾ, ഉത്ഭവസ്ഥാനവും ഉത്ഭവിച്ച വസ്തുവും വെവ്വേറെയാണെന്ന് നാം മനസ്സിലാക്കുന്നു. ആത്മാവ് എവിടെയോ ആയിരുന്നു; എവിടെ നിന്നോ വന്നു എന്നു പറയുമ്പോൾ ആ സ്ഥാനവും,



വന്ന മാർഗ്ഗവും ആത്മാവിൽനിന്ന് ഭിന്നമാണെന്നു നാം ധരിക്കുന്നു. ഈ ധാരണകളെ ഒഴിവാക്കലാണ് 'എവിടെനിന്നുവന്നു' എന്ന ചോദ്യത്തിൻെറ ഉത്തരം കൊണ്ട് സാധിക്കുന്നത്.

ആത്മാവ് ആത്മാവിൽത്തന്നെ ഇരുന്നു; ആത്മാവിൽത്തന്നെ വന്നു; ആത്മാവിൽക്കൂടെത്തന്നെ വന്നു. 'സ്വം അപീതോ ഭവതി' (ഛാന്ദോഗ്യം) സ്വം അഥവാ സ്വന്തം എന്ന അവസ്ഥ (സ്വപിതി)യെ പ്രാപിച്ചു. പ്രാണാദികളും ശരീരവും പ്രപഞ്ചവും എല്ലാം ആത്മാവ് (ബ്രഹ്മം)തന്നെയാണ്.

> 20. യഥോർണ്ണനാഭിസ്തന്തു നോച്ചരേത്, യഥാഗ്നേഃ
> ക്ഷുദ്രാ വിസ്ഫുലിംഗാ വ്യുച്ചരതി, ഏവാ മേവാസ്മാദാ-
> ത്മനഃ സർവ്വേ പ്രാണാഃ സർവ്വേ ലോകാഃ സർവ്വേ ദേവാഃ
> സർവ്വാണി ഭൂതാനി വ്യുച്ചരന്തിഃ തസ്യോപനിഷത്
> സത്യസ്യ സത്യമിതി; പ്രാണാ വൈ സത്യം, തേഷാമേഷാ
> സത്യം. ഇതി പ്രഥമം ബ്രാഹ്മണം.

എപ്രകാരം ഊർണ്ണനാഭി തൻെറ നാരുകളിലൂടെ സഞ്ചരിക്കുന്നുവോ, എപ്രകാരം അഗ്നിയിൽനിന്ന് ക്ഷുദ്രങ്ങളായ വിസ്ഫുലിംഗങ്ങൾ തെറിക്കുന്നുവോ അതുപോലെ ഈ ആത്മാവിൽനിന്ന് സർവ്വപ്രാണങ്ങളും സർവ്വലോകങ്ങളും സർവ്വദേവന്മാരും ഭൂതങ്ങളും പുറപ്പെടുന്നു. അതിൻെറ ഉപനിഷദം (രഹസ്യപദം) സത്യത്തിൻെറ സത്യം എന്നാണ്. പ്രാണൻ സത്യമാണ്. അതിൻെറ (പ്രാണൻെറയും) സത്യമാണ് ആത്മാവ്.

എട്ടുകാലിയുടെ വല സ്വന്തം ശരീരത്തിൽനിന്നു സ്രവിച്ചതാകയാൽ അതിൻെറ ശരീരത്തിൽനിന്നു ഭിന്നമല്ല. എട്ടുകാലി സ്വശരീരം തന്നെയായ, സ്വശരീരത്തിൻെറ ഒരു extension മാത്രമായ വലയിൽ സഞ്ചരിക്കുന്നു. അഗ്നിയിൽനിന്നു ഭിന്നമല്ലാത്ത സ്ഫുലിംഗങ്ങൾ അഗ്നിയിൽനിന്ന് നാലുപാടും പരക്കുന്നു. സ്രവിക്കുക, സഞ്ചരിക്കുക, പരക്കുക മുതലായ ക്രിയകൾക്കു മുൻപുള്ള അവസ്ഥയാണ് ബ്രഹ്മം. ബ്രഹ്മത്തിൽനിന്നു സ്രവിച്ചതും പരന്നതും സഞ്ചരിക്കുന്നതുമായ ബ്രഹ്മാണ്ഡം ബ്രഹ്മത്തിൻെറ ഒരു extension മാത്രമാണ്. ആ ക്രിയകൾ സംഭവിക്കുംമുൻപ് സർവ്വപ്രാണങ്ങളും സർവ്വലോകങ്ങളും സർവ്വ ഊർജ്ജവും സർവ്വഭൂതങ്ങളും ബ്രഹ്മത്തിൽത്തന്നെ അടങ്ങിയിരിക്കുന്നു.

ആത്മാവിൽ സ്ഥാവരജംഗമജഗത്തു മുഴുവൻ അഗ്നിയിൽ വിസ്ഫുലിംഗങ്ങൾപോലെ ഇരിക്കുന്നു; ജലത്തിൽ കുമിളകൾപോലെ ഇരിക്കുന്നു; (അഗ്നിസ്ഫുലിംഗവദ് ജലബുദ്ബുദവദ്) സ്ഥിതികാലത്താണ് സ്ഫുലിംഗവും കുമിളകളും കാണുന്നത്. പ്രളയകാലത്ത് കാണുകയില്ല. ഇവിടെ ഉപനിഷത്തിന് ആചാര്യൻ കൊടുത്ത നിർവ്വചനം കാണാം.

'ഉപനിഷദം ഉപസമീപം നിഗമയിത്വഭിധായകഃ' ഉപനിഷദം ആത്മാവിനെ, ബ്രഹ്മത്തെ കുറിക്കുന്ന ഒരു രഹസ്യശബ്ദമാണ്; അത് നമ്മെ ബ്രഹ്മത്തിലേക്ക് അടുപ്പിക്കുന്നു. (ഈ അർത്ഥം നാലപ്പാടൻ ആർഷജ്ഞാനത്തിൽ പറഞ്ഞതിനെ ശ്രീ സുകുമാർ അഴീക്കോട് വിമർശിച്ചിട്ടുണ്ട്. 'ഒരു കാലഘട്ടത്തിൻെറ ഓർമ്മയ്ക്ക്' എന്ന ഗ്രന്ഥത്തിൽ അഴീക്കോടിൻെറ ലേഖനം ഞാൻ എടുത്തു ചേർത്തിട്ടുണ്ട്. അത് നോക്കുക.)

എന്താണ് ഈ ഉപനിഷദം അഥവാ രഹസ്യനാമം?

"സത്യസ്യ സത്യം."

ലൗകികന്മാർക്ക് ഉപനിഷദം ദുർവ്വിജ്ഞേയമാണ്. അതിനാൽ ശ്രുതി അതിനെ ഒന്നുകൂടി വിശദമാക്കുന്നു. പ്രാണൻ തന്നെയാണ് സത്യം. പ്രാണനാകുന്ന സത്യത്തിൻെറയും സത്യമാണ് ഉപനിഷദം.

ജാഗ്രത്തിൽ സംസാരിയായിരിക്കുന്ന ഒന്നു സുഷുപ്തിയിൽ സംസാരിയല്ല മറ്റൊന്നാണ് എന്നു പറയുന്നത്, നടക്കുമ്പോഴും തിന്നുമ്പോഴും പശുവായിരിക്കുന്ന ജീവി ഉറങ്ങുമ്പോൾ കുതിരയാണെന്നു പറയുന്നതുപോലെ യുക്തിഭംഗമാണ്. ഈ യുക്തിഭംഗം വൈനാശികരുടെ മതത്തിൽ കാണുന്നുണ്ട് എന്ന് ശങ്കരൻ പറയുന്നു. ന്യായപ്രകാരം, ഒരു പ്രത്യേക ധർമ്മമുള്ള വസ്തു ഏതു ദേശത്തിലും ഏതു കാലത്തിലും ആ സ്വഭാവത്തോടുകൂടി ഇരിക്കണം. അതിൻെറ ധർമ്മം (ആദിത്യൻെറ ആദിത്യത്വം, അഗ്നിയുടെ അഗ്നിത്വം) മാറുന്നില്ല. സാംഖ്യരും മീമാംസകരും നൂറു യുക്തികൾ ഉദ്ധരിച്ച് സംസാരത്തിനതീതമായ ഒന്നിൻെറ അഭാവം പ്രതിപാദിക്കുന്നു.

ഒരു സംസാരി ജീവന് ഈ പ്രപഞ്ചം സൃഷ്ടിക്കാൻ കഴികയില്ല. നക്ഷത്രമണ്ഡലങ്ങളെയും സൗരയൂഥങ്ങളെയും താങ്ങിനിർത്താനാവില്ല. അങ്ങനെയിരിക്കെ ജീവൻ തന്നെയാണ് ബ്രഹ്മം എന്ന് എങ്ങനെ പറയും?

സംസാരത്തിന് അതീതമായ ബ്രഹ്മത്തെ പ്രപഞ്ചത്തിൻെറ നിമിത്തമായി (കാരണം) ശ്രുതികൾ സമർത്ഥിക്കുന്നു.

ബ്രഹ്മം → പ്രപഞ്ചം (ജഗത്ത്)

ജീവൻ ⟶ പ്രപഞ്ചം

∴ ബ്രഹ്മം = ജീവൻ എന്ന മതം (ബ്രഹ്മോജീവൈരതാപരഃ) എന്നതിന് യുക്തിയുണ്ടോ?

ബ്രഹ്മംതന്നെയില്ല എന്ന സാംഖ്യരുടെ യുക്തിപ്രകാരം, പ്രപഞ്ചം ജീവനിൽനിന്നും ജീവൻ പ്രപഞ്ചത്തിൽനിന്നും ഉത്ഭവിക്കുന്നുണ്ടാവണം. അസത്തയിൽനിന്ന് സത്ത ഉത്ഭവിക്കയില്ല എന്ന് അവർതന്നെ സിദ്ധാന്തിക്കയാൽ!

If ബ്രഹ്മം = nil (ശൂന്യം-അസത്ത്)

x = പ്രപഞ്ചത്തിൻെറ ഉത്ഭവം.

x ഏത്?

ജീവനുമല്ല, ബ്രഹ്മവുമല്ല, പ്രപഞ്ചത്തിൻെറ ഉല്പത്തി ശൂന്യതയിൽ നിന്നാണ് എന്നത് ഒട്ടും യുക്തിയല്ല. പിന്നെ ഏതാണ് യുക്തിസഹം?

ബ്രഹ്മം = ഊർജ്ജം

ജീവൻ = ഊർജ്ജം

പ്രപഞ്ചം = ഊർജ്ജം

∴ ബ്രഹ്മം = ജീവൻ = പ്രപഞ്ചം.

x = y = z = ഒമേഗ

ഈ യുക്തിയാണ് ഉചിതം.

**ജീവൻ ദ്വൈതഭാവനയോടെ ഇരിക്കുന്നപക്ഷം അവൻെറ പ്രപഞ്ചം മിത്ഥ്യയാണ്. അദ്വൈതഭാവനയോടെ ഇരിക്കുമ്പോൾ സത്യവുമാണ്. പ്രപഞ്ചം സത്യമോ**



മിത്ഥ്യയോ എന്നത് ജ്ഞാതാവിൻെറ ജ്ഞാനത്തെ അനുസരിച്ചിരിക്കും; പ്രപഞ്ചം അദ്വൈതിയെ സംബന്ധിച്ചിടത്തോളം ആപേക്ഷികസത്യമാണ്. ആപേക്ഷിക സത്തയായ പ്രപഞ്ചം ഏതൊരു പാരമാർത്ഥികസത്തയുടെ വിസ്ഫുലിംഗമോ ആ അഗ്നിയാണ് ബ്രഹ്മം. അതിനാൽ സത്യത്തിൻെറ സത്യമാണ് ബ്രഹ്മം. സത്യമായ ബ്രഹ്മത്തിൽനിന്നു പുറപ്പെട്ടതിനാൽ പ്രപഞ്ചവും സത്യമാണ്. പരമാത്മശൂന്യമായ പ്രദേശത്തിൻെറ അഭാവം. (space without Brahman എന്ന ഒന്നിൻെറ അഭാവം — പരമാത്മശൂന്യപ്രദേശാഭാവം) അദ്വൈതിയെ സർവ്വദിക്കിലും സർവ്വ വസ്തുക്കളിലും ബ്രഹ്മത്തെ കാണാൻ സഹായിക്കുന്നു. (A field-free Minskowsky space does not exist — Modern Astrophysics) ബ്രഹ്മതേജോരാശിമണ്ഡലത്തിൻെറ Extension അല്ലാതെ ഒരു പ്രപഞ്ചം അദ്വൈതിക്ക് ഇല്ല. അതാണ് സത്യത്തിൻെറ സത്യമായ ഉപനിഷദം.

## ബ്രാഹ്മണം 2 ശിശുബ്രാഹ്മണം

1. യോ ഹ വൈ ശിശും സാധാനം സപ്രത്യാധാനം സസ്ഥൂണം സദാമം വേദ സപ്തഹ ദ്വിഷതോ ഭ്രാതൃവ്യാ നവരുണദ്ധി.
   അയം വാവ ശിശുര്യോഽയം മദ്ധ്യമഃ പ്രാണഃ തസ്യേദമേവാധാനം, ഇദം പ്രത്യാധാനം, പ്രാണഃ സ്ഥൂണാ, അന്നം ദാമ.

ഏതൊരാൾ ആ ശിശുവിനെ അവൻെറ ആധാനത്തോടും, പ്രത്യാധാനത്തോടും, തൂണിനോടും കയറിനോടുംകൂടി അറിയുന്നുവോ അവൻ തന്നെ ദ്വേഷിക്കുന്ന ഏഴു ഭ്രാതൃവ്യന്മാരെ നശിപ്പിക്കുന്നു. മദ്ധ്യമമായ ആധാനത്തിൽ ഇരിക്കുന്ന പ്രാണനാണ് ശിശു; ഇതാണ് പ്രത്യാധാനം. പ്രാണനാണ് തൂണ്, അന്നമാണ് കയറ്.

കഴിഞ്ഞ ബ്രാഹ്മണത്തിൽ, സത്തയുടെ 'ശിശു' അഥവാ പ്രജയാകയാൽ നാമരൂപാത്മകപ്രപഞ്ചവും സത്യമാണ് എന്നു പറഞ്ഞു. (നാമരൂപേ സത്യമിതി ഹ്യുക്തം). പഞ്ചഭൂതാത്മകമായ ആ സത്യത്തിൻെറയും സത്യമാണ് ബ്രഹ്മം എന്നും പറഞ്ഞു. മൂർത്തവും അമൂർത്തവുമായ പഞ്ചഭൂതങ്ങൾ സത്യമാകയാൽ അവയാൽ നിർമ്മിതമായ പ്രപഞ്ചവും സത്യമാണ്. പ്രാണൻ സത്യമാണ്. പ്രാണനാകുന്ന സത്യത്തിൻെറയും സത്യമാണ് ബ്രഹ്മം. അപ്പോൾ പ്രാണൻ എന്നാലെന്ത്? അതിൻെറ വിഭിന്ന നാമങ്ങൾ ഏവ എന്നറിയാൻ താത്പര്യം ജനിക്കുന്നു. ബ്രഹ്മത്തിലേക്കു നയിക്കുന്ന ഒരു മാർഗ്ഗമായ പ്രാണനെ അറിയാതെ ബ്രഹ്മത്തിലെത്തുകയില്ല. ഒരു സഞ്ചാരി തൻെറ ലക്ഷ്യത്തിലെത്തുന്നതിനുമുൻപ് മാർഗ്ഗത്തെ നന്നായി അറിയണം. മാതാപിതാക്കളിൽ (ശിവശക്തി) എത്തുംമുൻപ് അവരുടെ പ്രജയെ (കുമാരൻ) അറിയണം. ബൈബിളിലും, പിതാവിലേക്ക് ക്രിസ്തുവാകുന്ന ശിശുവിലൂടെ എത്താനാണ് നിർദ്ദേശം. ഖുറാനിലെ രണ്ടാമത്തെ സൂറയ്ക്ക് പശുക്കുട്ടി (calf) എന്നാണ് പേര്. ശിശുബ്രാഹ്മണവും ഈ 'കിടാവി'ൻെറ ബ്രാഹ്മണമാണ്. പക്ഷേ, പ്രപഞ്ചമാകുന്ന ഈ കിടാവിൻെറ ത്യാഗം, പശുക്കുട്ടിയെയോ, സ്വപുത്രനെയോ കൊന്നിട്ടല്ല, കുരിശിൽ തറച്ചിട്ടല്ല, ആ വംശപരമ്പരകളെ സന്ന്യാസത്തിലൂടെ മാനസത്യാഗം ചെയ്തിട്ടാണ് ഋഷി സാധിക്കുന്നത് എന്ന അതിപ്രധാനമായ വ്യത്യാസമുണ്ട്.

ആരാണ് ദ്വേഷിക്കുന്നവരായ ഭ്രാതൃവ്യന്മാർ?

7 ഇന്ദ്രിയദ്വാരങ്ങളാണവ. (2 കണ്ണ്, 2 ചെവി, 2 നാസാദ്വാരം. 1 വായ്). ഏഴും ശീർഷഭാഗത്തിരിക്കുന്നു. പ്രാണൻ ഈ 7 ദ്വാരങ്ങളിലൂടെ വിഷയോപലബ്ധി ചെയ്കയാൽ അവർ പ്രാണൻെറ സഹോദരസ്ഥാനീയരാണ്; സഹജരാണ്. എന്നാൽ ആത്മാവിലേക്ക് അന്തർമുഖമായിരിക്കേണ്ട ശ്രദ്ധയെ ബാഹ്യവിഷയങ്ങളിലേക്ക് ബഹിർമുഖമായി തിരിക്കുന്നതിനാൽ അവർ വിദ്വേഷിക്കുന്നവരുമാണ്.

ശരീരമദ്ധ്യത്തിൽ ലിംഗാത്മാവായിരിക്കുന്ന സൂക്ഷ്മപ്രാണനാണ് ശിശു. ആ ശിശു പഞ്ചധാ, ബൃഹദ്പാണ്ഡരവാസനായി, രാജനായി, സോമമായി, കുതിരയെ കെട്ടിയ ശങ്കു അഥവാ യൂപത്തെപ്പോലെ വാങ്മനസ്സുകളെ കെട്ടിയിട്ടവനായി ശരീരത്തിനകത്ത് ഇരിക്കുന്നു. ഒരു ശിശുവിനെപ്പോലെയാണ് പ്രാണൻ. അതിന് വിഷയങ്ങളിൽ ഇതരകരണങ്ങളെപ്പോലെ പടുത്വമില്ല; വിഷയസംഗമില്ല. ശരീരമാണ് പ്രാണനാകുന്ന ശിശുവിൻെറ ആധാനം. ഇന്ദ്രിയങ്ങളാകുന്ന വാതിലുകളിലൂടെ മാത്രമാണ് ശിശു പുറംലോകം കാണുന്നത്. ആ വാതിലുകൾ കൊട്ടിയടച്ച സുഷുപ്തിയിൽ (ധ്യാനത്തിൽ) ശിശു നാമരൂപാത്മക പ്രപഞ്ചത്തെ കാണുന്നില്ല, അറിയുന്നുമില്ല. അജാതശത്രു ഗാർഗ്ഗ്യന് ഉദാഹരണസഹിതം കാട്ടിക്കൊടുത്തത് ഈ തത്ത്വമാണ്.

പ്രാണൻെറ പ്രത്യാധാനം അഥവാ സവിശേഷമായ ഇരിപ്പിടം ശിരസ്സാണ്. അഥവാ, ശിരസ്സിലെ മസ്തിഷ്കവും അതിനോടു ബന്ധപ്പെട്ട നാഡീവ്യൂഹവുമാണ്. അന്നപാനങ്ങളിൽനിന്നു ലഭിക്കുന്ന ശക്തിയാകുന്ന "തൂണാണ് പ്രാണൻ. പ്രാണൻെറ പര്യായമാണ് ബലം. ആ ബലമാണ് ശരീരത്തെ താങ്ങിനിർത്തുന്നത്. ആ ബലം ഇല്ലാതായാൽ അബലമായ ശരീരം സമ്മോഹാവസ്ഥയിൽ (ബോധം നശിച്ച മൂർച്ഛാവസ്ഥ) വീണുപോകും. സ യത്രായമാത്മാബല്യംന്യേത്യ സമ്മോഹമിയ. (ബൃ. ഉ. 4. 4. 1)

കന്നുകുട്ടിയെ തൂണ് എന്നപോലെ ശരീരത്തെ പ്രാണൻ എന്ന ബലവാൻ തന്നോടു ബന്ധിച്ചിരിക്കുന്നു. തൂണു മുറിച്ചാൽ കന്നുകുട്ടി ഓടിപ്പോകും. പ്രാണൻ നശിച്ചാൽ ശരീരം കാണാതാവും.

കെട്ടിയിടാൻ കയറു വേണം. ഭക്ഷണം (അന്നം) കയറാണ്. ഭക്ഷിക്കപ്പെട്ട അന്നം ശരീരത്തിൽ മൂന്നു വിധമായി പരിണമിക്കുന്നതായി ശങ്കരൻ എടുത്തു കാട്ടുന്നു. ആദ്യത്തേത് സ്ഥൂലപരിണാമമാണ്. മൂത്രപുരീഷങ്ങൾ (അന്നത്തിൻെറ സ്ഥൂലപരിണാമം) ഭൂമിയിൽത്തന്നെ വിലയിച്ച് മണ്ണോടു മണ്ണാകുന്നു.

രണ്ടാമത്തേത് മദ്ധ്യമരസമാണ്. ഇത് രക്തത്തിൽ കലർന്ന് ശരീരത്തെ പോഷിപ്പിക്കുന്നു; ശരീരത്തിലെ സപ്തധാതുക്കളെ പോഷിപ്പിക്കുന്നു. ശരീരം അന്നമയമാകയാൽ അത് അന്നംകൊണ്ടുതന്നെ പോഷിപ്പിക്കപ്പെടുന്നു. അന്നം ഭക്ഷിക്കാഞ്ഞാൽ ശരീരം വിപതിക്കുന്നു. മൂന്നാമത്തേത് അണിഷ്ഠരസം (അണുവെപ്പോലെ സൂക്ഷ്മമായ രസം) ആണ്. ഈ 'അമൃതം' ഊർജ്ജപ്രഭാവമുള്ളതാണ്; ഇത് നാഭിയിൽനിന്ന് മുകളിലേക്ക് ഹൃദയംവരെ എത്തി 72000 നാഡികളിൽ പ്രവേശിച്ച് അതാതു കരണസംഘാതരൂപമായ ലക്ഷണത്തോടെ, ശരീരത്തിൻെറ സ്ഥിതിക്ക് കാരണമായിരിക്കുന്നു. ഈ വിധത്തിൽ അന്നം കയറും, പ്രാണൻ ശരീരത്തെ ബന്ധിച്ച ബലമുള്ള തൂണുമാണ്.



സപ്തധാതുക്കൾ എന്നുപറയുന്നത് കാൽഷ്യം, പൊട്ടാസിയം, ഫോസ്ഫറസ്, ക്ലോറൈഡുകൾ, സോഡിയം, കാർബൺ, നൈട്രജൻ എന്നിവയെയാണ്; ഇവയെ കൂടാതെ ഇരുമ്പ്, മഗ്നീഷ്യം, സൾഫർ, അയൊഡിൻ, സിങ്ക്, ഫ്ലൂറൈഡ് മുതലായ ധാതുക്കളും രക്തത്തിലൂടെ വിവിധ കലകളിലും കോശങ്ങളിലും എത്തിച്ചേരുന്നത് 'അന്ന'ത്തിൽനിന്നുതന്നെയാണ്. സൂര്യോർജ്ജം, ജലത്തിലെ ഹൈഡ്രജൻ, ഓക്സിജൻ എന്നീ വായുകണികകൾ, പൃഥ്വിയിലെ ധാതുക്കൾ — ഇതു മൂന്നും ചേർന്നതാണ് അന്നം. അതിൽ പൃഥ്വിയിലെ പ്രധാന ധാതു കാർബൺ എന്ന കറുത്ത മൂലകമാണ്. അതിനാൽ പൃഥ്വിയെ 'കൃഷ്ണ'നിറമെന്നു പറയുന്നു. $C_6H_{12}O_6$ ആണ് കാർബോഹൈഡ്രേറ്റ് അഥവാ അന്നജം. പൃഥ്വിജമായ ആറ് കൃഷ്ണധാതുക്കളോട് ആറ് പ്രാണവായു (ഓക്സിജൻ) കണികയും 12 ഹൈഡ്രജൻ കണികയും (അഗ്നിജം) ചേർന്ന അന്നം എന്ന് കാർബോഹൈഡ്രേറ്റിനെ പറയാം. അണുവെപ്പോലെ സൂക്ഷ്മമായ അണിഷ്ഠരസം ഹോർമോണുകളാണ്. ബ്രഹ്മസൂത്രശാങ്കരഭാഷ്യത്തിൽ (2-3-4) ആചാര്യൻ പറയുന്നുണ്ട്.

(സ്ഥൂലമായ മൃത്ത് → സൂക്ഷ്മം → സൂക്ഷ്മതരം → കാരണം→ പരമസൂക്ഷ്മം→ബ്രഹ്മം എന്ന് ഏഴാമത്തെ നിലയിൽ ചൈതന്യമയമായ ബ്രഹ്മമായിരിക്കുന്നു എന്ന് (അമൃതജ്യോതി പേജ് 6 നോക്കുക).




**ശരീരത്തിൽ Nervous system എന്നു വിളിക്കുന്നതിലാണ് 'ബുദ്ധിയും ഹൃദയവും' ഇരിക്കുന്നതെന്ന കാര്യത്തിൽ സംശയമില്ല. ഇവിടെ ഹൃദയമെന്ന വാക്ക് 'മനസ്സ്' ആയിട്ടാണ് Heart എന്ന സ്ഥൂലാവയവമായിട്ടല്ല പറയുന്നത്. (സുവർണ്ണം വേദ എന്ന ഛാന്ദോഗ്യഉപനിഷദ്ഭാഷ്യം ഖണ്ഡം 5 മന്ത്രം 1 ൻെറ വ്യാഖ്യാനം കൂടി നോക്കുക). നാഭിയിൽനിന്ന് മുകളിലേക്ക് ഹൃദയം വരെ എത്തുന്ന നാഡീവ്യൂഹമാണ് മനസ്സിൻെറ സ്ഥാനമെന്ന് എന്തേ പറയാൻ?**




സ്വതന്ത്രനാഡീ വ്യൂഹം (Autonomous Nervous System) കേന്ദ്രനാഡീ വ്യൂഹവും ബാഹ്യനാഡീവ്യൂഹവും നടത്തുന്ന ആശയങ്ങളും അതിന്റെ ഫലമായിട്ട് മാംസപേശികളുടെ സങ്കോചവികാസരൂപത്തിൽ ഉണ്ടാവുന്ന കർമ്മങ്ങളും ഏറെക്കുറെ മനുഷ്യന് നിയന്ത്രിക്കാൻ സാധിക്കുന്നവയാണ്. (voluntary control) എന്നാൽ മനുഷ്യന്റെ ബോധമനസ്സിന് നിയന്ത്രിക്കാനാവാതെ, ഉറക്കത്തിലും ഉണർച്ചയിലും സദാ പ്രവർത്തിക്കുന്ന ഒരു സ്വതന്ത്രനാഡീവ്യൂഹം ഉണ്ട്. കേന്ദ്ര, ബാഹ്യ നാഡീവ്യൂഹങ്ങൾ വളർച്ച പ്രാപിക്കാത്ത ചെറിയ ജീവികളിലും, ഏകകോശജീവികളിൽപോലും പ്രവർത്തിക്കുന്ന ഈ "സ്വതന്ത്ര"മായ സിസ്റ്റം എന്താണെന്നറിഞ്ഞാൽ മാത്രമെ, അതിസൂക്ഷ്മത്തിൽ സൂക്ഷ്മമായ 'ചൈതന്യം' ആയി ജീവനിലും പ്രപഞ്ചത്തിലും ഇരിക്കുന്ന അഗ്നിതത്ത്വത്തെ അറിയാനാവൂ. ഈ സ്വതന്ത്രമായ അതിസൂക്ഷ്മചൈതന്യത്തിന്റെ സ്ഥൂലമായ ഒരു ഭാഗത്തെയാണ് 'നാഭിമുതൽ ഹൃദയംവരെ' എന്ന പദംകൊണ്ടുദ്ദേശിക്കുന്നത്.

ഗ്രന്ഥികൾ (glands), ഹൃദയമാംസപേശികൾ, കുടൽ മുതലായവയിലെ മാംസപേശികൾ, രക്തക്കുഴലുകൾ ഇവയെ പ്രവർത്തിപ്പിക്കുന്ന നാഡീവ്യൂഹത്തെ ഓട്ടോനോമസ് (സ്വതന്ത്ര) നാഡീവ്യൂഹമെന്നു പറയും. ഓട്ടോ എന്നാൽ തനിയേ, ഏകാകിയായി, ആരുടെയും സഹായമില്ലാതെ, സ്വതന്ത്രമായി എന്നർത്ഥം. Nomos = എന്നാൽ നിയമം.

സ്വതന്ത്ര നാഡീവ്യൂഹത്തിൽ സിംപതറ്റിക്, പാരാസിംപതറ്റിക് എന്ന പേരിൽ പരസ്പരവിരുദ്ധമായ കർമ്മങ്ങൾ ചെയ്യുന്ന രണ്ടുതരം നാഡികളുണ്ട്. ഇവയുടെ പ്രവർത്തനത്തെ 'ബാലൻസ്' ചെയ്യുന്നത് ഹൈപ്പോതലാമസ് ആണ്.

സിംപതറ്റിക് നാഡീവ്യൂഹം: സ്പൈനൽ കോഡിന്റെ thoracic, upper lumbar ഭാഗത്ത് എന്നാൽ ഏതാണ്ട് നാഭീഭാഗം മുതൽ മേലോട്ട് thoracic എന്നാൽ ഹൃദയത്തിന്റെ മുകൾ ഭാഗംവരെയുള്ള ഭാഗം) ഇരിക്കുന്ന Intermedio lateral columnത്തിൽനിന്നുള്ള നാഡീകോശങ്ങളിൽനിന്നുള്ള തന്തുക്കൾ മുൻപിലെ നാഡീമൂലംവഴി സ്പൈനൽ കോഡിൽനിന്നു പുറത്തു കടന്ന് റാമൈ കമ്മ്യൂണിക്കൻസ് (റാമയ് = ശാഖ, കമ്യൂണിക്കൻസ് = സംവേദനം ചെയ്യുന്ന) എന്ന നാഡീ ശാഖകളിലൂടെ പുറത്തുകടന്ന് സിംപതറ്റിക് ഗ്ലാംഗ്ലിയനു കളിൽ എത്തുന്നു. നട്ടെല്ലിന്റെ വശത്തും (paravertibal) മുൻപിലും (prevertabral) അതാത് അവയവങ്ങളിലും (terminal)ആയി ഗാംഗ്ലിയകളെ കാണാം.

പാരാവെർട്ടിബ്രൽ ഗാംഗ്ലിയനുകളെ ബന്ധിച്ചുകൊണ്ട് നട്ടെല്ലിന്റെ ഇരു വശത്തും, മുകളിലെ കണ്ഠകശേരു മുതൽ താഴത്തെ പുച്ഛഭാഗത്തെ കശേരു വരെ സിംപതറ്റിക് ശൃംഖല എന്ന നാഡീവ്യൂഹമുണ്ട്. നാഭീഭാഗത്തും പുച്ഛഭാഗത്തും ഇടത്തും വശത്തുമുള്ള സിംപതറ്റിക് ശൃംഖലകളെ പരസ്പരം ബന്ധിക്കുന്ന fibres ഉണ്ട്. നാഭിമുതൽ ഹൃദയം വരെയുള്ള ഭാഗത്ത് (celiac,



superior mesenteric, inferior mesenteric) പ്രീവെർട്ടിബ്രൽ ഗ്ലാംഗ്ലിയകളെ കാണാം. ടെർമിനൽ ഗാംഗ്ലിയകൾ എല്ലാ അവയവങ്ങളിലും ഇരിക്കുന്നു.

സിംപതറ്റിക് നാഡീവ്യൂഹത്തെ തൊറാക്കോലംബാർ നാഡീവ്യൂഹം (ഹൃദയംമുതൽ നാഭിവരെ) എന്നു വിളിക്കുന്നു. പാരസിംപതറ്റിക് സിസ്റ്റം ക്രാനിയോസാക്രൽ (ശിരസ്സുതൊട്ട് പുച്ഛം വരെ) എന്നറിയപ്പെടുന്നു. മെഡുല്ല, മിഡ്ബ്രെയിൻ എന്നിവയിൽ ഇരിക്കുന്ന ഗ്രൌറ്ററിൽ തുടങ്ങി, 3, 7, 9, 10 എന്നീ cranial nerves ൽക്കൂടിയും (ഊർദ്ധ്വഭാഗത്ത്); സ്പൈനൽ കോഡിന്റെ പുച്ഛ ഭാഗത്തെ പാർശ്വങ്ങളിൽ lateral column ൽ നിന്നു തുടങ്ങി 2, 3, 4 എന്നീ സേക്രൽ നാഡികളിലൂടെയും (അധോഭാഗത്ത്) പുറത്തുകടക്കുന്നതിനാലാണ് ഇവയെ ക്രേനിയോ സേക്രൽ എന്നു വിളിക്കുന്നത്.

തൊറാക്കോ ലംബാർ സിംപതറ്റിക് സിസ്റ്റത്തിന്റെ ഒരു ശാഖയാണ് Heart എന്നു നാം വിളിക്കുന്ന പേശീനിർമ്മിതമായ അവയവത്തിൽ ചെന്ന് സൂക്ഷ്മ നാഡികളായി അതിൽ വ്യാപിച്ച് അതിനെ പ്രവർത്തിപ്പിക്കുന്നത്. സ്വതന്ത്ര നാഡീവ്യൂഹത്തിന്റെ നാഡീസംവേദനം നോർ എപ്പിനെഫ്രിൻ, അസൈറ്റൽ കോളിൻ എന്ന രണ്ടുവിധം Neurotransmitters ൽ കൂടിയാണ് സാധിക്കുന്നത്.

നാഡീകോശത്തിൽനിന്ന് അതിന്റെ ആക്സോണിലേക്കും തിരിച്ചും സംവേദനം ഒഴുകുന്നതെങ്ങനെ? ആക്സോണിൽ അമിനോ ആസിഡുകളോ ഗ്ലൈക്കോപ്രോട്ടീനുകളോ നിർമ്മിക്കപ്പെടുന്നില്ല. ന്യൂറോൺ എന്ന നാഡീകോശ ത്തിൽ നിർമ്മിക്കപ്പെട്ട ഈ അന്നവും 'മൈറ്റോക്കോൺഡ്രിയ'യും ചേർന്ന 'ആക്സോപ്ലാസ്മിക് വെസിക്കിൾ' കോശത്തിൽനിന്ന് ആക്സോണിലേക്ക് ഒഴുകുകയാണ്. (Axo-plasmic flow)അതിന്റെ വേഗത അനുസരിച്ച് മന്ദപ്രവാഹം (1 to 4 mm/day) ദ്രുതപ്രവാഹം (50 mm to 400 mm per day) മദ്ധ്യപ്രവാഹം എന്നു 3 തരമുണ്ട്. മന്ദപ്രവാഹം ആക്സോണിന്റെ വളർച്ച (growth)യ്ക്ക് ഉള്ളതാണ്. ദ്രുതപ്രവാഹം സംവേദനത്തിനുള്ളതാണ്. സൈനാപ്സുകളിലും, നാഡികൾ അവസാനിക്കുന്ന സ്ഥലങ്ങളിലും നോർഎപ്പിനെഫ്രിൻ നിർമ്മിക്കുന്ന ഡോപ്പമിൻ ഡിഹൈഡ്രോക്സിലേസ് എന്ന എൻസൈം ഉൾക്കൊണ്ടിരിക്കുന്ന വെസിക്കിളുകളും ദ്രുതപ്രവാഹം വഴിയാണ് ഒഴുകുന്നത്. മദ്ധ്യപ്രവാഹം മൈറ്റോക്കോൺഡ്രിയകളുടെ സഞ്ചാരത്തിനാണ്. പ്രവാഹത്തിന്റെ ഗതിവ്യത്യാസംകൊണ്ടാണ് ഇതിന് മദ്ധ്യപ്രവാഹമെന്ന അവസ്ഥ വന്നത്. മന്ദ, ദ്രുത പ്രവാഹങ്ങൾ മുന്നോട്ടു മാത്രം (anterograde) ചലിക്കുന്നു. ഒന്നു പതുക്കെ, ഒന്നു വേഗം എന്ന വ്യത്യാസമേയുള്ളൂ. മദ്ധ്യപ്രവാഹത്തിന്റെ വേഗത ദ്രുതപ്രവാഹത്തിന്േതു തന്നെയാണ്. പക്ഷേ, ദ്രുതഗതിയിൽ മുന്നോട്ടു ചലിച്ചശേഷം പെട്ടെന്ന് നില്ക്കുക; എന്നിട്ട് അല്പം പിന്നോട്ടു നീങ്ങി വീണ്ടും മുന്നോട്ടു ചലിക്കുക എന്ന ഗതിക്രമത്താൽ അത് ദ്രുതപ്രവാഹത്തിനും, മന്ദപ്രവാഹത്തിനും ഇടയിലുള്ള വേഗത കാണിക്കുന്നു. (Anterograde→ Intermittent stop→Retrograde) അഡിനോസിൻ ട്രൈ ഫോസ്ഫേറ്റ് (ATP) എന്ന ഊർജ്ജം കൂടാതെ നാഡീസംവേദനം സാദ്ധ്യമല്ല.

നാഡീകോശചർമ്മത്തിലെ ഊർജ്ജം, ചർമ്മത്തിന്റെ അകത്തും പുറത്തുമുള്ള വൈദ്യുതിയുടെ വ്യത്യാസമാണ്. (Transmembrane Potential) പ്രവർത്തിക്കാതെ വിശ്രമിക്കുന്ന ഒരു കോശത്തിന്റെ വിശ്രമോർജ്ജം (Resting

Potential) -70 MV യാണ്. അപ്പോൾ കോശാന്തർഭാഗത്ത് ഋണാത്മകവും പുറത്ത് ധനാത്മകവുമായ ചാർജ്ജുകളാണുള്ളത്. ഈ അവസ്ഥയിൽ കോശചർമ്മം Polarised ആണ്.




ATP ഉപയോഗിച്ച് കോശചർമ്മത്തിലെ സോഡിയം പൊട്ടാസിയം പമ്പുകളെ പ്രവർത്തിപ്പിച്ചിട്ടാണ് ഇത് സാധിക്കുന്നത്.

ഒരു നാഡീസംവേദനം എന്നാലെന്ത്? Nerve Impulses are essentially waves of transient Membrane depolarisation. പ്രചോദനം വൈദ്യുതമാകാം, രാസമാകാം, താപമാകാം, യാന്ത്രികമാകാം (Chemical, electrical, thermal, mechanical) പോളറൈസ്ഡ് കോശം ഡീപോളറൈസ് ചെയ്ത് വീണ്ടും റീപോളറൈസ്ഡ് ആകുന്ന പ്രക്രിയയാണ് Action Potential (കർമ്മ ഊർജ്ജം) ഇത് തരംഗരൂപത്തിൽ (ഊർജ്ജം എപ്പോഴും കണതരംഗരൂപമാണെന്നോർക്കുക) സഞ്ചരിക്കുന്നു. ഇത് Myelinated നാഡികളിലാണ്. Unmyelinated നാഡികളിൽ ഊർജ്ജസംവേദനം മുഴുവൻ ആക്സോണിൽ ഒന്നിച്ചു സംഭവിക്കുന്നു. മയലിൻ ആവരണം ഒരുതരം ഇൻസുലേറ്റർ ആണ്; അതിനാൽ ചാടിച്ചാടിയുള്ള Saltatory conduction (saltare - to jump) ആണ് മയലിനേറ്റഡ് നാഡിയിൽ ഉള്ളത്.




***സൈനാപ്സ്:*** **2 വിധം. (1) വൈദ്യുതസൈനാപ്സുകൾ (2) രാസസൈനാപ്സുകൾ. ഇവ ചേർന്ന മിശ്ര സൈനാപ്സുകൾ (conjoint synapse) എന്ന മൂന്നാമതൊരു വിധവും ഉണ്ട്. ഇങ്ങനെയുള്ള വൈദ്യുത, രാസ, മിശ്രരീതിയിലുള്ള**



സൈനാപ്സുകൾകൊണ്ടാണ് നാഡികൾ സംവേദനം നടത്തുന്നത് എന്നും, ആ സംവേദനം കൊണ്ടാണ് മനസ്സ് അഥവാ ഹൃദയം എന്ന ഒന്ന് സാധിക്കുന്നതെന്നും നാം അംഗീകരിക്കുന്നപക്ഷം നാഭിമുതൽ ഹൃദയംവരെ മുകളിലേക്കും, ശിരസ്സു മുതൽ മൂലാധാരം വരെ താഴേക്കും വ്യാപിച്ചു കിടക്കുന്ന സ്വതന്ത്ര നാഡീവ്യൂഹമാണ് മനസ്സിന്റെ പ്രധാനഘടകമെന്ന് നമുക്ക് അംഗീകരിക്കേണ്ടിവരും.

Mental Activities employ neuronal circuits that are not necessarily immutable or permanent. This is known because long established patterns of behaviour can become modified in adult life.... within the conferies of the CNS of adult mammals, however, regeneration of nerve fibres is extremely limited and ineffective, although not nonexistent. One of the few places where it seems to occur is in the hypothalamo hypophysical tracts of neurosecretory fibres that extend into the posterior lobe of the pituitary from the hypthalamic nuclei (page 359 - 360 Ham's Histology 9th Edition - Harper International Edition David - H. Cormack).

ന്യൂറോട്രാൻസ്മിറ്ററുകളും, ന്യൂറോ ഹോർമോണുകളും, പോളിപെപ്റ്റൈഡുകളും, ഉത്പാദിപ്പിക്കുന്നതും, സിംപത്റ്റിക്, പാരാസിംപതറ്റിക് നാഡീവ്യൂഹങ്ങളോടും, ഹൈപ്പോത്തലാമസ്, പിറ്റ്യൂറ്ററി, പീനിയലുകളോടുമെന്നപോലെ ശരീരത്തിലെല്ലാഭാഗത്തുമുള്ള ന്യൂറോ എൻഡോക്രൈൻ സെല്ലുകളോടും ബന്ധപ്പെട്ടു കിടക്കുന്നതുമായ മാനസികോർജ്ജം, ഒരു ഏകകോശജീവിയിലും ഇരിക്കുന്നുണ്ട്. കാരണം നാഡീവ്യൂഹമില്ലാത്ത ആ ഏകകോശജീവിയിലും ഊർജ്ജത്തിന്റെ പ്രവർത്തനം ഇതേരീതിയിലാണ്. Hormonal transmission can be thought of as a humoral extension of Neural transmission (Page 591). In recent years it has become evident that there are close similarities between (1) short range chemical synaptic transmissions that characterises the nervous system and (2) the long range humeral (hormonal) or shorter range paraorine (lateral) chemical signalling that characterises endocrine communication between cells. The distinction formerly drawn between these two forms of intercellular communication no longer seems useful because in some cases the same messenger molecules are known to be capable of both short range and long range signalling. In other words they are equally effective as neurotransmiters or hormones examples of this dual role... mentioned in connection with entero endocrine cells.

**അണുിഷ്ഠമായ മൂന്നാമത്തെ അമൃതരസമായ ഊർജ്ജം എന്ന് വിളിക്കപ്പെട്ടത് ശരീരത്തിന്റെ സ്ഥിതി അഥവാ നിലനില്പിനുതന്നെ കാരണമാണ് എന്ന് ഉപനിഷത്ത് പറയുന്നു. നാഡീസംവേദനത്തിനും കോശസംവേദനത്തിനും നിമിത്തമായ ഈ ജൈവോർജ്ജത്തിന്റെ ഒരു സ്ഥൂലമായ രൂപം മാത്രമാണ് നാഭിമുതൽ ഹൃദയംവരെയുള്ള (Thoracolumbar) നാഡീവ്യൂഹവും, സഹസ്രാരം മുതൽ മൂലാധാരംവരെയുള്ള (Central, Peripheral Nervous system) നാഡീവ്യൂഹവും, ആജ്ഞാചക്രം മുതൽ മൂലാധാരംവരെയുള്ള (craniosacral) നാഡീവ്യൂഹവും ഒക്കെ. ഈ ജൈവോർജ്ജമാണ് വേദനയ്ക്കും സന്തോഷത്തിനും**

(Pain and Pleasure) കാരണമായ മനസ്സ്. അതിനാൽ ഇതിനെക്കുറിച്ചുള്ള ഗവേഷണത്തിൽ ഞാൻ നിരന്തരം ഏർപ്പെട്ടിരിക്കുന്നു.




2. തമേതാഃ സപ്തക്ഷിതയ ഉപതിഷ്ഠന്തേ; തദ്ധ്യാ
ഇമാ അക്ഷൻ ലോഹിന്യോ രാജയസ്താഭിരേനം
രുദ്രോന്വായത്തഃ അഥയാ അക്ഷന്നാപസ്താഭിഃ
പർജ്ജന്യഃ യാ കനീനകാ തയാദിത്യഃ യത്കൃഷ്ണം
തേനാഗ്നിഃ യാച്ശുക്രം തേനേന്ദ്രഃ അധരയൈനം വർത്തന്യാ
പൃഥിവ്യന്വായത്താ, ദ്യൗരുത്തരയാ; നാസ്യാന്നം
ക്ഷീയതേ യ ഏവം വേദ.

**ആ ഏഴ് അക്ഷിതങ്ങൾ (നാശമില്ലാത്തവ) ഇരിക്കുന്നു. ഈ കണ്ണിൽ ചുവന്ന രേഖകളിൽ രുദ്രനും, ജലത്തിൽ പർജ്ജന്യനും, കൃഷ്ണമണിക്കകത്തെ ദ്വാരത്തിൽ ആദിത്യനും, കൃഷ്ണമണിയിൽ അഗ്നിയും വെളുത്തഭാഗത്ത് ഇന്ദ്രനും, ചുവട്ടിലെ പക്ഷ്മത്തിൽ പൃഥിയും, മുകളിലെ പക്ഷ്മത്തിൽ ദ്യോവും ഇരിക്കുന്നു. ഇത് അറിയുന്നവന് ഒരിക്കലും അന്നം ക്ഷയിക്കുകയില്ല.**



ഇത് ഊർജ്ജത്തിന്റെ ഒരു രൂപമാണ്.




ചുവന്ന നിറമുള്ള രക്തക്കുഴലുകളിലൂടെ അഗ്നി (അഗ്നിരേഖ)യായി പ്രവഹിക്കുന്ന 'അന്നം' നമ്മെ കരയിപ്പിക്കുന്നു. അതിനാൽ അത് രുദ്രനാണ്. (അന്നം സംസാരമാണ്) ആ അന്നം വരുന്ന സൗരോർജ്ജമെന്ന അഗ്നിമണ്ഡലമാണ് സൂര്യദ്വാരത്തിനുചുറ്റും കാണുന്ന കൃഷ്ണമണ്ഡലം. സൂര്യൻ (സൗരോർജ്ജം) പൊഴിയുന്ന മഴയാണ് അശ്രുക്കൾ. അത് അഗ്നിരേഖകളാകുന്ന സൂര്യരശ്മികൾ അന്നമായ ഭൂമിയിൽ നിന്നെടുക്കുകയും തിരിച്ചുതരികയും ചെയ്യുന്ന ആവർത്തിക്കുന്ന ജീവിതമാണ്. മുകളിൽ നക്ഷത്രലോകം. നടുവിൽ സൂര്യദ്വാരം, താഴെ ഭൂമി. സൂര്യദ്വാരം കടന്നുവേണം ദ്യോവിലെത്താൻ. അക്ഷിതങ്ങൾ എന്നാൽ കണ്ണിൽ ഇരിക്കുന്നവ എന്നുകൂടി അർത്ഥമുണ്ട്. അതുകൊണ്ടാണ് കണ്ണിന്റെ സിംബൽ തരുന്നത്. 7 ഇന്ദ്രിയദ്വാരങ്ങളിൽ പ്രധാനമായ കണ്ണ് മസ്തിഷ്കത്തോട് ഏറ്റവും അടുത്തു കിടക്കുന്നതും ഓപ്റ്റിക്ക് കയാസ്മ വഴി മസ്തിഷ്കനാഡീവ്യൂഹത്തോട് നേരിട്ടു ബന്ധം പുലർത്തുന്നതുമായതിനാൽ ഇതിനെ ജ്ഞാനത്തിന്റെ നിഗൂഢചിഹ്നമായി ഭാരതീയരും ഈജിപ്തുകാരും ഉപയോഗിച്ചിരുന്നു.

ശരീരത്തോട് അന്നത്താൽ ബന്ധിക്കപ്പെട്ട പ്രാണൻ ചക്ഷുസ്സിൽ എപ്രകാരം ഇരിക്കുന്നു? ആ പ്രാണനെ ശോണരേഖകളായിട്ടും പ്രകാശരശ്മികളായിട്ടും രുദ്രനും, വർഷമേഘമായിട്ടും അശ്രുവായിട്ടും പർജ്ജന്യനും, ദൃക്ശക്തി നല്കുന്ന സൂര്യദ്വാരമായ കനീനകം ആയിട്ട് ആദിത്യനും, കൃഷ്ണമായ അഗ്നിമണ്ഡലം (സൂര്യന്റെ dark spots) ആയിട്ട് അഗ്നിയും, ശുക്ലമണ്ഡലമായിട്ട് ഇന്ദ്രനും, അധരഭാഗത്തിരുന്ന് ഇമയായി ഭൂമിയും ഉപരിഭാഗത്തിരുന്ന് ഇമയായി ദ്യോവും സേവിക്കുന്നു.

അക്ഷം, അക്ഷി, അക്ഷരം, അക്ഷയം, അക്ഷിതി മുതലായ വാക്കുകൾ ഒരേ മൂലധാതുവിൽനിന്നാണ് ഉത്ഭവിച്ചത്. അക്ഷവും അക്ഷിയും ഒരിക്കലും നാശമില്ലാത്ത, അഭൗമമായ അച്ചുതണ്ടാണ്.

അ, ക, സ, ഹ, അം — ഈ അഞ്ചെണ്ണം ചേർന്നതാണ് അക്ഷം.

അകാരം ആദ്യത്തെ സ്വരാക്ഷരം — പ്രഭവം.

കകാരം പ്രപഞ്ചം — ബ്രഹ്മാണ്ഡം — ആദ്യത്തെ വ്യഞ്ജനാക്ഷരം — (നാഗപഞ്ചമം കാണുക); ഈജിപ്ത്യൻ പിതൃദേവൻ (സൂ). സ, ഹകാരങ്ങൾ അവസാനത്തെ രണ്ടു വ്യഞ്ജനാക്ഷരങ്ങൾ. അം. (അ+ മ്, അമ്+അ = അമ =

വിഷ്ണു) അകാരമായ പ്രഭവം, അംകാരമായ പ്രലയം — വീണ്ടും പ്രഭവമായ അ തുടർച്ചയെ കാണിക്കുന്ന വൈഷ്ണവപദം) — അവസാനത്തെ സ്വരാക്ഷരം.

ഈ നിരന്തരപ്രഭവപ്രളയാവസ്ഥകൾക്കിടയിൽ നാശമില്ലാതെ സ്ഥിതിചെയ്കയാൽ മനസ്സിനെ 'രമി'പ്പിക്കുന്ന 'ര'കാരം ചേർത്ത അക്ഷരത്തെ (ശബ്ദബ്രഹ്മത്തെ) കണ്ണ് എന്നു വിളിക്കുന്ന അക്ഷമായ, ധ്രുവമായ, അക്ഷ നാരായണനായ വിഷ്ണു പ്രതിനിധാനം ചെയ്യുന്നു. ഈജിപ്ത്യൻ കോസ്മോഗ ണിയിൽ ഈ കണ്ണിനുള്ള പ്രാധാന്യവും സാമ്യവും എടുത്തുപറയാതെ വയ്യ.

ആതും എന്ന നപുംസകമായ ഈശ്വരൻ. അവനിൽനിന്ന് സൂ എന്ന പുരുഷപ്രജയും അവൻെറ സഹോദരിയായ തെഫ്നട്ട് എന്ന സ്ത്രീപ്രജയും ഉണ്ടായി. സൂ, ആതും ഉണ്ടായ നാൾതന്നെ ജനിച്ച പ്രഥമ ബോധാങ്കുരവും, ആദ്യത്തെ ഉദയവും, ആദ്യത്തെ മനുഷ്യവംശപിതാവുമായ സൂര്യനാണ്; അവൻ ആതുമിനെ ആരാധിക്കുന്നവരുടെ പ്രഥമാക്ഷരമായ മൊഴിയാണ്; സൂര്യൻ ഉദിക്കുമ്പോൾ സൂ, ഒരു കാറ്റായി (പ്രവഹാനിലൻ!) സൗരനൗകയുടെ അമര ത്തിരിക്കുന്നു. 'നൺ' എന്ന ആദിമമായ കാരണജലത്തിനുപോലും അവനെക്കു റിച്ച് ബോധമോ അറിവോ ഇല്ല. അവൻ ആകാശവും ഭൂമിയും പ്രപഞ്ചവും മുഴു വൻ സൗന്ദര്യത്താലും പ്രകാശത്താലും വ്യാപിച്ചു. അവനും അവൻെറ സഹോദ രിയും അണ്ഡജമോ ജരായുജമോ ആയല്ല ജനിച്ചത്, ആതും എന്ന ആദിദേവൻെറ വായിൽനിന്ന് അവർ സ്രവിക്കുകയാണുണ്ടായത്. സർവ്വവസ്തുക്കളെയും ദർശി ക്കാൻ സാധിക്കുന്നത് 'സൂ'വിലൂടെയാണ്. നൈൽനദിയിലെ വെള്ളം ആതുമി ൻെറ കണ്ണിലെ അശ്രുവാണ്. സൂ പ്രാണവായുവാൽ ആവൃതനായിരിക്കെ (ആ പ്രാണവായു ഫുണിക്സ് പക്ഷിയുടെ കണ്ഠത്തിൽനിന്നാണ്) സൂവിൻെറ പിന്നാലെ, അവൻെറ ജനനദിവസം തന്നെ പിറന്ന സഹോദരിയാണ് തെഫ്നട്ട്.

സൂവും തെഫ്നട്ടും ആപസ്സിൽ മുങ്ങി നഷ്ടപ്പെട്ടു. പ്രളയജലത്തിൽ അവ രെത്തേടി ആതും തൻെറ കണ്ണിനെ അയച്ചു. കണ്ണ് സൂവിനെ അവൻെറ സമ്പ്രദായ രൂപത്തിൽ കാരണജലത്തിൽ കണ്ടെത്തി. (കൈകൾ തലയ്ക്കു മുകളിൽ ഉയർത്തി പ്പിടിച്ച് അവയ്ക്കിടയിൽ ശൂന്യാകാശം സൃഷ്ടിച്ച വിധത്തിൽ) സൂചരിതത്തി നുമുൻപുള്ള ഈജിപ്ത്യൻ കോസ്മോളജിയിൽ ആകാശത്തിന് നാലുതൂണുകൾ (നാലുദിശ) മാത്രമേ ഉള്ളു. ഭാരതീയരുടെ കകാരംപോലെ. സൂവിൻെറ കഥ മുതൽ 8 തൂണുകൾ (നമ്മുടെ അഷ്ടദിക്പാലർ) ഉണ്ട്.

> Shu was co-extensive
> before the creation of the heavenly ocean for Atum
> That he might float upon it." എന്നും
> "I am life, the Lord of years,
> living for ever, Lord of eternity"

എന്ന സൂവചനത്തിൽ നിന്നും ആതും (ആതവൻ) പാലാഴിയിൽ പള്ളികൊള്ളുന്ന വിഷ്ണുവും സൂ അവനോടൊപ്പം പിറന്ന അനാദികാലമായ അനന്തനുമാണ്. ഫിനിക്സ് ഗരുഡനും, അതിൻെറ പുത്രിയായ തെഫ്നട്ട് സായനകാലത്തോടു കൂടിയ ഭൂമിയുമാണ്.



പ്രളയജലത്തിൽ മുങ്ങിയ സൂര്യനെയും തെഫ്നട്ടിനെയും കണ്ടുപിടിച്ച് ആതുമിൻെറ കണ്ണ് (ദാർശനികൻ) തിരിച്ചുകൊണ്ടു വന്നപ്പോൾ ആതും അവരെ കെട്ടിപ്പിടിച്ച് ആനന്ദക്കണ്ണീരൊഴുക്കി. ആ കണ്ണീരിൽ നിന്നാണ് ഭൂമിയിൽ മനുഷ്യ നുണ്ടായതെന്ന് ഈജിപ്തുകാർ വിശ്വസിക്കുന്നു. കണ്ണീർത്തുള്ളികൾ (മഴ) മനുഷ്യരുടെ പിതൃക്കളാണ് അവർക്കും! ആദിയിൽ ആതുമിന് ഒരു കണ്ണേ ഉണ്ടാ യിരുന്നുള്ളു. അത് പോയ സമയത്ത്, മറ്റൊരു കണ്ണിനെ സൃഷ്ടിച്ച് ആതും പ്രതി ഷ്ഠിച്ചു. തിരിച്ചു വന്ന കണ്ണ് ഇതുകണ്ട് കോപാന്ധനായി ഒരു സർപ്പത്തെപ്പോലെ ചീറ്റി. സർപ്പരൂപിയായ അവനെ ആതും എടുത്ത് തൻെറ തലയിൽ ധരിച്ചു. (സുബ്രഹ്മണ്യനും ഗണപതിയും തമ്മിലുള്ള പ്രപഞ്ചംചുറ്റലിൻെറ കഥയും, ശിവൻെറ തലയിലെ നാഗവും)

> I emerged from the......
> And created all the serpents
> and every form of them
> Then shu and tefnut produced
> Geb and nut
> and these produced
> osiris, horus,
> the sightless
> Seth, Isis and Nephthys
> all in one company
> one after the other
> and they produced the
> myriads in the world."

ശുൺഠിക്കാരനും, ദർശകനും, ജ്ഞാനിയും, രുദ്രനും, അഗ്നിസമനും ദിവ്യ ചക്ഷുവും ആയ "നാഗ"ഗണങ്ങളുടെ പ്രജ്ഞാപാരമിതത്തെക്കുറിച്ച് നാഗപഞ്ചമ ത്തിലും ഗീതാഭാഷ്യത്തിലും സൂചിപ്പിച്ചു. ഭാരതത്തിലെ ദിവ്യചക്ഷുസ്സായ നാഗം തന്നെയാണ് ഈജിപ്തിലും ദിവ്യചക്ഷുസ്സായ നാഗം. ഭാഷയും അക്ഷരവും ലിപിയും ആ ഫണീശന്മാരുടേതാണ്. കണ്ണിനെ പ്രപഞ്ചം ചുറ്റാനയയ്ക്കൽ ദിവ്യശബ്ദം (Divine word) അഥവാ പ്രണവ സൂചകമാണ് ഭാരതത്തിലും ഈജിപ്തിലും. (In the




ഈജിപ്ത്യൻ കണ്ണിൻെറ സിംബൽ

coffin Text the sending out of the eye is equated with the divined word. Myth & symbol in Ancient Egypt, Page 93)

യോനി, ലിംഗസിംബലിൻെറ സാദൃശ്യം നോക്കുക.

ദർശനക്ഷമതയില്ലാത്ത അന്ധമായ കാരണജലത്തിൽനിന്ന് പ്രപഞ്ചസ്വഭാവത്തെ ദർശനക്ഷമമാക്കുക എന്ന ഭഗീരഥപ്രയത്നത്തിൻെറ പ്രതിഫലമായിട്ടാണ് സ്വശിരസ്സിൻെറ ഭൂഷണമെന്ന ഉന്നതസ്ഥാനം ആതും കണ്ണിനു നൽകിയതെന്ന് ഈജിപ്തുകാർ വിശ്വസിക്കുന്നു. അക്ഷരത്തിൻെറയും കണ്ണിൻെറയും ശക്തിയെയാണ് ദർശകരായ നാഗങ്ങൾ സൂചിപ്പിക്കുന്നത്.

ഈജിപ്തിലെ ഒരു ദിവ്യനാഗം താൻ സൂര്യൻെറയും ഹോറസ്സിൻെറയും ദൂതനാണെന്നു പറയുന്നു; താൻ കണ്ണിൻെറ പുത്രനാണ് എന്നും പറയുന്നു.

I am one of those whom Atum created
who came into being from the root of his eye,
whom Atum formed and whom he glorified
whom he shaped and whose faces he distinguished
that they might be with him
when he was alone in the primeval waters,
who foretell his appearance on the horizon
I am one of those serpents
whom he made in his eye,
before Isis, the mother of horus,
came into being!

വാക്കിൻെറയും ദർശനത്തിൻെറയും സിംബലായ കണ്ണിനെ ഒരു സൂര്യദേവിയായും ചന്ദ്രദേവിയായും ഒരു ദിവ്യപ്പരുന്തിൻെറ ഇരുകണ്ണുകളായും അഹോരാത്രങ്ങളുടെ പ്രവാചകയായും ഈജിപ്തുകാർ കരുതുന്നു. ഗുഹയിൽനിന്ന് ഗോക്കളെ കണ്ടെടുത്ത 'സരമ'യാണ് ഇന്ത്യയിൽ ഈ സൂര്യദേവി. കണ്ണ് എന്നതിന് ഈജിപ്തിൽ 'ഇരത്' അഥവാ 'ഐരത്' എന്ന സ്ത്രീലിംഗനാമം ഉപയോഗിക്കുന്നു. ഇരവ്, ഐരാണി (ഇന്ദ്രാണി), ഐരാവതം എന്നീ പദങ്ങളിലും ഇരവൻ എന്ന ഈശ്വരപര്യായത്തിലും ഈ വാക്കിനു തുല്യമായ ധ്വനികളുണ്ട്. ഐരത് എന്ന സാമാന്യനാമത്തെ കാലഗണനാസംബന്ധമായ ആചാരങ്ങളിൽ വിശേഷനാമമായ 'വെജ്ജത്' (സ്ത്രീലിംഗനാമം) കൊണ്ട് സൂചിപ്പിക്കുന്നു. (വെജ്ജഡ എന്നത് വിജയം എന്നതിൻെറ പുരാതന ദ്രാവിഡപദമാണ്. വിരജ എന്നും വിജയ എന്നും വിളിക്കുന്ന 'അയ്യ' എന്ന വൈഷ്ണവീശക്തിയാണ് വെജ്ജത്).

ഈജിപ്തിലെ കണ്ണിൻെറ സിംബൽ സമവാക്യം ഇങ്ങനെയാണ്.

കണ്ണ് = അഗ്നി = സംഹാരദേവത = സർപ്പം = ശിരോലങ്കാരം. ഇതേ സമവാക്യമാണ് കണ്ണിൻെറ രുദ്രരൂപത്തിൽ ഭാരതീയർ നല്കുന്നത്. അഗ്നിരേഖകളിലെ രുദ്രൻ ഇതിനെ കാണിക്കുന്നു. എങ്കിലും പർജ്ജന്യനായി വർഷിക്കുമ്പോൾ അവൻ ഉത്പാദനത്തിൻെറ ദേവനുമാണ്. സൃഷ്ടി, സ്ഥിതി, സംഹാരങ്ങളുടെ ആദിമമായ ദർശനം സാധിച്ച, ബോധമുദിച്ച, ആദ്യത്തെ ജ്ഞാനിയെ കണ്ണ് പ്രതിനിധാനം ചെയ്യുന്നു.



അക്ഷയങ്ങളായ ഏഴ് എണ്ണം:
അ, ക, സ, ഹ, അം + ര + ഇ
അക്ഷം + രയി.
അക്ഷരം + ഈ.

എന്ന 'ഇ'കാരം 'ര' എന്ന സൂര്യദേവൻെറ വിജയസ്തംഭമായ പ്രപഞ്ചമാണ്. പിതാവിൻെറ സഹായിയായി വരുന്ന ഓരോ "ഹോരസ്" പ്രജയും സമൃദ്ധികാലങ്ങളിൽ (വിളവെടുപ്പുകാലം) ഇത്തരം വിജയസ്തംഭങ്ങൾ നാട്ടുന്നു. ബർമിങ്ങാം മ്യൂസിയത്തിൽ ഈ സിംബൽ ഉയർത്തിപ്പിടിച്ച ഹോരസ്സിൻെറ ചിത്രമുണ്ട്.
















5 വിജയസ്തംഭങ്ങളുടെ മാതൃകകൾ. ചിലതിൽ ആദരസൂചകമായി ഒരു മുണ്ട് കെട്ടുന്നു. (ചിത്രം 4) ഇത് ഇന്ത്യയിലും കാണാം. ചിത്രം ഒന്നിൻെറ അർദ്ധകമാണ് 'ഇ'കാരം. ( എന്നതിൻെറ പകുതി)

(കൂടുതൽ അറിയാൻ ലിപിസംബന്ധമായി നാഗപഞ്ചമത്തിൽ എഴുതിയത് വായിക്കുക.)

3. തദേവ ശ്ലോകോ ഭവതി.
അർവ്വാഗ്ബിലശ്ചമസ ഊർദ്ധ്വബുധ്നഃ
താസ്മിന്യശോനിഹിതം വിശ്വരൂപം
തസ്യാസതഋഷയഃ സപ്തതീരേ
വാഗഷ്ടമീ ബ്രഹ്മണാ സംവിദാനാ ഇതി.
'അർവ്വാഗ്ബിലശ്ചമസ ഊർദ്ധ്വബുധ്നഃ' ഇ തീദം
തശ്ചിരഃ ഏശ ഹ്യർവ്വാഗ്ബിലശ്ചമസ ഊർദ്ധ്വബുധ്-
നഃ തസ്മിന്യശോ നിഹിതം വിശ്വരൂപം ഇതി പ്രാ-
ണാ വൈ യശോ വിശ്വരൂപം, പ്രാണാനേതദാ-
ഹഃ തസ്യാസത ഋഷയഃ സപ്തതീരേ ഇതിപ്രാ-
ണാവാ ഋഷയഃ പ്രാണാനേതദാഹഃ വാഗഷ്ട-
മീ ബ്രഹ്മണാ സംവിദാനാം ഇതിവാഗ്ദ്ധ്യഷ്ടമി
ബ്രഹ്മണാ സംവിത്തേ.

ഇതിനെക്കുറിച്ച് ശ്ലോകം ഭവിക്കുന്നു.

താഴെ ഒരു ബിലത്തോടുകൂടി മുകൾഭാഗം വികസിതമായ ഒരു ചമസം. അതിൽ യശസ്സിൻെറ വിശ്വരൂപം ഇരിക്കുന്നു. അതിൻെറ തീരത്ത് ഏഴു ഋഷിമാർ ഇരിക്കുന്നു. ബ്രഹ്മത്താൽ ഒന്നിച്ചു ചേർക്കപ്പെട്ട് അഷ്ടമിയായ വാക്ക് പിറക്കുന്നു.

താഴെ ബിലത്തോടും മുകൾഭാഗം വികസിച്ചുമുള്ള ചമസം ശിരസ്സാണ്. അതിൽ ഇരിക്കുന്ന യശസ്സ് എന്ന വിശ്വരൂപം ജ്ഞാനമാണ്. അതിൻെറ പാർശ്വ തീരങ്ങളിൽ തപസ്സുചെയ്യുന്ന സപ്തർഷികൾ സപ്തപ്രാണങ്ങളാണ്. അഷ്ടമിയായി ജനിച്ചവളായ വാക്ക് ബ്രഹ്മത്തോടു ചേർക്കപ്പെട്ടിരിക്കുന്നു. ഈ വാക്ക് എന്ന അഷ്ടമി ബ്രഹ്മത്തെ അറിയുന്നു.






ഈജിപ്തിലെ വിജയസ്തംഭത്തിലെന്നപോലെ 8 വിജയസ്തംഭങ്ങൾ ഒരു കമാനത്തെ താങ്ങിനില്ക്കുന്നു. ഇതിൽ എട്ടാമത്തെ വാക്ക് (ദുർഗ്ഗ-ദുർഗ്ഗാഷ്ടമി) ജ്ഞാനത്തിൻെറ പുത്രിയാണ്. സപ്തപ്രാണങ്ങൾ ആർജ്ജിച്ച് (സപ്തരശ്മികൾ) മസ്തിഷ്കത്തിൽ സംഭരിച്ചുവെച്ച മധുജ്ഞാനം, വാഗ്രൂപത്തിൽ സ്രവിക്കുന്നു. ഗുഹയിൽ വെച്ച 'ഗോ'ക്കളാകുന്ന സപ്തരശ്മികളെ ആ 'സരമ' എന്ന നാഗ മാതാവ് പുറത്തുവിടുന്നു. ദുർഗ്ഗ എന്ന സമൃദ്ധിദേവതയുടെ വിജയസ്തംഭങ്ങളിൽ എട്ടാമത്തെതായ വാക്കിനെ നാം 'സരസ്വതി'യായി ആരാധിക്കുന്നു. ബുധ്ന എന്നാൽ പാത്രത്തിൻെറ അടിഭാഗം. ഊർദ്ധ്വബുധ്ന എന്നാൽ പാത്രം കമഴ്ത്തി വെച്ചിരിക്കുന്നു.




ചമസത്തിൽ മധുപോലെ കപാലത്തിൽ വിവിധശാസ്ത്രശാഖകളിൽ നിന്നു ശേഖരിച്ച ജ്ഞാനം ഇരിക്കുന്നു. ആ ജ്ഞാനം യശസ്സായി എങ്ങും പരക്കുന്ന വിശ്വരൂപമാണ്. ഏഴേഴായി വിഭജിക്കപ്പെട്ട പ്രാണങ്ങളാകുന്ന മരുത്തുക്കൾ ശബ്ദ വിജ്ഞാനത്താൽ വിവിധശാസ്ത്രശാഖകളിലെ സാരം (സത്ത്) ശേഖരിച്ച് മസ്തിഷ്കത്തിൽ എത്തിക്കുന്നു. മസ്തിഷ്കപാർശ്വങ്ങളിൽ ഇരിക്കുകയും പരിസ്പന്ദാത്മകമായിരിക്കയും ചെയ്യുന്ന പ്രാണങ്ങൾ തന്നെയാണ് മധു ശേഖരിച്ച തേനീച്ചകൾ. ബ്രഹ്മവുമായി സംവാദം ചെയ്യുന്നവളായി, അവരിൽനിന്നു ജനിച്ച അഷ്ടമിയാണ് വാഗ്ദേവത എന്ന ബ്രഹ്മാനി, (അമൃതസുരഭി എന്ന അക്ഷയ പാത്രത്തെക്കുറിച്ച് സൗന്ദര്യലഹരിയുടെ 8-ാം ശ്ലോകത്തിൻെറ വ്യാഖ്യാനത്തിൽ പറഞ്ഞത് വായിക്കുക: Ref. പത്മസിന്ധു. മാതൃഭൂമി ഗ്രന്ഥവേദി പേജ് 98-103)

4. ഇമാവേവ ഗൗതമ ഭരദ്വാജൗ, അയമേവ ഗൗതമഃ
അയം ഭരദ്വാജഃ ഇമാവേവ വിശ്വാമിത്ര ജമദഗ്നി,
അയമേവ വിശ്വാമിത്രഃ അയം ജമദഗ്നിഃ ഇമാവേവ വസി
ഷ്ഠകശ്യപൗ, അയമേവവസിഷ്ഠഃ അയം കശ്യപഃ വാഗേ
വാത്രിഃ വാചാ ഹ്യന്നമദ്ധ്യതേ, അത്തിർഹവൈ നാമൈ
തദ്യദത്രിരിതിഃ സർവ്വസ്യാത്താഭവതി, സർവ്വമസ്യാന്നം ഭവ-
തി യ ഏവം വേദ. ഇതി ദ്വിതീയം ബ്രാഹ്മണം.

**ഇവ ഗൗതമ ഭരദ്വാജന്മാരാണ്; ഇത് ഗൗതമൻ, ഇത് ഭരദ്വാജൻ, ഇവ വിശ്വാമിത്ര ജമദഗ്നിമാരാണ്; ഇത് വിശ്വാമിത്രൻ, ഇതു ജമദഗ്നി; ഇവ വസിഷ്ഠ കശ്യപന്മാരാണ്; ഇത് വസിഷ്ഠൻ, ഇതു കശ്യപൻ. വാക്ക് അത്രിയാണ്. വാക്കിനാലാണ് അന്നം ഭുജിക്കപ്പെടുന്നത്. ഏതാണോ അത്രി അവൻ 'അത്തു'ന്നതിനാലാണ് ആ നാമം.**

ഇപ്രകാരം അറിയുന്നവൻ സർവ്വാന്നത്തിനും അത്താവായി ഭവിക്കുന്നു. സർവ്വവും അവൻെറ അന്നമായി ഭവിക്കുന്നു.

ജ്ഞാനമധു നിറച്ച ചമസമാകുന്ന അക്ഷയപാത്രത്തിനു ചുറ്റും ഇരിക്കുന്നവരും, ആ ജ്ഞാനമധു സമ്പാദിച്ചവരുമായ സപ്തർഷികളുടെ പേര് പറയുന്നു.

| | | |
|---|---|---|
| ഗൗതമൻ, ഭരദ്വാജൻ | = | 2 ശ്രോത്രങ്ങൾ. |
| വിശ്വാമിത്രൻ, ജമദഗ്നി | = | 2 ചക്ഷുക്കൾ. |
| വസിഷ്ഠ, കശ്യപന്മാർ | = | 2 നാസാദ്വാരങ്ങൾ. |
| അത്രി | = | ഭക്ഷണത്തെ അത്തുന്നവൻ (വിഴുങ്ങുന്നവൻ) ആയ രസന (നാവ്). |

ആ രസന അഥവാ നാവുതന്നെയാണ് എട്ടാമത്തെ വാക്ക്. വിഴുങ്ങുന്നതും (പ്രലയം) പുറത്തു പ്രസരിക്കുന്നതും (പ്രഭവം) രസനയുടെ കർത്തവ്യമാണ്. സർവ്വവും തന്നിൽ വിലയിപ്പിക്കയും, സർവ്വവും തന്നിൽനിന്നു പ്രഭവിപ്പിക്കയും ചെയ്കയാൽ വാക്ക് അഥവാ രസന എന്ന അഷ്ടമി ബ്രഹ്മമാണ്; ബ്രഹ്മാണിയാണ്!

## ബ്രാഹ്മണം 3 മൂർത്താമൂർത്ത ബ്രാഹ്മണം

1. ദ്വേ വാവ ബ്രഹ്മണോ രൂപേ, മൂർത്തം ചൈവാമൂർത്തം
   ച, മർത്ത്യം ചാമൃതം ച, സ്ഥിതം ച യഞ്ജ സഞ്ജ ത്യഞ്ജ.

ബ്രഹ്മത്തിന് രണ്ടു രൂപമുണ്ട്. മൂർത്തവും അമൂർത്തവും. ഒന്ന് മർത്ത്യരൂപം, മറ്റേത് അമൃതരൂപം.

ഒന്ന് സ്ഥിരം, മറ്റേത് യത്; ഒന്ന് സത്, മറ്റേത് ത്യത്.

മൂർത്തം, അമൂർത്തം എന്ന പദങ്ങൾ ഒന്ന് മൂർത്തിമത്തായ ഒരു രൂപത്തോടുകൂടിയ സഗുണബ്രഹ്മൻ, മറ്റേത് അരൂപമായ അമൂർത്തമായ നിർഗ്ഗുണബ്രഹ്മം എന്ന് രണ്ടുരൂപങ്ങളെ കാണിക്കുന്നു. 'വിഗത സർവ്വോപാധി വിശേഷം സമ്യഗ്ദർശനവിഷയം അജമജരമമൃതം അഭയം, വാങ്മനയോരപ്യവിഷയ മദ്വൈതം ത്വാത് നേതിനേതി ഇത് നിർദ്ദേശിതേ' എന്ന് ശങ്കരൻ. നേതി നേതി എന്ന അപോഹനംകൊണ്ട് നിർദ്ദിഷ്ടമാകുന്ന ഈ നിർഗ്ഗുണബ്രഹ്മംപോലും 'അവധാരണം'ചെയ്യപ്പെടുന്നുണ്ട്. അതിനും അപ്പുറത്ത് അറിയപ്പെടാത്ത ഒരു ബ്രഹ്മത്തെയാണ് അതിനാൽ 'അവിജ്ഞാത'മെന്നു പറയാവുന്നത്.

മൂർത്തമായ ബ്രഹ്മം മരണധർമ്മം (നാശം) ഉള്ളതാണ്. അമൂർത്തം അമൃതമാണ്. മൂർത്തമായ ബ്രഹ്മം സ്ഥിതി എന്ന ധർമ്മം ഉള്ളതാണ്. സ്ഥിതി ഉണ്ടാവുമ്പോൾ അത് പരിച്ഛിന്നവും, (വിഭജിക്കപ്പെട്ടത്) ഇടയ്ക്ക് ഗതിയോടും ഇടയ്ക്ക് നിന്നും ഉള്ളതുമാണ്. (നേരത്തെ മദ്ധ്യമവേഗതയുള്ള സൈനാപ്ടിക് ട്രാൻസ്മിഷനെ പറഞ്ഞതുപോലെ) 'യത്' എന്നാൽ അതിനു വിപരീതമായി അപരിച്ഛിന്നവും സർവ്വവ്യാപിയുമാണ്. അതിൻെറ വ്യാപനം ദ്രുതമായി ഒരു നൊടിയിൽ നടക്കും. 'സത്' എന്ന വിശേഷമായ അസാധാരണധർമ്മംകൊണ്ടു പറയപ്പെട്ട പ്രകാശംപോലും മൂർത്തത്തിൽ പെടുന്നു. ത്യത് എന്നാൽ സത്തിനു വിപരീതമായി, സത്ത്പോലും ത്യജിക്കപ്പെട്ടിരിക്കയാൽ, സർവ്വദാ പരോക്ഷമായി



മാത്രം അഭിധാനം ചെയ്യാൻ അർഹമായ 'കൃഷ്ണം' എന്ന പ്രകാശംപോലും പ്രവേശിക്കാത്ത അവസ്ഥയാണ്. അനന്തമായ ആ തമോദ്വാരത്തിൽ പ്രകാശം പോലും 'അന്ന'മായി വിഴുങ്ങപ്പെടുന്നു.

2. തദേതൻ മൂർത്തം യദന്യ ദ്വായോശ്ചാന്തരിക്ഷാ-
   ച്ച; ഏതൻ മർത്ത്യം, ഏതത് സ്ഥിതം, ഏതത് സത്;
   തസ്യൈ തസ്യ മൂർത്തസ്യ, ഏതസ്യ മർത്ത്യസ്യ, ഏതസ്യ
   സ്ഥിതസ്യ, ഏതസ്യ സത ഏഷ രസോ യ
   ഏഷ തപതി, സതോ ഹ്യേഷരസഃ

ഏതു വായുവിൽനിന്നും അന്തരിക്ഷത്തിൽനിന്നും അന്യമായി, മൂർത്തവും മർത്ത്യവും സ്ഥിതവും ആയിരിക്കുന്നുവോ, ആ മൂർത്തവും മർത്ത്യവും സ്ഥിതവും ആയ സത്തിൻെറ രസം ആണ് തപിക്കുന്നത്. അതാണ് സത്തിൻെറ രസം.

മൂർത്തം എന്നാലെന്ത്? ശങ്കരൻ നിർവ്വചിക്കുന്നു. "മൂർച്ഛിതമായ അവയവങ്ങളോടുകൂടിയതും, അവയവങ്ങൾ ഒന്ന് ഒന്നിൽ അനുപ്രവേശം ചെയ്യതും, ഘനം ഉള്ളതും സംഹതവുമായ വസ്തുവാണ് മൂർത്തം; ഈ ഘനവസ്തു വായു, അന്തരീക്ഷം എന്നീ വസ്തുക്കളിൽനിന്ന് വ്യതിരിക്തമായിരിക്കുന്നു. അതിനാൽ അത് പൃഥ്വി മുതലായ മൂർത്തികളെ കുറിക്കുന്നു."

ഇങ്ങനെ ഘനവസ്തു ആകയാലാണ് 'മൂർത്തം' മരണധർമ്മമുള്ള 'മർത്ത്യം' ആയിരിക്കുന്നത്. അതിനെ 'പരിച്ഛിന്ന'മാക്കാൻ സാധിക്കും. അതിനാൽ അത് 'മർത്ത്യ'മാണ്; മൂർത്തത്വംകൊണ്ട് മർത്ത്യത്വവും, മർത്ത്യത്വംകൊണ്ട് സ്ഥിതത്വവും, സ്ഥിതത്വംകൊണ്ട് അത് 'സത്ത്' എന്ന അവസ്ഥയും സംജാതമാകുന്നു എന്ന് ശങ്കരൻ പറയുന്നു. ഈ 4 ധർമ്മങ്ങൾ പരസ്പരം വിരുദ്ധമല്ലാതെ ഇരിക്കുന്ന കാലത്തോളം ഒന്ന് ഒന്നിൻെറ കാര്യവും കാരണവും (ഹേതുഹേതുമദ്ഭാവം) ആയി ദർശിക്കാൻ നമുക്കു സാധിക്കുന്നു. ഭൂതത്രയങ്ങളെ (അഗ്നി, ജലം, അന്നം) ഈ ചതുഷ്ടയ ധർമ്മവിശേഷണങ്ങളാൽ വിശിഷ്ടമാക്കിയതാണ് ബ്രഹ്മത്തിൻെറ മൂർത്തരൂപമായ ബ്രഹ്മാണ്ഡം. ഈ നാലു ധർമ്മത്തിൽ ഒന്നിനെ ഗ്രഹിച്ചാൽ, മറ്റേ മൂന്നിനെയും ഗ്രഹിക്കുന്നു. ഇപ്രകാരം മൂർത്തമായി 'ഗ്രഹി'ക്കാവുന്ന എല്ലാ 'ഗ്രഹ'ങ്ങളുടെയും (മൂർത്തം, മർത്ത്യം, സ്ഥിതം, സത്) രസം അഥവാ 'സാരിഷ്ഠ'മായിരിക്കുന്നത് സവിതാവാണ് എന്ന് ശങ്കരൻ പറയുന്നു. 'സത്യ'മായ ഭൂതത്രയത്തിൻെറ രസമായ സവിതാവിൻെറ മണ്ഡലം തപിക്കുന്നു. സാരിഷ്ഠവും തപനശീലവും സത്യവുമായ ആ സവിതാവുപോലും 'മൂർത്ത'മാണ്. 'തത്ത്വാധിദൈവികം കരണം മണ്ഡലസ്യാഭ്യന്തരം തദ്വക്ഷ്യാമഃ' (ആധിദൈവികവും സൂര്യമണ്ഡലത്തിൻെറ അന്തർഭാഗത്തുള്ളതുമായ കരണത്തെ ഞാൻ പിന്നീടു പറയാം) എന്നു പറഞ്ഞാണ് ഈ ശ്ലോകത്തിൻെറ വ്യാഖ്യാനം ശങ്കരൻ അവസാനിപ്പിക്കുന്നത്.

അന്നം, അഗ്നി, ജലം എന്നീ 3 ഭൂതങ്ങളുടെ സംഘാതമായ ഘനവസ്തുക്കൾ (വിഭാജ്യം)divisible, ഓരോ വിഭാജ്യവും ഒന്നിനൊന്നിൽ പ്രവേശിക്കുന്നത് (Parts super imposed), ഘനം(weight) ഉള്ളത്, സംഹതം (complex - compounds) എന്നീ

ഗുണങ്ങളാൽ മൂർത്തം (visible - with shape) ആയിരിക്കുന്ന 'solid' ആണ്. അതുകൊണ്ട്, അവയെ ചെറുത് ചെറുതായ ഘടകങ്ങളായി വിഭജിക്കാനും നശിപ്പിക്കാനും സാധിക്കും; അവ മർത്ത്യം (destructable) ആണ്; മർത്ത്യം ആയ വസ്തുക്കൾ പരിച്ഛിന്നങ്ങളും (divisible) ഗതിപൂർവ്വകങ്ങളും (Movement, Velocity) ഇടയ്ക്ക് ചലനമില്ലാതിരിക്കുന്നവയും (Inertia) ഇടയ്ക്ക് പിന്നിലേക്കു ചലിക്കുന്നവയും (വക്രം — Retrograde) ആകയാൽ, അവ "സ്ഥിത"ങ്ങൾ എന്നു പറയുന്നു. അവയ്ക്ക് മന്ദഗതി, ദ്രുതഗതി, മദ്ധ്യമഗതി എന്ന 3 വിധം ചലനങ്ങൾ സംഭവിക്കുന്നു. ഈ സ്ഥിതിസ്വഭാവംകൊണ്ട്, അന്നം അഗ്നി, ജലം എന്നിവയുടെ സംഘാതമായ ഗ്രഹവ്യൂഹത്തെ നാം 'സത്യം' എന്നു വിളിക്കുന്നു. ഈ സത്യത്തെ, ഗ്രഹങ്ങളുടെ അന്യോന്യവ്യഭിചാരിധർമ്മംകൊണ്ടും, ഒന്നിൻെറ സാമീപ്യം മറ്റൊന്നിൻെറ ചലന നിയന്ത്രണഹേതുവാകയാലും ഗ്രഹിക്കാൻ ശാസ്ത്രജ്ഞർക്കു സാധിക്കുന്നു. ഈ 4 ധർമ്മങ്ങളിൽ (മൂർത്തം, മർത്ത്യം, സ്ഥിതം, സത്) ഏതെങ്കിലും ഒന്നിനെ അറിഞ്ഞാൽ മറ്റു മൂന്നു ധർമ്മവും അറിയാം.

1. മൂർത്തമായ ഒരു വസ്തുവിനെ വീണ്ടും വീണ്ടും വിഭജിക്കാം, അതിന് ഗതി അഥവാ ചലനമുണ്ട്. ചലനം സത്തായ ഊർജ്ജമാണ്, പ്രകാശമാണ്. അതിനാൽ സർവ്വമൂർത്തവസ്തുക്കളിലും (ജലത്തിലും അന്നത്തിലും അഗ്നിയിലും) പ്രകാശമുണ്ട്.

2. മറിച്ച് പ്രകാശത്തെ ഗ്രഹിച്ചാൽ പ്രകാശത്തിൻെറ (രശ്മിയുടെ) സ്ഥിത ധർമ്മം (ഗതി, ഗത്യാഭാവം), പ്രകാശരശ്മിയുടെ അവസാനം എന്ന തമോദ്വാരം എന്ന മരണം (മർത്ത്യം), മർത്ത്യധർമ്മമുള്ളതിനാൽ പ്രകാശംപോലും മൂർത്തമാണെന്ന അറിവ്. (പ്രകാശരശ്മി 'കണ'രൂപമാകയാൽ മൂർത്തമാണ്).

3. a ഒരു വസ്തുവിൻെറ ഗതിയെ ഗ്രഹിച്ചാൽ ഗതിയിൽനിന്ന് ഊർജ്ജത്തെ ഗ്രഹിക്കാം. ഊർജ്ജം കണതരംഗസ്വരൂപമുള്ള മൂർത്തമാണെന്നു ധരിക്കാം, മൂർത്തമാകയാൽ പ്രകാശം മർത്ത്യമാണ്, അതിനെ വിഴുങ്ങുന്ന തമസ്സുണ്ട് എന്നു ഗ്രഹിക്കാം.

b. ഗതിയുള്ള വസ്തുക്കളെല്ലാം നശിക്കുന്നതായി (ജീവജാലങ്ങൾ) കാണുന്നതിനാലും, അവ മൂർത്തവസ്തുക്കളാകയാലും, അവയുടെ ചലനവും ഊർജ്ജം കൊണ്ടാണെന്ന് ഗ്രഹിക്കാം.

4. മരണമുള്ള വസ്തുക്കളെല്ലാം, സ്ഥിതികാലത്ത് സ്ഥാവരജംഗമങ്ങളായും മൂർത്തങ്ങളായും കാണപ്പെടുന്നു. അതിനാൽ അവയിലും ഊർജ്ജം ഉണ്ടാവണം.

ഇങ്ങനെയാണ് ഒന്നിനെ അറിഞ്ഞാൽ മറ്റൊന്നിനെ അറിയുന്നത്. ഗ്രഹങ്ങളുടെ സാരമായ, സത്തായ ഊർജ്ജം അവയുടെ സത്തായ സവിതാവാണെന്നും, സൗരോർജ്ജമാണ് സൗരയൂഥത്തെ ചലിപ്പിക്കുന്നതും ചലിപ്പിക്കാതെ സ്ഥിതിചെയ്യിക്കുന്നതും, പ്രവർത്തിപ്പിക്കുന്നതും, നശിപ്പിക്കുന്നതും എന്നും ഉപനിഷദ് ഋഷിയും ഭാഷ്യകാരനായ ശങ്കരനും അറിഞ്ഞിരുന്നു. $E = MC^2$ എന്ന ഗണിതസമവാക്യത്തിൻെറ വ്യാഖ്യാനമാണിത്.

'രസ'ത്തെ (പ്രകാശത്തെ) അറിയുന്ന 'രസന' എന്ന മധുജ്ഞാനം എന്ന അഷ്ടമിയായ ഈ വാക്കും രസമയിയായി, മധുമയിയായിരിക്കുന്നു.



3. അയാമൂർത്തം വായുശ്ചാന്തരിക്ഷം ച; ഏതദമൃതം, ഏതദ്യത്, ഏതത്യത്; തസ്യൈതസ്യാമൂർത്തസ്യ, ഏതസ്യാമൃതസ്യ, ഏതസ്യ യത; ഏതസ്യത്യസ്യൈഷ രസോ യ ഏഷ ഏതാസ്മിൻ മണ്ഡലേ പുരുഷഃ ത്യസ്യ ഹ്യേഷ രസഃ ഇത്യധിദൈവതം.

ഇനി അമൂർത്തം: വായുവും അന്തരിക്ഷവും അമൃതം. അതാണ് യത്; അതാണ് ത്യത്; ഈ അമൂർത്തത്തിൻെറ, അമൃതത്തിൻെറ, യത്, ത്യത് എന്നിവയുടെ രസമാണ് മണ്ഡലത്തിൽ ഇരിക്കുന്ന പുരുഷൻ. അതാണ് രസം.

അഗ്നി, ജലാ,ന്നങ്ങൾക്കുശേഷം അവശേഷിച്ച വായു, ആകാശം എന്നിവ അമരണധർമ്മത്തോടും, മൂർത്തമല്ലായ്കയാൽ അമൂർത്തമായും നശിക്കാതെ ഇരിക്കുന്ന നിത്യവസ്തുക്കളാണ്. സ്ഥിതിക്കു വിപരീതമായ 'വ്യാപ്തി' ശീലമാണ് അവയ്ക്കുള്ളത്. അത് അവിഭാജ്യമാണ്, പരോക്ഷമായി മാത്രം അറിയാവുന്നവയാണ്. അമൂർത്തം, അമൃതം, വ്യാപ്തി, പരോക്ഷാനുഭൂതി എന്ന നാലു സ്വഭാവങ്ങളാൽ ഗ്രഹിക്കാവുന്ന വായു, ആകാശം എന്നിവയുടെ രസമാണ് ആദിത്യ മണ്ഡലാന്തർഗ്ഗതമായി, ഹിരണ്യഗർഭൻ എന്ന കരണാത്മകപുരുഷനായി ഇരിക്കുന്ന സൗരോർജ്ജം.

അമൂർത്തമായ വായുവിൻെറയും ആകാശത്തിൻെറയും രസമാണ് ഹിരണ്യഗർഭലക്ഷണത്തോടുകൂടിയ സൗരതേജസ്സ്. അവ്യാകൃതമായ ആ തേജസ്സിൽ നിന്നാണ് ആ ഭൂതദ്വയങ്ങൾ വ്യാകൃതമായത്. വ്യാകൃതമായ ആ ഭൂതങ്ങളുടെ സാരം അവ്യാകൃതമായ സൂക്ഷ്മതേജസ്സാണ്. അത് ആദിത്യൻെറ അന്തർഭാഗത്തെ മണ്ഡലത്തിൽ ഇരിക്കുന്നു. അമൂർത്തമായ വായുവിൻെറയും ആകാശത്തിൻെറയും സാരമായ ഹിരണ്യഗർഭപുരുഷൻ, അവയെക്കാൾ സൂക്ഷ്മമാണ്; ആകയാൽ ദൃശ്യപുരുഷനല്ല; 'അമൂർത്ത'മാണ്.

ഹിരണ്യഗർഭമെന്ന വിജ്ഞാനാത്മാവ് അഥവാ ചേതന എന്ന രസമാണ് 'കാരണം' എന്നും, ആ കാരണത്തിൻെറ കാര്യമാണ് പ്രപഞ്ചം എന്നും ഒരു ദർശനം പറയുന്നു. ആ തേജസ്സിൽനിന്ന്, വായുവിൻെറയും അന്തരിക്ഷത്തിൻെറയും കർമ്മങ്ങൾ ഉത്ഭവിക്കുന്നു. പ്രകാശ, നാദ കണതരംഗങ്ങളെ വ്യാപിപ്പിക്കുക എന്നതാണ് ആകാശകർമ്മം; ചലനമാണ് വായുകർമ്മം. ഇതു രണ്ടും (വ്യാപ്തി, ചലനം) സൗരതേജസ്സിൽനിന്നാണ് ഉണ്ടാവുന്നത്. വായ്വാകാശങ്ങളുടെ വ്യാപ്തി, ചലനം എന്നീ കർമ്മങ്ങളാൽ മറ്റു ഭൂതങ്ങളുടെ കർമ്മങ്ങൾ സംഭവിക്കുന്നു. അങ്ങനെ ക്രമേണ പഞ്ചഭൂതങ്ങളെ താന്താങ്ങളുടെ കർമ്മഫലമായി സൃഷ്ടിക്കുന്നതിനാൽ 'രസ'ത്തെ കാരണമെന്നു പറയുന്നു.

മൂർത്തിയുടെയും രസത്തിൻെറയും അതുല്യത്വംകൊണ്ട് ഇതു ശരിയല്ല എന്ന് മറ്റൊരു കൂട്ടർ പറയുന്നു. മൂന്ന് സ്ഥൂലഭൂതങ്ങളുടെ രസവും സൂര്യമണ്ഡലത്തിൽത്തന്നെ ഇരിക്കുന്നതിനാലാണ് സൂര്യമണ്ഡലം ഒരു മൂർത്തിരൂപത്തിൽ നാം കാണുന്നത്; മൂർത്തിരൂപത്തിൽ സൂര്യമണ്ഡലം ദൃശ്യമാകയാൽ അമൂർത്തമായ രസം ഉള്ളിലുണ്ടായിട്ടും, സൂര്യൻ മൂർത്തിഗുണങ്ങളുള്ളവനാണ്. അചേതനമായ 'മൂർത്തി'യുടെയും, സചേതനമായ അമൂർത്തരസത്തിൻെറയും സമാനജാതീയസ്വഭാവങ്ങൾ സൂര്യനിലുണ്ട്. എപ്രകാരം, മൂർത്താമൂർത്തങ്ങളെ ചതുഷ്ടയ

ധർമ്മങ്ങളോടുകൂടി വിഭജിച്ചുവോ, അതേപോലെ, രണ്ടിൻെറയും രസങ്ങളെയും വിഭജിക്കാം എന്ന 'അർദ്ധ'ജരതീയ ന്യായം എന്ന വാദം ചിലർ ഉന്നയിക്കുന്നു.

സൂര്യമണ്ഡലം = മൂർത്തം = അമൂർത്തം

മൂർത്തം = മർത്ത്യം, സ്ഥിതം, സത്.

അമൂർത്തം = അമൃത്, യത്, ത്യത്.

∴ സൂര്യമണ്ഡലം = മൂർത്താമൂർത്തം, മർത്ത്യാമൃതം, സ്ഥിതയത്, സത്ത്യത്.

ഒരേ സമയം മർത്ത്യവും അമൃതവും (മരിച്ചതും, മരിക്കാത്തതും) ആയ ഷ്റോഡിംഗറുടെ പൂച്ചയെ നമുക്ക് അനുസ്മരിക്കുക.

മണ്ഡലത്തിലെ മൂർത്തരസവും ചൈതന്യമാണോ എന്ന പൂർവ്വപക്ഷത്തിൻെറ ചോദ്യത്തിന് സർവ്വത്ര, മൂർത്താമൂർത്തങ്ങളിൽ ബ്രഹ്മരൂപമായ ചൈതന്യമാണിരിക്കുന്നതെന്ന് ശങ്കരൻ മറുപടി പറയുന്നു.

4. അഥാദ്ധ്യാത്മം ഇദമേവ മൂർത്തം യദന്യത്
പ്രാണാശ്ച, യശ്ചായമന്തരാത്മന്നാകാശഃ
ഏതന്മർത്ത്യം, ഏതസ്ഥിതം, ഏതത് സത്;
തസ്യൈ തസ്യ മൂർത്തസ്യ, ഏതസ്യ മർത്ത്യസ്യ, ഏതസ്യ
സ്ഥിതസ്യ ഏതസ്യ സത ഏഷ രസോ യച്ചക്ഷുഃ
സ തോ ഹ്യേഷ രസഃ

ഇനി അദ്ധ്യാത്മം. മൂർത്തരൂപം ഇതാണ്.

ഏതൊന്ന് പ്രാണനിലും, അന്തരാത്മാവിലെ ആകാശത്തിൽനിന്നും അന്യമായിട്ടുണ്ടോ അതാണ്. മർത്ത്യവും സ്ഥിതവും സത്തുമായ ഈ മൂർത്തവും മർത്ത്യവും സ്ഥിതവും സത്തുമായതിൻെറ രസം ഇരിക്കുന്നത് ചക്ഷുസ്സിലാണ്. അതാണ് രസം.

പ്രാണനെയും അന്തരാത്മാവിലെ ആകാശത്തെയും ഒഴിച്ചുനിർത്തിയ ത്രിവിൽകൃതമായ സ്ഥൂലശരീരത്തെയാണ് മൂർത്തവും, മർത്ത്യവും, സ്ഥിതവും സത്യവുമായ നമ്മുടെ അന്നമയശരീരം എന്നു പറയുന്നത്. അമൂർത്തമായ വായ്വാകാശങ്ങൾക്ക് ആധിദൈവതത്തിൽ എപ്രകാരം രസമായി ആദിത്യമണ്ഡലം ഇരിക്കുന്നുവോ അതുപോലെ മൂർത്തമായ അന്നങ്ങൾക്കു രസമായി അദ്ധ്യാത്മ ശരീരത്തിൽ ചക്ഷുസ്സ് ഇരിക്കുന്നു. പ്രഥമസംഭവനാകയാൽ ചക്ഷുഷമണ്ഡലത്തിലെ രസത്തിന് പ്രാഥമ്യം ഉണ്ട്. സൗരയൂഥത്തിൽ മറ്റു ഗ്രഹങ്ങളെക്കാൾ മുൻപുണ്ടായ ആദിദേവനാണ് സൂര്യൻ. അതുപോലെ ഭ്രൂണദശയിൽ ആദ്യം ഉണ്ടാവുന്ന ഇന്ദ്രിയമാണ് കണ്ണ്. (ശിരോഭാഗത്തുള്ള ഒരു ന്യൂറെക്ടോഡെർമ്മൽ ഇൻവാജിനേഷനിൽനിന്ന് താഴത്തെ ഭാഗം മസ്തിഷ്കമായും മുകളിലെ ഭാഗം കണ്ണായും രൂപമെടുക്കുകയാൽ കണ്ണും മസ്തിഷ്കവും ഒരേതരം കലകളാണ്.)

**ചക്ഷുഷീ ഏവ പ്രഥമേ സംഭവതഃ എന്ന് ശങ്കരൻ കണ്ണിൻെറ പ്രാഥമ്യം പറയുന്നു. തേജോ രസോ നിരവർത്തതാഗ്നി എന്ന ലക്ഷണംകൊണ്ട് തേജസ്സുള്ള കണ്ണ് ശരീരത്തിൻെറ രസമാണ്.**






ആദിത്യരശ്മി കടന്നുപോകുന്ന സൂര്യദ്വാരത്തിൻെറ പാതയിൽ നാലു മാദ്ധ്യമങ്ങൾ.

1. കോർണിയ എന്ന മുകൾഭാഗത്തെ നേർത്ത ചർമ്മം (അന്നമയം)

2. Aqueous humor എന്നുവിളിക്കുന്ന ജലരസം. ഈ ജലം രക്തത്തിൽനിന്ന് (രുദ്രമണ്ഡലം) ഉണ്ടാവുന്നു. രേഖാരൂപത്തിൽ കൃഷ്ണമണിക്കുചുറ്റും ചിലപ്പോൾ സീലിയറി പ്രോസസ്സിനെ ചുറ്റിക്കിടക്കുന്ന ഈ രക്തക്കുഴലുകൾ കാണുകയും ചെയ്യാം. മസ്തിഷ്കത്തിലെ കോറോയിഡ് പ്ലക്സസ് എന്ന രക്തവാഹിനികൾ മസ്തിഷ്കജലം (cerebro spinal fluid) ഉണ്ടാക്കുന്നതുപോലെയാണ് ഈ ജലം ഉണ്ടാക്കുന്നത്. ജലരസം ആദ്യം പിൻഭാഗത്തെ അറയിലും പിന്നീട് ഒരു വാൽവ് പോലെ പ്രവർത്തിക്കുന്ന ഐറിസ്സിൻെറ പ്രവർത്തനത്താൽ മുന്നിലെ അറയിലും എത്തുന്നു. (Posterior → anterior chamber)




**ജലരസത്തിൻെറ ജോലി കോർണിയ എന്ന മുകൾഭാഗത്തെ ചർമ്മത്തിനും, താഴെയുള്ള ലെൻസിനും പോഷകവസ്തുക്കൾ നല്കലാണ്.**

3. ലെൻസ് (കാചം)

4. വിട്രിയസ്: ജലമയവും സുതാര്യവും ജെല്ലിപോലുള്ളതുമായ വസ്തു.

**ഊർജ്ജം (പ്രകാശരശ്മി) രണ്ട് അന്നത്തെയും രണ്ട് ജലമണ്ഡലത്തെയും താണ്ടിയാണ് ന്യൂറൽറൈറ്റിന എന്നുവിളിക്കുന്ന അഗ്നിമണ്ഡലമായ പ്രതലത്തിൽ സ്പർശിക്കുന്നതും നാഡീകോശങ്ങളെ പ്രചോദിപ്പിച്ച് രൂപവും വർണ്ണവും ഉണ്ടാക്കുന്നതും.**

5. അഥാ മൂർത്തം പ്രാണശ്ച യശ്ചായമന്തരാത്മന്നാകാശ
ഏതദമൃതമേതദ്ധ്യദേതത്യത്തസ്യൈതസ്യാമൂർത്തസ്യ, ഏതസ്യാ
മൃതസ്യ, ഏതസ്യ യത; ഏതസ്യ ത്യസ്യൈഷ
രസോ യോ*f*യം ദക്ഷിണോക്ഷൻ പുരുഷഃ ത്യസ്യ ഹ്യേഷ രസഃ

ഇനി അതിൻെറ അമൂർത്തമായ രൂപം. പ്രാണനും അന്തരാത്മാവായ ആകാശവും അതാണ്. അമൃതവും, അസീമിതവും, ആദർശനീയവുമായതിൻെറ അമൃതവും അസീമിതവും അദർശനീയവുമായ രസം തന്നെയാണ് ദക്ഷിണമായ അക്ഷ പുരുഷൻ.

സൂര്യമണ്ഡലത്തിലിരിക്കുന്ന അമൃതവും അപരിച്ഛിന്നവും ആയ ഏതൊരു ഊർജ്ജം വായ്വാകാശവ്യാപ്തമായി പ്രപഞ്ചം നിറഞ്ഞിരിക്കുന്നുവോ ആ ഊർജ്ജത്തിൻെറ ഒരു രശ്മിതന്നെയാണ് അന്നജലമായ ശരീരത്തിലേക്ക് സൂര്യദ്വാരംവഴി പ്രവേശിച്ച്, ശരീരത്തിലെ നാഡീവ്യൂഹത്തെ പ്രചോദിപ്പിക്കുന്നത്. ആ അമൃതരസം പ്രവേശിക്കാത്തപക്ഷം കണ്ണിലെ നാഡീകോശങ്ങളും, കറുത്ത മെലനിൻ വർണ്ണരേണുക്കളും നിറഞ്ഞ കൃഷ്ണാഗ്നിമണ്ഡലം വെറും ജഡം തന്നെയാണ്. അത് പ്രവർത്തിക്കയില്ല.

സൂര്യദ്വാരത്തിൽ പ്രവേശിക്കുന്ന സൂര്യരശ്മിയെ അതിൻെറ തേജസ്സു കാരണം നേരെ നോക്കാൻപോലും നമുക്കു സാധിക്കയില്ല. അതിൻെറ ശക്തി കുറച്ചുകൊണ്ടുവരാനും അതിൻെറ അഗ്നിയിൽനിന്നു രക്ഷപ്പെടാനുമായിട്ടാണ് രുദ്രമണ്ഡലത്തിൻെറ മുൻവശത്തുള്ള കൃഷ്ണമണ്ഡലം (Ciliary body, Iris) കറു ത്തിരിക്കുന്നത്. ഈ കൃഷ്ണമണ്ഡലം ഒരു രക്ഷകനാണ്. അത് രശ്മിയെ, രശ്മി യുടെ അളവിനെ, നിയന്ത്രിക്കുന്നു. അകത്തുള്ള കൃഷ്ണമണ്ഡലം (Retina) ആകട്ടെ അഗ്നിമയമാണ്. ഇങ്ങനെ രണ്ടുതരം കൃഷ്ണമണ്ഡലങ്ങൾ (തമസ്സ്) കണ്ണിലുണ്ട്. അമൃതത്തെ മൃതമായും അമൂർത്തത്തെ മൂർത്തമായും അദർശ നീയത്തെ ദർശനീയമായും മാറ്റാനുള്ള ഒരു സംവിധാനമാണ് അത്.

എന്തേ ദക്ഷിണാക്ഷിയെ മാത്രം പറയാൻ? വലത്തെ കണ്ണിൽനിന്നു പുറപ്പെടുന്ന ജ്ഞാനം ഇടത്തെ മസ്തിഷ്കഭാഗത്തെത്തിയിട്ട് വാക്ക്, ഭാഷ, ലിപിയും അതിൻെറ ധ്വനിയും അർത്ഥവും ഗ്രഹിക്കൽ, ശാസ്ത്രീയവും വിശ്ലേഷണാത്മ കവും ആയ ബുദ്ധി, തർക്കചിന്ത, ഗണിതജ്ഞാനം എന്നിവയെ പ്രചോദിപ്പിക്കുന്നു. ജ്ഞാനയോഗിയുടെ ഈ 'ഉപകരണ'ങ്ങളെ ദക്ഷിണാക്ഷിയിൽ പതിച്ച സൂര്യ രശ്മി പ്രചോദിപ്പിക്കയാൽ അതിനെമാത്രം എടുത്തു പറയുന്നു. (മാണ്ഡൂക്യകാരി കയ്ക്കുള്ള 'പ്രജ്ഞാവൈശാഖം' ഭാഷ്യവും 'സൗവർണ്ണം' ഗീതാഭാഷ്യവും കാണുക).

6. തസ്യ ഹൈതസ്യ പുരുഷസ്യരൂപം. യഥാമാഹാരജനം
വാസോ യഥാ പാണ്ഡവാവികം യഥേന്ദ്ര ഗോപോ യഥാ-
ഗ്ന്യർച്ചിര്യഥാ പുണ്ഡരീകം യഥാ സകൃദ്വിദ്യുതം സകൃദ്വി-
ദ്യുത്തേവ ഹ വാ അസ്യ ശ്രീർഭവതി യ ഏവം
വേദാഥാത ആദേശോ നേതി നേതി ന ഹ്യേത
സ്മാദിതി നേത്യന്യത്പരമസ്ത്യഥ നാമധേയം സത്യസ്യ
സത്യമിതി പ്രാണാ വൈ സത്യം തേഷാമേവ സത്യം.



ഇനി ആ പുരുഷൻെറ രൂപം. മഞ്ഞൾനിറമുള്ള വസ്ത്രംപോലെയും, വെളുത്ത രോമനൂലുപോലെയും, ഇന്ദ്രഗോപമെന്ന ചുവന്ന പ്രാണിയെപ്പോലെയും, അഗ്നി നാളംപോലെയും, താമരപോലെയും, മിന്നൽപ്പിണർ പോലെയും ഇരിക്കുന്ന വൻെറ ശ്രീരൂപം. അതിനെ വേദങ്ങൾ 'ഇതല്ല, ഇതുമല്ല' എന്ന് ആദേശം ചെയ്യുന്നു. 'നേതി' എന്നതിൽക്കവിഞ്ഞ് അവനെ ഉപദേശിക്കാൻ സാധ്യമല്ല. അവൻെറ നാമധേയമാണ് 'സത്യത്തിൻെറ സത്യം' എന്നത്. പ്രാണൻ സത്യമാണ്. ആ സത്യത്തിൻെറയും സത്യമാണ് സത്യം.

സ്ഥൂലാർത്ഥത്തിലെടുത്താൽ ഇത് കണ്ണിലെ മണ്ഡലങ്ങളുടെയും മഹാ വിഷ്ണുവിൻെറയും രൂപമാണ് എന്ന് വ്യക്തമാകും. 'അക്ഷിനാരായണ' രൂപം!

മഞ്ഞവസ്ത്രം — ഇന്ദ്രമണ്ഡലം — Sclera
വെളുത്ത രോമനൂൽ—നാഡീവ്യൂഹം—Optic nerve
ഇന്ദ്രഗോപം—രുദ്രമണ്ഡലം—Vascular layer and choroid
അഗ്നിനാളം—കൃഷ്ണമണ്ഡലം—Neural Retina & Retinal pigment epithelium
മിന്നൽപ്പിണർ—സൂര്യരശ്മി (ആദിത്യൻ)—light ray
താമര—കണ്ണിൻെറ ആകെ രൂപം—Eye as whole—(ഇന്ദ്ര, രുദ്ര, അഗ്നി (കൃഷ്ണ) മണ്ഡലങ്ങൾ ഇതൾ ഇതളായി അടുക്കിയപോലെയുള്ള ചിത്രം നോക്കുക.)

ഈ സ്ഥൂലരൂപത്തിനപ്പുറത്തുള്ളതിനെ പല ദർശനങ്ങളും കണ്ടിട്ടില്ല. അതിനെക്കുറിച്ച് ശാങ്കരഭാഷ്യം പറയുന്നതെന്തെന്ന് നമുക്കു നോക്കാം.

മൂർത്താമൂർത്തവാസനാവിജ്ഞാനമയവും, അവയുടെ സംയോഗജനി തവും, വിചിത്രവും, പടം, ഭിത്തിചിത്രം, മായേന്ദ്രജാലം, മൃഗതൃഷ്ണ എന്നിവയോട് ഉപമിക്കാവുന്നതുമായ, സർവ്വവ്യാമോഹാസ്പദമായ ഈ ലിംഗത്തിൻെറ (ലക്ഷ ണത്തിൻെറ) രൂപം കണ്ടിട്ട് വൈനാശികന്മാർക്കിടയിലെ വിജ്ഞാനവാദികൾ 'ഇതു മാത്രമേ ഉള്ളു" എന്ന ഭ്രാന്തിയിൽ അകപ്പെട്ടിരിക്കുന്നു. നൈയായികരും വൈശേഷികരും പടത്തിലെ രൂപവർണ്ണങ്ങളാകുന്ന ഈ വാസനാരൂപങ്ങളെ ത്തന്നെ 'ആത്മദ്രവ്യ'ത്തിൻെറ ഗുണങ്ങളെന്നു കരുതുന്നു. സാംഖ്യന്മാർ ത്രിഗു ണവും സ്വതന്ത്രവും പ്രധാനത്തെ ആശ്രയിച്ചതുമായ മനസ്സ് പുരുഷാർത്ഥത്തിനാ യിട്ട്, ആത്മാവിനു വേണ്ടി, കാരണമായി പ്രവർത്തിക്കുന്നു എന്നഭിപ്രായപ്പെടുന്നു.

ഉപനിഷദമ്മന്യന്മാരെന്നു കരുതുന്ന ചിലർ ഒരു പ്രക്രിയയെ രചിക്കുന്നു: "മൂർത്തവും അമൂർത്തവും ആയ രാശികൾ ഏകമാണ്; പരമാത്മരാശിയാണ് ഉത്തമം; അവയുടെ അന്യോന്യം മദ്ധ്യമം; അജാതശത്രുവാൽ പ്രതിബോധിക്കപ്പെ ട്ടതും കർത്താവും ഭോക്താവും വിജ്ഞാനമയവും, വിദ്യ, കർമ്മം, പൂർവ്വപ്രജ്ഞ എന്നിവയുടെ സമുദായവും, പ്രയോക്താവുമായ കർമ്മരാശിയാണ് തൃതീയം. ഇത് പൂർവ്വോക്തമായ മൂർത്താമൂർത്തരാശിയുടെ സാധനം (മാർഗ്ഗം) ആണ്." പിന്നീട് അവർ താർക്കികരുമായി ഒരു സന്ധിചെയ്യുന്നു.

ലിംഗശരീരത്തെ (സൂക്ഷ്മലക്ഷണത്തെ) ആശ്രയിച്ചാണ് കർമ്മരാശി ഇരിക്കുന്നതെന്ന് ആദ്യം പറഞ്ഞ അവർ തന്നെ അത് സാംഖ്യത്വം (സാംഖ്യമതം) ആകുമെന്നു ഭയപ്പെട്ട്, വൈശേഷികപക്ഷത്തിലേക്കു മാറ്റുന്നു. പുഷ്പത്തെ ആശ്രയിച്ചിരിക്കുന്ന ഗന്ധം, പുഷ്പം, ഇല്ലാത്ത അവസ്ഥയിൽ പുഷ്പപുടത്തിൽ

നിന്നുണ്ടാക്കിയ തൈലാദികളിൽ ഇരിക്കുന്നതുപോലെ, ലിംഗശരീരത്തിന്റെ അഭാവത്തിലും സർവ്വകർമ്മരാശിയും പരമാത്മനിലിരിക്കുന്നു എന്ന് അങ്ങനെ വൈശേഷികരെപ്പോലെ സിദ്ധാന്തിക്കുന്നു. നിർഗുണമായ പരമാത്മനിൽ മറ്റെവിടുന്നോ വരുന്ന കർമ്മങ്ങൾകൊണ്ട് സഗുണത്വം ആരോപിക്കുന്നു. കർത്താ, ഭോക്താ, ബദ്ധൻ, മുഗ്ദ്ധൻ, വിജ്ഞാനാത്മാ മുതലായ 'വിശേഷണ'ങ്ങൾ ആരോപിക്കുന്നു. ഇങ്ങനെ വൈശേഷികചിന്തയെ അനുസരിക്കുന്നു. കർമ്മരാശി ഭൂതരാശിയിൽനിന്നു വരുന്നു; സ്വതവേ നിർഗ്ഗുണമായ പരമാത്മാവിൽ ഒരിക്കലും ഭൂതജന്യമായ കർമ്മമോ കർമ്മജന്യമായ അവിദ്യയോ വന്നുകൂടാത്തതാണ്. അതിനാൽ ഒരു മരുഭൂമി ഭൂമുഖത്തെ മുഴുവൻ വ്യാപിക്കാത്തതുപോലെ നിർഗ്ഗുണ പരമാത്മാവ് പൂർണ്ണമായും സഗുണമല്ല എന്ന് വീണ്ടും സാംഖ്യത്തിലേക്കു തിരിച്ചുവന്ന് സാംഖ്യചിന്തയെ അനുസരിക്കുന്നു.

ഇത് താർക്കികന്മാരുടെ മതവുമായി സമഞ്ജസമായി കാണുന്നതിനാൽ അതീവ രമണീയമായ ഒരു മതമാണെന്നവർ കരുതുന്നു. എന്നാൽ ഇത് ഉപനിഷദ്സിദ്ധാന്തത്തിനും സർവ്വന്യായത്തിനും വിരുദ്ധമാണ്.

ബ്രഹ്മത്തിന് അവയവങ്ങളുണ്ട് (വിഭജിക്കാം) എന്നു പറഞ്ഞാൽ അതിനർത്ഥം അതിന് സംസാരിത്വം, സംവ്രണത്വം, കർമ്മഫലം, ദേശസംസരണാനുപപത്തി എന്നീ ദോഷങ്ങളും ഉണ്ട് എന്നു സമ്മതിക്കലാണ്. ജീവാത്മാവ് അനിത്യമാണെന്നു പറഞ്ഞാൽ അതിനെ പരമാത്മാവുമായി ഏകത്വം സ്ഥാപിക്കുക അസാദ്ധ്യമാണ്.

ലിംഗശരീരം പരമാത്മാവിന്റെ ഒരു ഭാഗമാണെന്നു കല്പിക്കുന്നത്, ഘടം, കരകം, ഭൂഛിദ്രം എന്നിവയിൽ ഇരിക്കുന്ന ആകാശത്തെ കല്പിക്കുന്നതുപോലെയാണ്; അപ്പോൾ ലിംഗം ഇല്ലാതാവുമ്പോഴും വാസനകൾ അതേ പരമാത്മദേശത്തിൽ തന്നെ നില്ക്കുമെന്നും, അതിൽനിന്ന് അവിദ്യ ഭൂമിയിൽനിന്ന് മരുഭൂമിപോലെ എപ്പോൾ വേണമെങ്കിലും ഉണ്ടാവും എന്നുമാണർത്ഥം. വാസ്യദേശത്തുനിന്ന് വ്യതിരേകമായി വാസനകൾക്ക് മറ്റൊരു വസ്തുവിലേക്കോ ദേശത്തിലേക്കോ സഞ്ചരണം, മനസ്സുകൊണ്ടു സങ്കല്പിക്കാനും, അങ്ങനെ വരുമ്പോൾ സാദ്ധ്യമല്ല.

'കാമം, സങ്കല്പം, വിചികിത്സ (സംശയം)' എന്നിവ മനസ്സാണെന്നും 'ഹൃദയത്തിലാണ് സർവ്വരൂപവും' എന്നും 'അതു ധ്യാനിക്കുമ്പോലെയും സഞ്ചരിക്കുന്നപോലെയും തോന്നുന്നു' എന്നും, 'സർവ്വകാമവും ഹൃദയത്തെ ആശ്രയിച്ചിരിക്കുന്നു' എന്നും 'അവൻ സർവ്വഹൃദയശോകങ്ങൾക്കും അതീതനാണ്' എന്നും, ശ്രുതികൾ പറയുന്നു. ഈ ശ്രുതികൾക്കു വിപരീതമായ അർത്ഥത്തിലുള്ള കല്പന ന്യായമല്ല. ജീവാത്മാവ് പരമാത്മാവുതന്നെയാണ് എന്ന് ഈ ശ്രുതികൾ പറയുന്നു. ഇതാണ് സർവ്വോപനിഷത്തുക്കളും പറയുന്നത്. അതിനാൽ ശ്രുതിയുടെ അർത്ഥകല്പന ചെയ്യുന്നതിൽ കുശലരായിട്ടുള്ളവർ ഈ ഉപനിഷദാർത്ഥത്തിന് മറിച്ചു പറയരുത്.

രാശിത്രയങ്ങളുണ്ട് എന്നു വാദിക്കുന്നവരുടെ പക്ഷത്തിന് സമഞ്ജസമല്ല 'ദ്വേവാവ ബ്രഹ്മണോ രൂപേ' എന്ന അഭിപ്രായം. ബ്രഹ്മത്തിന്റെ രണ്ടു രൂപം എന്നതാകട്ടെ, മൂർത്തം, അമൂർത്തം എന്നിവയും അവയുടെ വാസനകളും ചേർന്നുണ്ടാക്കുന്ന പൂർവ്വോക്തമായ രൂപങ്ങളാണ്. അല്ലാതെ, ജീവാത്മ, പരമാത്മാക്കളല്ല. സ്ഥൂലം, സൂക്ഷ്മം, അവയുടെ വാസനകൾ എന്ന് രാശിത്രയങ്ങൾ വാദിക്കുന്ന പക്ഷം അത് കുറെക്കൂടി ഉചിതമായിരിക്കും.



മൂർത്തവും അമൂർത്തവും പരമാത്മന്റെ രൂപങ്ങളാണ് എന്നും വാസനകൾ അവയിൽ ഒന്നിനു മാത്രമേ ഉള്ളൂ എന്നും പറയുന്നത് അർത്ഥരഹിതമാണ്. അതിനാൽ വേദാർത്ഥം അറിയാതെ, സ്വചിന്ത പ്രഭാവംകൊണ്ട് കല്പിച്ചു പറയുന്നതെല്ലാം, അക്ഷരബാഹ്യമാണ്. (അവ അസത്യങ്ങളാണെന്ന്, വരും തലമുറ കണ്ടുപിടിക്കും.) സത്യം നിരപേക്ഷമാണ്. അത് ഒരു പ്രാമാണ്യത്തെയും ആശ്രയിക്കാതെ നിലനില്ക്കും.

ഇപ്രകാരം രാശിത്രയകല്പനയെ തള്ളിക്കളയാം. ഒരേ ഒരു രാശിയേ ഉള്ളൂ. ദക്ഷിണാക്ഷി പുരുഷൻ എന്നു പറയുമ്പോൾ അദ്ധ്യാത്മത്തിലിരിക്കുന്ന ലിംഗാത്മാവിനെയും "ഏതസ്മിൻ മണ്ഡലേ പുരുഷ" എന്ന് സൂര്യമണ്ഡലാന്തർഗ്ഗതമായ പുരുഷനെ പറയുമ്പോൾ ആധിദൈവികമായ ലിംഗാത്മാവിനെയും ആണ് പറയുന്നത്. അദ്ധ്യാത്മവും ആധിദൈവികവുമായിരിക്കുന്ന ആ സൂക്ഷ്മമായ രസം ഒന്നുതന്നെയാണ്; രണ്ടല്ല.

സ്ഥൂലം = ബ്രഹ്മം

സൂക്ഷ്മം = ബ്രഹ്മം.

∴ സ്ഥൂലം = സൂക്ഷ്മം.

രണ്ടും ഒന്നാണ്; ഊർജ്ജത്തിന്റെ രണ്ടു ഭാവങ്ങളാണ് അവ,

സർവ്വവിശേഷണങ്ങളെയും "നേതി"എന്ന് അപോഹനം ചെയ്താൽ മാത്രമെ ബ്രഹ്മനിർദ്ദേശം ചെയ്യാനാവുകയുള്ളൂ. നാമമോ രൂപമോ കർമ്മമോ ഭേദമോ ജാതിയോ ഗുണമോ ഇല്ലാത്ത ബ്രഹ്മത്തെ നിർദ്ദേശിക്കാൻ വാക്കിനു സാധിക്കാത്തത്, ശബ്ദപ്രവൃത്തി മേല്പറഞ്ഞവയിൽക്കൂടി ആകയാലാണ്. എങ്കിലും അദ്ധ്യാരോപിതമായ നാമരൂപകർമ്മദ്വാരേണ "വിജ്ഞാനമാനന്ദം ബ്രഹ്മഃ" എന്ന് ബ്രഹ്മനിർദ്ദേശം ചെയ്യാൻ വാക്കിനാൽ ശ്രമിക്കുന്നു. എന്നിരുന്നാലും നിരസ്ത സർവ്വോപാധിവിശേഷമായ അതിനെ നിർദ്ദേശിക്കാനാവുന്നില്ല. അതിനാൽ 'ഇതല്ല, ഇതല്ല, ഇതുമല്ല' എന്ന് നിർദ്ദേശിക്കേണ്ടിവരുന്നു.

"ന, ന" എന്ന രണ്ടു നിഷേധങ്ങളെക്കൊണ്ട് പ്രകൃതമായ ബ്രഹ്മദ്വയത്തെ പ്രതിഷേധിക്കുമ്പോൾ മൂർത്തവുമല്ല, അമൂർത്തവുമല്ല എന്നു വരും.

ഇവിടെ ശങ്കരൻ അതിപ്രധാനമായ ഒരു വാക്യം പറയുന്നു. "യദാ തു സർവ്വദിക്കാലാദി വിവിദിഷാ നിവർത്തിതാ സ്യാത് സർവ്വോപാധി നിരാകരണദ്വാരേണ തദാ സൈന്ധവഘനവദേ കരസം പ്രജ്ഞാനഘനമനന്തരമബാല്യം സത്യസ്യ സത്യമഹം ബ്രഹ്മസ്മേതി സർവ്വതോ നിവർത്തതേ വിവിദിഷാ, ആത്മന്യേ വാവസ്ഥിതാ പ്രജ്ഞാ ഭവതി."

**സ്ഥൂലപ്രപഞ്ചം, അതിനെ സീമിതമാക്കുന്ന ദിക്കുകൾ, കാലം ഇവയെക്കുറിച്ച് അറിയാനുള്ള ജിജ്ഞാസ മനുഷ്യൻ എപ്പോൾ ആ ജ്ഞാനം നേടി പൂർത്തീകരിക്കുന്നുവോ, അപ്പോൾ മാത്രമാണ് ആ വക ഉപാധികളെയൊക്കെ നിരാകരിച്ച്, ഉപ്പുകട്ടയിൽ സർവ്വത്ര വ്യാപിച്ചിരിക്കുന്ന ഉപ്പുരസംപോലെ, ഈ പ്രപഞ്ചമാകെ വ്യാപിച്ചിരിക്കുന്ന ഊർജ്ജത്തെ അവൻ ഗ്രഹിക്കുന്നത്. ആ ഏകരസം പ്രജ്ഞാന**

ഘലനവും അകവും പുറവും ഇല്ലാത്തതും സത്യത്തിൻെറ സത്യവും ആയ ബ്രഹ്മ മാണ്. ജീവാത്മാവിൻെറ അകത്തും പുറത്തും എന്ന ഭേദമില്ലാത്ത ആ ചൈതന്യത്തെ ഗ്രഹിച്ചാൽ "ഞാൻ ദിക്കാല സീമിതമല്ല, ഞാൻ ഊർജ്ജമാണ്" എന്നറിഞ്ഞാൽ, അഹം ബ്രഹ്മാസ്മി എന്ന സാക്ഷാത്കാരമായി. C യും M ഉം ഉള്ള സ്ഥൂലവസ്തുവല്ല ഞാൻ, ഞാൻ E യാണ് എന്നറിഞ്ഞാൽ ദ്വൈതം പോയി. അദ്വൈതമായി. പിന്നെ ഒന്നും അറിയാൻ ബാക്കിയില്ല. അപ്രകാര മറിഞ്ഞവൻ ആത്മാവിൽത്തന്നെ അവസ്ഥിതമായ പ്രജ്ഞയായി ഭവിക്കുന്നു; ഊർജ്ജംതന്നെയായിത്തീരുന്നു. ദിക്കല്ല, കാലമല്ല, ചലനമല്ല, സ്ഥൂലവസ്തുവല്ല എന്ന് (നേതി, നേതി) മൂലകാരണത്തെ തേടിപ്പോകുന്നവൻ തീർച്ചയായും ദിക്കും, കാലവും, ചലനനിയമവും പിണ്ഡാണ്ഡ ബ്രഹ്മാണ്ഡഘടനയും ആദ്യം അറിയണം.

"ഓരോ ഗ്രാമവും രമണീയം. എന്നാൽ ഇതൊന്നും എൻെറ ലക്ഷ്യമല്ല" എന്ന് ദിക്ദേശകാലാദികളെയും വിജ്ഞാനശാഖകളെയും ഗ്രഹിച്ച് അതിൽ ആസ്വദിച്ച്, അവയാൽ ബന്ധനസ്ഥനാകാതെ, തൻെറ ലക്ഷ്യമായ ചൈതന്യത്തിലെത്തിയാൽ, കടന്നുപോന്ന ഓരോന്നും ആ ചൈതന്യത്തിൻെറ പ്രകാശനങ്ങളായിരുന്നു എന്നു ബോദ്ധ്യമാകും.

"സത്യസ്യ സത്യം"—സത്യത്തിൻെറ സത്യം എന്നു പറഞ്ഞത് സത്യത്തിൻെറയും പരമമായ സത്യം എന്ന നാമമാണ് ബ്രഹ്മത്തിന് ഇപ്രകാരം അനുയോജ്യമായത് എന്നതുകൊണ്ടാണ്. സർവ്വപ്രപഞ്ചവും കാലവും പ്രാണനും ശാസ്ത്രസത്യമാണ്. ആ ശാസ്ത്രസത്യങ്ങളുടെയെല്ലാം സത്യമാണ് ബ്രഹ്മം.

## ബ്രാഹ്മണം 4 മൈത്രേയീബ്രാഹ്മണം

മൈത്രേയീബ്രാഹ്മണത്തിൽ ബ്രഹ്മവിദ്യയ്ക്കായിട്ട് സന്യാസം വിധിക്കുന്നു. ജായാപുത്രവിത്താദിലക്ഷണമായ പാങ്ക്തം അവിദ്യാവിഷയമാകയാൽ ആത്മപ്രാപ്തിക്ക് ഉതകുകയില്ല, അതിനെ ത്യജിക്കണമെന്നു പറയുന്നു. ശങ്കരൻെറ അഭിപ്രായത്തിൽ ഗൃഹസ്ഥനും കർമ്മിയുമായ യാജ്ഞവല്ക്യൻ അവയെ ഉപേക്ഷിച്ച് പ്രവ്രജ്യ എടുക്കുന്നതിനാലും, കർമ്മം ചെയ്യാത്തവൾ (കർമ്മസാധന രഹിത) ആയിരുന്നിട്ടും അമൃതമായ ബ്രഹ്മവിദ്യ മൈത്രേയിക്ക് ഉപദേശിക്കപ്പെടുകയാലും, വിത്തത്തെ നിന്ദിക്കുന്നതിനാലും, കർമ്മമോ, വിത്തമോ അമൃതത്വത്തിന് ആവശ്യമില്ല. കർമ്മം അമൃതത്വത്തിനാവശ്യമായിരുന്നുവെങ്കിൽ, കർമ്മം ചെയ്യാനാവശ്യമായ വിത്തവും ആവശ്യമാണെന്നു വരും. കർമ്മം ത്യജിക്കാമെന്നുണ്ടെങ്കിലേ വിത്തം ത്യജിക്കാനാവൂ.

ശാങ്കരഭാഷ്യം തുടരുന്നു: "കർമ്മാധികാരത്തിനു നിമിത്തമായ വർണ്ണാശ്രമധർമ്മങ്ങളും കർമ്മപരിത്യാഗത്തോടെ പരിത്യജിക്കപ്പെടുന്നു." ഞാൻ ബ്രാഹ്മണനാണ്, ഞാൻ ക്ഷത്രിയനാണ് എന്ന അഭിമാനംകൊണ്ടാണ് ആളുകൾ ആചാരങ്ങളിലേർപ്പെടുന്നത്. ആ വർണ്ണാശ്രമാഭിമാനം ഇല്ലാതായാൽ അവരുടെ കർമ്മങ്ങളും ഇല്ലാതാവും. അതിനാൽ വർണ്ണാശ്രമപ്രത്യയങ്ങളെയും അവയുടെ കർമ്മസാധനകളെയും ത്യജിക്കുന്നതാണ് സന്യാസമെന്ന് ശങ്കരൻ നിർവചിക്കുന്നു.



("യസ്യൈവപുരുഷസ്യോപമർദ്ദിതഃ പ്രത്യയോ
ബ്രഹ്മക്ഷത്രാദ്യാത്മവിഷയഃ തസ്യ തത് പ്രത്യയ
സന്യാസാത് തത് കാര്യാണാം കർമ്മണാം കർമ്മസാധനാം ച
അർത്ഥപ്രാപ്തശ്ച സന്യാസഃ തസ്മാദാത്മജ്ഞാനാം
ഗത്വേന സന്യാസവിധിത് സയൈവ ആഖ്യായികേയമാരഭ്യതേ")

ഇപ്രകാരം പറഞ്ഞ ഒരാളെ 'ബ്രാഹ്മണ'മതസ്ഥാപകൻ, വർണ്ണാശ്രമത്തെ ഉണ്ടാക്കിയവൻ എന്നും മറ്റും പറയുന്നതിന്ന് അസാമാന്യമായ അജ്ഞാനം ഉണ്ടാവണം.

1. മൈത്രേയീതി ഹോവാച യാജ്ഞവല്ക്യഃ ഉദ്ധ്യാസ്യന്വാ
അരേ*f* ഹമസ്മാത്സ്ഥാനാദസ്മി, ഹന്ത തേ തനയാ
കാത്ത്യായന്യാന്തം കരവാണീതി.

"മൈത്രേയീ," യാജ്ഞവല്ക്യൻ പറഞ്ഞു: "ഞാൻ ഈ സ്ഥാനത്തുനിന്ന് ഉയരാൻ പോകുന്നു; നിനക്ക് കാർത്ത്യായനിയോടുള്ള ബന്ധം ഞാൻ അവസാനിപ്പിക്കുന്നു."

ഗൃഹസ്ഥാശ്രമസ്ഥാനത്തുനിന്ന് ഉയർന്ന് ഉന്നതമായ പരിവ്രാജ്യസ്ഥാനത്തേക്കു പോകാൻ പുറപ്പെട്ട യാജ്ഞവല്ക്യർഷി പത്നിയായ മൈത്രേയിയോട് തൻെറ ഉദ്ദേശ്യം പറഞ്ഞു. അതിന് അവളുടെ അനുവാദം ചോദിച്ചു. സപത്നിയായ കാർത്ത്യായനിയോട് മൈത്രേയിക്ക് ഭർത്താവിലൂടെയും, ഭർത്തൃസ്വത്തുക്കളിലൂടെയും ബന്ധമുണ്ട്. ആ ബന്ധത്തെ തൻെറ പരിവ്രാജകവൃത്തിയും, സ്വത്തിൻെറ ഭാഗവും (ദ്രവ്യവിഭാഗം)കൊണ്ട് താൻ അവസാനിപ്പിക്കയാണെന്നറിയിച്ചു.

2. സ ഹോവാച മൈത്രേയി. യന്നുമ ഇയം ഭഗോഃ സർവ്വാ
പൃഥിവീ വിത്തേന പൂർണ്ണാ സ്യാത്കഥം തേനാ മൃതാ സ്യാമിതി;
നേതി ഹോവാച യാജ്ഞവൽക്യഃ യഥൈവോപകരണവതാം
ജീവിതം തഥൈവ തേ ജീവിതം സ്യാത് അമൃതത്വസ്യ തു
നാശാസ്തി വിത്തേനേതി.

മൈത്രേയി പറഞ്ഞു: "ഭഗവാൻ, വിത്തംകൊണ്ട് പൂർണ്ണമായ ഈ പൃഥിവി മുഴുവൻ എൻേറതാകുന്നപക്ഷം, അതുകൊണ്ട് എപ്രകാരമാണ് ഞാൻ അമൃതത്വം നേടുക?" യാജ്ഞവല്ക്യൻ പറഞ്ഞു: "അതു സാദ്ധ്യമല്ല" എന്ന്. "നിൻെറ ജീവിതം ധാരാളം ഉപകരണങ്ങൾ ഉള്ളവരുടെ ജീവിതംപോലെത്തന്നെ ഇരിക്കുകയേയുള്ളൂ. വിത്തത്തിലൂടെ അമൃതത്വം സാദ്ധ്യമല്ല."

3. സാ ഹോവാച മൈത്രേയീ, യേനാഹം നാമൃതാസ്യാം
കിമഹം തേന കുര്യാം? യദേവ ഭഗവാൻ വേദ തദേവ മേ ബ്രൂഹീതി.

മൈത്രേയി പറഞ്ഞു: "അമൃതത്വം നേടാൻ കഴിയാത്ത വസ്തുകൊണ്ട് ഞാൻ എന്തു ചെയ്യാനാണ്? എന്തെല്ലാം ഭഗവാനറിയാമോ അതെല്ലാം എനിക്കു പറഞ്ഞുതരിക."

മൈത്രേയിക്ക് യാജ്ഞവല്ക്യൻെറ ഭൗതികസ്വത്തുക്കൾ ആവശ്യമുണ്ടായിരുന്നില്ല. അവൾ അദ്ദേഹത്തിൽനിന്ന് ജ്ഞാനമാണ് ആവശ്യപ്പെട്ടത്.

4. സ ഹോവാച യാജ്ഞവല്ക്യഃ പ്രിയാ ബതാരേനഃ
സതീ പ്രിയം ഭാഷസേ, ഏഹി, ആസ്വ, വ്യാഖ്യാസ്യാമിതേ,
വ്യാചക്ഷാണസ്യ തു മേ നിദിദ്ധ്യാസസ്വേതി.

യാജ്ഞവല്ക്യൻ പറഞ്ഞു: "എൻെറ പ്രിയപ്പെട്ടവളേ, എനിക്ക് പ്രിയമായത് നീ പറയുന്നു; വരൂ, ഇരിക്കൂ, നിനക്ക് ഞാൻ പറഞ്ഞുതരാം. ഞാൻ പറയുമ്പോൾ നീ നിദിദ്ധ്യാസം ചെയ്യുക."

മൈത്രേയി ആദ്യമേ യാജ്ഞവല്ക്യനു പ്രിയയാണ്. ഇപ്പോൾ തനിക്കു പ്രിയമായ ഭാഷണം ചെയ്കയാൽ കൂടുതൽ പ്രിയയായി. യാജ്ഞവല്ക്യൻ മൈത്രേയിക്ക് ബ്രഹ്മവിദ്യ നല്കാനൊരുങ്ങി. താൻ പറയുന്ന വാക്കുകളുടെ പദാർത്ഥവും വാക്യാർത്ഥവും ശ്രദ്ധാപൂർവ്വം ധ്യാനിച്ചു മനസ്സിലാക്കാനുള്ള നിർദ്ദേശത്തോടെ അദ്ദേഹം പറയാൻ തുടങ്ങി.

5. സ ഹോവാച, ന വാ അരേ പത്യു ഃ കാമായ പതിഃ
പ്രിയോ ഭവതി, ആത്മനസ്തു കാമായ പതിഃ പ്രിയോ ഭവതി.
ന വാ അരേ ജായായൈ കാമായ ജായാ പ്രിയാഭവതി,
ആത്മനസ്തു കാമായ ജായാപ്രിയാ ഭവതി.
ന വാ അരേ പുത്രാണാം കാമായ പുത്രാഃ
പ്രിയാഭവന്തി, ആത്മനസ്തു കാമായ പുത്രാഃ പ്രിയാഭവന്തി.
ന വാ അരേ വിത്തസ്യ കാമായ വിത്തം പ്രിയം ഭവതി.
ആത്മനസ്തു കാമായ വിത്തം പ്രിയംഭവതി.
ന വാ അരേ ബ്രഹ്മണഃ കാമായ ബ്രഹ്മ പ്രിയം ഭവതി,
ആത്മനസ്തു കാമായ ബ്രഹ്മപ്രിയം ഭവതി.
ന വാ അരേ ക്ഷത്രസ്യ കാമായ ക്ഷത്രം പ്രിയം ഭവതി,
ആത്മനസ്തു കാമായ ക്ഷത്രം പ്രിയം ഭവതി.
ന വാ അരേ ലോകാനാം കാമായ ലോകാഃ
പ്രിയാഭവന്തി, ആത്മനസ്തു കാമായ ലോകാഃ
പ്രിയാ ഭവന്തി. ന വാ അരേ ദേവാനാം കാമായ
ദേവാഃ പ്രിയാഭവന്തി, ആത്മനസ്തു കാമായ ദേവാഃ പ്രിയാഭവന്തി
ന വാ അരേ ഭൂതാനാം കാമായ ഭൂതാൻ പ്രിയാണി
ഭവന്തി. ആത്മനസ്തു കാമായ ഭൂതാനി പ്രിയാണി ഭവ
ന്തി. ന വാ അരേ സർവ്വസ്യ കാമായ സർവ്വം പ്രിയം ഭവതി,
ആത്മനസ്തു കാമായ സർവ്വം പ്രിയം ഭവതി. ആത്മാ വാ
അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിദ്ധ്യാസി
തവ്യോ മൈത്രേയീ, ആത്മനോ വാ അരേ ദർശനേന
ശ്രവണേന മത്യാ വിജ്ഞാനേനേദം സർവ്വം വിദിതം.

"എടോ, പതിയോടുള്ള കാമം പതിയോടുള്ള പ്രിയംകൊണ്ടു ഭവിക്കുന്നതല്ല. അവനവനുവേണ്ടിയുള്ളതാണ്. അതുപോലെ പതിയോടുള്ള കാമം പതിയോടുള്ള പ്രിയംകൊണ്ടല്ല, അവനവനുവേണ്ടിത്തന്നെയാണ്. പുത്രന്മാർ പ്രിയങ്കരരായിരിക്കുന്നത് പുത്രന്മാരോടുള്ള പ്രേമംകൊണ്ടല്ല, മാതാപിതാക്കൾക്ക് അവനവനോടുള്ള പ്രേമംകൊണ്ടാണ്. ധനം പ്രിയങ്കരമായിരിക്കുന്നത് ധനത്തോടുള്ള പ്രിയംകൊണ്ടല്ല, അവനവനോടുള്ള പ്രിയംകൊണ്ടാണ്. ബ്രാഹ്മണൻ പ്രിയങ്കരനായിരിക്കുന്നത് ബ്രാഹ്മണനോടുള്ള പ്രിയംകൊണ്ടല്ല, അവനവനോടുള്ള പ്രിയംകൊണ്ടാണ്. ക്ഷത്രിയൻ പ്രിയങ്കരനായിരിക്കുന്നത് ക്ഷത്രത്തോടുള്ള പ്രിയംകൊണ്ടല്ല അവനവനോടുള്ള പ്രിയംകൊണ്ടാണ്. ലോകങ്ങൾ പ്രിയങ്കരങ്ങളായിരിക്കുന്നത് ലോകങ്ങൾക്കു വേണ്ടിയല്ല, അവനവനുവേണ്ടിത്തന്നെയാണ്. ദേവന്മാർ പ്രിയങ്കരരായിരിക്കുന്നത് ദേവന്മാർക്കുവേണ്ടിയല്ല, അവനവനുവേണ്ടിത്തന്നെയാണ്. ഭൂതങ്ങൾ പ്രിയങ്കരരായിരിക്കുന്നത് ഭൂതങ്ങൾക്കുവേണ്ടിയല്ല, അവനവനുവേണ്ടിത്തന്നെയാണ്. സർവ്വവും പ്രിയങ്കരരായിരിക്കുന്നത് സർവ്വത്തിനും വേണ്ടിയല്ല, അവനവനു വേണ്ടിത്തന്നെയാണ്. എടോ മൈത്രേയീ, ആത്മാവുമാത്രമാണ് ദ്രഷ്ടവ്യവും ശ്രോതവ്യവും മന്തവ്യവും നിദിദ്ധ്യാസിതവ്യവും. ദർശനം, ശ്രവണം, മനസ്സ്, വിജ്ഞാനം എന്നിങ്ങനെ സർവ്വത്താലും അറിയപ്പെടുന്നത് ആത്മാവു മാത്രമാണ്.



6. ബ്രഹ്മ തം പരദാദ്ധ്യോ *f* ന്യത്രാത്മനോ ബ്രഹ്മവേദ,
ക്ഷത്രം തം പരാദാദ്ധ്യോ *f* ന്യത്രാത്മനഃ ക്ഷത്രം വേദ,
ലോകാസ്തം പരാ ദുര്യോ *f* ന്യത്രാത്മനോ ലോകാൻ വേദ
ദേവാസ്തം പരം ദുര്യോ*f*ന്യത്രാത്മനോ ദേവാൻ വേദ, ഭൂതാനി
തം പരാദുര്യോ *f* ന്യത്രാത്മനോ ഭൂതാനി വേദ, സർവ്വം തം
പരാദാദ്ധ്യോ *f* ന്യത്രാത്മന സർവ്വം വേദ; ഇദം ബ്രഹ്മാ
ഇദം ക്ഷത്രം, ഇമേ ലോകാഃ ഇമേ ദേവാഃ ഇമാനി ഭൂതാനി
ഇദം സർവ്വം യദയമാത്മാ.

സ്വാത്മാവിൽനിന്ന് വ്യത്യസ്തമെന്ന് ബ്രഹ്മത്തെ അറിയുന്നവനെ, ബ്രാഹ്മണൻ പരൻ എന്നു കരുതുന്നു. സ്വാത്മാവിൽനിന്നു വ്യത്യസ്തമെന്ന് ക്ഷത്രത്തെ അറിയുന്നവനെ ക്ഷത്രിയൻ പരൻ എന്നു കരുതുന്നു. സ്വാത്മാവിൽനിന്നു വ്യത്യസ്തമെന്ന് ദേവനെ അറിയുന്നവരെ ദേവന്മാർ പരൻ എന്നു കരുതുന്നു. ഭൂതങ്ങളിൽനിന്ന് വ്യത്യസ്തമായി ആത്മാവിനെ അറിയുന്നവനെ ഭൂതങ്ങൾ വ്യത്യസ്തം എന്നു കരുതുന്നു. ഈ ബ്രഹ്മവും ക്ഷത്രവും ലോകങ്ങളും ദേവന്മാരും ഭൂതങ്ങളും ഇക്കാണുന്ന സർവ്വവും ആത്മാവുതന്നെയാണ്.

"ചിന്മാത്രാനുഗമാത് സർവ്വത്ര ചിത്സ്വരൂപം" എന്ന് ശങ്കരൻ ഇതിനു കാരണം പറയുന്നു. സർവ്വവസ്തുക്കളുടെയും സ്വരൂപം ഊർജ്ജമാണ്, ചൈതന്യമാണ്; ചൈതന്യതന്മാത്രകളെക്കൊണ്ടാണ് സർവ്വവും നിർമ്മിതമായിരിക്കുന്നത്. ഏതൊരു വസ്തുസ്വരൂപം ഒഴിച്ചുനിർത്തിക്കൊണ്ട് ഒരു വസ്തുവെ ഗ്രഹിക്കാൻ സാദ്ധ്യമല്ലയോ, ആ വസ്തുസ്വരൂപത്തെയാണ് ആത്മത്വം എന്നു പറയുന്നത്. ലോകത്തിൽ എന്തു വസ്തുവിനെ ഗ്രഹിക്കണമെങ്കിലും അതിൻെറ ചിത്സ്വരൂപം അറിയണം. അതിനാൽ ചിന്മാത്രയാണ് സർവ്വത്തിൻെറയും ആത്മതത്ത്വം. ചിന്മാത്രയാകട്ടെ, വ്യത്യസ്തവസ്തുക്കൾക്ക് വ്യത്യസ്തമല്ല. എല്ലാറ്റിലും ഒരുപോലെയാണ്. ഇന്നയിന്ന ഫോട്ടോൺ ഇന്നയിന്ന വസ്തുവിൽനിന്ന് എന്ന് നമുക്ക് വേർതിരിച്ചെടുക്കാനാവില്ലല്ലോ.

7. സ യഥാ ദുന്ദുഭേർഹന്യമാനസ്യ ന ബാഹ്യാഛബ്ദാഛ
ക്നുയാദ് ഗ്രഹണായ, ദുന്ദുഭേസ്തു ഗ്രഹണേന — ദുന്ദുഭ്യാ
ഘാതസ്യവാ — ശബ്ദോ ഗൃഹീതഃ

എപ്രകാരം അടിക്കപ്പെട്ട ദുന്ദുഭിയിൽനിന്നു പുറത്തുവരുന്ന ഓരോ ധ്വനിയും ഗ്രഹിക്കപ്പെടാതിരുന്നിട്ടും, ദുന്ദുഭി ശബ്ദം ഗ്രഹിക്കപ്പെടുന്നുവോ, അതുപോലെ.

"ചിന്മാത്ര" എന്ന പ്രകാശകണത്തെ "ശബ്ദതരംഗ"ങ്ങളോടാണ് ഉപനിഷത്ത് സാദൃശ്യപ്പെടുത്തുന്നതെന്ന് പ്രത്യേകം ശ്രദ്ധിക്കുക. 'കണതരംഗ' രൂപത്തിലുള്ള പ്രകാശരശ്മിയുടെ സഞ്ചാരം ക്രിസ്തുവിനു മുമ്പേ ഉപനിഷദ് ഋഷിമാർ പറഞ്ഞുവെച്ചിട്ടുണ്ട് എന്നല്ലേ ഇതിനർത്ഥം? ഡോപ്ളർ ഇഫക്റ്റ് കണ്ടെത്തിയ ശേഷം മാത്രമാണല്ലൊ Acoustics, optics എന്നിവയുടെ ഏകതാനത ആധുനിക ശാസ്ത്രം കണ്ടെത്തിയത്!

സർവ്വവസ്തുക്കളിലും ചിന്മാത്ര എന്ന ഊർജ്ജകണമാണ് ആത്മതത്ത്വമായിരിക്കുന്നത്. പക്ഷേ, നാം അതിനെ അറിയുന്നില്ല. സ്ഥൂലവസ്തുക്കളെ അറിയുന്നു. ചെണ്ടയെയും ചെണ്ടയുടെ ശബ്ദത്തെയും നാം കേൾക്കുന്നു. ആ ശബ്ദത്തിൻെറ ഏറ്റവും സൂക്ഷ്മമായ നാദതരംഗങ്ങളെ അറിയുന്നുമില്ല. ഇന്നിപ്പോൾ, പുതുയുഗത്തിൽ സൂക്ഷ്മനാദതരംഗങ്ങളെയും, സൂക്ഷ്മ ഊർജ്ജ കണതരംഗങ്ങളെയും ഉപയോഗിച്ച് നാം ഒരു 'ടെക്നോളജിക്കൽ സ്ഫോടം' നടത്തിയിരിക്കുന്നു. എന്നിട്ടും ബുദ്ധിരാക്ഷസന്മാരെന്നഭിമാനിക്കുന്ന നാം ഈ സിദ്ധാന്തം ആദ്യം ആവിഷ്കരിച്ചവരായ നമ്മുടെ പൂർവ്വികർ 'അന്ധവിശ്വാസം' പരത്തുന്ന കുറെ മണ്ടന്മാർ മാത്രമായിരുന്നു എന്ന് വിചാരിക്കയും ചെയ്യുന്നു! ചെണ്ടയോടു മാത്രമല്ല ശംഖ്, വീണ എന്നിവയുടെ മന്ദ്രധ്വനിയോടും പ്രകാശകണതരംഗത്തെ ഉപനിഷത്ത് താരതമ്യപ്പെടുത്തുന്നു.

8. സ യഥാ ശംഖസ്യ ധ്യായമാനസ്യ ന ബാഹ്യാൾച്ഛബ്ദാഞ്ഛാ
ക്നു യാദ് ഗ്രഹണായ ശംഖസ്യ തു ഗ്രഹണേന ശംഖ
ഘ്മസ്യവാ — ശബ്ദോ ഗൃഹീത.

9. യ യഥാ വീണായൈ വാദ്ധ്യമാനായൈ ന ബാഹ്യാഛബ്ദാ
ഞ്ഛക്നു യാദ്ഗ്രഹണായ, വീണായൈ തു ഗ്രഹണേന—
വീണാവാദസ്യ വാ—ശബ്ദോ ഗൃഹീതഃ

ഊതപ്പെട്ട ശംഖിൽനിന്നും, മീട്ടപ്പെട്ട വീണയിൽനിന്നും പുറത്തു വരുന്ന അതിസൂക്ഷ്മനാദധ്വനികളെ ഗ്രഹിക്കാൻ നമുക്കു സാധിക്കുന്നില്ല. പക്ഷേ, ശംഖും വീണയും അവയുടെ സ്ഥൂലനാദവും നമുക്കു ഗ്രഹിക്കാൻ സാധിക്കുന്നു. അതുപോലെയാണ് 'ചിന്മാത്ര'യെ ഗ്രഹിക്കാതെ, സ്ഥൂലപ്രപഞ്ചത്തെയും സ്ഥൂലശരീരത്തെയും അവയുടെ ചലനഭ്രമണാദികർമ്മങ്ങളെയും മാത്രം നാം ഗ്രഹിക്കുന്നത്. അചേതനവും ചേതനവുമായ സർവ്വവസ്തുക്കളിലും അന്തർഗ്ഗതമായിരിക്കുന്ന മഹാസാമാന്യം, പ്രജ്ഞാനഘനമായ 'ചിന്മാത്ര' എന്ന 'ഊർജ്ജകണതരംഗം' മാത്രമാണ് എന്ന് ഉപനിഷത്തും ഭാഷ്യകാരനായ ശങ്കരനും സ്ഥാപിച്ച് നൂറ്റാണ്ടുകൾക്കു ശേഷം മാത്രമാണ് ഐൻസ്റ്റൈനും, ഡോപ്ളറും ഒക്കെ രംഗത്തെത്തുന്നത്. പ്രാഗുത്പത്തികാലത്ത് — പ്രപഞ്ചോത്പത്തിക്കുമുൻപ് — അതു



മാത്രമേ സത്യമായിട്ട് ഉണ്ടായിരുന്നുള്ളു എന്ന് ശങ്കരൻ തന്ത്രഗ്രന്ഥങ്ങളെപ്പോലെ തന്നെ അടിവരയിട്ട് ഉറപ്പിച്ചു പറയുന്നു.

"ഏവം ഉത്പത്തികാലേ പ്രാഗുത്പത്തേ ബ്രഹ്മൈവേതി ശക്യമവഗന്തും. യഥാഗ്നേവിസ്ഫുലിംഗധൂമാംഗാരാർച്ചിഷാം പ്രാഗ്വിഭാഗാ ദഗ്നിരേവേതി ഭവത്യഗ്ന്യേകത്വം, ഏവം ജഗന്നാമ രൂപവികൃതം പ്രാഗുത്പത്തേ; പ്രജ്ഞാനഘന ഏവേതി യുക്തം ഗ്രഹീതും."

ചിന്മാത്രകളുടെ ചിദഗ്നികുണ്ഡത്തിൽനിന്ന് സ്ഫുലിംഗം, ധൂമം, അംഗാരം, അർച്ചിസ് മുതലായ വിഭാഗങ്ങളെപ്പോലെ, നാമരൂപങ്ങളാൽ വികൃതമാക്കപ്പെട്ട സർവ്വപ്രപഞ്ചങ്ങളും ഉണ്ടായി വന്നു. അതിനുമുൻപ് പ്രജ്ഞാനഘനമായ ചിന്മാത്രാതരംഗങ്ങൾ പ്രസരിക്കുന്ന ചിദാകാശം മാത്രം....!

ഇതേ അവസ്ഥയാണ് സമാധിയിൽ പ്രജ്ഞാനഘനമായിരിക്കുന്ന ജ്ഞാനിയുടെ ആത്മാവിൻേറതും. അതിൽനിന്ന് ഒരു 'സ്ഫോട'മായി പരാവാക്ക് ഉത്ഭവിക്കുന്നു. ആ പരാവാക്ക് (പരാശക്തി) പശ്യന്തിയും മദ്ധ്യമവും ആയി വൈഖരിയായി പുറത്തുവരുന്നു. വൈഖരി എന്ന സ്ഥൂലശബ്ദം മാത്രമാണ് എല്ലാവരും കേൾക്കുന്നതും ഗ്രഹിക്കുന്നതും. വേദം ഉൾപ്പെടെയുള്ള എല്ലാ വായ്മൊഴിയും സാഹിത്യവും ഇതിൽ പെടുന്നു. സമാധിയിലിരിക്കുന്ന യോഗിചിത്തത്തിൻെറ പ്രതിഭയുടെ വ്യാകരണം (വ്യാഖ്യാനം) മാത്രമാണത്.

10. സ യഥാർദ്ധൈധാഗ്നേരഭ്യാഹിതാത് പൃഥഗ്ധൂമാവിനിശ്ചരന്തി, ഏവം വാ അരേ $f$ സ്യ മഹതോ ഭൂതസ്യ നിശ്വസിത മേതദ്ധ്യദൃഗ്വേദോ യജുർവ്വേദഃ സാമവേദോ $f$ ഥർവ്വാംഗിരസ ഇതിഹാസഃ പുരാണം വിദ്യാ ഉപനിഷദഃ ശ്ലോകാഃ സൂത്രാണ്യനുവ്യാഖ്യാനാനി വ്യാഖ്യാനാനി അസ്യൈവൈതാനിശ്വസിതാനി.

ആർദ്രമായ വിറകുകൊണ്ട് കത്തിച്ച അഗ്നിയിൽനിന്ന് നാനാവിധത്തിലുള്ള ധൂമങ്ങൾ സഞ്ചരിക്കുന്നതുപോലെയാണെടോ, ഋഗ്വേദം, യജുർവ്വേദം, സാമവേദം, അഥർവ്വാംഗിരസം, ഇതിഹാസം; പുരാണം, വിദ്യ, ഉപനിഷത്ത്, ശ്ലോകങ്ങൾ, സൂത്രങ്ങൾ, അനുവ്യാഖ്യാനങ്ങൾ, വ്യാഖ്യാനങ്ങൾ ഇവയൊക്കെ മഹത്തായ ഈ ഭൂതത്തിൽനിന്ന് നിശ്വസിക്കപ്പെടുന്നത്. അവ ഇവൻെറ നിശ്വാസങ്ങളാണ്.

"മഹതോഭൂതം" എന്നാൽ മഹത്തായ പഞ്ചഭൂതനിർമ്മിതമായ ശരീരം; ഭൂതം എന്നാൽ കഴിഞ്ഞ കാലമെന്നും അർത്ഥമുണ്ട്. പൂർവ്വകാലസ്മൃതികൾ, വാസനകൾ, ജ്ഞാനം, വിദ്യ ഇവയൊക്കെ ജനിതകരൂപത്തിൽ, ആർക്കിടൈപ്പുകളുടെ ഭാവത്തിൽ മനുഷ്യനെ പിന്തുടരുന്നുണ്ടെന്ന് ശരീര, മനഃശാസ്ത്രവിദഗ്ദ്ധർ കണ്ടെത്തിയിരിക്കുന്ന ഈ യുഗത്തിൽ ആദിപൂർവ്വികനായ മഹായോഗിയുടെ നിശ്വാസമായി സർവ്വജ്ഞാനത്തെയും കാണുന്നതിൽ അസാംഗത്യമില്ല. പഞ്ചഭൂതനിർമ്മിതമായ വർത്തമാനകാല യോനിശരീരത്തിലും മഹത്തായ പ്രതിഭയുടെ സ്ഫോടം അന്നെന്നപോലെ ഇന്നും നടക്കുന്നതിനാൽ പൂർവ്വകാലജ്ഞാനത്തിൻെറ തുടർച്ചയായിട്ട് ഇന്നും ജ്ഞാനം ഉത്ഭവിക്കുകയും പരക്കുകയും ചെയ്യുന്നു. യോഗിയുടെ പ്രതിഭയുടെ വ്യാകരണമാണ് സർവ്വശാസ്ത്രങ്ങളും സർവ്വകലകളും.

നിശ്വാസം ഒരു മഹാപ്രയത്നമല്ല. സ്വാഭാവികപ്രക്രിയയാണ്. പ്രതിഭയുടെ പ്രകാശവും അങ്ങനെയാണ്. അത് സ്വാഭാവികമാണെന്നു ശങ്കരൻ കരുതുന്നു. ഒരു പൂ വിരിയുമ്പോലെയോ, തളിര് ചൂടുന്നപോലെയോ, മുള വരുന്ന സസ്യത്തെപ്പോലെയോ സ്വാഭാവികമായ ആ പ്രക്രിയയുടെ പിന്നിൽ അസാമാന്യതേജസ്സുള്ള പ്രതിഭയെ കാണാം.

ചതുർവ്വിധമന്ത്രങ്ങൾ (4 വേദങ്ങൾ), സംവാദരൂപത്തിലുള്ള ഇതിഹാസങ്ങളാകുന്ന ബ്രാഹ്മണങ്ങൾ, മുൻപ് ഇന്നയിന്ന വിധത്തിൽ ഉണ്ടായിരുന്നു എന്ന് പുരാവൃത്തം അഥവാ ചരിത്രം കഥിക്കുന്ന പുരാണങ്ങൾ, അറുപത്തിനാലു കലകളെ പ്രതിപാദിക്കുന്ന വിദ്യകൾ, നിഗൂഢസത്യങ്ങളെ പ്രതിപാദിക്കുന്ന ഉപനിഷത്തുകൾ, ബ്രഹ്മജ്ഞാനികളുടെ മാനസപുത്രികളായി ജനിച്ച ശ്ലോകരൂപത്തിലുള്ള കാവ്യങ്ങൾ, വസ്തുസംഗ്രഹ വാക്യങ്ങളായി ഉപയോഗിക്കുന്ന സൂത്രസമവാക്യങ്ങൾ, മന്ത്രവിവരണങ്ങളായ അനുവ്യാഖ്യാനങ്ങൾ, അർത്ഥവാദങ്ങളായ വ്യാഖ്യാനങ്ങൾ, അഥവാ വസ്തുസംഗ്രഹവാക്യവിവരണങ്ങളിൽനിന്ന് അന്യമായ അനുവ്യാഖ്യാനങ്ങൾ — ഇവയെല്ലാം പ്രതിഭാപ്രകാശമാണ്.

ഇവയെല്ലാം പ്രതിഭാശാലിയായ ഒരാളിൽനിന്ന് യാതൊരു പ്രയത്നവും ചെയ്യാതെതന്നെ നിശ്വാസംപോലെ, പ്രസരിക്കുന്നതായി ശങ്കരൻ പറയുന്നു. അവ പ്രമാണമൊന്നും കൂടാതെ നിരപേക്ഷമായിരിക്കുന്നു.

രൂപങ്ങളെ ഗ്രഹിക്കാൻ നാം നാമങ്ങളെ പ്രകാശിപ്പിക്കുന്നു. നാമ രൂപമായ പ്രപഞ്ചം സലിലത്തിൽ ഫേനംപോലെ പരമാത്മത്തിൽനിന്ന് വിഭിന്നമല്ല. പരമാത്മത്തിൻെറ നിശ്വാസമെന്ന് ശബ്ദത്തെ (നാമത്തെ) വിശേഷിപ്പിക്കുമ്പോൾ രൂപവും അതിൻെറ നിശ്വാസമാണെന്നുവരുന്നു. ചൈതന്യമയമായ ഒന്നിൻെറ സ്വാഭാവികമായ ബഹിർസ്ഫുരണം മാത്രമാണ് സർവ്വസൃഷ്ടിയും. പ്രപഞ്ചം ഈശ്വരൻെറ നിശ്വാസമാണ്; സാഹിത്യം പ്രതിഭയുള്ള ചിത്തത്തിൻെറ നിശ്വാസമാണ്. രണ്ടും തമ്മിൽ ഭേദമില്ല.

സ്ഥിതി, ഉത്പത്തി ഈ കാലങ്ങളിലേ പ്രപഞ്ചമുള്ളു എന്ന ധാരണ തെറ്റാണ്. പ്രജ്ഞാനത്തിൽനിന്നു വ്യത്യസ്തമായി ഒരു പ്രപഞ്ചവുമില്ല. ആ പ്രജ്ഞാനം പ്രലയകാലത്തും ഉണ്ട്. സലിലത്തിൽനിന്ന് വ്യത്യസ്തമായി കുമിളയോ നുരയോ ഇല്ലാത്തതുപോലെയാണിത്. നാമരൂപകർമ്മാദികളുള്ള സ്ഥൂലപ്രപഞ്ചം ഫേനബുദ്ബുദങ്ങൾ സലിലത്തിലെന്നപോലെ, പ്രജ്ഞാനഘനമായ ഊർജ്ജസാഗരമായ ബ്രഹ്മത്തിൽ വരികയും പോകയും ചെയ്യുന്നു. പ്രജ്ഞാനഘനമായ ആ "ഏകരസ"ത്തെ അറിഞ്ഞാസ്വദിച്ചാൽ പിന്നെ മറ്റൊന്നും അറിയാനില്ല.

11. സ യഥാ സർവ്വസാം അപാം സമുദ്ര ഏകായനം, ഏവം സർവ്വേഷാം സ്പർശാനാം ത്വഗേകായനം, ഏവം സർവ്വേഷാം ഗന്ധാനാം നാസികേ ഏകായനം, ഏവം സർവ്വേഷാം രസാനാം ജിഹ്വൈകായനം, ഏവം സർവ്വേഷാം രൂപാണാം. ചക്ഷുരേകായനം, ഏവം സർവ്വേഷാം ശബ്ദാനാം ശ്രോത്രമേകായനം, ഏവം സർവ്വേഷാം സങ്കല്പാനാം മന ഏകായനം, ഏവം സർവ്വേഷാം വിദ്യാനാം ഹൃദയമേകായനം, ഏവം സർവ്വേഷാം കർമ്മണാം ഹസ്താവേകായനം, ഏവം സർവ്വേഷാമാനന്ദാനാം ഉപസ്ഥ ഏകായനം, ഏവം സർവ്വേഷാം വിസർഗ്ഗാണാം പായുരേകായനം, ഏവം സർവ്വേഷാം അധ്വനാം പാദാവേകായനം ഏവം സർവ്വേഷാം വേദാനാം വാഗേകായനം.



എപ്രകാരം സർവ്വ ആപസ്സുകൾക്കും സമുദ്രം ഏക അയനമായിരിക്കുന്നുവോ, അതുപോലെ, സർവ്വ സ്പർശങ്ങൾക്കും ത്വക്കും, സർവ്വഗന്ധങ്ങൾക്കും നാസികയും, സർവ്വരുചികൾക്കും ജിഹ്വയും, സർവ്വരസങ്ങൾക്കും ചക്ഷുവും, സർവ്വശബ്ദങ്ങൾക്കും ശ്രോത്രവും, സർവ്വ സങ്കല്പങ്ങൾക്കും മനസ്സും സർവ്വ വിദ്യയ്ക്കും ഹൃദയവും, സർവ്വ കർമ്മങ്ങൾക്കും ഹസ്തവും സർവ്വ ആനന്ദങ്ങൾക്കും ഉപസ്ഥവും സർവ്വ വിസർഗ്ഗത്തിനും പായുവും സർവ്വ അധ്വാനത്തിനും പാദവും സർവ്വവേദത്തിനും വാക്കും അയനമായിരിക്കുന്നു.

ഏകായനമെന്നാൽ ഏകഗമനം, ഏകപ്രലയം, എവിടെ അവിഭാഗപ്രാപ്തി ഉണ്ടാവുന്നുവോ അത് എന്നൊക്കെ അർത്ഥം. മൃദു, കർക്കശം, കഠിനം, പിച്ഛിലം മുതലായി, വായുവുമായി ആത്മഭൂതങ്ങളായിരിക്കുന്ന സർവ്വസ്പർശവും ത്വക്കിൽ ഏകായനമായിരിക്കുന്നു.

ത്വഗ്വിഷയമായ സ്പർശസാമാന്യമാത്രത്താൽ ത്വക്ക് എന്നാൽ സ്പർശം തന്നെയാണ്. സമുദ്രത്തിൽ നദി, തടാകം, കുളം, തോട് മുതലായ ജലങ്ങളുടെ വ്യതിരേകാവസ്ഥ ഇല്ലാതാവുമ്പോലെ, ത്വക്കിൽ വിവിധസ്പർശങ്ങളുടെ വ്യത്യാസങ്ങൾ ഇല്ലാതായിത്തീരുന്നു; അവയുടെയെല്ലാം സംസ്ഥാനമാത്രമാണ് ത്വക്ക് എന്നതുകൊണ്ട്.

സാമാന്യമായി സ്പർശം എന്നത് ത്വക് എന്ന ശബ്ദംകൊണ്ടു വാച്യമായിരിക്കുന്നു എന്ന് മനസ്സിൻെറ വിഷയമായ മനസ്സങ്കല്പത്തിൽ നിർല്ലീനമായിരിക്കുന്നു. (ശബ്ദവും അതുകൊണ്ട് ഉദ്ദേശിക്കുന്ന അർത്ഥവും — signifier, signified എന്ന് പാശ്ചാത്യഭാഷാശാസ്ത്രജ്ഞർ) ത്വഗ്വിഷയത്തിൽ ത്വക്ക് അനുഭവിക്കുന്ന സർവ്വസ്പർശങ്ങളും ഉൾപ്പെട്ട് അതിൽനിന്നു വ്യതിരിക്തമല്ലാതിരിക്കുന്നതുപോലെ, മനസ്സങ്കല്പത്തിൽ മനസ്സ് അനുഭവിക്കുന്ന ശബ്ദാർത്ഥങ്ങൾ ഉൾപ്പെട്ട് അതിൽനിന്ന് (മനസ്സിൽനിന്ന്) വ്യത്യസ്തമല്ലാതെ ഇരിക്കുന്നു. അതുപോലെ ബുദ്ധിവിഷയത്തിൽ മനോവിഷയങ്ങൾ നിർല്ലീനമായി അതിൽനിന്നു വ്യത്യസ്തമല്ലാതിരിക്കുന്നു. വിജ്ഞാനമാത്രമായിത്തീർന്ന് പ്രജ്ഞാനഘനമായ ശുദ്ധബുദ്ധിയാകട്ടെ പരമായ ബ്രഹ്മത്തിൽ, ആപസ്സ് സമുദ്രത്തിലെന്നപോലെ പ്രലയിക്കുന്നു. ഇപ്രകാരം പരമ്പരാക്രമത്തിൽ ശബ്ദാദികൾ അവയുടെ ഗ്രാഹകന്മാരായ കരണങ്ങളോടുകൂടി ഉപാധികളില്ലാത്ത പ്രജ്ഞാനഘനമായ ശുദ്ധബുദ്ധിയിൽ ലയിച്ചു കഴിഞ്ഞാൽ പ്രജ്ഞാനഘനമായ ഏകരസം മാത്രം അനന്തവും അപാരവും നിരന്തരവുമായ ബ്രഹ്മമായി അവശേഷിക്കുന്നു. അതിനെയാണ് ഏകം, അദ്വയം എന്നു പറയുന്നത്.

സർവ്വവിധ ഗന്ധങ്ങളും പൃഥ്വിയുടെ വിശേഷങ്ങളാണ്. അവയെല്ലാം ഘ്രാണവിഷയസാമാന്യത്താൽ നാസികയിൽ വിലയിക്കുന്നു. സർവ്വരസങ്ങളും അപ്പിൻെറ വിശേഷങ്ങളാണ്. അവ ജിഹ്വയിൽ വിലയിക്കുന്നു. സർവ്വരൂപവും വർണ്ണവും തേജസ്സിൻെറ വിഷയങ്ങളാണ്. അവ ചക്ഷുസ്സിൽ വിലയിക്കുന്നു. അതുപോലെ സർവ്വശബ്ദവും ശ്രോത്രത്തിൽ വിലയിക്കുന്നു. ഇവയെല്ലാം

മനസ്സിലും മനസ്സ് ബുദ്ധിയിലും, ബുദ്ധി വിജ്ഞാനഘനമായി പരബ്രഹ്മത്തിലും പ്രലയിക്കുന്നു.

കർമ്മേന്ദ്രിയവിഷയങ്ങളായ സംഭാഷണം ചെയ്യൽ, കൊടുക്കൽ വാങ്ങൽ, സഞ്ചാരം, വിസർജ്ജനം, ആനന്ദം എന്നിവ താന്താങ്ങളുടെ ക്രിയാസാമാന്യത്തിൽ പ്രവേശിച്ച് അവയിൽനിന്നു വ്യത്യസ്തമല്ലാതായിത്തീരുന്നു. അവയെല്ലാം സാമാന്യമായി പ്രാണമാത്രമാണ്. പ്രാണൻ പ്രജ്ഞാനമാത്രവുമാണ്. കൗഷീതകി ഉപനിഷത്തിൽ "യോ വൈ പ്രാണഃ സാ പ്രജ്ഞാ യാ വൈ പ്രജ്ഞാ സ പ്രാണഃ" എന്നുണ്ട്.

വിഷയങ്ങളെയല്ലാതെ കരണങ്ങളെ പ്രലയിക്കുന്നതായി പറയുന്നില്ല എന്ന് പൂർവ്വപക്ഷം ചൂണ്ടിക്കാട്ടുന്നു. ശരിയാണ്. പക്ഷേ, ശ്രുതി കരണത്തെയും വിഷയത്തെയും സമാനജാതിയായാണ് കണക്കാക്കുന്നതെന്ന് മറന്നുകൂടാ. അവ തമ്മിൽ ജാത്യന്തരമില്ല. കരണേന്ദ്രിയം എന്നുപറയുന്നത് വിഷയം സ്വാത്മഗ്രാഹകത്വത്തിനായി സ്വീകരിക്കുന്ന ഒരു സംസ്ഥാനാന്തരം മാത്രമാണ്. അഥവാ ഇന്ദ്രിയവും അതിന്റെ വിഷയവും ഒരേ ചൈതന്യത്തിന്റെ തന്നെ രണ്ട് അവസ്ഥാന്തരങ്ങൾ മാത്രമാണ്. രൂപവിശേഷമായിരിക്കുന്ന ഒരു ദീപം എപ്രകാരം സർവ്വരൂപത്തെയും പ്രകാശിപ്പിക്കുന്ന ഒരു കരണമായിരിക്കുന്നുവോ അതുപോലെ!

(വിഷയവും അതിനെ പ്രകാശിപ്പിക്കുന്ന കരണവും ഒന്നായിരിക്കുന്നു) ഇന്ദ്രിയങ്ങൾ വിവിധ വസ്തുക്കളാകുന്ന വിഷയങ്ങളെ പ്രകാശിപ്പിക്കുന്ന കരണങ്ങളാണ്; അതിനാൽ അവ തമ്മിൽ ഭേദമില്ല. വിഷയങ്ങളുടെ പ്രലയം എന്നു പറയുമ്പോൾ കരണങ്ങളുടെയും പ്രലയം അവിടെ ഉദ്ദേശിക്കുന്നുണ്ട് എന്നു ഗ്രഹിക്കണം.

"ഇദം സർവ്വം യദയമാത്മാ"—ഇക്കാണുന്ന സർവ്വവും ആത്മാവല്ലാതെ മറ്റൊന്നുമല്ല. അതിന്റെ ഹേതു ആത്മസാമാന്യത്വവും ആത്മജത്വവും ആത്മപ്രലയത്വവുമാണ്. ഇക്കാണുന്ന സർവ്വവും ആത്മചൈതന്യസ്വഭാവമുള്ളതാണ്. ആത്മചൈതന്യത്തിൽനിന്ന് ജനിച്ചതാണ്; അതിൽത്തന്നെ പ്രലയിക്കുന്നതാണ്. ഉത്പത്തിസ്ഥിതിപ്രലയകാലങ്ങളിലൊക്കെ, പ്രജ്ഞാനത്തിൽ നിന്നു വ്യതിരേകമായ ഒന്നും ഇല്ല (പ്രജ്ഞാനവ്യതിരേകേണാഭാവാത്) എന്നതിനാൽ പ്രജ്ഞാനം ബ്രഹ്മ (ഐതരേയം), ആത്മൈവേദം ബ്രഹ്മ (ഛാന്ദോഗ്യം) എന്നു പറയുന്നു. പൗരാണികന്മാർ പ്രലയം 'സ്വാഭാവിക'മാണെന്ന് പറഞ്ഞിട്ടുള്ളതായി ശങ്കരൻ പ്രസ്താവിക്കുന്നു. ബ്രഹ്മവിത്തുകൾക്ക് ബ്രഹ്മവിദ്യനിമിത്തം ബോധപൂർവ്വം ലഭിക്കുന്ന 'പ്രലയാവസ്ഥ'യെയാണ് ആത്യന്തികാനുഭവമെന്നു വിളിക്കുന്നതെന്നദ്ദേഹം തുടർന്നു പറയുന്നു. ഇതാകട്ടെ, അവിദ്യാനിരോധംകൊണ്ടാണ് സാധിക്കുന്നത്.

12. സ യഥാ സൈന്ധവ ഖില്യ ഉദകേ പ്രാസ്ത ഉദകമേവാനു
 വിലീയേത, ന ഹാസ്യോദ്ഗ്രഹണായേവ സ്യാത്.
 യതോ യതസ്ത്വാദദീതലവണമേവ, ഏവം വാ അര
 ഇദം മഹദ്ഭൂതമനന്തമപാരം വിജ്ഞാനഘന ഏവ.
 ഏതേഭ്യോ ഭൂതേഭ്യഃ സമുത്ഥായ താന്യേവാനുവിനശ്യതി,
 ന പ്രേത്യ സംജ്ഞാസ്തീത്യരേ ബ്രവീമീതി ഹോവാച
 യാജ്ഞവല്ക്യഃ



എപ്രകാരം വെള്ളത്തിലിട്ട ഉപ്പുകട്ട ഉദകത്തിൽ വിലയിക്കുന്നുവോ, എപ്രകാരം അതിനെ വെള്ളത്തിൽനിന്നു വേർതിരിച്ചെടുക്കാൻ സാധിക്കാതിരിക്കുന്നുവോ, എപ്രകാരം ജലത്തിന്റെ ഓരോ തുള്ളിയിലും ലവണരസം മാത്രം അനുഭവപ്പെടുന്നുവോ, അതുപോലെ, എടോ, അനന്തവും അപാരവുമായ ഈ "മഹത്ത്" ഭൂതം വിജ്ഞാനഘനം മാത്രമായിരിക്കുന്നു. ഈ ഭൂതങ്ങളാൽ അത് സമുത്ഥാനം ചെയ്യുന്നു. അവയുടെ വിനാശത്തിൽ അതും പ്രേത്യമാകുന്നു. പ്രേത്യമായ അവസ്ഥയിൽ അതിന് സംജ്ഞ ഇല്ല. ഇതാണ് ഞാൻ പറയുന്നത് എന്ന് യാജ്ഞവല്ക്യൻ പറഞ്ഞു.

സിന്ധുവിന്റെ വികാരമാണ് സൈന്ധവം. സിന്ധുശബ്ദംകൊണ്ട് ഉദകം അഥവാ ജലം പറയപ്പെടുന്നതായി ശങ്കരഭാഷ്യം പറയുന്നു. ഒഴുകുന്നതുകൊണ്ടാണ് സിന്ധു എന്ന പേര് ജലത്തിനുണ്ടായത്. (സ്യന്ദനാത് സിന്ധുരുദകം)

ഖില അഥവാ കില എന്നാൽ കല്ല്, കട്ട. ജലത്തിന്റെ വികാരമാണ് ഘനവസ്തുവായ കല്ല്. കടൽവെള്ളത്തിലെ ഉപ്പും പാറകളിലെ ഉപ്പും അതിനാൽ സൈന്ധവഖില്യം തന്നെ. ഉപ്പുകട്ടയുടെ കാഠിന്യം സ്വയോനിയായ സിന്ധുവിൽ എത്തുമ്പോൾ നഷ്ടപ്പെടുന്നു. പൃഥ്വിയോടും ചൂടിനോടും ഉള്ള സംബന്ധം കൊണ്ട് ജലരസമായ ലവണം ഘനവസ്തുവായ ഉപ്പുകട്ടയായിത്തീരുന്നു. (ഭൗമതൈജസസമ്പർക്കാത് കാഠിന്യപ്രാപ്തി.) സ്വയോനി സമ്പർക്കത്താൽ കാഠിന്യം പോയി സ്വസ്വരൂപം പ്രാപിക്കുന്നു. ഖില്യഭാവം നഷ്ടപ്പെട്ടാലും (രൂപം) അതിന്റെ സ്വഭാവമായ ലവണരസം അവശേഷിക്കുന്നു. അതിനാൽ വെള്ളത്തിന്റെ ഏതു ഭാഗം തൊട്ടു നാവിൽ വെച്ചാലും ഉപ്പുരസം അനുഭവിക്കാം.

പരമാത്മാവെന്ന മഹദ്ഭൂതത്തിൽനിന്ന്, അവിദ്യയാൽ പരിച്ഛിന്നമാക്കപ്പെട്ട് കാര്യകാരണോപാധി സംബന്ധങ്ങളാൽ ഖില്യഭാവം പ്രാപിച്ച്, മനുഷ്യരും മൃഗങ്ങളും മറ്റു ഘനവസ്തുക്കളും കാണപ്പെടുന്നു. ഈ രൂപങ്ങളൊക്കെ മഹദ്ഭൂതത്തിൽ വിലയം പ്രാപിക്കുമ്പോൾ പരസ്പരവ്യത്യാസമില്ലാത്തതാണ്. മർത്ത്യർ ജന്മമരണങ്ങൾ, വിശപ്പ്, ദാഹം, മുതലായ സംസാരധർമ്മങ്ങളോടും, നാമരൂപകാര്യാദികളാകുന്ന വ്യതിരേകങ്ങളാലും വ്യാമോഹിച്ച് "ഞാൻ ഇന്ന തറവാട്ടിൽ ഇന്ന കാലത്ത് ഇന്നയാളുടെ മകളായി ഇന്ന പേരോടും ഇന്ന രൂപത്തോടും ജനിച്ചു" എന്നും മറ്റും വിചാരിക്കുന്ന ഉപ്പുകട്ടകളെപ്പോലെയാണ്. ഇത് ഉപാധി സമ്പർക്കങ്ങളാൽ ജനിച്ച ഭ്രാന്തിയാണ്. സ്വയോനിയായ "മഹദ്ഭൂതം" എന്ന മഹാസമുദ്രസ്ഥാനമായ പരമാത്മാവിൽ (മഹാസമുദ്രസ്ഥാനീയേ പരമാത്മനി അജരേ ƒമരേ ƒ ഭയേ ശുദ്ധേ സൈന്ധവ ഘനവദേ കരസേ പ്രജ്ഞാനഘനേ ƒ നന്തേƒപാരേ നിരന്തരേ ƒവിദ്യാജനിത ഭ്രാന്തിഭേദവർജ്ജിതേ പ്രവേശിതഃ) പ്രവേശിക്കുമ്പോൾ ഭ്രാന്തികൾ അവസാനിക്കുന്നു. അദ്വൈതമായ ഈ മഹദ്ഭൂതമാണ് ആകാശത്തിനു കാരണമായിരിക്കുന്നത്. ത്രികാലങ്ങളിൽ, സ്വരൂപത്തിൽ നിന്ന് മാറാത്തതിനാൽ അത് 'ഭൂത'മാണ്; പരിനിഷ്പന്നമെന്ന് ത്രികാലങ്ങളെയും ഉൾക്കൊള്ളുന്നതാണ് എന്ന് ശാങ്കരഭാഷ്യം പറയുന്നു. ഭൂതശബ്ദം പരമാർത്ഥവാചിയാണ്; അത് മഹത്തും പാരമാർത്ഥികവുമാണ്. ലൗകികങ്ങളായ ഹിമാലയപർവ്വതംപോലുള്ള വസ്തുക്കൾ മഹത്താണെങ്കിലും പാരമാർത്ഥികമല്ല. അതുകൊണ്ടാണ് മഹത്തിനോട് പാരമാർത്ഥികവാചിയായ ഭൂതം ചേർത്ത് മഹദ്ഭൂതമെന്നു പറഞ്ഞത്.

അനന്തം എന്നാൽ അന്തമില്ലാത്തത്. അനന്തശബ്ദം ചിലപ്പോൾ 'ആപേക്ഷിക'മായി ഉപയോഗിക്കാറുണ്ട് എന്ന് ശങ്കരൻ പറയുന്നത് ഗണിതശാസ്ത്ര സംബന്ധിയാണ്. (അലെഫ്, അലെഫ്നൾ എന്നിവയെ 'ലീല'യിൽ പരാമർശിച്ചതു നോക്കുക). അപാരമെന്നാൽ പരിധികൾ ഇല്ലാത്തത്. (പരിധിയില്ലാത്ത പരിധിയെക്കുറിച്ച് പഞ്ചസിദ്ധാന്തികയിൽ പ്രസ്താവിച്ചത് വായിക്കുക) വിജ്ഞാനഘനമെന്നാൽ വിജ്ഞാനത്താൽ ഘനം. സുവർണ്ണഘനം, അയോഘനം എന്നൊക്കെ പറഞ്ഞാൽ സ്വർണ്ണധാതുക്കളാൽ നിറഞ്ഞ, ഇരുമ്പുധാതുക്കളാൽ നിറഞ്ഞ എന്നർത്ഥം. എന്നാൽ ഈ ധാതുക്കളുടെ അഭാവത്താൽ, 'വിജ്ഞാനഘന'ത്തിൽ വിജ്ഞാനമയമെങ്കിലും 'ഘനവസ്തു' എന്ന (solid) സ്വഭാവമില്ല.

ഏകവും അദ്വൈതവും പരമാർത്ഥവും സ്വച്ഛവും സംസാരദുഃഖത്തിൽനിന്ന് അസംപൃക്തവും ആയ ഈ വിജ്ഞാനഘനമായ ആത്മാവിൽ "ഞാൻ ജാതനാണ്, ഞാൻ മൃതനാവും, ഞാൻ സുഖിയാണ്, ദുഃഖിതനാണ്,—ഞാൻ, എന്റെ" മുതലായ ലക്ഷണങ്ങളോടുകൂടിയ സംസാരധർമ്മങ്ങൾ എങ്ങനെ ഉണ്ടായി?

ഭൂതങ്ങൾ, കാര്യകാരണവിഷയാകാരങ്ങളായി നാമരൂപാത്മകമായി, പരമാത്മാവാകുന്ന സലിലത്തിൽ ഫേനബുദ്ബുദങ്ങളെപ്പോലെ പരിണമിക്കുന്നു. അവ സ്വയോനിയായ പരമാത്മസലിലത്തിൽത്തന്നെ വിലയിക്കുന്നു; പരമാർത്ഥ വിവേകജ്ഞാനംകൊണ്ട് സ്വയം പ്രജ്ഞാനഘനമായിത്തീരുന്നു. സത്യശബ്ദവാചിയായ ഭൂതത്തിൽനിന്ന് (ഹേതുഭൂതത്തിൽനിന്ന്) ആപസ്സിൽ നിന്ന് സൈന്ധവഖില്യംപോലെ സൂര്യചന്ദ്രാദിപ്രതിബിംബങ്ങൾ ഉത്ഭവിക്കുന്നു. സ്വച്ഛസ്ഫടികത്തിനടുത്ത് അലക്തകം എന്ന ഉപാധിവെച്ചാൽ രക്താദിഭാവം ഉണ്ടാവുമ്പോലെ, കാര്യകാരണഭൂതഭൂതോപാധികളാൽ ആത്മാവിൽനിന്ന് രൂപങ്ങളും ശരീരങ്ങളും ഇന്ദ്രിയാദികളും ഉണ്ടാവുന്നതായി തോന്നുന്നു. ബ്രഹ്മവിദ്യ ഉദിക്കുമ്പോൾ ഉപാധിഭേദങ്ങൾ ഇല്ലാതാവുന്നു. ശുദ്ധസ്വച്ഛസ്ഫടികംപോലെയും, ഫേനബുദ്ബുദങ്ങളില്ലാത്ത ജലരാശിപോലയും സത്യം മാത്രം അവശേഷിക്കുന്നു. പ്രജ്ഞാനഘനവും അനന്തവും അപാരവുമായ സ്വച്ഛതമാത്രം ശേഷിക്കുന്നു. ഈ അവസ്ഥ പ്രാപിച്ചാൽ (പ്രേത്യ = പ്രാപിക്കുക) ശരീരം, ഇന്ദ്രിയം എന്നിവകളിൽനിന്നു മുക്തിനേടിക്കഴിഞ്ഞു. പിന്നെ ഞാൻ ഇന്നയാളാണ്, ഇന്ന ആളുടെ പുത്രിയാണ്, ഇതെന്റെ ഭൂമിയാണ്, എന്റെ ധനമാണ്, ഞാൻ സുഖിയാണ്, ദുഃഖിതനാണ് മുതലായ സംജ്ഞകളൊന്നും ഇല്ലാതാവുന്നു. രൂപങ്ങൾ ഇല്ലാതാവുമ്പോൾ (വിലയിക്കുമ്പോൾ) അവയുടെ നാമങ്ങളും (സംജ്ഞകളും) വിലയിക്കുന്നു. ബ്രഹ്മവിദ്യയാൽ അവിദ്യയും അതിന്റെ വേരും നശിച്ചുപോകുന്നു. ബ്രഹ്മവിത്ത് സ്വസ്വഭാവമായ ചൈതന്യസ്വഭാവത്തിൽ അവസ്ഥിതനാകയാൽ മറ്റു വിശേഷസംജ്ഞകളൊന്നും തന്നെ അയാൾക്കില്ലാതാവുന്നു. ശരീരാവസ്ഥിതരായ മനുഷ്യർക്കുകൂടി ചില സന്ദർഭങ്ങളിൽ വിശേഷസംജ്ഞകളില്ലാത്ത അനുഭൂതി ഉണ്ടാകാറുണ്ട്. അപ്പോൾ സർവ്വദാ കാര്യകരണവിമുക്തനായ ബ്രഹ്മജ്ഞാനിയുടെ കാര്യം പറയണോ എന്ന് ശാങ്കരഭാഷ്യം ചോദിക്കുന്നു. യാജ്ഞവല്ക്യൻ മൈത്രേയിക്ക് ഇപ്രകാരം പരമാർത്ഥദർശനം ഉപദേശിച്ചപ്പോൾ അവൾ ചോദിച്ചു.



13. സാ ഹോവാച മൈത്രേയ്യത്രൈവ മാ ഭഗവാ നമൂമുഹത,
 ന പ്രേത്യ സംജ്ഞാസ്തീതി. സ ഹോവാച ന വാ അരേ *f* ഹം
 മോഹം ബ്രവീമി, അലം വാ അര ഇദം വിജ്ഞാനായ.

"ഭഗവാൻ എന്നെ ഇവിടെ മോഹിപ്പിക്കുകയാണല്ലൊ ചെയ്തത്— പ്രേത്യ (പ്രാപിച്ചശേഷം) സംജ്ഞ ഇല്ലെന്നു പറഞ്ഞിട്ട്!"

"എടോ, ഞാൻ തന്നെ മോഹിപ്പിച്ചിട്ടില്ല. ഈ സത്യം തീർച്ചയായും വിജ്ഞാനയോഗ്യമാണ്."

ഏകമായ ബ്രഹ്മത്തിൽ വിരുദ്ധധർമ്മങ്ങൾ ആരോപിച്ച യാജ്ഞവല്ക്യൻ തന്നെ കുഴക്കുകയാണെന്ന് മൈത്രേയി കരുതുന്നു. ആദ്യം 'പ്രജ്ഞാനഘന'മെന്നു പറഞ്ഞു. പിന്നെ 'അതിനെ പ്രാപിച്ചാൽ സംജ്ഞ ഇല്ലാതാവു'മെന്നും. പ്രജ്ഞാനഘനമായ ഒന്നിൽ സംജ്ഞാജ്ഞാനമില്ലാതാവുമോ? അഗ്നി ഒരേ സമയം ചൂടും തണുപ്പും ആവുമോ?

"ഞാൻ നിന്നെ ഭ്രമിപ്പിക്കാനായി മോഹനവാക്യം പറഞ്ഞിട്ടില്ല. പിന്നെ വിജ്ഞാനഘനം സംജ്ഞാഭാവമാകുന്നതെങ്ങനെ എന്നല്ലേ? ഞാൻ പറഞ്ഞത് ഇതാണ്. അവിദ്യകൊണ്ടുണ്ടായ കാര്യകരണസംബന്ധികളായ ഖില്യഭാവം വിദ്യയാൽ നശിക്കുമ്പോൾ, അവിദ്യനിമിത്തം ഉണ്ടായതും ശരീരസംബന്ധിയും അന്യത്വദർശനലക്ഷണയും, കാര്യകരണസംഘാതങ്ങളാകുന്ന ഉപാധികളുള്ളതുമായ വിശേഷസംജ്ഞ ഹേത്വഭാവത്താൽ നശിച്ചുപോകുന്നു. കണ്ണാടി ഇല്ലാതായാൽ പ്രതിബിംബം ഇല്ലാതാവുമല്ലൊ. അതുപോലെ. പ്രതിബിംബമേ ഇല്ലാതായിട്ടുള്ളു. യഥാർത്ഥവസ്തു ഉണ്ട്. സംജ്ഞയേ ഇല്ലാതായിട്ടുള്ളു, വിജ്ഞാനം ഉണ്ട്. വിജ്ഞാനഘനമായ അസംസാരിയായ ബ്രഹ്മം നശിക്കുന്നില്ല. ജഗത്തിന്റെ ആത്മാവായ പരമാർത്ഥത ഭൂതനാശത്തിലും അവിനാശിയായി നില്ക്കുന്നു. നശിച്ചു എന്ന് അവിദ്യാഹേതുവായി തോന്നിയാലും ഉപ്പുകട്ടയുടെ രസം നശിക്കാതെ നില്ക്കുന്നുണ്ടല്ലൊ.

"വാചാരംഭണം വികാരോ നാമധേയം" എന്ന് ഛാന്ദോഗ്യത്തിലുണ്ട്. നാമങ്ങൾ അഥവാ സംജ്ഞകൾ നാശമുള്ളവയാണ്, അനിത്യമാണ്. അവിനാശിയായ വിജ്ഞാനം നിത്യവും പാരമാർത്ഥികവുമാണ്. "ന ഹി വിജ്ഞാതുർവ്വിജ്ഞാതേർവ്വിപരിലോപോ വിദ്യതേ *f* വിനാശിത്വാത്" എന്ന് ഇനി പറയും. വിജ്ഞാതാവിന്റെ വിജ്ഞാനം ഒരിക്കലും നഷ്ടപ്പെടുന്നില്ല; അത് നാശമില്ലാത്തതാണ്. പക്ഷേ, നാമരൂപാത്മകമായ പ്രപഞ്ചം അങ്ങനെയല്ല. അതിന് ഉത്പത്തി, സ്ഥിതി, പ്രലയങ്ങളുണ്ട്.

പ്രേത്യ സംജ്ഞാ നാസ്തി—പ്രാപിച്ചവന് സംജ്ഞ ഇല്ല എന്ന് എന്തേ പറയാൻ? കേട്ടുകൊള്ളുക.

**14. യത്ര ഹി ദ്വൈതമിവ ഭവതി തദിതര ഇതരം ജിഘ്രതി, തദിതര
 ഇതരം പശ്യതി, തദിതര ഇതരം ശൃണോതി, തദിതര ഇതര
 മഭിവദതി, തദിതര ഇതരം മനുതേ, തദിതര ഇതരം വിജാനാതി,
 യത്ര വാ അസ്യ സർവ്വമാത്മൈവാഭൂതത് കേനകം ജിഘ്രേത്,
 തത്കേനകം പശ്യേത്, തത് കേനകം ശൃണുയാത്, തത്**

കേനകം അഭിവദേത്, തത് കേനകം മനീത, തത് കേനകം വിജാ
നീയാത്? യേനേദം സർവ്വം വിജാനാതി തം കേനം വിജാ
നീയാത്? വിജ്ഞാതാരമരേ കേന വിജാനീയാദിതി.
ഇതി ചതുർത്ഥ ബ്രാഹ്മണം.

ദ്വൈതം ഉണ്ട് എന്ന അവസ്ഥയിൽ ഒന്ന് മറ്റൊന്നിനെ ഘ്രാണിക്കുന്നു; ഒന്ന് മറ്റൊന്നിനെ ദർശിക്കുന്നു; ഒന്നു മറ്റൊന്നിനെ കേൾക്കുന്നു; ഒന്നു മറ്റൊന്നിനെ പറയുന്നു, ഒന്നു മറ്റൊന്നിനെ ചിന്തിക്കുന്നു; ഒന്നു മറ്റൊന്നിനെ അറിയുന്നു;

എപ്പോൾ സർവ്വവും തന്റെ ആത്മാവായി ഭവിക്കുന്നുവോ അപ്പോൾ എന്തിനാൽ എന്തിനെ ഘ്രാണിക്കും? എന്തിനാൽ എന്തിനെ ദർശിക്കും? എന്തിനാൽ എന്തിനെ കേൾക്കും? എന്തിനാൽ എന്തിനെ പറയും? എന്തിനാൽ എന്തിനെ ചിന്തിക്കും? എന്തിനാൽ എന്തിനെ അറിയും? ഏതിനാൽ ഇക്കാണുന്ന സർവ്വവും, അറിയപ്പെടുന്നുവോ അത്, ഏതിനാലാണ് അറിയപ്പെടേണ്ടത്? എടോ, വിജ്ഞാതാവിനെ ഏതിനാലാണ് അറിയേണ്ടത്?

ഉപമീയമാനത്വം (ഒന്നിനെ മറ്റൊന്നിനോട് താരതമ്യം ചെയ്ത പഠനം) കൊണ്ടു മാത്രമാണ് ദ്വൈതത്തിന് പാരമാർത്ഥികത്വം കൈവരുന്നത് എന്ന് ശങ്കരൻ ഇവിടെ പറയുന്നു. വൈരുദ്ധ്യാത്മക ഭൗതികവാദത്തി (dialectics)ന്റെ ഉപയോഗം അതു മാത്രമാണ്.

1. മൂക്കു കൊണ്ട് മുല്ലപ്പൂമണം ശ്വസിക്കുന്നു.
2. കണ്ണുകൊണ്ട് ചന്ദ്രനെ കാണുന്നു.
3. കാതുകൊണ്ട് പാട്ടുകേൾക്കുന്നു.
4. വാഗിന്ദ്രിയംകൊണ്ട് ഒരു വിഷയത്തെക്കുറിച്ചു പറയുന്നു.
5. മനസ്സുകൊണ്ട് ഒരു സഗുണേശ്വരരൂപത്തെ ചിന്തിക്കുന്നു.
6. ബുദ്ധികൊണ്ട് ഒരു ശാസ്ത്രവിഷയം ഗ്രഹിക്കുന്നു. അവിടെയൊക്കെ വിഷയം, വിഷയി എന്ന ഭേദമുണ്ട്. (subject, object).

എന്നാൽ വിഷയവിഷയീഭേദഭാവം ഇല്ലാതായി, ആത്മാവിനാൽ ആത്മാവിനെത്തന്നെ അറിയാൻ ശ്രമിക്കുമ്പോൾ, അറിയുന്നവനും അറിയപ്പെടുന്നതും ഒന്നായിത്തീരുന്നു.

മൂക്കുമുതൽ ബുദ്ധിവരെയുള്ള കാരകങ്ങൾ ശ്വസിക്കുക മുതൽ ഗ്രഹിക്കുകവരെയുള്ള ക്രിയകൾ (ചേഷ്ട) ചെയ്യുമ്പോൾ അവിടെ ദ്വൈതമുണ്ട്. പക്ഷേ, ആത്മാവ് എന്ന കാരകം ആത്മാവിനെ ഗ്രഹിക്കുക എന്ന ക്രിയ ചെയ്യുമ്പോൾ കാരക, ക്രിയാഭേദം ഇല്ലാതാവുന്നു.

നാമരൂപങ്ങൾ ആത്മാവിൽ വിലയിക്കുമ്പോൾ, വിഷയിയും വിഷയവും ഒന്നാകുമ്പോൾ, ഏതു കരണംകൊണ്ട് ആര് ഏതു ചേഷ്ടചെയ്യും? അവിടെ ക്രിയ അസാദ്ധ്യമായിത്തീരുന്നു. കാരകാഭാവത്താൽ ക്രിയയും, ക്രിയാഭാവത്താൽ (കർമ്മാഭാവം) ഫലവും ഇല്ലാതാവുന്ന അവസ്ഥ ജനിക്കുന്നു. സർവ്വത്തിലും ആത്മത്വം ദർശിക്കുന്ന ബ്രഹ്മവിത്ത് ക്രിയാ, കാരക, ഫലാതീതനാവുന്നു. കർമ്മവും കർത്താവും കർമ്മഫലവും ഇല്ലാതായ ഒരവസ്ഥ.

വിജ്ഞാനത്തെ നല്കുന്ന കരണത്തെ (ഉപകരണം)ത്തന്നെ ഒബ്ജക്ട് (വിഷയം) ആക്കുമ്പോൾ, അതിനു നാം എന്ത് ഉപകരണമാണ് ഉപയോഗിക്കുക?



ജ്ഞാതാവു തന്നെ ജ്ഞേയവസ്തു എങ്കിൽ, ആ ജിജ്ഞാസ തീർക്കാൻ ജ്ഞാതാവു മാത്രം മതി. അഗ്നി സ്വയം പൊള്ളിക്കുന്നില്ല. അതുപോലെ ആത്മാവിന് സ്വയം ജ്ഞേയവസ്തുവാകാൻ വയ്യ.

തന്റെ വിഷയമല്ലാത്ത ഒന്നിനെക്കുറിച്ച ജ്ഞാനം ജ്ഞാതാവിനുണ്ടാകാനും വയ്യ. അപ്പോൾ ആരാൽ ഇക്കാണുന്ന സർവ്വവും അറിയപ്പെടുന്നുവോ ആ ജ്ഞാതാവിനെ അറിയാൻ ഏതു കരണമാണ് ഉപയോഗിക്കുക? അവനല്ലാതെ മറ്റാർക്കാണ് അവനെ അറിയാൻ കഴിയുക?

പരമാർത്ഥസത്തയിൽ വിവേകത്തെ കേന്ദ്രീകരിച്ച ബ്രഹ്മജ്ഞാനിക്ക്, വിജ്ഞാതാവുമാത്രമാണ് കേവലമായി അദ്വയമായി വർത്തിക്കുന്നതെന്ന ബോധം ഉദിക്കുമ്പോൾ, ആ ബ്രഹ്മജ്ഞാനിയെ എന്തുകൊണ്ടാണ് അറിയാനാവുക എന്ന് മൈത്രേയിയോടു യാജ്ഞവല്ക്യൻ ചോദിക്കുന്നു. ബ്രഹ്മജ്ഞാനി ബ്രഹ്മം തന്നെയാണ് എന്നർത്ഥം.

## പഞ്ചമ ബ്രാഹ്മണം (മധു ബ്രാഹ്മണം)

കേവലവും കർമ്മനിരപേക്ഷവും അമൃതത്വസാധനവുമായ നിത്യവസ്തുവിനെ പറയുന്നതിനായിട്ടാണ് മൈത്രേയീ ബ്രാഹ്മണം സർവ്വസന്യാസാംഗവിശിഷ്ടമായ ആത്മജ്ഞാനത്തോടുകൂടി ആരംഭിക്കുന്നത്. ആത്മനെ അറിഞ്ഞാൽ ഈ സർവ്വവും അറിഞ്ഞു. ആത്മാവാണ് പ്രിയം. അതിനാൽ ആത്മാവാണ് അറിയപ്പെടേണ്ടതെന്നു പറഞ്ഞു. ആത്മാവുതന്നെയാണ് ദ്രഷ്ടവ്യവും ശ്രോതവ്യവും മന്തവ്യവും നിദിദ്ധ്യാസിതവ്യവും എന്നും ദർശനപ്രകാരങ്ങൾ വിശദീകരിക്കപ്പെട്ടു.

ആചാര്യനിൽനിന്നും ആഗമങ്ങളിൽനിന്നും ശ്രോതവ്യമായ അതിനെ തർക്കംകൊണ്ട് മനനം ചെയ്യണം. (മന്തവ്യം) ആത്മാവുതന്നെയാണ് ഇക്കാണുന്ന സർവ്വവും (ആത്മൈ വേദം സർവ്വം) എന്ന ആത്മൈക സാമാന്യത്വവും, ആത്മൈകോത്ഭവത്വവും ആത്മൈക പ്രലയത്വവും ഉള്ളിൽ അനുഭവിച്ച് ബോധിക്കണം. ഈ അനുഭവം സാധിക്കാതെ വരുമോ എന്ന ശങ്കയെ നിവൃത്തിക്കുന്നതിനായിട്ട് മധുബ്രാഹ്മണം ആരംഭിക്കുന്നു.

നാം വസിക്കുന്ന പൃഥ്വി ഉൾപ്പെടെയുള്ള ഈ ജഗത്ത് സർവ്വവും, പരസ്പരം ഉപകാരി ഉപകാരകഭൂതമായരിക്കുന്നു. ഈ ഉപകാരി ഉപകാരക ഭൂതമായിരിക്കുന്ന അവസ്ഥതന്നെ അത് ഒരേ ഒരു കാരണത്തിൽനിന്ന് ഉത്ഭവിച്ചതാണ് എന്നും ഏക സാമാന്യാത്മകത്വമാണെന്നും ഏകപ്രലയമാണെന്നും തെളിയിക്കുന്നു. ഒരേ മൂലകാരണമാണ് ജഗത്തിന്റെ ഹേതു എന്നു വരികിൽ അവയെല്ലാം ഒരേ ജാതി യിൽ പെട്ടവയും ഒരേ കാരണത്തിൽ ലയിക്കുന്നവയും ആകണം.

നൈയായികന്മാർ പറയുന്നു: "ഹേത്വപദേശാത് പ്രതിജ്ഞായാഃ പുനർവചനം നിഗമനം." (ന്യായദർശനം 1.1.39) കാരണങ്ങൾ പറഞ്ഞ്, ഒരിക്കൽ പറഞ്ഞതു തന്നെ വീണ്ടും ആവർത്തിച്ചു പറഞ്ഞാൽ അത് നിഗമനം (conclusion) ആണ്. അതിനാൽ മധുബ്രാഹ്മണം പുനർവചനമാകയാൽ ആഗമപ്രാധാന്യമുള്ളതാണ്. മറ്റൊരു വ്യാഖ്യാനവുമുണ്ട്. ദുന്ദുഭിയുടെ ദൃഷ്ടാന്തം പറഞ്ഞത് ആഗമവചനം ശ്രോതവ്യമാണെന്നു കാണിക്കാനാണ്. അതിനുശേഷം, മധുബ്രാഹ്മണം വരെ പറഞ്ഞ കാര്യങ്ങളെല്ലാം ഉപപത്തി പ്രദർശനങ്ങൾ (Reasoning) ആകയാൽ

മന്തവ്യമാണ്. മധുബ്രാഹ്മണം നിദിദ്ധ്യാസനവിധി (meditation ചെയ്യാനുള്ള വിധി) ആണ്.

രണ്ടായാലും ആഗമത്തിൽനിന്നു കേട്ടതിനെ തർക്കം (മനനം)കൊണ്ട് അവധാരണം ചെയ്യണം. തർക്കം കൊണ്ടു ലഭിച്ച "മത"ത്തെ (യഥാ തർക്കതോ മതം തസ്യ) തർക്കവും ആഗമവും നിശ്ചയിച്ച പ്രകാരം നിദിദ്ധ്യാസനം (meditate) ചെയ്യുന്നു. അതല്ലാതെ, മറ്റൊരു നിദിദ്ധ്യാസനവിധി ആവശ്യമില്ല എന്ന് ശങ്കരൻ പറയുന്നു. അക്കാരണത്താൽ ശ്രവണ മനന നിദിദ്ധ്യാസനങ്ങൾക്ക് വെവ്വേറെ വിധികൾ ആവശ്യമില്ല എന്ന അഭിപ്രായക്കാരനാണദ്ദേഹം.

1. ഇയം പൃഥിവി സർവ്വേഷാം ഭൂതാനാം മധു, അസ്യൈപൃഥി
വ്യൈ സർവ്വാണി ഭൂതാനി മധുഃ യശ്ചായമസ്യാം പൃഥിവ്യാം.
തേജോമയോ*f*മൃതമയഃ പുരുഷഃ യശ്ചായ മദ്ധ്യാത്മം
ശാരീരസ്തേജോമയോ*f*മൃതമയഃ പുരുഷഃ അയമേവ
സ യോതയമാത്മാ; ഇദമമൃതം, ഇദം ബ്രഹ്മ, ഇദം സർവ്വം.

ഈ പൃഥിവി സർവ്വഭൂതങ്ങൾക്കും മധുവാണ്. സർവ്വഭൂതങ്ങളും ഈ പൃഥിവിക്കും മധുവാണ്. ഈ പൃഥിവിയിലിരിക്കുന്ന തേജോമയവും അമൃതമയവുമായ പുരുഷനും, ഈ ശരീരത്തിലിരിക്കുന്ന അദ്ധ്യാത്മമായ തേജോമയ അമൃതമയപുരുഷനും അപ്രകാരം തന്നെ പരസ്പരം മധുവാണ്. ഇതു മാത്രമാണ് ആത്മാവ്. ഇതുതന്നെ അമൃതം. ഇതുതന്നെ ബ്രഹ്മം. ഇതാണ് സർവ്വവും.

പ്രസിദ്ധയായ പൃഥ്വി ബ്രഹ്മം മുതൽ പുൽക്കൊടിവരെ സർവ്വഭൂതങ്ങൾക്കും സർവ്വപ്രാണികൾക്കും മധുവാണ്, കാര്യമാണ്. ഒരു തേനീച്ചക്കൂടിനെ അനേകം തേനീച്ചകൾ (മധുകരങ്ങൾ) നിർമ്മിക്കുന്നതുപോലെ പൃഥ്വിയെ സർവ്വഭൂതങ്ങളും ചേർന്നുണ്ടാക്കിയിരിക്കുന്നു. അതുപോലെത്തന്നെ സർവ്വഭൂതങ്ങളും ഈ പൃഥ്വിയുടെ മധുവാണ്, കാര്യമാണ്.

തേജോമയമായി 'ചിൻമാത്ര'മായി, പ്രകാശവും അമൃതമയവും അമരണ ധർമ്മത്തോടുകൂടിയതുമായി പ്രപഞ്ചത്തിലിരിക്കുന്ന പുരുഷൻ സർവ്വഭൂതങ്ങൾക്കും ഉപകാരകത്വം ഉള്ള മധുവാണ്. ഭൂതശരീരങ്ങളിലിരിക്കുന്ന പുരുഷൻ അവൻെറയും മധുവാണ്.

പൃഥ്വി, ഭൂതങ്ങൾ, പുരുഷൻ, അദ്ധ്യാത്മപുരുഷൻ എന്ന നാലെണ്ണത്തിൻെറ പരസ്പരോപകാരത്വത്തോടൊപ്പം, അവയുടെ പരസ്പരകാര്യകാരണത്വവും, അവയെല്ലാം മധുവാണെന്ന സത്യവും പറയുന്നു. പരസ്പരകാര്യകാരണകത്വം പ്രപഞ്ചത്തിലെ സമസ്തവസ്തുക്കളും ഒരേ കാരണത്തിൽനിന്നുണ്ടായതാണെന്നതിനു തെളിവായി ശാങ്കരഭാഷ്യം എടുത്തു പറയുന്നു. ആ ഏകകാരണമായ പരമാർത്ഥസത്തയെ ബ്രഹ്മമെന്നും, അതിൽനിന്നുത്ഭവിച്ച "വാചാരംഭണം വികാരോ നാമധേയമാത്ര"മെന്നു വിശേഷിപ്പിക്കപ്പെട്ട നാമമാത്രങ്ങളായ (സംജ്ഞാമാത്രം) എല്ലാ വസ്തുക്കളും ആ സത്തയുടെ വികാരങ്ങളെന്നും നമുക്കു സിദ്ധിക്കുന്നു. സത്തയുടെ വികാരഭേദങ്ങൾ മാത്രമാണ് നാമരൂപാത്മക പ്രപഞ്ചങ്ങൾ. (എനർജിയുടെ വികാരഭേദങ്ങൾ മാത്രമാണ് നാം കാണുന്നതും പേരു നല്കുന്നതുമായ സർവ്വ വസ്തുക്കളും) സമുദ്രജലവും നദീജലവും നീരാവിയും, അലകളും ഫേനബുദ്ബുദങ്ങളും എല്ലാം "ജലതന്മാത്ര"കളായിരിക്കുന്നതു



പോലെ പഞ്ചഭൂതതന്മാത്രകളെല്ലാം "ചിൻമാത്ര" (Quantum of energy)കളാണെന്ന് ശാങ്കരഭാഷ്യത്തിൽ നമുക്കു കാണാം.

ശങ്കരൻ ബുദ്ധമതവിദ്ധ്വംസകനല്ല, ഉദ്ധാരകനാണെന്ന എൻെറ നിലപാട് വ്യക്തമാക്കാൻ ഇവിടെ ചിലതു കുറിക്കട്ടെ. ഈ ബ്രാഹ്മണത്തിൻെറ ഭാഷ്യം ആരംഭിക്കുമ്പോൾ ശ്രവണ,മനന,നിദിദ്ധ്യാസനങ്ങളെന്ന മൂന്നെണ്ണമല്ലാതെ മറ്റൊന്നും വേണ്ടെന്നും, അവ വാസ്തവത്തിൽ മൂന്നല്ല, ഒന്നിൻെറ മൂന്നു ഘട്ടങ്ങളാണെനും ശങ്കരൻ പറഞ്ഞു. ഇവ തിബത്തൻ ബുദ്ധിസത്തിലെ മൂന്നു വിവേക സാധനങ്ങളാണ്. (Wisdom of listening and hearing, Wisdom of Contemplation and Reflection, Wisdom of meditation)

ശങ്കരനും ഉപനിഷത്തുക്കളും ഉപയോഗിച്ച അതേ ഉപമ സോഗ്യാൽ റിൻപോച്ചേയും ഉപയോഗിക്കുന്നതു കാണുക. " The Ocean has waves yet the ocean is not particularly disturbed by them. The waves are the very nature of the ocean. Waves will rise. But where do they go? Back into the ocean. And where do the waves come from? The ocean. In the same manner, thoughts and emotions are the radious and expression of the very nature of mind...whatever rises do not see it as a particular problem. If you do not impulsively react, if you are only patient, it will once again settle into its essential nature (Page 74. The Tibetan Book of the Living and Dying) ചിന്തകൾ മനസ്സിലും, തിരകൾ സമുദ്രത്തിലുമെന്നപോലെ പ്രപഞ്ചങ്ങൾ ബ്രഹ്മമെന്ന ഊർജ്ജസാഗരത്തിലും അടങ്ങുകയും വീണ്ടും ഉയരുകയും ചെയ്യുന്നു. ചിന്ത മനസ്സിൻെറയും തിര കടലിൻെറയും പ്രപഞ്ചം ബ്രഹ്മത്തിൻെറയും സ്വഭാവമാണ്. തിര കടലിൻെറ തന്നെ വികാരഭേദമാകയാൽ, കടൽ = തിര എന്നെഴുതാം. പ്രപഞ്ചം ബ്രഹ്മത്തിൻെറ വികാരമാകയാൽ, ബ്രഹ്മം = പ്രപഞ്ചം എന്നും എഴുതാം. എനർജി തന്നെയാണ് മാസ് എന്നു പറയു ന്നതിനു തുല്യമാണത്. എനർജി മാസിനെയും മാസ് എനർജിയെയും പരസ്പരം ആശ്രയിച്ച് പരസ്പരം കാര്യകാരണഭാവത്തിൽ, പരസ്പരം "മധു" (അമൃതം = Immortal) ആയിരിക്കുന്നു എന്ന് നമുക്കറിയാം. അതേ ശാസ്ത്രസത്യമാണ് ഇവിടെ ബൃഹദാരണ്യകോപനിഷത്തും ശാങ്കരഭാഷ്യവും അനാവരണം ചെയ്തു കാണിക്കുന്നത്.

"ശ്രോതവ്യ"മായത് ആചാര്യനിൽനിന്നോ "ആഗമ"ങ്ങളിൽനിന്നോ ലഭിക്കാമെന്ന ശങ്കരവചനവും തിബത്തൻ ബുദ്ധിസ്റ്റുകൾ അംഗീകരിക്കുന്നതായി സോഗ്യാൽ റിൻപോച്ചേ സാക്ഷ്യപ്പെടുത്തുന്നു. ഗുരുപരമ്പരയുടെ ആവശ്യകതയെക്കുറിച്ച് അദ്ദേഹം പറയുന്നു: Lineage serves as a crucial safeguard. It maintains the authenticity and purity of the teaching. People know who a master is from who his master is. It is not a question of preserving some fossilized ritualistic knowledge, but of transmitting from heart to heart, from mind to mind, an essential and living wisdom and its skillful & powerful methods. (Page 128)

ആഗമപ്രാമാണ്യത്തെക്കുറിച്ച് അദ്ദേഹം പറയുന്നു: "Read the great spiritual books of all the traditions, come to some understanding of what the masters might mean by liberation and enlightenment and find out which approach to absolute reality attracts and suits you most. (Page 131).

ഛാന്ദോഗ്യഉപനിഷത്തിൽ അദ്ധ്യായം 3 ഖണ്ഡം 1-ൽ ആദിത്യനെയും അവന്റെ രശ്മികളെയും മധുവും മധുനാഡികളുമായി താരതമ്യപ്പെടുത്തിയിട്ടുണ്ട്. ഇവിടെ ഭൂമിയും പ്രപഞ്ചവും ജീവജാലങ്ങളും മധുവാണെന്നു പറയുന്നു. ആദിത്യനെന്ന ഊർജ്ജസ്രോതസ്സിൽനിന്ന് (പ്രകാശരശ്മികളിൽനിന്ന്) പഞ്ചഭൂതാത്മകമായ ജഡപ്രപഞ്ചം വിഭിന്നമല്ല.

| | | |
|---|---|---|
| ആദിത്യൻ | = | മധു. |
| പൃഥ്വി | = | മധു. |
| സർവ്വഭൂതങ്ങളും | = | മധു. |
| പരമാത്മ പുരുഷൻ | = | മധു |
| ജീവാത്മ പുരുഷൻ | = | മധു. |

ആദിത്യൻ, പൃഥ്വി, ഭൂതങ്ങൾ, പരമാത്മപുരുഷൻ (ബ്രഹ്മം) ജീവാത്മാവ് എന്നിവയെല്ലാം അമൃതമായ അദ്വയമായ നിത്യവസ്തു. ഈ അദ്വൈതമാണ് മധുവിദ്യ.

2. ഇമാ ആപഃ സർവ്വേഷാം ഭൂതാനാം മധ്വാ സാമപാം സർവ്വാണി
ഭൂതാനി മധു യശ്ചായ മാ സ്വപ്സു തേജോമയോƒമൃതമയഃ
പുരുഷോ യശ്ചായ മദ്ധ്യാത്മം രേതസ സ്തേജോമയോƒ
മൃതമയഃ പുരുഷോƒയമേവ സ യോƒയ മാത്മേദമമൃതയിദം
ബ്രഹ്മേ ദം സർവ്വം.

ഈ ആപസ്സ് സർവ്വഭൂതങ്ങൾക്കും മധുവാണ്. സർവ്വഭൂതങ്ങളും ഈ ആപസ്സിനും മധുവാണ്. ജലത്തിലിരിക്കുന്ന തേജോമയവും അമൃതമയവുമായ പുരുഷന്, അദ്ധ്യാത്മമായി (ശരീരത്തിൽ) രേതസ്സിലിരിക്കുന്ന തേജോമയവും അമൃതമയവുമായ പുരുഷൻ മധുവാണ്. മറിച്ചും അങ്ങനെത്തന്നെ. ഇതുതന്നെയാണ് ആത്മാവ്. ഇതുതന്നെ അമൃതം. ഇതുതന്നെ ബ്രഹ്മം ഇതുതന്നെ സർവ്വവും!

3. അയമഗ്നിഃ സർവ്വേഷാം ഭൂതാനാം മധ്വസ്യാഗ്നേഃ സർവ്വാണി
ഭൂതാനി മധു യശ്ചായമസ്മിന്നഗ്നൗ തേജോ മയോƒമൃ
തമയഃ പുരുഷോ യശ്ചായമദ്ധ്യാത്മം വാങ്മയ സ്തേജോ
മയോƒമൃതമയഃ പുരുഷോƒയ മേവ സ യോതയ
മാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം.

ഈ അഗ്നി സർവ്വഭൂതങ്ങൾക്കും മധുവാണ്. സർവ്വഭൂതങ്ങളും ഈ അഗ്നിക്കും മധുവാണ്. അഗ്നിയിലിരിക്കുന്ന തേജോമയവും അമൃതമയവുമായ പുരുഷന്, ശരീരത്തിലിരിക്കുന്ന തേജോമയവും അമൃതമയവുമായ വാക്ക് മധുവാണ്. മറിച്ചും അങ്ങനെത്തന്നെ. ഇതാണ് ആത്മാവ്. ഇതാണ് അമൃതം. ഇതുതന്നെ ബ്രഹ്മം. ഇതുതന്നെ സർവ്വവും.

4. അയം വായുഃ സർവ്വേഷാം ഭൂതാനാം മദ്ധ്യസ്യ വായോഃ
സർവ്വാണി ഭൂതാനി മധുയശ്ചായമസ്മിൻ വായൗ
തേജോ മയോƒമൃതമയഃ പുരുഷോ യശ്ചായ
മദ്ധ്യാത്മം പ്രാണസ്തേജോമയോƒമൃതമയഃ പുരുഷോƒയ
മേ വ സ യോƒ യമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം.



ഈ വായു സർവ്വഭൂതങ്ങൾക്കും മധുവാണ്. സർവ്വഭൂതങ്ങളും ഈ വായുവിനും മധുവാണ്. തേജോമയവും അമൃതമയവുമായി വായുവിലിരിക്കുന്ന പുരുഷൻ ശരീരത്തിൽ പ്രാണനിലിരിക്കുന്ന അമൃതമയവും തേജോമയവുമായ പുരുഷന്നും, മറിച്ചും, മധുവാണ്. അതാണ് ആത്മാവ്. അതാണ് അമൃതം. അതാണ് ബ്രഹ്മം. അതാണ് സർവ്വവും.

5. അയമാദിത്യഃ സർവ്വേഷാം ഭൂതാനാം മധ്വസ്യാത്യ
സ്യ സർവ്വാണി ഭൂതാനി മധുശ്ചായമസ്മിന്നാദി
ത്യേ തേജോമയോƒതമൃമയഃ പുരുഷോ
യശ്ചായ മദ്ധ്യാത്മം ചാക്ഷുഷസ്തേജോമയോ ƒ
മൃതമയഃ പുരുഷോƒയമേവ സ യോƒയമാത്മേ
ദ മമൃതമിദം ബ്രഹ്മേദം സർവ്വം.

ഈ സൂര്യൻ സർവ്വഭൂതങ്ങൾക്കും മധുവാണ്. സർവ്വഭൂതങ്ങളും ആദിത്യനും മധുവാണ്. ആദിത്യനിൽ തേജോമയവും അമൃതമയവുമായിരിക്കുന്ന പുരുഷൻ, ശരീരത്തിൽ ചക്ഷുസ്സിൽ തേജോമയവും അമൃതമയവുമായിരിക്കുന്ന പുരുഷന് മധുവാണ്; മറിച്ചും. അതാണ് ആത്മാവ്. അതാണ് അമൃതം. അതാണ് ബ്രഹ്മം, അതുതന്നെയാണ് സർവ്വവും.

6. ഇമാ ദിശാഃ സർവ്വേഷാം ഭൂതാനാംമദ്ധ്വാസാം ദിശാം
സർവ്വാണി ഭൂതാനി മധു യശ്ചായമാസു ദിക്ഷു തേജോമ
യോƒമൃതമയഃ പുരുഷോ യശ്ചായമദ്ധ്യാത്മം
ശ്രൗത്രഃ പ്രാതിശ്രുത്ക സ്തേജോമയോƒമൃതമയഃ
പുരുഷോƒയമേവ സ യോƒയമാത്മേദമമൃതമിദം
ബ്രഹ്മേദം സർവ്വം.

ഈ ദിശകൾ സർവ്വഭൂതങ്ങൾക്കും മധുവാണ്. ഈ ഭൂതങ്ങൾ ദിശകൾക്കും മധുവാണ്. ദിശകളിൽ തേജോമയവും അമൃതമയവും ആയിരിക്കുന്ന പുരുഷൻ ശരീരത്തിൽ ശ്രവണവേളയിലെ ശ്രോത്രത്തിലിരിക്കുന്ന തേജോമയവും അമൃതവുമായ പുരുഷന്നും മറിച്ചും മധുവാണ്. ഇതാണ് ആത്മാവ്. ഇതാണ് അമൃതം. ഇതാണ് ബ്രഹ്മം. ഇതുതന്നെ സർവ്വവും.

(പ്രതിശ്രവണവേളയിലെ പുരുഷൻ — പ്രാതിശ്രുത്കൻ)

7. അയം ചന്ദ്രഃ സർവേഷാം ഭൂതാനാം മധ്വസ്യ ചന്ദ്രസ്യ
സർവാണി ഭൂതാനി മധുയശ്ചായമസ്മിം
ശ്ചന്ദ്രേ തേജോമയോƒമൃതമയഃ പുരുഷോ
യശ്ചായമദ്ധ്യാത്മം മാനസസ്തേജോമയോƒമൃത
മയഃ പുരുഷോƒയ മേവ സയോƒയമാത്മേദ
മമൃതമിദം ബ്രഹ്മേദം സർവ്വം.

ഈ ചന്ദ്രൻ സർവ്വഭൂതങ്ങൾക്കും മധുവാണ്. സർവ്വഭൂതങ്ങളും ചന്ദ്രനും മധുവാണ്. ചന്ദ്രനിലിരിക്കുന്ന തേജോമയവും അമൃതമയവുമായ പുരുഷൻ മനസ്സിലിരിക്കുന്ന

തേജോമയ അമൃതമയ പുരുഷനും മറിച്ചും മധുവാണ്. അതാണ് ആത്മൻ. അതാണ് അമൃതം. അതാണ് ബ്രഹ്മം. അതാണ് സർവ്വവും.

8. ഇ യം വിദ്യുത് സർവ്വേഷാം ഭൂതാനാം മദ്ധ്വസ്യൈ വിദ്യുതഃ
സർവ്വാണി ഭൂതാനി മധുയശ്ചായ മസ്യാം
വിദ്യുതി തേജോമയോƒമൃതമയഃ പുരുഷോയശ്ചായ
മദ്ധ്യാത്മം തൈജസസ്തേജോമയോƒ
മൃതമയഃ പുരുഷോƒയ മേവ സ യോƒയമാത്മേ
ദം അമൃതം ഇദം ബ്രഹ്മേദം സർവ്വം.

ഈ വൈദ്യുതി എല്ലാ ഭൂതങ്ങൾക്കും മധുവാണ്. സർവ്വഭൂതങ്ങളും വിദ്യുത്തിനും മധുവാണ്. വൈദ്യുതിയിലിരിക്കുന്ന അമൃതമയവും തേജോമയവുമായ പുരുഷൻ ശരീരതേജസ്സിലെ അമൃതമയ തേജോമയ പുരുഷനും മറിച്ചും മധുവാണ്. ഇതാണ് ആത്മൻ. ഇതാണ് അമൃതം. ഇതാണ് ബ്രഹ്മം. ഇതാണ് സർവ്വവും.

9. അയം സ്തനയിത്നുഃ സർവ്വേഷാം ഭൂതാനാം മധു, അസ്യ
സ്തനയിത്നോഃ സർവ്വാണി ഭൂതാനി മധുഃ യശ്ചായമസ്മിൻ
സ്തനയിത്നോ തേജോമയോƒമൃതമയഃ പുരുഷഃ യശ്ചാ
യമദ്ധ്യാത്മം ശാബ്ദഃ സൗവരസ്തേജോമയോƒമൃത
മയഃ പുരുഷഃ അയമേവ സ യോƒയമാത്മാ; ഇദം
അമൃതം, ഇദം ബ്രഹ്മ, ഇദം സർവ്വം.

ഈ കാർമേഘം സർവ്വഭൂതങ്ങൾക്കും മധുവാണ്. ഈ സർവ്വഭൂതങ്ങളും കാർമേഘത്തിനും മധുവാണ്. കാർമേഘത്തിലെ തേജോമയവും അമൃതമയവും ആയ പുരുഷൻ ശരീരത്തിൽ ശബ്ദത്തിലും സ്വരത്തിലുമിരിക്കുന്ന തേജോമയവും അമൃതമയവുമായ പുരുഷനും മറിച്ചും മധുവാണ്. ഇതാണ് ആത്മാവ്. ഇതാണ് അമൃതം. ഇതാണ് ബ്രഹ്മം. ഇതാണ് സർവ്വവും.

ശബ്ദത്തിലിരിക്കുന്ന പുരുഷൻ സവിശേഷമായി ഭവിക്കുന്നത് സ്വരത്തിലാകയാൽ "സൗവരോ അദ്ധ്യാത്മം" എന്നു പറഞ്ഞിരിക്കുന്നു. സ്വരം എന്ന സൗവർണ്ണശബ്ദം, കാർമേഘം വർഷിക്കുന്ന മേഘമല്ലാർ രാഗംപോലെ അമൃതനിഷ്യന്ദിയാണ്.

10. അയമാകാശഃ സർവ്വേഷാം ഭൂതാനാം മദ്ധ്വസ്യാകാശസ്യ
സർവ്വാണി ഭൂതാനി മധുയശ്ചായമസ്മിന്നാകാശേ
തേജോമയോƒമൃതമയഃ പുരുഷോ യശ്ചായമദ്ധ്യാത്മം
ഹൃദ്യാകാശസ്തേജോ മയോƒമൃതമയഃ പുരുഷോƒ യമേവ സ
യോƒയമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം.

ഈ ആകാശം സർവ്വഭൂതങ്ങളും സർവ്വഭൂതങ്ങൾക്കും ഈ ആകാശത്തിനും മധുവാണ്. ആകാശത്തിലിരിക്കുന്ന തേജോമയവും അമൃതമയവുമായ പുരുഷൻ ഹൃദയ ത്തിലിരിക്കുന്ന തേജോമയവും അമൃതമയവുമായ പുരുഷനും മറിച്ചും മധുവാണ്. ഇതാണ് ആത്മാവ്. ഇതാണ് അമൃതം. ഇതാണ് ബ്രഹ്മം. ഇതുതന്നെയാണ് സർവ്വവും.



| | | |
|---|---|---|
| 1. പൃഥ്വി | - | ശരീരം |
| 2. ആപസ്സ് | - | രേതസ്സ് |
| 3. അഗ്നി | - | വാക്ക് |
| 4. വായു | - | പ്രാണൻ |
| 5. ആദിത്യൻ | - | ചക്ഷുസ്സ് |
| 6. ദിശ | - | പ്രാതിശ്രുത്ക്. |
| 7. ചന്ദ്രൻ | - | മനസ്സ് |
| 8. വിദ്യുത് | - | തേജസ്സ് (ത്വക്ക്) |
| 9. മേഘം | - | സ്വരം |
| 10. ആകാശം | - | ഹൃദയം |

പ്രപഞ്ചശരീരത്തിലും മനുഷ്യശരീരത്തിലും ഇരിക്കുന്ന ഈ പത്തു മിഥുനങ്ങളുടെ പരസ്പരാശ്രയത്വവും, അവ എങ്ങനെ ഒന്നിനൊന്നു മധുവായിരിക്കുന്നു എന്നും പറഞ്ഞു. ഈ പത്തു മിഥുനങ്ങളിലും സൂക്ഷ്മമായിരിക്കുന്ന തത്ത്വം ഒന്നുതന്നെയാണെന്നും അതാണ് ആത്മൻ, ബ്രഹ്മം, അമൃതം എന്നൊക്കെ പറയപ്പെടുന്ന തത്ത്വം എന്നും അറിഞ്ഞു കഴിഞ്ഞാൽ ഇക്കാണുന്ന സർവ്വവും അതുതന്നെ എന്നറിയുന്നതിന് വൈഷമ്യം ഉണ്ടാവില്ല.

11. അയം ധർമ്മഃ സർവ്വേഷാം ഭൂതാനാം മദ്ധ്വസ്യ ധർമ്മസ്യ
സർവ്വാണി ഭൂതാനി മധു യശ്ചായമസ്മിൻ ധർമ്മതേജോമയോƒ
മൃതമയഃ പുരുഷോയശ്ചായ മദ്ധ്യാ
ത്മം ധാർമ്മസ്തേജോമയോƒമൃതമയഃ പുരു
ഷോƒയമേവ സ യോƒയമാത്മേദമമൃതമിദം
ബ്രഹ്മേദം സർവ്വം.

ഈ ധർമ്മം സർവ്വഭൂതങ്ങൾക്കും മധുവാണ്. സർവ്വഭൂതങ്ങളും ഈ ധർമ്മത്തിനും മധുവാണ്. അമൃതമയവും തേജോമയവുമായ ധർമ്മപുരുഷൻ തേജോമയവും അമൃതമയവുമായി ശരീരത്തിലിരിക്കുന്ന ധർമ്മപുരുഷനും മറിച്ചും മധുവാണ്. അതാണ് ആത്മാവ്. അതാണ് അമൃതം അതാണ് ബ്രഹ്മം. അതാണ് സർവ്വവും.

"ധർമ്മം" അദൃശ്യമാണെങ്കിലും അയം (ഈ) എന്ന പ്രത്യയം ഉപയോഗിച്ചിരിക്കുന്നു. ധർമ്മം അദൃശ്യമെങ്കിലും ധർമ്മത്തിൻെറ ഫലം നമുക്ക് അനുഭവപ്പെടുന്നതുകൊണ്ടാണിത്. മുൻപു പറഞ്ഞ പത്തു മിഥുനങ്ങളുടെ പാരസ്പര്യമെന്ന ധർമ്മം സ്ഥൂലനേത്രങ്ങൾക്കു കാണാൻ സാധിക്കുന്നില്ലെങ്കിലും, ആ പാരസ്പര്യധർമ്മംകൊണ്ടുള്ള ഫലങ്ങൾ അനുഭവിച്ചറിയാൻ നമുക്ക് സാധിക്കുന്നുണ്ട്. പ്രപഞ്ചത്തിൽ സൂര്യൻ, ചന്ദ്രൻ, ഇതര ഗ്രഹങ്ങൾ, വായു, അഗ്നി, വൈദ്യുതി, ആകാശം മുതലായവയെ പരസ്പരം നിയന്ത്രിക്കുന്ന "ധർമ്മ"ങ്ങളെ— ശക്തികളെ — ശാസ്ത്രീയമായി നാം അനുഭവിച്ചറിയുന്നുണ്ട്. അതുപോലെ ശരീരധർമ്മങ്ങളെയും നാം അനുഭവിച്ചറിയുന്നുണ്ട്. പ്രപഞ്ചധർമ്മവും ശരീരധർമ്മവും തമ്മിലുള്ള പാരസ്പര്യവും നാം അനഭവിക്കുന്നുണ്ട്. വൈദ്യുതി തട്ടിയാൽ ത്വക്കിലും, ആദിത്യരശ്മി തട്ടിയാൽ ചക്ഷുസ്സിലും, ചന്ദ്രനുദിച്ച പൗർണ്ണമിയിലും ഉദിക്കാത്ത അമാവാസിയിലും മനസ്സിലും ഉണ്ടാവുന്ന പ്രതികരണങ്ങൾ

ഉദാഹരണം. പൃഥിവി മുതലായ പഞ്ചഭൂതങ്ങളുടെ പരിണാമഹേതുത്വവും, ആ പരിണാമം ജഗത്തിൽ വരുത്തുന്ന വൈചിത്ര്യങ്ങളും, ക്ഷത്രിയ ബ്രാഹ്മണാദി കളായി മനുഷ്യരെ നിയന്ത്രിച്ചു നിർത്തുന്ന ധർമ്മങ്ങളും, പ്രാണികൾ അനു ഷ്ഠിച്ചുപോരുന്ന പ്രാണിധർമ്മങ്ങളും അദൃശ്യമെങ്കിലും നാം അനുഭവിച്ചറിയു ന്നതിനാൽ "ധർമ്മ"ത്തെ പ്രത്യക്ഷമെന്നപോലെ അയം പ്രത്യയം ചേർത്തു പറഞ്ഞിരിക്കുന്നതായി ശാങ്കരഭാഷ്യം പറയുന്നു.

ശാസ്ത്രപ്രകാരവും ആചാരപ്രകാരവും സത്യവും ധർമ്മവും അഭേദമാണ്. എന്നിരുന്നിട്ടും ഇവിടെ സത്യത്തെയും ധർമ്മത്തെയും ഉപനിഷത്ത് വെവ്വേറെ എടുത്തുപറയുന്നുണ്ട്. ശാങ്കരഭാഷ്യം ഇതിനു കാരണം പറയുന്നു. സത്യത്തിൻെറ ഫലവും ധർമ്മത്തിൻെറ ഫലവും തമ്മിൽ അദൃഷ്ടം, ദൃഷ്ടം എന്ന ഭേദമുണ്ട്. സത്യധർമ്മങ്ങൾ ഒന്നാണെങ്കിലും ഫലങ്ങൾക്ക് ദൃഷ്ടാദൃഷ്ടഭേദമുണ്ട്. അദൃ ഷ്ടവും അപൂർവ്വവുമാണ് ധർമ്മം. അദൃഷ്ടവും അപൂർവ്വവുമായ ധർമ്മം സാമാ ന്യവും വിശിഷ്ടവുമായ അദൃഷ്ടഫലങ്ങൾ തന്നെ ഉണ്ടാക്കുന്നു. ധർമ്മത്തിൻെറ സാമാന്യഫലങ്ങളാണ് പൃഥിവ്യാദികളുടെ പ്രവർത്തനത്തെ നിയന്ത്രിക്കുന്നത്. വിശിഷ്ടഫലങ്ങളാണ് കാര്യകാരണസംഘാതമായ ജൈവശരീരത്തിൻെറ പ്രവർത്തനത്തെ നിയന്ത്രിക്കുന്നത് എന്നു ശങ്കരൻ പറയുന്നു. സാമാന്യം (general) വിശിഷ്ടം (special) എന്നീ ധർമ്മങ്ങൾ ഐൻസ്റ്റൈൻെറ സാമാന്യ ആപേക്ഷിക താസിദ്ധാന്തവും വിശേഷ ആപേക്ഷികതാസിദ്ധാന്തവും ആയി പ്രപഞ്ചത്തെയും നിയന്ത്രിക്കുന്ന നിയാമകശക്തികളായിട്ടുണ്ടല്ലൊ. പൃഥിവ്യാദികളോടുകൂടിയ പ്രപ ഞ്ചാന്തർഗ്ഗതമായ ധർമ്മം തേജോമയമായി സർവ്വപ്രപഞ്ചത്തെയും നിയന്ത്രിക്കുന്ന നിയമങ്ങളാണെങ്കിൽ, ശരീരാന്തർഗ്ഗതമായ ധർമ്മം മനുഷ്യധർമ്മങ്ങളാണ്. രണ്ടും പരസ്പരം മധുവാണ്; പരസ്പരം കാര്യകാരണബന്ധമുള്ളതാണ്. അതിനാൽ രണ്ടും ഒന്നുതന്നെ. അതുതന്നെയാണ് ആത്മാവെന്നും ബ്രഹ്മമെന്നും അമൃത മെന്നും അറിയപ്പെടുന്നത്.

12. ഇദം സത്യം സർവ്വേഷാം ഭൂതാനാം മധ്വസ്യ സത്യസ്യ
സർവ്വാണി ഭൂതാനി മധു യശ്ചായമസ്മിൻ സത്യേ
തേജോമയോ*f*മൃതമയഃ പുരുഷോ യശ്ചായമദ്ധ്യാത്മം
സത്യസ്തേജോമയോ*f*മൃതമയഃ പുരുഷോ*f*യമേവ
സ യോ*f*യമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം.

**ഈ സത്യം സർവ്വഭൂതങ്ങളുടെയും മധുവാണ്. സർവ്വഭൂതങ്ങളും ഈ സത്യ ത്തിൻെറയും മധുവാണ്. തേജോമയവും അമൃതവുമായി സത്യത്തിൽ ഇരിക്കുന്ന പുരുഷൻ, ശരീരത്തിലെ സത്യത്തിൽ ഇരിക്കുന്ന തേജോമയമായ അമൃത പുരുഷനും മറിച്ചും മധുവാണ്. ഇതാണ് ആത്മാവ്. ഇതാണ് അമൃതം. ഇതാണ് ബ്രഹ്മം. ഇതുതന്നെയാണ് സർവ്വവും.**

**ആചാരമായി അനുഷ്ഠിക്കപ്പെടുമ്പോൾ ദൃശ്യമായിക്കാണുന്ന ധർമ്മത്തെ ത്തന്നെയാണ് സത്യമെന്നു പറയുന്നതെന്ന് ശങ്കരൻ വിശദീകരിക്കുന്നു. അതും സാമാന്യം, വിശേഷമെന്ന് രണ്ടു പ്രകാരത്തിലുണ്ട്. പൃഥിവ്യാദിപ്രപഞ്ചത്തിൽ വർത്തമാനക്രിയാരൂപമായിരിക്കുന്നത് സാമാന്യസത്യം. കാറ്റുവീശുന്നു, ഋതുക്കൾ**



മാറുന്നു മുതലായ ദൃശ്യങ്ങളായ സത്യങ്ങളാണ് സാമാന്യസത്യങ്ങൾ. (സത്യേന വായുരാവാതി—മഹാനാരായണോപനിഷത്ത്.) വിശേഷസത്യം കാര്യകാരണ സംഘാതമായ ജൈവശരീരങ്ങളിൽ ദൃശ്യമാകുന്ന ധർമ്മമാണ്. ജനനം, വളർച്ച, ജീർണ്ണത, മരണം എന്നിവയും അതാതു ജാതിവിശേഷങ്ങളാൽ (മൃഗജാതി, സസ്യജാതി, പക്ഷിജാതി, മനുഷ്യജാതി) വന്നുകൂടുന്ന വിശേഷധർമ്മങ്ങളാകുന്ന സത്യങ്ങളും അതിൽപ്പെടും. സർവ്വപ്രാണികളും ഈ വിശിഷ്ടസത്യങ്ങളാകുന്ന ആന്തരധർമ്മങ്ങളാൽ പരസ്പരം ഉപകാരി, ഉപകാരകഭാവത്തിൽ വർത്തിക്കു ന്നതായി ശങ്കരൻ പറയുന്നു. ഇതിനെയാണല്ലൊ ഇന്നു നാം 'ഇക്കോളജി' എന്നു വിളിക്കുന്നത്.

13. ഇദം മാനുഷം സർവ്വേഷാം ഭൂതാനാം മധ്വസ്യ മാനുഷസ്യ
സർവ്വാണി ഭൂതാനി മധുയശ്ചായമസ്മിൻ മാനുഷേ
തേജോമയോ*f*മൃതമയഃ പുരുഷോയശ്ചായമദ്ധ്യാത്മം
മാനുഷസ്തേജോമയോ*f*മൃതമയഃ പുരുഷോ*f*യമേവ സ യോ*f*
യമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം.

മാനുഷജാതി സർവ്വഭൂതങ്ങൾക്കും മധുവാണ്. സർവ്വഭൂതങ്ങളും മാനുഷർക്കും മധുവാണ്. മാനുഷരിൽ ഇരിക്കുന്ന തേജോമയവും അമൃതമയവുമായ പുരുഷൻ, ഓരോ മനുഷ്യരിലും ഇരിക്കുന്ന അമൃതമയവും തേജോമയവുമായ പുരുഷനും, മറിച്ചും മധുവാണ്.

പുരുഷൻ എല്ലാവരിലും ഇരിക്കുന്നതാണ് (That which exists in all) മർത്ത്യവർഗ്ഗത്തിൻെറ കലക്ടീവ് കോൺഷ്യസ്നസ്സായിരിക്കുന്ന പ്രജ്ഞയും, ഓരോ മനുഷ്യൻെറ സവിശേഷപ്രജ്ഞയും പരസ്പരം കാര്യകാരണരൂപത്തിൽ മധുവായിരിക്കുന്നു. അവ തമ്മിൽ ഭേദമില്ലാതാവുന്ന മുഹൂർത്തം ധന്യമാണ്.

പ്രപഞ്ചത്തിൽ അനേകം വിജ്ഞാനശാഖകളുണ്ട്. അവയെക്കുറിച്ചുള്ള ജ്ഞാനം സമ്പാദിക്കാനുള്ള മാർഗ്ഗങ്ങളുടെ സിദ്ധാന്തങ്ങളെ നാം എപ്പിസ്റ്റമോളജി എന്നു വിളിക്കുന്നു. അനേക വിജ്ഞാനശാഖകളുടെ മാർഗ്ഗങ്ങളെയും സിദ്ധാന്ത ങ്ങളെയും (എപ്പിസ്റ്റമോളജി) മെറ്റാഫിസിക്സിനോടും സൈക്കോസൊമാറ്റിക് സിദ്ധാന്തങ്ങളോടും ഉപനിഷത്ത് ഇഴചേർക്കുന്നു. സത്യത്തിൻെറ സ്വഭാവത്തെ ക്കുറിച്ചുള്ള സിദ്ധാന്തങ്ങളാണ് മെറ്റാഫിസിക്സ്. മനസ്സിൻെറ അനുഭവങ്ങളും ശരീരപ്രവർത്തനവും തമ്മിലുള്ള ബന്ധങ്ങളാണ് സൈക്കോസൊമാറ്റിക് സിദ്ധാന്ത ങ്ങൾ. എപ്പിസ്റ്റമോളജിയും മെറ്റാഫിസിക്സും സൈക്കൊസൊമാറ്റിക് തിയറി കളും ഇവിടെ ഒന്നായി അവതരിക്കപ്പെടുന്നു.

ആദിമമനുഷ്യൻെറ മാത്രമല്ല, ആദിമജൈവകണമായ വൈറസ്സിൻെറയും 'പ്രജ്ഞ'യും സൈക്കോസൊമാറ്റിക് പ്രത്യേകതകളും ഇന്നത്തെ മനുഷ്യരിൽ സൂക്ഷിക്കപ്പെട്ടിട്ടുണ്ട് എന്ന് മോളിക്യൂളാർ ജെനിറ്റിക്സ് കണ്ടെത്തുന്നു.

**14. അയം ആത്മാ സർവ്വേഷാം ഭൂതാനാം മധ്വസ്യാത്മനഃ സർവ്വാണി ഭൂതാനി മധുയശ്ചായമസ്മിശ്ചാത്മനി തേജോമയോ*f*മൃതമയഃ പുരുഷോയശ്ചായമാത്മാ തേജോമയോ*f*മൃതമയഃ പുരുഷോ *f*യമേവ സ യോ*f*യ യാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം.**

ഈ ആത്മാവ് സർവ്വഭൂതങ്ങൾക്കും മധുവാണ്. സർവ്വഭൂതങ്ങളും ഈ ആത്മാവിനും മധുവാണ്. ഈ ആത്മാവിലെ തേജോമയവും അമൃതമയവുമായ പുരുഷൻ, ഈ ആത്മാവിലെ അമൃതമയവും തേജോമയവുമായ പുരുഷനും മധുവാണ്. ഇതാണ് ആത്മാവ്. ഇതാണമൃതം. ഇതാണ് ബ്രഹ്മം. ഇതുതന്നെയാണ് സർവ്വവും.

ഇവിടെ അദ്ധ്യാത്മം, ആധിഭൂതം, ആധിദൈവതം മുതലായ സർവ്വഭേദങ്ങളും അസ്തമിച്ച സർവ്വാത്മാവിനെയാണ് ആത്മാവെന്നു പറയുന്നത്. അമൂർത്തരസവും സർവ്വാത്മകവുമായ 'കോസ്മിക് മനസ്സ്' ആണ് നിർദ്ദിഷ്ടം. അദ്ധ്യാത്മവിശേഷമായ (ശരീരത്തിലിരിക്കുന്ന) എന്ന വിശേഷണത്തിൻെറ അഭാവത്താൽ, ഇവിടെ ജീവാത്മാവിനെ പരാമർശിക്കുന്നതേയില്ല.

> 15. സ വാ അയമാത്മാ സർവ്വേഷാം ഭൂതാനാമധിപതിഃ
> സർവ്വേഷാം ഭൂതാനാം രാജാ തദ്യഥാ രഥനാഭൗ ച രഥ നേമൗചാരാ;
> സർവ്വേ സമർപ്പിതാ ഏവമേവാസ്മിന്നാത്മനി സർവ്വാണി ഭൂതാനി
> സർവ്വേ ദേവാഃ സർവ്വലോകാഃ സർവ്വപ്രാണാഃ സർവ്വ ഏത
> ആത്മാനഃ സമർപ്പിതാഃ

പറയപ്പെട്ട ഈ ആത്മാവ് സർവ്വഭൂതങ്ങൾക്കും അധിപതിയാണ്. സർവ്വഭൂതങ്ങളുടെയും രാജാവാണ്. രഥനാഭിയിൽ രഥനേമികൾ എല്ലാം ഇണക്കപ്പെട്ടു ചരിക്കുന്നതുപോലെ സർവ്വഭൂതങ്ങളും സർവ്വദേവന്മാരും സർവ്വലോകങ്ങളും സർവ്വപ്രാണങ്ങളും, സർവ്വവും ഈ ആത്മാവിൽ സമർപ്പിതമായിരിക്കുന്നു.

പ്രജ്ഞാനഘനവും വിജ്ഞാനമയവുമായ സർവ്വാത്മാവിൽ, അവിദ്യാകൃതമായ കാര്യകാരണസംഘാതവും ഉപാധിവിശിഷ്ടവുമായ ശരീരങ്ങളിലെ ആത്മാക്കൾ വർത്തിക്കുന്നു. ബ്രഹ്മവിദ്യയുടെ ഫലമായി പരമാർത്ഥാത്മവിജ്ഞാനത്തിൽ പ്രവേശിച്ച ജീവാത്മാവ് അകംപുറഭേദമില്ലാതെ, പൂർണ്ണവും പ്രജ്ഞാനഘനഭൂതവുമായി സർവ്വഭൂതങ്ങളുടെയും ആത്മാവായിത്തീരുന്നു; സർവ്വരാലും ഉപാസിക്കപ്പെടുന്നു. അപ്രകാരം സർവ്വാത്മാവായ ബ്രഹ്മജ്ഞാനി സർവ്വഭൂതങ്ങൾക്കും അധിപതിയും, സർവ്വതന്ത്ര സ്വതന്ത്രനാകയാൽ രാജരാജനും ആയിത്തീരുന്നു. രാജോചിതവൃത്തി ആശ്രയിച്ചു ജീവിക്കുന്ന സ്വതന്ത്രശീലനാകയാൽ രാജാവ്. രാജത്വവിശേഷണമാണ് അധിപതി എന്നത്. സർവ്വഭൂതാത്മാവും വിദ്വാനുമായ ബ്രഹ്മവിത്ത് സ്വതന്ത്രനായി 'മുക്ത'നായി ഭവിക്കുന്നു എന്നു സാരം.

ഇപ്രകാരം അവനവൻെറ ആത്മാവുതന്നെയാണ് സർവ്വാത്മാവെന്ന് ആചാര്യനിൽനിന്നോ ശ്രുതിയിൽ നിന്നോ ഗ്രഹിച്ച്, മനനം ചെയ്ത്, തർക്കംകൊണ്ട് വിജ്ഞാനം നേടി, മധുബ്രാഹ്മണത്തിൽ ദർശിക്കപ്പെട്ടവിധം സാക്ഷാത്കാരം നേടണമെന്നു പറയുന്ന ശങ്കരൻ, ബ്രഹ്മവിദ്യ ലഭിക്കുന്നതിനുമുൻപും ജീവാത്മാവ് ബ്രഹ്മംതന്നെയാണെന്നും, അവിദ്യയാൽ താൻ അബ്രഹ്മമാണെന്നു സങ്കല്പിക്കയാണെന്നും കരുതുന്നുണ്ട്.

സർവ്വാത്മാവായ ബ്രഹ്മജ്ഞാനിയിൽ സർവ്വജീവജാലങ്ങളും നക്ഷത്രഗ്രഹാദികളും ആകാശവും വായുവും അഗ്നിയും ദിശകളുമെന്നു വേണ്ട സർവ്വപ്രപ



ഞ്ചങ്ങളും സർവ്വ വിജ്ഞാനങ്ങളും രഥനാഭിയിൽ രഥനേമികളെന്നപോലെ സമർപ്പിതമായിരിക്കുന്നു. അതിനാൽ 'സത്യേനോത്തംഭിത'മായ 'ധർമ്മചക്രപ്രവർത്തന സൂത്രധാര'നായിത്തീരുന്നു ബ്രഹ്മജ്ഞാനി.

വാമദേവൻ 'ഞാനാണ് മനു, ഞാനാണ് സൂര്യ'നെന്നു പറയുന്നത് ഈ ബ്രഹ്മവിദ്യയാലാണ്. സർവ്വാത്മഭാവം നേടിയ വിദ്വാൻ ബ്രഹ്മവിത്തും, സർവ്വോപാധിയുമാണ്. സർവ്വാത്മാവ് സർവ്വവുമായി ഭവിക്കുന്നു. ഉപാധിഭേദങ്ങളോ, നാമങ്ങളോ, അന്തരവേളകളോ (ജനനമരണാദി ബാർദോക്കൾ) ബാഹ്യാന്തരങ്ങളോ ഇല്ലാതെ പ്രജ്ഞാനഘനവും അജവും അജരവും അമൃതവും അഭയവും അചലവും ആയി അസ്ഥൂലവും അനണുവുമായി, 'നേതി നേതി' എന്നു മാത്രം നിർദ്ദേശിക്കാവതായിത്തീരുന്നു ബ്രഹ്മജ്ഞാനി.

താർക്കികരും പണ്ഡിതമ്മന്യന്മാരും ഈ യഥാർത്ഥം ഗ്രഹിക്കാതെ, ശാസ്ത്രാർത്ഥം വിരുദ്ധമായി ഗ്രഹിച്ച് വികല്പങ്ങളാൽ അഗാധമായ മോഹത്തിൽ പതിക്കുന്നതായി ശങ്കരൻ ചൂണ്ടിക്കാട്ടുന്നു. അഗാധമായ മോഹസമുദ്രത്തെ തരണം ചെയ്യാൻ ആചാര്യാഗമാദികൾ ശ്രവിച്ചു മനനം ചെയ്യുവനേ സാധിക്കു; സ്വബുദ്ധികൗശലത്തിൽ അളവറ്റ് അഹങ്കരിക്കുന്നവർക്ക് സാധിക്കുകയില്ല. ബ്രാഹ്മണംകൊണ്ടും മന്ത്രംകൊണ്ടും സ്തുതിക്കപ്പെട്ട അമൃതത്വ സർവ്വപ്രാപ്തിസാധനത്വം എന്ന ഈ ബ്രഹ്മവിദ്യ എന്ന രാജമാർഗ്ഗം, ഉദയസൂര്യൻ ഇരുട്ടിനെ എന്നപോലെ അവിദ്യയെ പൂർണ്ണമായി അകറ്റുന്നു.

ബ്രഹ്മവിദ്യയെക്കുറിച്ച ഒരു കഥ ശങ്കരൻ പറയുന്നു. ഇന്ദ്രരക്ഷിതമാകയാൽ ദുഷ്പ്രാപ്യമായിത്തീർന്ന ഈ മധുവിദ്യ ദേവഭിഷക്കുകളായ അശ്വിനീകുമാരന്മാർക്കുപോലും അറിയാതായി. അശ്വശിരസ്സായ ദധ്യാചിയിൽനിന്ന് അത് അവർ വീണ്ടും നേടി. (ശ്ലോകം 16 കാണുക) ഇപ്രകാരം ബ്രാഹ്മണ മുഖത്തുനിന്ന് നേരിട്ട് (ശ്രുതിയായി) നേടിയ ഈ മധുവിദ്യയെക്കാൾ മഹത്തായി ഒരു പുരുഷാർത്ഥസാധനമില്ല. മുൻപും ഉണ്ടായിരുന്നില്ല. ഇനി ഉണ്ടാവാനും പോകുന്നില്ല. ഭൂതവും ഭാവിയും അങ്ങനെയെങ്കിൽ പിന്നെ വർത്തമാനത്തിൻെറ കാര്യം പറയണോ?

സർവ്വപുരുഷാർത്ഥസാധനം കർമ്മമാണെന്ന് ലോകപ്രസിദ്ധമായിരിക്കുന്നു. കർമ്മങ്ങൾ സാധിക്കുന്നത് വിത്തം കൊണ്ടാണ്. അതിനാൽ കർമ്മം കൊണ്ട് അമൃതത്വം സാധിക്കാമെന്ന ആശ വെറുതെയാണ്. കർമ്മനിരപേക്ഷവും കേവലവുമായ ആത്മവിദ്യകൊണ്ടേ അമൃതത്വം ലഭിക്കുകയുള്ളു. സോമയാഗത്തിൻെറ പ്രാരംഭത്തിലെ പ്രവർഗ്ഗ്യത്തിൽ കർമ്മത്തെ പരാമർശിക്കുന്നുണ്ടെങ്കിലും, കർമ്മത്തിനു വിപരീതമായ സന്യാസമാണ് അമൃതത്വസാധനമെന്ന് അവിടെത്തന്നെ എടുത്തു പറയുന്നുണ്ട്.

സർവ്വലോകവും ദ്വന്ദ്വമിഥുനങ്ങളാൽ രമിക്കുന്നത് നാം കാണുന്നു. "സ വൈ നൈവ രേമേ തസ്മാദേകാകീ ന രമതേ." സ്ത്രീപുരുഷന്മാർ, അശ്വിനീകുമാരന്മാർ, മധുബ്രാഹ്മണത്തിൽ പൃഥിവ്യാദി ആകാശപര്യന്തം പറയപ്പെട്ട പത്തു മിഥുനങ്ങൾ എന്നാൽ ആത്മജ്ഞാനംകൊണ്ട് മൈഥുനപ്രപഞ്ചത്തെയും സംസാരരതിയെയും പരിത്യജിച്ച് പ്രജ്ഞാനതൃപ്തനായി ആത്മരതനായിത്തീരാമെന്ന് യാജ്ഞവല്ക്യൻെറ കഥ തെളിയിക്കുന്നു. അപ്രകാരം സംസാരമാർഗ്ഗത്തിൽ നിന്നു സ്വതന്ത്രനായിട്ട് യാജ്ഞവല്ക്യൻ തൻെറ പ്രിയഭാര്യയായ മൈത്രേയിയുടെ

പ്രീതിക്കുവേണ്ടി 'നീ എനിക്കു പ്രിയമായതു സംസാരിക്കുന്നു. വരൂ, ഇവിടെ വന്നിരിക്കു' എന്നു പറയുന്നു.

16. ഇദം വൈ തന്മധു ദധ്യംഗാഥർവ്വണോƒ ശ്വിഭ്യാമു
വാച. തദേതദൃഷിഃ പശ്യന്നവോചത്. തദ്വാം
നരാ സനയേ ദംസ ഉഗ്രമാവിഷ്കൃണോമി തന്യതുർ
ന വൃഷ്ടിം. ദധ്യംഗ് ഹയന്മധ്വാഥവണോ വാ യദശ്വ
സ്യ ശീഷർണ്ണാ പ്ര യദീമുവാച. ഇതി.

ഈ 'മധു' അഥർവ്വണനായ ദധ്യംഗൻ അശ്വികളോട് പറഞ്ഞു. ഇത് ദർശിച്ച ഋഷി പറഞ്ഞു: "ഹേ, നരന്മാരെ, നിങ്ങൾ ഒന്നിച്ച് ഉഗ്രമായ ദംശമെന്ന കൃത്യം ആവിഷ്കരിച്ചു; ഞാൻ മേഘം വർഷിക്കുന്നതുപോലെ വർഷിക്കുന്നു; അശ്വശിരസ്സിലൂടെ അഥർവ്വണനായ ദധ്യാംഗ് നിങ്ങൾക്കു പഠിപ്പിച്ച ആ മധുവിദ്യയെ!"

ബുദ്ധിയിൽ സന്നിഹിതമായതും സ്മരിക്കപ്പെട്ടതുമായ, ഇതുവരെ പറഞ്ഞതിനെ 'ഈ മധു' എന്ന് നിർദ്ദേശിക്കുന്നു. പ്രവർഗ്ഗ്യപ്രകരണത്തിൽ സൂചിപ്പിക്കുകമാത്രം ചെയ്ത മധുവിദ്യയെ മധുബ്രാഹ്മണത്തിൽ മുഴുവനായി ആവിഷ്കരിച്ചിരിക്കുന്നു. മധുബ്രാഹ്മണം അശ്വിനികൾക്ക് ദധ്യംഗമഹർഷി ഉപദേശിച്ചതാണ്. ദധ്യംഗൻ അഥർവ്വവേദവിത്തായിരുന്നു. അശ്വികൾക്ക് പ്രിയമാണ് ഈ രഹസ്യവിദ്യ.

നരന്മാർ ലാഭലുബ്ധരാണ്. നരാകാരന്മാരായ അശ്വിനികളും നരന്മാരെപ്പോലെ ലാഭത്തിനുവേണ്ടി ദംസമെന്ന ക്രൂരകർമ്മം ചെയ്തതായി ഋഷി പറയുന്നു. (പുരുദംസസ് എന്നും കക്ഷീവാൻ എന്നും പേരുള്ള ഋഷിമാർ അശ്വിനികളുടെ അവതാരങ്ങളാണ്). ഇവിടെ ഋഷി കക്ഷീവാനാണ്. നിങ്ങൾ രഹസ്യമായി ചെയ്ത ക്രിയ ഞാൻ ഇപ്പോൾ പ്രകാശിപ്പിക്കാൻ പോകുന്നു എന്ന് കക്ഷീവാൻ അശ്വിനികളോടു പറയുന്നു.

മഴമേഘം മഴയെ തൻെറ നാദത്തിലൂടെ പ്രകാശിപ്പിച്ചശേഷം വർഷിക്കുന്നു. അതുപോലെ ഋഷി തൻെറ വാക്യത്തിലൂടെ അശ്വികളുടെ രഹസ്യമായ മധുവിധ്യ ലോകോപകാരത്തിനായി, സർവ്വർക്കും പ്രകാശിപ്പിച്ചുകൊടുക്കുന്നു.

17. ഇദം വൈ തന്മധു ദധ്യംഗാഥർവ്വണോƒ ശ്വിഭ്യാമുവാച.
തദേതദൃഷിഃ പശ്യന്നവോചത്.പുരശ്ചക്രേ ദ്വിപദഃ
പുരശ്ചക്രേ ചതുഷ്പദഃ പുരഃ സ പക്ഷീഭൂത്വാപുരഃ പുരുഷ
ആവിശത്. ഇതി. സ വാ അയം പുരുഷഃ സർവ്വാസു പൂർഷു പുരിശയഃ
നൈനേന കിഞ്ചനാനാവൃതം, നൈനേന കിഞ്ചനാസംവൃതം.

ദ്വിപദങ്ങളും ചതുഷ്പദങ്ങളുമായ പുരങ്ങൾ ഉണ്ടായി. അവൻ മുമ്പേ പക്ഷിയായി മാറി പുരങ്ങളിൽ ആവേശിച്ചു. ആ പുരുഷൻ, സർവ്വ പുരുഷന്മാരിലും പുരുഷനായിരിക്കുന്നു; പുരിയിൽ ശയിക്കുന്നു. അവനാൽ അനാവൃതമല്ലാത്ത ഒന്നുമേ ഇല്ല. അവനാൽ അസംവൃതമല്ലാത്തതും യാതൊന്നുമില്ല.

പുരശ്ചക്രേ എന്നതിലെ പുര എന്നതിന് പുരാണി, ശരീരങ്ങളിൽ എന്നർത്ഥം. പരമേശ്വരൻ അവ്യാകൃതമായിരുന്ന തന്നെ ശരീരങ്ങളിൽ വ്യാകൃതമാക്കി, നാമരൂപങ്ങൾ സ്വീകരിച്ചു. ഭൂമി മുതലായ ലോകങ്ങൾ ആദ്യം സൃഷ്ടിച്ചു.



ഇരുകാലികളായ മനഷ്യരെയും നാൽക്കാലികളായ മൃഗങ്ങളെയുമുണ്ടാക്കി. ആദ്യംതന്നെ പക്ഷിരൂപമായ ഒരു ലിംഗശരീരം നിർമ്മിച്ച് 'പുര'ങ്ങളായ ഈ ശരീരങ്ങളിൽ പരമേശ്വരൻ കടന്നിരുന്നു. ഇപ്രകാരം സർവ്വശരീരത്തെയും ആവേശിച്ച് അതിൽ ശയിക്കുന്നതിനാലാണ് സർവ്വേശ്വരനെ പുരുഷനെന്നു പറയുന്നത്. അവനാൽ അനാവരണം (അനാച്ഛാദനം) ചെയ്യപ്പെടാത്ത യാതൊരു വസ്തുവും യാതൊരു വിജ്ഞാനവുമില്ല. അകത്തും പുറത്തും അവനാൽ സംവൃതമാകപ്പെടാത്ത, അവൻ പ്രവേശിക്കാത്ത, യാതൊന്നുമില്ല. ആത്മൈകത്വത്തെ കുറിക്കുന്നു ഈ മന്ത്രം.

ദ്വിപദം, ചതുഷ്പദം എന്നത് ഗായത്രിക്കും ചേരും. (ഗായത്ര്യസ്ഥേകപദി ദ്വിപദി ത്രിപദി ചതുഷ്പദ പദാസി) രാശിചക്രമണ്ഡലങ്ങളുടെ പദങ്ങളിൽ കാലമെന്ന ഗരുഡപ്പക്ഷിയായി ചിറകടിച്ചുയർന്നു പ്രവേശിക്കയും, അതിനെ അനാവൃതമാക്കുകയും സംവൃതമാക്കുകയും ചെയ്യുന്ന പരമചൈതന്യവും ഇവിടെ പരാമർശിക്കപ്പെടുന്നുണ്ട്. അശ്വിനികൾ വൈദ്യന്മാരും ജ്യോതിഷികളുമാകയാൽ ഈ രണ്ടർത്ഥവും ഇവിടെ ചേരും.

18. ഇദം വൈ തന്മധു ദധ്യംഗാഥർവ്വണോƒശ്ചിഭ്യാമുവാ
ച. തദേതദൃഷിഃ പശ്യന്നവോചത്.
അഥർവ്വണായാശ്വിനാ ദധീചേƒശ്വം ശിരഃ
പ്രത്യൈരയതം സ വാം മധു പ്രവോച ദൃതായന്ം
ത്വാഷ്ട്രം യദ്ദസ്ത്രാവപി കക്ഷ്യം വാമ. ഇതി.

"അഥർവ്വണനായ ദധീചിയുടെ ശിരസ്സിൽ, അശ്വികളേ, നിങ്ങൾ അശ്വശിരസ്സിനെ സ്ഥാപിച്ചു. ഹേ, ദസ്രന്മാരേ, ഋതായനനായ അവൻ ത്വാഷ്ട്രമായ ഈ മധുവും അതിൻെറ കക്ഷ്യവും നിങ്ങൾക്കു തന്നു.

ഋതായനരാണ് ബ്രഹ്മജ്ഞാനികൾ. ബ്രഹ്മജ്ഞാനം ഉപദേശിച്ചാൽ തലപോകുമെന്ന ഭീഷണിയുണ്ടായിട്ടും ദധീചി അതിനൊരുങ്ങുന്നത്, സത്യധർമ്മങ്ങളുടെ പരിപാലനത്തെക്കാൾ മഹത്തല്ല മറ്റൊന്നും എന്നതുകൊണ്ടാണ്. ദസ്രർ എന്നതിന്ന് ഇവിടെ ശത്രുനാശകർ എന്നാണർത്ഥം. 'ദംസം' എന്ന ക്രൂരകൃത്യം — തലവെട്ടൽ — അനുഷ്ഠിക്കുന്ന ക്ഷത്രിയരാണ് അശ്വികൾ. ക്ഷത്രിയരാണ് മധുവിദ്യയെ പ്രചരിപ്പിച്ചത്.

ത്വാഷ്ട്രം എന്നാൽ സൂര്യനെ സംബന്ധിച്ചത്.

യജ്ഞശിരസ്സ് ഛേദിക്കപ്പെട്ടപ്പോൾ അതു സൂര്യനായിത്തീർന്നു. അതിനെ പ്രതിസന്ധാനം ചെയ്തു പുനസ്ഥാപിക്കുന്ന ചടങ്ങാണ് പ്രവർഗ്ഗ്യം. യജ്ഞശിരശ്ഛേദന പ്രതിസന്ധാനാദിവിഷയമായ ദർശനത്തെയും ത്വാഷ്ട്രമധു എന്നു വിളിക്കാറുണ്ട്.

**കക്ഷ്യം: —ഗോപ്യമായ രഹസ്യമായ ആത്മസംബന്ധിയായ വിജ്ഞാന മധു എന്ന, മധുബ്രാഹ്മണത്തിൽ പറയപ്പെട്ട ബ്രഹ്മവിദ്യ അഥവാ മധുവിദ്യ.**

**വെറും ശരീരശാസ്ത്രവും ആസ്ട്രോണമിയും മാത്രമല്ല, (സൗരയൂഥത്തിൽ നിന്ന് സൂര്യശിരസ്സിനെ ഛേദിച്ചു പഠിക്കുന്ന വിദ്യയും, അതിനെ തിരിച്ച് ഒന്നാക്കിക്കാണലും, ശരീരത്തിൽനിന്ന് അവയവം ഛേദിക്കലും വീണ്ടും ട്രാൻസ്പ്ലാൻറ്**

ചെയ്യലും) പ്രപഞ്ചം മുഴുവൻ ദഹിച്ചാലും നശിച്ചാലും വീണ്ടും ജീവനെ പുനർജ്ജനിപ്പിക്കുന്ന രഹസ്യജ്ഞാനവും മധുവിദ്യയിലുണ്ട്. അതിനെ യാഗത്താൽ പശുഹിംസ എന്നു കരുതി ദുർവ്യാഖ്യാനം ചെയ്യപ്പെട്ടു.

ഉഷാവാ അശ്വസ്യ മേധ്യസ ശിരഃ എന്നാണല്ലോ മധുകാണ്ഡം ആരംഭിച്ചത്. ആ പ്രപഞ്ചാശ്വശിരസ്സാകുന്ന ഉഷസ്സും ദിനംദിനം പുനർന്നവീകരിക്കപ്പെടുന്നു. കാലദേശങ്ങളും, പ്രപഞ്ചോർജ്ജവും, ജൈവോർജ്ജവും ആ വാജീകരണപ്രക്രിയയാൽ പുനർന്നവകളായി പ്രത്യക്ഷപ്പെടുന്ന അതിപ്രാചീനപ്രതിഭാസങ്ങൾ. അവയെ നിരീക്ഷിക്കുന്ന ശാസ്ത്രജ്ഞനും, കവിയുമായ ഋഷി വർഷമേഘത്തെപ്പോലെ ഒരു സ്ഫോടത്തിൽ ധാരധാരയായി വാക്കുകൾ പൊഴിയുന്നു; ദർശനങ്ങളെ പുനർനവീകരിക്കുന്നു.

19. ഇദം വൈ തന്മധു ദധ്യംഗാഥർവ്വണോ$f$ശ്വിഭ്യാമുവാച.
തദേതദൃഷ്ടിഃ പശ്യന്നോവാചത്. രൂപം രൂപം പ്രതിരൂപോ ബഭൂവ
തദസ്യ രൂപം പ്രതി ചക്ഷണായ. ഇന്ദ്രോ മായാഭിഃ പുരുരൂപ
ഈയതേ യുക്താഹ്യസ്യഹരയഃ ശതാദശ. ഇതി.
അയം വൈ ഹരയഃ അയം വൈ ദശ ച സഹസ്രാണി,
ബഹൂനി ചാനന്താനി ചഃ തദേതത് ബ്രഹ്മാ പൂർവ്വമനപ
രമനന്തരമബാഹ്യം, അയമാത്മാ ബ്രഹ്മ സർവ്വാനുഭൂഃ
ഇത്യനുശാസനം. ഇതി പഞ്ചമം ബ്രാഹ്മണം.

രൂപത്തിൽനിന്നും രൂപത്തിൽനിന്നും അവയുടെ പ്രതിരൂപങ്ങൾ ഉണ്ടാകുന്നു; അവൻെറ ആ ഐശ്വരരൂപത്തെ പ്രതിചക്ഷണം ചെയ്യുന്നതിനായിട്ട്!

ഇന്ദ്രൻ മായയാൽ പുരുരൂപനായി (അനേകരൂപങ്ങളുള്ള) പുരുഷനായി കാണപ്പെടുന്നു. അവൻ നൂറും പത്തും 'ഹര'ങ്ങൾ ഉള്ളവനാണല്ലോ.

അവൻ തന്നെയാണ് ഈ ഹരങ്ങൾ. അവൻ തന്നെയാണ് ഈ നൂറും സഹസ്രവും എല്ലാം. അവൻതന്നെയാണ് അനേകവും അനന്തവും. ഈ ബ്രഹ്മം അപൂർവ്വവും അനപരവും അനന്തരവും അബാഹ്യവുമാണ്. സർവ്വാനുഭൂതിയോടുകൂടിയ ഈ ആത്മാവാണ് ബ്രഹ്മം. ഇപ്രകാരം അനുശാസനം.

രൂപം രൂപം പ്രതിരൂപം എന്നത് ഒന്നിൻെറ തത്സ്വരൂപമായി മറ്റൊന്നിനെ സൃഷ്ടിക്കുന്ന ഉത്പാദനപ്രക്രിയയെ കുറിക്കുന്നു. ജീവികൾ മാത്രമല്ല, അവയുടെ ക്രോമസോമുകളും ജീനുകളും ഇപ്രകാരം സ്വന്തരൂപത്തിൽ മറ്റൊന്നിനെ സൃഷ്ടിക്കുന്നതിൽ വിദഗ്ദ്ധരാണ്. സ്ഥൂലവും സൂക്ഷ്മവുമായ പ്രപഞ്ചത്തിൽ രൂപം രൂപം പ്രതിരൂപം സൃഷ്ടിക്കപ്പെടുന്ന ഈ പുനർനവീകരണപ്രക്രിയ അനുസ്യൂതം തുടരുന്നു. അനേക നാമരൂപങ്ങളോടുകൂടിയ ഈ പുനർനവീകരണവും പുനർസൃഷ്ടിയും എന്തിന്? ആ ബ്രഹ്മത്തെ വീണ്ടും വീണ്ടും കാണാനും അറിയാനും അനുഭവിക്കാനുമായിട്ട്! നിരുപാധികമായ ആ പ്രജ്ഞാനഘനരൂപത്തെ അനുഭവിച്ചറിയാനായിട്ട്! ഇന്ദ്രൻ എന്നാൽ പരമേശ്വരമായ ബ്രഹ്മം. മായയാലും പ്രജ്ഞയാലും അനേകരൂപങ്ങളെ സൃഷ്ടിക്കുന്നു. ഈ 'അനേക'ങ്ങൾ വ്യത്യസ്തങ്ങളാണ് എന്ന ഭേദഭാവനയോടെ (മായ)പ്രപഞ്ചത്തെ നിരീക്ഷിക്കുന്നവരും അനേകത്തെ കാണുന്നു; ഏകമായ അവൻെറ നിരവധി രൂപങ്ങളെ എണ്ണി കണക്കാക്കി



വർഗ്ഗീകരിക്കുന്ന ഗണിതജ്ഞന്മാരുടെ പ്രജ്ഞയിലും ഏകം-അനേകം (One - many) എന്ന പ്രശ്നം ഉത്ഭവിക്കുന്നു. പ്രജ്ഞാനഘനമായ ഏകത്തെ അനേകമായി തോന്നാൻ എന്തേ കാരണം? രഥത്തിൽ വാജികളെന്നപോലെ, സ്വവിഷയപ്രകാശനത്തിനായി, പത്തും നൂറും ഇന്ദ്രിയങ്ങൾ (ഹരണം ചെയ്യുന്നവ— ഇന്ദ്രിയങ്ങൾ) അവനോട് യോജിച്ചിരിക്കുന്നു. ദശേന്ദ്രിയങ്ങളോടുകൂടിയ അനേകായിരം ശരീരങ്ങളാൽ സ്വശരീരത്തെ (സ്വവിഷയത്തെ) ശരീരികളെപ്പോലെ ബ്രഹ്മം അറിയുന്നു. 10, 100, 1000 മുതലായ സംഖ്യകളാൽ ഹരണക്രിയ നടത്തി അനേകകോടി വസ്തുക്കളെ ഗണിതജ്ഞനും ഗ്രഹിക്കുന്നു.

പ്രപഞ്ചത്തിൽ ഇന്ദ്രിയവിഷയങ്ങളായിട്ട് അനേകം വസ്തുക്കളുണ്ടെങ്കിലും ശാസ്ത്രജ്ഞൻ അവയെ സ്വന്തം പ്രജ്ഞയിൽ ഹരിച്ച് ഏകമെന്നറിയുന്നു. അല്ലാത്തവർക്ക് മായയാൽ അവ അനേകങ്ങളായിത്തന്നെ തോന്നുന്നു.

അംഗങ്ങളും അവയവങ്ങളും ഇന്ദ്രിയങ്ങളും ശരീരത്തിൽനിന്നും ഭിന്നമല്ല. അതുകൊണ്ട് ബ്രഹ്മം തന്നെയാണ് ഈ 'ഹര'ങ്ങൾ എന്നു പറയുന്നു. അനേകമായി കാണപ്പെടുന്ന ഈ പ്രപഞ്ചംതന്നെയാണ് ബ്രഹ്മം. അനന്തമായ ആ ഏകം തന്നെയാണ് പത്തും നൂറും ആയിരവും എല്ലാം. അലെഫ്, അലെഫ്നൾ എന്നു ഗണിതശാസ്ത്രം വിളിക്കുന്ന ആ പ്രതിഭാസത്തെയാണ് ഇവിടെ പറയുന്നത്. ('ലീല' എന്ന ഗ്രന്ഥത്തിൽ ഇതിനെ ഞാൻ വിവരിച്ചിട്ടുണ്ട്) 'പ്രജ്ഞ'യിൽ, ഒന്നും അനേകവും തമ്മിൽ ഭേദമില്ല; അദ്വൈതമേ ഉള്ളു എന്ന 'പ്രകാശം' ഉണ്ടാവുന്നു. 'മായ'യിൽ ഭേദഭാവനയാൽ അനേകങ്ങളല്ലാതെ ഏകം കാണുകയില്ല. അതുകൊണ്ടാണ് ശാസ്ത്രം പഠിക്കുന്ന പ്രാരംഭക്കാരോട് അനേക വസ്തുക്കളോടുകൂടിയ ഈ മായാപ്രപഞ്ചം 'ഇല്ല,' ശൂന്യം (Zero) ആണ് എന്നു സങ്കല്പിക്കാൻ പറയുന്നത്. വാസ്തവത്തിൽ ആ ശൂന്യതയാണ് 'ചിന്മാത്ര'കളാൽ പ്രകാശിക്കുന്ന സാക്ഷാൽ സത്യമെന്നും ആ ഊർജ്ജസാഗരത്തിലെ തിരകൾ മാത്രമാണ് ഈ അനേകവസ്തുക്കളെന്നും, അതിനാൽ ആ ചിദ്സാഗരവും ഈ വസ്തുക്കളും ഒന്നാണെന്നും പിന്നീട് ഗ്രഹിപ്പിക്കാനുള്ള ഒരു തുടക്കം മാത്രമാണത്.

തനിക്കു മുൻപ് മറ്റൊന്നില്ലാത്തതിനാൽ 'അപൂർവ്വ'മാണ് '0' (പൂജ്യം), തൻെറപോലെ മറ്റൊന്നില്ലാത്തതിനാൽ 'അനപര'മാണത്. അതിൽ ജാത്യന്തരങ്ങൾ യാതൊന്നും ഇല്ലാത്തതിനാൽ 'അനന്തര'മാണ്. അതിനുപുറത്ത് മറ്റൊരു വസ്തുവും ഇല്ലായ്കയാൽ അബാഹ്യവുമാണ്. പൂജ്യത്തിനും, ബ്രഹ്മത്തിനും ഈ വിശേഷണങ്ങൾ ചേരുന്നു. അതു മാത്രമാണ് 'നൈരന്തര്യം' ഉള്ള 'നിരന്തര' വസ്തു. ശരീരങ്ങൾ നിരന്തരമല്ല. അപ്പോൾ പിന്നെ ഏതാണ് ആ നിരന്തരവസ്തു? ഈ ആത്മാവാണ് നിരന്തരം. ശരീരങ്ങൾ ഒന്നുമുതൽ ആരംഭിക്കുന്ന അനന്തസംഖ്യകളെങ്കിൽ, അവയെല്ലാം ആരുടെ ചിന്മാത്രയാൽ ഒരേ ഗുണത്തോടുകൂടി ഇരിക്കുന്നുവോ, ആരുടെ ഗുണപ്രതിരൂപമായിരിക്കുന്നുവോ ആ തത്ത്വം, ശൂന്യത എന്നു സങ്കല്പിക്കപ്പെടുന്ന ആ 'പൂർണ്ണത'—അതുതന്നെയാണ് ആത്മാവ്. അതുതന്നെയാണ് ബ്രഹ്മം. ആ ആത്മാവിനാൽ ദ്രഷ്ടാവും ശ്രോതാവും മന്താവും ബോദ്ധാവും വിജ്ഞാതാവുമായി നാം സർവ്വാനുഭൂതികളും നുകരുന്നു. സർവ്വാത്മനാ സർവ്വവും അനുഭവിക്കുന്നു. ഇതാണ് സർവ്വവേദാന്തോപദേശമായി അനുശാസിക്കപ്പെട്ട, സർവ്വാമൃതമയമായ, മധുമയമായ ശാസ്ത്രാർത്ഥം.

| ബ്രഹ്മം | പ്രകൃതി | ജീവൻ |
|---|---|---|
| 0 | 1 | 1,1,1,1,............ |
| 0 | (n) | (n+)+1+1......... |

പിയനോവിൻേറതെന്ന് നാം വിളിച്ചു പോരുന്ന Zero, Number, Successor എന്ന മൂന്നു പ്രാഥമികാശയങ്ങളുടെ Principle of Mathematical Induction വഴിയാണ് മധുബ്രാഹ്മണം ബ്രഹ്മത്തിൻെറ ആത്യന്തികാനുഭവത്തെ 'സാംഖ്യസിദ്ധാന്ത'മാക്കി തെളിയിച്ചു കാണിക്കുന്നത്. (കൂടുതൽ വിശദമായി 'ലീല'യിൽ വായിക്കുക.)

മൂന്നുവിധം അനന്തതകളെ ഇവിടെ 'ഏക'മായി പറയുന്നു.

1. പരമാർത്ഥസത്ത എന്ന അനന്തത (ബ്രഹ്മം)

2. നാമരൂപാത്മകമായി, രൂപം രൂപം പ്രതിരൂപമായി വർദ്ധിക്കുന്ന "ഫിസിക്കൽ" അനന്തത (നാമരൂപാത്മകജഗത്തും, ജീവാത്മാക്കളും)

3. ഗണിതപരമായ അനന്തത.

കാൻറർ Physical infinity എന്നു വിളിക്കുന്ന, പ്രപഞ്ചത്തിൽ നാം ദർശിക്കുന്ന അനന്തതയെയും, മനസ്സിനാൽ (പ്രജ്ഞയാൽ) ഗ്രഹിക്കപ്പെടുന്ന ഗണിതപരമായ അനന്തതയെയും ഇവിടെ ഉപനിഷദ്ഋഷി പരമാർത്ഥസത്ത എന്ന ബ്രഹ്മാനുഭൂതിയുടെ ഇരുവശങ്ങളാൽ കാണുന്നു. ബ്രഹ്മം ഒരു 'നാണ്യ'മെങ്കിൽ മായയും പ്രജ്ഞയും അതിൻെറ ഇരുമുഖങ്ങളാണ്. അവ ബ്രഹ്മത്തിൽനിന്നു ഭിന്നങ്ങളല്ല. മായ എന്ന അനുഭൂതിയും പ്രജ്ഞ എന്ന അനുഭൂതിയും — സർവ്വാനുഭൂതിയും — നുകരുന്ന ബ്രഹ്മം മാത്രമാണ് ഉണ്മ. അതാണ് സത്യം. അതാണ് അമൃതം.

വൈദ്യന്മാരും ജ്യോതിശ്ശാസ്ത്രജ്ഞരുമായ അശ്വിനീദേവകളുടെ ഈ മധുവിദ്യ, ആ രണ്ടു ശാസ്ത്രങ്ങളെയും പഠിക്കാൻ ശ്രമിക്കുന്ന എൻെറ ശബ്ദത്തിലൂടെ, ഞാനും വരുംതലമുറകൾക്കായി മഴമേഘംപോലെ വർഷിക്കുന്നു.

## ബ്രാഹ്മണം 6 വംശബ്രാഹ്മണം

വരിവരിയായി വർഷം തെറ്റാതെ, കാലം പിഴയ്ക്കാതെ വന്നുകൊണ്ടേയിരിക്കുന്ന 'വാരിശു'കൾ —തലമുറകൾ— എന്ന ബാരിശ് (വർഷം—ഹിന്ദിയിൽ) അഥവാ പിൻഗാമികൾ (കാൻേറാവിൻെറ Successor) മധുവിദ്യയ്ക്കുണ്ട്. അവരിൽ ഒരാളാവാൻ ഭാഗ്യം ചെയ്യതിൽ ഓരോ ജീവനും അഭിമാനിക്കണം. ആനന്ദിക്കണം.

ഗുരുപരമ്പരകൾ കൃത്യമായി രേഖപ്പെടുത്തൽ ഒരു തരത്തിലുള്ള കാലഗണനയാണ്. ശാസ്ത്രത്തിൻെറ പഴക്കം ഗ്രഹിക്കാൻ മാത്രമല്ല, ചരിത്രപരമായ ചില കാര്യങ്ങളുടെ അനാവരണത്തിനും അതുപയോഗപ്പെടും. സോഗ്യാൽ റിൻപോച്ചേ മറ്റൊരു ആവശ്യം കൂടി ഗുരുപരമ്പരയിൽനിന്ന് നിറവേറ്റപ്പെടുന്നതായി ചൂണ്ടിക്കാട്ടുന്നു. ഒരാളുടെ ഗുരുവാര് എന്നതിൽനിന്ന് ശിഷ്യൻെറ മഹിമയും, ഒരാൾ ഇന്നയാളുടെ ഗുരുവാണ് എന്നതിൽനിന്ന് ഗുരുവിൻെറ മഹിമയും മറ്റുള്ളവർക്കു ഗ്രഹിക്കാം. അതിനാൽ ഗുരുശിഷ്യന്മാർ പരസ്പരം മഹിമ വർദ്ധിപ്പിക്കുന്നു. ഗുരു ശിഷ്യനും, ശിഷ്യൻ ഗുരുവിനും പരസ്പരം മധുവായിരിക്കുന്നു എന്ന് മധുവിദ്യയുടെ ഭാഷയിൽ പറയാം.



**വംശ പരമ്പര:**

| | | |
|---|---|---|
| 1 | ബ്രഹ്മം ↓ | |
| 2 | പരമേഷ്ടിൻ ↓ | |
| 3 | സനകൻ ↓ | |
| 4 | സനാതനൻ ↓ | |
| 5 | സനാരു ↓ | |
| 6 | വ്യഷ്ടി. ↓ | |
| 7 | വിപ്രചിത്തി ↓ | (സൂര്യൻെറയും അശ്വശിരസ്സിൻെറയും ജ്യേഷ്ഠനായ ദാനവൻ) |
| 8 | ഏകർഷി ↓ | |
| 9 | പ്രധ്വംസനൻ ↓ | |
| 10 | മൃത്യുപ്രധ്വംസനൻ ↓ | (യമൻ) വിവസ്വാൻെറയും സംജ്ഞയുടെയും പുത്രൻ. |
| 11 | അഥർവ്വൻ ദൈവൻ ↓ | |
| 12 | ദധ്യാച് അഥർവ്വണൻ ↓ | |
| 13 | അശ്വിനികൾ ↓ | (വിവസ്വാൻെറയും വിശ്വകർമ്മപുത്രിയായ സംജ്ഞയുടെയും പുത്രന്മാർ) |
| 14 | വിശ്വരൂപ ത്വാഷ്ട്രൻ ↓ | (ത്വാഷ്ട്രൻ = ശില്പി. വിശ്വകർമ്മ പുത്രനാണ് ത്വാഷ്ട്രൻ.) |
| 15 | ആഭൂതി ത്വാഷ്ട്രൻ ↓ | |
| 16 | ആയാസ്യ അംഗിരസൻ ↓ | |
| 17 | പഥാസൗഭരൻ ↓ | (സൗഭരി മാന്ധാതാപുത്രിമാരെ വിവാഹം കഴിച്ചു.) |
| 18 | വത്സനപാത് ബാഭ്രവൻ ↓ | (വത്സനാഭ ബാഭ്രവൻ) |
| 19 | വിദർഭീകൗണ്ഡിന്യൻ ↓ | |
| 20 | ഗാലവൻ. | (വിശ്വാമിത്രശിഷ്യൻ) |

↓

21 കുമാരഹാരീതൻ (സ്മൃതികാരൻ, കണ്വശിഷ്യൻ)
↓
22 കൈശോര്യകാപ്യൻ
↓
23 ശാണ്ഡില്യൻ (ശാണ്ഡില്യഭക്തിസൂത്ര കർത്താവ്)
↓
24 വാത്സ്യൻ
↓
25 ഗൗതമൻ
↓
26 ഗൗതമൻ
↓
27 മാണ്ഡി
↓
28 ആത്രേയൻ
↓
29 ഭാരദ്വാജൻ (ആത്രേയൻ, ആംഗിരസൻ)
↓
30 ആസുരി. (കപിലസാംഖ്യ ദർശനത്തിൻെറ ആചാര്യൻ. പഞ്ചശിഖാഋഷിയുടെ ഗുരുപത്നിയായ കപിലയിൽ നിന്ന് ആത്മജ്ഞാനം നേടി.)
↓
31 ഔപജംഘൻ.
↓
32 ത്രൈവർണ്ണൻ
↓
33 ആസുരായനനും സംയാസ്കനും.
↓
34 ജാതുകർണ്ണൻ (വൈയാകരണൻ)
↓
35 പാരാശര്യൻ.
↓
36 പാരാശര്യായനൻ
↓
37 ഘൃതകൗശികൻ.
↓
38 കൗശികായനി.
↓
39 ബൈജവാപായനൻ
↓
40 പാരാശര്യൻ
↓
41 ഭാരദ്വാജൻ
↓



42 ഗൗതമൻ
↓
43 ഭാരദ്വാജൻ
↓
44 പാരാശര്യൻ
↓
45 പ്രാചീനയോഗ്യനും സൈതവനും.
↓
46 ഗൗതമൻ
↓
47 ആനഭിമ്ലാതൻ I
↓
48 ആനഭിമ്ലാതൻ II
↓
49 ആനഭിമ്ലാതൻ III, ശാണ്ഡില്യൻ എന്നിവരിൽ നിന്ന്.
↓
50 അഗ്നിവേശ്യൻ (ആത്രേയ ശിഷ്യൻ. ചരകസംഹിത മുഴുമിപ്പിച്ചു.) ബൃഹസ്പതിയിൽനിന്ന് കവചവും മന്ത്രവിധിയും സ്വീകരിച്ചു, ധനുർവ്വേദാചാര്യൻ ദ്രോണൻെറ ഗുരു.
↓
51 ഗൗതമൻ
↓
52 കൗശികൻ
↓
53 ശാണ്ഡില്യൻ
↓
54 കൗണ്ഡിന്യൻ
↓
55 കൗശികൻ
↓
56 ഗൗപവനൻ
↓
57 പൗതിമാസ്യൻ
↓
58 ഗൗപവനൻ
↓
59 പൗതിമാസ്യൻ

**ജ്യേഷ്ഠപുത്ര അഥർവ്വണനാൽ ദർശിക്കപ്പെട്ട അഥർവ്വവേദമാണ് ആദ്യത്തെ വേദം. അഥർവ്വൻ ചരിത്രാതീത കാലത്ത് പ്രോട്ടോ ദ്രാവിഡിയൻ ഗോത്രവർണക്കാർക്കിടയിൽ ജീവിച്ചിരുന്നതായിട്ടാണ് അഭിജ്ഞമതം. ശങ്കരാചാര്യരും ഒരു 'ദ്രാവിഡശിശു' ആയിരുന്നു എന്നത് സ്മരണീയമാണ്. കാപ്യൻ എന്ന നാമം ശ്രദ്ധേയമാണ്. നിത്യചൈതന്യയതി ഇങ്ങനെ പറയുന്നു:**

Kapya is a general name applied to most Gurus who are always moving around showering grace like rain clouds. In the Vivekachudamani of Sankara he gives his adoration to Parivrajakas, wisdom teachers who go from place to place to give the benefit of their wisdom. (Page 588. Vol I)

പരിവ്രാജകവൃത്തിയിലേർപ്പെട്ട്, 'ചരക'ന്മാരായി മഴമേഘംപോലെ നാടാകെ കരുണാവർഷം ചൊരിയുന്നവരുടെ സാമാന്യനാമമാണ് കാപ്യൻ എന്നത് ശ്രദ്ധിക്കുക. ചിലപ്പതികാരത്തിൽ 'കാപ്പിയത്തൊൽക്കുടി' എന്നത് വിദ്വാന്മാരായ ബ്രാഹ്മണരുടെ 'കുടി' അഥവാ ഗൃഹമാണ്. 'തൊൽക്കാപ്പിയ'ത്തെ തിരിച്ചിട്ടതാണ് കാപ്പിയത്തൊൽ എന്നും ശ്രദ്ധിക്കുക. 'കപി'കളുടെ ഗോത്രമായ കാപേയ ഗോത്രത്തിലെ പ്രസിദ്ധ വൈയാകരണനായിരുന്നു ഹനുമാൻ എന്ന് രാമായണത്തിൽനിന്നറിയാം. പൗതിമാസ്യനിൽനിന്ന് 27 തലമുറ മുൻപുള്ള ജാതുകർണ്ണനും, ജാതുകർണ്ണൻെറ മുൻപുള്ള യാസ്കനും വൈയാകരണന്മാരായിരിക്കെ, അതിൽനിന്നും പത്തു തലമുറ മുമ്പത്തെ ഗുരുവായ കൈശോര കാപ്യൻ ദക്ഷിണേന്ത്യൻ 'കാപ്പിയത്തൊൽക്കുടി'യിലെ അംഗമാകാൻ സാദ്ധ്യതയുണ്ടുതാനും. കൈശോരി കാപ്യൻെറ അഞ്ചു തലമുറമുൻപാണ് സൗഭരിമഹർഷി ജീവിച്ചിരുന്നത്. (കൃഷ്ണവൈരാജം നോക്കുക.) അദ്ദേഹത്തിൻെറ 7 തലമുറ മുൻപാണ്, വൈവസ്വതപുത്രനും, യമൻെറ അവതാരവുമായ മൃത്യു പ്രധ്വംസന കാലം. (കഠോപനിഷത്തിലെ ഗുരു.) ശില്പികളും, ജ്യോതിഷികളും, വൈയാകരണരും, വൈദ്യരും, തത്ത്വചിന്തകരും, സഞ്ചാരികളുമായ ഒരു പ്രോട്ടോദ്രാവിഡിയൻ ട്രൈബൽവർഗ്ഗമാണ് ആദ്യമായി വേദം ഉണ്ടാക്കിയത്. ജ്ഞാനം ആ ട്രൈബൽ വർഗ്ഗത്തെ ജ്ഞാനികളാക്കി; ബ്രഹ്മജ്ഞാനം ആദിമജനസമൂഹത്തെ ബ്രാഹ്മണരാക്കി, അതല്ലാതെ, വേദവുംകൊണ്ട് ഏതോ 'വിദേശികൾ' ഇവിടേക്ക് ഓടിവരികയല്ല ഉണ്ടായത്. അഥർവ്വാംഗിരസന്മാരുടെയും അശ്വിനികളുടെയും ഈ മധുവിദ്യ അതിന് സാക്ഷ്യം വഹിക്കുന്നു.

888

# സുവർണ്ണതീർത്ഥം എന്ന മുനികാണ്ഡം II

## അദ്ധ്യായം 3

### ബ്രാഹ്മണം1 അശ്വലബ്രാഹ്മണം

മധുകാണ്ഡവും മുനികാണ്ഡവും സമാനാർത്ഥങ്ങളുള്ളവയാണെങ്കിലും അവ വെറും ആവർത്തനങ്ങളല്ല. ആത്മൈകത്വപ്രകാശനത്തിനാണ് രണ്ടു കാണ്ഡവും. മധുകാണ്ഡം ആഗമോപപത്തിക്കുള്ളതാണെങ്കിൽ മുനികാണ്ഡം തർക്കമനനാദികൾക്കു പ്രാധാന്യം കൊടുക്കുന്നതാണ്. കരതലഗതമായ ബില്വഫലത്തെപ്പോലെ അവ ആത്മാവിൻെറ ഏകത്വം ദർശിക്കുന്നു.

ന്യായവിദ്യ പ്രകാരം വിദ്വാന്മാരുടെ സംയോഗം അഥവാ സമ്പർക്കവും അവരുമായി വാദപ്രതിവാദം ചെയ്യലും വിദ്യാപ്രാപ്തിക്കുള്ള ഉപായങ്ങളാണ്. ഇപ്രകാരമുള്ള വാദിപ്രതിവാദികളുടെ പരസ്പരമുള്ള പ്രജ്ഞാവൃദ്ധി ഈ കാണ്ഡത്തിൽ കാണുന്നു.

1. ഓം. ജനകോഹ വൈദേഹോ ബഹുദക്ഷിണേനയജ്ഞേനേജേ;
   തത്രഹ കുരുപാഞ്ചാലാനാം ബ്രാഹ്മണാ
   അഭിസമേതാ ബഭൂവുഃ തസ്യഹ ജനകസ്യവൈദേ
   ഹസ്യ വിജിജ്ഞാസാബഭൂവ, കഃ സ്വിദേഷാം ബ്രാഹ്മണാനാ
   മനൂചാന തമ ഇതി; സഹഗവാം സഹസ്രമവരുരോധ;
   ദശദശ പാദാ ഏകൈകസ്യാഃ ശൃംഗയോരാബദ്ധ ബഭൂവുഃ

വിദേഹരാജാവായ ജനകൻ ധാരാളം ദക്ഷിണകൾ നല്കിക്കൊണ്ട് ഒരു യജ്ഞം വരിച്ചു. അതിൽ കുരുപാഞ്ചാലദേശങ്ങളിലെ ബ്രാഹ്മണന്മാരെല്ലാം സന്നിഹിതരായിരുന്നു. ഈ ബ്രാഹ്മണരിൽവെച്ച് ഏറ്റവും ജ്ഞാനി ആര് എന്നറിയാൻ ജനകന് കൗതുകം ജനിച്ചു. കൊമ്പിൽ പത്തു പാദം സ്വർണ്ണം കെട്ടിയ ആയിരം പശുക്കളെ അദ്ദേഹം (സമ്മാനദാനത്തിനായി) നീക്കി വെച്ചു.

ബഹുദക്ഷിണ എന്ന ദക്ഷിണാബാഹുല്യംകൊണ്ട് ജനകൻ അശ്വമേധയജ്ഞമാണ് നടത്തിയതെന്ന് ശങ്കരൻ അനുമാനിക്കുന്നു. കുരു, പാഞ്ചാലം എന്നീ ദേശങ്ങളിൽ വിദ്വാന്മാരുടെ ബാഹുല്യം പ്രസിദ്ധമാണെന്നും, അത്രയും മഹാന്തമായ ഒരു വിദ്വത്സമുദായത്തെ ദർശിച്ചപ്പോൾ, സ്വാഭാവികമായും അവരിൽവെച്ച് ശ്രേഷ്ഠനെ തെരഞ്ഞെടുത്ത് സമ്മാനം (അവാർഡ്) നല്കാനുള്ള ആഗ്രഹം യജമാനനുണ്ടായി എന്നും ശങ്കരൻ പറയുന്നു.

ഒരു പലത്തിൻെറ നാലിലൊന്നാണ് ഒരു പാദം. അപ്പോൾ ഒരു കൊമ്പിൽ അഞ്ചു പാദം വീതം, രണ്ടു കൊമ്പിലുമായി പത്തുപാദം സുവർണ്ണം കെട്ടിയ ഒരു പശുവിന് $2^{1}/_{2}$ പലം സ്വർണ്ണം വഹിക്കാം. ആയിരം പശുവിന് 2500 പലം സ്വർണ്ണം വഹിക്കാം.

2. താൻ ഹോവാച; ബ്രാഹ്മണാ ഭഗവന്തഃ യോ വോ ബ്രഹ്മിഷ്ഠഃ
സ ഏതാ ഗാ ഉദജതാമിതി. തേഹ ബ്രാഹ്മണാ ന ദധൃഷുഃ
അഥ ഹ യാജ്ഞവല്ക്യഃ സ്വമേ
വ ബ്രഹ്മചാരിണമുവാച, ഏതാ; സോമ്യോദജ
സാമശ്രവാ ഇതി; താ ഹോദാചകാര; തേഹ ബ്രാഹ്മ
ണാശ്ചുക്രുധുഃ കഥം നേ ബ്രഹ്മിഷ്ഠോ ബ്രൂവീതേതി;
അഥ ഹ ജനകസ്യ വൈദേഹസ്യ ഹോതാശ്വലോ
ബഭൂവ, സ ഹൈനം പപ്രച്ഛ, ത്വം നു ഖലു നോ
യാജ്ഞവല്ക്യ ബ്രഹ്മിഷ്ഠോഽസി ഇതി; സ ഹോവാ
നമോവയം ബ്രഹ്മിഷ്ഠായ കുർമ്മഃ ഗോകാമാ ഏവ
വയം സ്മ ഇതി; തംഹതത ഏവപ്രഷ്ടും ദഘ്നേ
ഹോതാശ്വലഃ

രാജാവ് പറഞ്ഞു: "ഭഗവാന്മാരേ, ബ്രാഹ്മണരേ, നിങ്ങളിൽ ആരാണോ ഏറ്റവും ബ്രഹ്മനിഷ്ഠൻ, അദ്ദേഹത്തിന് ഈ പശുക്കളെ വീട്ടിലേക്കു കൊണ്ടുപോകാം." ബ്രാഹ്മണർ ധൈര്യപ്പെട്ടില്ല. യാജ്ഞവല്ക്യൻ മാത്രം തൻെറ ബ്രഹ്മ ചാരിയോടു പറഞ്ഞു: "സൗമ്യാ, സാമശ്രവസ്സേ, ഈ പശുക്കളെ വീട്ടിലേക്കു കൊണ്ടു പോവുക". അവൻ അപ്രകാരം ചെയ്തു. 'നമുക്കിടയിൽ താനാണ് ബ്രഹ്മിഷ്ഠ നെന്ന് ഇയാൾ എങ്ങനെ നിർണ്ണയിച്ചു' എന്നു ചിന്തിച്ച് ബ്രാഹ്മണർ ക്ഷോഭിച്ചു. ജനകൻെറ ഹോതാവായിരുന്ന അശ്വലൻ യാജ്ഞവല്ക്യനോടു ചോദിച്ചു: "നീ തന്നെയാണോ ഇവിടെക്കൂടിയവരിൽ വെച്ചു ബ്രഹ്മിഷ്ഠൻ"

"ഞാൻ ഏറ്റവും വലിയ ബ്രഹ്മിഷ്ഠനെ നമസ്കരിക്കുന്നു. ഞാൻ ഒരു ഗോകാമി മാത്രമാണ്." ഇതുകേട്ട അശ്വലൻ അവനോടു ചോദ്യങ്ങൾ ചോദിക്കാൻ ആരംഭിച്ചു.

ബ്രഹ്മിഷ്ഠരായ അനേകം ബ്രാഹ്മണർ കൂടിയ സഭയിൽ ഏറ്റവും ബ്രഹ്മി ഷ്ഠനാര് എന്നു ചോദിച്ചപ്പോൾ ഞാൻ എന്നു പറയാനുള്ള ആത്മവിശ്വാസം യാജ്ഞവല്ക്യനു മാത്രമെ ഉണ്ടായുള്ളൂ. എന്നിട്ടും താൻ ഒരു 'ഗോകാമി' മാത്രം എന്ന് സ്വയം വിനയാന്വിതനായി, മറ്റു ബ്രഹ്മിഷ്ഠരെ നമസ്കരിക്കാനും അദ്ദേഹ ത്തിന് സാധിക്കുന്നു.

'ഗോകാമി' എന്നാൽ വാച്യമായി, 2500 പലം സുവർണ്ണം ധരിച്ച ആയിരം പശുക്കളാകുന്ന അവാർഡ് (പണ്ടത്തെ ജ്ഞാനപീഠം!) കാമിക്കുന്നവൻ! 'ദീപസ്തംഭം മഹാശ്ചര്യം നമുക്കും കിട്ടണം പണം' എന്നു കരുതുന്നവൻ!

വ്യംഗ്യമായ അർത്ഥം മറ്റു ചിലതാണ്. 'ഗോ' എന്നാൽ രശ്മി. സൂര്യരശ്മി സാവിത്രിയാണ്, സരസ്വതിയാണ്, ഗായത്രിയാണ്. സുവർണ്ണം സ്വരാർണ്ണവവും. സ്വരാർണ്ണവം ധരിച്ച ആ പ്രകാശരശ്മിയെ കാമിച്ച് അതിനെത്തന്നെ നിഷ്ഠയോടെ



അതിൽത്തന്നെ ജീവിക്കുന്നവനാണ് ഞാൻ എന്നാണ് യഥാർത്ഥ അർത്ഥം. യാജ്ഞവല്ക്യൻെറ ശിഷ്യൻെറ പേര് 'സാമം' ശ്രവിക്കുന്നവൻ എന്നാകയാൽ ഈ അർത്ഥം കൂടുതൽ ചേരും. സ്വരാർണ്ണവമായ ഈ മുനിതീർത്ഥത്തെ ഞാൻ അതിനാൽ സുവർണ്ണ തീർത്ഥമെന്നു പേരുചൊല്ലി വിളിക്കുന്നു. ഏറ്റവും വലിയ വിഷ്ണുഭക്തി ആരുടേത് എന്ന നാരദൻെറ അന്വേഷണത്തിന് ഗോലോകേശ്വരി യായ രാധയും ഗോപികമാരും, സ്വന്തം കാലുകളിൽ പറ്റിപ്പിടിച്ച പാംസുരേണു ക്കളാൽ മറുപടി പറഞ്ഞ കഥ ഇവിടെ ഓർക്കുന്നതു നന്ന്.

3. യാജ്ഞവല്ക്യേതി ഹോവാച, യദിദം സർവ്വം മൃത്യുനാപ്തം,
സർവ്വം മൃത്യുനാഭിപന്നം, കേന യജമാനോ
മൃത്യോരാപ്തി മതിമുച്യത ഇതി; ഹോത്രർത്വിജാ
ഗ്നിനാവാചാ; വാഗ്വൈയജ്ഞസ്യഹോതാ, തദ്യേ
യം വാക് സോഽയമഗ്നിഃ സ ഹോതാ, സമുക്തിഃ
സാതിമുക്തിഃ

"ഹേ, യാജ്ഞവല്ക്യാ, ഇവിടെ സർവ്വവും മൃത്യുവാൽ പിടിക്കപ്പെട്ടിരിക്കുന്നു; സർവ്വവും മൃത്യുവാൽ കീഴടക്കപ്പെട്ടിരിക്കുന്നു; യജമാനൻ എന്തുകൊണ്ടാണ് മൃത്യുവെ പ്രാപിച്ചിട്ടും മോചിതനാകുന്നത്?" "ഹോതാവ് എന്ന ഋത്വിക്കിനാലും വാക്കിനാലും. വാക്കുതന്നെയാണ് യജ്ഞത്തിൻെറ ഹോതാവ്. വാക്കുതന്നെ യാണ് അഗ്നി, അഗ്നിതന്നെയാണ് ഹോതാവ്; അഗ്നിയാണ് മുക്തി. അതുതന്നെ അതിമുക്തി."

ഉദ്ഗീഥപ്രകരണത്തിൽ യജമാനൻ പാങ്ക്തം കൊണ്ട് മുക്തിനേടുന്നത് സംക്ഷേപിച്ചു പറഞ്ഞു. അതിനെ വിസ്തരിക്കാൻ ആരംഭിക്കുന്നു.

യജ്ഞത്തിൽ പങ്കെടുക്കുന്ന ഋത്വിക്കുകളും, അഗ്നിയും യജ്ഞശാലയും പ്രപഞ്ചവും, സർവ്വജീവജാലങ്ങളും നാശമുള്ളവയാണ്, മരണമുള്ളവയാണ്. മൃത്യു അവയെയെല്ലാം വ്യാപിച്ച്, വശീകരിച്ച്, ജയിക്കുന്നതായി നാം ദർശിക്കുന്നു. അങ്ങനെയിരിക്കെ അത്തരം സാധനങ്ങളെക്കൊണ്ട് യജമാനൻ മൃത്യുവിൽനിന്ന് സ്വതന്ത്രനായി അതിമുക്തി നേടുന്നതെങ്ങനെ എന്നാണ് ചോദ്യം.

'യജ്ഞോ വൈയജമാനഃ' എന്ന ശ്രുതിവചനപ്രകാരം യജമാനനും (യജി ക്കുന്നവൻ) യജ്ഞവും ഭേദമില്ല. യജമാനൻെറ വാക്കും യജ്ഞത്തിൻെറ (ഹോതാ വിൻെറ) വാക്കും അങ്ങനെ ഒന്നായിത്തീരുന്നു. ആ വാക്കുതന്നെ അഗ്നി; (ഹോമിക്ക പ്പെടുന്നത് വാക്കാകുന്ന അഗ്നിയിൽ) — **"അഗ്നിർവൈ ഹോതാ"** — ആ അഗ്നി തന്നെ ഹോതാവ്.

| | | |
|---|---|---|
| **യജ്ഞം** | = | **യജമാനൻ** |
| **യജ്ഞവാക്ക് (ഹോതാവിൻെറ വാക്ക്)** | = | **യജമാനൻെറ വാക്ക്.** |
| **വാക്ക്** | = | **അഗ്നി.** |
| **അഗ്നി** | = | **ഹോതാവ്** |
| **∴ വാക്ക്** | = | **ഹോതാവ്** |

അഗ്നിയിൽ അഗ്നി അഗ്നിയെ ഹോമിക്കുന്നു. വാക്കിൽ വാക്ക് വാക്കിനെ ഹോമിക്കുന്നു.

മൃത്യുവാൽ പരിച്ഛിന്നമാക്കപ്പെട്ട സാധനങ്ങളായി ദ്വൈതഭാവനയോടെ വസ്തുക്കളെ കാണുമ്പോഴാണ് അവയെ മൃത്യു കീഴ്പെടുത്തുന്നത്. ആധിദൈവതമായ സൂക്ഷ്മരൂപത്തിൽ സർവ്വവും ഊർജ്ജമാണ്, അഗ്നിയാണ്, എന്നു ഗ്രഹിക്കുമ്പോൾ മൃത്യുവിൽനിന്ന് അതിമുക്തി നേടുന്നു. അഗ്നിരൂപത്തിലുള്ള ഹോതാവ് മുക്തിയാണ്. ഹോതാവിനെ അഗ്നിസ്വരൂപത്തിൽ ദർശിക്കൽതന്നെ മുക്തി. (അഗ്നിസ്വരൂപ ദർശനമേവ സർവ്വമുക്തിഃ) സർവ്വവസ്തുക്കളെയും അഗ്നിരൂപത്തിൽ ഗ്രഹിച്ചാൽ ഒന്നിനോടും പ്രത്യേകിച്ച് മമതയോ, ഒന്നിനോടും പ്രത്യേകിച്ച് വെറുപ്പോ ഉണ്ടാകയില്ല. ആ അസംഗംകൊണ്ട് മൃത്യുവിൽനിന്ന് മോചിതരാവാൻ സാധിക്കുന്നു. അദ്ധ്യാത്മവും (ശരീരപരം), ആധിഭൗതികവും (പഞ്ചഭൂതപരം), മൃത്യുവാൽ പരിച്ഛിന്നമാണ്. ആദിദൈവതം (പ്രകാശപരം—ഊർജ്ജപരം) പരിച്ഛിന്നമല്ല. പ്രകാശരൂപത്തിലുള്ള ദൃഷ്ടി മൃത്യുവിൽനിന്ന് മുക്തി നല്കുന്നു. പഞ്ചഭൂതങ്ങളിൽ ഒന്നായ അഗ്നിയെയല്ല, ഇവിടെ ഉദ്ദേശിക്കുന്നതെന്നു വ്യക്തമാണ്.

അഗ്നിക്കും വാക്കിനും അഭേദം ദർശിക്കുന്നതുതന്നെ മുക്തിസാധനമാണ് എന്ന് ഉദ്ഗീഥപ്രകരണത്തിൽ പറഞ്ഞു. മുഖ്യപ്രാണനെ മുക്തിസാധനമായി അവിടെ പറഞ്ഞത് ഇവിടെ വിശദീകരിക്കയാണ്. മുഖ്യപ്രാണനാകുന്ന ചൈതന്യമാണ് വാക്ക്. അതിനാൽ (വാക്കിനാൽ) മൃത്യുവെ അതിക്രമിച്ചവൻ പ്രശോഭിക്കുന്നു. (മൃത്യു പ്രതിക്രാന്തോദീപ്യതേ.)

4. യാജ്ഞവല്ക്യേതി ഹോവാച യദിദംസർവ്വ മഹോരാത്രാഭ്യാമാപ്തം സർവ്വമഹോരാത്രാഭ്യാമഭിപന്നം കേന യജമാനോƒ ഹോരാത്രയോരാപ്തി മതി മുച്യത ഇത്യദ്ധ്വര്യുണാർത്ത്വിജാ ചക്ഷുഷാദിത്യേന ചക്ഷുർവ്വൈ യജ്ഞസ്യാദ്ധ്വര്യുസ്തദ്യദിദം ചക്ഷുഃ സോƒസാവാദിത്യഃ സോƒദ്ധ്വര്യുഃ സ മുക്തിഃ സാതിമുക്തിഃ

"യാജ്ഞവല്ക്യാ, ഇക്കാണുന്ന സർവ്വവും അഹോരാത്രങ്ങളാൽ വ്യാപ്തമായിരിക്കുന്നു; സർവ്വവും അഹോരാത്രങ്ങളാൽ ജയിക്കപ്പെട്ടിരിക്കുന്നു. എന്തുകൊണ്ടാണ് യജമാനൻ അഹോരാത്രങ്ങളെ പ്രാപിച്ചിട്ടും അതിൽനിന്ന് അതിമുക്തി നേടുന്നത്?"

"അദ്ധ്വര്യു എന്ന ഋത്വിക്കാകുന്ന ആദിത്യൻകൊണ്ടും ചക്ഷുസ്സു കൊണ്ടും. യജമാനന്റെ കണ്ണാണ് അദ്ധ്വര്യു. ഈ കണ്ണുതന്നെ സൂര്യൻ. അതുതന്നെ അദ്ധ്വര്യു. അതുതന്നെ മുക്തിയും അതിമുക്തിയും."

സർവ്വ ജീവജാലങ്ങളും അവയുടെ കർമ്മങ്ങളും അഹോരാത്രങ്ങളാൽ നിയന്ത്രിക്കപ്പെടുന്നു. ദർശപൂർണ്ണമാസാദി കർമ്മങ്ങൾക്കും അഹോരാത്രങ്ങൾ നോക്കുന്നു. ഇന്നയിന്ന ക്രിയയ്ക്ക്, ഇന്നയിന്ന ചടങ്ങിന് ഇന്നയിന്ന കാലം എന്ന് നിർണ്ണയിക്കപ്പെട്ടിരിക്കുന്നു. മാത്രമല്ല, ഒരു സംഭവം (ജനനം, മരണം) നടന്നാൽ അതിന്റെ കാലം ഇന്നത് എന്ന് രേഖപ്പെടുത്തുന്നു. ഇങ്ങനെയുള്ള കാലഗണനയിൽനിന്നു ഭൂമി മുതലായ ഗ്രഹങ്ങൾക്കോ, ബ്രഹ്മാവ്, വിഷ്ണു മുതലായവർക്കുപോലുമോ മോചനമില്ല. അവർക്കൊക്കെയുണ്ട് അഹോരാത്രങ്ങൾ എന്ന്



കല്പഗണിതത്തിൽ കാണുന്നു. അങ്ങനെയുള്ള 'കാല'ത്തിന് അതീതനാകാൻ എന്തു മാർഗ്ഗമാണ് യജ്ഞകർത്താവിനുള്ളത്?

ശങ്കരൻ പറയുന്നു: അഹോരാത്രാദിലക്ഷണം, തിഥ്യാദിലക്ഷണം എന്ന് കാലത്തിന് ദ്വിരൂപങ്ങൾ ഉണ്ട്. ഈ ശ്ലോകത്തിൽ അഹോരാത്രാദിലക്ഷണമായ കാലത്തിൽനിന്നും, അടുത്ത ശ്ലോകത്തിൽ തിഥ്യാദിലക്ഷണമുള്ള കാലത്തിൽ നിന്നും ഉള്ള മുക്തിയെ പറയുന്നു.

ഉണരുക (ജനിക്കുക), വർദ്ധിക്കുക (കർമ്മം, വളരുക), ഉറങ്ങുക (നശിക്കുക) — ഈ ചാംക്രികപ്രക്രിയ കാലത്തെ ആശ്രയിച്ചിരിക്കുന്നു. ഇതിൽനിന്ന് മുക്തിനേടലാണ് ഇവിടെ ലക്ഷ്യം.

യജമാനന്റെ കണ്ണ് = അദ്ധ്വര്യു = സൂര്യൻ.

സൂര്യൻ ഗ്രഹങ്ങളുടെ ഒരു ഭാഗത്ത് ഇരുട്ടും മറുഭാഗത്ത് പ്രകാശവും തരുന്നു. അതാണ് അഹോരാത്രരൂപിയായ കാലം: എന്നാൽ സൂര്യനിൽ എപ്പോഴും പ്രകാശമാണ്. അഹോരാത്രഭേദമില്ല. അതിനാൽ, ഗ്രഹങ്ങളിൽ മാത്രം ഇരുന്ന് ഗ്രഹവും സൂര്യനും തമ്മിലുള്ള ആപേക്ഷികഗതിയെ പഠിക്കുന്നവർ എപ്പോഴും സായനവും, അഹോരാത്രരൂപവുമായ കാലത്താൽ ബന്ധിക്കപ്പെട്ടിരിക്കും. സൂര്യനിൽ സ്ഥിതിചെയ്യുന്ന സൂര്യനാരായണന് ഈ ആപേക്ഷികസായനചലനം ഇല്ല എന്നറിയുമ്പോൾ, ഭൂകേന്ദ്രീകൃതമായ ശാസ്ത്രത്തിൽനിന്ന് സൂര്യകേന്ദ്രീകൃതമായ ശാസ്ത്രത്തിലേക്കും, നിരയനമായ പ്രകാശശാസ്ത്രത്തിലേക്കും എത്തുന്നു. പ്രകാശമയമായ ആ സൂര്യനാരായണനെ, കണ്ണ് എന്ന അക്ഷിനാരായണനിലും, അദ്ധ്വര്യു എന്ന നരനാരായണനിലും ആധിദൈവികഭാവത്തിൽ ഉപാസിച്ച് മനനം ചെയ്യുമ്പോൾമാത്രം യജ്ഞകർത്താവ് അഹോരാത്രലക്ഷണമായ കാലത്തിൽ നിന്ന് മുക്തി നേടുന്നു.

5 യാജ്ഞവല്ക്യേതി ഹോവാച യദിദം സർവ്വം പൂർവ്വപക്ഷാപരപക്ഷാഭ്യാമാപ്തം സർവ്വം പൂർവ്വപക്ഷാപരപക്ഷാഭ്യാമഭിപന്നം കേന യജമാനഃ പൂർവ്വപക്ഷാപരപക്ഷയോരാപ്തി മതി മുച്യത ഇത്യുദ്ഗാതാ ഋത്വിജ വായുനാ പ്രാണേന പ്രാണൗ വൈ യജ്ഞസ്യോദ്ഗാതാ തദ്യോതയം പ്രാണഃ സ വായുഃ സ ഉദ്ഗാതാ സമുക്തിഃ സാതിമുക്തിഃ

**"യാജ്ഞവല്ക്യാ, സർവ്വവും പൂർവ പക്ഷാപരപക്ഷങ്ങളാൽ വ്യാപ്തമായും ജയിക്കപ്പെട്ടതായും ഇരിക്കുന്നു. എന്തുകൊണ്ടാണ് യജമാനൻ അവയിൽനിന്ന് അതിമുക്തി നേടുന്നത്?"**

**"ഉദ്ഗാതാവാകുന്ന വായുവാകുന്ന പ്രാണൻകൊണ്ട്. യജ്ഞത്തിന്റെ പ്രാണൻ ഉദ്ഗാതാവാണ്. പ്രാണൻ വായുവാണ്. അത് ഉദ്ഗാതാവാണ്. അതാണ് മുക്തിയും അതിമുക്തിയും.**

**ശങ്കരൻ പറയുന്നു. അഹോരാത്രരൂപമായ കാലത്തെ സൂര്യനും, പ്രതിപദാദിതിഥിരൂപമായ കാലത്തെ ചന്ദ്രനും നിയന്ത്രിക്കുന്നു. അതിനാൽ സൂര്യനുമായി താദാത്മ്യം പറഞ്ഞപോലെ ചന്ദ്രനെയല്ലേ പറയേണ്ടത് എന്നു തോന്നാം.**

എന്നാൽ ഇവിടെ പറയുന്നത് പ്രാണനെയാണ്; വായുവിനെയാണ്. ഉദ്ഗീഥ ബ്രാഹ്മണത്തിൽ ഉദ്ഗാതാവ് വാക്കുകൊണ്ടും പ്രാണൻകൊണ്ടും ഉദ്ഗാനം ചെയ്തു എന്നും, പ്രാണൻെറ ശരീരം ആപസ്സും, ജ്യോതിരൂപം ചന്ദ്രമസ്സുമാണെന്നും പറഞ്ഞിട്ടുണ്ട്. പ്രാണൻ എന്ന പ്രാണവായുവിൻെറ ജ്യോതിരൂപം ചന്ദ്രമസ്സാണെന്നു നേരത്തെ പറഞ്ഞിരിക്കയാലാണ് ഇവിടെ പ്രാണനെമാത്രം പറഞ്ഞിരിക്കുന്നത്.

പ്രാണശരീരം ആപസ്സാണ് എന്നു പറയുമ്പോൾ നീരാവിയും വർഷമേഘങ്ങളും സഞ്ചരിക്കുന്ന അന്തരീക്ഷത്തെയും, ഭൂമിയിലെ ജലവിഭവങ്ങളെയും ഒപ്പം പറയുകയാണ്. ഭൗമാന്തരീക്ഷത്തിൽ ചുറ്റിസ്സഞ്ചരിക്കുന്ന കാറ്റുകളാൽ വൃഷ്ടി സംഭവിച്ച് ജലസ്രോതസ്സുകൾ വർദ്ധിക്കുന്നു; പൂർണ്ണചന്ദ്രോദയവേളയിലും ജലസ്രോതസ്സുകൾ പൊങ്ങുന്നു. അങ്ങനെയും പ്രാണവായുവും ചന്ദ്രനും സമാനരായിരിക്കുന്നു. ഇക്കാരണത്താൽ മറ്റു ശാസ്ത്രജ്ഞർ ചന്ദ്രരൂപത്തിൽ എന്നു പറയുന്നതിനു പകരം കണ്വന്മാർ പ്രാണരൂപത്തിൽ എന്നു പറയുന്നു. മൃത്യു അഥവാ മരണത്തെത്തന്നെയാണ് കാലവും പ്രതിബിംബിപ്പിക്കുന്നത്. കാലത്തിൽനിന്ന് കാലമില്ലാത്ത (കാലരഹിതമായ) അവസ്ഥയിലെത്തലാണ് ലക്ഷ്യം. ഈ കാലരാഹിത്യത്തിലെത്തുന്ന ബ്രഹ്മജ്ഞാനിക്ക് അഹോരാത്രരൂപമായ പഞ്ചാംഗഗണനകാലം ആപേക്ഷികമാണ്. അതുകൊണ്ടാണ് ശങ്കരൻ പഞ്ചാംഗ ഗണനത്തിനും ഫലഭാഗജ്യോതിഷത്തിനും സമയം കളയാതിരുന്നത്. അല്ലാതെ, ഇപ്പോഴത്തെ ചില ഫലഭാഗജ്യോതിഷികൾ ചില സമ്മേളനങ്ങളിൽ ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്നതുപോലെ, 'സർവ്വജ്ഞനെന്നു പേരുണ്ടായിട്ടും ജ്ഞാനപീഠ ജേതാവായിട്ടും, ശങ്കരന് ജ്യോതിഷജ്ഞാനം ഇല്ലാഞ്ഞി'ട്ടല്ല. ഇന്നത്തെപ്പോലെയായിരുന്നില്ല പണ്ടത്തെ ജ്ഞാനപീഠം. യാജ്ഞവല്ക്യനോടും മറ്റും അനേകം പണ്ഡിതന്മാരും പണ്ഡിതകളും അനേകം ചോദ്യങ്ങൾ ചോദിക്കുന്ന ഈ രീതി തന്നെയാണ് ശങ്കരൻെറ കാലത്തും ഉണ്ടായിരുന്നത്. കാമകലാശാസ്ത്രം അറിയാത്തതിനാൽ കൂടു വിട്ടു കൂടുമാറേണ്ടിവന്ന ശങ്കരന്, ജ്യോതിശ്ശാസ്ത്രം അറിയാതെ സർവ്വജ്ഞപീഠം കിട്ടി എന്നു വിശ്വസിക്കാൻ സാദ്ധ്യമല്ല. ഉപനിഷത്തുക്കളുടെ ശാങ്കരഭാഷ്യം വായിച്ചാൽ അദ്ദേഹത്തിൻെറ ജ്യോതിശ്ശാസ്ത്രജ്ഞാനം വ്യക്തമാകുന്നുമുണ്ട്. ഫലഭാഗജ്യോതിഷവും, സായനപഞ്ചാംഗ ഗണിതവുമല്ല, ആസ്ട്രോഫിസിക്സാണ് എന്നുമാത്രം! ബിരുദാനന്തരബിരുദവിദ്യാർത്ഥികൾക്കുള്ള ഒരു ഗ്രന്ഥത്തിൽ പ്രൈമറിസ്കൂൾ കുട്ടികൾക്കുള്ള പാഠം തേടുന്നതുപോലെയാണ് ശാങ്കരഭാഷ്യത്തിൽ ഫലഭാഗജ്യോതിഷവും പഞ്ചാംഗഗണിതവും തേടുന്നത്.

6. **യാജ്ഞവല്ക്യേതി ഹോവാച യദിദമന്തരിക്ഷമനാരംഭണമിവ കേനാക്രമേണ യജമാനഃ സ്വർഗ്ഗം ലോകമാക്രമത ഇതി ബ്രഹ്മണർത്ത്വിജാ മനസാ ചന്ദ്രേണ മനോ വൈ യജ്ഞസ്യ ബ്രഹ്മാതധ്യദിദം മനഃ സോ൪സൗ ചന്ദ്രഃ സ ബ്രഹ്മാ സ മുക്തിഃ സാതിമുക്തിരിത്യതി മോക്ഷാ അഥ സംവദഃ**

**"യാജ്ഞവല്ക്യാ, അന്തരിക്ഷം ആരംഭമില്ലാത്തതുപോലെ ഇരിക്കുന്നു. ഏത് ആക്രമത്താലാണ് യജമാനൻ സ്വർഗ്ഗലോകത്തെ ആക്രമിച്ചു ജയിക്കുന്നത്?"**



ബ്രഹ്മൻ എന്ന ഋത്വിക്കുകൊണ്ടും മനസ്സുകൊണ്ടും ചന്ദ്രനെക്കൊണ്ടുമാണ്. മനസ്സുതന്നെ ബ്രഹ്മൻ. അതുതന്നെ ചന്ദ്രൻ: അതുതന്നെ അതിമുക്തി; അതുതന്നെ സംപദം.

അനാലംബനം (ആലംബം അഥവാ Support ഇല്ലാത്തത്) എന്നൊരു പാഠഭേദമുണ്ട്. അന്തരീക്ഷത്തിന് മുട്ടു കൊടുക്കുന്ന ആലംബങ്ങളൊന്നും കാണാനില്ല; അതെവിടെ തുടങ്ങുന്നു, എവിടെ അവസാനിക്കുന്നു എന്നും നിർണ്ണയിക്കാനാവുന്നില്ല. അങ്ങനെയുള്ള അന്തരീക്ഷത്തെ അതിക്രമിച്ചു കടന്ന് അതിനതീതമായ സുവർല്ലോകങ്ങളെ പ്രാപിക്കാമെന്ന യജ്ഞകർത്താവിൻെറ മോഹം എങ്ങനെ സാധിക്കും? ഏതിൽ പിടിച്ചു കയറി അയാൾ അന്തരീക്ഷത്തെ തരണം ചെയ്യും? എങ്ങനെ സ്വർല്ലോകത്തിലെത്തും?

ആരംഭമില്ലാത്ത ഒന്നിനെ കടക്കാൻ എവിടെ നിന്നാണ് ഒരാൾ ആരംഭിക്കേണ്ടത്? ആലംബമില്ലാത്ത ഒന്നിനെ കടക്കാൻ ഒരാൾ എന്തിനെയാണ് അവലംബിക്കേണ്ടത്? അവനവൻെറ മനസ്സിൽനിന്നാരംഭിക്കണം, അവനവൻെറ മനസ്സിനെ അവലംബിക്കണം. വായുവേഗത്തിൽ ഗമിക്കാനും, ഒച്ചയും അനക്കവുമില്ലാതെ ചിത്തവൃത്തി നിരോധത്തിൽ ശാന്തമായടങ്ങിക്കിടക്കാനും കഴിയുന്ന മനസ്സാണ് അതിനുള്ള ഉപകരണം. അദ്ധ്യാത്മമായ (ശരീരത്തിലുള്ള) മനസ്സിൻെറ ആധിദൈവതമായ (പ്രകാശിക്കുന്ന) രൂപമാണ് ചന്ദ്രൻ. മനസ്സിനെപ്പോലെ ചന്ദ്രനും ദ്രുതഗതിയാണ്. ചന്ദ്രലോകത്തെ അവലംബിച്ചു വേണം ഭൗമാന്തരീക്ഷത്തെ കടന്ന്, അതിനപ്പുറത്തേക്കു പോകാൻ എന്നത് ആധുനിക ശാസ്ത്രവും തെളിയിച്ചു കഴിഞ്ഞതാണ്.

സംപദമെന്നാൽ സാമാന്യമായിട്ട് ചെറിയ ഫലങ്ങൾ മാത്രമുള്ള അഗ്നിഹോത്രാദികർമ്മങ്ങൾക്ക് വലിയ മഹത്തായ ഫലങ്ങൾ സമ്പാദിക്കുന്നത്. സർവ്വോത്സാഹത്തോടും ഫലത്തിനായി സാധനകൾ അനുഷ്ഠിക്കുന്നവർക്കുപോലും അവരുടെ ഉദ്ദിഷ്ടപ്രയത്നഫലം ലഭിക്കുന്നത് ചുരുക്കമാണ്. അശ്വമേധ, രാജസൂയാദികൾ യജ്ഞവിധി നന്നായി ഗ്രഹിച്ചറിഞ്ഞവർക്കുപോലും ശരിയായി പ്രയോഗിക്കാൻ പ്രയാസമാണ്. എന്നാൽ, അതേഫലംതന്നെ സംപദം അനുഷ്ഠിക്കുന്ന പക്ഷം ഏതു ജാതിക്കാർക്കും ഏതു മനുഷ്യനും ലഭിക്കുന്നുണ്ട്. ധനമില്ലാത്തതുകൊണ്ടോ, അറിവില്ലാത്തതുകൊണ്ടോ മറ്റേതെങ്കിലും സാഹചര്യം കൊണ്ടോ, രാജസൂയാദികൾ അനുഷ്ഠിക്കാൻ സാധിക്കാത്തവരാണ് ബഹുഭൂരിപക്ഷം മനുഷ്യരും. അവർക്കുപോലും സംപദം അനുഷ്ഠിച്ചാൽ രാജസൂയഫലം തന്നെ കിട്ടും. മാനസകർമ്മമായ സംപദംകൊണ്ട് അന്തരീക്ഷത്തെ കടന്നുപോകാൻ നിയതചിത്തനായ യോഗിക്കു കഴിയുന്നു. ഈ ആകാശസഞ്ചാരത്തിന് 'ആലംബന'മില്ലാത്തതെന്നു തോന്നുന്ന ആകാശത്തിൽ ചില ആലംബനങ്ങളെ മനസ്സും ബുദ്ധിയും കണ്ടെത്തുന്നു. **വിഷുവത്സംപാദങ്ങളും, ചന്ദ്രൻ സഞ്ചരിക്കുന്ന നക്ഷത്രപാദങ്ങളും അവയത്രെ! ചന്ദ്രൻ ഇന്ന നക്ഷത്രത്തിൽ, ഇന്ന വിഷുവത്രേഖയിൽ എന്ന് ഒരാരംഭബിന്ദു സങ്കല്പിച്ച് അന്തരീക്ഷത്തെ അളന്ന്, ദൂരവും (അകലം) വേഗതയും നിശ്ചയിച്ച് ദേശകാലങ്ങളെ (അന്തരീക്ഷത്തെയും, ആകാശത്തെയും, കാലത്തെയും) അളക്കുന്നതും, അവയുടെ സീമയെ ഭേദിച്ചു കടന്നു പോകുന്നതും, മനസ്സുതന്നെ. അതിനാൽ മനസ്സിനും ചന്ദ്രനും കാലാതീതമായ ബ്രഹ്മത്തിനും തന്മയീഭാവം പറയുന്നു.**

7. യാജ്ഞവല്ക്യേതി ഹോവാച കതിഭിരയമധ്യഗ്ഭിർ ഹോതാസ്മിൻ
യജ്ഞേ കരിഷ്യതീതി തിസൃഭിരിതി കതമാസ്താസ്തിസ്ത്ര
ഇതി പുരോനുവാക്യാ ച യാജ്യാ ച ശസ്യൈവ തൃതീയാ കിം
താഭിർ ജയതീതിയത് കിഞ്ചേദം പ്രാണഭൃദിതി.

"യാജ്ഞവല്ക്യാ, എത്രവിധം ഋക്കുകളെക്കൊണ്ടാണ് ഇന്നത്തെ യാഗത്തിൽ ഹോതാവ് തൻെറ കർമ്മം ചെയ്യാൻ പോകുന്നത്?"

"മൂന്നു വിധംകൊണ്ട്."

"അവ ഏതെല്ലാം?"

"പുരോനുവാക്യം, യാജ്യം, തൃതീയമായ ശസ്യം."

"അവകൊണ്ട് യജ്ഞകർത്താവ് എന്തു നേടുന്നു?"

"പ്രാണഭൃത്തുകളായ സർവ്വത്തെയും."

ആദ്യത്തെ ചോദ്യം സംഖ്യാവിഷയമാണ്. യാഗകാലാരംഭത്തിനു മുൻപു ചൊല്ലുന്ന ഋക്കുകൾ പുരോനുവാക്യം, യജ്ഞകാലത്തു ചൊല്ലുന്നവ യാജ്യങ്ങൾ, സ്തോത്രങ്ങൾ അഥവാ സ്തുതിരൂപത്തിലുള്ള ഋക്കുകൾ ശസ്യം. ഇവ മൂന്നും ഋക്കുകളുടെ ജാതികളാണ്.

സംഖ്യ (number), ജാതി (class അഥവാ set) എന്ന ഗണിതക്രമത്തിലാണ് ഈ ചോദ്യങ്ങൾ.

അവകൊണ്ടുള്ള ഫലമെന്ത്? പ്രാണനുള്ള സർവ്വവും എന്നു പറയുമ്പോൾ ഭൂർഭുവസ്വർല്ലോകങ്ങളെന്ന മൂന്നു ലോകത്തിലെ പ്രാണങ്ങളും എന്നർത്ഥം. സംഖ്യാസാമാന്യമെന്ന സംപദംകൊണ്ട് സർവ്വത്തെയും ജയിക്കുന്നു എന്നർത്ഥം.

Zero, Number, Successor, എന്ന മൂന്നെണ്ണം കൊണ്ട് സകല പ്രപഞ്ച വസ്തുക്കളെയും ഗണിതം ജയിക്കുന്നു (ലീല എന്ന എൻെറ ഗ്രന്ഥം നോക്കുക) അതു തന്നെയാണ് ബ്രഹ്മം, സംഖ്യ, ജീവൻ എന്ന മൂന്നുകൊണ്ട് ഭാരതീയ ഋഷി അർത്ഥമാക്കുന്നത്. ജീവൻ എന്നതിന് ജാതി എന്നു പറയുന്നത് മൃഗജാതി, പക്ഷിജാതി, മാനവജാതി, എന്നിങ്ങനെ സെറ്റുകളാക്കി വർഗ്ഗീകരിച്ച് ജീവനെ പഠനവിധേയമാക്കുന്നതുകൊണ്ടാണ്.

8. യാജ്ഞവല്ക്യേതി ഹോവാച, കത്യയ മദ്ധ്യാദ്ധ്യുരസ്മി
ന്യജ്ഞ ആഹൂതീർഹോഷ്യതീതി. തിസ്രി ഇതി. കത
മാസ്താസ്തിസ്ത്ര ഇതി; യാഹുതാ ഉജ്ജ്വലന്തി,
യാ ഹുതാ അതിനേദന്തേ, യാഹുതാ അധി
ശേരതേ; കിം താഭിർ ജയതീതി. യാഹുതാ
ഉജ്ജ്വലന്തി ദേവലോകമേവ താഭിർജയതി,
ദീപ്യത ഇവഹി ദേവലോകഃ യാഹുതാ അതി
നേദന്തേ പിതൃലോകമേവ താഭിർജയതി, അതീവ
ഹി പിതൃലോകഃ യാഹുതാ അധിശേരതേ മനുഷ്യ
ലോകമേവ താഭിർ ജയതി, അഥ ഇവഹി മനുഷ്യലോകഃ

"യാജ്ഞവല്ക്യാ, ഈ അദ്ധ്വര്യു ഇന്നത്തെ യജ്ഞത്തിൽ എത്ര ആഹൂതികൾ സമർപ്പിക്കും?"



"മൂന്ന്."

"അവ ഏവ?"

"സമർപ്പിക്കുമ്പോൾ ഉജ്ജ്വലിക്കുന്നവ, സമർപ്പിക്കുമ്പോൾ ശബ്ദം ഉണ്ടാക്കുന്നവ, സമർപ്പിക്കുമ്പോൾ താഴ്ന്നുപോകുന്നവ."

"അവകൊണ്ട് അയാൾ എന്തു നേടും?"

"ഉജ്ജ്വലിക്കുന്നവകൊണ്ട് ദേവലോകവും, ശബ്ദിക്കുന്നവകൊണ്ട് പിതൃലോകവും, താഴ്ന്നുപോകുന്നവകൊണ്ട് മനുഷ്യലോകവും."

സമിത്ത്, ആജ്യം, നെയ്യ് മുതലായവ ഹോമിക്കുമ്പോൾ അഗ്നി ഉജ്ജ്വലിക്കുന്നു. ചുടലയിൽ മാംസം മുതലായവ കരിയുമ്പോൾ അവ 'ഠ', 'ഠ' എന്നു പൊട്ടുന്നതുപോലെ അഗ്നിയിൽ എള്ള് മുതലായവയും ശബ്ദമുണ്ടാക്കുന്നു. വെള്ളം, പാല്, സോമം എന്നിവ ഭൂഗർഭത്തിലേക്ക് താഴ്ന്നു പോകുന്നു.

അഗ്നി മുകളിലേക്കും മഴ താഴേക്കും വരുന്നു. അതിനാൽ അഗ്നി ദേവലോകത്തെയും മഴ മനുഷ്യലോകത്തെയും പ്രാപിക്കുന്നു. അഗ്നിയെ ഉജ്വലിപ്പിക്കുന്നതും, താഴ്ന്നു പോകുന്നതും അതിനാൽ ദേവമനുഷ്യലോകങ്ങളെ പ്രതിനിധീകരിക്കുന്നു. മാംസശരീരത്തിനകത്തുനിന്ന് വാമൊഴി എന്ന ശബ്ദം വരികയാലും, യമരാജധാനിയിൽ കർമ്മഫലം അനുഭവിക്കുന്ന പിതൃക്കൾ രോദനശബ്ദമുണ്ടാക്കുന്നു എന്ന സങ്കല്പത്താലും ശവം ദഹിക്കുമ്പോൾ ഉണ്ടാക്കുന്ന ശബ്ദത്താലും, അഗ്നിയിൽ ഹോമിക്കുമ്പോൾ പൊട്ടിത്തെറി ശബ്ദമുണ്ടാക്കുന്നതൊക്കെ പിതൃലോകസംബന്ധിയായി കരുതുന്നു.

9. യാജ്ഞവല്ക്യേതി ഹോവാച കതി അയ മദ്ധ്യ ബ്രഹ്മായജ്ഞം
ദക്ഷിണതോ ദേവതാഭിർഗോപായതീത്യേകയേതി കതമാ
സൈകേതി മന ഏവേത്യനന്തം വൈ മനോƒനന്താ വിശ്വേദേവാ
അനന്തമേവ സ തേന ലോകം ജയതി.

യാജ്ഞവല്ക്യാ, ദക്ഷിണ ഭാഗത്തിരിക്കുന്ന ബ്രഹ്മനെന്ന ഋത്വിക്ക് എത്ര ദേവതകളിലൂടെയാണ് ഇന്നത്തെ യജ്ഞത്തെ സംരക്ഷിക്കുന്നത്?

"ഒറ്റ ഒന്നിലൂടെ."

"ഏതാണത്?"

"മനസ്സ്. മനസ്സാണ് അനന്തം. വിശ്വേദേവന്മാരും അനന്തമാണ്. അതിനാൽ അനന്തലോകങ്ങളെ പ്രാപിക്കുന്നു."

പ്രതിവാദിയെ വ്യാമോഹിച്ച് ഉത്തരം മുട്ടിക്കുന്നതിനാണ് 'എത്ര ദേവന്മാ'രെന്ന് ബഹുവചനം ഉപയോഗിക്കുന്നത്. ഒരുപക്ഷേ, ഉത്തരം തെറ്റിക്കുന്നതിനും. വിശ്വേദേവന്മാരുടെ എണ്ണം മുപ്പത്തിമുക്കോടി എന്നും അനന്തം എന്നും പറയാൻ ഇടയായാൽ പ്രതിയോഗിയെ അശ്വലന് മുട്ടുകുത്തിക്കാം. പക്ഷേ, യാജ്ഞവല്ക്യൻ ഏകം എന്ന് ശരിയുത്തരം കൊടുത്തു. മനസ്സിൻെറ ധ്യാനംകൊണ്ടാണ് ഋത്വിക്ക് യജ്ഞസംരക്ഷണം നിർവ്വഹിക്കുന്നതെന്ന ശാങ്കരഭാഷ്യം ശ്രദ്ധേയമാണ്. മനസ്സും വാക്കുമാണ് യജ്ഞത്തിൻെറ രണ്ടു മാർഗ്ഗങ്ങൾ. ബ്രഹ്മൻ എന്ന ഋത്വിക്ക്ധ്യാനത്താൽ മനസ്സിനെ സംസ്കരിക്കുന്നു. അതിനാൽ മനസ്സിലാണ്, മനസ്സാലാണ് യജ്ഞം രക്ഷിക്കപ്പെടുന്നത്. (മനസാ ഹി ഗോപായതി ബ്രഹ്മ യജ്ഞം). യജ്ഞസംരക്ഷകനായി മഹാവിഷ്ണുവിനെ നാം പറയാറുണ്ട്. സംര

ക്ഷിക്കുക എന്നതിന് 'ഗോപായതി' എന്ന പദം ഉപയോഗിക്കുന്നു. വിഷ്ണു "ഗോപാല"നായത് രണ്ടർത്ഥത്തിലാണ് എന്നറിയുക. (മനസ്സും അനന്തതയും; വാക്യജാലം മഹാരണ്യം എന്ന രണ്ടദ്ധ്യായങ്ങളിൽ മനസ്സ്, അനന്തത എന്നിവയുടെ ഏകത്വത്തെ ഗണിതശാസ്ത്രപരമായി 'ലീല'യിൽ ഞാൻ വിശദമാക്കിയിട്ടുണ്ട്.)

10. യാജ്ഞവല്ക്യേതി ഹോവാച കത്യയ മദ്ധ്യോദ് ഗാതാസ്മിൻ യജ്ഞേ സ്തോത്രീയാഃ സ്തോഷ്യതീതി തിസ്ര ഇതി കത മാസ്താ സ്തിസ്ത്ര ഇതി പുരോനുവാക്യാ ച യാജ്യാ ച ശസ്യൈവ തൃതീയാ കതമാസ്തായാ അദ്ധ്യാത്മമിതി പ്രാണ ഏവ പുരോനു വാക്യാപാനാ യാജ്യവ്യാനഃ ശസ്യാ കിം താഭിർജ്ജയതീതി പൃഥിവീ ലോകമേവ പുരോനുവാക്യയാ ജയത്യന്തരിക്ഷ ലോകം യാജ്യയാ ദ്യുലോകം ശസ്യയാ തതോ ഹ ഹോതാ ശ്വല ഉപരരാമ.

യാജ്ഞവല്ക്യാ, എത്ര സ്തോത്രങ്ങളാണ് ഇന്നത്തെ യജ്ഞത്തിൽ ഉദ്ഗാഥാവ് ഉദ്ഗാനം ചെയ്യുക?

"മൂന്നെണ്ണം."

"അവ ഏവ?"

"പുരോനുവാക്യം, യാജ്യം, ശസ്യം."

"അവയ്ക്ക് ശരീരത്തോടുള്ള അസ്തിത്വമെന്ത്?"

"പുരോനുവാക്യം പ്രാണൻ; യാജ്യം അപാനൻ; ശസ്യം വ്യാനൻ."

"അവകൊണ്ടെന്തു നേടാം?"

"പുരോനുവാക്യത്താൽ പൃഥ്വി; യാജ്യത്താൽ അന്തരിക്ഷം; ശസ്യത്താൽ ദ്യുലോകം."

ഇതുകേട്ട് ഹോതാവായ അശ്വലൻ നിശ്ശബ്ദനായി

## ബ്രാഹ്മണം 2 ആർത്തഭാഗബ്രാഹ്മണം

1. അഥ ഹൈനം ജാരത്കാരവ ആർത്തഭാഗ പപ്രച്ഛ; യാജ്ഞവല്ക്യേതി ഹോവാച, കതിഗ്രഹാഃ കത്യതി ഗ്രഹാ ഇതി. അഷ്ടൗഗ്രഹാഃ അഷ്ടാവതിഗ്രഹാ ഇതി; യേ തേƒഷ്ടൗഗ്രഹാഃ അഷ്ടാവതിഗ്രഹാഃ കതമേ ഇതി.

പിന്നീട് ജരൽക്കാരുവംശത്തിൽ പെട്ടവനും ഋതഭാഗപുത്രനുമായ ആർത്തഭാഗൻ ചോദിക്കാൻ ആരംഭിച്ചു.

"യാജ്ഞവല്ക്യാ, എത്ര ഗ്രഹങ്ങളുണ്ട്? എത്ര അതിഗ്രഹങ്ങളുണ്ട്?"

"8 ഗ്രഹങ്ങളും 8 അതിഗ്രഹങ്ങളുമുണ്ട്."

"അവ ഏവ?"

ഗ്രഹിപ്പിക്കുന്നത് ഗ്രഹം. ഗ്രഹിക്കുന്നതും ഗ്രഹം തന്നെ. ഗ്രഹത്തെക്കാൾ ഉയർന്നത്, മഹത്തായത് അതിഗ്രഹം. അധികമായി ഗ്രഹിപ്പിക്കുന്നതും, അധികമായി ഗ്രഹിക്കുന്നതും ഗ്രഹം തന്നെ. ഇപ്രകാരം ഗ്രഹാതിഗ്രഹങ്ങൾ ഒരേ സമയം വിഷയവും വിഷയിയും ആണ്. ഗ്രഹിപ്പിക്കുന്നത് എന്നർത്ഥത്തിൽ ഗ്രഹം സൂര്യ



ബുധാദികളായ ആകാശഗോളങ്ങളാണ്. ഗ്രഹിക്കുന്നത് എന്നർത്ഥത്തിൽ അവയവങ്ങൾ അഥവാ ഇന്ദ്രിയങ്ങളും.

കാലം, കർമ്മം എന്ന രണ്ടു ലക്ഷണങ്ങളോടുകൂടി മൃത്യുവിൽനിന്നുള്ള അതിമുക്തിയാണ് ഈ ആഖ്യായികയുടെ വിഷയം. അതിമുക്തി നേടേണ്ടുന്നതായ ആ മൃത്യു എന്താണ്? സ്വാഭാവികമായ അജ്ഞാനസംഗംകൊണ്ട് ഉണ്ടായതും അദ്ധ്യാത്മം (ശരീരപരം), അധിഭൂതം (പഞ്ചഭൂതപരം) എന്ന് പരിച്ഛിന്നമായതും ഗ്രഹം, അതിഗ്രഹം എന്ന ലക്ഷണത്തോടുകൂടിയതുമാണ് മൃത്യു എന്ന് ശാങ്കര ഭാഷ്യം. ആദിത്യാദികളെക്കുറിച്ച് ഉദ്ഗീഥബ്രാഹ്മണത്തിൽ പറഞ്ഞു കഴിഞ്ഞു. സാദ്ധ്യസാധനരൂപത്തിൽ ഇരിക്കുന്ന സംസാരത്തിൽനിന്ന് മുക്തി നേടണമെങ്കിൽ അതിനോട് നമ്മെ ബന്ധിച്ചിരിക്കുന്ന മൃത്യുവെക്കുറിച്ച് അറിയണം. ബദ്ധനു മാത്രമെ മുക്തി ആവശ്യമുള്ളൂ. അതിമുക്തൻെറ സ്വഭാവം പറഞ്ഞുവെങ്കിലും, ഗ്രഹാതിഗ്രഹങ്ങളിൽനിന്ന് മോചിതമാകാത്ത മൃത്യുസ്വരൂപം പറഞ്ഞിട്ടില്ല.

"വിശപ്പാണ് മൃത്യു," (അശനായാഹി മൃത്യു), ആദിത്യപുരുഷനിൽ ഇരിക്കുന്നതാണ് മൃത്യു, മൃത്യു ഏകമാണെങ്കിലും അനേകമാണ് (ഏകോ മൃത്യുർ ബഹവാ) എന്ന് അങ്ങിങ്ങ് സൂചിപ്പിച്ചിട്ടേ ഉള്ളു.

ആദിത്യപുരുഷനോട് താദാത്മ്യം പ്രാപിച്ചവൻ മാത്രമേ മൃത്യുവിൽനിന്ന് അതിമുക്തി പ്രാപിക്കുന്നുള്ളു എന്ന് ആദ്യം പറഞ്ഞിട്ടുണ്ട്. സൂര്യനിൽ മൃത്യുരൂപമായ, വിഷയ വിഷയി സംബന്ധങ്ങൾ — ആദ്ധ്യാത്മികമായ ഗ്രഹാതിഗ്രഹങ്ങൾ — ഇല്ല. മനസ്സിൻെറ ശരീരം ദ്യോവും ആത്മാവ് ജ്യോതിരൂപമായ ആദിത്യനുമാണ്. മനസ്സ് ഗ്രഹവും അതിനെ ഗ്രഹിക്കുന്ന അതിഗ്രഹം കാലവുമാണ് എന്ന് ഇനി പറയാൻ പോകുന്നു. അതുപോലെ പ്രാണനെ അപാനനും, വാക്കിനെ നാമരൂപാദികളും ഗ്രഹിക്കുന്നു (ഗ്രസിക്കുന്നു.) പ്രവൃത്തിക്ക് (കർമ്മത്തിന്) കാരണമായതൊന്നും നിവൃത്തിക്ക് (മോക്ഷത്തിന്) കാരണമാകയില്ല എന്ന സുവിചാരിതമായ അഭിപ്രായം ഈ ആഖ്യായികയിലൂടെ തെളിയിക്കുന്നുണ്ട്.

ചിലർ പറയുന്നു എല്ലാ പ്രവൃത്തികളും (ആചാരങ്ങൾ) ബന്ധമുക്തിക്കു വേണ്ടിയാണെന്ന്. അവരുടെ വാദം സത്കർമ്മങ്ങളാൽ കൂടുതൽ കൂടുതൽ നല്ല ജന്മങ്ങളും, അങ്ങനെ കൂടുതൽ കൂടുതൽ ഉത്കൃഷ്ടമായ മരണങ്ങളും ലഭിക്കുന്നതിനാൽ, താഴ്ന്ന ജന്മങ്ങളിൽനിന്ന് ഉയർന്ന ജന്മങ്ങളിലേക്കുള്ള ഉയർച്ച, താഴ്ന്നതിൽനിന്നുള്ള മുക്തിയാണ് എന്നാണ്. ശങ്കരൻ ഇതിനെ ആത്യന്തികമുക്തിയായി കരുതുന്നില്ല. ആപേക്ഷികീഗൗണീ എന്നാണ് വിളിക്കുന്നത്. (Relative and secondary) അദ്ദേഹം പറയുന്നു; അപ്രകാരം ഉത്തരോത്തരം ഉത്കൃഷ്ടജന്മം എടുക്കുന്നത് ആ എടുത്തതിൽനിന്നും വീണ്ടും മുക്തി നേടാനാണല്ലൊ; അതുമായി തന്മയീഭാവം പ്രാപിക്കാനല്ലല്ലൊ. അതിനർത്ഥം രണ്ടു ജന്മത്തിൻെറ 'അന്തരാള'ത്തിൽ (ഇടവേള-Bardo) ലഭിക്കുന്ന മുക്തിയല്ല ആത്യന്തികമുക്തി എന്നാണ്. എല്ലാ ദ്വൈതങ്ങളും ക്ഷയിച്ച് അദ്വൈതഭാവം വന്നാലേ ആത്യന്തിക മുക്തി സാദ്ധ്യമാവൂ. താഴ്ന്ന ജന്മം, ഉയർന്ന ജന്മം, നീചമരണം, ഉത്തമമരണം ഇതൊക്കെ ദ്വന്ദ്വമാണ്.

'ഗ്രാമം കാമിക്കുന്നവൻ യജ്ഞം ചെയ്യണം', 'പശുക്കളെ കാമിക്കുന്നവൻ യജ്ഞം ചെയ്യണം', മുതലായ രീതികളിൽ അനുഷ്ഠിക്കുന്ന കർമ്മങ്ങൾക്ക് മുക്തിയുമായി യാതൊരു ബന്ധവുമില്ല എന്നദ്ദേഹം ഉറപ്പിച്ചു പറയുന്നു. മുക്തിക്കുവേണ്ടി

ചെയ്യുന്ന ഒരു കർമ്മത്തിൽ ഗ്രാമകാമമോ, പശുകാമമോ, സ്വർഗ്ഗകാമമോ കടന്നു വരികയില്ല.

കുല്യാപ്രണയ ന്യായവും ആലോകന്യായവും ഇവിടെ പൂർവ്വപക്ഷം ഉന്നയിക്കുന്നു. ഒരു പ്രത്യേക വസ്തുവെ പ്രകാശിപ്പിക്കുന്നതിനുവേണ്ടി കൊളുത്തിവെച്ച ദീപം ആ വസ്തുവെ മാത്രമല്ല അതിനു ചുറ്റുമുള്ള വസ്തുക്കളെയും പ്രകാശിപ്പിക്കുന്നു. അതുപോലെ മോക്ഷത്തിനായി ചെയ്യുന്ന കർമ്മം സ്വർഗ്ഗാദികളെയും തരുന്നു. ഇതാണ് ആലോകന്യായം.

ജലം ലഭിക്കാനായി ഒരു കുല്യ(തോട്) കുഴിക്കുന്നു. കുറേശ്ശെ കുറേശ്ശെയായി തോട് കുഴിച്ച് അത് പൂർത്തീകരിക്കുമ്പോൾ മാത്രമാണ് ജലം ഉദ്ദേശിച്ച സ്ഥാനത്ത് എത്തിക്കാൻ സാധിക്കുന്നത്. അതുപോലെയാണ് ജീവൻ ഓരോ ജന്മത്തിലും സത്കർമ്മം ചെയ്തു ചെയ്ത് ഒടുവിൽ മോക്ഷപ്രാപ്തനാകുന്നത്.

ഈ രണ്ടു ന്യായങ്ങളെയും ശങ്കരൻ അംഗീകരിക്കുന്നുണ്ട്. അദ്ദേഹം സത്കർമ്മങ്ങൾക്ക് എതിരുമല്ല. അദ്ദേഹത്തിൻെറ പ്രശ്നം വളരെ താത്വികവും സൂക്ഷ്മവും ആയ ഒരു ഫിലോസഫിക്കൽ പ്രശ്നമാണ്.

ഇന്ദ്രിയങ്ങൾ, അവയുടെ വിഷയങ്ങൾ(അവകൊണ്ടു ചെയ്യുന്ന കർമ്മങ്ങൾ) — ഇപ്രകാരം കർമ്മലക്ഷണമായ മൃത്യു ബന്ധനമാണ് — ആ ബന്ധനത്തിൽനിന്ന് മുക്തിനേടണം. മുക്തി നേടാൻ ഒരാൾ ശ്രമിക്കണമെങ്കിൽ താൻ ബന്ധനത്തിലാണ് എന്ന ജ്ഞാനം വേണം. ആ ജ്ഞാനം ഉണ്ടാക്കാൻവേണ്ടി ഇന്ദ്രിയം, വിഷയം, കർമ്മം എന്നിവയെക്കുറിച്ചു പറയുന്നു എന്നല്ലാതെ, ഇന്ദ്രിയവും അവയുടെ വിഷയങ്ങളും, അവയ്ക്കായി ചെയ്യുന്ന കർമ്മങ്ങളുമാണ് ആത്യന്തികമുക്തി എന്നു വിചാരിക്കുന്നത് യുക്തിഭംഗമാണ്. അതുകൊണ്ടാണ് അദ്ദേഹം കർമ്മകാണ്ഡത്തെ ചോദ്യം ചെയ്യുന്നത്. ജീവൻ ഒരേസമയം ബദ്ധനും മുക്തനുമാണ് എന്നു പറയുന്നിടത്ത് അർദ്ധജരതീയന്യായം കൂടി നമ്മുടെ വാദത്തെ സഹായിക്കാൻ പര്യാപ്തമല്ലെന്നദ്ദേഹം എടുത്തു പറയുന്നുണ്ട്.

കർമ്മലക്ഷണമായ മൃത്യുവെപ്പോലെ കാലലക്ഷണമായ മൃത്യുവും ബന്ധനമാണെന്ന് അദ്ദേഹം പറഞ്ഞിട്ടുണ്ട്. (മൃത്യോരതി മുക്തിർവ്യാഖ്യാതാ കാലലക്ഷണാത് കർമ്മലക്ഷണാത്.) പുഴുവിൻെറ കാലത്തിൽനിന്ന്, ആനയുടെ കാലത്തിലേക്കും, മനുഷ്യൻെറ കാലത്തുനിന്ന് ദേവൻെറയും ബ്രഹ്മാവിൻെറയും കാലത്തേക്കുമുള്ള കാലത്തിൻെറ 'ആപേക്ഷികീഗൗണീ' സ്ഥിതിയും, ആ ആപേക്ഷികതയിൽനിന്നു രക്ഷപ്പെടണമെങ്കിൽ അത്തരം പരിച്ഛിന്നകാലത്തെക്കുറിച്ചുള്ള 'ബന്ധന'സങ്കല്പങ്ങൾ ഇപ്പോൾത്തന്നെ ഇല്ലാതാകണമെന്ന അറിവും അദ്ദേഹത്തിനുണ്ടായിരുന്നു എന്നതിൻെറ തെളിവാണത്.

ഗ്രഹം, അതിഗ്രഹം എന്നീ പദങ്ങളെക്കുറിച്ച് ശാങ്കരഭാഷ്യം പറയുന്നു. ഈ വസ്തുക്കൾ അഥവാ പദങ്ങൾ ജ്ഞാതങ്ങളോ അജ്ഞാതങ്ങളോ? ഗ്രഹം, അതി ഗ്രഹം എന്നീ നാമങ്ങളോടുകൂടി പ്രസിദ്ധമായ പദാർത്ഥങ്ങളൊന്നും ഭൂമയിൽ ഇല്ല. അതുകൊണ്ട് ഇതൊരു പ്രത്യേകപ്രശ്നമാണ്.

**ഗ്രഹാതിഗ്രഹങ്ങൾ ജ്ഞാതവിഷയങ്ങളോ അജ്ഞാതവിഷയങ്ങളോ? ഗ്രഹാതിഗ്രഹങ്ങൾ അറിയപ്പെടുന്ന വിഷയങ്ങളായിരുന്നെങ്കിൽ എത്ര ഗ്രഹാതിഗ്രഹങ്ങളുണ്ട് എന്ന ചോദ്യം ആവശ്യമില്ലാത്തതാണ്. അറിയപ്പെടാത്തവയാണെങ്കിൽ ചോദ്യം 'ഗ്രഹങ്ങൾ എന്നാലെന്ത്? അതിഗ്രഹങ്ങളെന്നാലെന്ത്?' എന്നാവണം.**



ഒരു വസ്തുവെയോ വിഷയത്തെയോകുറിച്ച് സാമാന്യവിജ്ഞാനമുള്ള പക്ഷം മാത്രമെ അതിൻെറ വിശേഷവിജ്ഞാനത്തെക്കുറിച്ച് ചോദ്യം ഉത്ഭവിക്കുകയുള്ളൂ. 'ഈ ബ്രാഹ്മണന്മാരിൽ ആരൊക്കെ കഠത്തിൽ പെടുന്നു, ആരൊക്കെ കാലാപത്തിൽ പെടുന്നു' എന്നതാണ് ഉദാഹരണമായി ശങ്കരൻ ചൂണ്ടിക്കാട്ടുന്നത്.

ഗ്രഹം ഗൃഹീതമായാൽ മാത്രമെ 'മോക്ഷം', 'അതിമുച്യതേ' മുതലായ പദങ്ങൾക്ക് അർത്ഥമുള്ളൂ. സമുക്തി, സാതിമുക്തി എന്ന് ഇരുവട്ടം പറയുന്നതിനർത്ഥം ഗ്രഹം ഗൃഹീതമാകുകയും അതിൽനിന്ന് മുക്തിനേടുകയും എന്നർത്ഥത്തിൽ ഗ്രഹാതിഗ്രഹങ്ങളെക്കുറിച്ച സാമാന്യജ്ഞാനം നേരത്തെ ഉണ്ടായിരുന്നു എന്നതിനു തെളിവാണ്. പക്ഷേ, അവയുടെ എണ്ണം എത്രയാണെന്ന് നിർണ്ണയിക്കപ്പെട്ടിരുന്നില്ല. ചിലർ നാലെണ്ണമെന്നും ചിലർ എട്ടെണ്ണമെന്നും കണക്കാക്കിയിരുന്നു. എട്ടു ഗ്രഹവും എട്ട് അതിഗ്രഹവുമെന്നാണ് യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞത്. നവഗ്രഹങ്ങൾ എന്ന ജ്യോതിഷാഭിപ്രായത്തിനുമുൻപുള്ള കാലത്താണ് ബൃഹദാരണ്യകോപനിഷത്തിൽ പറയപ്പെടുന്ന ഈ ചർച്ചയുടെ കാലം. (മൂർത്താമൂർത്തബ്രാഹ്മണവും, ശിശുബ്രാഹ്മണത്തിലെ സ്തംഭങ്ങളുടെ പരാമർശവുംകൂടി നോക്കുക). അതു മാത്രമല്ല, ആർത്തഭാഗൻ ജരൽക്കാരുവംശജനാണ്. ജരൽക്കാരുക്കൾ നാഗങ്ങളാണ്, വാസുകിയുടെ സന്തതിപരമ്പരകളാണ്. വാസുകിയുടെ സഹോദരിയായ ജരൽക്കാരു എന്ന മാനസയ്ക്ക് ജരൽക്കാരു മുനിയിൽ ഉണ്ടായ ആസ്തികനെന്ന കേരളീയനായ ദിവ്യനാഗത്തിൻെറ വംശജർ. ഗ്രഹങ്ങളുടെ ഗ്രഹണം നടക്കുന്നത് രാഹുകേതുക്കളായ ദിവ്യനാഗക്കെട്ടുകളാ ലാണ്. '8' എന്ന ആകൃതിയിൽ പിണഞ്ഞു കിടക്കുന്ന ക്രാന്തിപാതങ്ങളാൽ! അപ്പോൾ ആ നാഗബന്ധനത്തെയും, ആ നാഗങ്ങളുടെ ഛായയാൽ ഗൃഹീതമായ ഗ്രഹത്തെയും, ഗ്രഹമോക്ഷത്തെയും കുറിച്ച രഹസ്യജ്ഞാനം ഉള്ള നാഗവംശീയനായ ആർത്തഭാഗൻെറ ചോദ്യം പുതിയൊരർത്ഥതലം നേടുന്നു. ഋതഭാഗ പുത്രനാണ് ആർത്തഭാഗൻ. ഋതത്തിൻെറ (സത്യത്തിൻെറ) ഭാഗമാണ് നാഗവംശീയനായ അദ്ദേഹം.

2. പ്രാണോവൈഗ്രഹഃ സോഽപാനേനാ തിഗ്രാഹേണ
   ഗൃഹീത അപാനേന ഹി ഗന്ധാഞ്ജിഘ്രതി.
3. വാഗ്വൈഗ്രഹഃ സ നാമ്നാതിഗ്രഹേണ ഗൃഹീതഃ
   വാചാ ഹിനാ മാന്യഭിവദതി.
4. ജിഹ്വാവൈഗ്രഹഃ സ രസേനാതിഗ്രഹേണ ഗൃഹീതഃ
   ജിഹ്വയാ ഹി രസാൻ വിജാനാതി.
5. ചക്ഷുർ വൈ ഗ്രഹഃ സരൂപേണാതിഗ്രഹേണ
   ഗൃഹീതഃ ചക്ഷുഹിരൂപാണി പശ്യതി.
6. ശ്രോത്രം വൈഗ്രഹഃ സ ശബ്ദേനാതി ഗ്രാഹേണ
   ഗൃഹീതഃ ശ്രോത്രേണാഹി ശബ്ദാങ്ശൃണോതി.
7. **മനോവൈഗ്രഹഃസകാമേനാതിഗ്രഹേണ ഗൃഹീതഃ
   മനസാഹികാമാൻ കാമയതേ.**
8. **ഹസ്തൗ വൈ ഗ്രഹഃ സ കർമ്മാണാതി ഗ്രഹേണ ഗൃഹീതഃ
   ഹസ്താഭ്യാം ഹി കർമ്മ കരോതി.**

9. ത്വഗ്വൈഗ്രഹഃ സ സ്പർശേനാതിഗ്രഹേണ ഗൃഹീതഃ
ത്വചാ ഹി സ്പർശാൻ വേദയതേ—ഇത്യേ
തേഷ്ടൗ ഗ്രഹാഃ അഷ്ടാവതിഗ്രഹാഃ

പ്രാണൻ ഗ്രഹം; അത് അപാനനാൽ ഗൃഹീതമാകുന്നു. അപാനനെക്കൊണ്ടു തന്നെയാണ് പ്രാണൻ ഗന്ധത്തെ ഗ്രഹിക്കുന്നത് അഥവാ ഘ്രാണിക്കുന്നത്.

വാക്ക് ഗ്രഹം; അത് നാമമെന്ന അതിഗ്രഹത്താൽ ഗൃഹീതമാകുന്നു.
വാക്കിനാൽ നാമങ്ങൾ വദിക്കപ്പെടുന്നു (ഗ്രഹിക്കപ്പെടുന്നു)
ജിഹ്വഗ്രഹം. അത് രസന എന്ന അതിഗ്രഹത്താൽ ഗൃഹീതം.
ജിഹ്വയാൽ രസങ്ങൾ അറിയപ്പെടുന്നു. (ഗ്രഹിക്കപ്പെടുന്നു)
ചക്ഷുസ്സ് ഗ്രഹം; രൂപമെന്ന അതിഗ്രഹത്താൽ ഗൃഹീതം.
ചക്ഷുസ്സിനാൽ രൂപങ്ങൾ കാണപ്പെടുന്നു (ഗ്രഹിക്കപ്പെടുന്നു)

ശ്രോത്രാഗ്രഹം. ശബ്ദമെന്ന അതിഗ്രഹത്താൽ ഗൃഹീതം. ശ്രോത്രത്താൽ ശബ്ദം കേൾക്കപ്പെടുന്നു (ഗ്രഹിക്കപ്പെടുന്നു)

മനസ്സ് ഗ്രഹം. കാമമെന്ന അതിഗ്രഹത്താൽ ഗൃഹീതം. മനസ്സാൽ കാമം കാമിക്കപ്പെടുന്നു. (ഗ്രഹിക്കപ്പെടുന്നു)

ഹസ്തമാണ് ഗ്രഹം. കർമ്മമെന്ന അതിഗ്രഹത്താൽ ഗൃഹീതം.
ഹസ്തത്താൽ കർമ്മം ചെയ്യപ്പെടുന്നു (ഗ്രഹിക്കപ്പെടുന്നു.)

ത്വക്ക് ഗ്രഹം. സ്പർശമെന്ന അതിഗ്രഹത്താൽ ഗൃഹീതം. ത്വക്കാൽ സ്പർശം അനുഭവവേദ്യമാകുന്നു (ഗ്രഹിക്കപ്പെടുന്നു) ഇങ്ങനെ എട്ട് ഗ്രഹം, എട്ട് അതിഗ്രഹം.

ഗ്രഹവും അതിഗ്രഹവും പരസ്പരം ഗ്രഹാതിഗ്രഹങ്ങളാണ് എന്നതുകൊണ്ട് അവയുടെ ഗ്രഹിക്കുക അഥവാ അനുഭവിക്കുക എന്ന കർമ്മവും പരസ്പരം ബന്ധിക്കപ്പെട്ടിരിക്കുന്നു.






അഷ്ടബന്ധം എന്ന ഈ പവിത്രക്കെട്ടാണ് ഇവിടെ ബന്ധനം. ഇതിനെക്കുറിച്ചുള്ള ജ്ഞാനം മോക്ഷമാർഗ്ഗം.



ആദ്യകാലത്ത് നാല് എണ്ണമായി കകാരരൂപത്തിൽ (ബ്രാഹ്മിലിപിയിൽ) വരച്ചിരുന്ന ഈ നാഗക്കെട്ട് പിന്നീട് അഷ്ടദളമായി വരയ്ക്കാൻ തുടങ്ങി.



ഗ്രഹം, അതിഗ്രഹം, ഗ്രഹണം, ഗ്രഹമുക്തി ഈ നാലു വാക്കുകളുടെ അർത്ഥം ഗ്രഹിച്ചാൽ രാഹുകേതുക്കളുടെ അജ്ഞാതമായ നാഗക്കെട്ട് അഴിയും.



I ഗ്രഹം = ചന്ദ്രൻ.
അതിഗ്രഹം = ഭൂഛായ. (ഭൂഛായയാൽ ചന്ദ്രൻ ഗ്രസിക്കപ്പെടുന്നു.) ചന്ദ്ര സ്ഥാനത്താൽ, ഭൂമിയുടെ സ്ഥാനം ഗ്രഹിക്കപ്പെടുന്നു.
II ഗ്രഹം = സൂര്യൻ
അതിഗ്രഹം =ചന്ദ്രഛായ.
സൂര്യസ്ഥാനത്താൽ പകലിലും ചന്ദ്രസ്ഥാനം ഗ്രഹിക്കപ്പെടുന്നു.

പ്രേഷ്യപാശന്മാർ എന്നറിയപ്പെടുന്ന രാഹുകേതുക്കളാകുന്ന കയറിന്റെ കെട്ട് ഈ പരസ്പരഗ്രഹണത്തോടെ അഴിയും. പക്ഷേ, ആ പരസ്പരഗ്രഹണത്തെ ഗ്രഹിക്കുന്നത് ഭൂമിയിലിരിക്കുന്ന മനുഷ്യമനസ്സാകയാൽ, ഗ്രഹണവും ഗ്രഹണ മുക്തിയും, ബന്ധവും മോക്ഷവും മനുഷ്യമനസ്സിൽത്തന്നെ ഇരിക്കുന്നു. കാലത്തെ യും കർമ്മത്തെയും ജയിക്കാനും, അവയ്ക്കുള്ളിൽ ബന്ധിതരായിക്കിടക്കാനും ഈ നാഗക്കെട്ടുതന്നെ കാരണം.

എന്തേ, ആകാശചാരികളായ ഗ്രഹങ്ങളെക്കുറിച്ചു പരാമർശിക്കാതെ ഭൂചരങ്ങളായ ഗ്രഹങ്ങളുടെ (ജീവികളുടെ ശരീരത്തിലെ) അഷ്ടബന്ധനങ്ങളെ ക്കുറിച്ചു പറയാൻ തുടങ്ങാൻ?

ആകാശചാരികളായ എട്ടു'ഗ്രഹ'ങ്ങളുടെ ഗ്രഹണവും (സൂര്യൻ, ഭൂമി, ചന്ദ്രൻ, ബുധൻ, ചൊവ്വ, ശുക്രൻ, വ്യാഴം, ശനി) ഭാരതത്തിലെ ജ്യോതിഷികൾ ക്കറിയാമെങ്കിലും അവയിൽ ഏഴ് എണ്ണം മാത്രമെ സ്വപ്രകാശംകൊണ്ടും, പ്രതി ഫലിച്ച പ്രകാശംകൊണ്ടും ഭൂമിക്ക് (ഭൂമിയിലെ മനുഷ്യന്) ഗ്രഹിക്കാൻ സാധി ക്കുന്നുള്ളൂ. ഭൂമി എന്ന ഗ്രഹത്തിന്റെ പ്രകാശവും, അതിന് ഒരു ഗ്രഹണം സംഭ വിക്കുന്നുണ്ടെങ്കിൽ ആ ഗ്രഹണവും കാണാൻ ബഹിർമ്മുഖമായ ദൃഷ്ടി പോരാ. അന്തർമ്മുഖദൃഷ്ടി വേണം. അതിനാൽ ഭൂശരീരത്തിന്റെ ഒരു ഭാഗവും, മറ്റു പ്രകാശഗോളങ്ങളെ 'ഗ്രഹി'ക്കുന്ന ഗോളവുമായ തന്നെ, തന്റെ എട്ട് ഇന്ദ്രിയ ങ്ങളും അവയുടെ വിഷയങ്ങളുമായി ഗ്രഹാതിഗ്രഹരൂപത്തിൽ അറിയാൻ ശ്രമിക്ക യാണ് അമൃതനാവാൻ കൊതിക്കുന്ന മർത്ത്യൻ.

അവനവന്റെ (ഭൂമിയുടെ) തമസ്സ് എന്ന ബന്ധനത്തിന്റെ കാര്യകാര ണങ്ങളെ അപഗ്രഥിക്കുകയാണ് പ്രകാശവത്തായ മാനവബുദ്ധി. ഈ ശരീരവും അതിന്റെ സ്ഥൂലാവയവങ്ങളും അതിലെ ഇന്ദ്രിയങ്ങളും അവയോടു ബന്ധിത മായ ബാഹ്യവിഷയങ്ങളുംതന്നെയാണ് തനിക്ക് മോചനം നേടേണ്ട ബന്ധനം എന്ന് ബുദ്ധി കണ്ടെത്തുകയാണ്.

ബാഹ്യപ്രപഞ്ചത്തെക്കുറിച്ചുള്ള പഠനങ്ങളിൽനിന്ന് പിൻതിരിഞ്ഞ്, സ്വന്തം ഗ്രാഹ്യശക്തിയെയും അതിന്റെ പരിമിതികളെയും അറിയാൻ അന്തർമുഖമായ അന്വേഷണം നടത്തുന്ന ഒരാളുടെ ആദ്യത്തെ പടിയാണ് ഇന്ദ്രിയവിഷയങ്ങ ളെയും അവയുടെ വിഷയിയെയും പരസ്പരം ഗ്രഹാതിഗ്രഹരൂപത്തിൽ ബന്ധ പ്പെടുത്തി ഗ്രഹിക്കുക എന്നത്. അതിനെക്കുറിച്ച് ആർത്തഭാഗൻ ചോദിക്കുമ്പോൾ ജ്ഞാതമായ ബാഹ്യപ്രപഞ്ചശാസ്ത്രത്തിലെ സൂര്യചന്ദ്രാദിഗ്രഹങ്ങളുടെ ഗ്രഹ ണങ്ങളെ (അവ അറിയാമെന്നതിനാൽ) പറയാതെ നേരെ അജ്ഞാതമായ ആത്മ വിഷയത്തിലേക്കു കടക്കുകയാണ് യാജ്ഞവല്ക്യൻ ചെയ്യുന്നത്. കാരണം, ഇവിടെ ചർച്ചാവിഷയം ബാഹ്യശാസ്ത്രങ്ങളല്ല. ബ്രഹ്മിഷ്ഠനാണോ, ആത്മ നിഷ്ഠനാണോ എന്നറിയാനുള്ള അന്വേഷണമാണ്.



10. യാജ്ഞവല്ക്യേതി ഹോവാച യദിദം സർവ്വം മൃത്യോരന്നം
കാ സ്വിത് സാ ദേവതാ യസ്യാ മൃത്യുരന്നമിത്യ-
ഗ്നിർവ്വൈ മൃത്യുഃ സോഽപാമന്നമപ പുനർമൃത്യും ജയതി.

"യാജ്ഞവല്ക്യാ, ഇവിടെ കാണപ്പെടുന്ന സർവ്വവും മൃത്യുവിന്റെ അന്നമാണ്. ഏതാണ് മൃത്യുവെത്തന്നെ അന്നമാക്കുന്ന ദേവത?"

"അഗ്നിയാണ് മൃത്യു. അത് ജലത്തിന്റെ അന്നമാണ്. അതിനെ അറി ഞ്ഞാൽ പുനർമൃത്യുവെ ജയിക്കാം."

വ്യാകൃതപ്രപഞ്ചം സർവ്വവും മൃത്യുവിന്റെ അന്നമാണ്. സർവ്വവും ജനി ക്കുന്നു, മരിക്കുന്നു; ഗ്രഹാതിഗ്രഹലക്ഷണത്തോടെ മൃത്യുവാൽ ഗ്രസ്തമാകുന്നു. ഗ്രഹാതിഗ്രഹലക്ഷണപ്രകാരം മൃത്യുവെ ഗ്രസിക്കുന്ന, മൃത്യുവെ ഗ്രഹി ക്കുന്ന ഒരു അതിഗ്രഹം വേണം. ആ അതിഗ്രഹമെന്ന ദേവത എന്ത്? ആര്? "മൃത്യുര്യ സോപസേചനം" എന്ന് കഠോപനിഷത്ത് പറയുന്ന മൃത്യു—ആരുടെ ഉപസേച നമോ ആ ദേവത?

മൃത്യുവെ ഗ്രസിക്കുന്നത് മൃത്യുവാണ് എന്ന് ഉത്തരം പറഞ്ഞാൽ അത് അനവസ്ഥ (ad infinitum) ആകും 'സൂചി കിട്ടോ' എന്ന ചോദ്യംപോലെ! ഉത്തരം പറഞ്ഞില്ലെങ്കിൽ ഗ്രഹാതിഗ്രഹലക്ഷണപ്രകാരം പറയപ്പെട്ട മൃത്യുവിൽ നിന്നുള്ള മോചനം അസാദ്ധ്യമാകും. ഗ്രഹം, അതിഗ്രഹം എന്ന രൂപത്തിലുള്ള മൃത്യുബന്ധനത്തിന് വിനാശംവന്നാലേ മുക്തിയാവൂ. അതിനർത്ഥം, മൃത്യുവിന് മൃത്യു എന്നാണുതാനും. ഇപ്രകാരം യാജ്ഞവല്ക്യനെ കുടുക്കാനായിട്ടാണ് ആർത്തഭാഗൻ ഈ ചോദ്യം ചോദിക്കുന്നത്.

സർവ്വമൃത്യുവിന്റെ മൃത്യുകൊണ്ട് അനവസ്ഥ ഒഴിവാക്കിക്കൊണ്ടുള്ള ഒരുത്തരമാണ് യാജ്ഞവല്ക്യൻ നല്കുന്നത്. സർവ്വത്തെയും നശിപ്പിക്കാൻ കഴിയുന്ന സർവ്വനാശകത്വമുള്ള അഗ്നിയെ മൃത്യു എന്നു പറയാം. ആ അഗ്നിയെ ജലം നശിപ്പിക്കുന്നത് നാം കാണുന്നുമുണ്ട്. അതിനാൽ, അഗ്നി ജലത്തിന്റെ അന്നമാണ്; മൃത്യുവിന് ഒരു മൃത്യു ഉണ്ടെന്ന് അതിനാൽ തെളിഞ്ഞു.

സർവ്വ ഗ്രഹാതിഗ്രഹജാതങ്ങളെയും മൃത്യുവിന്റെ മൃത്യു ഭക്ഷിക്കു മ്പോൾ, മൃത്യുബന്ധനം നശിക്കുന്നു; സംസാരമോക്ഷം ഉണ്ടാവുന്നു. ഗ്രഹാതി ഗ്രഹങ്ങളാണ് ബന്ധനം. അതില്ലാതായാൽ മോക്ഷം. ഗ്രഹാതിഗ്രഹമൂലമായ സംസാരമാണ് മൃത്യു. മൃത്യുവിന്റെ മൃത്യു എന്നാൽ ഗ്രഹാതിഗ്രഹഭക്ഷകനായ അമൃതത്വം. ആ അമൃതജലം കുടിച്ച രാഹുവാണ് മൃത്യുവായ 'കാല'നായ ഗ്രഹാതിഗ്രഹങ്ങളുടെ ഗ്രാഹകനായ, ജലസമ്പന്നമായ ഈ ഭൂമി എന്ന നാഗിനി. ജലമെന്ന അമൃതം ഉള്ളതുകൊണ്ട് സർവ്വം മൃത്യുവെ ജയിച്ച് അമൃതത്വം നേടാൻ ഭൂമിക്കും അതിലെ ജീവജാലങ്ങൾക്കും സാധിച്ചിരിക്കുന്നു. ഈ ജ്ഞാനത്താൽ പുനർമൃത്യുവെ മനുഷ്യൻ ജയിക്കുന്നു.

11. യാജ്ഞവല്ക്യേതി ഹോവാച യത്രായം പുരുഷോമ്രിയത
ഉദസ്മാത് പ്രാണോത് ക്രാമന്ത്യാഹോ, നേതി നേതി
ഹോവാച യാജ്ഞവല്ക്യേഽത്രൈവ സമവനീയന്തേ
സ ഉഛ്വയത്യാദ്ധ്യായത്യാദ്ധ്മാതോ മൃതഃ ശേതേ.

ഇപ്രകാരമുള്ള മുക്തപുരുഷൻ മൃതനാവുമ്പോൾ അവന്റെ പ്രാണങ്ങൾ ഉത്ക്രമിക്കുമോ ഇല്ലയോ?"

"ഇല്ല, ഇല്ല. അവ അവനിൽത്തന്നെ സാമ്യം പ്രാപിച്ച് ലയിക്കുന്നു; വികസിക്കുന്നു; പൊങ്ങിക്കിടക്കുന്നു; പൊങ്ങിക്കിടന്ന് മൃതമെന്നപോലെ ശയിക്കുന്നു."

മൃത്യുവാൽ മൃത്യു ഭക്ഷിക്കപ്പെടുന്ന പരമാർത്ഥ ദർശനം, സത്ത് എന്ന പ്രകാശത്തെയും കൂടി ഭക്ഷിക്കുന്ന തമോദ്വാരദർശനമാണ്; അതിനെ അറിഞ്ഞവനാണ് മുക്തപുരുഷൻ. അവനിൽനിന്ന് വാക്ക്, നാമം മുതലായ ഗ്രഹാതിഗ്രഹ രൂപത്തിലുള്ളവയും, വാസനാരൂപത്തിൽ ഉള്ളിലിരുന്ന് പ്രയോജകങ്ങളായി കാണപ്പെടുകയും ചെയ്യുന്ന പ്രാണങ്ങൾ ഉത്ക്രമിക്കുമോ ഇല്ലയോ എന്നാണ് ചോദ്യം.

ഇവിടെയും ചോദ്യം വളരെ സൂക്ഷ്മമായ തരത്തിൽ ഉത്തരം പറയുന്നവനെ കുഴക്കിക്കളയുന്നതാണ്. ഉത്ക്രമിക്കുന്നു എന്നു പറഞ്ഞാൽ മുകളിൽ, താഴെ, ഉച്ചം, നീചം മുതലായ ദ്വന്ദ്വങ്ങളായ ആപേക്ഷികതകളെ അംഗീകരിക്കലാവും. പക്ഷേ, യാജ്ഞവല്ക്യൻ 'ഇല്ല' എന്ന തന്റെ ഉത്തരത്തോടൊപ്പം അതിന്റെ കാരണംകൂടി പറഞ്ഞു.

ഗ്രഹാതിഗ്രഹങ്ങൾ മുക്തപുരുഷനിൽ സ്വയോനിയിൽ വിലയിച്ച് താദാത്മ്യം പ്രാപിക്കുന്നതല്ലാതെ ഉയരുന്നതും താഴുന്നതുമില്ല. ആ ലയനത്തിൽ, മുക്തപുരുഷന്റെ ശരീരം വികസിക്കുകയും പൊന്തിക്കിടക്കുകയും ചെയ്യുന്നത്, സമുദ്രത്തിലെ തിരകളെപ്പോലെയാണ്. സമുദ്രത്തിൽ തിരകൾ ഉയരുന്നതും താഴുന്നതുമായി നമുക്കു തോന്നുന്നു. വാസ്തവത്തിൽ അത് സമുദ്രജലത്തിന്റെ വികാസം സമുദ്രോപരിതലത്തിൽ പ്രതിഫലിക്കുന്നതു മാത്രമാണ്. (ശവവും സ്വന്തം ശരീരത്തിലെ പഞ്ചഭൂതങ്ങൾ ജീർണ്ണിച്ച് വികസിക്കുന്നതിനാൽ കനം കുറഞ്ഞ് വെള്ളത്തിൽ പൊങ്ങിക്കിടക്കുമല്ലൊ) പ്രപഞ്ചത്തിന്റെ വികാസസ്വഭാവവും, നിശ്ചലമായി നിരയനമായി കോസ്മിക് കാലദേശനൈരന്തര്യത്തിലുള്ള അതിന്റെ പതഞ്ഞുകിടക്കലും, അത് ഉയർച്ച താഴ്ചകളെന്നപോലെ തോന്നിക്കുന്ന സായനകാലത്തിരമാലകളും — പ്രപഞ്ചത്തെ തന്നിലേക്ക് ആവാഹിച്ചു വിലയിപ്പിച്ച്, വികസിക്കുന്ന തമോദ്വാരങ്ങളെന്ന, മൃതമെന്നപോലെ ശയിക്കുന്ന, അമൃതകണങ്ങളുടെ സത്ത — ഇവയൊക്കെ യാജ്ഞവല്ക്യന്റെ വാക്കുകളിൽ കാണാം. ബന്ധനമുക്തമായ ഒന്നിന് ഗമനശീലമില്ല എന്നാണ് വാക്യാർത്ഥം. ദിക്കും, ദേശവും, കാലവും ഇല്ലാത്തതിന് ഗതിയും ഇല്ല. (ബന്ധനനാശേ മുക്തസ്യ ന ക്വചിദ്ഗമനമിതി വാക്യാർത്ഥഃ) മുക്തന്റെ ഗ്രഹാതിഗ്രഹങ്ങൾ—ഇന്ദ്രിയങ്ങളും അവയുടെ വിഷയങ്ങളും—കാര്യങ്ങളും കാരണങ്ങളും—മുഴുവനായി അവനിൽത്തന്നെ ലയിച്ചുപോകുന്നു. കാരണം ലയിക്കയാൽ കാര്യം പിന്നീട് മുളച്ചുവരുന്നില്ല. അടുത്ത ശ്ലോകം ഇതിനെ കൂടുതൽ തെളിയിക്കുന്നു.

12. യാജ്ഞവല്ക്യേതി ഹോവാച, യത്രായം പുരുഷോ
    മ്രിയതേ കിമേനം ന ജഹാതീതി. നാമേതി, അനന്തം വൈ
    നാമ, അനന്താ വിശ്വേദേവാഃ അനന്തമേവ
    സതേന ലോകം ജയതി.

**"യാജ്ഞവല്ക്യാ, ആ പുരുഷൻ മൃതനാകുമ്പോൾ, അദ്ദേഹത്തെ വിട്ടു പിരിയാത്തതേത്?"**



"നാമമാണ്. നാമം അനന്തമാണ്. വിശ്വേദേവന്മാരും അനന്തമാണ്. അതറിഞ്ഞവൻ അനന്തം ലോകങ്ങളെ ജയിക്കുന്നു."

ഒരാളുടെ നാമം അയാൾ മരിച്ചാലും അനന്തമായിരിക്കുന്നത് മറ്റുള്ളവരുടെ മനസ്സിലും നാവിലുമാണ്. മുക്തനെ സംബന്ധിച്ചേടത്തോളം ആ നാമംപോലും പ്രധാനമല്ല.

മറ്റെല്ലാം ബ്രഹ്മത്തിൽ ലയിക്കുമ്പോൾ നാമം മാത്രം അതിൽ ലയിക്കാത്തതെന്ത്? നാമം രൂപത്തോട് (ആകൃതിയോട്) സംബന്ധപ്പെട്ടതാകയാൽ രൂപരഹിതത്തിൽ ലയിക്കുന്നില്ല. നാമം നിത്യമാണ്. നാമം അനന്തമാണ്. നിത്യത്വംകൊണ്ടാണ് നാമത്തിന് അനന്തത്വം പറയുന്നത്. അനന്തത്തിന്റെ അധികാരം വഹിക്കുന്നവരായ വിശ്വേദേവകളും അനന്തമാണ്. അനന്തനാമങ്ങളാൽ അനന്തമായ വിശ്വേദേവകളോട് തന്മയീഭവിക്കുന്നതിനാൽ അനന്തലോകങ്ങളെ ജയിക്കുന്നു.

ഗ്രഹാതിഗ്രഹങ്ങളോടുള്ള ബന്ധനമാണ് മൃത്യുരൂപം. ആ മൃത്യുവിന്റെ മൃത്യുവാണ് മോക്ഷം. (കാലകാലൻ അഥവാ മഹാകാല കാലൻ). ഗ്രഹാതിഗ്രഹങ്ങളുടെ പ്രളയമാണ് മോക്ഷം; 'പ്രദീപ നിർവ്വാണവത്' — പ്രദീപത്തിന്റെ നിർവ്വാണംപോലെ. (പ്രദീപത്തിന്റെ കെട്ടടങ്ങൽ) ഇപ്രകാരം ഗ്രഹാതിഗ്രഹങ്ങളുടെ മുഴുവനായ ലയനമാണ് നാം 'നിർവ്വാണ'മെന്നു വിളിക്കുന്ന അവസ്ഥ.

ചിലരുടെ അഭിപ്രായത്തിൽ നാമാവശിഷ്ടമായ അവിദ്യ തന്നിൽനിന്നു തന്നെ ഉത്ഭവിക്കയാൽ (അതിനെ ഊഷരഭൂമിയോടു ശങ്കരൻ താരതമ്യപ്പെടുത്തുന്നു), കാമത്തിൽനിന്നും കർമ്മത്തിൽനിന്നും വേറിട്ടാലും നാമമാത്രമായിട്ടും, പരമാത്മഭിന്നമായ ഒരു മദ്ധ്യമാവസ്ഥയിൽ പിന്നെയും മുക്തൻ ജീവിക്കുന്നു എന്നും, ആ ദ്വന്ദ്വഭാവനയെക്കൂടി ഉപേക്ഷിക്കേണ്ടതുണ്ടെന്നുമാണ്; പരമാത്മൈക ദർശനത്താൽ ദ്വൈതദർശനം മുഴുവനായിനീങ്ങണം; പരമായ പരമാത്മ ദർശനം ആരംഭിക്കാനുണ്ട്. ഇത്തരം ഒരു അന്തരാളാവസ്ഥയെ (മദ്ധ്യമാവസ്ഥ) സങ്കല്പിച്ച് അതിന് അപവർഗ്ഗമെന്ന് അവർ പേരുകൊടുക്കുന്നു.

അവർ ഒരു കാര്യം വ്യക്തമാക്കണം. വിശേഷകരണങ്ങളെല്ലാം നശിച്ച് വിദേഹനായ ഒരാൾ പരമാർത്ഥദർശനം, ശ്രവണം, മനനം, നിദിദ്ധ്യാസനം എന്നിവ എപ്ര കാരം സാധിക്കുന്നു എന്നു പറയേണ്ട ചുമതല അവർക്കുണ്ട്; പ്രത്യേകിച്ചും മൃതപുരുഷന്റെ 'നാമം' മാത്രം അവശേഷിക്കുന്നു എന്ന് അവർ അംഗീകരിക്കുന്നതുകൊണ്ട്. അവശേഷിച്ച നാമംകൊണ്ട് പരമാർത്ഥദർശനം സാധിക്കുമോ എന്നു തെളിയിക്കണം. ഇതിന് അവർക്കു സാധിക്കുന്നില്ല. **ജീവിച്ചിരിക്കുന്ന കാലത്ത് അവിദ്യമാത്രം അവശേഷിച്ചിട്ടുള്ള ഒരാൾക്ക് അയാളുടെ ഭോജ്യങ്ങളാൽ ആവൃതമായ അവസ്ഥയിൽനിന്ന് പുറത്തുകടക്കാൻ മരണംകൊണ്ടു സാധിക്കുമെന്നാണ് പറയുന്നതെങ്കിൽ അതിനുള്ള നിമിത്തവും പറഞ്ഞുതരണം. സമസ്ത ദ്വൈതങ്ങളുമായി ആത്മൈകപ്രാപ്തി സാധിച്ചിട്ടാണെന്നു പറഞ്ഞാൽ അത് ശരിയാകയില്ല. ഒന്നുകിൽ, ദ്വൈതൈകത്വാത്മദർശനത്താൽ സമ്പന്നനായ വിദ്വാൻ മരിക്കുമ്പോൾ സമവനീതപ്രാണനായി ജഗദാത്മത്വം പ്രാപിച്ച് ഹിരണ്യഗർഭ സ്വരൂപം പ്രാപിക്കണം. (ഇടവേളയോ മദ്ധ്യമാവസ്ഥയോ കൂടാതെ) അല്ലെങ്കിൽ അസമവനീതപ്രാണനായി ഭോജ്യങ്ങൾക്കിടയിൽ ജീവിക്കുമ്പോൾപോലും, പരമാത്മദർശനാഭിമുഖനായി വിരക്തനായി ജീവിച്ച്, മരണാവസ്ഥയിൽ പരമാത്മത്തിൽ**

ലയിക്കണം. ഇപ്പറഞ്ഞ രണ്ടും ഒരേ പ്രയത്നനിഷ്പാദ്യംകൊണ്ട് സാധിക്കുകയും ചെയ്യും. വ്യാവൃത്തി (വിരക്തി) സാധനം ഹിരണ്യഗർഭപ്രാപ്തി സാധനമല്ല. പരമാത്മാഭിമുഖീകരണംകൊണ്ടാണ് ഭോജ്യങ്ങളിൽനിന്ന് വ്യാവൃത്തി (വിരക്തി) ലഭിക്കുന്നത്. അത് ഹിരണ്യ ഗർഭപ്രാപ്തി സാധനമല്ല. ഗതി സാധനമായത് ഗതിനിവൃത്തിയുടെ കാരണമാകയില്ല. ഗതി എന്നാൽ ചലനം (movement) ഗതിനിവൃത്തി (inertia) ആധുനിക ആസ്ട്രോണമർ ചെന്നെത്തുന്ന നിഗമനങ്ങളിൽത്തന്നെയാണ് "നഹിയദ് ഗതി സാധനം തദ്ഗതി നിവൃത്തേരപി" മുതലായ കണ്ടെത്തലുകളിൽ ശാങ്കരഭാഷ്യവും എത്തുന്നത്.

മൃത്യുവിനുശേഷം, സമവനീതപ്രാണനായി നാമാവശിഷ്ടമായി ഹിരണ്യഗർഭപ്രാപ്തി നേടിയ ശേഷമാണ് പരമാത്മ ജ്ഞാനാധികാരം ലഭിക്കുന്നതെന്നു വന്നാൽ പരമാത്മജ്ഞാനോപദേശം മുഴുവൻ അർത്ഥശൂന്യമാകും. ബ്രഹ്മവിദ്യ ജീവിച്ചിരിക്കുന്നവർക്ക് പുരുഷാർത്ഥങ്ങൾ സാധിക്കുന്നതിനാണ്; അല്ലാതെ, മരിച്ചവർക്കുള്ളതല്ല.

ഗ്രഹാതിഗ്രഹരൂപത്തിലുള്ള ബന്ധനം എന്തുകൊണ്ടുണ്ടായി എന്ന് നിർദ്ധാരണം ചെയ്യുകയാണിനി.

13. യാജ്ഞവല്ക്യേതി ഹോവാച, യത്രാസ്യ പുരുഷസ്യ
മൃതസ്യാഗ്നിം വാഗപ്യേതി, വാതം പ്രാണഃ ചക്ഷുരാദിത്യം,
മനശ്ചന്ദ്രം, ദിശഃ ശ്രോത്രം, പൃഥിവീം ശരീരം, ആകാശമാത്മാ,
ഓഷധീർല്ലോമാനി, വനസ്പതീൻ കേശാഃ അപ്സുലോഹിതം ച-
രേതശ്ച നിധീയതേ, കായം തദാ പുരുഷോഭവതീതി; ആഹര
സോമ്യ ഹസ്തമാർത്തഭാഗ, ആവാമേ വൈതസ്യ വേദിഷ്യാവഃ
ന നാവേ തത് സജ ന ഇതി. തൗ ഹോത്ക്രമ്യ മന്ത്രയാഞ്ചക്രാതേ;
തൗഹയദൂചതുഃ കർമ്മഹൈവ തദൂചതുഃ അയ
യത് പ്രശശംസതുഃ കർമ്മഹൈവ തത്പ്രശശംസതുഃ
പുണ്യോ വൈപുണ്യേന കർമ്മണാഭവതി, പാപഃ പാപേ-
നേതി. തതോഹ ജാരത് കാരവ ആർത്തഭാഗ ഉപരരാമ.
ഇതി ദ്വിതീയം ബ്രാഹ്മണം.

"യാജ്ഞവല്ക്യാ, ആ മൃതപുരുഷന്റെ വാക്ക് അഗ്നിയിലും, പ്രാണൻ വായുവിലും ചക്ഷു ആദിത്യനിലും മനസ്സ് ചന്ദ്രനിലും ശ്രോത്രം ദിശകളിലും ശരീരം പൃഥ്വിയിലും ആത്മാവ് ആകാശത്തിലും രോമങ്ങൾ ഔഷധികളിലും, കേശം വനസ്പതികളിലും, രക്തവും രേതസ്സും ആപസ്സിലും നിക്ഷേപിക്കപ്പെടുന്നു. പിന്നെ ഈ പുരുഷൻ എവിടെയാണിരിക്കുന്നത്?"

"സൗമ്യാ, ആർത്തഭാഗാ, നിന്റെ കൈ എനിക്കു തരിക. നമ്മൾ രണ്ടുപേരും ചേർന്ന് ഇക്കാര്യം തീരുമാനിക്കാം. അത് ഈ സഭയിൽ വെച്ചു വേണ്ട"

അവർ രണ്ടു പേരും ഉത്ക്രാന്തരായിട്ട് മന്ത്രിച്ചു. അവർ പറഞ്ഞത് 'കർമ്മം' മാത്രമാണ്. അവർ കർമ്മത്തെ മാത്രമാണ് പ്രശംസിച്ചത്. പുണ്യം പുണ്യകർമ്മങ്ങളാൽ ഭവിക്കുന്നു. പാപം പാപകർമ്മങ്ങളാൽ ഭവിക്കുന്നു. ജരൽക്കാരുപുത്രനായ ആർത്തഭാഗൻ പിന്നീടൊന്നും ചോദിച്ചില്ല.



"നിധീയതേ"—നിക്ഷേപിക്കപ്പെടുന്നു എന്ന വാക്കിൽ അതിന്റെ തിരിച്ചെടുക്കൽകൂടി അർത്ഥമാക്കുന്നുണ്ട്. സർവ്വ ഇന്ദ്രിയങ്ങളും പഞ്ചവസ്തുക്കളിൽ വിലയംപ്രാപിച്ചു കഴിഞ്ഞാൽ പിന്നെ തിരിച്ചെടുക്കാൻ ആരാണുള്ളത്? ആ തിരിച്ചെടുക്കൽ എങ്ങനെ സംഭവിക്കുന്നു അഥവാ പുതുജന്മം എങ്ങനെ ലഭിക്കുന്നു?

ഈ ചോദ്യത്തിന്റെ ഉത്തരം രണ്ടു കാരണങ്ങളാൽ യാജ്ഞവല്ക്യൻ സഭയിൽവെച്ചു പറയുന്നില്ല. സ്വഭാവം (nature) യാദൃച്ഛികം (chance), കാലം (time), കർമ്മം (action) ദൈവം (light, God) വിജ്ഞാനമാത്രം (consciousness alone), ശൂന്യം (void) എന്നിങ്ങനെ പലരും പലതാണ് പുനർജ്ജന്മത്തിനു കാരണം കാണിക്കുന്നത്. അതിനാൽ വെറുതെ എതിരാളിയെ തോല്പിക്കാനുദ്ദേശിച്ച് ജല്പം ചെയ്യിട്ട് കാര്യമില്ല; സഭയിലുള്ള വിഭിന്നാഭിപ്രായക്കാരെ തമ്മിലടിപ്പിച്ചിട്ട് കാര്യമില്ല. ആർത്തഭാഗനും യാജ്ഞവല്ക്യനും മാത്രം ചർച്ചചെയ്തു തീരുമാനിച്ചാൽ മതി.

മാതാപിതാക്കൾതന്നെയാണ് സന്തതികളായി പിന്നീട് ജീവിക്കുന്നത്. അവരുടെ സംയോഗമാണ് കർമ്മഫലമായി പുതിയ ശരീരങ്ങളെ നിർമ്മിക്കുന്നത്. ആ മൈഥുനക്രിയയെ സഭയിൽ വെച്ച് വിശദീകരിക്കുന്നത് ഉചിതമല്ല.

ആർത്തഭാഗനും യാജ്ഞവല്ക്യനും രഹസ്യമായി നടത്തിയ ചർച്ചയുടെ ഫലമായി അവർ എത്തിച്ചേർന്ന അഭിപ്രായം, കർമ്മമാണ് പുനർജ്ജന്മഹേതു എന്നായിരുന്നു. ഗ്രഹാതിഗ്രഹരൂപത്തിലുള്ള ഇന്ദ്രിയങ്ങളോടുകൂടിയ ശരീരം നാം മാതാപിതാക്കളുടെ സംയോഗഫലമായി സ്വീകരിക്കുന്നത് കർമ്മാനുസൃതമായിട്ടാണ്. പാപകർമ്മഫലമായിട്ട് വീണ്ടും വീണ്ടും പാപംതന്നെ ഉത്പാദിപ്പിക്കപ്പെടുന്നു. പുണ്യകർമ്മഫലമായിട്ട് പുണ്യവും. ഇപ്രകാരം പുതിയ പാപപുണ്യകർമ്മാനുഷ്ഠാനങ്ങൾ പഴയ പാപപുണ്യങ്ങളുടെ ഫലമാണ്. അതുപോലെ ശരീരങ്ങളും. ഈ പുനർജ്ജന്മസിദ്ധാന്തം നാഗവംശീയനായ ആർത്തഭാഗന് സ്വീകാര്യമായതിനാൽ അദ്ദേഹം ഒന്നും പറയാതെ സ്വസ്ഥാനത്തിരുന്നു.

## ബ്രാഹ്മണം 3 ഭുജ്യുബ്രാഹ്മണം

ഗ്രഹാതിഗ്രഹലക്ഷണത്തോടു കൂടിയ ബന്ധനത്തെ പറഞ്ഞു. ആ ബന്ധനകാരണത്തിൽനിന്നുപോലും മോചനം നേടുന്നതാണ് അമൃതത്വം. ആ ബന്ധനത്തിൽപെട്ട് സംസാരത്തിൽത്തന്നെ പുനർജനിക്കുന്നതാണ് മൃത്യു. 'മൃത്യുവിന്റെ മൃത്യു' എന്നൊന്ന് ഉള്ളതുകൊണ്ടാണ് അമൃതത്വം സാധിക്കുന്നത്. മുക്തമായ ഒന്നിന് ഗതിശീലം (ചലനം) ഇല്ല. അത് പ്രദീപ നിർവ്വാണാവസ്ഥപോലെ (ഇരുട്ടുപോലെ) നാമമാത്രമായി, സർവ്വവും തന്നിൽത്തന്നെ വിലയിച്ചിരിക്കുന്ന ഒരവസ്ഥയാണ്.

മുക്തന്റെയും സംസാരിയുടെയും ശരീരങ്ങൾ ഒരുപോലെ ആ കാരണസംസർഗ്ഗമുള്ളവയാണ്. എന്നാലും ഒരാൾ പുനർജ്ജന്മം എടുക്കുകയും മറ്റൊരാൾ എടുക്കാതിരിക്കുകയും ചെയ്യുന്നത് അവരുടെ കർമ്മത്തിലുള്ള വ്യത്യാസംകൊണ്ടാണ് എന്ന് ആർത്തഭാഗബ്രാഹ്മണത്തിൽ സുചിന്തിതമായ ഒരു തീരുമാനത്തിലെത്തി.

പാപകർമ്മംകൊണ്ട് സ്ഥാവരജംഗമങ്ങളായ തിര്യഗ്യോനികളിൽ വന്നു ജനിക്കുന്നു. പുണ്യകർമ്മംകൊണ്ട് ഉത്കൃഷ്ടമായ ജന്മങ്ങൾ ലഭിക്കുന്നു.

അങ്ങനെ നല്ല ഒരു ജന്മം തെരഞ്ഞെടുക്കാൻ നമുക്ക് സ്വാതന്ത്ര്യം ലഭിച്ചിട്ടുണ്ട്. കർമ്മം നാമരൂപങ്ങളുമായി ബന്ധപ്പെട്ടിരിക്കയാൽ മോക്ഷസ്ഥാനമല്ല. കർമ്മമുള്ള സ്ഥലത്തൊക്കെ, വ്യാപാരവും സംസാരവും, പുനർജനിയുമുണ്ട്.

ജ്ഞാനപൂർവ്വം, കാമം കൂടാതെ ചെയ്യുന്ന കർമ്മംപോലും മുക്തിസാധനമല്ല. ബന്ധനനാശമാണ് മോക്ഷം. ബന്ധനം അവിദ്യകൊണ്ടാണ്. അവിദ്യാനാശം കർമ്മംകൊണ്ട് സംഭവിക്കയില്ല കർമ്മസാമർത്ഥ്യം എന്നത് ഒരു ദൃശ്യവിഷയമാണല്ലൊ. കർമ്മസാമർത്ഥ്യം നാലു വിഷയങ്ങളിൽക്കൂടി ദൃശ്യമാകുന്നു.

1. ഉത്പത്തി, (production) അഥവാ ഉത്പാദനം.
2. ആപ്തി, (aquisition) നേട്ടം.
3. വികാരം (transformation) ഒന്നിനെ മറ്റൊന്നായി മാറ്റുക.
4. സംസ്കാരം (purification) ശുദ്ധീകരണം.

കർമ്മത്തിന് ഇത്രയും ചെയ്യാനേ സാധിക്കൂ എന്ന് ലൗകികങ്ങളായ ഉദാഹരണങ്ങൾതന്നെ ചൂണ്ടിക്കാണിക്കുന്നു.

പദാർത്ഥത്തിൽ നിന്ന് അന്യതമമായ ഒരു മോക്ഷാവസ്ഥ നല്കാൻ കർമ്മത്തിനു സാദ്ധ്യമല്ല എന്ന് ശങ്കരൻ അഭിപ്രായപ്പെടുന്നു. അതിന് പ്രത്യക്ഷമോ അനുമാനമോ ഉപമാനമോ അർത്ഥാപത്തിയോ, ആഗമത്തിൽ പറയപ്പെട്ടതോ ആയി പ്രമാണം ഇല്ല എന്ന അദ്ദേഹത്തിൻെറ വാദം ശരിയല്ല. ശങ്കരൻ തന്നെ പറഞ്ഞിട്ടുണ്ട് ജഡവസ്തുവെ ഉത്തരോത്തരം സൂക്ഷ്മമായി വിഭജിച്ചാൽ അവശേഷിക്കുക പ്രകാശമാണെന്ന്! 'വിശ്വജിത്ത്' എന്ന കർമ്മംപോലും മോക്ഷം എന്ന ഫലം ഇച്ഛരിച്ചുകൊണ്ടു ചെയ്യുന്ന യജ്ഞമാകയാൽ 'നിഷ്കാമ'മെന്ന വിശേഷണം ചേരുകയില്ലെന്നും, അതിനാൽ നിഷ്കാമകർമ്മം എന്നൊന്ന് സാദ്ധ്യമല്ലെന്നും കരുതാൻ ന്യായമില്ല. ആ ന്യായം വെച്ചു നോക്കിയാൽ മോക്ഷപ്രാപ്തിക്കായുള്ള അദ്വൈതവും വിശ്വജിത്തിനെപ്പോലെ ഒരു സാംസ്കാരിക പ്രക്രിയയാവും. ഉദ്ഗീഥബ്രാഹ്മണം ഒന്നാംശ്ലോകത്തിൻെറ വ്യാഖ്യാനത്തിൽ പറയുന്നതുപോലെ വിശ്വജിത്ത് അടക്കമുള്ള യജ്ഞക്രിയകൾ സ്വർഗ്ഗാദി ലോകങ്ങളുടെ പ്രാപ്തിക്കല്ലെന്നും, അപ്രകാരം ചിലർ വ്യാഖ്യാനിക്കയാണെന്നുമുള്ള തൻെറ അഭിപ്രായത്തെ ഉറപ്പിക്കാൻവേണ്ടിയാവാം ശങ്കരൻ കർമ്മത്തിൻെറ ഫലപ്രാപ്തിയെക്കുറിച്ച് ഇത്രയും പറയുന്നത്. അല്ലെങ്കിൽ, പ്രകാശവും ജഡവസ്തുവും ഒന്നുതന്നെയായിരിക്കെ ആ അസ്തിത്വത്തിൽനിന്ന് അന്യമായ ഒരവസ്ഥ നല്കാൻ ഒരു കർമ്മത്തിനും സാദ്ധ്യമല്ല എന്നാവാം അദ്ദേഹത്തിൻെറ ഉദ്ദേശ്യം. ആ നിഗമനം ശാസ്ത്രത്തിൻെറ പിൻബലം ഉള്ളതുമാണ്.

ചിലർ പറയുന്നു, ജ്ഞാനത്തിൻെറ ഫലം മോക്ഷമാണെന്നതുപോലെ ക്രിയ(കർമ്മം)യുടെ ഫലവും മോക്ഷമാണെന്ന്. ജ്ഞാനം അജ്ഞാനത്തെ (അവിദ്യ) നീക്കുക എന്ന ക്രിയ ചെയ്യുന്നതിനാൽ (അജ്ഞാനമോക്ഷം) മോക്ഷസാധനമെന്നു പറയപ്പെടുന്നു. അവിദ്യയെ നീക്കാൻ കർമ്മത്തിന് സാധിക്കുകയില്ല. അതിനാൽ കർമ്മത്തെ മോക്ഷകാരണമെന്നു പറയാവതല്ല. മോക്ഷം നിത്യമാണ്; സാധകൻെറ ആത്മസ്വരൂപത്തിൽനിന്ന് വ്യത്യസ്തമായ ഒന്നല്ല അത്. അതിനെ ഗ്രഹിക്കുന്നതിന് അവിദ്യാനാശം മാത്രമേ വേണ്ടൂ. കർമ്മത്തിനല്ല,



ജ്ഞാനത്തിനാണ് അജ്ഞാനത്തെ നശിപ്പിക്കാൻ സാധിക്കുന്നത്. അജ്ഞാനം എന്നാൽ ആത്മസ്വരൂപത്തിൻെറ അനഭിവ്യക്തിയാണ്. (ജ്ഞാനം അതിൻെറ അഭിവ്യക്തി) കർമ്മം അനഭിവ്യക്തിക്ക് വിരുദ്ധമല്ല. ആത്മസ്വരൂപം വ്യക്തമാക്കപ്പെടാത്ത അവസ്ഥയിലും മനുഷ്യർ കർമ്മനിരതരായി കാണപ്പെടുന്നുണ്ട്. ദൈനന്ദിനാചാരങ്ങളാൽ ജ്ഞാനം ഉദിക്കും എന്നത് തെറ്റാണെന്ന് ശങ്കരൻ വ്യക്തമാക്കുന്നു. ആചാരവും (traditional practices) ആത്മജ്ഞാനവും ഒന്നല്ല.

പൂർവ്വപക്ഷം പാരിശേഷ്യന്യായംകൊണ്ട് മോക്ഷത്തെ സങ്കല്പിക്കുന്നു. ഉത്പത്തി, സിദ്ധി, വികാര, സംസ്കാരാദികൾക്കു ശേഷം അവശേഷിക്കുന്നതായ മോക്ഷമാണ് വേദവിത്തുക്കളുടെ ഫലമെന്ന് അവർ പറയുന്നു.

ശങ്കരൻ പറയുന്നു: കർമ്മത്തിൻെറ ഫലങ്ങൾ അനന്തമാണ് (infinite). അനന്തതയ്ക്ക് ഒരു പരിശിഷ്ടം കല്പിക്കാൻ സാദ്ധ്യമല്ല. മനുഷ്യൻെറ ഇച്ഛകൾക്കു വിഷയമാകുന്ന കർമ്മവും കർമ്മഫലവും നിർണ്ണയിക്കാൻ ആർക്കും സാദ്ധ്യമല്ല. കാരണം മനുഷ്യൻെറ ഇച്ഛകളുടെ കാലമോ ദേശമോ നിമിത്തമോ നിർണ്ണയിക്കാൻ ഇതുവരെ ആർക്കും സാധിച്ചിട്ടില്ല എന്നതു തന്നെ. വിഷയങ്ങളും അതു നേടാനുള്ള മാർഗ്ഗങ്ങളുമാകട്ടെ, ഈ ഇച്ഛകളെ ആശ്രയിച്ചിരിക്കുന്നു. ഓരോ ജീവിയുടെയും ഓരോ മനുഷ്യൻേറയും ഇച്ഛകൾ അവയുടെ വൈചിത്ര്യങ്ങളാൽ എണ്ണമറ്റതാണ്. അതിനാൽ ആ കാമങ്ങളുടെ ഫലവും, അതു നേടാനുള്ള മാർഗ്ഗങ്ങളും അനന്തമാണ്. ഈ അനന്തതയെ അളക്കാൻ മനുഷ്യന് സാധിക്കുന്നില്ല. ഇപ്രകാരം ഇച്ഛകളും സാധനങ്ങളും ഫലങ്ങളും അനന്തമായിരിക്കെ ആ അനന്തതയുടെ ശേഷം (അനന്തശേഷം) എന്ന പരിശേഷംതന്നെ സിദ്ധിക്കയില്ല എന്നതുകൊണ്ടാണ് പരിശേഷ്യന്യായം വഴി കർമ്മത്തെ മോക്ഷസാധനമാക്കുന്ന വാദം ശങ്കരന് സ്വീകാര്യമല്ലാത്തത്.

പൂർവ്വപക്ഷം കരുതുന്നത് എല്ലാ കർമ്മഫലങ്ങളെയും ഒരു 'ജാതി'യിൽ (ഒരു ക്ലാസ് അഥവാ കാറ്റഗറി) പെടുത്താൻ സാധിക്കുന്നു. എന്നാൽ മോക്ഷമെന്ന ഫലത്തെ മാത്രം ഒരു പ്രത്യേക കർമ്മത്തിൻെറ ഫലമെന്ന് മുദ്രകുത്തി കർമ്മഫലജാതിയിൽ പെടുത്താനാവുന്നില്ല. അതിനാലാണ് ഞങ്ങൾ മോക്ഷത്തെ പരിശേഷ്യമെന്നു വിളിച്ചതും നിത്യകർമ്മഫലമെന്ന് classify ചെയ്തതും.

അതിന് ശങ്കരൻ പറയുന്നു. നിങ്ങൾ അതിനെ നിത്യകർമ്മഫലമെന്നു വിളിക്കുമ്പോൾത്തന്നെ കർമ്മഫലജാതിയിൽ ഉൾപ്പെടുത്തിക്കഴിഞ്ഞു. പിന്നെ എന്തു പരിശിഷ്ടം?

**ഉത്പത്ത്യാപ്തി വികാര സംസ്കാരാദിചതുർത്ഥങ്ങളിൽ ഒന്നായി മോക്ഷത്തെ കരുതുന്നതിൽ എന്താണ് തെറ്റ്?**

**മോക്ഷം നിത്യമാകയാൽ അതിനെ ഉത്പാദിപ്പിക്കാൻ സാദ്ധ്യമല്ല; പരിണാമം വരുത്താനും സാദ്ധ്യമല്ല. സാധനദ്രവ്യാത്മകത്വമില്ലായ്കയാൽ സംസ്കരിക്കാൻ സാദ്ധ്യമല്ല. ആത്മസ്വഭാവത്വവും ഏകത്വവും കൊണ്ട് അത് എപ്പോഴും നമ്മിൽത്തന്നെയുണ്ട്, അതിനാൽ 'ആപ്തി'യും സാദ്ധ്യമല്ല. മാത്രമല്ല നിത്യ കർമ്മങ്ങൾ ക്ഷാമവത്യംപോലെയാണ്. ഗൃഹം ദഹിക്കുമ്പോൾ ചെയ്യുന്നതുതന്നെ ക്ഷാമവത്യമെന്ന ഇഷ്ടിയിലും ചെയ്യുന്നു. യാഗവേളയിൽ ഒരു പാത്രം പൊട്ടിയാൽ ഭിന്നേ ജുഹോതി എന്നു പറഞ്ഞ് അതിനെ അഗ്നിയിൽ ഹോമിക്കും. ഏതെങ്കിലും**

ഹോമദ്രവ്യമോ ജലമോ തൂവിയാൽ അതിനെയും "സ്കന്നേ ജുഹോമി" എന്ന് അഗ്നിയിൽ തൂകുകയോ, തൂകിയതായി സങ്കല്പിക്കയോ ചെയ്യും. അത്തരം കർമ്മങ്ങൾക്കൊന്നും പ്രത്യേക ഫലം പറഞ്ഞിട്ടില്ല. അവയുടെ ഫലമോക്ഷവുമല്ല.

ആലോകനം ചെയ്യുന്നവയ്ക്കെല്ലാം രൂപദർശനസാന്ദ്രമായ പ്രകാശം കൊണ്ടല്ല മൂങ്ങ രൂപദർശനം ചെയ്യുന്നത്. എന്നാലും മൂങ്ങയുടെ കണ്ണിന് ദൃശ്യ മല്ലാതെ രസനയോ ശ്രാവ്യശക്തിയോ ഉണ്ടാവുകയില്ല. അതുപോലെ (കണ്ണിന് ശ്രാവ്യരസനാദി ശക്തി പറയുമ്പോലെ)യാണ് കർമ്മത്തിന് മോക്ഷശക്തി പറയുന്നത്.

ദേവയാജിയെക്കാൾ ആത്മയാജിക്കാണ് മഹത്ത്വം എന്ന് ശ്രുതി പറയുന്നുണ്ട്. പരമാത്മദർശനവിഷയത്തിൽ മനു പറയുന്നു: "സമം പശ്യന്നാത്മയാജീ." ആത്മാവിനെ യജിക്കുന്നവൻ സർവ്വത്ര സമദർശിയാണ്. ആത്മയാജി ആത്മ സംസ്കരണത്തിനായിട്ട് ചില നിത്യകർമ്മങ്ങൾ ചെയ്യാറുണ്ട്. 'ഇദം മേ ƒ നേനാംഗം സംസ്ക്രിയതേ' എന്ന് ഓരോരോ അംഗങ്ങളെ സംസ്കരിക്കാറുണ്ട്. ഗർഭഹോമ ത്തിൽ ഗർഭസ്ഥഭ്രൂണത്തിന്റെ അംഗങ്ങളെ ശുദ്ധീകരിക്കാനും ഈ മന്ത്രങ്ങൾ ഉച്ചരിച്ച് ഓഷധികൾ നല്കാറുണ്ട്. ഈ ശുദ്ധീകരണംകൊണ്ട് ആത്മയാജി സർവ്വ ത്തെയും സമമായി ദർശിക്കാനുള്ള സാമർത്ഥ്യം നേടുന്നുണ്ട്. അത്തരം ഒരാത്മ യാജിക്ക് ഈ ജന്മത്തിലോ മറുജന്മത്തിലോ ആത്മദർശനം ലഭിക്കാം. സമദർശനം കൊണ്ട് സ്വാരാജ്യമെന്ന സ്വാതന്ത്ര്യം (മുക്തി) ലഭിക്കാം. ആത്മയാജിശബ്ദം, ഇവിടെ ഭൂതപൂർവ്വമായ ഗതിയെ ആശ്രയിച്ചാണിരിക്കുന്നത്; ജ്ഞാനയുക്തമായ നിത്യകർമ്മങ്ങൾ പില്ക്കാലത്ത് ജ്ഞാനോത്പത്തിസാധനയാണെന്നു കാണി ക്കുകയാണ് അതു ചെയ്യുന്നത്.

ബ്രഹ്മം, വിശ്വസൃക്ക്, ധർമ്മം, മഹാൻ, അവ്യക്തം എന്ന അവസ്ഥ ഉത്തമ മായ സാത്വികീഗതിയാൽ സിദ്ധിക്കുന്നതായി മനീഷികൾ പറയുന്നു. അവരും പഞ്ചഭൂതങ്ങളിൽത്തന്നെ ലയിക്കുന്നു. 'ഭൂതാന്യപ്യേതി പഞ്ചവൈ' എന്നതിനെ ബ്രഹ്മജ്ഞാനികളുടെ ശരീരം പഞ്ചഭൂതങ്ങളിൽ ലയിക്കുന്നില്ല എന്നു പറയു ന്നവർക്ക് വേദവിജ്ഞാനമില്ല എന്നും, അവർ വേദവിഷയത്തിൽ പരിച്ഛി ന്നബുദ്ധി (ദ്വൈതം) എന്ന ദോഷമുള്ളവരാണെന്നും ശങ്കരൻ എടുത്തു പറയുന്നു.

ഈ അദ്ധ്യായം വെറും അർത്ഥവാദമല്ല. അത് ബ്രഹ്മത്തിൽ അവസാ നിക്കുന്ന കർമ്മവിപാകത്തിന്റെ അർത്ഥത്തെയും, അതിൽനിന്നു വ്യതിരിക്തമായ ആത്മജ്ഞാനത്തെയും കർമ്മകാണ്ഡവും ഉപനിഷത്തുക്കളും തുല്യാർത്ഥങ്ങ ളായി ദർശിക്കുന്നതിനെ വിശദമാക്കുന്നു. സ്ഥാവരം, ജംഗമം, സൂകരം, അശ്വം, മനുഷ്യൻ മുതലായിട്ടുള്ള ജന്മങ്ങൾ (ഫലങ്ങൾ) വിഹിതകർമ്മങ്ങൾ അനു ഷ്ഠിക്കാത്തതുകൊണ്ടും നിഷിദ്ധകർമ്മങ്ങൾ അനുഷ്ഠിക്കുന്നതുകൊണ്ടും ആണെന്നു പറയുന്നു. സ്ഥാവരജംഗമപ്രേതാദി അവസ്ഥകൾ നീചകർമ്മങ്ങളുടെ ഫലമെന്നപോലെ, ഉന്നതവും ഉത്കൃഷ്ടവുമായ കർമ്മാചരണം ബ്രഹ്മഫലത്തി ലേക്കു നയിക്കുന്ന ഭൂതകാലകർമ്മങ്ങളാണ്. അവയെ "സ ആത്മനോ വപാ മുദഖിദത്" (അവൻ സ്വന്തം വപ മുറിച്ചെടുത്തു) മുതലായ വെറും അർത്ഥവാദ പരങ്ങളായ കർമ്മങ്ങളാണെന്ന് തെറ്റിദ്ധരിക്കരുത്. സർവ്വമേധം, അശ്വമേധം, വിശ്വജിത്ത് മുതലായ കർമ്മങ്ങൾ ഫലാശകൊണ്ട് ചെയ്യുന്നവയാണെങ്കിലും ക്രമത്തിൽ ബ്രഹ്മത്തിൽത്തന്നെ എത്തിച്ചേരുന്നു. ആത്മസംസ്കാരാർത്ഥം മറ്റു



കാമങ്ങൾ കൂടാതെ നിത്യകർമ്മങ്ങൾ ചെയ്യുന്നത് ജ്ഞാനത്തെ ഉത്പാദിപ്പിക്കും. അവ ശരീരത്തെ ബ്രഹ്മത്വത്തിനു യോഗ്യമാക്കും (ബ്രാഹ്മീയം ക്രിയതേ തനുഃ)

1. നിത്യകർമ്മങ്ങൾ ഫലാകാംക്ഷയോടെ ചെയ്യുന്നു.
2. കാലക്രമേണ നിത്യകർമ്മങ്ങൾ ഫലാകാംക്ഷ കൂടാതെ ചെയ്യുന്നു.
3. അതിനാൽ ആത്മസംസ്കാരം ലഭിക്കുന്നു.
4. ആത്മസംസ്കാരം ജ്ഞാനത്തെ ഉത്പാദിപ്പിക്കുന്നു. ജ്ഞാനോത്പത്തി അവിദ്യ നീക്കുന്നു.
5. സ്വസ്വരൂപമായ ബ്രഹ്മം പ്രത്യക്ഷാനുഭവമാകുന്നു. ഇപ്രകാരം ക്രമേണ സംഭവിക്കുന്നതിന് ജന്മങ്ങൾ എടുക്കും.

പ്രത്യക്ഷാനുഭവംപോലും ചിലപ്പോൾ ശരിയാവണമെന്നില്ല. കുട്ടികൾ മിന്നാമിനുങ്ങിനെ തീയാണെന്നും ആകാശം നീലയാണെന്നും പ്രത്യക്ഷാനുഭവം കൊണ്ടുതന്നെ തീരുമാനിക്കുന്നു എങ്കിലും, ആ 'ബാലപ്രത്യക്ഷം' ശരിയല്ല. അതിനാൽ മാനുഷപ്രത്യക്ഷമായ സർവ്വവും സത്യമാണെന്നു ധരിക്കരുത്. മനുഷ്യ ബുദ്ധിയുടെ കൗശലം എത്രയൊക്കെ ശ്രമിച്ചാലും സവിതാവിന്റെ രൂപപ്രദർശന ശീലവും പ്രകാശനകർമ്മവും നടത്താൻ സാദ്ധ്യമല്ല. അതുപോലെ വേദാർത്ഥ ങ്ങളെ മനുഷ്യബുദ്ധി എത്ര തടയാൻ ശ്രമിച്ചാലും, അത് പ്രകാശിക്കുകതന്നെ ചെയ്യും.

കർമ്മഫലങ്ങൾകൊണ്ട് സംസാരിത്വം ഉണ്ടാവുന്നു എന്ന് പ്രദർശിപ്പിക്കു ന്നതിനായി ഭുജ്യുബ്രാഹ്മണം ആരംഭിക്കുന്നു.

1. അഥ ഹൈനം ഭുജ്യുർല്ലാഹ്യായനിഃ പപ്രച്ഛ യാജ്ഞ
   വല്ക്യേനി ഹോവാച. മദ്രേഷു ചരകാഃ പര്യവ്രജമ, തേ
   പതജ്ഞലസ്യ കാപ്യസ്യ ഗൃഹാനൈമ; തസ്യാസീദ് ദുഹിതാ
   ഗന്ധർവ്വ ഗൃഹീതാ, തമപൃച്ഛാമ, കോ ƒ സീതി; സോ ƒ ബ്ര
   വീത് സുധന്വാംഗിരസ ഇതി; തംയദാ ലോകാനാമന്താന
   പൃച്ഛാമ, അഥൈനമബ്രൂമ, ക്വ പാരിക്ഷിതാ
   അഭവന്നിതി; ക്വപാരിക്ഷിതാ അഭവൻ, സത്വാ പൃച്ഛാമി
   യാജ്ഞവല്ക്യ ക്വ പാരിക്ഷിതാ അഭവന്നീതി.

ലാഹ്യായനനായ ഭുജ്യു ചോദിച്ചു: "യാജ്ഞവല്ക്യാ, ഞങ്ങൾ മദ്രയിലൂടെ 'ചരക'ന്മാരായി പരിവ്രജിക്കയായിരുന്നു. കാപിവംശജനായ പതഞ്ജലിയെ അവിടെ കണ്ടു. അദ്ദേഹത്തിന്റെ ഗൃഹത്തിൽ, അദ്ദേഹത്തിന്റെ മകൾ ഗന്ധർവ്വ നാൽ ഗ്രഹിക്കപ്പെട്ടു. ഞങ്ങൾ അവനോടു ചോദിച്ചു. "നീ ആരാണ്?"

"ഞാൻ സുധന്വാവെന്ന ആംഗിരസനാണ്."

"ഈ ലോകത്തിന്റെ അന്തം എവിടെയാണ്?" എന്ന് ഞങ്ങൾ അവനോടു ചോദിച്ചു. പാരിക്ഷിതന്മാർ (പരീക്ഷിത്തിന്റെ പിൻഗാമികൾ) എവിടെ എന്നു ചോദിച്ചു. ഞാൻ അങ്ങയോടും ചോദിക്കുന്നു; യാജ്ഞവല്ക്യാ എവിടെ പാരി ക്ഷിതന്മാർ? എവിടെ പാരിക്ഷിതന്മാർ?

ഗ്രന്ഥാരംഭത്തിൽത്തന്നെ അശ്വമേധയജ്ഞത്തെക്കുറിച്ചു പറഞ്ഞു. അശ്വ മേധം ഒരേസമയം വ്യഷ്ടിഫലവും സമഷ്ടിഫലവും നല്കുന്നു. ജ്ഞാനപൂർവ്വം

അനുഷ്ഠിച്ചാലും, ജ്ഞാനലബ്ധി എന്ന ഫലകാംക്ഷയോടെ അനുഷ്ഠിച്ചാലും, അശ്വമേധം സർവ്വ കർമ്മങ്ങളിലുംവെച്ച് ശ്രേഷ്ഠമാണെന്നും പറഞ്ഞു. അശ്വമേധം കൊണ്ട് സർവ്വവിശ്വത്തെയും ജയിക്കാം (വിശ്വജിത്ത്) 'മൃത്യു രസ്യാത്മാ ഭവത്യേ താസാം ദേവതാനാമേകാ ഭവതി' എന്നതുകൊണ്ട് 'അവൻെറ ആത്മാവത്രെ മൃത്യു; അവൻ സർവ്വ ദേവതകളോടും ഏകത്വം പ്രാപിക്കുന്നു' എന്ന് നേരത്തെ പരാമർശിച്ചു.

മൃത്യുവിൻെറ ലക്ഷണം വിശപ്പാണ്. മൃത്യു സമഷ്ടി ബുദ്ധി എന്ന കോസ്മിക് കോൺഷ്യസ്നസ് ആണ്. അത് പ്രഥമജവും സൂത്രസത്യവുമായ 'വായു' എന്ന ഹിരണ്യഗർഭനായി വ്യാകൃതമാകുന്ന വിഷയമാണ്. സർവ്വദൈവതവും അതിൽ ഏകത്വം പ്രാപിക്കുന്നു. സർവ്വഭൂതാന്തരാത്മാവെന്ന ലിംഗത്തോടെ, സർവ്വഭൂതങ്ങളുടെ കർമ്മങ്ങളും ആശ്രയിച്ചിരിക്കുന്ന അമൂർത്ത രസമായി, കർമ്മങ്ങളുടെയും അവയോട് സംബന്ധപ്പെട്ട വിജ്ഞാനങ്ങളുടെയും പരാഗതിയായി, ഇരിക്കുന്ന അതിൻെറ വ്യാപ്തിയും പരിമണ്ഡലവുമാണ് ഇവിടെ പറയുന്നത്. അതിനെ പറയുമ്പോൾ സർവ സംസാരഗതിയും അതിൻെറ ബന്ധനവും പറയപ്പെട്ടു. സമഷ്ടിയും (collective) വ്യഷ്ടിയും (individual) ആയ ആ ആത്മദർശനം കൊണ്ട് അതിൻെറ അലൗകികത്വപ്രദർശനം സാധിക്കും. യുങ്ങിൻെറ കലക്ടീവ് കോൺഷ്യസ്നസ്സിൻെറ പ്രതിരൂപമായ ആർക്കിടൈപ്പുപോലെ അലൗകികത്വ പ്രദർശനമായ വ്യഷ്ടിസമഷ്ട്യാത്മദർശനത്തെ പ്രതിപാദിക്കുന്ന ഭുജ്യു തനിക്ക് അനുഭവപ്പെട്ട ഒരു അനുഭവത്തോടെ ആഖ്യായിക ആരംഭിക്കുന്നു. പ്രതിവാദിയുടെ ബുദ്ധിയെ വ്യാമോഹിപ്പിക്കലാണ് ഇതുകൊണ്ടദ്ദേഹത്തിൻെറ ലക്ഷ്യം.

മദ്രാജനപദത്തിൽ ചരകന്മാരായി സഞ്ചരിക്കുമ്പോഴുള്ള അനുഭവമാണ് ഭുജ്യു പറയുന്നത്. ചരകസംഹിതയിൽ 'ചരക'പദം സഞ്ചാരിയായ വൈദ്യനെ കുറിക്കുന്നു. ശങ്കരൻ പറയുന്നു. "ചരകാ അദ്ധ്യയനാർത്ഥം വ്രതചരണാശ്ചരകാ അദ്ധ്വര്യ വോ വാ, പര്യവ്രജാമപര്യടിതവന്തഃ"

അദ്ധ്യയനത്തിനുവേണ്ടി, വ്രതചരണന്മാരായി അദ്ധ്വര്യുക്കളെപ്പോലെ പര്യടനം നടത്തുന്ന സഞ്ചാരികളാണ് ചരകന്മാർ. ഭുജ്യു ഇപ്രകാരം പഠനത്തിനുവേണ്ടി ലോകസഞ്ചാരം നടത്തിയിരുന്നു. അദ്ദേഹത്തിൻെറ സമുദ്രസഞ്ചാരകഥ ഋഗ്വേദത്തിൽ കാണാം.

"കാപ്യസ്യ കപിഗോത്രസ്യ" എന്ന ശാങ്കരഭാഷ്യം പതഞ്ജലി കപിഗോത്രക്കാരനെന്നു സാക്ഷ്യപ്പെടുത്തുന്നു. അമാനുഷസത്വമായ ഗന്ധർവ്വനാൽ ആവിഷ്ടയായ പുത്രി എന്നതുകൊണ്ട്, ശങ്കരൻ ഉദ്ദേശിക്കുന്നത് ഒട്ടും അന്ധ വിശ്വാസമില്ലാത്ത ഒന്നാണ്, "ഗന്ധർവ്വോ വാ ധിഷ്ണ്യോഽഗ്നിർഋത്വിഗ്ദേവതാ വിശിഷ്ട വിജ്ഞാനത്വാദവ സീയതേ; നഹി സത്വമാത്രസ്യേദൃശം വിജ്ഞാനമുപപദ്യതേ."

വിശിഷ്ടവിജ്ഞാനത്തോടുകൂടിയ അഗ്നി, ഋത്വിക് മുതലായ പ്രകാശ ദേവതകളെയാണ് ഇവിടെ ഗന്ധർവ്വ ശബ്ദം കുറിക്കുന്നത്. വെറും 'സത്വ'മെന്നർത്ഥമല്ല. വിശിഷ്ടവിജ്ഞാനം അതിനെ കുറിക്കുന്നു. ഗന്ധവാഹകനായ വായുവിൻെറ പരിമണ്ഡലവും വ്യാപ്തിയും സഞ്ചാരികളായ 'ചരക'ന്മാർക്കും 'ഗന്ധർവ്വ'ന്മാർക്കും അറിയാമെന്ന ധ്വനിയും ഇതിലുണ്ട്. സുധന്വാവെന്ന അംഗിരസനാണ് തന്നിൽ വിശിഷ്ട വിജ്ഞാനം പകർന്ന മാനസഗുരു എന്ന് പാതഞ്ജലി



(പതഞ്ജലപുത്രി) പറഞ്ഞു. ലോകത്തിൻെറ അറ്റം എവിടെ, പര്യവസാനം എവിടെ എന്ന് ഭുജ്യു ചോദിച്ചു. ഭുവനകോശപരിമാണജ്ഞാനത്തിനായി (ഭുവനമെന്ന ഭണ്ഡാരപ്പെട്ടിയുടെ അളവിൻെറ ജ്ഞാനം) പ്രവർത്തിക്കുന്ന സർവ്വ ആത്മാക്കളെയും ശ്ലാഘിക്കുന്നവരായ ചരകന്മാർ, തങ്ങൾക്ക് ചരിത്രത്തിലുള്ള അവഗാഹം കൂടി കാണിക്കുന്നതിനായിട്ടും, കാലസ്വഭാവം പ്രദർശിപ്പിക്കുന്നതിനായിട്ടും പരീക്ഷിത്തുരാജാവിൻെറ സന്തതിപരമ്പരകൾ എവിടെപ്പോയി എന്ന് ആ ജ്ഞാനിയോട് ചോദിച്ചു.

ദിവ്യപുരുഷനായ സുധന്വാവിൽ നിന്ന് നേരിട്ടു ലഭിച്ച അലൗകികജ്ഞാനത്തോടുകൂടിയ പതഞ്ജലപുത്രി പറഞ്ഞ ഉത്തരം യാജ്ഞവല്ക്യന് അറിയാൻ വഴിയില്ല എന്ന് ഭുജ്യു വിചാരിക്കുന്നു.

2. സ ഹോവാച, ഉവാച വൈ സഃ അഗച്ഛന്വൈ
തേ തദ്ധ്യത്രാശ്വമേധ യാജിനോ ഗഛന്തീതി.
ക്വ ത്വശ്വമേധയാജിനോ ഗച്ഛന്തീതി;
ദ്വാ ത്രിംശതം വൈ ദേവരഥാഹുന്യാന്യയം
ലോകഃ തം സമന്തം പൃഥിവീദ്വിസ്താവത് പര്യ
തി; താം സ മന്തം പൃഥിവീം ദ്വിസ്താവത് സമുദ്രഃ
പര്യതി; തദ്ധ്യാവതി ക്ഷുരസ്യധാരാ, യാവദ്വാ
മക്ഷികായാഃ പത്രം, താവാനന്തരേണാകാശഃ
താനിന്ദ്രഃ സുപർണ്ണോ ഭൂത്വാ വായവേ
പ്രായശ്ചത്, താന്വായുരാത്മനി ധിത്വാ തത്രാഗ
മയധത്രാശ്വമേധ യാജിനോഽഭവന്നിതി;
ഏവ മിവ വൈ സ വായുമേവ പ്രശശംസ;
തസ്മാദ്വായുരേവ വ്യഷ്ടിഃ വായുഃ സമഷ്ടിഃ
അപ പുനർമൃത്യും ജയതി യ ഏവം
വേദ തതോഹ ഭുജ്യുർല്ലാഹ്യായനിരുപരരാമ.
ഇതി തൃതീയം ബ്രാഹ്മണം.

യാജ്ഞവല്ക്യൻ പറഞ്ഞു: "അശ്വമേധം യജിക്കുന്നവർ പോയ ഇടത്തിലേക്ക് അവരും പോയിരിക്കുമെന്ന് അദ്ദേഹം പറഞ്ഞിരിക്കും."

"അശ്വമേധയാജികൾ എവിടെ പോകുന്നു?"

"ദേവരഥം സഞ്ചരിക്കുന്നതിൻെറ മുപ്പത്തിരണ്ടു വട്ടമാണ് ഈ ലോകം. അതിനുചുറ്റും ഭൂമി രണ്ടുവട്ടം ചുറ്റുന്നു. ആ പൃഥ്വിയെ സമുദ്രം രണ്ടുവട്ടം ചുറ്റുന്നു. ഇവയ്ക്കു രണ്ടിനും ഇടയിൽ ഒരു കത്തിയുടെ അറ്റംപോലെയോ, ഒരു ഈച്ചച്ചിറകുപോലെയോ ഉള്ള അന്തരത്തിൽ (ഇടയിൽ) ആകാശം ഇരിക്കുന്നു. ഇന്ദ്രൻ സുപർണ്ണ രൂപമായി അതിനെ വായുവിനു കൊടുത്തു. വായു അതിനെ സ്വാത്മാവിൽ ധരിച്ച് അതിലേക്ക് അശ്വമേധയാജികളെ വസിപ്പിക്കുന്നു. അതിനാൽ വായുവിനെ മാത്രം (ഗന്ധർവ്വന്മാർ) പ്രശംസിക്കുന്നു. അതിനാൽ വായു തന്നെയാണ് വ്യഷ്ടി. വായുതന്നെയാണ് സമഷ്ടിയും. ഇതറിഞ്ഞവൻ പുനർമൃത്യുവെ ജയിക്കുന്നു. ഇതുകേട്ട് ലാഹ്യായനിഭുജ്യു നിശ്ശബ്ദനായി.

പാരിക്ഷതന്മാരുടെ 'ഗതി'യെ പറയുന്നതിനാണ് ഭുവനകോശപരിമാണം പറയുന്നത്. മനുഷ്യർ അവരവരുടെ കർമ്മഗതികൊണ്ട് എന്തെല്ലാം ഫലങ്ങൾ നേടുന്നു എന്നു പറയാൻ പ്രപഞ്ചമാകുന്ന ഈ പെട്ടിക്കകത്തെ അളവ് (ഐൻസ്റ്റൈൻെറ Box - space) എത്ര എന്നറിയണം. കർമ്മഗതിയുടെ പരമകാഷ്ഠയായ അശ്വമേധയാജിയുടെ സ്ഥാനം മുതൽ ഭൂമിവരെയുള്ള അളവ് എങ്ങനെ പറയുന്നു?

ആദിത്യരഥത്താൽ പരിച്ഛിന്നമാക്കപ്പെട്ട ദേശപരിമാണത്തെ ഈ ലോകം എന്നു നാം പറയുന്നു. അത്തരം 32 എണ്ണം (32 ഭൂമികൾ) കൂടിയ 'ലോകാലോക' മെന്ന ഗിരിയാൽ പരിക്ഷിപ്തമായിരിക്കുന്നു. ഇത് കർമ്മഫലോപഭോഗത്തിനുള്ള വൈരാജശരീരമാണ്. ഇവിടംവരെ പ്രാണികൾ എത്തുന്നു. ലോകാലോകങ്ങൾക്കപ്പുറത്താണ് ആ ലോകം. ലോകത്തിനുചുറ്റും ലോകവിസ്താരത്തിൻെറ ദ്വിഗുണ പരിമാണവിസ്താരത്താൽ പരിക്ഷിപ്തയായി പൃഥ്വി ഭ്രമണം ചെയ്യുന്നു. അതിനു ചുറ്റും അതിൻെറ ഇരട്ടി വിസ്താരത്തിൽ 'ഘനോദം' (മേഘജലം) എന്ന് പൗരാണികർ വിളിക്കുന്ന നീരാവി സമുദ്രമുണ്ട് എന്ന് ശങ്കരൻ പ്രസ്താവിക്കുന്നു.

അണ്ഡകപാലത്തിൻെറ മദ്ധ്യത്തിലുള്ള ദ്വാരത്തിൻെറ പരിമാണം പറയുന്നു. ഈ ദ്വാരത്തിലൂടെയാണ് അശ്വമേധയാജികൾ പ്രപഞ്ചത്തിനു പുറത്തു കടന്നു വ്യാപിക്കുന്നതെന്ന് ശങ്കരഭാഷ്യത്തിലുണ്ട്. (കൃഷ്ണവൈരാജം നോക്കുക) ഈ ദ്വാരം എത്രമാത്രം സൂക്ഷ്മമാണെന്ന് കത്തിയലക്, ഈച്ചച്ചിറക് എന്നീ ഉപമകളാൽ കാണിക്കുന്നു. ഈ അണ്ഡകപാലമദ്ധ്യസ്ഥിതമായ ആകാശ ഛിദ്രത്തിലൂടെ കടന്നു പോകാൻ എല്ലാവർക്കും സാദ്ധ്യമല്ല. ഇന്ദ്രൻ (പരമേശ്വരൻ— ഇവിടെ അഗ്നി) സുപർണ്ണരൂപിയായി (ഗരുഡൻ) പക്ഷപുച്ഛാദ്യാത്മകമായ പക്ഷിരൂപത്തിൽ ആ ആകാശത്തെ തരണം ചെയ്യുന്നു. തേജസ്സ് (Photon) തരംഗരൂപത്തിൽ അതിനെ തരണം ചെയ്യുന്നു. തരംഗകണരൂപത്തിൽ വായ്വാകാശങ്ങൾ തേജസ്സിനെ ധരിക്കുന്നു. (അഗ്നി, സുപർണ്ണൻ എന്നിവ പ്രകാശരശ്മിയുടെ കണരൂപത്തെയും, അതിൻെറ നാദതരംഗസ്വഭാവത്തെയും കാണിക്കുന്നു). ഇവ രണ്ടും ധരിക്കുന്ന ആകാശമണ്ഡലമെന്ന വായുമണ്ഡലത്തിൽ ഗന്ധർവ്വന്മാർ എന്ന പ്രകാശ രൂപികൾ സഞ്ചരിക്കുന്നു. അവർ അശ്വമേധയാജികളായ മഹാപുരുഷന്മാരെ അണ്ഡകപാല ദ്വാരം കടത്തിക്കൊടുക്കുന്ന അശ്വങ്ങളാണ്.

സമഷ്ടിരൂപത്തിൽ പ്രപഞ്ചത്തിൽ ഇരിക്കുന്ന വായുവും വ്യഷ്ടിരൂപത്തിൽ ഓരോ പ്രാണിയിലും ഇരിക്കുന്ന വായുവും ഒന്നുതന്നെയാണ്. ഇപ്രകാരം അറിഞ്ഞ് വൈരാജശരീരത്തിൽ ലയിക്കുന്ന ഒരാൾ മൃത്യുവിന് അതീതനാവുന്നു. ഇപ്രകാരം വൈരാജശരീരത്തിൽ പാരിക്ഷതന്മാർ ലയിച്ചുകഴിഞ്ഞു എന്നാണ് പാതഞ്ജലി പറഞ്ഞത്.

ഭൂമി, വായുവോടുകൂടിയ അന്തരീക്ഷം, അതിനപ്പുറത്ത് നക്ഷത്രങ്ങളോടുകൂടിയ വൈരാജമെന്ന ലോകം, അതിനുമപ്പുറത്ത് ആലോകമെന്നറിയപ്പെടുന്ന അമൂർത്ത തമോലോകങ്ങൾ, ഈ പ്രപഞ്ചഘടനയെയാണ് ഇവിടെ പ്രതിപാദിക്കുന്നത്. ഇത് ആധുനിക ആസ്ട്രോഫിസിക്സിനും സ്വീകാര്യമാണ്.





ആലോകം




ആകെ 32









## ബ്രാഹ്മണം 4 ഉഷസ്ത ബ്രാഹ്മണം

ഗ്രഹാതിഗ്രഹങ്ങളാൽ ഗൃഹീതനായ ഒരാൾ പാപപുണ്യങ്ങളാൽ പ്രേരിതനായി വീണ്ടും വീണ്ടും സംസാരത്തിൽത്തന്നെ സഞ്ചരിക്കുന്നു എന്നു പറഞ്ഞു. അപ്രകാരം ഗ്രഹാതിഗ്രഹഗ്രസ്തമായ സംസാരം ഉണ്ടോ ഇല്ലയോ? ആ സംസാരം 'അസ്തി' (ഉണ്മ)യോ 'നാസ്തി' (ഇല്ലായ്മ)യോ അതിൻെറ ലക്ഷണം ഉണ്മയോ ഇല്ലായ്മയോ? ഉണ്മയെങ്കിൽ അതിൻെറ സ്വഭാവമെന്ത്? ആത്മനെയും അനാത്മനെയും വിവേചിച്ചറിയാനുള്ള ഉഷസ്തൻെറ പ്രശ്നം ഇപ്രകാരം ആരംഭിക്കുന്നു. ആത്മാവിനെ നിരുപാധികസ്വരൂപമായും ക്രിയാകാരകവിനിർമുക്ത സ്വഭാവമായും അറിയുന്ന ആൾ സർവ്വബന്ധനവിമുക്തനാവുന്നു.

1. അഥ ഹൈനമുഷസ്തശ്ചാക്രായണഃ പപ്രച്ഛ; യാജ്ഞവല്ക്യേതി ഹോവാച, യത് സാക്ഷാദപരോക്ഷാദ് ബ്രഹ്മ, യ ആത്മാസർവ്വാന്തരഃ തം മേ വ്യാചക്ഷ്വ ഇതി; ഏഷത ആത്മാസർവ്വാന്തരഃ കതമോയാജ്ഞവല്ക്യ സർവ്വാന്തരഃയഃ പ്രാണേന പ്രാണീതി സത ആത്മാ സർവ്വാന്തരഃ യോ$f$പാനേനാപാനീതി സ ത ആത്മാ സർവ്വാന്തരഃ യോ വ്യാനേന വ്യാനീതി സ ത ആത്മാ സർവ്വാന്തരഃ യ ഉദാനേനോദാനീതി സ ത ആത്മാസർവ്വാന്തരഃ ഏഷ ത ആത്മാ സർവ്വാന്തരഃ



ചാക്രായണനായ ഉഷസ്തൻ ചോദിച്ചു. "ഏതൊന്നാണ് സാക്ഷാത്തും അപരോക്ഷത്തും (Direct & Indirect) ആയ ബ്രഹ്മമായിരിക്കുന്നത്, ഏതൊന്നാണോ സർവ്വാന്തരാത്മാവായിരിക്കുന്നത് അതിനെക്കുറിച്ചു പറഞ്ഞാലും."

"നിൻെറ ആത്മാവാണ് സർവ്വാന്തര്യാമിയായിരിക്കുന്നത്."

"ഏതാണ് ആ സർവ്വാന്തര്യാമി?"

ഏതൊന്ന് പ്രാണൻകൊണ്ട് പ്രാണനം (മുന്നോട്ടു പോകൽ) ചെയ്യുന്നുവോ അതാണ് സർവ്വാന്തര്യാമിയായ നിൻെറ ആത്മാവ്. ഏതൊന്ന് അപാനൻകൊണ്ട് അപാനം (താഴേക്കു പോകൽ) ചെയ്യുന്നുവോ അതാണ് സർവ്വാന്തര്യാമിയായ നിൻെറ ആത്മാവ്. ഏതൊന്നു വ്യാനനാൽ എല്ലായിടത്തും വ്യാപിക്കുന്നുവോ അതാണ് സർവ്വാന്തര്യാമിയായ നിൻെറ ആത്മാവ്. ഏതൊന്ന് ഉദാനനാൽ ഉദാനിക്കുന്നുവോ (ഉയരുക) ആ സർവ്വാന്തര്യാമിയാണ് നിൻെറ ആത്മാവ്. ആ നിൻെറ ആത്മാവ് സർവ്വാന്തര്യാമിയാണ്.

ദ്രഷ്ടാവിൽനിന്ന് അവ്യവഹിതവും അപരോക്ഷവും അഗൗണവും ആയ സാക്ഷാത് ബ്രഹ്മംതന്നെയാണ് 'ആത്മ'ശബ്ദംകൊണ്ട് പ്രത്യഗാത്മനെന്നു പറയുന്നത്. ആത്മാവിനെത്തന്നെയാണ് സർവ്വസ്യാഭ്യന്തരം, സർവ്വാന്തരം എന്ന് വിവക്ഷിക്കുന്നത്. അപ്രകാരമുള്ളതിനെ, ഒരു പശുവിൻെറ കൊമ്പുപിടിച്ച് 'ഇതാണ് പശു' എന്നു പറയുന്നതുപോലെ വ്യക്തമാക്കുക എന്ന് ഉഷസ്തൻ പറഞ്ഞു. ചാക്രായണനെന്നതിന് ചക്രൻെറ മകൻ എന്നർത്ഥം പറഞ്ഞിരിക്കുന്നു. ഇതു ശരിയെങ്കിൽ നാരായണൻ എന്ന പദത്തിന് നരൻെറ മകൻ (മനുഷ്യപുത്രൻ) എന്നൊരർത്ഥംകൂടി ലഭിക്കും.

സർവ്വാന്തരവും സർവ്വസ്യാഭ്യന്തരവും, സർവ്വവിശേഷണോപലക്ഷണാർത്ഥം സർവ്വാന്തരഗ്രഹണവും, സാക്ഷാത്തും, അവ്യവഹിതവും, അപരോക്ഷവും, അഗൗണവും ബൃഹത്തമവുമായ ബ്രഹ്മമെന്ന പ്രത്യഗാത്മൻ ഏതാണ്? "അത് നിൻെറ ആത്മാവുതന്നെയാണ്. കാര്യകാരണസംഘാതമായ നിൻെറ ശരീരം ആത്മവാൻ ആയത് ആ ആത്മാവുകൊണ്ടാണ്." ശരീരം പിണ്ഡമാണ്. മനുഷ്യശരീരത്തിലും പ്രപഞ്ചശരീരത്തിലും ലിംഗാത്മാവായി സൂക്ഷ്മമായി കരണസംഘാതമായിരിക്കുന്ന ഒന്നിനെയും, അതിനെക്കാൾ സൂക്ഷ്മമായി സന്ദിഹ്യമാനമായി (ഉണ്ടോ ഇല്ലയോ എന്ന് ശാസ്ത്രജ്ഞന്മാർ തമ്മിൽ ഭിന്നാഭിപ്രായം ഉണ്ടായിരിക്കയാൽ സന്ദേഹിക്കത്തക്കതായി) മൂന്നാമതൊന്നിനെയും ഉപനിഷദ് കാലം മുതൽക്കേ അറിവുണ്ടായിരുന്നതായി ശാങ്കരഭാഷ്യം സാക്ഷ്യപ്പെടുത്തുന്നു. ഈ മൂന്നെണ്ണത്തിൽ ഏതാണ് എൻെറ ആത്മാവെന്ന് ഉഷസ്തൻ വീണ്ടും ചോദ്യം ഉന്നയിക്കുന്നു.

മുന്നോട്ടും പിന്നോട്ടും മുകളിലേക്കും സഞ്ചരിക്കുകയും സർവ്വദിക്കിലും വ്യാപിക്കുകയും ചെയ്യുന്നതും വിജ്ഞാനമയമായിരിക്കുന്നതുമായി നീ ഏതൊ

ന്നിനെ നിൻെറ ശരീരത്തിലും പ്രപഞ്ചശരീരത്തിലും അനുഭവിക്കുന്നുവോ അതാണ് നിൻെറ സർവ്വാന്തര്യാമിയായ ആത്മാവ് എന്ന് യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. പിണ്ഡത്തെ ഗതിശീലമുള്ളതും വ്യാപനശീലമുള്ളതും ആക്കുന്ന ഊർജ്ജമാണ് ആത്മാവ് എന്നർത്ഥം. ഇവിടെ ശാങ്കരഭാഷ്യം ശരീരത്തെ ഒരു 'ദാരുയന്ത്ര'ത്തോട് (മരംകൊണ്ടുണ്ടാക്കിയ യന്ത്രം) ഉപമിക്കുന്നു. ആ ദാരുയന്ത്രത്തെ ചൈതന്യവത്തെന്നപോലെ ചലിപ്പിക്കാൻ നമുക്ക് ഊർജ്ജം ഉപയോഗിക്കേണ്ടിവരുന്നു. അതുപോലെ പിണ്ഡാണ്ഡ, ബ്രഹ്മാണ്ഡങ്ങളാകുന്ന, കാര്യകാരണസംഘാതങ്ങളാകുന്ന 'യന്ത്ര'ങ്ങളെ ചലിപ്പിക്കുന്നതും വ്യാപനം ചെയ്യിക്കുന്നതും സർവ്വാന്തര്യാമിയായ ജൈവോർജ്ജമാണ്; ഊർജ്ജമാണ്; സൂക്ഷ്മമായ ഊർജ്ജകണതരംഗങ്ങളാണ്. അവ പ്രപഞ്ചശരീരത്തിലും പ്രാണിശരീരത്തിലും ഒരുപോലെ സർവ്വത്ര സൂക്ഷ്മമായി വ്യാപിച്ചുനിന്ന് അവയെ ചലിപ്പിക്കുന്നു; ചേഷ്ടിപ്പിക്കുന്നു. അതായത്, ചേഷ്ട 'പിണ്ഡ'മായ ശരീരത്തിൻെറതല്ല, ഊർജ്ജമായ ആത്മാവിൻെറതാണ്. നാം ശരീരംകൊണ്ടല്ല, ആത്മാവുകൊണ്ടാണ് ചലിക്കുന്നതും ചേഷ്ടിക്കുന്നതും.

2. സ ഹോവാചോഷസ്തശ്ചാക്രായണഃ യഥാ വിബ്രൂയാത്,
അസൗ ഗൗഃ അസാവശ്ച ഇതി, ഏവമേവൈ തദ്വപദിഷ്ടം ഭവതി;
യദേവ സാക്ഷാദപരോക്ഷാദ് ബ്രഹ്മയ ആത്മാ സർവ്വാന്തരഃ
തംമ വ്യാചക്ഷ്വേതി; ഏഷ ത ആത്മാസർവ്വാന്തരഃ കതമോ യാജ്ഞ-
വല്ക്യ സർവ്വാന്തരഃ? ന ദൃഷ്ടേർ ദ്രഷ്ടാരം പശ്യേഃ ന ശ്രുതേഃ
ശ്രോതാരം ശൃണുയാത്, ന മതേർ മന്താരം മനീഥാഃ ന വിജ്ഞാതേർ
വിജ്ഞാതാരം വിജാനീയഃ ഏഷത ആത്മാ സർവ്വാന്തരഃ
അതോƒന്യദാർത്തം; തതോ ഹോഷസ്തശ്ചാക്രായണ
ഉപരരാമ. ഇതി ചതുർത്ഥം ബ്രാഹ്മണം.

ചാക്രായണനായ ഉഷസ്തൻ പറഞ്ഞു: "എപ്രകാരം പശു ഇപ്രകാരമാണ്, കുതിര ഇപ്രകാരമാണ് എന്ന് അതാതു മൃഗങ്ങളെ ചൂണ്ടിക്കാട്ടി പറയുന്നുവോ അതുപോലെ, അങ്ങ് സാക്ഷാദ് അപരോക്ഷ ബ്രഹ്മത്തെയും സർവ്വാന്തരാത്മാവെയും പറയുക."

"അത് നിൻെറ ആത്മാവാണ്. അത് സർവ്വത്തിൻെറയും അന്തര്യാമിയാണ്."

"ഏതാണ് ആ സർവ്വാന്തര്യാമി, യാജ്ഞവല്ക്യാ."

"ദൃശ്യത്തിൻെറ ദ്രഷ്ടാവിനെയും, ശ്രോത്രത്തിൻെറ ശ്രോതാവിനെയും മതത്തെ മനനംചെയ്യുന്ന മന്താവിനെയും, വിജ്ഞാനത്തെ അറിയുന്ന വിജ്ഞാതാവിനെയും അറിയാൻ ആരാലും സാദ്ധ്യമല്ല. അതാണ് നിൻെറ ആത്മാവ്. അതാണ് സർവ്വാന്തര്യാമി. അതല്ലാത്ത സർവ്വവും നശ്വരമാണ്."

ഇതു കേട്ട് ചാക്രായണനായ ഉഷസ്തൻ നിശ്ശബ്ദനായി.

**പിണ്ഡം ചലിക്കുന്നതും വ്യാപിക്കുന്നതും ഊർജ്ജംകൊണ്ടാണെന്നും, ആ ഊർജ്ജം സർവ്വാന്തര്യാമിയാണെന്നും, അത് നിൻെറ ശരീരത്തിലും ഇരിക്കുന്നതുകൊണ്ടാണ് നീ ചലിക്കുന്നതും ചേഷ്ടിക്കുന്നതും എന്നും യാജ്ഞവല്ക്യൻ പറയുമ്പോൾ അദ്ദേഹം $E = Mc^2$ എന്ന സമവാക്യത്തെത്തന്നെയാണ് തൻെറ**



ഭാഷയിൽ വ്യാഖ്യാനിക്കുന്നത്. എന്നാൽ യാജ്ഞവല്ക്യൻെറ വാക്കുകളെ പെട്ടെന്നു ഗ്രഹിക്കാൻ ഉഷസ്തനു സാധിക്കുന്നില്ല. പ്രാണൻകൊണ്ടു പ്രാണനം ചെയ്യുന്നതും, അപാനനെക്കൊണ്ട് അപാനം ചെയ്യിക്കുന്നതും, വ്യാനനെക്കൊണ്ട് വ്യാപിപ്പിക്കുന്നതും, ഉദാനനാൽ ഉദാനിക്കുന്നതുമാണ് ആത്മാവ് എന്ന യാജ്ഞവല്ക്യൻെറ വാക്കുകളെ 'നടക്കുന്നതാണ് പശു; ഓടുന്നതാണ് കുതിര' എന്ന മട്ടിൽ ചില ഗുണങ്ങൾ ചൂണ്ടിക്കാട്ടി വസ്തുവെ വിവരിക്കുന്ന രീതിയായിട്ട് അദ്ദേഹം തെറ്റിദ്ധരിച്ചു. അതിനാലാണ് അങ്ങനെ പറഞ്ഞാൽ പോര, കുതിരയെയും പശുവിനെയും മുൻപിൽ കൊണ്ടുവന്നു കാണിച്ച് ഇതാണ് കുതിര, ഇതാണ് പശു എന്നു പറയുന്നതുപോലെ, സർവ്വാന്തര്യാമിയായ ബ്രഹ്മത്തെ എനിക്ക് കാണിച്ചു തരണം എന്ന് ആവശ്യപ്പെടുന്നത്.

ഒരു പശുവെയോ കുതിരയെയോ ഭരണിയെയോ പോലെയുള്ള ദ്രവ്യമല്ല, ബ്രഹ്മദ്രവ്യം. അത് ഊർജ്ജമാണ്. അതിൻെറ വസ്തുസ്വഭാവം ദൃശ്യത്തിൻെറ 'ദ്രഷ്ടാവ്' എന്നതാണ്. അത് വിഷയമല്ല. വിഷയിയാണ്. ദ്രഷ്ടാവിൻെറ ദൃഷ്ടി രണ്ടു വിധമുണ്ട്. ആദ്യത്തേത് ബാഹ്യനേത്രസംബന്ധംകൊണ്ടുള്ള മനസ്സിൻെറ പ്രക്രിയയാണ്. അത് ഒരു ക്രിയയാകയാൽ അതിനൊരാദ്യവും ഒരന്തവും ഉണ്ട്. എന്നാൽ ആത്മാവിൻെറ ദർശനം എന്ന രണ്ടാമത്തെ ദൃഷ്ടി, സൂര്യൻെറ പ്രകാശവും ചൂടുംപോലെ നിരന്തരമാണ്. അതാണ് ആത്മാവിൻെറ വസ്തുസ്വഭാവം; അതിന് ആദ്യമില്ല, അവസാനവുമില്ല. നഗ്നനേത്രവും മനസ്സും ചേർന്ന ദർശനം 'ലൗകികി'യാണ്; ആത്മദർശനം അലൗകികിയായ പാരമാർത്ഥികിയാണ്; അലൗകികിയായ ആത്മദർശനത്തെ പശുവിനെയോ കുതിരയെയോപോലെ മുന്നിൽ കൊണ്ടുവന്നു നിർത്താൻ സാദ്ധ്യമല്ല. ലൗകികിയായ ദർശനമോ, ശ്രുതിയോ, ലൗകികശാസ്ത്രങ്ങളുടെ മനനമോ, ലൗകികവിജ്ഞാനമോ അല്ല ഇവിടെ പറയുന്നത് എന്നതിനാൽ അതിൻെറ വിഷയിയെ (ദ്രഷ്ടാവ്, ശ്രോതാവ്, മന്താവ്, വിജ്ഞാതാവ്) മുന്നിൽ കൊണ്ടുവന്നു നിർത്തുന്നത് അസംഭവ്യമാണെന്ന് യാജ്ഞവല്ക്യൻ അസന്ദിഗ്ദ്ധമായി പ്രസ്താവിച്ചു.

കർമ്മഭൂതമായ ലൗകികദൃഷ്ടിയിൽ, സ്വകീയവും നിത്യവുമായ ദൃഷ്ടി വ്യാപിച്ചിരിക്കുന്നുണ്ടെങ്കിലും ആ അലൗകിക ദ്രഷ്ടാവിനെയും അലൗകിക ദൃഷ്ടിയെയും ലൗകികദൃഷ്ടി അറിയുന്നില്ല. രൂപത്തിലും വർണ്ണത്തിലും ഉപരമിച്ച് രൂപാഭിവ്യഞ്ജകമായിരിക്കുന്ന ലൗകികദൃഷ്ടി അരൂപവും അവർണ്ണവും ആയ ദ്രഷ്ടാവിനെ അഭിവ്യഞ്ജിപ്പിക്കുവാൻ സമർത്ഥമല്ല. അതിനാൽ, ബ്രഹ്മത്തെ ലൗകികദൃഷ്ടികൊണ്ടു കാട്ടിക്കൊടുക്കാനോ കാണാനോ സാദ്ധ്യമല്ല. അതുകൊണ്ടാണ്, പിണ്ഡത്തിൻെറ ചലനത്തിൽനിന്ന് അതിലെ ഊർജ്ജത്തെ അനുഭവിച്ചറിയുവാൻ ഋഷി പറയുന്നത്. ഇത് ക്ലാസിക്കൽ ഫിസിക്സിൻെറ തലത്തിലുള്ള വിശദീകരണവുമാണ്.

## ബ്രാഹ്മണം 5 കഹോലബ്രാഹ്മണം

**1. അഥ ഹൈനം കഹോലഃ കൗഷീതകേയഃ പപ്രച്ഛ; യാജ്ഞ-
വല്ക്യേതി ഹോവാച, യദേവ സാക്ഷാദപരോക്ഷാദ്ബ്രഹ്മ,
യ ആത്മാ സർവ്വാന്തരഃ തം മേ വ്യാചക്ഷ്വേതി; ഏഷത ആത്മാ**

സർവ്വാന്തരഃ കതമോ യാജ്ഞവല്ക്യസർവ്വാന്തരഃ?
യോ ƒശനായാ പിപാസേ ശോകം മോഹം
ജരാം മൃത്യുമത്യേതി. ഏതം വൈ തമാത്മാനം വിദിത്വാ ബ്രാഹ്മണാഃ
പുത്രൈഷണായാശ്ച വിത്തൈഷണായാശ്ച ലോകൈഷ-
ണായാശ്ച വ്യുത്ഥായാ ഥ ഭിക്ഷാചര്യം ചരന്തി; യാ ഹ്യേവ
പുത്രൈഷണാസാ വിത്തൈഷണാ, യാ വിത്തൈഷണാ
സാ ലോകൈഷണാ, ഉഭേഹ്യേതേ ഏഷണേ ഏവ ഭവതഃ
തസ്മാദ് ബ്രാഹ്മണഃ പാണ്ഡിത്യം നിർവിദ്യ ബാല്യേന തിഷ്ഠാ
സേത്. ബാല്യം ച പാണ്ഡിത്യം ച നിർവ്വിദ്ധ്യാഥ മുനിഃ അമൗനം
ച മൗനം ച നിർവ്വിദ്ധ്യാഥ ബ്രാഹ്മണഃ സ ബ്രാഹ്മണഃ കേന
സ്യാത്? യേന സ്യാത്തേനേദൃശ ഏവ, അതോƒ ന്യ
ദാർത്തം; തതോഹ കഹോലഃ കൗഷീതകേയ ഉപ
രരാമ. ഇതി പഞ്ചമം ബ്രാഹ്മണം.

കുശീതകപുത്രനായ കഹോലൻ ചോദിച്ചു.

"സാക്ഷാദ് അപരോക്ഷവും സർവ്വാന്തര്യാമിയുമായ ബ്രഹ്മത്തെ വിശദമാക്കുക."

"അത് നിൻെറ ആത്മാവാണ്. സർവ്വാന്തരാത്മാവാണ്."

"ഏതാണ് യാജ്ഞവല്ക്യാ, സർവ്വാന്തര്യാമി?"

"ഏതൊന്ന് വിശപ്പിനെയും ദാഹത്തെയും ശോകത്തെയും മോഹത്തെയും ജരയെയും മൃത്യുവെയും അതിക്രമിക്കുന്നുവോ അത്. അപ്രകാരമുള്ള ആത്മാവിനെ അറിഞ്ഞിട്ട് ബ്രാഹ്മണർ പുത്രേഷണ, വിത്തേഷണ, ലോകേഷണ എന്നിവയിൽനിന്ന് ഉയർന്നു ഭിക്ഷാചര്യം ചരിക്കുന്നു. പുത്രേഷണ എന്നുവെച്ചാൽ വിത്തേഷണയാണ്. വിത്തേഷണ എന്നാൽ ലോകേഷണയാണ്. അവയെല്ലാം ആത്യന്തികമായി ഏഷണകൾതന്നെ. അതിനാൽ ആത്മവിദ്യയിൽ പണ്ഡിതരായ ബ്രാഹ്മണർ, ആ ബലം കൊണ്ടുമാത്രം ജീവിക്കാൻ ശീലിക്കണം; ബലവും ആത്മവിദ്യയും പ്രാപിച്ച് അവർ മുനിമാരായിത്തീരുന്നു. മൗനവും അമൗനവുംകൊണ്ട് അവർ ബ്രാഹ്മണരായിത്തീരുന്നു. അങ്ങനെയുള്ള ഒരു ബ്രാഹ്മണൻ എപ്രകാരം നടക്കണം? എപ്രകാരം നടന്നാലും അവൻ എല്ലാംകൊണ്ടും 'അതു'മാത്രമാണ്. അതിൽനിന്ന് വിഭിന്നമായതെല്ലാം നാശമുള്ളതാണ്. കുശീതകപുത്രനായ കഹോലൻ ഇതുകേട്ട് നിശ്ശബ്ദനായി.

ഉഷസ്തൻെറയും കഹോലൻെറയും ചോദ്യങ്ങൾ ആരംഭത്തിൽ ഒരുപോലെയിരിക്കുന്നു. എന്നാൽ അവകൊണ്ടു പ്രകാശിപ്പിക്കുന്ന ഉത്തരങ്ങളിൽ വ്യത്യാസം കാണാം. ആദ്യത്തെ ചോദ്യത്തിൽ ശരീരഭിന്നമായി ശരീരാന്തർഗ്ഗതമായിരിക്കുന്ന ആത്മാവ്, ശരീരബന്ധനത്തിൽനിന്നും അതിൻെറ കാരണത്തിൽനിന്നും മുക്തമാവുന്ന അവസ്ഥയെയാണ് പറഞ്ഞത്. ഇവിടെ, അശനപിപാസാദികളായ സംസാരധർമ്മങ്ങളിൽനിന്നുള്ള അതീതത്വം സവിശേഷമായി പറയുന്നു. അതിൻെറ വിശേഷപരിജ്ഞാനത്താൽ സന്യാസസഹിതം പൂർവ്വോക്തമായ ബന്ധനമുക്തി സാധിക്കുന്നു എന്നാണ് ഇവിടെ പറയുന്നത്.



ഒരു ജീവാത്മാവിന് ഒരേ സമയം അശനപിപാസാദി സംസാരധർമ്മങ്ങൾ ഉണ്ടാവുക, അവയ്ക്കതീതമാവുക എന്ന വിരുദ്ധ ധർമ്മസമവായിത്വം എങ്ങനെ സംഭവിക്കും? ഈ ചോദ്യം ഉത്ഭവിക്കുന്നതേയില്ല. നാമരൂപവികാര കാര്യകരണലക്ഷണ സംഘാതോപാധിഭേദ സമ്പർക്കജനിത ഭ്രാന്തിമാത്രമാണ് സംസാരമെന്ന് ആദ്യമേ വ്യക്തമാക്കിയിട്ടുണ്ട്. രജ്ജുശുക്തികാ ഗഗനാദികളിൽ സർപ്പരജത മാലിന്യങ്ങളെ അദ്ധ്യാരോപം ചെയ്യുന്നതുപോലെ, ഏകമേവാദ്വിതീയമായ കേവല ബ്രഹ്മത്തിൽ സംസാരിത്വം ആരോപിക്കുകയാണ്. നാമരൂപാദികൾ സലിലത്തിൽ ഫേനം, തരംഗം എന്നിവ പോലെയും, കളിമണ്ണിൽ ഘടം, കരകം എന്നിവ പോലെയും ഇരിക്കുന്നതല്ലാതെ അവ തമ്മിൽ ഭേദമില്ല. അതുപോലെ, അനന്തവും നിത്യവുമായ ഊർജ്ജമെന്ന ചിദാനന്ദ സാഗരത്തിൽനിന്ന് വിഭിന്നമല്ല, സംസാരമെന്ന നുരയും പതയും, അതിൻെറ ഗതിയും. വിഭിന്നമല്ലാത്ത ഒന്നിനെ വിഭിന്നമെന്നു തോന്നിക്കുന്നതിനാലാണ് ഭ്രാന്തി, മായ മുതലായ പദങ്ങൾ ഉപയോഗിക്കുന്നത്. ഏകമേവാദ്വിതീയമായ ഊർജ്ജദ്രവ്യത്തെ "നാനാത്വ"മെന്ന ഭേദഭാവനയോടെ കാണുന്നതാണ് ഭ്രാന്തി അഥവാ മായ. ഊർജ്ജമല്ലാതെ മറ്റൊന്നുമില്ല എന്ന പരമാർത്ഥത്തെ അനുഭവിക്കുന്ന അവസ്ഥയാണ് അദ്വൈതം. സർവ്വ രൂപവും, സർവ്വ പിണ്ഡവും, സർവ്വ കർമ്മവും, സർവ്വ ചലനവും ഒരേ ഒരു അരൂപാവസ്ഥയുടെ, അചഞ്ചലമായ നിത്യാവസ്ഥയുടെമേൽ അദ്ധ്യാരോപം ചെയ്യപ്പെട്ട ഭ്രാന്തികളാണ്. ഗഗനത്തിൽ തലങ്ങളും, മലങ്ങളും ഉണ്ടെന്നു സങ്കല്പിക്കുന്നതുപോലെ അവിവേകമാണ് ബ്രഹ്മത്തിൽ അശനപിപാസാദി സംസാരധർമ്മങ്ങൾ ഉണ്ടെന്നു സങ്കല്പിക്കുന്നത്. പ്രാപഞ്ചികദുഃഖങ്ങൾക്ക് അതീതമാണ് ആത്മാവ്. 'ഖം എന്നാൽ ആകാശം. അതിൽ 'ദുഃഖം', 'സുഖം' എന്ന രണ്ടവസ്ഥകൾ നാം സങ്കല്പിക്കുകയാണ്. വാസ്തവത്തിൽ അവിദ്യയാൽ അദ്ധ്യാരോപം ചെയ്യപ്പെട്ടവയാണ് ഇത്തരം സംസാരധർമ്മങ്ങൾ. ശോകം എന്നാൽ കാമം തന്നെയാണ്. ഒരു വസ്തുവെ കാമിക്കുക. അതു കിട്ടാതിരുന്നാൽ ശോകം വരിക; കിട്ടാത്ത ഒരു വസ്തു കിട്ടണമെന്ന മോഹത്താൽ പീഡിതരാവുക. തൃഷ്ണയാണ് കാമബീജം. അതിനാൽ കാമം ഉദ്ദീപിക്കപ്പെടുന്നു. മോഹം എന്നാൽ വിപരീത പ്രത്യയ പ്രഭവംകൊണ്ടുള്ള അവിവേകം. അതുതന്നെയാണ് ഭ്രമം. അവിദ്യയാണ് സർവ്വാനർത്ഥങ്ങളുടെയും പ്രസവബീജം. ശോകം, മോഹം എന്നിവ വ്യത്യസ്ത കാര്യങ്ങൾക്കു കാരണമായിരിക്കയാൽ മാത്രമാണ് അവയെ ഒന്നായി പറയാത്തത്. ഇവയ്ക്കു രണ്ടിനും അധിക്കരണം (അധിഷ്ഠാനം) മനസ്സാണ്. അതുപോലെ ജരയ്ക്കും മൃത്യുവിനും അധിക്കരണം ശരീരമാണ്. ജര കാര്യകരണസംഘാതമായ ശരീരത്തിൽ ചുളിവുകൾ, നര, ദൗർബ്ബല്യം എന്നിങ്ങനെയുള്ള വിപരിണാമങ്ങൾ വരുത്തുന്നു. ഈ വിപരിണാമങ്ങളെ വിച്ഛേദിച്ച് അതിന് ഒരന്ത്യം വരുത്തുന്നത് മൃത്യുവാണ്. ആത്മജ്ഞാനി ശരീരത്തിൻെറയും മനസ്സിൻെറയും ഈ വിപരിണാമങ്ങളെ അതിജീവിക്കുന്നത് താൻ ഊർജ്ജം മാത്രമാണെന്ന അറിവിലൂടെയാണ്.

സർവ്വകാലങ്ങളിലും സർവ്വദേശങ്ങളിലും ഉള്ള പ്രാണികളുടെ ശരീരത്തിലും മനസ്സിലും ഇരിക്കുന്ന അശനപിപാസാദി സംസാര ധർമ്മങ്ങളെ, ഊർജ്ജസാഗരത്തിലെ അലകളും കുമിളകളും ആയി അറിയുക. ആ സംസാരധർമ്മം "സാക്ഷാദവ്യവഹിതോƒപരോക്ഷാദ ഗൗണ സർവ്വാന്തര"മായി ബ്രഹ്മാദി

സ്തംബപര്യന്തമായ സർവ്വഭൂതങ്ങളിലും ഇരിക്കുന്ന ആത്മാവിനെ, മേഘാദിമല ങ്ങൾ ആകാശത്തെ എന്നപോലെ, സ്പർശിക്കുന്നില്ല. സർവ്വസംസാരവിനിർ മുക്തവും നിത്യവുമായ ഊർജ്ജസാഗരത്തിലെ ഒരു കണികയാണ് താനെന്ന അനുഭൂതിയാണ് ഒരാളെ ബ്രാഹ്മണനാക്കുന്നത്. (അല്ലാതെ, ജനനമല്ല). അത്തരം ഒരു ബ്രഹ്മജ്ഞാനിക്ക് പുത്രകാമമോ, പുത്രന്മാർക്കുവേണ്ടിയുള്ള വിത്തസമ്പാ ദനേച്ഛയോ, വിത്തംകൊണ്ടു ചെയ്യാവുന്ന കർമ്മങ്ങളാൽ നേടാവുന്ന ലോക കാമമോ ഇല്ലാതാവുന്നു. അതിനാൽ അവർ ദാരസംഗ്രഹം (വിവാഹം) ചെയ്യുന്നില്ല.

ബ്രഹ്മവിദ്യ എന്ന വിത്തത്തിലുള്ള ഏഷണമാത്രമാണ് ബ്രഹ്മജ്ഞാനി യിൽ ബാക്കി നില്ക്കുന്നത്. ഈ വിധത്തിൽ ത്രിലോകങ്ങളെയും സന്യസി ക്കാനുള്ള ശക്തി (ബലം) അവർക്കു കൈവരുന്നു. അവർക്ക്, ഇന്നയിന്ന ഫലം കൈവരാനുള്ള കർമ്മങ്ങൾ യാതൊന്നും ചെയ്യാനായി ബാക്കിയില്ലാതാവുന്നു.

അപ്രകാരം അതിക്രാന്തരായ ബ്രാഹ്മണർ സർവ്വ കർമ്മങ്ങളും കർമ്മ സാധനങ്ങളും ദേവപിതൃമാനുഷ നിമിത്തങ്ങളായ യജ്ഞോപവീതം മുതലായ സർവ്വ കർമ്മങ്ങളും (നിവീതം മനുഷ്യാണാം = പൂണൂല് മനുഷ്യകർമ്മങ്ങൾക്കുള്ള താണ്.) ത്യജിക്കുന്നു. യാഗം, ശ്രാദ്ധം, ഉപവീതം എന്നിവയൊന്നും അവർക്കാ വശ്യമില്ല. (അതൊക്കെ സംസാരികൾക്കുള്ളതാണ്.) അവർ പരിവ്രാജകരായി പരമഹംസരായി, ഭിക്ഷുക്കളായി, സർവ്വാശ്രമങ്ങളുടെ ലക്ഷണങ്ങളും ത്യജിച്ചു ജീവിക്കുന്നു. ജീവനമാത്രസാധനമായിട്ടാണ് ഭിക്ഷ വാങ്ങുന്നത്. ജാബാലോപ നിഷത്തിൽ 'തസ്മാദലിംഗോ ധർമ്മജ്ഞോƒവ്യക്ത ലിംഗോƒ വ്യക്താചാരഃ' എന്നും 'അഥ പരിവ്രാങ് വിവർണ്ണവാസാ മുണ്ഡോƒപരിഗ്രഹഃ' എന്നും പറയുന്നു. കഠശ്രുതിയിൽ സ ശിഖാൻ കേശാന്നികൃത്യാൻ വിസൃജ്യയജ്ഞോപവീതം എന്നു കാണാം. പൂണൂലുപോലും ഉപേക്ഷിച്ച പരമഹംസനാണ് ബ്രാഹ്ണനെന്ന ശങ്കരന്റെ ഈ വാദമാണ് സമകാലീന ബ്രാഹ്മണരെ അന്ന് അസ്വസ്ഥരാക്കിയത്. പൂർവ്വ പക്ഷത്തിന്റെ വാദം: യജ്ഞോപവീതം ധരിച്ചവനേ വേദം പഠിക്കാവൂ, യാഗം ചെയ്യാവൂ എന്ന് സ്മൃതിയിലുണ്ട്. പരിവ്രാജകന് വേദാധ്യയനം വിഹിത മാണ്. വേദത്തെ സന്യസിച്ചവൻ ശൂദ്രത്വം പ്രാപിക്കും എന്നതുകൊണ്ട് വേദാധ്യ യനത്തെ സന്യസിക്കരുത്. ആപസ്തംബധർമ്മസൂത്ര ത്തിൽ "വേദസ്വാധ്യായം, വാക്കിനെ സന്യസിച്ചവർക്കു"ള്ളതാണ്. മനുസ്മൃ തിയിൽ വേദം സന്യസിക്കൽ, വേദനിന്ദ, കള്ളസ്സാക്ഷിപറയൽ, സുഹൃദ്വധം, വർജ്ജ്യമായ അന്നം ഭക്ഷിക്കൽ, എന്നിവ സുരാപാനത്തിനു തത്തുല്യമായ ദോഷങ്ങളാണ്. ഗുരുവിനെയും, വൃദ്ധ നെയും, അതിഥിയെയും പരിചരിക്കു മ്പോഴും, സ്വാദ്ധ്യായം, ഭോജനം, ആചമനം എന്നിവ ചെയ്യുമ്പോഴും വേദം പഠിക്കുമ്പോഴും യജ്ഞോപവീതം ധരിക്കണമെന്നും പറയുന്നു. ഭിക്ഷുവിന് ഗുരു പരിചര്യ, സ്വാദ്ധ്യായം, ഭോജനം, ആചമനം, വേദപഠ നം എന്നിവവേണമെന്നിരിക്കെ, യജ്ഞോപവീതധാരണം മാത്രം ത്യജിക്കേണ്ടതിൽ എന്തു യുക്തിയാണുള്ളത്? മൂന്നു വിധം ഐഷണകൾ ഉപേക്ഷിക്കുന്നത് സ്തുത്യർ ഹമാണ്. എന്നാൽ യജ്ഞോ പവീതം മുതലായ ലിംഗങ്ങൾ (ലക്ഷണങ്ങൾ) വർജ്ജിക്കണമെന്നത് ഒരു അന്ധവിശ്വാസത്തിന്റെ പരമ്പരമാത്രമാണ്.

സമാധാനം:—അല്ല. 'യജ്ഞോപവീതം വേദാംശ്ച സർവ്വം തദ് വർജ്ജയേ ദ്യുതി' എന്ന് കഠശ്രുതിയിലുണ്ട്. സർവ്വോപനിഷദലക്ഷ്യം ആത്മജ്ഞാനം



മാത്രമാണ്. ആത്മാവിനെക്കുറിച്ചു കേൾക്കുക, മനനം ചെയ്യുക, പ്രത്യക്ഷാനുഭവം നേടുക. ആ ആത്മാവാണ് സാക്ഷാദപരോക്ഷമായി സർവ്വാന്തര്യാമിയായി രിക്കുന്നതെന്ന് ബോദ്ധ്യപ്പെടുക. അത് അശന പിപാസാദി സംസാര ധർമ്മവർജ്ജി തമാണെന്നറിയുക. കർമ്മഫലങ്ങളിൽനിന്നും, ആ ഫലങ്ങൾ നേടാനുള്ള മാർഗ്ഗ ങ്ങളിൽനിന്നും വ്യത്യസ്തമായിരിക്കുന്ന ആ നിത്യമായ ആത്മജ്ഞാനത്തെയല്ലാതെ മറ്റൊന്നിനെയും ഉപാസിക്കേണ്ടതില്ല എന്നു ഗ്രഹിക്കുക. "അന്യോƒസാ വന്യോƒ ഹം." (അവൻ ഒന്ന്, ഞാൻ മറ്റൊന്ന്) എന്ന ഭേദഭാവനയാകുന്ന ദ്വൈതം ത്യജിക്കുക. ഭേദഭാവനയുള്ളവർ മൃത്യുവിൽനിന്നു മൃത്യുവിലേക്കു പോകുന്നു. ഇതാണ് ഉപനിഷദ്പഠനംകൊണ്ട് നാം ഗ്രഹിക്കേണ്ടത്. ഇപ്രകാരമുള്ള അദ്വൈതജ്ഞാ നവും, ഭേദഭാവനയാകുന്ന അവിദ്യയും ഒരേ ആളിൽത്തന്നെ ഇരിക്കുക സംഭവ്യ മല്ല. വെളിച്ചവും ഇരുട്ടുംപോലെ വിരുദ്ധഗുണങ്ങളാണവ. അതിനാൽ ആത്മജ്ഞാ നിയെ കർമ്മങ്ങളുടെയും ആചാരങ്ങളുടെയും തലത്തിൽ നിന്നുകൊണ്ട് വീക്ഷി ക്കരുത്.

ഫലസിദ്ധിക്കുള്ള മോഹവും അതിനുള്ള മാർഗ്ഗവും കർമ്മത്തിന്റെ തലത്തിലാണ്. യജ്ഞോപവീതധാരണവും അതു ധരിച്ചു ചെയ്യേണ്ട കർമ്മങ്ങളും ഫലസിദ്ധിക്കുള്ള മാർഗ്ഗങ്ങളാകയാൽ 'ഏഷണ'കൾ തന്നെയാണ്. അത് അവിദ്യ യാണ്. അതിനെ ത്യജിച്ചേ തീരൂ.

പൂർവ്വപക്ഷം: ഉപനിഷത്തിന്റെ ആത്മജ്ഞാനപരത്വംകൊണ്ട്, ഉപവീതം ത്യജിക്കുക എന്നത് ഒരു വിധിയല്ല, അത് ഏഷണാത്യാഗത്തിന്റെ സ്തുത്യാർത്ഥം പറയുന്നതാണ് എന്നും വരാമല്ലോ.

സമാധാനം: —അതല്ല. സമാനകർത്തൃകത്വംകൊണ്ട് മൂന്നും വിധിയാ ണെന്നും, ഒരാൾതന്നെ അനുഷ്ഠിക്കേണ്ടതാണെന്നും കരുതണം. സോമം പിഴി യുക, ആഹൂതി ചെയ്യുക, ബാക്കി കുടിക്കുക—ഇതു മൂന്നും ഒരേ ആൾതന്നെ അനുഷ്ഠിക്കണമെന്ന വിധിപോലെ, ആത്മജ്ഞാനം, ഏഷണാത്യാഗം, ഭിക്ഷാ ചര്യം ഇവ മൂന്നും ഒരേ ആൾക്കുള്ള വിധി തന്നെയാണ്.

പൂർവ്വപക്ഷം: 'വ്യുത്ഥായ ഭിക്ഷാചര്യം ചരന്തി' എന്ന പാരിവ്രാജ്യാ ശ്രമ ത്തിൽപോലും യജ്ഞോപവീതാദി സാധനങ്ങൾ വിഹിതങ്ങളാണ്. പല സന്യാ സികളും ലിംഗം(ലക്ഷണങ്ങൾ) ധരിക്കുന്നുണ്ട്. അങ്ങനെ ചെയ്യാമെന്ന ശ്രുതി യുമുണ്ട്; സ്മൃതിയുമുണ്ട്. അതിനാൽ ഇവയൊഴികെയുള്ള മറ്റ് ഏഷണാദികളെ സന്യസിക്കുക എന്നർത്ഥം എടുത്താൽ പോരേ?

സമാധാനം: പോര, രണ്ടുതരം പരിവ്രാജകന്മാരുണ്ട്. ഏഷണാത്യാഗം സന്യാസത്തിന്റെ പരീക്ഷയാണ്. ആ പരീക്ഷണത്തിൽ വിജയിച്ചാലേ സന്യാ സലക്ഷണം ആവുകയുള്ളു. ആത്മജ്ഞാനവും ഏഷണാത്യാഗവും ഒരാളിൽ ത്തന്നെ കാണപ്പെടുന്നു. അത് ആത്മജ്ഞാനത്തിന്റെ തന്നെ ഒരു ഭാഗമാണ്. ഏഷണകൾ അവിദ്യയാണ്. അവ ഉണ്ടായാൽ ആത്മജ്ഞാനം സാദ്ധ്യമല്ല. നാല് ആശ്രമങ്ങളിൽ ഒന്നായ പരിവ്രാജകവൃത്തി എന്ന സന്യാസം ഇതിൽനിന്നു വ്യത്യ സ്തമാണ്. അത് ബ്രഹ്മലോകപ്രാപ്തി എന്ന ഫലസാധനത്തിനായി അനുഷ്ഠിക്കുന്ന ഒരു മാർഗ്ഗം മാത്രമാണ്. ആ സന്യാസത്തിൽ യജ്ഞോപവീതധാരണവും, മറ്റു ലക്ഷണങ്ങൾ (ലിംഗങ്ങൾ) ധരിക്കലും ഒക്കെ ആവാം. അത്തരം സന്യാസത്തെ

ഉപനിഷദ്പ്രോക്തമായ ആത്മജ്ഞാനവുമായി തെറ്റിദ്ധരിക്കരുത്. ആശകൾ കൂടാതെ, യാതൊരു കർമ്മവും ആരംഭിക്കാതെ, നമസ്കാരമോ സ്തുതിയോ നിന്ദയോ ശ്രദ്ധിക്കാതെ, അക്ഷീണനായി, കർമ്മക്ഷയം വന്നവനായിരിക്കുന്ന ദേവന്മാരെ (ഭൂദേവന്മാർ) മാത്രമാണ് ബ്രാഹ്മണരെന്ന് ഞങ്ങൾ (അദ്വൈതികൾ) വിളിക്കുന്നത്. വിദ്വാൻ ലിംഗവിവർജ്ജിതനാണ്. ധർമ്മജ്ഞൻ അലിംഗനാണ്. അതിനാൽ പരമഹംസപരിവ്രാജകനായി സർവ്വ ലിംഗങ്ങളും സർവ്വ കർമ്മങ്ങളും പരിത്യജിച്ച ഭിക്ഷുവാണ് യഥാർത്ഥ ബ്രാഹ്മണൻ. പണ്ഡിതനെന്ന വാക്കിന് ഗീതാഭാഷ്യത്തിൽ (11-11) ശങ്കരൻ പറയുന്നു "പണ്ഡാ ആത്മവിഷയാ ബുദ്ധിഃ യേഷാംതേഹി പണ്ഡിതാഃ" ആത്മവിഷയത്തിൽ ബുദ്ധിയെ ഉറപ്പിച്ചവർ മാത്രമാണ് പണ്ഡിതന്മാർ. അതിനാലാണ് ഇവിടെ ബ്രാഹ്മണരെ പണ്ഡിതരെന്നു പറഞ്ഞത്. ആത്മജ്ഞാനമാണ് പണ്ഡിതന് വസ്തുക്കളിലുള്ള കാമത്തെ ത്യജിക്കാനുള്ള ബലം നല്കുന്നത്. 'ആത്മനാവിന്ദതേ വീര്യം' എന്ന് കേനോപനിഷത്ത് പറയുന്നു. 'നായമാത്മാബലഹീനേന ലഭ്യഃ' എന്ന് മുണ്ഡകോപനിഷത്തിലുണ്ട്. ഇപ്രകാരം ആത്മബലവും, പാണ്ഡിത്യവും നേടിയ ഒരാൾ എപ്പോഴും മനനശീലനായി മുനിയായി യോഗിയായിത്തീരുന്നു. ബ്രാഹ്മണന്ന് അതല്ലാതെ ഒരു കർത്തവ്യവുമില്ല. ഒരു വിധിയുമില്ല.

അനാത്മപ്രത്യയങ്ങളെ തിരസ്കരിച്ച ആത്മജ്ഞാനി തന്റെ ആത്മബലവും പാണ്ഡിത്യവുംകൊണ്ടു നേടുന്ന ഫലമാണ് മൗനം എന്ന് ശാങ്കരഭാഷ്യം പറയുന്നു. സർവ്വം ബ്രഹ്മമയമെന്ന അനുഭൂതിയാണ് കൃതകൃത്യനായ ബ്രാഹ്മണന്റെ ലക്ഷണം. അതല്ലാതെ ഒരു ലക്ഷണം അയാൾക്കാവശ്യമില്ല. അതുകൊണ്ടാണ് അയാൾ എന്ത് എങ്ങനെ ആചരിച്ചാലും അത് ബ്രഹ്മമയമാണെന്നു പറഞ്ഞത്. ഈ ബ്രാഹ്മണ്യാവസ്ഥയല്ലാതെ മറ്റൊന്നും ശാശ്വതമല്ല എന്ന് ശങ്കരൻ അടിവരയിട്ടുറപ്പിക്കുന്നു. ഇത് ഭഗവദ്ഗീതയിലെ 'ബ്രാഹ്മീസ്ഥിതി' തന്നെയാണ്.

## ബ്രാഹ്മണം 6 ഗാർഗ്ഗീബ്രാഹ്മണം

സാക്ഷാത് അപരോക്ഷമായ ബ്രഹ്മം സർവ്വാന്തര്യാമിയായ ആത്മാവു തന്നെ എന്ന് നിർണ്ണയിച്ചു. ആ സർവ്വാന്തര്യാമിയുടെ സ്വരൂപപ്രാപ്തിയാണ് ഇനി പറയുന്നത്. പൃഥ്വി മുതൽ ആകാശംവരെയുള്ള പഞ്ചഭൂതങ്ങളുടെ അന്തർബഹിർഭാവമായി അത് വ്യവസ്ഥിതമായിരിക്കുന്നു. ഓരോരോ ഭൂതങ്ങളെ നിരാകരിച്ചു നിരാകരിച്ച് ആ സർവ്വാന്തര്യാമിയെ സാധകന് സാക്ഷാത്കരിക്കാം.

1. **അഥ ഹൈനം ഗാർഗ്ഗീ വാചക് നവീ പപ്രച്ഛ; യാജ്ഞ
വല്ക്യേതി ഹോവാച, യദിദം സർവ്വമപ്സോതം ച പ്രോതം ച,
കസ്മിന്നു ഖല്വാപ ഓതാശ്ച പ്രോതാശ്ചേതി; വാ യൗ ഗാർഗ്ഗീതി;
കസ്മിന്നു ഖലു വായുരോതശ്ച പ്രോതശ്ചേതി; അന്തരിക്ഷ
ലോകേഷു ഗാർഗ്ഗീതി; കസ്മിന്നു ഖല്വന്തരിക്ഷലോകാ ഓതാശ്ച
പ്രോതാശ്ചേതി; ഗന്ധർവ്വലോകേഷു ഗർഗ്ഗീതി; കസ്മിന്നു
ഖലു ഗന്ധർവ്വലോകാ ഓതാശ്ച പ്രോതാശ്ചേതി.
ആദിത്യലോകേഷു ഗാർഗ്ഗീതി; കസ്മിന്നു ഖല്വാദിത്യലോകാ**



**ഓതാശ്ച പ്രോതാശ്ചേതി; ചന്ദ്രലോകേഷു ഗാർഗ്ഗീതി; കസ്മിന്നു
ഖലു ചന്ദ്രലോകാ ഓതാശ്ച പ്രോതാശ്ചേതി; നക്ഷത്രലോകേഷു
ഗാർഗ്ഗീതി; കസ്മിന്നു ഖലു നക്ഷത്രലോകാ ഓതാശ്ച പ്രോതാ
ശ്ചേതി; ദേവലോകേഷു ഗാർഗ്ഗീതി; കസ്മിന്നു ഖലു ദേവലോകാ
ഓതാശ്ച പ്രോതാശ്ചേതി; ഇന്ദ്രലോകേഷു ഗാർഗ്ഗീതി.
കസ്മിന്നു ഖല്വിന്ദ്രലോകാ ഓതാശ്ച പ്രോ
താശ്ചേതി; പ്രജാപതി ലോകേഷു ഗാർഗ്ഗീതി; കസ്മിന്നു
ഖല്വിപ്രജാപതി ലോകാ ഓതാശ്ച പ്രോതാശ്ചേതി;
ബ്രഹ്മലോകേഷു ഗാർഗ്ഗീതി; കസ്മിന്നു ഖലു ബ്രഹ്മലോകാ
ഓതാശ്ച പ്രോതാശ്ചേതി; സ ഹോവാച ഗാർഗ്ഗീ മാതി
പ്രാക്ഷീ; മാതേ മൂർദ്ധാ വ്യപപ്തത, അനതിപ്രശ്ന്യാം
വൈ ദേവതാ മതിപൃച്ഛസി ഗാർഗ്ഗീ, മാതി പ്രാക്ഷീരിതി.
തതോഹ ഗാർഗ്ഗീ വാചക് ന വ്യുപരരാമ.
ഇതി ഷഷ്ഠം ബ്രാഹ്മണം.**

വാചക്നു പുത്രിയായ ഗാർഗ്ഗി ചോദിച്ചു:

"യാജ്ഞവല്ക്യാ, ഇക്കാണുന്ന സർവ്വവും ആപസ്സിനാൽ ഓതപ്രോതമായിരിക്കുന്നു. ആപസ്സ് എന്തിനാൽ ഓതപ്രോതമായിരിക്കുന്നു?"

"ഗാർഗ്ഗീ, വായുവിനാൽ."

"വായു എന്തിനാൽ ഓതപ്രോതമായിരിക്കുന്നു?"

"അന്തരീക്ഷലോകത്താൽ."

"അന്തരീക്ഷം ഏതിനാൽ ഓതപ്രോതമായിരിക്കുന്നു?"

"ഗാന്ധർവ്വലോകത്താൽ."

"ഗാന്ധർവ്വലോകം എന്തിനാൽ ഓതപ്രോതമായിരിക്കുന്നു?"

"ആദിത്യലോകത്താൽ."

"ആദിത്യലോകം എന്തിനാൽ ഓതപ്രോതമായിരിക്കുന്നു?"

"ചന്ദ്രലോകത്താൽ."

"ചന്ദ്രലോകം എന്തിനാൽ ഓതപ്രോതമായിരിക്കുന്നു?"

"നക്ഷത്രലോകത്താൽ."

"നക്ഷത്രലോകം എന്തിനാൽ ഓതപ്രോതമായിരിക്കുന്നു?"

"ദേവലോകത്താൽ."

"ദേവലോകം എന്തിനാൽ ഓതപ്രോതമായിരിക്കുന്നു?"

"ഇന്ദ്രലോകത്താൽ."

"ഇന്ദ്രലോകം എന്തിനാൽ ഓതപ്രോതമായിരിക്കുന്നു?"

"പ്രജാപതിലോകത്താൽ."

"പ്രജാപതിലോകം എന്തിനാൽ ഓതപ്രോതമായിരിക്കുന്നു?"

"ബ്രഹ്മലോകത്താൽ."

"ബ്രഹ്മലോകം എന്തിനാൽ ഓതപ്രോതമായിരിക്കുന്നു?"

"ഗാർഗ്ഗീ, മതി, ഇനി ചോദ്യം ചോദിക്കരുത്. ഇനി ചോദിച്ചാൽ മൂർദ്ധാവ് വിപതിക്കും. അത് തർക്കംകൊണ്ട് (അനതിപ്രശ്നം)ഗ്രഹിക്കാവതല്ല. നീ അതി

പ്രശ്നം ചെയ്യുന്നു. ഇനിയങ്ങോട്ടു ചോദിക്കരുത്. അപ്പോൾ വാചക്നുപുത്രിയായ ഗാർഗ്ഗി നിശ്ശബ്ദയായി.

പാർത്ഥിവവും ധാതുജാതവുമായ സർവ്വവും അകത്തും പുറത്തും ആപസ്സിനാൽ ഓതപ്രോതമായിരിക്കുന്നു. ഒരു വസ്ത്രത്തിൽ ദീർഘപടതന്തുവും തിര്യക്തന്തുവുംപോലെ പരസ്പരം ചേർന്നിരിക്കുന്നു. അതിനാലാണ് അവ പര




സ്പരം ചേർന്ന് ഇരിക്കുന്നത്. അല്ലെങ്കിൽ അരിപ്പൊടിപോലെ ധാതുക്കൾ ചിതറിപ്പോയേനെ. കാര്യം കാരണത്താൽ വ്യാപ്തമായിരിക്കുന്നു. പരിച്ഛിന്നമായ സ്ഥൂലം, അപരിച്ഛിന്നമായ സൂക്ഷ്മത്താൽ വ്യാപ്തമായിരിക്കുന്നു. ഇപ്രകാരം ആപസ്സും അതിനെക്കാൾ സൂക്ഷ്മമായ കാരണത്താൽ ഓതപ്രോതമായിരിക്കുന്നു. ഈ നിലയിൽ ഉത്തരോത്തരം സൂക്ഷ്മമായ ഒന്നിൽ എത്തുമ്പോൾ ആ






സർവ്വാന്തര്യാമി അകത്ത് അതിസൂക്ഷ്മമായും പുറത്ത് സർവ്വവ്യാപിയായും ഇരിക്കുന്നത് അറിയാം. പഞ്ചഭൂതങ്ങൾ സത്യമാണ്. ആത്മൻ ആ സത്യത്തിന്റെ സത്യമാണ്. ഒരു ത്രിമാന ചിത്രമായല്ലാതെ യാജ്ഞവല്ക്യന്റെ ഉത്തരങ്ങളെ സങ്കല്പിക്കാനാവില്ല; ഈ ത്രിമാനചിത്രത്തിൽ കാലമെന്ന ചതുർമ്മാനവുംകൂടി പെടുത്താം. ഇത് ഒരു തരം 'ജെസ്റ്റാൾട്ട്' ചിത്രമാണ്.

| | | |
|---|---|---|
| പൃഥ്വി, ആപസ്സ് | = | സ്ഥാവര, ഭൗതിക ലോകം. |
| വായു | = | ചലന, പ്രാണിലോകം. |
| അന്തരീക്ഷം | = | പഞ്ചഭൂതസമന്വയലോകം (തന്മാത്രകൾ) |
| ഗന്ധർവ്വം | = | നാദതരംഗലോകം. |
| ആദിത്യം | = | പ്രകാശരശ്മി, വർണ്ണം. |
| ചന്ദ്രം | = | മനസ്സ് (മനോലോകം) |
| നക്ഷത്രം | = | ബുദ്ധിലോകം. |
| ദേവലോകം | = | നാഹങ്കാരം (പ്രകാശലോകം) |
| ഇന്ദ്രലോകം | = | സംവേദനം. (മഹത്തത്ത്വം) |
| പ്രജാപതി | = | വിരാട് (കാമലോകം) തമോദ്വാരം |
| ബ്രഹ്മം | = | അതീതം (തമസാത്പരം) |

(ബ്രഹ്മവാദി-അതീതവാദി അഥവാ അതിവാദിയാണ്. അതിപ്രശ്നം ചെയ്യുന്നവനാണ്).

വാചക്നുപുത്രിയായ ഗാർഗ്ഗി ഗാർഗ്ഗ്യമഹർഷിയുടെ പരമ്പരയിൽപെട്ടവളാകയാൽ ജ്യോതിശ്ശാസ്ത്രപരമായി അവളുടെ അറിവിനെക്കൂടി കണക്കിലെടുക്കണം.




**ഭൂ കേന്ദ്രവും ആദിത്യമണ്ഡലം പരിധിയുമായി ഒരു സിസ്റ്റവും, ആദിത്യ ചന്ദ്രലോകങ്ങൾ കേന്ദ്രമായി ബ്രഹ്മം പരിധിയുമായി മറ്റൊരു സിസ്റ്റവും ഉള്ള**

ഒരു മണ്ഡലം. അതിൽ ഊർജ്ജം അങ്ങോട്ടും ഇങ്ങോട്ടും പ്രവഹിക്കുന്ന രീതി ഇവയെ ഒരു എട്ടിന്റെ ആകൃതിയിൽ വരച്ചു കാണിക്കാം. ബ്രഹ്മം പരിധിയിലും കേന്ദ്രത്തിലും അരങ്ങളിലും നിറഞ്ഞു നില്ക്കുന്ന ഒരു ധർമ്മരഥചകം. ഛാന്ദോഗ്യ ഉപനിഷത്തിൽ നാരദന് ഉപദേശം നല്കുന്ന സനത്കുമാരനും ജെസ്റ്റാൾട്ട് രീതിയിൽ ബാഹ്യാന്തരമണ്ഡലങ്ങളുടെ ഈ സമവായം സാധിക്കുന്നുണ്ട്.

പുരാണങ്ങളിൽ സനത്കുമാരന് ബ്രഹ്മാവ് ഉപദേശിച്ച ഉപാസന (ദ്വാദശപത്രകയോഗം) ആണ് ഈ ജെസ്റ്റാൾട്ട് രീതി. അറിയാതെത്തന്നെ, ഞാനും ഈ ഉപാസനാരീതി ഉപയോഗിച്ചുവരുന്നതായി ഈയിടെ മാത്രമാണ് എനിക്കു മനസ്സിലായത്. (ഈവർഷം പുരാണിക് എൻസൈക്ലോപീഡിയയിൽ വായിച്ചപ്പോൾ) വർഷങ്ങളായി ഞാൻ സ്വമേയാ സ്വീകരിച്ച ദ്വാദശാക്ഷരീ മന്ത്രോപാസന ബ്രഹ്മാവിന്റെ മാനസപുത്രനായ സനത്കുമാരഋഷിയുടേതാണ്. ഗാർഗ്ഗിയുടെ പന്ത്രണ്ടു മണ്ഡലങ്ങളോടുകൂടിയ ഈ ഉപാസനാക്രമം ഏതാണ്ട് അതിനുതുല്യമാണ്. ഏഴാമത്തേത് ഒന്നാം പത്രവും, ഒന്നാമത്തേത് ഏഴാംപത്രവുമായി മാറുന്ന അതേ figure of eight ശൈലിയിലെ ജെസ്റ്റാൾട്ട്കൊണ്ട് വിഷ്ണുസ്വരൂപം ഉപാസിക്കാവുന്നതാണ്.

| | | | | |
|---|---|---|---|---|
| 1. | ഓം | കാർത്തികം. | ശിരസ്സ്. | ഏഴാം പത്രം |
| 2. | ന | മാർഗ്ഗശീർഷം | മുഖം. | ഏട്ടാം പത്രം |
| 3. | മോ | പൗഷം | കൈകൾ | ഒൻപതാംപത്രം |
| 4. | ഭ | മാഘം | കണ്ണുകൾ | പത്താംപത്രം |
| 5. | ഗ | ഫാൽഗുനം. | ഹൃദയം | പതിനൊന്നാംപത്രം |
| 6. | വ | ചൈത്രം | കവചം | പന്ത്രണ്ടാം പത്രം. |
| 7. | തേ | വൈശാഖം | മനസ്സ് (ചന്ദ്രലോകം) | ഒന്നാംപത്രം. |
| 8. | വാ | ജ്യേഷ്ഠം | നാഭി | രണ്ടാം പത്രം |
| 9. | സു | ആഷാഢം | ജഘനം | മൂന്നാംപത്രം |
| 10. | ദേ | ശ്രാവണം. | കാലുകൾ | നാലാംപത്രം. |
| 11. | വാ | പ്രോഷ്ഠപദം | കാൽമുട്ട് | അഞ്ചാംപത്രം. |
| 12. | യ: | ആശ്വിനം | പാദം. | ആറാംപത്രം. |

പൃഥ്വി, ആപസ്സ്, വായു, എന്നീ മണ്ഡലങ്ങൾക്കപ്പുറത്ത് പഞ്ചഭൂതങ്ങളുടെ സംഹതരൂപമായ (തേജസ്സും ആകാശവും കൂടിക്കലർന്ന) അന്തരിക്ഷലോകമുണ്ട്. അതിനു ചുറ്റുമുള്ള മണ്ഡലത്തിലാണ് നാദതരംഗങ്ങൾ അതിസൂക്ഷ്മമായി പ്രസരിക്കുന്ന ഗന്ധർവ്വലോകം. അതിനു ചുറ്റും പ്രകാശനാദകണതരംഗങ്ങളുള്ള സൂര്യമണ്ഡലം. പൃഥ്വിയിൽനിന്ന് നഷ്ടപ്പെടുന്ന ഊർജ്ജം ക്രമാനുഗതമായി ഈ ഉപരിമണ്ഡലങ്ങളിലേക്ക് ഉത്ക്രമിക്കുന്നു.

ഭൂമി, അതിന്റെ ഉപഗ്രഹമായ ചന്ദ്രൻ, മറ്റു സൗരയൂഥഗ്രഹങ്ങൾ, അവയ്ക്കുനടുവിൽ സൂര്യൻ—ഇപ്രകാരമുള്ള സൗരമണ്ഡലത്തെ മുഴുവനായിട്ട് കേന്ദ്രബിന്ദുവായി സങ്കല്പിക്കുക. ആ സൗരചന്ദ്രമണ്ഡലങ്ങൾക്ക് നക്ഷത്രലോകം, ദേവലോകം (പ്രകാശലോകം), ഇന്ദ്രലോകം (സംവേദനങ്ങളുടെ ലോകം), പ്രജാപതിലോകം (സർവ്വത്തെയും സ്രവിപ്പിക്കുന്ന സൃഷ്ടിയുടെ തമോലോകങ്ങൾ), ബ്രഹ്മലോകം (തമസാൽ പരമായ ചൈതന്യലോകം)—ഇങ്ങനെയുള്ള മണ്ഡലങ്ങളിൽനിന്നാണ് അതിസൂക്ഷ്മവും വ്യാപനശീലവുമായ ഊർജ്ജം ലഭിക്കുന്നത്. ബ്രഹ്മം ഒരേസമയം കേന്ദ്രവും പരിധിയും ആണ്. അതുപോലെയാണ് സൂര്യൻ ഒരേസമയം സൗരയൂഥകേന്ദ്രവും, ഭൂകേന്ദ്രവ്യവസ്ഥയുടെ പരിധിയും ആയിരിക്കുന്നത്. ഇറങ്ങിവരുന്ന ഊർജ്ജത്തിന്റെ കേന്ദ്രമാണ് സൂര്യൻ (അവരോഹണം). ഉത്ക്രാന്തി ചെയ്യുന്ന (ആരോഹണം) ഊർജ്ജകേന്ദ്രമാണ് ഭൂമി. ഈ പരസ്പര കേന്ദ്രപരിധി വ്യവസ്ഥിതി അറിയാതെയാണ് പാശ്ചാത്യർ ഇന്ത്യക്കാരുടെ ഭൂകേന്ദ്രവ്യവസ്ഥിതിയെ പഴിച്ചത്.



അതിവാദം, അതിപ്രശ്നം എന്നിവയെക്കുറിച്ച് സനത്കുമാരൻ നാരദനോട് ഛാന്ദോഗ്യ ഉപനിഷത്തിൽ പറയുന്നുണ്ട്. ആരുടെ പ്രാണൻ സർവ്വാന്തര്യാമിയായ ബ്രഹ്മവുമായി തന്മയീഭാവം പ്രാപിക്കുന്നുവോ അയാൾ എല്ലാത്തിനും അതീതമായ ഒന്നിനെക്കുറിച്ചു സംവദിക്കുന്ന ശീലത്തോടുകൂടിയവനായിത്തീരും. അപ്രകാരമുള്ള, വാക്സാമർത്ഥ്യവും ദർശനക്ഷമതയും സ്വാനുഭൂതിയുമുള്ള വ്യക്തിയാണ് അതിവാദി. ഇവിടെ ഗാർഗ്ഗിയോട് നീ അതിവാദിയാണെന്ന് യാജ്ഞവല്ക്യൻ അംഗീകരിക്കുകയാണ് ചെയ്യുന്നത്. അതീതത്തിനും അതീതത്തെക്കുറിച്ചു പറയാൻ സാദ്ധ്യമല്ല എന്നദ്ദേഹം ഓർമ്മിപ്പിക്കുന്നു. ആ ഉത്തരം കൊണ്ട് ഗാർഗ്ഗി തൃപ്തയായി.

## ബ്രാഹ്മണം 7 അന്തര്യാമീബ്രാഹ്മണം

അഥ ഹൈനമുദ്ദാലക ആരുണിഃ പപ്രച്ഛ;
യാജ്ഞവല്ക്യേതി ഹോവാച, മദ്രേഷ്വവസാമ
പതഞ്ജലസ്യകാപ്യസ്യ ഗൃഹേഷു യജ്ഞമധീയാനാഃ
തസ്യാ സീദ് ഭാര്യാ ഗന്ധർവ്വ ഗൃഹീതാ, തമപൃച്ഛാമ
കോ$f$ സീതി; സോ$f$ ബ്രവീത് കബന്ധ അഥർവ്വണ
ഇതി; സോ$f$ ബ്രവീത് പതഞ്ജലം കാപ്യം യാജ്ഞികാംശ്ച,
വേത്ഥ്യനുത്വം കാപ്യതത്സൂത്രം യേനാ യം ച ലോകഃ
പരശ്ച ലോകഃ സർവ്വാണി ച ഭൂതാനി സംദൃബ്ധാനി ഭവന്തീതി;
സോ$f$ ബ്രവീത് പതഞ്ജലഃ കാപ്യഃ നാഹം തദ് ഭഗവൻവേദേതി,
സോത ബ്രവീത് പതഞ്ജലം കാപ്യം യാജ്ഞികാംശ്ച,
വേത്യനുത്വം കാപ്യ തമന്തര്യാമിണം യ ഇമം ച ലോകം പരം ച
ലോകം സർവ്വാണി ച ഭൂതാനി യോ $f$ന്തരോയമയതീതി;
സോ$f$ ബ്രവീത് പതഞ്ജലഃ കാപ്യഃ നാഹം തം ഭഗവൻ
വേദേതി; സോ $f$ബ്രവീത് പതഞ്ജലം കാപ്യം യാജ്ഞി
കാംശ്ച, യോ വൈ തത്കാപ്യ സൂത്രം വിദ്യാത്തം
ചാന്തര്യാമിണമിതി സ ബ്രഹ്മവിത്, സ ലോകവിത്, സ
ദേവവിത്, സ വേദവിത്, സ ഭൂതവിത്, സ ആത്മവിത്,
സ സർവ്വവിദിതി; തേഭ്യോ$f$ ബ്രവീത്ഃ തദഹം വേദ;

തച്ചേത്വം യാജ്ഞവല്ക്യസൂത്ര മവിദ്വാംസ്ഥം ചാന്തര്യാമി
ണം ബ്രഹ്മഗ വീരുദജസേ, മൂർദ്ധാ തേ വിപതിഷ്യതീതി;
വേദവാ അഹം ഗൗതമ തത്സൂത്രം തം ചാന്തര്യാമിണ
മിതി; യോ വാ ഇദം കശ്ചിദബ്രൂയാദ്വേദ വേദേതി,
യഥാ വേത്ഥ്യ തഥാബ്രൂഹീതി.

അരുണപുത്രനായ ഉദ്ദാലകൻ ചോദിച്ചു: "യാജ്ഞവല്ക്യാ, മദ്രദേശത്ത് കപി ഗോത്രത്തിലെ പതഞ്ജലിയുടെ ഗൃഹത്തിൽ ഞാൻ യജ്ഞം പഠിച്ചുകൊണ്ട് താമസിച്ചിരുന്നു. ഗന്ധർവ്വനാൽ ഗ്രഹിക്കപ്പെട്ട അദ്ദേഹത്തിൻെറ പത്നിയോട് ഞങ്ങൾ ചോദിച്ചു: "നീ ആരാണ്"

"ഞാൻ അഥർവ്വപുത്രനായ കബന്ധനാണ്."

ആ ഗന്ധർവ്വൻ കാപ്യനോടും മറ്റു യാജ്ഞികരോടും ചോദിച്ചു: "ഏതൊരു സൂത്രത്താൽ ഈ ലോകവും പരലോകവും സർവ്വഭൂതങ്ങളും ഒന്നിച്ചു കോർക്കപ്പെട്ടിരിക്കുന്നുവോ, ആ സൂത്രത്തെ നിങ്ങൾക്കറിയുമോ?"

പതഞ്ജല കാപ്യൻ പറഞ്ഞു: 'ഭഗവാൻ, ഞാൻ അതിനെ അറിയുന്നില്ല.'

"കാപ്യാ, ഏതൊരു അന്തര്യാമിയാൽ ഈ ലോകവും പരലോകവും സർവ്വ ഭൂതങ്ങളും യമിക്കപ്പെടുന്നുവോ (നിയന്ത്രിക്കുക) ആ അന്തര്യാമിയെ നിങ്ങൾക്കറിയാമോ?"

"ഭഗവാൻ, ഞാൻ അറിയുന്നില്ല."

"ഏതൊരാൾ ആ സൂത്രത്തെയും ആ അന്തര്യാമിയെയും അറിയുന്നുവോ, അയാൾ ബ്രഹ്മവിത്തും ലോകവിത്തും, ദേവവിത്തും, വേദവിത്തും, ഭൂതവിത്തും, ആത്മവിത്തും, സർവ്വവിത്തും ആയിത്തീരുന്നു." പിന്നീട് അതിനെ പറഞ്ഞുതന്നു. എനിക്ക് അതിനെ അറിയാം, യാജ്ഞവല്ക്യാ, താങ്കൾക്ക് ആ സൂത്രത്തെയും അന്തര്യാമിയെയും അറിയാമെങ്കിൽ മാത്രം ഈ ബ്രഹ്മഗവികളെ കൊണ്ടുപോവുക. അറിയില്ലെങ്കിൽ മൂർദ്ധാവു വിപതിക്കും." യാജ്ഞവല്ക്യൻ പറഞ്ഞു: "ഗൗതമാ, എനിക്ക് ആ സൂത്രത്തെയും അന്തര്യാമിയെയും അറിയാം."

"അറിയാം എന്ന് ആർക്കും പറയാം. എപ്രകാരം താങ്കൾക്കറിയുമോ അപ്രകാരം പറഞ്ഞുതരിക."

ബ്രഹ്മലോകത്തിൻെറ അന്തര്യാമിയായിരിക്കുന്നതെന്താണ്? ബ്രഹ്മലോകത്തിൽ മുഴുവൻ സർവ്വാന്തര്യാമിയായി വ്യാപിച്ചിരിക്കുന്ന 'സൂത്രം' എന്താണ്?

'ബ്രഹ്മഗാ വിരുദജസേ' എന്നതിന് വാച്യാർത്ഥം ബ്രഹ്മജ്ഞനുവേണ്ടി നിശ്ചയിക്കപ്പെട്ട സമ്മാനമായ പശുക്കളെ കൊണ്ടുപോവുക എന്നാണ്. എന്നാൽ വ്യംഗ്യാർത്ഥം ബ്രഹ്മവിത്തുക്കളുടെ സ്വാത്മഭൂതമായ പ്രകാശരശ്മികളെ ഉയർത്തുക അഥവാ സ്വപ്രതിഭാപ്രകാശം ചൊരിയുക എന്നാണ്. സ്വാനുഭൂതി രഹിതമായ പാണ്ഡിത്യപ്രകടനം മാത്രമാണെങ്കിൽ, വെറുതെ മണ്ട ഉടയ്ക്കുക മാത്രമാണ് ഫലം.

**2. സ ഹോവാച, വായുർവൈ ഗൗതമ തത്സൂത്രം; വായു നാ
വൈ ഗൗതമ സൂത്രേണായം ച ലോകഃ പരശ്ചലോകഃ സർവ്വാണി
ച ഭൂതാനി സംദൃബ്ധാനി ഭവന്തി; തസ്മാ ദ്വൈ ഗൗതമ**



പുരുഷം പ്രേതമാഹുർവ്യസ്ത്രം സിഷതാസ്യാംഗാനീതി;
വായുനാഹി ഗൗതമസൂത്രേണ സംദൃബ്ധാനി ഭവന്തീതി.
ഏവമേവൈ തദ്യാജ്ഞവല്ക്യ, അന്തര്യാമിണം ബ്രൂഹീതി.

"ഗൗതമാ, വായുവാണ് ആ സൂത്രം. വായുവിനാൽ, ആ സൂത്രത്താൽ ഈ ലോകവും പരലോകവും സർവ്വ ഭൂതങ്ങളും ഒന്നായി കോർക്കപ്പെട്ടിരിക്കുന്നു. അതിനാൽ പ്രേതപുരുഷൻെറ അംഗങ്ങൾ വ്യസ്ത്രം സിഷതങ്ങളാണ് എന്നു പറയുന്നു. (അഴിച്ചു വിട്ടത്.) സൂത്രമായ വായുവാലാണ് അംഗങ്ങൾ കൂട്ടിച്ചേർത്തിരിക്കുന്നത്."

"യാജ്ഞവല്ക്യാ, അങ്ങുപറഞ്ഞത് ശരിയാണ്. ഇനി അന്തര്യാമിയെക്കുറിച്ചുപറയുക."




ബ്രഹ്മലോകം മുഴുവൻ ഓതപ്രോതമായി, പൃഥിയിലും ആപസ്സിലും, സൂര്യമണ്ഡലത്തിലും, മറ്റു മണ്ഡലങ്ങളിലുമെല്ലാം വ്യാപിച്ചുകൊണ്ട് സൂക്ഷ്മമായ വായുതന്മാത്രകൾ വ്യാപിച്ചു കിടക്കുന്നു. അതിസൂക്ഷ്മമായി ആകാശംപോലെ പൃഥിവ്യാദികളെ വിഷ്ടംഭകം ചെയ്യുന്ന (താങ്ങി നിർത്തുന്ന)ത് വായു തന്മാത്രകളാണ്. വായുതന്മാത്രകളിൽനിന്നാണ് സപ്തദശവിധമായ (17) ലക്ഷണങ്ങളോടും, കർമ്മവാസനാസമവായത്തോടും കൂടിയ സമഷ്ടിവ്യഷ്ട്യാത്മകമായ പ്രാണികളുടെ സൂക്ഷ്മശരീരം ഉണ്ടായത്. ആ വായുവിൻെറ ബാഹ്യതലത്തിൽ സമുദ്രത്തിൽ അലകളെന്നപോലെ 49 മരുത്തുക്കളുടെ ഗണമുണ്ട്. ഈ വായുവാണ് ഇഹപരലോകങ്ങളെയും സർവ്വഭൂതങ്ങളെയും കൂട്ടിയിണക്കി ഒന്നായി കോർക്കുന്ന സൂത്രാത്മാവ്.

ഒരു നൂലിൽ കോർത്ത മണികൾ നൂൽപൊട്ടിയാൽ ചിതറിത്തെറിക്കുന്നു. അതുപോലെ ഒരാൾ മരിക്കുമ്പോൾ അയാളുടെ സൂത്രാത്മാവായ വായു (ആവി) പോകുന്നതിനാൽ അംഗസംഘാതങ്ങളും പഞ്ചഭൂതാത്മകമായ ശരീരവും, അവയെ താങ്ങി നിർത്താനുള്ള സൂത്രാഭാവത്താൽ സൂക്ഷ്മമായി പൊടിഞ്ഞു പൊടിഞ്ഞ് ദ്രവിച്ച് ചിതറിപ്പോകുന്നു.

**3. യ പൃഥിവ്യാം തിഷ്ഠൻ, പൃഥിവ്യാ അന്തരഃ യം പൃഥിവീ ന
വേദാ യസ്യ പൃഥിവീ ശരീരം, യഃ പൃഥിവീ മന്തരോ
യമയതി ഏഷത ആത്മാന്തര്യാമ്യമൃതഃ**

ഏതൊന്ന് പൃഥിവിയിൽ വസിച്ച്, പൃഥിവിയുടെ അന്തര്യാമിയായും ഇരിക്കുന്നുവോ, ഏതൊരാളെ പൃഥ്വി അറിയുന്നില്ലയോ, പൃഥ്വി ഏതൊരാളുടെ ശരീരമായിരിക്കുന്നുവോ, ഏതൊരാൾ ഭൂമിയെ ഭൂമിക്കകത്തിരുന്നുകൊണ്ട് യമിക്കുന്നുവോ (നിയന്ത്രിക്കുക) ആ ആത്മാന്തര്യാമിയാണ് അമൃതം.

ഭൂമിയിൽ വസിക്കുന്നത് സർവ്വസ്ഥാവരജംഗമവസ്തുക്കളുമാണ്; സകല ജീവജാലങ്ങളുമാണ്.

ഭൂമിയുടെ അന്തർഭാഗത്തിരുന്നു നിയന്ത്രിക്കുന്നത് അഗ്നിയാണ്; ഊർജ്ജമാണ്. ഭൂമി ആ അഗ്നിയെ (തൻെറ ഊർജ്ജത്തെ) അറിയുന്നില്ല. ആ അഗ്നിയുടെ മൂർത്തരൂപംമാത്രമാണ് പൃഥ്വി എന്നതുകൊണ്ട് പൃഥ്വിയെ ബ്രഹ്മശരീരമെന്നു പറയുന്നു. അമൂർത്തമായ എനർജിയുടെ മൂർത്തരൂപമാണ് ഗ്രഹാദികൾ. ആ എനർജിയെ മൂർത്തരൂപങ്ങൾ അറിയുന്നതുമില്ല. സർവ്വസാക്ഷിയായ ആ ഈശ്വരോർജ്ജത്തിൻെറ നിയന്ത്രണത്താൽ പ്രവൃത്തി (കർമ്മം, ചലനം), നിവൃത്തി (കർമ്മരാഹിത്യം, അചലം) എന്ന രണ്ടവസ്ഥകൾ പ്രപഞ്ചസംവിധാനത്തിനുണ്ട്. (ഇംഗ്ലീഷിൽ Motion, Inertia) യ ഈദൃഗീശ്വരോ നാരായണാഖ്യഃ എന്ന് ആ ഊർജ്ജത്തെ ശാങ്കരഭാഷ്യം വിളിക്കുന്നു. നാരായണനെന്നു വിളിക്കുന്ന ആ ഊർജ്ജത്തിൻെറ ഉണർച്ച (അവതാരം) യോഗനിദ്ര എന്നിവയാൽ ചലനവും അചലത്വവും (സായന,നിരയനങ്ങൾ) പ്രപഞ്ചത്തിനു സംഭവിക്കുന്നു. ആ നിയന്താവായ അന്തര്യാമിയാണ് അമൃതം; നിത്യം.

നാരായണനെന്നാൽ നരൻെറ പുത്രൻ—മനുഷ്യപുത്രൻ—എന്നൊരർത്ഥം വരും. മനുഷ്യപുത്രൻ ഭൂമിയിൽ വസിക്കുന്നു. ഭൂമിയിൽ അന്തര്യാമിയായിരിക്കുന്ന അഗ്നിയോട്, ബ്രഹ്മതേജസ്സോട് താദാത്മ്യം പ്രാപിക്കയാൽ ബ്രഹ്മജ്ഞാനിയായ മനുഷ്യൻ ഭൂമിയുടെ അകത്തും പുറത്തും ഇരിക്കുന്നു; തൻെറ ആത്മ ശക്തിയാൽ ഭൂമിയിലെ ഇതരജീവജാലങ്ങളെയും പ്രപഞ്ചധർമ്മചക്രചക്ര പ്രവർത്തനത്തെയും നിയന്ത്രിക്കുന്നു. സാധാരണക്കാർക്ക് ബ്രഹ്മജ്ഞാനിയെ അറിയാൻ സാധിക്കുന്നില്ല. അങ്ങനെയിരിക്കുന്ന ബ്രഹ്മജ്ഞാനിയായ മനുഷ്യപുത്രൻ അമൃതത്വം നേടുന്നു. ക്രിസ്തുവും ബുദ്ധനും, രാമനും, കൃഷ്ണനും പ്രവാചകനും എല്ലാം ഇത്തരം നരനാരായണന്മാരാണ്.

4. യോഽപ്സു തിഷ്ഠന്നദ്ഭ്യോഽന്തരഃ യമാപോനവിദുഃ യസ്യാ
   പഃ ശരീരം, യോഽപോഽന്തരോ യമയതി, ഏഷത ആത്മാ
   ന്തര്യാമ്യമൃതഃ

ഏതൊരുവൻ ജലത്തിൽ ഇരുന്ന്, ജലാന്തർഭാഗത്ത് അന്തര്യാമിയായും ഇരിക്കുന്നുവോ, ആപസ്സ് ഏതൊരുവൻെറ ശരീരമാണോ, ഏതൊരുവൻ ആപസ്സിനെ ആപസ്സിലിരുന്ന് യമിക്കുന്നുവോ, ആ അന്തര്യാമിയായ ആത്മാവ് അമൃ തമാണ്.

5. യോഽ ഗ്നൗ തിഷ്ഠന്നഗ്നേരന്തരഃ യമഗ്നിർന്നവേദ
   യസ്യാഗ്നിഃ ശരീരം, യോഽഗ്നി മന്തരോയമയതി, ഏഷ
   ത ആത്മാന്തര്യാമ്യമൃത.

**ഏതൊരുവൻ അഗ്നിയിലും, അഗ്നിയുടെ അന്തർഭാഗത്തും ഇരുന്നിട്ടും അഗ്നിയാൽ അറിയപ്പെടാതിരിക്കുന്നുവോ, അഗ്നി ഏതൊരുവൻെറ ശരീരമാണോ, ഏതൊരു**



വൻ അഗ്നിയെ അഗ്നിയിലിരുന്നുതന്നെ യമിക്കുന്നുവോ, ആ അന്തര്യാമിയായ ആത്മാവ് അമൃതമാണ്.

6. യോഽ ന്തരിക്ഷേ തിഷ്ഠന്നന്തരിക്ഷാദന്തരഃ യമന്തരിക്ഷം
   ന വേദ, യസ്യാന്തരിക്ഷം ശരീരം, യോഽന്തരിക്ഷമന്ത
   രോയമയതി, ഏഷത ആത്മാന്തര്യാമ്യമൃതഃ

ഏതൊന്ന് അന്തരിക്ഷത്തിനു പുറത്തും അകത്തും ഇരുന്നിട്ടും അന്തരിക്ഷത്താൽ അറിയപ്പെടുന്നില്ലയോ, ഏതൊന്നിൻെറ ശരീരം അന്തരിക്ഷമാണോ, ഏതൊന്ന് അന്തര്യാമിയായി അന്തരിക്ഷത്തെ യമിക്കുന്നുവോ ആ അന്തര്യാമിയായ ആത്മാവ് അമൃതമാണ്.

7. യോവായൗ തിഷ്ഠൻ വായോരന്തരഃ യം വായുർന്നവേദഃ
   യസ്യവായുഃ ശരീരം, യോ വായുമന്തരോ യമയതി, ഏഷ
   ത ആത്മാന്തര്യാമ്യമൃതഃ

ഏതൊന്ന് വായുവിൻെറ അകത്തും പുറത്തും ഇരുന്നിട്ടും വായുവാൽ അറിയപ്പെടുന്നില്ലയോ, ഏതൊന്നിൻെറ ശരീരം വായുവാണോ, ഏതൊന്ന് വായുവിൻെറ അന്തര്യാമിയായി അതിനെ യമിക്കുന്നുവോ ആ അന്തര്യാമിയായ ആത്മാവ് അമൃതമാണ്.

8. യോ ദിവി തിഷ്ഠൻ ദിവോഽന്തരഃ യം ദ്യൗർന്നവേദ, യസ്യ
   ദ്യൗഃ ശരീരം, യോ ദിവമന്തരോ യമയതി ഏഷത
   ആത്മാന്തര്യാമ്യമൃതഃ

9. യ ആദിത്യേ തിഷ്ഠന്നാദിത്യാന്തരഃ യമാദിത്യോ ന വേദ,
   യസ്യാദിത്യ ശരീരം, യ ആദിത്യമന്തരോ യ മയതി, ഏഷത
   ആത്മാന്തര്യാമ്യമൃതഃ

ദ്യോവിൻെറ അകത്തും പുറത്തും ഇരുന്നിട്ടും ഏതൊരുവനെ ദ്യോവ് അറിയുന്നില്ലയോ, ഏതൊരുവൻെറ ശരീരം ദ്യോവാണോ, ഏതൊന്ന് ദ്യോവിലിരുന്ന് ദ്യോവിനെ യമിപ്പിക്കുന്നുവോ ആ അന്തര്യാമിയായ ആത്മാവ് അമൃതമാണ്. ആദിത്യൻെറ അകത്തും പുറത്തും ഇരുന്നിട്ടും യാതൊന്നിനെ ആദിത്യൻ അറിയുന്നില്ലയോ, ഏതൊന്നിൻെറ ശരീരം ആദിത്യനാണോ, ഏതൊന്ന് ആദിത്യ നിലിരുന്ന് ആദിത്യനെ നിയന്ത്രിക്കുന്നുവോ ആ അന്തര്യാമിയായ ആത്മാവ് അമൃതമാണ്.

10. യോ ദിക്ഷു തിഷ്ഠൻ ദിഗ്ഭ്യോഽന്തരഃ യം ദിശോ
    ന വിദുഃ യസ്യ ദിശഃ ശരീരം, യോ ദിശോ ഽന്ത
    രോ യമയതി, ഏഷത ആത്മാന്തര്യാമ്യമൃതഃ

**ദിക്കിൻെറ അകത്തും പുറത്തും ഇരുന്നിട്ടും ആരെ ദിക്കുകൾ അറിയുന്നില്ലയോ, ആരുടെ ശരീരം ദിശകളാണോ, ആര് ദിശകളിലിരുന്ന് ദിശകളെ നിയന്ത്രിക്കുന്നുവോ ആ അന്തര്യാമിയായ ആത്മാവ് അമൃതമാണ്.**

11. യശ്ചന്ദ്ര താരകേ തിഷ്ഠംശ്ചന്ദ്രതാരകാദന്തരഃ
യ ചന്ദ്രതാരകം ന വേദ, യസ്യ ചന്ദ്രതാരകം
ശരീരം, യശ്ചന്ദ്രതാരകമന്തരോ യമയതി,
ഏഷ ആത്മാന്തര്യാമ്യമൃതഃ

ഏതൊന്ന് ചന്ദ്രതാരകമണ്ഡലങ്ങളിൽ അകത്തും പുറത്തും ഇരുന്നിട്ടും ചന്ദ്രതാരകങ്ങളാൽ അറിയപ്പെടുന്നില്ലയോ, ഏതൊന്നിൻെറ ശരീരം ചന്ദ്രതാരകമണ്ഡലങ്ങളാണോ, ഏതൊന്ന് ചന്ദ്രതാരകമണ്ഡലങ്ങളിലിരുന്ന് അവയെ നിയന്ത്രിക്കുന്നുവോ ആ അന്തര്യാമിയായ ആത്മാവ് അമൃതമാണ്.

12. യ ആകാശോ തിഷ്ഠന്നാകാശാദന്തരഃ യമാകാശോ
ന വേദ, യസ്യാകാശഃ ശരീരം, യ ആകാശാമന്തരോ യമ-
യതി, ഏഷത ആത്മാന്തര്യാമ്യമൃതഃ

ഏതൊന്ന് ആകാശത്തിനു പുറത്തും അകത്തും ഇരുന്നിട്ടും ആകാശത്താൽ അറിയപ്പെടുന്നില്ലയോ, ഏതൊന്നിൻെറ ശരീരം ആകാശമാണോ, ഏതൊന്ന് ആകാശത്തിലിരുന്ന് ആകാശത്തെ നിയന്ത്രിക്കുന്നുവോ അന്തര്യാമിയായ ആ ആത്മാവ് അമൃതമാണ്.

13. യ സ്തേജസി തിഷ്ഠം സ്തേജസോƒന്തരഃ യം തേജോ നവേ
ദ, യസ്യതേജഃ ശരീരം, യസ്തേജോƒ ന്തരോ യമയതി,
ഏഷ ത ആത്മാന്തര്യാമ്യമൃതഃ ഇത്യധിദൈവതം; അഥാധി ഭൂതം.

യാതൊന്ന് തേജസ്സിലിരുന്നിട്ടും തേജസ്സിനാൽ അറിയപ്പെടുന്നില്ലയോ, ഏതൊന്നിൻെറ ശരീരം തേജസ്സാണോ, ഏതൊന്ന് തേജസ്സിലിരുന്ന് തേജസ്സിനെ നിയന്ത്രിക്കുന്നുവോ ആ അന്തര്യാമിയായ ആത്മാവ് അമൃതമാണ്. ഇത് അധിദൈവതമാണ്. ഇനി അധിഭൂതം.

ഭൂമി, ജലം, അഗ്നി, അന്തരിക്ഷം, വായു, ദ്യോവ്, ആദിത്യൻ, ദിശകൾ, ചന്ദ്രതാരകമണ്ഡലങ്ങൾ, ആകാശം, തേജസ്സ്, തമസ്സ്—ഇങ്ങനെ പന്ത്രണ്ട് മണ്ഡലങ്ങളിലിരിക്കുന്ന അന്തര്യാമിയായ ഊർജ്ജം ഒന്നുതന്നെ.

14. യസ്തമസി തിഷ്ഠം തമസോ ƒന്തരോ യം തമോ ന വേദ
യസ്യതമഃ ശരീരം യസ്തമോ ƒന്തരോ യമയത്യേ
ഷ ത ആത്മാന്തര്യാമ്യമൃതഃ

ഏതൊന്ന് തമസ്സിലിരുന്നാലും തമസ്സാൽ അറിയപ്പെടുന്നില്ലയോ, ഏതൊ ന്നിൻെറ ശരീരം തമസ്സാണോ, ഏതൊന്ന് തമസ്സിലിരുന്ന് തമസ്സിനെ നിയന്ത്രി ക്കുന്നുവോ, അന്തര്യാമിയായ ആ ആത്മാവ് അമൃതമാണ്. ആവരണാത്മകമായി ബാഹ്യഭാഗത്തുള്ള തമസ്സിലും, അതിനു വിപരീതമായി പ്രകാശസാമാന്യമായ അന്തർഭാഗത്തും ഇരിക്കുന്നത് ഒരേ ഊർജ്ജം. ആധിദൈവതമായ, ഈ പ്രകാശപ്രപഞ്ചങ്ങളുടെ അന്തര്യാമിയായ, അതിസൂക്ഷ്മമായ ഊർജ്ജത്തെയും, അതിൻെറ നിയാമകശക്തിയാൽ ചലിക്കുന്ന പ്രപഞ്ചങ്ങളെയുമാണ് ഇവിടെ പറഞ്ഞത്. ഇനി വരുന്ന



ശ്ലോകങ്ങളിൽ ബ്രഹ്മാദിസ്തംബപര്യന്തമുള്ള ഭൂതങ്ങളിലിരിക്കുന്ന (ആധിഭൂതമായ) അന്തര്യാമിയെ പറയുന്നു.

15. യ സർവ്വേഷു ഭൂതേഷു തിഷ്ഠൻ സർവ്വേഭ്യാം ഭൂതേഭ്യോƒന്ത രഃ യം
സർവ്വാണി ഭൂതാനി ന വിദുഃ യസ്യ സർവ്വാണി ഭൂതാനി ശരീരം, യഃ
സർവ്വാണി ഭൂതാന്യന്തരോ യമയതി, ഏഷത ആത്മാന്തര്യാമ്യമൃതഃ
ഇത്യധിഭൂതം; അഥാദ്ധ്യാത്മം.

ഏതൊന്ന് സർവ്വഭൂതങ്ങളിലും വസിച്ച്, സർവ്വഭൂതങ്ങളുടെ ഉള്ളിലും ഇരുന്നിട്ടും, സർവ്വഭൂതങ്ങളാലും അറിയപ്പെടുന്നില്ലയോ, ഏതൊന്നിൻെറ ശരീരം സർവ്വഭൂതങ്ങളുമാണോ, ഏതൊന്ന് സർവ്വഭൂതങ്ങളുടെ ഉള്ളിലും ഇരുന്ന് അവയെ നിയന്ത്രിക്കുന്നുവോ ആ അന്തര്യാമിയായ ആത്മാവ് അമൃതമാണ്. ഇത് അധിഭൂതം. ഇനി അദ്ധ്യാത്മം.

16. യ! പ്രാണേ തിഷ്ഠൻ പ്രാണാദന്തരഃ യം പ്രാണോ
ന വേദ, യസ്യപ്രാണഃ ശരീരം, യഃ പ്രാണാമന്തരോ
യമയതി, ഏഷത ആത്മാന്തര്യാമൃതഃ

ഏതൊന്ന് പ്രാണനിൽ വസിച്ച് പ്രാണാന്തർഗ്ഗതമായിട്ടും പ്രാണനാൽ അറിയപ്പെടുന്നില്ലയോ, ഏതൊന്നിൻെറ ശരീരം പ്രാണനാണോ, ഏതൊന്ന് പ്രാണാന്തർഗ്ഗതമായി പ്രാണനെ നിയന്ത്രിക്കുന്നുവോ ആ അന്തര്യാമിയായ ആത്മാവ് അമൃതമാണ്.

17. യോ വാചി തിഷ്ഠൻ വാചോƒന്തരഃ യം വാങ് ന വേദ,
യസ്യവാക് ശരീരം, യോ വാചമന്തരോ
യമയതി, ഏഷത ആത്മാന്തര്യാമ്യമൃതഃ

ആര് വാക്കിൽ സ്ഥിതിചെയ്ത് വാക്കിൽ അന്തർഭവിച്ചിട്ടും വാക്കാൽ അറിയപ്പെടുന്നില്ലയോ, ഏതൊന്നിൻെറ ശരീരം വാക്കാണോ, ഏതൊന്ന് വാചാന്തർഗതമായി വാക്കിനെ നിയന്ത്രിക്കുന്നുവോ ആ അന്തര്യാമിയായ ആത്മാവ് അമൃതമാണ്.

18. യശ്ചക്ഷുഷി തിഷ്ഠംചക്ഷുഷോƒന്തരഃ യം
ചക്ഷുർനവേദ, യസ്യ ചക്ഷുഃ ശരീരം, യശ്ചക്ഷുരന്തരോ
യമയതി, ഏഷത ആത്മാന്തര്യാമ്യമൃതഃ

ഏതൊന്ന് ചക്ഷുസ്സിൽ സ്ഥിതിചെയ്ത് ചക്ഷുസ്സിൻെറ അന്തർഭാഗത്തിരുന്നിട്ടും ചക്ഷുസ്സാൽ അറിയപ്പെടുന്നില്ലയോ, ഏതൊന്നിൻെറ ശരീരം ചക്ഷുസ്സാണോ, ഏതൊന്ന് ചക്ഷുസ്സിൻെറ അകത്തിരുന്ന് ചക്ഷുസ്സിനെ നിയന്ത്രിക്കുന്നുവോ ആ അന്തര്യാമിയായ ആത്മാവ് അമൃതമാണ്.

19. യ ശ്രോത്രേ തിഷ്ഠംശ്ശ്രോത്രാദന്തരഃ യം ശ്രോത്രം ന വേദ,
യസ്യ ശ്രോത്രം ശരീരം, യഃ ശ്രോത്രമന്തരോ യമയതി,
ഏഷത ആത്മാന്തര്യാമ്യമൃതഃ

ശ്രോത്രത്തിലിരുന്ന്, ശ്രോത്രാന്തർഗതമായിട്ടും ഏതൊന്നിനെ ശ്രോത്രം അറിയുന്നില്ലയോ, ഏതൊന്നിൻെറ ശരീരം ശ്രോത്രമാണോ, ഏതൊന്ന് ശ്രോത്രത്തിലിരുന്ന് ശ്രോത്രത്തെ നിയന്ത്രിക്കുന്നുവോ, ആ അന്തര്യാമിയായ ആത്മാവ് അമൃതമാണ്.

> 20. യോ മനസി തിഷ്ഠൻ മനസോ$f$ന്തരഃ യം മനോ ന വേദ,
> യസ്യമനഃ ശരീരം, യോ മനോ$f$ന്തരോ
> യമയതി, ഏഷ ത ആത്മാന്തര്യാമ്യമൃതഃ

ഏതൊന്ന് മനസ്സിൽ സ്ഥിതി ചെയ്ത് മനസ്സിൻെറ അന്തർഭാഗത്തിരുന്നിട്ടും മനസ്സാൽ അറിയപ്പെടുന്നില്ലയോ ഏതൊന്നിൻെറ ശരീരം മനസ്സാണോ, ഏതൊന്ന് മനസ്സിലിരുന്ന് മനസ്സിനെ നിയന്ത്രിക്കുന്നുവോ ആ അന്തര്യാമിയായ ആത്മാവ് അമൃതമാണ്.

> 21. യ സ്ത്വചി തിഷ്ഠം, സ്ത്വചോ$f$ന്തരഃ യം ത്വങ് ന വേദ,
> യസ്യ ത്വക് ശരീരം, യസ്ത്വ ച മന്തരോ യമയതി,
> ഏഷത ആത്മാന്തര്യാമ്യമൃതഃ

ത്വക്കിൽ സ്ഥിതിചെയ്ത്, ത്വക്കിൻെറ അന്തർഭാഗത്തിരുന്നിട്ടും ഏതൊന്നിനെ ത്വക്ക് അറിയുന്നില്ലയോ ഏതൊന്നിൻെറ ശരീരം ത്വക്കാണോ, ഏതൊന്ന് ത്വക്കിൻെറ അന്തർഭാഗത്തിരുന്ന് ത്വക്കിനെ നിയന്ത്രിക്കുന്നുവോ, ആ അന്തര്യാമിയായ ആത്മാവ് അമൃതമാണ്.

> 22. യോ വിജ്ഞാനേ തിഷ്ഠൻ വിജ്ഞാനാദന്തരഃ യം
> വിജ്ഞാനം ന വേദ, യസ്യ വിജ്ഞാനം ശരീരം, യോ
> വിജ്ഞാനമന്തരോ യമയതി, ഏഷത ആത്മാന്തര്യാമ്യമൃതഃ

ഏതൊന്ന് വിജ്ഞാനത്തിൽ സ്ഥിതിചെയ്ത് വിജ്ഞാനാന്തർഗതമായിട്ടും വിജ്ഞാനത്താൽ അറിയപ്പെടുന്നില്ലയോ, ഏതൊന്നിൻെറ ശരീരം വിജ്ഞാനമാണോ, ഏതൊന്ന് വിജ്ഞാനാന്തർഗ്ഗതമായി വിജ്ഞാനത്തെ നിയന്ത്രിക്കുന്നുവോ ആ അന്തര്യാമിയായ ആത്മാവ് അമൃതമാണ്.

> 23. യോ രേതസി തിഷ്ഠൻ രേതസോ$f$ന്തരഃ യം രേതോ ന വേദ,
> യസ്യരേതഃ ശരീരം, യോ രേതോ$f$ന്തരോ
> രോ യമയതി ഏഷ ത ആത്മാന്തര്യാമ്യമൃതഃ
> അദൃഷ്ടോ ദ്രഷ്ടാ, അശ്രുതഃ ശ്രോതാ, അമതോ
> മന്താ, അവിജ്ഞാതോ വിജ്ഞാതാ; നാന്യോ$f$തോ$f$
> സ്തി ദ്രഷ്ടാ, നാന്യോ$f$തോ$f$ സ്തി ശ്രോതാ; നാന്യോ$f$
> തോ$f$ സ്തി മന്താ, നാന്യോ$f$തോ$f$ സ്തി വിജ്ഞാ
> താ ഏഷ ത ആത്മാന്തര്യാമ്യമൃതഃ അതോ$f$ന്യ
> ദാർത്തം; തതോ ഹോദ്ദാലക ആരുണി രൂപരരാമ.
> ഇതി സപ്തമം ബ്രാഹ്മണം.

രേതസ്സിൽ സ്ഥിതിചെയ്ത് രേതസ്സിൻെറ അന്തർഭാഗത്തിരുന്നിട്ടും ഏതൊന്ന് രേതസ്സിനാൽ അറിയപ്പെടുന്നില്ലയോ, ഏതൊന്നിൻെറ ശരീരം രേതസ്സാണോ,



ഏതൊന്ന് രേതസ്സിനുള്ളിലിരുന്ന് രേതസ്സിനെ നിയന്ത്രിക്കുന്നുവോ, ആ അന്തര്യാമിയായ ആത്മാവ് അമൃതമാണ്. അവൻ അദൃശ്യനാണെങ്കിലും ദ്രഷ്ടാവാണ്; അശ്രുതനെങ്കിലും ശ്രോതാവാണ്. അമതനാണെങ്കിലും മന്താവാണ്, അവിജ്ഞാതമെങ്കിലും വിജ്ഞാതാവാണ്. അതല്ലാതൊരു ദ്രഷ്ടാവില്ല; അതല്ലാതൊരു ശ്രോതാവില്ല; അതല്ലാതൊരു മന്താവില്ല; അതല്ലാതൊരു വിജ്ഞാതാവും ഇല്ല. നിൻെറ അന്ത ര്യാമിയായിരിക്കുന്ന അമൃതമായ ആ ആത്മാവു മാത്രമാണ് അമൃതം. മറ്റെല്ലാം നാശമുള്ളതാണ്. ഇതുകേട്ട് അരുണപുത്രൻ ഉദ്ദാലകൻ നിശ്ശബ്ദനായിരുന്നു.

## ബ്രാഹ്മണം 8 അക്ഷരബ്രാഹ്മണം

യാജ്ഞവല്ക്യനുമായുള്ള സംവാദത്തിൽ രണ്ടാമതൊരുവട്ടംകൂടി ചോദ്യം ചോദിക്കാൻ ധൈര്യപ്പെടുന്നതും, തൻെറ രണ്ടു ചോദ്യങ്ങൾക്കു മറുപടി പറഞ്ഞാൽ യാജ്ഞവല്ക്യനെ സദസ്സിൽ മറ്റൊരാൾക്കും തോല്പിക്കാനാവില്ല എന്ന് ആത്മവിശ്വാസപൂർവ്വം പ്രഖ്യാപിക്കുന്നതും ഗാർഗ്ഗി എന്ന വിദുഷിയാണ്. ഓരോ സ്ത്രീയും എക്കാലവും മാതൃകയാക്കേണ്ട ഒരു ബ്രഹ്മവാദിനി!

ഗാർഗ്ഗിബ്രാഹ്മണത്തിൽ, സ്വസ്തികരൂപത്തിൽ സ്ഫുരണം, സ്ഫുലനം എന്നിവയോടെ വിളങ്ങുന്ന പ്രപഞ്ചങ്ങളെയാണ് നാം കണ്ടത്. സ്വസ്തികം ഏതൊരു 'അക്ഷരബ്രഹ്മ'മായ പ്രണവത്തിൻെറ സ്ഥൂലരൂപമോ, ആ സൂക്ഷ്മമായ അക്ഷരബ്രഹ്മത്തെ ഇവിടെ വർണ്ണിക്കുന്നു. ഗായത്രീമന്ത്രോപാസകർക്ക് അനുഭവവേദ്യമാക്കാവുന്ന അക്ഷരപരബ്രഹ്മമായ നാദബ്രഹ്മത്തെ!

> 1. അഥ ഹ വാചക്ന വ്യുവാച, ബ്രാഹ്മണാ ഭഗവന്തോ
> ഹന്താഹമിമം ദ്വൗ പ്രശ്നൗ പ്രക്ഷ്യാമി, തൗ ചേൻ
> മേ വക്ഷ്യതി, ന വൈ ജാതുയുഷ്മാകമിമം കശ്ചിദ്
> ബ്രഹ്മോദ്യം ജേതേതി; പൃഛഗാർഗ്ഗീതി.

വാചക്നു പുത്രി ഗാർഗ്ഗി പറഞ്ഞു: "ഭഗവാന്മാരേ, ബ്രാഹ്മണരേ, നിങ്ങൾ അനുവദിച്ചാൽ ഞാൻ രണ്ടു ചോദ്യങ്ങൾകൂടി ചോദിക്കാം. എൻെറ ആ രണ്ടു ചോദ്യങ്ങൾക്ക് ഉത്തരം പറയുന്നപക്ഷം, നിങ്ങൾക്കാർക്കും തന്നെ ബ്രഹ്മവിഷയത്തിൽ ഇദ്ദേഹത്തെ ജയിക്കാൻ സാദ്ധ്യമല്ല."

"ഗാർഗ്ഗീ, ചോദിച്ചാലും." എന്ന് സദസ്സ് അനുവാദം നല്കി.

> 2. സാ ഹോവാച, അഹം വൈ ത്വാ യാജ്ഞവല്ക്യ യഥാ
> കാശ്യോ യാ വൈദേഹോ വോഗ്രപുത്ര ഉജ്യം ധനുരധിജ്യം
> കൃത്വാ ദൗ ബാണവന്തൗ സപന്നാതിവ്യാധിനൗ ഹസ്തേ
> കൃത്വോവോത്തിഷ്ഠത, ഏവമേവാഹം ത്വാദ്വാഭ്യാം പ്രശ്നാ
> ഭ്യാമുപോദസ്ഥാമ, തൗ മേ ബ്രൂഹീതി; പൃച്ഛ ഗാർഗ്ഗീതി.

അവൾ പറഞ്ഞു. "യാജ്ഞവല്ക്യാ, ഞാൻ, ഉഗ്രപുത്രന്മാരായ കാശിരാജാവും വിദേഹരാജാവും കുലച്ച വില്ലിൽ തൊടുത്ത അത്യന്തം നോവിക്കുന്ന രണ്ടു

മൂർച്ചയുള്ള അസ്ത്രങ്ങളുമായി എഴുന്നേൽക്കുന്നതുപോലെ, രണ്ടു പ്രശ്നങ്ങൾ ചോദിച്ചുകൊണ്ട് സമീപിക്കുന്നു. എൻെറ രണ്ടു പ്രശ്നങ്ങൾക്കും മറുപടി തരിക."

"ഗാർഗ്ഗീ, ചോദിച്ചാലും". യാജ്ഞവല്ക്യൻ പറഞ്ഞു. തൻെറ ചോദ്യങ്ങൾ ഉത്തരം നല്കാൻ പ്രയാസമുള്ളവയാണെന്ന് ഗാർഗ്ഗി സൂചിപ്പിക്കുന്നു.

3. സാ ഹോവാച, യദൂർദ്ധ്വം യാജ്ഞവല്ക്യദിവായദവാക്
പൃഥിവ്യാഃ യദന്തരാ ദ്യാവാപൃഥിവീ ഇമേ, യദ്ഭൂതം
ച ഭവശ്ച ഭവിഷ്യച്ചേത്യാചക്ഷതേ, കസ്മിംസ്തദോതം
ച പ്രോതം ചേതി.

"യാജ്ഞവല്ക്യാ, ദിവത്തിൻെറ ഊർദ്ധ്വഭാഗത്തും, പൃഥിയുടെ അവാങ് ഭാഗത്തും, ദ്യാവാപൃഥികളുടെ അന്തരഭാഗത്തും ഏതൊന്ന് ഭൂതമായും ഭവിച്ച തായും (വർത്തമാനം) ഭവിഷ്യത്ത് (ഭാവി) ആയും ഇരിക്കുന്നുവോ, ഏതൊന്ന് ഓതപ്രോതമെന്നു പറയപ്പെടുന്നുവോ അത് ഏത്?"

നേരത്തെ ഗാർഗ്ഗിബ്രാഹ്മണത്തിൽ പരിച്ഛിന്നമായ സ്ഥൂലപ്രപഞ്ചം എപ്രകാരം അപരിച്ഛിന്നമായ സൂക്ഷ്മത്താൽ വ്യാപ്തമായി ഒട്ടിച്ചേർന്നു നില്ക്കുന്നു എന്നു പ്രസ്താവിച്ചു. ഈ ഒട്ടിച്ചേർക്കൽ (ഇന്നു നാം സൈഗോളജി —Zygology എന്നു വിളിക്കുന്ന ശാസ്ത്രശാഖയുടെ ഒരു ഭാഗം), യന്ത്രങ്ങളിലും, രാസവസ്തുക്കളുടെ കൂട്ടിച്ചേർക്കലിലും, അതിസൂക്ഷ്മകണങ്ങൾക്കു പരസ്പര മുള്ള ശക്തിയിലും (inter atomic forces, intermolecular forces) എല്ലാം ഇരിക്കു ന്നുണ്ട്. രണ്ടു വസ്തുക്കൾ തമ്മിൽ പരസ്പരം ഒട്ടിച്ചേർന്നിരിക്കുമ്പോൾ, അവയിൽ




**കാലദേശങ്ങളുടെ ഊടും പാവും. (ഗാർഗ്ഗിയുടെ ദർശനം) അക്ഷരബ്രഹ്മം എന്ന ഊർജ്ജം.**



വ്യാപനംചെയ്ത ഏതൊരു സൂക്ഷ്മവസ്തുവാലാണോ ആ ഒട്ടിച്ചേരൽ നടന്നത് ആ വസ്തു, ഒട്ടിയ രണ്ടു വസ്തുക്കളുടെയും പ്രതലത്തിൽ മാത്രമല്ല, അന്തർഭാഗത്തും ഇരിക്കുന്നുണ്ട് എന്ന് ആധുനികശാസ്ത്രം കരുതുന്നുണ്ട്. (Molecules from the adhesive diffuse into the two substrates to be joined. This process of adsorption means that bonds form not just on the surfaces of the substrates, but deeper inside them.) ആറാം ബ്രാഹ്മണത്തിൽ ഗാർഗ്ഗി 'ദേശ'സംബന്ധിയായ (space) അനേകം പ്രപഞ്ചങ്ങളുടെ ഓതപ്രോതാവസ്ഥയെക്കുറിച്ച പ്രശ്നമാണ് ഉന്നയിച്ചത്. ഇവിടെ ദേശകാല നൈരന്തര്യപ്രശ്നം (problem of space-time continuum) ഉന്നയിക്കുന്നു.




(ആധുനിക ശാസ്ത്രദർശനത്തിലെ Light cone അഥവാ പ്രകാശകോണ ത്തെ ഗാർഗ്ഗിയുടെ ദർശനത്തോട് ഇണക്കുന്ന ചിത്രം. യോഗദർശനത്തിലെ ബോധത്രികോണങ്ങളും ഇതിൽ ഉൾപ്പെട്ടിരിക്കയാൽ കാൾ ഗുസ്താവ് യുങ്ങിൻെറ "സിംക്രോണിസിറ്റി" എന്ന പ്രതിഭാസവും ഗാർഗ്ഗി ഇവിടെ തൻെറ ചോദ്യത്തിൽ ഉന്നയിച്ചിരിക്കുന്നു.




**സുഷുപ്തിയിൽ ചില സിംബലുകൾ അനാവരണം ചെയ്യപ്പെടുക, കണ്ടു പിടിക്കപ്പെടുക എന്ന ബോധശാസ്ത്ര നിഗമനത്തെക്കൂടി, കെപ്ലറുടെ ആസ്ട്രോ ണമിക്കൽ സിംക്രോണിസിറ്റിയിൽ യുങ് യുക്തിയുക്തം ഉൾപ്പെടുത്തി. (synchronicity - An acausal Connecting Principle, ARK paperbacks - London, Melboume &**

Henky C.J. Jung. translated by R.F.C Hull. 1985 Edition) കാലദേശങ്ങൾ ഒന്നായിത്തീരുന്ന, കാലദേശരഹിതമായ ആസ്ട്രോണമിക്കൽ സിംക്രോണിസിറ്റി, പണ്ടുണ്ടായിരുന്നതും ഇനിവരാൻ പോകുന്നതുമായ ചരിത്രവും, സംഭവങ്ങളും, സിംബലുകളുടെ അർത്ഥതലങ്ങളും ഒരാൾക്ക് ഗ്രഹിക്കാൻ കഴിയുന്നതാണ് യുങ്ങിൻെറ സിംക്രോണിസിറ്റി ര ഇതിനെ ആസ്ട്രോഫിസിക്സും ന്യൂറോഫിസിയോളജിയും സൈക്കോളജിയും അംഗീകരിച്ചു കഴിഞ്ഞു. കാലം, ദേശം എന്നിവയ്ക്കുപകരം അക്ഷരമായ ഊർജ്ജം (Indestructable energy), കാലദേശനൈരന്തര്യം എന്ന് മാറ്റി ഉപയോഗിച്ച വോൾഫ് ഗാങ് പോളി എന്ന ആസ്ട്രോണമർ, കാലദേശനൈരന്തര്യത്തിൻെറ സ്ഥാനത്ത് ബോധപ്രകാശംകൂടി ഉൾപ്പെടുന്ന സിംക്രോണിസിറ്റിയെ ഇങ്ങനെ വരച്ചു.




അതീതത്തിൻെറ അതീതത്തെക്കുറിച്ചു പറയാൻ സാദ്ധ്യമല്ലെന്ന് തന്നോട് പറഞ്ഞ യാജ്ഞവല്ക്യനോടു പറയാൻ സാദ്ധ്യമല്ലെങ്കിലും ഒരാളുടെ ബോധപ്രകാശത്തിൽ അതിനെ അനുഭവിക്കാനാവുമെന്ന സത്യം ചൂണ്ടിക്കാട്ടുന്നതിനാണ് ഗാർഗ്ഗി ഇപ്പോൾ ശ്രമിക്കുന്നത്. അനുഭവത്തിൻെറ (സ്വാനുഭൂതിയുടെ) അദ്വൈതാവസ്ഥയെ യാജ്ഞവല്ക്യൻ എങ്ങനെ വിശദമാക്കുന്നു എന്നു നോക്കാം.

4. സ ഹോവാച, യദൂർദ്ധ്വം ഗാർഗ്ഗീദിവ യദവാക് പൃഥിവ്യാ,
യദന്തരാ ദ്യാവാപൃഥീ ഇമേ, യദ്ഭൂതം ച ഭവച്ച ഭവിഷ്യച്ചേത്യാ
ചക്ഷതേ, ആകാശേ തദോതം ച പ്രോതം ചേതി.

"ഗാർഗ്ഗീ, ദ്യോവിൻെറ ഊർദ്ധ്വഭാഗത്തും, പൃഥ്വിയുടെ അവാങ്ഭാഗത്തും, അവയ്ക്കിടയിലുള്ള ദ്യാവാപൃഥ്വിയിലും, ഭൂതമായും വർത്തമാനമായും ഭാവിയായും ഇരുന്ന് സർവ്വത്തിലും ഓതപ്രോതമായിരിക്കുന്നത് ആകാശമാണ്.

ദേശകാലങ്ങൾ ഉൾപ്പെട്ട സർവ്വ പ്രപഞ്ചങ്ങളെയും ഒന്നിച്ച് ഒരു 'സൂത്രം' എന്ന് കരുതുന്നപക്ഷം, ആ സൂത്രത്തിൽ (ചരടിൽ) ഓതപ്രോതമായിരിക്കുന്നത് ആകാശമാണ്. വ്യാകൃതമായ, സായനകാലത്തോടുകൂടിയ, മനുഷ്യൻ അറിയുന്ന ജഗത്ത് 'സൂത്രാത്മക'മായി 'ഏകം' എന്ന് ഇരിക്കട്ടെ. പൃഥ്വീധാതുവിൽ നേരത്തെ ആപസ്സിനെ ഓതപ്രോതമായി പറഞ്ഞതുപോലെ, സൂത്രാത്മാവായ ജഗത്തിൽ, അവ്യാകൃതവും നിരയനവും ദുർവിജ്ഞേയവുമായ 'പൂജ്യം' എന്ന ആകാശം ഓതപ്രോതമായിരിക്കുന്നു; ത്രികാലങ്ങളും ആ നിരയനകാലത്തിൽ (ആകാശത്തിൽ) വർത്തിച്ച് ഉത്പത്തി, സ്ഥിതി, ലയങ്ങൾക്ക് വിധേയമാകുന്നു.



ഖം, ആകാശം, പൂജ്യം, ശൂന്യം എന്നൊക്കെ വിളിക്കപ്പെടുന്ന 'ബ്രഹ്മ' ത്തിലാണ്, സൂത്രാത്മികയായ പ്രകൃതി എന്ന 'പ്രധാനം' ഇരിക്കുന്നത്. ബ്രഹ്മത്താൽത്തന്നെ ആ ഒന്ന് ഓതപ്രോതമായിരിക്കുന്നു. ഭാസ്കരാചാര്യൻെറ

**ഖഹരം**




'ഖഹര' ത്തെക്കുറിച്ച് പലവട്ടം പറഞ്ഞതാകയാൽ ഇവിടെ ആവർത്തിക്കുന്നില്ല. സൂത്രവാക്യമായി,

○ = □ × ○ എന്നെഴുതുന്ന Principle of mathematical induction അനുസരിച്ചാണ്,

ബ്രഹ്മം = പ്രകൃതി x സ്ഥാവരജംഗമങ്ങൾ എന്നു പറയുന്നത്. പിയനോവിൻെറ, Zero (പൂജ്യം), സംഖ്യ (number), പിൻഗാമി (Successor) ആണ് ബ്രഹ്മം, പ്രകൃതി, സ്ഥാവരജംഗമങ്ങൾ. ('ലീല'യിലെ ഗണിതത്തിലെ തത്ത്വശാസ്ത്രമെന്ന അദ്ധ്യായം കൂടി നോക്കുക)

Energy = Mass × velocity$^2$ എന്ന സൂത്രസമവാക്യത്തെ,

ബ്രഹ്മം = പ്രപഞ്ചം × (പ്രപഞ്ചചലനത്തിൻെറ ആകത്തുക)$^2$ എന്നെഴുതി, അവയെ മുൻപറഞ്ഞ സിംബലുകളാക്കിയാൽ

○ = □ × ○$^2$

○ = □ × ○

○ = ○

എന്ന് നിരയനമായ ഊർജ്ജസംഖ്യകിട്ടും.

□ അഥവാ പ്രധാനം = 1 എന്നെടുത്ത് ഒന്നിൻെറ ഹെക്സഗോണൽ സംഖ്യകൾ ക്രമത്തിൽ എഴുതിനോക്കുക.

□ = 1

□, □□□□□□□ ഇങ്ങനെ

1, 7, 19, 37, 61, 91, 127..........

**തുടർച്ചയായിവരുന്ന hexagonal numbersൻെറ തുകകൂട്ടിയാൽ എപ്പോഴും ക്യൂബ് ലഭിക്കും. ക്യൂബല്ലാതെ മറ്റൊന്നുകിട്ടാൻ ശ്രമിച്ചാൽ ആ ശ്രമം അനന്തകാലം തുടർന്നാലും വിജയിക്കയില്ല. ഇതേ Mathematical induction ഉപയോഗിച്ചാണ് നിരയനവും അക്ഷരവുമായ ബ്രഹ്മമല്ലാതെ മറ്റൊന്നുമില്ല എന്നു സ്ഥാപിക്കുന്നത്. ഭൂത, വർത്തമാന, ഭാവികാലങ്ങളായി വിഭജിക്കപ്പെട്ടതായി തോന്നുന്ന**

സായനകാലവും, സർവ്വപ്രപഞ്ചങ്ങളുടെയും സർവ്വക്രിയകളും ഉൾപ്പെട്ട ചലനവും, ബ്രഹ്മമെന്ന നിരയനമായ ഊർജ്ജസാഗരത്തിൽ പ്രത്യക്ഷപ്പെടുന്ന നുരകളോ, തരംഗങ്ങളോ മാത്രമാകയാൽ അവ ബ്രഹ്മഭിന്നമല്ല. അങ്ങനെയാണ് ഭാരതത്തിലെ ബ്രഹ്മജ്ഞാനിയായ ആദ്യത്തെ ഗണിതജ്ഞൻ 'ദിക് ദേശകാല ഗതിഫല ശൂന്യ'മായ പരമാർത്ഥസത്തയായ ബ്രഹ്മത്തിന് ◯ എന്ന സിംബൽ നല്കി സർവ്വദാ 'പൂജനീയ'മായ ആ പൂജ്യഖഹരത്തെ ശൂന്യമെന്ന നാമത്താൽ വ്യവഹരിച്ചത്. ഗണിതപരവും, ജ്യോതിശ്ശാസ്ത്രപരവും, ഊർജ്ജശാസ്ത്രപരവും, ബോധശാസ്ത്രപരവുമായ ഈ സിംബലിൻെറ സൂത്രവാക്യമാണ് യാജ്ഞവല്ക്യൻ ഇവിടെ ഉപയോഗിച്ചത്. ബ്രാഹ്മിലിപിയിൽ,




എന്ന ശബ്ദങ്ങൾകൊണ്ട് (സിംബൽകൊണ്ട്) വ്യവഹരിക്കപ്പെടുന്ന 'ആകാശം', 'അക്ഷം' എന്നിവയെത്തന്നെയാണ് സംസ്കൃതത്തിലും അർത്ഥമാക്കുന്നത്. ബ്രാഹ്മിഭാഷ, ബ്രഹ്മജ്ഞാനികളായ ബ്രാഹ്മണരുടെ സിംബോളിക് ഭാഷയാണ്. (നാഗപഞ്ചമം എന്ന എൻെറ കൃതി വായിക്കുക) അ, ക, സ, എന്നിവയെ ബ്രാഹ്മിലിപിയിൽ ചേർത്തെഴുതിയാൽ ഇങ്ങനെയാണ് കിട്ടുക.



ഇത് കാലദേശങ്ങളുടെ ഊടും പാവും, ബോധപ്രകാശത്രികോണവും ചേർന്ന ചിത്രത്തിൻെറ സിംബൽതന്നെയാണ്. ഭാസ്കരാചാര്യൻെറ 'ഖഹര'വും ഇതു തന്നെ.

5. സാ ഹോവാച, നമസ്തേƒസ്തു യാജ്ഞവല്ക്യയോമ
ഏതം വ്യവോചഃ അപരസ്മൈ ധാരയസ്വേതി;
പൃച്ഛ ഗാർഗ്ഗ്യേതി.

ഗാർഗ്ഗി പറഞ്ഞു: "യാജ്ഞവല്ക്യാ, ഞാൻ ചോദിച്ച ചോദ്യത്തിന് ശരിയായ മറുപടി തന്ന അങ്ങേക്ക് നമസ്കാരം. അടുത്ത ചോദ്യത്തെ ധരിക്കാൻ തയ്യാറാവുക."

"ഗാർഗ്ഗീ, ചോദിച്ചാലും."

**ഉത്തരം പറയാൻ പ്രയാസമുള്ള തൻെറ ചോദ്യത്തിന് മതിയായ ഉത്തരം നല്കിയതിനാൽ ഗാർഗ്ഗി യാജ്ഞവല്ക്യനെ നമസ്കരിക്കുന്നു. ആ നമസ്കാരം യാജ്ഞവല്ക്യനുള്ള അംഗീകാരമാണ്. സൂത്രം തന്നെ ധരിക്കാൻ പ്രയാസമാണ്. അപ്പോൾ അതിനെ വിശദീകരിക്കുന്നത് (മറ്റുള്ളവരെ പറഞ്ഞു ധരിപ്പിക്കുന്നത്) എത്ര പ്രയാസമായ പ്രവൃത്തിയാണ്! (പ്രപഞ്ചപ്രവർത്തനത്തെക്കുറിച്ചു പഠിക്കുന്നവരും പഠിപ്പിക്കുന്നവരുമായ എല്ലാ ശാസ്ത്രജ്ഞരും ഈ ശ്രമകരമായ**



ദൗത്യത്തിൽ ഏർപ്പെട്ടിരിക്കുന്നവരാണ്) അപ്രകാരം ധരിക്കുകയും ധരിപ്പിക്കുകയും ചെയ്യുതിനുള്ളതാണ് ഗാർഗ്ഗിയുടെ നമോവാകം. അടുത്ത പ്രശ്നവും അപ്രകാരം യാജ്ഞവല്ക്യൻ ധരിക്കുകയും സഭയിലെ മറ്റുള്ളവരെ ധരിപ്പിക്കുകയും ചെയ്യുമെന്ന പൂർണ്ണമായ ഉറപ്പ് ഗാർഗ്ഗിക്കുണ്ട്. യാജ്ഞവല്ക്യൻെറ കഴിവിലും യോഗ്യതയിലുമുള്ള ആ വിശ്വാസംകൊണ്ടാണ് 'ധാരയസ്വേതി' എന്ന് ഗാർഗ്ഗി പറയുന്നത്. ആ വിശ്വാസം അസ്ഥാനത്തായതുമില്ല.

6. സാ ഹോവാച, യദൂർദ്ധ്വം യാജ്ഞവല്ക്യ ദിവഃ യദവാക്
പൃഥിവ്യാഃ യദന്തരാദ്യാവാപൃഥിവീ ഇമേ,
യദ് ഭൂതം ച ഭവച്ച ഭവിഷ്യച്ചേത്യാചക്ഷതേ,
കസ്മിം സ്തദോതം ച പ്രോതം ചേതി.

ഗാർഗ്ഗി തൻെറ ആദ്യത്തെ ചോദ്യം തന്നെയാണ് രണ്ടാമത്തെ ചോദ്യമായിട്ട് ആവർത്തിക്കുന്നത് എന്നത് ശ്രദ്ധിക്കുക. അവൾ രണ്ടു ചോദ്യം ചോദിക്കാമെന്നു പറഞ്ഞിട്ട് ഒരേ ചോദ്യം ആവർത്തിക്കുന്നു.

ഒരു ചോദ്യം, ഒരു ചോദ്യം............

1, 1, .............

എന്ന് ഒന്നുതന്നെ ആവർത്തിച്ചു വരുന്നതല്ലാതെ രണ്ടില്ല, ദ്വൈതമില്ല. സ്വാഭാവിക സംഖ്യാശ്രേണികളുടെ സംഖ്യയും പിൻഗാമിയും (number and successor of a progression of natural numbers) ഒന്നാണ്. അതിനാലാണ് ഒരേ ചോദ്യം ആവർത്തിക്കുന്നത്. ഒരു ശ്രേണിയിലെ സംഖ്യകൾ, ആകാശത്തിലെ സാങ്കല്പിക ബിന്ദുക്കളാവാം, കാലത്തിലെ നിമിഷങ്ങളാവാം, പ്രപഞ്ചത്തിൽ ഇന്നുവരെ ഉണ്ടാകയും ഇനി ഉണ്ടാവാൻ പോകയും ചെയ്യുന്ന ജീവജാലങ്ങളാവാം. അസംഖ്യവും അനന്തവുമായ ശ്രേണിയിൽ,

സംഖ്യ = പിൻഗാമി

പ്രകൃതി = സ്ഥാവരജംഗമങ്ങൾ

എന്നു പറഞ്ഞാൽ,

$n = n + 1$ എന്നല്ല.

$1 = 1$ എന്നാണ് ലഭിക്കുക.

$0 = 1 \times 0$ എന്ന സൂത്രവാക്യം അപ്പോൾ

$0 = 0 \times 0$ എന്നാണ്.

$0 = \square \times 0$

നിരയന ബ്രഹ്മം. സായനപ്രപഞ്ചം.

**നിരയനബ്രഹ്മജ്ഞാനത്തിൻെറ തന്നെ നിരന്തരമായ ആവർത്തനമാണ് നാം സായനമെന്നു കരുതുന്ന പ്രപഞ്ചം.**

**7. സ ഹോവാച, യദൂർദ്ധ്വം ഗാർഗ്ഗീദിവഃ യദവാക്പൃഥിവ്യാ
യദന്തരാ ദ്യാവാ പൃഥിവീ ഇമേ, യദ്ഭൂതം ച ഭവച്ച
ഭവിഷ്യച്ചേത്യാചക്ഷതേ, ആകാശ ഏവതദോതം ച
പ്രോതം ചേതി, കസ്മിന്നു ഖല്വാകാശ ഓതശ്ച പ്രോതശ്ചേതി.**

ഗാർഗ്ഗിയുടെ ചോദ്യത്തിനുള്ള യാജ്ഞവല്ക്യന്റെ ഉത്തരവും ഒരാവർത്തനംമാത്രമാണ്. ഏതു കാലത്തായാലും ഏതു ദേശത്തായാലും ഏതു ഭാഷ സംസാരിക്കുന്നവരായാലും ഏതു രൂപവും വർണ്ണവും ഉള്ളവരായാലും സത്യാന്വേഷിയായ മനുഷ്യർ എത്തിച്ചേരുന്ന ഒരേ ഒരു ഉത്തരവും, ദേശകാലങ്ങളിലുള്ള ഒരാവർത്തനം മാത്രമാണ്.

കാലത്രയങ്ങൾക്ക് അതീതമായ ആകാശം തന്നെ ദുർവാച്യം. അതിനെക്കാൾ കഷ്ടതരമാണ് ഏതൊന്നിനാൽ ആകാശം ഓതപ്രോതമായിരിക്കുന്നുവോ ആ 'അക്ഷര'ത്തെ പറയുന്നത്. അക്ഷരബ്രഹ്മം 'അവാച്യ'മാണ്. അങ്ങ നെയുള്ള അക്ഷരബ്രഹ്മത്തെ യാജ്ഞവല്ക്യൻ പ്രതിപാദിച്ചില്ലെങ്കിൽ, തർക്കശാസ്ത്രപ്രകാരം അപ്രതിപത്തി എന്ന നിഗ്രഹസ്ഥാനംകൊണ്ട്, യാജ്ഞവല്ക്യന് തോൽവി സംഭവിക്കും. 'അവാച്യ'മായ ഒന്നിനെ യാജ്ഞവല്ക്യൻ പ്രതിപാദിക്കുന്നപക്ഷം വിപ്രതിപത്തി (വിരുദ്ധമായ പ്രതിപത്തി) എന്ന നിഗ്രഹസ്ഥാനം കൊണ്ട് അദ്ദേഹത്തിന് തോൽവി സംഭവിക്കും. ഈ കാരണംകൊണ്ടാണ് തന്റെ ചോദ്യത്തിന് യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞാൽ അദ്ദേഹത്തെ ജയിക്കാൻ ആരുമുണ്ടാവില്ല എന്നു ഗാർഗ്ഗി പറഞ്ഞത്.

ഗാർഗ്ഗിയുടെ ചോദ്യത്തിലെ ഈ ബുദ്ധിമുട്ട് ശരിക്കു മനസ്സിലാക്കിയ യാജ്ഞവല്ക്യൻ അപ്രതിപത്തി, വിപ്രതിപത്തി എന്നീ രണ്ടു ദോഷവും വരാതെ തുടർന്നു പറഞ്ഞു:

8. സ ഹോവാച, ഏതദ്വൈതദക്ഷരം ഗാർഗ്ഗീ ബ്രാഹ്മണാ
അഭിവദന്തി അസ്ഥൂലമനണ്വഹ്രസ്വമദീർഘമലോ-
ഹിതമസ്നേഹമഛായ മതമോƒ വായ്വനാകാശമസം
ഗമരസമഗന്ധമ ചക്ഷുഷ്കമശ്രോതമവാഗമനോ ƒ
തേജസ്കമപ്രാണമ മുഖമമാത്രമനന്തരമബാഹ്യം,
ന തദശ്നാതി കിഞ്ചന, ന തദശ്നാതി കശ്ചന.

അദ്ദേഹം പറഞ്ഞു: "ഗാർഗ്ഗീ, ബ്രാഹ്മണർ ആ അക്ഷരത്തെ അസ്ഥൂലം, അനണു, അഹ്രസ്വം, അദീർഘം, അലോഹിതം, അസ്നേഹം, അഛായം, അതമം, വായു, അനാകാശം, അസംഗം, അരസം, അഗന്ധം, അചക്ഷുസ്സ്, അശ്രോതം, അവാക് അമനം, അതേജസം, അപ്രാണം, അമുഖം, അമാത്രം, അനന്തരം, അബാഹ്യം എന്നെല്ലാം അഭിവദിക്കുന്നു. അത് ഒന്നിനെയും അശിക്കുന്നില്ല (ഭക്ഷിക്കുന്നില്ല) അതിനെയും ഒന്നും ഭക്ഷിക്കുന്നില്ല."

അക്ഷരം = ക്ഷരം (നാശം) ഇല്ലാത്തത്, ക്ഷീണിക്കാത്തത്. അക്ഷരമായ 'നിത്യ'ത്തെ ബ്രാഹ്മണർ (ബ്രഹ്മജ്ഞാനികൾ) ഇന്നയിന്ന പ്രകാരം അഭിവദിക്കുന്നു എന്ന പ്രസ്താവംകൊണ്ട്, 'ഞാൻ അവാച്യമായ അതിനെ പറയുന്നില്ല' എന്ന വിപ്രതിപത്തി ദോഷത്തെയും 'ഞാൻ അതിനെ പ്രതിപാദിച്ചില്ല' എന്ന അപ്രതിപത്തിദോഷത്തെയും യാജ്ഞവല്ക്യൻ പരിഹരിക്കുന്നു.

| | | |
|---|---|---|
| അസ്ഥൂലം | = | സ്ഥൂലവസ്തുക്കളിൽനിന്നെല്ലാം വ്യത്യസ്തം. |
| അനണു | = | അണുവിൽനിന്നു വ്യത്യസ്തം. |
| അഹ്രസ്വം | = | ഹ്രസ്വമല്ലാത്തത്. |



സ്ഥൂലം, അണു, ഹ്രസ്വം, ദീർഘം എന്ന നാലു പരിമാണങ്ങളെ പ്രതിഷേധിക്കുന്നതിനാൽ ദ്രവ്യധർമ്മങ്ങളെ പ്രതിഷേധിക്കുന്നു. അക്ഷരം ഒരു 'ദ്രവ്യ'മല്ല എന്നർത്ഥം.

അലോഹിതം: —ചുവപ്പല്ലാത്തത്. ചുവപ്പുനിറം അഗ്നിയുടെ ലക്ഷണം. അഗ്നിയല്ലാത്തതാണ് അക്ഷരം.

അസ്നേഹം = എണ്ണമയമില്ലാത്തത്. (ജലത്തിലിരിക്കുന്ന ഊർജ്ജത്തിൽ നിന്ന് വിഭിന്നമായിരിക്കുന്ന ഊർജ്ജം) സർവ്വഥാ അനിർദ്ദേശ്യമെങ്കിൽ അത് വെറും നിഴലാണോ?

അല്ല. അത് അച്ഛായമാണ്. നിഴലേ ഇല്ലാത്തതാണ്.

| | | |
|---|---|---|
| അതമം | = | തമസ്സല്ലാത്തത്. |
| അവായു | = | വായുവല്ലാത്തത്. |
| അനാകാശം | = | ആകാശമല്ലാത്തത്. |
| അസംഗം | = | സംഗമില്ലാത്തത്. (ഭവതു തർഹി സംഗാത്മകം ജതുമം) |

പശപോലെ ഒട്ടിപ്പിടിക്കുന്ന സംഗാത്മകമായ സ്വഭാവം ഇല്ലാത്തത് എന്ന് ശങ്കരഭാഷ്യം. ദ്രവ്യം, ജലം, അഗ്നി, വായു, ആകാശം എന്നീ പഞ്ചഭൂതതന്മാത്രകളിൽ ഊർജ്ജം (അക്ഷരം)ഓതപ്രോതമായിരിക്കുന്നുണ്ടെങ്കിലും, അവയിൽ നിന്നൊക്കെ വിഭിന്നമാണത്. അത് വെറും തമസ്സല്ല; തമോദ്വാരങ്ങളിലും ആ ഊർജ്ജം ഇരിക്കുന്നുണ്ടെങ്കിലും! അപരിച്ഛിന്നമായ സൂക്ഷ്മമായി സർവ്വത്തെയും പരസ്പരം വിളക്കിച്ചേർത്തു വ്യാപിച്ചിരിക്കുന്നുണ്ടെങ്കിലും അത് പശപോലെ സംഗം ഉള്ളതല്ല. (Interatomic, Intermolecular forces-ൽ ആ ഊർജ്ജം പ്രകടമാവുന്നുണ്ടെങ്കിലും, ആ ശക്തിയിൽനിന്നും പരമാണത്.) ആകാശത്തിൽ മുഴുവൻ അത് ഓതപ്രോതമെങ്കിലും, ആകാശത്തിൽനിന്നും പരമായ അതിനെ ആകാശശബ്ദം കൊണ്ടുപോലും പറയാവതല്ല. ആകാശം അതിന്റെ ലിംഗം (ലക്ഷണം) മാത്രമാണ്, സിംബൽ മാത്രമാണ്.

| | | |
|---|---|---|
| അരസം | = | രസം (essence) അല്ലാത്തത്. |
| അഗന്ധം | = | ഗന്ധമല്ലാത്തത് |
| അചക്ഷു | = | കണ്ണില്ലാത്തത്. (പശ്യത്യചക്ഷു എന്നു ശ്വേതശ്വേതര ഉപനിഷത്ത് കണ്ണില്ലാതെയും കാണുന്നത്.) |
| അശ്രോതം | = | ചെവി ഇല്ലാത്തത് (സ ശൃണോത്യകർണ്ണാ: ശ്വേതശ്വേതരം) |

അവാക്ക്: വാക്കില്ലാത്തത്.

അമന: മനസ്സില്ലാത്തത്

അതേജസം: പ്രകാശമില്ലാത്തത്. (പ്രകാശമില്ലാതെ അപ്രകാശിതമായിരിക്കുന്ന ഊർജ്ജം തമസ്സുപോലെ തോന്നുമെങ്കിലും തമസ്സല്ല.)

അപ്രാണം = പ്രാണനല്ലാത്തത്. അദ്ധ്യാത്മികമായി, ശരീരാന്തർഗ്ഗതമായിരിക്കുന്ന പ്രാണൻ എന്ന ജൈവോർജ്ജം അതിന്റെ വികാരമാണ്; എങ്കിലും അതിൽ നിന്ന് വ്യത്യസ്തമാണ്.

അമുഖം = മുഖം ഇല്ലാത്തത്. (ദ്വാരം ഇല്ലാത്തത്). അമാത്രം= 'മാത്ര' ഇല്ലാത്തത്. 'മീയതേ യേന തന്മാത്രം അമാത്രം മാത്രാരൂപം തന്ന ഭവതി, ന തേന

കിഞ്ചിൻമീയതേ' (ശാങ്കരഭാഷ്യം) ഒന്നിനെ അളക്കുന്നതാണ് മാത്ര. അമാത്രമായ ഒന്നിനെ 'മാത്ര'കൊണ്ട് അളക്കാൻ സാദ്ധ്യമല്ല. അനന്തരം, അബാഹ്യം = അന്തർ ഭാഗമോ ബഹിർഭാഗമോ ഇല്ലാത്തത്. ഛിദ്രം ഉള്ളതിനുമാത്രമേ അകവും പുറവും ഉള്ളു. അഛിദ്രവും അപരിച്ഛിന്നവുമായത് അനന്തരവും അബാഹ്യവുമാണ്. അത് പുറത്തുള്ള വസ്തുവല്ല, അകത്തുള്ള വസ്തുവുമല്ല. 'അതിനുശേഷം' (അനന്തരം) എന്ന ഒന്ന് ഇല്ല തന്നെ. അതു മാത്രമേ ഉള്ളു. അതിനാൽ, അത് ഒന്നിനെയും വിഴുങ്ങുന്നില്ല, ഒന്നിനാലും വിഴുങ്ങപ്പെടുന്നുമില്ല. സർവ്വം വിഴുങ്ങിയായ കാലത്തെയും, തമോദ്വാരത്തെയും ഇങ്ങനെ നിഷേധിക്കുന്നു. ഇപ്പറഞ്ഞതിലൊക്കെ 'അക്ഷര'മുണ്ട്. ഇപ്പറഞ്ഞതൊക്കെ 'അക്ഷര'ത്തിന്റെ പ്രകാശനങ്ങളാണ്. 'അക്ഷരം' ഈ പ്രകാശിപ്പിക്കപ്പെട്ടവയും അറിഞ്ഞവയും, പറയപ്പെട്ടവയുമായ സർവ്വത്തിനും അതീതയാണ്. അവ്യക്തവും അവാച്യവുമാണത്. സർവ്വ വിശേഷണ രഹിതമാണ്; ഏകമേവാദ്വിതീയമെന്നു വിളിക്കപ്പെട്ട അതിനെ വിളിക്കാൻ പേരോ, പ്രകാശിപ്പിക്കാൻ വാക്കോ ഇല്ല.

അതിനാൽ, 'അക്ഷര'ത്തിന്റെ അസ്തിത്വം അനേകവിശേഷണങ്ങളെ "നേതി, നേതി" എന്നു പ്രതിഷേധിച്ച് തെളിയിക്കാൻ ബ്രഹ്മജ്ഞാനികൾ ശ്രമിക്കുന്നു; എങ്കിലും ലൗകികബുദ്ധിയിൽ അതിനെക്കുറിച്ച് ശങ്കകൾ എന്നും നില നില്ക്കുന്നു (അനേകവിശേഷണപ്രതിഷേധപ്രയാസാദസ്തിത്വം താവദക്ഷരസ്യോപഗമിതം ശ്രുത്യാ; തഥാപിലോക ബുദ്ധിമപേക്ഷ്യാ ശങ്ക്യതേ യത: — ശാങ്കരഭാഷ്യം) അതിനാൽ അതിന്റെ അസ്തിത്വം തെളിയിക്കാനായി യാജ്ഞവല്ക്യൻ തുടരുന്നു.

> 9. ഏതസ്യ വാ അക്ഷരസ്യപ്രശാസനേ ഗാർഗ്ഗീ സൂര്യാ
> ചന്ദ്രമസൗ വിധൃതൗ തിഷ്ഠതഃ ഏതസ്യ വാ
> അക്ഷരസ്യ പ്രശാസനേ ഗാർഗ്ഗീ ദ്യാവാപൃഥിവ്യൗ
> വിധൃതേ തിഷ്ഠതഃ ഏതസ്യ വാ അക്ഷരസ്യ പ്രശാ-
> സനേ ഗാർഗ്ഗീ നിമേഷാ മുഹൂർത്താ അഹോരാത്ര്യാണ്യധിമാസാ
> മാസാ ഋതവഃ സംവത്സരാ ഇതി വിധൃതാസ്തിഷ്ഠന്തി;
> ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ ഗാർഗ്ഗീ പ്രാച്യോ $f$
> ന്യാ നദ്യഃ സ്യന്ദന്തേ ശ്വേതേഭ്യഃ പർവ്വതേഭ്യഃ പ്രതീ
> ച്യോതന്യാഃ യാം യാം ച ദിശമനു; ഏതസ്യ വാ
> അക്ഷരസ്യ പ്രശാസനേ ഗാർഗ്ഗീദദതോ മനുഷ്യാഃ പ്രശം-
> സന്തി യജമാനം ദേവാഃ ദർവ്വീം പിതരോന്വായത്താഃ

ഗാർഗ്ഗീ, ഈ അക്ഷരത്തിന്റെ പ്രശാസനത്താൽ സൂര്യചന്ദ്രന്മാർ പരസ്പരം വിധൃതമായി (നിയതം വർത്തിച്ച്) സ്ഥിതിചെയ്യുന്നു; ദ്യാവാപൃഥികൾ പരസ്പരം വിധൃതമായി സ്ഥിതിചെയ്യുന്നു; നിമിഷങ്ങളും മുഹൂർത്തങ്ങളും അഹോരാത്രങ്ങളും, അധിമാസങ്ങളും, മാസങ്ങളും, ഋതുക്കളും, സംവത്സരങ്ങളും, വിധൃതങ്ങളായി സ്ഥിതിചെയ്യുന്നു. ശ്വേതപർവതത്തിൽനിന്ന് പ്രാചിയിലേക്കും പ്രതീചിയിലേക്കും നദികൾ അവരവരുടെ ദിശകളിൽ സ്യന്ദനം ചെയ്യുന്നു. ഈ അക്ഷരത്താൽ മനുഷ്യർ ദാനം ചെയ്യുന്നവരെയും ദേവന്മാർ യജമാനന്മാരെയും പ്രശംസിക്കുന്നു. ഈ അക്ഷരത്താൽ പിതൃക്കൾ ദർവ്വിയെ ആശ്രയിക്കുന്നു.



നല്ല രാജാവിന്റെ ഭരണത്തിൻകീഴിൽ രാജ്യം അസ്ഫുടിതമായി (ഛിദ്രീകരിച്ച്, ഭാഗിച്ചുപോകാതെ) ഏകമായി നിയതം വർത്തിക്കുന്നു. അതുപോലെ സൂര്യചന്ദ്രന്മാരും അവരുടെ മണ്ഡലങ്ങളും, ദ്യാവാപൃഥികളും ഒക്കെ പരസ്പരം ഛിദ്രിച്ചുപോകാതെ, അതാതിന്റെ സ്ഥാനത്ത് അസ്ഫുടിതമായി ഏകമായി നിയതമായി വർത്തിക്കുന്നത്. 'അക്ഷരബ്രഹ്മം' എന്ന ഊർജ്ജത്തിന്റെ ശക്തിയാലാണ്. ഇപ്രകാരം യാജ്ഞവല്ക്യൻ പറയുമ്പോൾ, ന്യൂട്ടനുശേഷമുള്ള എല്ലാ ആസ്ട്രോഫിസിസ്റ്റുകളും സമ്മതിക്കുന്നു. സൂര്യചന്ദ്രമണ്ഡലം, ദ്വാവാപൃഥി എന്നൊക്കെ പറയുമ്പോൾ അത് ദേശം (space) മാത്രമാണ്. യാജ്ഞവല്ക്യൻ കാലത്തെയും അതിന്റെ ശക്തിയിൽപെടുത്തുന്നു. സായനകാലം അതാത്ക്രമത്തിൽ വരികയും പോവുകയും, ഭൗതിക ശാസ്ത്രജ്ഞർക്കും, ഗണിത ജ്ഞർക്കും, ചരിത്രകാരന്മാർക്കും, നരവംശശാസ്ത്രജ്ഞർക്കും ഒക്കെ കൃത്യമായി അളക്കാനും പഠിക്കാനും പാകത്തിൽ നിയതമായി വർത്തിക്കയും ചെയ്യുന്നതും ഇതേ ഊർജ്ജത്തിന്റെ നിയാമകശക്തിയാലാണ്. അത് ഇന്നത്തെ ശാസ്ത്രം അംഗീകരിക്കുന്നു. അതു മാത്രമല്ല, ഭൂമിയിലെ ജലപ്രവാഹങ്ങളും മനുഷ്യരുടെ കർമ്മങ്ങളും ഒക്കെ ഇതേ ഊർജ്ജത്താൽ നിയന്ത്രിക്കപ്പെടുന്നു. ഇതൊക്കെ ഇപ്രകാരം സംഭവിക്കണമെങ്കിൽ ചേതനാവത്തും അസംസാരിയും ആയ ഒരു പ്രശാസിതാരം (ഒരു നിയാമക ശക്തി, ഭരണശക്തി) — ഒരു ബോധപ്രകാശം — ഇവയ്ക്കുപിന്നിലുണ്ടാവണമെന്ന് മനുഷ്യബോധം ഗ്രഹിക്കുന്നു. ആ 'ബോധം' അഥവാ പ്രജ്ഞയും 'അക്ഷരം' തന്നെ. ബോധമുദിച്ചവന്റെ പ്രജ്ഞയാകുന്ന 'അക്ഷര'ത്തിൽനിന്നു പ്രവഹിക്കുന്ന 'അക്ഷര'ങ്ങളാണ് കലയും ശാസ്ത്രവും ഒക്കെ. 'അക്ഷരം.' 'അക്ഷര'ത്തിന് 'അക്ഷരം'നല്കുന്നു. 'ദാനം' നല്കുന്നവരെ സ്തുതിക്കുന്ന "സ്തുതിവചന"ങ്ങളും, 'അക്ഷരം'. എടുക്കുകയും കൊടുക്കുകയും ചെയ്യുന്ന യജ്ഞരൂപമായ ജീവിതം നയിക്കുന്നവർ യജമാനന്മാർ. അവരെ പ്രകാശരൂപികളായ ഭൂദേവന്മാർ പ്രശംസിക്കുന്നതും അക്ഷരം. യജ്ഞരൂപമായി സത്കർമ്മം ചെയ്യുന്നവർക്ക് പ്രകാശമണ്ഡലങ്ങളിലെ ഊർജ്ജസ്രോതസ്സുകളായ തേജോഗോളങ്ങൾ അരുളുന്ന അനുഗ്രഹവും അക്ഷരം. (Action—കർമ്മം അതിന്റെ ഫലമായ പ്രതികർമ്മം Reaction — രണ്ടും അക്ഷരം) ഇതേ അക്ഷര ചൈതന്യത്താൽത്തന്നെ, പിതൃക്കൾ ദർവ്വീഹോമത്തെ ആശ്രയിച്ച് ജീവിക്കയും പുനർജനിക്കയും ചെയ്യുന്നു. നിയതമായ പുനർജന്മവും സംസാരവുംപോലും ആ അക്ഷരചൈതന്യത്തിന്റെ അസ്തിത്വത്തിന്റെ തെളിവാണ്. അക്ഷരത്തിന്റെ അസ്തിത്വത്തെക്കുറിച്ച വിജ്ഞാനം ഒന്നുമാത്രമാണ് സംസാരത്തെ വിച്ഛേദിക്കുന്നത്. ഈ വിഹിത്തികർമ്മംകൊണ്ടു സംഭവിക്കുന്നതല്ല എന്ന് യാജ്ഞവല്ക്യൻ അടുത്ത ശ്ലോകത്തിൽ പറയുന്നു.

സൂര്യചന്ദ്രമണ്ഡലങ്ങളും, ദ്യാവാപൃഥികളും പരസ്പരം ആശ്രയിച്ച് നിയതം വർത്തിക്കുന്നു എന്നു പറയുന്നതിന്, അവ രണ്ടു Co-ordinate systems ആണെന്ന് ആധുനികശാസ്ത്രഭാഷയിൽ നമുക്കു പറയാം. Co-ordinate systems അവയുടെ inertia എന്നിവയെ ഐൻസ്റ്റൈൻ വിശദീകരിച്ചത് ഇതേ മട്ടിലാണ്. നിരയനമായ പ്രകാശലോകങ്ങളെ അപേക്ഷിച്ച് സായനമായ ഗ്രഹങ്ങളിലെ കാലം ആപേക്ഷികമാണ്. നിരയനത്തെ സായനമായിതോന്നുന്നത്, ആ ചലന നിയമങ്ങളിൽനിന്ന് അചലമായ ഒരു നിയാമകശക്തിയിലേക്ക് മനുഷ്യന്റെ ബോധത്തെ ഉണർത്താനുള്ള ഒരു പടി മാത്രമാണ്.

10. യോ വാ ഏതദക്ഷരം ഗാർഗ്ഗ്യവിദിത്വാസ്മിംല്ലോകേ
ജുഹോതി യജതേ തപസ്തപ്യതേ ബഹൂനി വർഷ സഹസ്രാണി,
അന്തവദേവാഭൃതദ്ഭവതി; യോ വാ ഏതദക്ഷരം ഗാർഗ്ഗ്യ
വിദിത്വാസ്മാല്ലോകാത് പ്രൈതി സ കൃപണഃഅഥയ ഏതദക്ഷരം
ഗാർഗ്ഗീ വിദിത്വാസ്മാല്ലോ കാത് പ്രൈതി സ ബ്രാഹ്മണഃ

"ഗാർഗ്ഗീ, അപ്രകാരമുള്ള 'അക്ഷര'ത്തെ അറിയാതെ, ആരെല്ലാം നമ്മുടെ ലോകത്തിൽ ഹോമിക്കുന്നുവോ, യജിക്കുന്നുവോ, തപിക്കുന്നുവോ, അനേക സഹസ്രാബ്ദങ്ങളോളം ആ കർമ്മങ്ങൾ ചെയ്തുകൊണ്ടേ ഇരുന്നാലും അവ അന്തമുള്ളവയായിത്തന്നെ ഭവിക്കുന്നു. ഈ അക്ഷരത്തെ അറിയാതെ ആര് ഈ ലോകത്തിൽ നിന്നു പോയാലും (പ്രൈതി = പോവുക; പ്രേതം = പോയവൻ) അവൻ സഹതാപാർഹനാണ്. ആ അക്ഷരത്തെ അറിഞ്ഞ ശേഷം മാത്രം ഈ പ്രപഞ്ചത്തിൽനിന്നു പോകുന്നവർ മാത്രമാണ് ബ്രാഹ്മണന്മാർ.

അനേകസഹസ്രാബ്ദങ്ങൾ ഹോമംചെയ്താലും, തപസ്സു ചെയ്താലും, യാഗം ചെയ്താലും, ആ കർമ്മങ്ങൾക്കും കർമ്മഫലങ്ങൾക്കും അന്തമുണ്ട്. അവയൊന്നും 'അനന്ത'മല്ല; മുക്തിയല്ല. ഫലം ക്ഷീണിക്കുമ്പോൾ വീണ്ടും ജന്മമെടുക്കുക എന്ന ആവർത്തനപ്രക്രിയ (Recycling of energy)യും താൻ ഊർജ്ജമാണെന്ന ബോധമോ സ്മരണയോ ഇല്ലായ്മയും അതിലൊക്കെ അടങ്ങിയിരിക്കുന്നുണ്ട്. അപ്രകാരമുള്ള സംസാരബന്ധനത്തിൽനിന്ന് നിരന്തരമുക്തി ലഭിക്കുന്നത് താൻ തന്നെയാണ് സർവ്വാന്തര്യാമിയായ ഊർജ്ജം (പ്രജ്ഞ) എന്ന പ്രത്യഭിജ്ഞ ഉദിക്കുമ്പോഴാണ്. അപ്രകാരമുള്ള പ്രത്യഭിജ്ഞ ഉദിച്ച ജ്ഞാനി മാത്രമാണ് ബ്രാഹ്മണൻ. അല്ലാതെ ഒരു പ്രത്യേക ഗോത്രത്തിൽ ജനിച്ചവനോ, പ്രത്യേക ആചാരങ്ങൾ ചെയ്യുന്നവനോ അല്ല.

അഗ്നിയിൽ ദഹനം, പ്രകാശകത്വം എന്നിവ ഇരിക്കുന്നതുപോലെ 'പ്രധാന'മെന്നറിയപ്പെടുന്ന അചേതന പ്രകൃതിയിൽ സ്വാഭാവികമായിട്ട് പ്രശാസൃത്വം (പ്രകൃതി നിയമങ്ങളുടെ നിയാമകശക്തി) ഇരിക്കുന്നുണ്ട് എന്ന് ചില സാംഖ്യന്മാർ കരുതാറുണ്ട്. കാണപ്പെടുന്നതും കേൾക്കപ്പെടുന്നതും വിചാരിക്കപ്പെടുന്നതും അറിയപ്പെടുന്നതും ആയ അനിത്യവും ക്ഷരവുമായ പ്രകൃതിയിൽ അക്ഷരം ഓതപ്രോതമായിരിക്കുന്നുണ്ടെങ്കിലും, അവ തമ്മിലുള്ള വ്യത്യാസവും അറിയേണ്ടതുണ്ട്. പ്രകൃതിയിലെ പ്രശാസൃത്വത്തിന്ന് അതീതമായ ഒരു പ്രശാസൃത്വത്തെ അടുത്ത ശ്ലോകത്തിൽ യാജ്ഞവല്ക്യൻ ചൂണ്ടിക്കാട്ടുന്നു.

11. തദ്വാ ഏതദക്ഷരം ഗാർഗ്ഗ്യ ദൃഷ്ടം ദ്രഷ്ട്രു, അശ്രുതം
ശ്രോതൃ, അമതം മന്തൃ, അവിജ്ഞാതം വിജ്ഞാതൃ; നാന്യദ
തോ$f$സ്തി ദ്രഷ്ട്രു, നാന്യദതോതസ്തി ശ്രോതൃ, നാന്യദതോ$f$
സ്തി മന്തൃ, നാന്യദതോ$f$സ്തി വിജ്ഞാതൃ; ഏതസ്മിന്നു
ഖല്വക്ഷരേ ഗാർഗ്ഗ്യാകാശ ഓതശ്ച പ്രോതശ്ചേതി.

**"ഗാർഗ്ഗീ, ആ അക്ഷരം അദൃഷ്ടമാണ്, പക്ഷേ, ദ്രഷ്ടാവാണ്; അശ്രുതമാണ്, പക്ഷേ, ശ്രോതാവാണ്; അമതമാണ്, പക്ഷേ, മന്താവാണ് അവിജ്ഞാതമാണ്, പക്ഷേ, വിജ്ഞാതാവാണ്. അതിൽനിന്നന്യമായി ഒരു ദ്രഷ്ടാവോ ശ്രോതാവോ**



**മന്താവോ വിജ്ഞാതാവോ ഇല്ല. ഗാർഗ്ഗീ, ആ അക്ഷരത്താലാണ് ആകാശം ഓതപ്രോതമായിരിക്കുന്നത്.**

ദൃഷ്ടി, ശ്രോത്രം, മനസ്സ്, വിജ്ഞാനം (ബുദ്ധി) എന്നിവയ്ക്കൊന്നും 'വിഷയ'മല്ല 'അക്ഷരം'. അത് ദ്രഷ്ടാവും ശ്രോതാവും മന്താവും വിജ്ഞാതാവുമായ വിഷയിയാകയാൽ, ദൃഷ്ടിസ്വരൂപവും ശ്രുതിസ്വരൂപവും മതിസ്വരൂപവും വിജ്ഞാനസ്വരൂപവുമാണ്. അക്ഷരമല്ലാതെ ഒരു ദ്രഷ്ടാവ് (ദർശനക്രിയാകർത്താവ്) ഇല്ല. ദ്രഷ്ടാവും ശ്രോതാവും മന്താവും വിജ്ഞാതാവുമായി സർവത്ര ഇരിക്കുന്നത് അക്ഷരമാണ്. അപ്രകാരം 'ചേതനാ'സ്വരൂപവും അക്ഷരവുമായ ഒന്നിനെ അചേതനവും ക്ഷരവും ദൃശ്യവും ശ്രുതവും മതവും വിജ്ഞാതവുമായ ഒന്നാണെന്ന് തെറ്റിദ്ധരിച്ചുകൂടാ.

സാക്ഷാദപരോക്ഷബ്രഹ്മം, ആത്മാവ്, സർവ്വാന്തര്യാമി, അശനായാദി സംസാരധർമ്മാതീതം, എന്നൊക്കെ വിശേഷിപ്പിക്കപ്പെട്ടതും വിശേഷണങ്ങൾക്കെല്ലാം അതീതവുമായ അക്ഷരപരബ്രഹ്മത്താൽ ആകാശം ഓതപ്രോതമായിരിക്കുന്നു. അത് (അക്ഷരം) പരാകാഷ്ഠയാണ്, പരാഗതിയാണ്, പരബ്രഹ്മമാണ്, പരാശക്തിയാണ്, പൃഥ്വിമുതൽ ആകാശം വരെയുള്ള ആപേക്ഷകസത്യങ്ങളുടെ സത്യമാണ്. (സത്യസ്യ സത്യം).

7-ാം ബ്രഹ്മണം 23-ാം ശ്ലോകത്തിൽ പറഞ്ഞതുതന്നെയാണ് ഈ ശ്ലോകത്തിലും യാജ്ഞവല്ക്യൻ പറയുന്നത്. അന്തര്യാമി എന്നതിനുപകരം അക്ഷരമെന്നു പറയുന്നു എന്ന വ്യത്യാസമേയുള്ളൂ. 7-ാം ബ്രാഹ്മണത്തിൽ അരുണപുത്രനായ ഉദ്ദാലകനും, 8-ാം ബ്രാഹ്മണത്തിൽ വാചക്നുപുത്രിയായ ഗാർഗ്ഗിയുമാണ് "ശ്രോതാ"ക്കൾ. ശരീരത്തിലേ സ്ത്രീപുരുഷഭേദമുള്ളൂ; ആത്മാവിലില്ല. പുരുഷനോടു പറയുമ്പോൾ പുല്ലിംഗശബ്ദമായ 'അന്തര്യാമി'യും സ്ത്രീയോടു പറയുമ്പോൾ നപുംസകലിംഗമായ 'അക്ഷര'വും ഉപയോഗിക്കുന്നുവെങ്കിലും ദ്രഷ്ടാ, ശ്രോതാ, മന്താ, വിജ്ഞാതാ എന്നീ നിലകളിലുള്ള അവയുടെ അദ്വയാവസ്ഥതന്നെയാണ് ചൂണ്ടിക്കാട്ടുന്നത്. സ്ത്രീ, പുല്ലിംഗസൂചകമായ ശബ്ദങ്ങളെക്കാൾ ലിംഗരഹിതവും അലിംഗവുമായ ഒന്നിന് നപുംസകലിംഗമാണ് കൂടുതൽ ഉചിതം. അന്തര്യാമിയെക്കാൾ ഉചിതമായ 'അക്ഷര'ശബ്ദം ഗാർഗ്ഗിക്കുള്ള മറുപടിയിൽ യാജ്ഞവല്ക്യൻ ഉപയോഗിക്കുന്നു. യാജ്ഞവല്ക്യനും ഗാർഗ്ഗിക്കും ഇടയിലുള്ള പരസ്പരാദരവും, ലിംഗാതീതമായ സൗഹൃദവും, അക്ഷരബ്രഹ്മവിജ്ഞാനവും പ്രശംസനീയമാണ്.

12. സാ ഹോവാച, ബ്രാഹ്മണാ ഭഗവന്തസ്തദേവ
ബഹു മന്യേധ്വം യദസ്മാന്നമസ്കാരേണ മുച്യേ
ധ്വം; ന വൈ ജാതുയുഷ്മാകമിമം കശ്ചിദ്
ബ്രഹ്മോദ്യം ജേതേതി; തതോ ഹ വാചക്നവ്യുപ
രരാമ. ഇത്യഷ്ടമം ബ്രാഹ്മണം.

**ഗാർഗ്ഗി സഭയെ അഭിസംബോധനചെയ്തു പറഞ്ഞു: "ഭഗവാന്മാരേ, ബ്രാഹ്മണരേ, ഇദ്ദേഹത്തിൽനിന്ന് ഒരു നമസ്കാരംകൊണ്ട് നിങ്ങൾക്കു മോചിതരാകാൻ സാധിക്കുമെങ്കിൽ അതു തന്നെ ധാരാളം എന്നു മനസ്സിലാക്കുവിൻ! ബ്രഹ്മവിഷയത്തിൽ**

ഇദ്ദേഹത്തെ ജയിക്കാൻ നിങ്ങളിൽ ഒരാൾക്കുപോലും സാധിക്കയില്ല." ഇപ്രകാരം പറഞ്ഞ് വാചക്നവി (ഗാർഗ്ഗി) മിണ്ടാതിരുന്നു.

യാജ്ഞവല്ക്യനെപ്പോലൊരു ബ്രഹ്മജ്ഞാനിയെ ഒരു പ്രാവശ്യം കണ്ടു നമസ്കരിക്കാൻ സാധിച്ചാൽത്തന്നെ മോക്ഷം ലഭിക്കും. അദ്ദേഹത്തോട് തർക്കിച്ച്, അദ്ദേഹത്തെ ജയിക്കാനാവുമെന്ന വിചാരവും കൊണ്ടു നടന്നാലാകട്ടെ അദ്ദേഹത്തിൻെറ ശക്തമായ വാദമുഖങ്ങളുടെ സങ്കീർണ്ണതകളിൽനിന്ന് മോചിതരാവാൻ നിങ്ങൾക്ക് ഒരിക്കലും സാധിക്കയുമില്ല. പിന്നെയല്ലേ, ജയിക്കുന്ന കാര്യം! ഇപ്രകാരം യാജ്ഞവല്ക്യനെ പ്രശംസിച്ച് അദ്ദേഹം സർവ്വജ്ഞനായ ബ്രഹ്മജ്ഞനാണെന്ന 'സർട്ടിഫിക്കറ്റ്' നല്കുന്നത് ഗാർഗ്ഗിയാണെന്നത് പ്രത്യേകം ശ്രദ്ധേയമാണ്.

അന്തര്യാമി ബ്രാഹ്മണത്തിൽ പൃഥിക്കോ ഭൂതങ്ങൾക്കോ തമസ്സിനോ അറിയാൻ കഴിയാത്തതെന്നു വിശേഷിപ്പിച്ചതുതന്നെയാണ് ദർശനാദി ക്രിയാകർത്തൃത്വം കൊണ്ട് സർവ്വത്തിൻെറയും ചേതനാധാതു എന്നു പറയുന്ന (സർവ്വേഷാം ചേതനാധാതുരിത്യുക്തം) അക്ഷരം. ചിലർ ബ്രഹ്മത്തിന് അഞ്ച് അവസ്ഥകൾ (പിണ്ഡം, ജാതി, വിരാട്, സൂത്രം, ദൈവം) ഉണ്ടെന്നും മറ്റുചിലർ എട്ടവസ്ഥകൾ (ദ്രഷ്ടാ, ജീവാത്മാ, നിരുപാധികം എന്നിവ ചേർത്ത്) ഉണ്ടെന്നും പറയുന്നു. മറ്റുചിലർ ഇവ ബ്രഹ്മത്തിൻെറ ശക്തിഭേദങ്ങൾ മാത്രമാണെന്നു കരുതുന്നു. (അനന്താവസ്ഥകളും, അനന്തശക്തിഭേദങ്ങളും ബ്രഹ്മത്തിനുണ്ട് എന്ന വാദം) ശങ്കരൻ ഇപ്രകാരമുള്ള ഭേദങ്ങളെയൊന്നും അംഗീകരിക്കുന്നില്ല. എല്ലാ സംസാരധർമ്മങ്ങൾക്കും അതീതമായ ബ്രഹ്മത്തിൽ അവസ്ഥ, ശക്തി എന്നീ സംസാരധർമ്മങ്ങൾ ആരോപിക്കപ്പെടുകയാണ്. ഊർജ്ജത്തിന് അവസ്ഥ (Position, forn), ശക്തി, (Power, action) എന്നീ സംസാരധർമ്മങ്ങൾ ഉണ്ടെന്നും, ഇല്ലെന്നും ഒപ്പം പറയുന്നത് ('യുഗപദ്') 'ഷ്റോഡിംഗറുടെ പൂച്ച'യുടെപോലെയാണ്. ബ്രഹ്മം അവികാരവും നിരവയവവുമായിരിക്കെ, അതിന് വികാരങ്ങളും അവസ്ഥകളും, അവയവങ്ങളും കല്പിക്കുന്നത് അസത്യകല്പനയാണ്. പിന്നെ എന്താണ് ജീവാത്മപരമാത്മാക്കൾ തമ്മിലുള്ള വ്യത്യാസം? അവതമ്മിൽ ഭേദാഭേദങ്ങളില്ല; ഭേദം 'ഉപാധികൃത'മായ ഭേദം മാത്രമാണ്.

"പരസ്യ മഹാസമുദ്രസ്ഥാനീയസ്യ ബ്രഹ്മണോ$f$ക്ഷരസ്യ അപ്രചലിതത്വരൂപസ്യേഷത് പ്രചലിതാവസ്ഥാന്തര്യാമി; അത്യന്ത പ്രചലിതാവസ്ഥാ ക്ഷേത്രജ്ഞഃ യസ്തന വേദാന്തര്യാമിണ."(ശാങ്കരഭാഷ്യം)

പരബ്രഹ്മം എന്ന അക്ഷരം അപ്രചലിതത്വരൂപമുള്ള (അനക്കമില്ലാത്ത) മഹാസമുദ്രസ്ഥാനമാണ്. അതിൽ കാണുന്ന ചെറിയ പ്രചലിതാവസ്ഥ (നേരിയ കമ്പനം—Vibration) ആണ് 'അന്തര്യാമി'യായ പുരുഷൻ; അത്യന്തപ്രചലിതാവസ്ഥ (ഇളകിമറിഞ്ഞ അവസ്ഥ)യാണ് ക്ഷേത്രത്തെ (പ്രപഞ്ചത്തെ) അറിയുന്നുവെങ്കിലും സ്വയം അറിയാത്ത (അന്തര്യാമിയെയോ അക്ഷരത്തെയോ അറിയാത്ത) സംസാരിയായ ജീവാത്മാവ്. (എൻെറ 'പാഥേയ'മെന്ന ആത്മകഥ കാണുക)

അവിദ്യാകാമകർമ്മവിശിഷ്ടകാര്യകരണോപാധികളാൽ സീമിതമാണ് സംസാരിയായ ജീവാത്മാവ്. നിരുപാധികവും, പരിധിഹീനവുമായ "അക്ഷരപരബ്രഹ്മ"ത്തിൽ യാതൊരുപാധിഭേദവുമില്ല. ഏകമേവാദ്വിതീയമായ ബ്രഹ്മത്തിൽ ഉപാധിഭേദങ്ങളില്ല. ഇതത്രെ അക്ഷരബ്രഹ്മരഹസ്യം; പ്രണവരഹസ്യം. ഗാർഗ്ഗ്യായനൻെറ "പ്രണവവാദം" തന്നെയാണ് ഗാർഗ്ഗിയുടെ അക്ഷരബ്രഹ്മരഹസ്യം!

## ബ്രാഹ്മണം 9 ശാകല്യബ്രാഹ്മണം

ശാകല്യ ബ്രാഹ്മണത്തെക്കുറിച്ച് ശാങ്കരഭാഷ്യം പറയുന്നു. "പൃഥിവ്യാദികളിൽ സൂക്ഷ്മതാരതമ്യക്രമത്തിൽ, ആദ്യത്തെക്കാൾ ഉത്തരോത്തരം സൂക്ഷ്മതമമായി ഓതപ്രോതമായിരിക്കുന്ന ഭാവത്തെ കഥിച്ചപ്പോൾ 'സർവ്വാന്തര'മായിരിക്കുന്ന ബ്രഹ്മത്തെ യാജ്ഞവല്ക്യൻ പ്രകാശിപ്പിച്ചുകഴിഞ്ഞു. ആ ബ്രഹ്മത്തിന് വ്യാകൃതമായിരിക്കുന്ന സർവ്വവിഷയങ്ങളിലും സൂത്രഭേദങ്ങളിലും ഇരിക്കുന്ന നിയന്തൃത്വവും പറഞ്ഞു കഴിഞ്ഞു. വ്യാകൃതവിഷയങ്ങളിൽ അതിൻെറ ലിംഗം (ലക്ഷണം) കുറെക്കൂടി വ്യക്തതരമായിരിക്കുന്നു. ഈ ബ്രാഹ്മണം ആരംഭിക്കുന്നത്, നിയന്തവ്യങ്ങളായിരിക്കുന്ന ദേവതാഭേദങ്ങളുടെ (പ്രപഞ്ചങ്ങളുടെ) സങ്കോചവികാസങ്ങളെക്കൊണ്ട്, സാക്ഷാദ് അപരോക്ഷബ്രഹ്മത്തിലെത്തിച്ചേരാനാണ്."

ഉപനിഷത്തിലെ നിയന്തവ്യങ്ങളായ ദേവതാഭേദങ്ങൾ Expanding & Contracting universes എന്ന് ആധുനികൻ വിളിക്കുന്ന സങ്കോചവികാസരൂപങ്ങളായ അനേകം പ്രപഞ്ചങ്ങളാണ്. ആ പ്രപഞ്ചപ്രവർത്തനത്തിന് നിയന്തൃത്വം വഹിക്കുന്ന അതിസൂക്ഷ്മവും സർവ്വവ്യാപിയുമായ ബ്രഹ്മം 'Energy'യും. ഉപനിഷത്തുകൾ ശാസ്ത്രഗ്രന്ഥങ്ങളാണ്. നമ്മൾ Annals of Newyork Academy of Sciences വായിക്കുന്ന പോലെയാണ് അവ വായിക്കേണ്ടത്. വെറുതെ 'ബ്രാഹ്മണിക്കൽ' എന്നും 'മതപര'മെന്നും എഴുതിത്തള്ളാനുള്ളവയല്ല അവ. 'ബ്രാഹ്മണ'പദത്തിന് ബ്രഹ്മസംബന്ധിയായ (Energyയുടെ ജ്ഞാനം) 'ചൈതന്യ' ജ്ഞാനം എന്നാണർത്ഥം. അതൊരു ജാതിപ്പേരോ ഗോത്രനാമമോ ഒന്നുമല്ല. ഇപ്പോഴത്തെ 'ബ്രാഹ്മണർ' ഐൻസ്റ്റൈനും വോൾഫ് ഗാങ്പോളിയും, ഫെയ്ൻമാനും സാഗനും, ഹോക്കിങ്ങും, പെൻറോസും ഒക്കെയാണ്.

1 അഥ ഹൈനം വിദഗ്ദ്ധഃ ശാകല്യഃ പപ്രച്ഛ, കതിദേവാ യാജ്ഞവല്ക്യേതി, സ ഹൈത യൈവ നിവിദാപ്രതിപേദേ, യാവന്തോ വൈശ്വദേവസ്യനിവിദ്യുച്യതേ—ത്രയശ്ച ത്രി ച ശതാ, ത്രയശ്ച ത്രി ച സഹസ്രേതി; ഓമിതി ഹോവാച, കത്യേവ ദേവാ യാജ്ഞവല്ക്യേതി; ത്രയത്രിംശദിതി; ഓമിതി ഹോ വാച, കത്യേവദേവാ യാജ്ഞവല്ക്യേതി; ഷഡിതി; ഓമിതി ഹോവാച, കത്യേവദേവാ യാജ്ഞവല്ക്യേതി. ത്രയ ഇതി; ഓമിതി ഹോവാച ദ്വാവിതി; ഓമിതി ഹോവാച, അധ്യർദ്ധ ഇതി, ഓമിതി ഹോവാച; കത്യേവ ദേവായാജ്ഞവല്ക്യേതി; ഏക ഇതി; ഓമിതി ഹോവാചാ കതമേ തേ ത്രയശ്ച ത്രീച ശതാ ത്രയശ്ച ത്രീച സഹസ്രേതി.

ശകലപുത്രനായ വിദഗ്ദ്ധൻ ചോദിച്ചു: "എത്ര ദേവന്മാരുണ്ട്, യാജ്ഞവല്ക്യാ?"

"നിവിദംകൊണ്ട് വിശ്വേദേവന്മാരെ പ്രതിപാദിച്ചിരിക്കുന്ന പ്രകാരം മുന്നൂറ്റിമൂന്നും, മുവ്വായിരത്തിമൂന്നും". യാജ്ഞവല്ക്യൻ നിവിദത്തെ പ്രതിപാദിച്ചു പറഞ്ഞു. "ഓം".

"കൃത്യമായിട്ട് എത്ര ദേവന്മാരുണ്ട്?"

"മുപ്പത്തിമൂന്ന്. ഓം."

"കൃത്യമായിട്ട് എത്ര ദേവന്മാരുണ്ട്?"
"ആറ്. ഓം."
"കൃത്യമായിട്ട് എത്ര ദേവന്മാരുണ്ട്?"
"മൂന്ന്. ഓം."
"കൃത്യമായിട്ട് എത്ര ദേവന്മാരുണ്ട്?"
"രണ്ട്. ഓം."
"കൃത്യമായിട്ട് എത്ര ദേവന്മാരുണ്ട്?"
"ഒന്നര. ഓം"
"കൃത്യമായിട്ട് എത്ര ദേവന്മാരുണ്ട്?"
"ഒന്ന്. ഓം."
"ആ മുന്നൂറ്റിമൂന്നും മുവ്വായിരത്തിമൂന്നും ഏവ?"

നിവിദമെന്നു പറയുന്നത്, വൈശ്വദേവശസ്ത്രത്തിൽ നിവിദനാമത്തിൽ പറയപ്പെടുന്ന ദേവതാസംഖ്യാവാചകമായ മന്ത്രപദമാണ്. ഈ മന്ത്രങ്ങൾ വിശ്വേദേവന്മാരെ സ്തുതിക്കാൻ ഉപയോഗിക്കുന്നു.

"ത്രയശ്ച ത്രിച ശതാ- മൂന്നും മുന്നൂറും.
ത്രയശ്ച ത്രിച സഹസ്രാ- മൂന്നും മൂവ്വായിരവും."

എന്ന് നിവിദത്തിൽ പറയുന്നു.

3 + 300 = 3003

3 + 3000 = 30003

എന്ന ക്രമത്തിൽ ആണ് വിശ്വേദേവസംഖ്യ.

3 + 30 = 33

3 + 3 = 6

3 + 0 = 3

എന്ന് ഇതിനെ ത്രിമൂർത്തികളിലേക്കു ചുരുക്കിക്കൊണ്ടു വരാം.

1 + 1 +1 ആണ് 3

1+1 എന്ന് ചുരുക്കിയാൽ 2. (ഗാർഗ്ഗിയുടെ ചോദ്യം അതിൽനിന്നായിരുന്നു.)

$1+\frac{1}{1}+1$ 3 ൻെറ പകുതി $1^1/_2$: 2ൻെറ പകുതി $^1/_2$. അർദ്ധവും അർദ്ധവും ചേർന്നാലേ "ഒന്നാവൂ". (സൃഷ്ടി, ശിവശക്തി.)

ഒന്നിൽനിന്ന് രണ്ടും, രണ്ടിൽനിന്ന് മൂന്നും അതിൽനിന്ന് അനേകവും ഉണ്ടായി. അവയെല്ലാം ഒന്നായ അക്ഷരമാണ്. 'ഒമേഗ' എന്ന ഓങ്കാരമല്ലാതെ മറ്റൊരു ദൈവതമില്ല.

ഓം = ഒമേഗ = ○

ഓം,ഓം, ഓം, ഓം....... n.

1+ 1 + 1 + 1 + 1

0 + 0 + 0 + 0 +0..........0

2 മുതൽ 30003 വരെയുള്ള മദ്ധ്യമസംഖ്യകൾ ഓങ്കാരത്തിൻെറ സങ്കോചവികാസരൂപങ്ങളുടെ മദ്ധ്യമ സംഖ്യകളാണെങ്കിലും, അവയിൽത്തന്നെ നിറഞ്ഞിരിക്കുന്നത് ഓങ്കാരമാണ്.












ഒമേഗയിൽനിന്ന് അലെഫ്നൾ എന്ന വിശ്വേദേവന്മാരുടെ അനന്ത ശ്രേണികളുടെ സൃഷ്ടി അങ്ങനെ തുടരുന്നു.

2. സ ഹോവാച, മഹിമാന വൈഷാമേതേ, ത്രയ
സ്ത്രിം ശത്വേവ ദേവാ ഇതി; കതമേ തേ ത്രയസ്ത്രിം ശ-
ദിതി; അഷ്ടൗ വസവഃ ഏകോദശ രുദ്രാഃ ദ്വാദ-
ശാദിത്യാഃ തേ ഏകത്രിംശത്, ഇന്ദ്രശ്ചൈവ പ്രജാ
പതിശ്ച ത്ര യസ്ത്രിംശാവിതി.

'മുപ്പത്തിമൂന്നു ദേവന്മാരുടെ മഹിമാനം മാത്രമാണ് അവ' എന്ന് യാജ്ഞവല്ക്യൻ പറഞ്ഞു.

"ആ മുപ്പത്തിമൂന്ന് ഏതൊക്കെ?"

"എട്ട് വസുക്കൾ, ഏകാദശരുദ്രന്മാർ, ദ്വാദശം ആദിത്യന്മാർ, ആകെ മുപ്പത്തിഒന്ന്. അവയോട് ഇന്ദ്രനെയും പ്രജാപതിയെയും കൂട്ടിയാൽ മുപ്പത്തിമൂന്ന്."

00

00000000...

00000000000.........

000000000000.......

33 × -

= 30 + 3

30000000 + 3

മുപ്പത്തിമുക്കോടി ദേവകളെന്നു പറയുന്ന 'അലെഫ്നൾ' ഇങ്ങനെ ഒമേഗയിൽനിന്നു തന്നെ സൃഷ്ടിക്കപ്പെട്ട അനന്തങ്ങളാണ്.

3. കതമേ വസവ ഇതി; അഗ്നിശ്ച പൃഥിവീ ച വായുശ്ചാ-
ന്തരിക്ഷം ചാദിത്യശ്ച ദ്യൗശ്ച ചന്ദ്രമാച്ഛ
നക്ഷത്രാണി ചൈ തേ വസവഃ ഏതേഷു ഹീദം
സർവ്വഹിതമിതി തസ്മാദ്വസവ ഇതി.

"ഏതൊക്കെയാണ് വസുക്കൾ?"

"അഗ്നി, പൃഥ്വി, വായു, അന്തരിക്ഷം, സൂര്യൻ, ദ്യോവ്, ചന്ദ്രമസ്സ്, നക്ഷത്രങ്ങൾ. കാരണം, ഈ സർവ്വവും അവയിൽ വസിക്കുന്നു. അതിനാൽ അവ വസുക്കളാണ്.

ജൈവോർജ്ജം (അഗ്നി) മുതൽ നക്ഷത്രം (Fixed stars) വരെയുള്ള എട്ടു വസുക്കൾ പ്രാണികളെ അവരുടെ കർമ്മഫലാശ്രയത്വത്താൽ കാര്യകാരണ സംഘാതരൂപമായ ശരീരങ്ങൾ മാറിമാറിയെടുത്ത് ഭൂമിയിൽ വസിപ്പിക്കുന്നതിനു ഹേതുഭൂതമായിത്തീരുന്നു. അതിനാൽ അഗ്നിനക്ഷത്രപര്യന്തമായ പ്രകാശ ദേവതകളെ വസുക്കൾ എന്നു വിളിക്കുന്നു.

4 കതമേ രുദ്രാ ഇതി; ദശേമേ പുരുഷാ പ്രാണാഃ
ആത്മൈകാദശഃ തേ യദാസ്മാച്ഛരീരാൻ മർത്ത്യാദു-
ത്ക്രാമന്ത്യഥ രോദയന്തി; തദ്യദ്രോദയന്തി
തസ്മാദ്രുദ്രാ ഇതി.

"ഏതൊക്കെയാണ് രുദ്രന്മാർ?"

"മനുഷ്യൻെറ പത്തു പ്രാണങ്ങൾ (ഇന്ദ്രിയങ്ങൾ) മനസ്സ് എന്നിവ. അവ ഈ മർത്ത്യശരീരം വിട്ട് ഉത്ക്രമിക്കുമ്പോൾ കരയിക്കുന്നു. രോദനം ചെയ്യിക്കുന്നതിനാൽ അവ രുദ്രന്മാരാണ്. പ്രാണങ്ങൾ ഉപേക്ഷിക്കുന്നത് മനുഷ്യർക്ക് ദുഃഖകരമായിത്തോന്നുന്നു. താൻ മരിക്കാറായി എന്നറിഞ്ഞാൽ മനുഷ്യൻ രോദനം ചെയ്യുന്നു. ഒരാൾ മരിച്ചാൽ ബന്ധുക്കൾ രോദനം ചെയ്യുന്നു. അതിനാൽ രോദനം ചെയ്യിക്കുന്ന പ്രാണങ്ങളാണ് രുദ്രന്മാർ.

5 കതമ ആദിത്യാ ഇതി; ദ്വാദശ വൈ മാസാഃ
സംവത്സരസ്യ, ഏത ആദിത്യാഃ ഏതേ ഹീദം
സർവ്വമാദദാനാ യന്തി; തേ യദിദം സർവ്വമാദദാനാ
യന്തി തസ്മാദാദിത്യാ ഇതി.

"ഏതൊക്കെയാണ് ആദിത്യന്മാർ?" "സംവത്സരത്തിൻെറ ദ്വാദശമാസങ്ങളാണ് ആദിത്യന്മാർ. ഇക്കാണുന്ന സർവ്വത്തെയും ആദദാനം ചെയ്തു പോകുന്നവരാകയാൽ അവർ ആദിത്യന്മാരാണ്."

സംവത്സരരൂപമായ കാലപുരുഷൻെറ അവയവങ്ങളാണ് മാസങ്ങൾ. പുനഃ പുനഃ പരിവർത്തമാനം ചെയ്യുന്ന മാസങ്ങൾ പ്രാണികളുടെ ആയുസ്സിനെയും കർമ്മഫലങ്ങളെയും എടുക്കുകയും കൊടുക്കുകയും ചെയ്യുന്നു. സർവ്വത്തെയും ആദദാനം ചെയ്യുന്ന പ്രക്രിയയാൽ അവർ ആദിത്യന്മാർ എന്നറിയപ്പെടുന്നു.

6. കതമ ഇന്ദ്രഃ കതമഃ പ്രജാപതിരിതിഃ സ്തനയിത്-
നുരേവേന്ദ്രഃ യജ്ഞഃ പ്രജാപതിരിതി; കതമഃ
സ്തനയിത്നുരിതി; അശനിരിതി; കതമോയജ്ഞ
ഇതി; പശവ ഇതി.

"ഏതാണ് ഇന്ദ്രൻ? ഏതാണ് പ്രജാപതി?"

"വർഷമേഘം ഇന്ദ്രൻ; യജ്ഞം പ്രജാപതി."



"ഏതാണ് വർഷമേഘം?"

"അശനി."

"ഏതാണ് യജ്ഞം?"

"പശുക്കൾ."

വർഷമേഘത്തിലിരിക്കുന്ന വൈദ്യുതി (അഗ്നി) വജ്രംപോലെ സംഹരിക്കുന്ന വീര്യവും ബലവും ഉള്ളതാണ്. അതിലെ ജലം ഭൂമിയിൽ ജീവൻ ഉണ്ടാക്കുന്ന അമൃതവും. അതിനാൽ ഇന്ദ്രൻ സൃഷ്ടിസ്ഥിതിസംഹാരകർമ്മം വഹിക്കുന്ന വർഷമേഘമാണ്.

പശുക്കൾ എന്നാൽ മനുഷ്യനടക്കമുള്ള പ്രാണികൾ, മൃഗങ്ങൾ. അവർ സഹയജ്ഞംകൊണ്ട് വീണ്ടും വീണ്ടും പുതിയ തലമുറകളെ (പ്രജകളെ) സൃഷ്ടിക്കുന്ന പ്രജാപതിമാരാണ്. ജീവിതം പ്രജാപതിമാരുടെ യജ്ഞഫലമാണ്; ജീവിതം തന്നെ ബ്രഹ്മസാക്ഷാത്കാരത്തിനുള്ള യജ്ഞമാണ്.

7 കതമേ ഷഡിതി; അഗ്നിശ്ച പൃഥിവീച വായുശ്ചാന്ത
രിക്ഷം ചാരിത്യശ്ച ദ്യൗശ്ച. ഏതേഷഡ്, ഏതേ
ഹീദം സർവ്വം ഷഡീതി.

"ആറെണ്ണം ഏത്?"

"അഗ്നി, പൃഥ്വി, വായു, അന്തരിക്ഷം, ദ്യോവ്, ആദിത്യൻ." ഈ ആറിനാൽ ഈ സർവ്വവും സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. വസുക്കളിൽനിന്ന് ചന്ദ്രനെയും നക്ഷത്രങ്ങളെയും ഒഴിച്ചുനിർത്തിയ ആറെണ്ണം. ഈ ആറിൽനിന്നാണ് 303, 3003, മുപ്പത്തിമുക്കോടി വിശ്വേദേവന്മാരൊക്കെ ഉണ്ടായത്."

8. കതമേ തേത്രയോ ദേവാ ഇതി; ഇമ ഏവ ത്രയോ ലോകാഃ
ഏഷു ഹോമേ സർവ്വം ദേവാ ഇതി; കതമൗ
തൗ ദ്വൗ ദേവാവിതി. അന്നം ചൈവപ്രാണശ്ചേ-
തി. കതമോƒദ്ധ്യർദ്ധഇതി; യോയം പവത ഇതി.

"ഏതാണ് മൂന്നു ദേവന്മാർ?"

"മൂന്നു ലോകങ്ങൾ—അവയിൽ സർവ്വദേവന്മാരും ഉൾക്കൊണ്ടിരിക്കുന്നു."

"ഏതാണ് രണ്ടു ദേവന്മാർ?"

"അന്നവും പ്രാണനും."

"ഏതാണ് ഒന്നര ദേവൻ?"

"ഈ പവനം ചെയ്യുന്നത്." (വായു)

**ഭൂമിയും അഗ്നിയും ചേർന്നത് (ഭൂ)**
**അന്തരിക്ഷവും വായുവും ചേർന്നത് (ഭുവർ)** } **3 ലോകങ്ങൾ**
**ദ്യോവും സൂര്യനും ചേർന്നത് (സ്വർ)**

**സർവ്വ ദൃശ്യപ്രപഞ്ചവും = അന്നം** } **2 ദേവന്മാർ**
**ജീവൻ = പ്രാണൻ**

9. തദാഹുര്യ ദയമേക ഇവൈവ പവതേ*f*യ
കഥ മദ്ധ്യർദ്ധ ഇതി; യദസ്മിന്നിദം സർവ്വ മദ്ധ്യാർ-
ദ്ധ്നോത; തേനാദ്ധ്യർദ്ധ ഇതി; കതമ ഏകോ
ദേവ ഇതി; പ്രാണ ഇതി, സ ബ്രഹ്മ, ത്യദിത്യാചക്ഷതേ.

"ഒന്നു മാത്രമാണല്ലോ പവനം ചെയ്യുന്നത്. പിന്നെ എന്താണ് ഒന്നര എന്നു പറഞ്ഞത്?"

"കാരണം അത് ഇപ്രകാരം സർവ്വത്തിലും അഭിവൃദ്ധി (അധിവൃദ്ധി) വരുത്തുന്നതിനാൽ അത്യർദ്ധമാണ്.

"ഒരു ദേവൻ ആരാണ്?" പ്രാണൻ തന്നെയാണ്. പ്രാണൻ ബ്രഹ്മമാണ്. അത് ത്യദ് എന്നു വിളിക്കപ്പെടുന്നു.

സർവ്വദേവാത്മകത്വംകൊണ്ട് ബ്രഹ്മം മാത്രമേ ഉള്ളു.

അ = അക്ഷരം = ബ്രഹ്മം }
ത്യദ് = പ്രാണൻ = ബ്രഹ്മം }




അത്യദ് എന്ന ബ്രഹ്മത്തിൻെറ അർദ്ധമായ പ്രാണൻ അത്യർദ്ധം. അത് ഏകമായ ബ്രഹ്മത്തിൻെറ അർദ്ധവുമാണ്. അനേകമായ വിശ്വേദേവന്മാരുടെ അർദ്ധവുമാണ്. അതിനാൽ ഒന്നര എന്നു വിളിച്ചു. ദേവന്മാരുടെ ഏകത്വവും നാനാത്വവും എങ്ങനെ സംഭവിക്കുന്നു എന്ന് ഇവിടെ ശാസ്ത്രീയമായും ഗണിത ശാസ്ത്രപരമായ തെളിവോടുംകൂടിത്തന്നെ പറയുന്നു. നിവിദ് സംഖ്യയിൽ അനന്തം ദേവന്മാർ അന്തർഭവിച്ചിട്ടുണ്ട് എങ്കിലും അവയെല്ലാം ഏകത്തിൽ ഏകീഭവിക്കുന്നു. ഒരേ ഒരു പ്രാണൻ തന്നെയാണ് അനന്തസംഖ്യയായി വിസ്തരിക്കുന്നത്. ഒരേ ബ്രഹ്മമാണ് അനന്തപ്രപഞ്ചങ്ങളായി വികസിക്കുന്നത്.

ഏകമായ ഒമേഗ (ഓം)യ്ക്കും അനന്തമായ അലഫ്നൾ (വിശ്വേദേവന്മാർ)നും ഇടയിൽ അവാന്തരങ്ങളായി (മദ്ധ്യമ സംഖ്യകളായി—Intermediate numbers) എത്ര തന്നെ ഉണ്ടായിരുന്നാലും അത് പ്രാണൻ മാത്രമാണ്. അവയൊക്കെ ഒരേ ഒരു ദേവൻെറ, (താന്താങ്ങളുടെ നാമരൂപകർമ്മഗുണശക്ത്യധികാരഭേദങ്ങൾക്കനുസൃതമായി ഓരോ വിശ്വേദേവനും സൃഷ്ടിച്ച) സഗുണരൂപങ്ങൾ മാത്രമാണ്.

പ്രാണൻെറ അഷ്ടവിധഭേദങ്ങൾ ഇനി പറയുന്നു.

10. പൃഥിവ്യേവ യസ്യായതനം, അഗ്നിർല്ലോകഃ മനോജ്യോതിഃ
യോ വൈതം പുരുഷം വിദ്യാത് സർവ്വസ്യാത്മനഃപരായണം,
സ വൈ വേദിതാ സ്യാദ്ധ്യാജ്ഞവല്ക്യ വേദ വാ അഹം തം
പുരുഷം സർവ്വസ്യാത്മനഃ പരായണം യമാത്യ; യ ഏവായം
ശാരീരഃ പുരുഷഃ സ ഏഷഃ വദൈവ ശാകല്യഃ തസ്യ
കാ ദേവ തേതി; അമൃതമിതി ഹോവാച



"യാജ്ഞവല്ക്യാ, ഏതൊരാൾ പൃഥ്വി വാസസ്ഥാനവും, അഗ്നി ലോചനവും, മനസ്സ് ജ്യോതിയും, സർവ്വവും ആത്മാവുമായ ഏതൊരു പുരുഷനെ, പരായണനായി അറിയുന്നുവോ അയാളെ മാത്രമെ വേദിതാവ് (ജ്ഞാനി) എന്നു പറയാനാവൂ."

"ഞാൻ സർവ്വസ്യാത്മാവായ ആ പുരുഷപരായണനായി അവനെ അറിയുന്നു. അതു തന്നെയാണ്. എൻെറ പുരുഷശരീരവും. വദിക്കുക, ശാകല്യാ."

"അതിൻെറ ദേവത ഏത്?"

"അമൃതം"

അമ്മയുടെ അണ്ഡമായ അർദ്ധത്തിൽനിന്ന് ത്വക്മാംസരുധിരരൂപത്തിലുള്ള മൂന്നു കോശങ്ങളാകുന്ന (ആവരണം) ക്ഷേത്രവും അച്ഛൻെറ ബീജമായ ഒരർദ്ധത്തിൽനിന്ന് അസ്ഥിമജ്ജാശുക്ലരൂപമായ വീര്യവും ആകുന്ന ആറു ദേവന്മാരെയും, രണ്ടു ദേവന്മാരെയുംകൊണ്ട് സൃഷ്ടിക്കപ്പെട്ട ഒന്നര ശരീരമായി സ്വശരീരത്തെ യാജ്ഞവല്ക്യൻ ഇവിടെ കാണുന്നു.

| അഛൻ | അമ്മ | ശിശു. |
|---|---|---|
| 1/2 | 1/2 | 1/2 |

ബ്രഹ്മമെന്ന ഏകദേവൻ ഇരിക്കുന്നതും പ്രാണനെന്ന ബ്രഹ്മാർദ്ധത്താൽ വ്യാപിതവും, ആറും, പതിനൊന്നും, (ഇന്ദ്രിയങ്ങൾ) വിശ്വേദേവന്മാർ മുതൽ മുപ്പതുമുക്കോടി അണുരൂപമായ കോശങ്ങളാലും സൃഷ്ടിക്കപ്പെട്ടതുമായ ഈ ശരീരംപോലും ബ്രഹ്മമയമാകയാൽ അമൃതംതന്നെയാണ്.

അമ്മ ഭക്ഷിക്കുന്ന അന്നം രസരൂപത്തിൽ അമ്മയുടെ രക്തമായി, അതിൽനിന്നു നേരിട്ടും (ഉദരത്തിലിരിക്കുമ്പോൾ), സ്തന്യംവഴിയും (ജനനശേഷം) അമൃതരസം നുകർന്നും, പിന്നീട് അമൃതമായ അന്നരസം നേരിട്ടു നുകർന്നും ആണ് ശരീരം വളരുന്നത്. അതിനാൽ 'അമൃതം' കൊണ്ടു സൃഷ്ടിക്കപ്പെട്ട ശരീരവുംകൂടി അമൃതമയമാണ്.

11 കാമ ഏവ യസ്യായതനം, ഹൃദയം ലോക, മനോജ്യോതിഃ
യോ വൈ തം പുരുഷം വിദ്യാത് സർവ്വസ്യാത്മനഃ പരായണം,
സ വൈ വേദിതാ സ്യാദ്ധ്യാജ്ഞവല്ക്യ. വേദ വാ അഹം തം
പുരുഷം സർവ്വസ്യാത്മനഃപരായണം യമാത്ഥഃ യ ഏവായം
കാമമയഃ പുരുഷഃ സ ഏഷഃ വദൈവ ശാകല്യ; തസ്യകാ ദേവ
തേതി, സ്ത്രിയ ഇതി ഹോവാച.

"കാമം ശരീരം, ഹൃദയം ലോകം, മനസ്സ് ജ്യോതി, സർവ്വവും ആത്മാവ് — ആ പുരുഷപരായണനായി അവനെ അറിഞ്ഞവനാണ് ജ്ഞാനി."

"ഞാൻ ആ പുരുഷപരായണനായി അവനെ അറിയുന്നു. അത് ഈ കാമമയനായ പുരുഷനാണ്."

"അതിൻെറ ദേവത എന്ത്?"

"സ്ത്രീ."

കാമമയമായ ശരീരത്തെ ദീപ്തിമത്താക്കുന്ന ദേവത സ്ത്രീയാണ്. അന്നമയ ശരീരത്തെ പോഷിപ്പിച്ചതും സ്ത്രീയാണ് (അമ്മ).

12. രൂപാണ്യേവ യസ്യായതനം, ചക്ഷുർല്ലോകഃ മനോജ്യോതി,
യോ വൈതം പുരുഷം വിദ്യാത് സർവ്വസ്യാത്മനഃ പരായ
ണം, സ വൈ വേദിതാ സ്യാദ്ധ്യാജ്ഞവല്ക്യ. വേദവാ
അഹം തം പുരുഷം സർവ്വസ്യാത്മനഃ പരായണം യമാത്യഃ
യ ഏവാസാവാദിത്യേ പുരുഷഃ സ ഏഷഃ വദൈവ
ശാകല്യ; തസ്യ കാ ദേവതേതി; സത്യമിതി ഹോവാച.

"രൂപം ശരീരം, ചക്ഷുസ്സ് ലോകം, മനസ്സ് ജ്യോതി, സർവ്വവും ആത്മം — ആ പുരുഷപരായണനായി അവനെ അറിയുന്നവൻ മാത്രമാണ് ജ്ഞാനി."

"ഞാൻ ആ പുരുഷപരായണനായി അവനെ അറിയുന്നു. അത് ആദിത്യ പുരുഷനാണ്."

"അതിൻെറ ദേവത ആര്?"

"സത്യം."

13. ആകാശ ഏവ യസ്യായ തനം ശ്രോത്രം ലോകഃ മനോജ്യോതിഃ
യോ വൈ തം പുരുഷം വിദ്യാത് സർവ്വസ്യാത്മനഃ പരായണം,
സ വൈ വേദിതാ സ്യാദ്ധ്യാജ്ഞവല്ക്യ. വേദവാ അഹം തം
പുരുഷ സർവ്വസ്യാത്മനഃ പരായണം യമാത്ഥഃ യ ഏവായം
ശ്രോത്രഃ പ്രാതിശ്രുത്കഃ പുരുഷഃ സ ഏഷഃ വദൈവ ശാകല്യ;
തസ്യ കാ ദേവതേതി; ദിശ ഇതി ഹോവാച.

"ആകാശം വാസസ്ഥാനം, ശ്രോത്രം ലോകം, മനസ്സ് ജ്യോതി, സർവ്വവും ആത്മാവ്. ആ പുരുഷപരായണനായി അതിനെ അറിയുന്നവൻ ജ്ഞാനി."

ഞാൻ ആ പുരുഷപരായണനായി അവനെ അറിയുന്നു. അത് പ്രാതി ശ്രുത്കനായ ശ്രോത്രമാണ്.

"അതിൻെറ ദേവത ഏത്?"

"ദിശകൾ."

14. തമ ഏവ തസ്യായതനം, ഹൃദയം ലോകഃ മനോജ്യോതി
യോ വൈ തം പുരുഷം വിദ്യാത് സർവ്വസ്യാത്മനഃ
പരായണം, സ വൈ വേദിതാസ്യാദ്ധ്യാജ്ഞവല്ക്യഃ
വേദ വാ അഹം തം പുരുഷം സർവ്വസ്യാത്മനഃ പരായണം
യമാത്ഥ്യഃ യ ഏവായം ഛായാമയപുരുഷഃ
സ ഏഷഃ യദൈവ ശാകല്യ; തസ്യകാ ദേവതേതി;
മൃത്യുരിതി ഹോവാച.

**15. രൂപാണ്യേവ യസ്യായതനം ചക്ഷുർല്ലോകഃ മനോജ്യോതിഃ
യോ വൈതം പുരുഷം വിദ്യാത് സർവ്വസ്യാത്മനഃ പരായണം,
സ വൈ വേദിതാ സ്യാദ്ധ്യാജ്ഞവല്ക്യ. വേദ വാ അഹം തം
പുരുഷം സർവ്വസ്യാത്മനഃ പരായണം യമാത്ഥ്യഃ യ ഏവായ
മാദർശം പുരുഷഃ സ ഏഷഃ വദൈവ ശാകല്യഃ തസ്യ
കാദേവതേതി, അസുരിതി ഹോവാച.**



16. ആപ ഏവ യസ്യായതനം ഹൃദയം ലോകഃ മനോജ്യോതിഃ
യോ വൈതം പുരുഷം വിദ്യാത് സർവ്വസ്യാത്മനഃ-
പരായണം, സവൈ വേദിതാ സ്യാദ്ധ്യാജ്ഞവല്ക്യ
വേദ വാ അഹം തം പുരുഷം സർവ്വസ്യാത്മനഃ
പരായണം യമാത്ഥഃ യ ഏവായമപ്സു പുരുഷഃ
സ ഏഷഃ യദൈവ ശാകല്യ; തസ്യകാ ദേവതേതി
വരുണ ഇതി ഹോവാച.

17. രേത ഏവ യസ്യായതനം, ഹൃദയം ലോകാഃ മനോ
ജ്യോതിഃ യോ വൈതം പുരുഷം വിദ്യാത് സർവ്വസ്യാത്മനഃ-
പരായണം, സ വൈ വേദിതാ സ്യാദ്ധ്യാജ്ഞ
വല്ക്യ. വേദവാ അഹം തം പുരുഷം സർവ്വസ്യാത്മനഃ
പരായണം യമാത്ഥ; യ ഏവായം പുത്രമയഃ
പുരുഷഃ സ ഏഷഃ വദൈവ ശാകല്യ; തസ്യ
കാ ദേവതേതി; പ്രജാപതിരിതി ഹോവാച.

10 മുതൽ 17 വരെയുള്ള 8 ശ്ലോകങ്ങളിലെ ദേവതകളെ പട്ടികയായി താഴെ കൊടുക്കുന്നു.

| ആയതനം | ലോകം | മനസ്സ്, ആത്മാ | പുരുഷൻ | ദേവത |
|---|---|---|---|---|
| പൃഥ്വി | അഗ്നി | ജ്യോതി, സർവ്വം | അന്നശരീരം | അമൃതം (സ്ത്രീയിൽനിന്ന്) |
| കാമം | ഹൃദയം (ബുദ്ധി) | ജ്യോതി, സർവ്വം | കാമശരീരം | സ്ത്രീ. |
| രൂപം | ചക്ഷു | ജ്യോതി, സർവ്വം | ആദിത്യൻ. | സത്യം |
| ആകാശം | ശ്രോത്രം | ജ്യോതി, സർവ്വം | പ്രാതിശുത്കം | ദിശ. |
| തമസ്സ് | ഹൃദയം (ബുദ്ധി) | ജ്യോതി, സർവ്വം | ഛായാമയം | മൃത്യു. |
| രൂപം | ചക്ഷു | ജ്യോതി, സർവ്വം | ആദർശ പുരുഷൻ (പ്രതിബിംബം) | അസു (പ്രാണൻ) |
| ആപസ്സ് | ഹൃദയം (ബുദ്ധി) | ജ്യോതി, സർവ്വം | അപ്പ്. | വരുണൻ |
| രേതസ്സ് (അണ്ഡം, ബീജം) | ഹൃദയം (ബുദ്ധി) | ജ്യോതി, സർവ്വം | പുത്രമയം | പ്രജാപതി. |

**(രണ്ടാമത്തേതു മാത്രമാണ്, പുരുഷൻെറ കാമം സ്ത്രീയാൽ ഉദ്ദീപിപ്പിക്കുന്നു എന്ന അർത്ഥത്തിൽ ലിംഗഭേദത്തോടെ പറഞ്ഞിരിക്കുന്നത്. മറ്റെല്ലാം എല്ലാ മനുഷ്യർക്കും ബാധകമാണ്)**

18. ശാകല്യേതി ഹോവാച യാജ്ഞവല്ക്യഃ ത്വാംസ്വിദി
മേ ബ്രാഹ്മണാ അംഗാരാക്ഷയണമക്രതാ ഇതി.

"ശാകല്യാ," യാജ്ഞവല്ക്യൻ ചോദിച്ചു. "ഈ ബ്രാഹ്മണന്മാർ അംഗാരത്തെ കത്തിക്കാനുള്ള സംദംശം (കൊടിൽ) ആക്കിയതാണോ?"

ലോകം സാമാന്യരൂപവും, പുരുഷൻ വിശേഷരൂപവും ദേവത അവയുടെ കാരണവുമാണ്. ആ 'ദേവത'യുടെ എട്ടു വിധം പ്രകാശനവും അതിന്റെ സ്ഥൂല സൂക്ഷ്മഭാവങ്ങളും മുഹൂർത്തമാത്രകൊണ്ട് വിശദീകരിച്ചു യാജ്ഞവല്ക്യൻ. അതുകണ്ട് ശാകല്യൻ അന്ധാളിച്ചിരുന്നു. അപ്പോഴാണ് ഈ ചോദ്യം യാജ്ഞവല്ക്യൻ ചോദിക്കുന്നത്. 'എന്റെ ജ്ഞാനാഗ്നിയെ ഊതിക്കത്തിക്കാൻ, കുട്ടീ, നിന്നെ ഈ ബ്രാഹ്മണർ ആയുധമാക്കിയതാണോ? കത്തിച്ച ഈ അഗ്നിയിൽ നീ ദഹിച്ചു ഭസ്മമാകുമല്ലോ' എന്നർത്ഥം. ഈ ബ്രഹ്മജ്ഞൻ അഗ്നിയാണെന്നും, അദ്ദേഹത്തിന്റെ ജ്ഞാനാഗ്നിയെ പരീക്ഷിക്കാൻ നിൽക്കാതെ വേഗം ഓരോ നമസ്കാരം പറഞ്ഞു മടങ്ങുകയാണ് നല്ലതെന്നും ഗാർഗ്ഗി നേരത്തെ പറഞ്ഞതുമാണ്.

19. യാജ്ഞവല്ക്യേതി ഹോവാച ശാകല്യഃ യദിദം കുരുപാഞ്ചാ-
ലാനാം ബ്രാഹ്മണാനത്യപാദീഃ കിം ബ്രഹ്മവിദ്യാനിതി;
ദിശോ വേദ സദേവാഃ സ പ്രതിഷ്ഠാ ഇതി; യദ്ദിശോ
വേത്ഥ സ ദേവാഃ സ പ്രതിഷ്ഠാഃ

ശാകല്യൻ പറഞ്ഞു: "യാജ്ഞവല്ക്യാ, കുരുപാഞ്ചാലദേശത്തെ ബ്രാഹ്മണരെ മുഴുവൻ ഇപ്രകാരം അതിവാദം ചെയ്തത് ബ്രഹ്മവിദ്വാൻ ആയിട്ടാണോ?"

"ദേവന്മാരെയും, അവരുടെ പ്രതിഷ്ഠകളെയും, ദിശകളെയും എനിക്കറിയാം."

"അറിയാമെങ്കിൽ അവ പറയുക."

കുരുപാഞ്ചാലദേശത്തെ ബ്രാഹ്മണർ യാജ്ഞവല്ക്യനോട് വാദിക്കാൻ ഭയപ്പെട്ടിട്ട് തന്നെ കരുവാക്കിയതാണോ എന്ന ചോദ്യം അവരെ മുഴുവൻ അപമാനിക്കലാണ്. അത് ബ്രഹ്മജ്ഞലക്ഷണമാണോ എന്ന് അങ്ങോട്ടും ഒന്നു പരിഹസിച്ചു ശാകല്യൻ. യാജ്ഞവല്ക്യൻ ഒട്ടും വിട്ടുകൊടുത്തില്ല. അദ്ദേഹം പറഞ്ഞു. "താങ്കൾ ഇപ്പോൾ പരിശോധിക്കുന്നത് ബ്രഹ്മവിജ്ഞാനമല്ല; എന്റെ ദിശാവിജ്ഞാനമാണ്; ദിശകളെ ദിശാനാഥന്മാരോടും അവരുടെ പ്രതിഷ്ഠകളോടും കൂടി എനിക്ക് നന്നായറിയാമെന്ന കാര്യം പ്രസിദ്ധവുമാണ്. അതറിയാതെ താങ്കൾ ഈവക നിസ്സാര ചോദ്യങ്ങൾ ചോദിച്ചതുകൊണ്ടാണ് ഞാൻ ഇങ്ങനെ പറഞ്ഞത്."

അതായത്, കുരുപാഞ്ചാലദേശത്തെ ബ്രാഹ്മണരെയല്ല, യാജ്ഞവല്ക്യന്റെ ദിശാജ്ഞാനത്തിന്റെ വ്യാപ്തിയെക്കുറിച്ചു കേട്ടിട്ടുപോലുമില്ലാതെ, സഭയിൽ അദ്ദേഹത്തോട് വിഡ്ഢിച്ചോദ്യം ചോദിച്ച ശാകല്യനെത്തന്നെയാണ് അദ്ദേഹം കളിയാക്കിയത്. യൂണിവേഴ്സിറ്റി അദ്ധ്യാപകനോട് പ്രൈമറി സ്കൂളിലെ ചോദ്യം ചോദിച്ചു പരീക്ഷണം നടത്തുന്ന സ്കൂൾകുട്ടിയെപ്പോലെയാണ് ബ്രഹ്മജ്ഞാനിയായ യാജ്ഞവല്ക്യനോട് ശാകല്യൻ ദിശകളെ ചോദിക്കുന്നത്. ദിശാകാലങ്ങൾക്കതീതമായതിനെ ഗാർഗ്ഗിയുമൊത്ത് സുദീർഘം ചർച്ച ചെയ്ത അദ്ദേഹത്തോട് വീണ്ടും ദിശകളെയും ദിശാനാഥന്മാരേയും (ആപേക്ഷിക സത്തകളെ) ചോദിക്കുന്നതിൽ എന്തർത്ഥം!!



ഇത്രയും മനസ്സിലാക്കാൻ അപ്പോഴും ശാകല്യനു സാധിച്ചില്ല. അദ്ദേഹം വീണ്ടും 'ദിശയും ദിശാനാഥനും അവയുടെ പ്രതിഷ്ഠയും, അങ്ങനെയെങ്കിൽ ഒന്നു പറയൂ, ഞാൻ കാണട്ടെ' എന്ന ദുസ്തർക്കത്തിലാണ്.

20. കിം ദേവതോസ്യാം പ്രാച്യാം ദിശ്യസീത്യാദിത്യ ദേവത
ഇതിസ ആദിത്യഃ കസ്മിൻ പ്രതിഷ്ഠിത ഇതി ചക്ഷുഷീതി
കസ്മിന്നു ചക്ഷുഃ പ്രതിഷ്ഠിതമിതി രൂപേഷ്വിതി ചക്ഷുഷാഹി
രൂപാണി പശ്യതി കസ്മിന്നു രൂപാണി പ്രതിഷ്ഠിതാനീതി ഹൃദയ
ഇതി ഹോവാച ഹൃദയേന ഹി രൂപാണി ജാനാതി ഹൃദയേ
ഹ്യേവ രൂപാണി പ്രതിഷ്ഠിതാനി ഭവന്തീത്യേവമേവതദ്
യാജ്ഞവല്ക്യ.

"കിഴക്കുവശത്ത് അങ്ങ് ഏതു ദേവതയോടു സംഗമിക്കുന്നു?"

"ആദിത്യനോട്."

"ആദിത്യൻ എവിടെ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു?"

"ഹൃദയത്തിൽ."

"കണ്ണ് എവിടെ പ്രതിഷ്ഠിച്ചിരിക്കുന്നു?"

"രൂപത്തിൽ."

"രൂപം എവിടെ പ്രതിഷ്ഠിച്ചിരിക്കുന്നു?"

"ഹൃദയത്തിൽ."

"ഹൃദയത്തിലൂടെ ഒരാൾ രൂപങ്ങളെ അറിയുന്നു. അതിനാൽ രൂപങ്ങൾ ഹൃദയത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്നു."

"ശരിയാണ് യാജ്ഞവല്ക്യാ."




**ബാഹ്യദിശയെയും ഹൃദയത്തെയും ഇവിടെ അഞ്ചായിട്ടാണ് യാജ്ഞവല്ക്യൻ വിഭജിക്കുന്നത്. 'ഞാൻ' കിഴക്കുദിശയിൽ ആദിത്യനുമായി തന്മയീഭാവം പ്രാപിക്കുന്നു എന്നദ്ദേഹം പറഞ്ഞു.**

21. കിം ദേവതോഽസ്യാം ദക്ഷിണായാം ദിശ്യസീതി യമദേവതാ
ഇതി സ യമഃ കസ്മിൻ പ്രതിഷ്ഠിത ഇതി യജ്ഞ ഇതി
കസ്മിന്നു യജ്ഞഃ പ്രതിഷ്ഠിത ഇതി ദക്ഷിണായാമിതി
കസ്മിന്നു ദക്ഷിണാ പ്രതിഷ്ഠിതേതി ശ്രദ്ധായാമിതി യദാ
ഹ്യേവ ശ്രദ്ധത്ത്യേഽഥ ദക്ഷിണാം ദദാതി ശ്രദ്ധായാ
ഹ്യേവം ദക്ഷിണാ പ്രതിഷ്ഠിതേതി കസ്മിന്നു ശ്രദ്ധാ പ്രതി
ഷ്ഠിതേതി ഹൃദയ ഇതി ഹോവാച ഹൃദയേന ഹി ശ്രദ്ധാം
ജാനാതി ഹൃദയേ ഹ്യേവ ശ്രദ്ധാ പ്രതിഷ്ഠിതാ ഭവതീത്യേവ മേ
വൈതദ് യാജ്ഞവല്ക്യ.

"ദക്ഷിണദിക്കിൽ അങ്ങ് ഏതു ദേവതയാണ്?"

"യമനാണ്."

"യമന്റെ പ്രതിഷ്ഠ?"

"യജ്ഞത്തിൽ."

"യജ്ഞത്തിന്റെ പ്രതിഷ്ഠ?"

"ദക്ഷിണയിൽ"

"ദക്ഷിണയുടേത്?"

"ശ്രദ്ധയിൽ."

"ശ്രദ്ധയുടെ പ്രതിഷ്ഠ?"

"ഹൃദയത്തിൽ. ശ്രദ്ധയെ അറിയുന്നത് ഹൃദയത്താലാകയാൽ അത് ഹൃദയത്തിൽ പ്രതിഷ്ഠിതമാണ്."

"ശരിയാണ്, യാജ്ഞവല്ക്യാ."










72° വീതമുള്ള പഞ്ചമുഖമായി ഗോള ക്ഷേത്രത്തെ വിഭജിച്ച വിധം.

പ്രപഞ്ചത്തെയും ശരീരത്തെയും ഒരു ഗോളക്ഷേത്രമാക്കി വിഭജിക്കുന്നു. അപ്പോൾ നാലു ദിശകളിൽ നില്ക്കുന്ന സൂര്യന്റെ നാലു പേരുകളാണ് ആദിത്യൻ, യമൻ, വരുണൻ, സോമൻ എന്നിവ. ധ്രുവാഗ്നി ധ്രുവതാരവും ധ്രുവവെളിച്ചവും. ചിദാകാശ, ഹൃദാകാശങ്ങൾ ഇവിടെ ഒന്നാകുന്നു. അതിൽ ദർശനവും, യജ്ഞവും, ആപസ്സും ദീക്ഷയും വാക്കും വീണ്ടും വീണ്ടും ജനിക്കുന്നു.

22. കിം ദേവതോഽസ്യാം പ്രതീച്യാം ദിശ്യസീതി വരുണാ
ദേവതാ ഇതി സ വരുണഃ കസ്മിൻ പ്രതിഷ്ഠിത ഇത്യ സ്വി-
തി, കസ്മിന്വാപഃ പ്രതിഷ്ഠിതാ ഇതി രൈതസീതികസ്മിൻ
രേതഃ പ്രതിഷ്ഠിതമിതി ഹൃദയഇതി തസ്മാദപി
പ്രതിരൂപം ജാതമാഹുർ ഹൃദയാദിവ സൃസ ഹൃദയാ
ദിവ നിർമ്മിത ഇതി ഹൃദയേഹ്യേവരേതഃ പ്രതിഷ്ഠിതം
ഭവതീത്യവമേവൈതദ്യാജ്ഞവല്ക്യ.

പടിഞ്ഞാറ് വരുണദേവത; വരുണൻ ആപസ്സിൽ പ്രതിഷ്ഠിതം. ആപസ്സ് രേതസ്സിൽ; രേതസ്സ് ഹൃദയത്തിൽ; അതിനാൽ, നവജാതശിശു ഹൃദയത്തിൽനിന്നു സ്രവിക്കപ്പെട്ടതും ഹൃദയത്തിൽ നിർമ്മിക്കപ്പെട്ടതുമായ പ്രതിരൂപമാണെന്നു പറയപ്പെടുന്നു. രേതസ്സ് ഹൃദയത്തിൽ പ്രതിഷ്ഠിതമാണ്.

"ശ്രദ്ധാവാ ആപഃ"-അതിനാൽ ആപസ്സ് ശ്രദ്ധതന്നെയാണ്. കാമം ഹൃദയവൃത്തിയാണ്. കാമത്തിലുള്ള ശ്രദ്ധ (ആപസ്സ്) ആപോമയമായ രേതസ്സിനെ (ശ്രോണിത ശുക്ലങ്ങൾ) സ്രവിപ്പിച്ചിട്ടാണ് പ്രജ ഉണ്ടാവുന്നത്. സ്വർണ്ണം കൊണ്ട് കുണ്ഡലമെന്നപോലെ, മാതാപിതാക്കളുടെ ഹൃദയാഭിലാഷത്താലാണ് കുഞ്ഞ് സൃഷ്ടിക്കപ്പെടുന്നത്.

23. കിം ദേവതോഽസ്യാമുദീച്യാം ദിശ്യസീതി സോമദേവത
ഇതി സ സോമഃ കസ്മിൻ പ്രതിഷ്ഠിത ഇതി ദീക്ഷായാ
മിതി കസ്മിന്നു ദീക്ഷാ പ്രതിഷ്ഠിതേതി സത്യ ഇതി
തസ്മാദപി ദീക്ഷിതമാഹു സത്യം വദേതി സത്യേ
ഹ്യേവ ദീക്ഷാപ്രതിഷ്ഠിതേതി കസ്മിന്നു സത്യം പ്രതിഷ്ഠിത
മിതി ഹൃദയ ഇതി ഹോവാച ഹൃദയേ ന ഹി സത്യം
ജാനാതി ഹൃദയേ ഹ്യേവ സത്യം പ്രതിഷ്ഠിതം ഭവതീത്യേവ
മേ വൈ തദ് യാജ്ഞവല്ക്യ.

വടക്ക് സോമൻ ദേവത. സോമൻ ദീക്ഷയിൽ പ്രതിഷ്ഠിതം. ദീക്ഷ സത്യത്തിലും. അതിനാൽ ദീക്ഷ എടുത്തവർ സത്യമേ പറയൂ. സത്യം ഹൃദയത്തിൽ പ്രതിഷ്ഠിതം. ഹൃദയത്തിലൂടെ നാം സത്യം അറിയുന്നു.

(സോമം-സോമലതയും ചന്ദ്രനും അമൃതവുമാണ്.)

24. കിം ദേവതോഽസ്യാം ധ്രുവായാം ദിശ്യസീത്യഗ്നി
ദേവത ഇതി സോഽഗ്നിഃ കസ്മിൻ പ്രതിഷ്ഠിത ഇതി
വാചീതി കസ്മിന്നുവാക് പ്രതിഷ്ഠതേതി ഹൃദയ ഇതി കസ്മിൻ
ഹൃദയ പ്രതിഷ്ഠിതീതി.

ധ്രുവത്തിൽ അഗ്നിയോട് ഹൃദയം താദാത്മ്യം പ്രാപിക്കുന്നു. അഗ്നി വാക്കിൽ പ്രതിഷ്ഠിതം. വാക്ക് ഹൃദയത്തിലും.

"ഹൃദയം ഏതിൽ പ്രതിഷ്ഠിതമാണ്?"

"ഊർദ്ധ്വഭാഗത്ത് അഗ്നിയുമായി താദാത്മ്യം പ്രാപിക്കുമ്പോൾ ഹൃദയത്തിൽനിന്ന് അഗ്നി വാഗ്രൂപത്തിൽ പ്രവഹിക്കുന്നു. ഇപ്പോൾ യാജ്ഞവല്ക്യൻ സർവ്വദിക്കിലേക്കും വിസ്തൃതമായ ഹൃദയത്തിൽ സർവ്വ ദേവതകളുടെയും പ്രകാശത്തോട് തന്മയീഭവിച്ചിരിക്കുന്നു. ദേവതകളും ദിശകളും പ്രതിഷ്ഠകളും ഒന്നായി യാജ്ഞവല്ക്യഹൃദയത്തിൽ ജ്വലിക്കുന്ന ഊർദ്ധ്വാഭിമുഖമായ തേജസ്സായിത്തീർന്നിരിക്കുന്നു. സർവ്വ രൂപങ്ങളും, സർവ്വ സൃഷ്ടികർമ്മങ്ങളും സർവ്വ ജ്ഞാനസംഹിതകളും അവയുടെ ഫലത്തോടുകൂടി ഹൃദയത്തിലെത്തി. സർവ്വ നാമങ്ങളും ഹൃദയത്തിൽ വാഗ്രൂപേണ പ്രവഹിച്ചു." ഈ ഉജ്ജ്വലമുഹൂർത്തമോ അതുവരെ പറഞ്ഞതിൻെറ സാരാംശമോ ഗ്രഹിക്കാതെ വെറുതെ തർക്കം നീട്ടാൻ മാത്രം



ഹൃദയം എവിടെ പ്രതിഷ്ഠിതമെന്ന് അപക്വമതിയായ ശാകല്യൻ ചോദിച്ചു. രാമായണം മുഴുവൻ കേട്ടിട്ട് രാമനുക്ക് സീത എപ്പടി എന്ന ഒരു ചോദ്യം.

25. അഹല്ലികേതി ഹോവാച യാജ്ഞവല്ക്യോ യ ത്രൈതദ-
ന്യത്രാരമൻ മന്യാ സൈ യദ്ധ്യേ തദന്യത്രാസ്മത് സ്യാച്ഛ്വാ
വാനോ വൈന ദദ്ധ്യുർവ്വയാംസി വൈനദ്വിമഥ്നീരന്നിതി.

യാജ്ഞവല്ക്യൻ പറഞ്ഞു: "അഹല്ലികാ, ഹൃദയം നമ്മിലല്ലാതെ മറ്റെവിടെയാണിരിക്കുന്നത്; അങ്ങനെയല്ലെന്നു വരികിൽ ഈ ശരീരം ശ്വാനന്മാർ കടിക്കുമായിരുന്നു, പക്ഷികൾ കൊത്തിപ്പറിക്കുമായിരുന്നു.

ഇവിടെ 'അഹല്ലികാ' എന്നാണ് യാജ്ഞവല്ക്യൻ വിളിച്ചത്. അഹനി ലീയതേ അനേനേതി അഹല്ലികഃ എന്നതനുസരിച്ച് പകൽ സമയത്ത് ലീനമായി അപ്രത്യക്ഷമാകുന്ന പ്രേതമാണ് അഹല്ലികം. ആത്മാവ് പോയിക്കഴിഞ്ഞ ശരീരം ശവമാണ്. അതിനെ നായ്ക്കളും കഴുകന്മാരും തിന്നും. ഹൃദയാകാശം ആത്മാവാണ്. അതിലാണ് സർവ്വപ്രപഞ്ചവും പ്രതിഷ്ഠിതമായിരിക്കുന്നത്. ബോധത്തിലാണ് സർവ്വവും ഇരിക്കുന്നത്. ബോധം സർവ്വത്തിലും ഇരിക്കുന്നു. ഇത് പകൽ വെളിച്ചംപോലെ പ്രകടമാക്കി പറഞ്ഞിട്ടും വീണ്ടും ഗ്രഹിക്കാതെ ഹൃദയം എവിടെ പ്രതിഷ്ഠിതം എന്നു ചോദിക്കുന്ന ശാകല്യനെ പകൽവെളിച്ചം കാണാനാവാത്ത പ്രേതമേ എന്നു വിളിക്കുന്നു യാജ്ഞവല്ക്യൻ. അതേ സമയം ശാകല്യൻെറ പേരിനെ ഒന്നു മാറ്റിപ്പറഞ്ഞിട്ടേയുള്ളു അദ്ദേഹം. 'ശ'കാരം സകാരവും, 'ക'കാരം 'ഹ'കാരവുമായി ഉച്ചരിക്കുന്ന സമയത്ത് സാ + അഹല്യൻ (സാഹല്ലിക) തന്നെയാണ് ശാകല്യൻ.

26 കസ്മിന്നു ത്വം ചാത്മാ ച പ്രതിഷ്ഠിതൗ സ്ഥ ഇതി പ്രാണ
ഇതി കസ്മിന്നു പ്രാണഃ പ്രതിഷ്ഠിത ഇത്യപാന ഇതി കസ്മിന്ന്വപാ
നഃ പ്രതിഷ്ഠിത ഇതി വ്യാന ഇതി കസ്മിന്നു വ്യാനഃ പ്രതിഷ്ഠിത
ഇത്യുദാന ഇതി കസ്മിന്നുദാനഃ പ്രതിഷ്ഠിത ഇതി സമാന ഇതി
സ ഏഷ നേതി നേത്യാത്മാഗൃഹ്യോ ന ഹി ഗൃഹ്യതേഽശീര്യോ
ന ഹി ശീര്യതേഽസംഗോ നഹി സജ്യ തേഽസിതോ ന
വ്യഥതേ ന രിഷ്യതി. ഏതാന്യഷ്ടാവായതനാനി, അഷ്ടൗ
ലോകാഃ അഷ്ടൗ ദേവാഃ അഷ്ടൗ പുരുഷാ; സ യസ്താൻ
പുരുഷാന്നിരുഹ്യപ്രത്യുഹ്യാത്യക്രാമത, തം ത്വൗപനി
ഷദം പുരുഷം പൃച്ഛാമി; തം ചേൻ മേ ന വിവക്ഷ്യസി, മൂർദ്ധാ-
തേ വിപതിഷ്യതീതി. തം ഹനമേനേ ശാകല്യഃ തസ്യ ഹ മൂർദ്ധാ
വിപപാത, അപി ഹാസ്യ പരിമോഷിണോഽസ്ഥീന്യപജ
ഹുരന്യൻ മന്യമാനാഃ

"ശാകല്യാ, നിൻെറ ആത്മാവ് എവിടെ പ്രതിഷ്ഠിച്ചിരിക്കുന്നു!"

"പ്രാണനിൽ."

"പ്രാണൻ?"

"അപാനനിൽ."

"അപാനൻ?"

"വ്യാനനിൽ."
"വ്യാനൻ?"
"ഉദാനനിൽ."
"ഉദാനൻ?"
"സമാനനിൽ."

"ഈ ആത്മാവ് നേതി നേതി എന്നു വിവക്ഷിക്കപ്പെട്ടതാണ്. ഗ്രഹിക്കാനാവാത്ത അഗൃഹ്യമാണ്. ജീർണ്ണിക്കാത്ത അശീര്യമാണ്. ഒന്നിനോടും കൂട്ടിക്കെട്ടാത്ത (സജ്ജമാക്കാത്ത) അസംഗമാണ്. ദുഃഖമോ വ്രണമോ നാശമോ സംഭവിക്കാത്തതാണ്. എട്ട് ആയതനങ്ങൾ തന്നെയാണ് അഷ്ടലോകങ്ങൾ. അവതന്നെയാണ് അഷ്ടദേവന്മാർ. അവയെ തന്നിൽ നിരുദ്ധമാക്കി, തന്നിലേക്ക് ഉൾവലിയുന്ന അത്യക്രാമം (അതീന്ദ്രിയത്വം-ഇന്ദ്രിയങ്ങളെ അതിക്രമിച്ച അവസ്ഥ) പരമരഹസ്യമാണ് (ഔപനിഷദമാണ്). ഞാൻ നിന്നോടു ചോദിക്കുന്നത് ആ പുരുഷനെയാണ്. നിനക്ക് ഉത്തരം പറയാൻ സാധിച്ചില്ലെങ്കിൽ മൂർദ്ധാവ് വിപതിക്കും."

ശാകല്യന് ഉത്തരം അറിഞ്ഞിരുന്നില്ല. അദ്ദേഹത്തിൻെറ മൂർദ്ധാവ് വിപതിച്ചു. മോഷ്ടിക്കുന്നവർ അവൻെറ അസ്ഥികളെ അന്യമെന്നു വിചാരിച്ചിട്ട് അപഹരിച്ചു.

ശരീരം, മനസ്സ്, പ്രാണൻ (5 വിധം) എന്നിവ പരസ്പരം പ്രതിഷ്ഠിതമാണ്. അവയാകട്ടെ വിജ്ഞാനാനന്ദമയമായ ആത്മാവിൽ പ്രതിഷ്ഠിതമാണ്. സർവ്വവും നിയതമായി ആകാശാന്തം ഓതപ്രോതമായി പ്രതിഷ്ഠിതമാണ്. അതിൻെറ നിരുപാധികവും സാക്ഷാദപരോക്ഷവുമായി ഓതപ്രോതമായ അക്ഷരബ്രഹ്മമാണ് എൻെറ ആത്മാവ് എന്ന് ശാകല്യന് ഇപ്പോഴും മനസ്സിലായിട്ടില്ല. അതിനാൽ തൻെറ ആത്മാവ് പ്രാണനിൽ, പ്രാണൻ അപാനനിൽ എന്നു പഠിച്ചതും കേട്ടതും ഉരുവിടുകമാത്രമാണ് അദ്ദേഹം. സ്വാനുഭൂതി കിട്ടാത്തതുകൊണ്ടാണത്. സർവ്വ കാര്യധർമ്മങ്ങൾക്കും അതീതമായതിനാലാണ് അത് അഗൃഹ്യമായിരിക്കുന്നത്. കരണഗോചരമായതൊക്കെ വ്യാകൃതവസ്തുക്കളാണ്. ശാകല്യൻ അവയിൽ മാത്രം വ്യാപരിക്കുന്ന ബുദ്ധിജീവിയാണ്. അവ്യാകൃതമായ ആത്മതത്ത്വം അനുഭവിച്ചറിഞ്ഞിട്ടില്ല. ഗ്രഹണം, ജീർണ്ണത, സംബന്ധം മുതലായ കാര്യധർമ്മങ്ങൾ ഇല്ലാത്ത അവ്യാകൃതമായ ആത്മതത്ത്വത്തെ ആർക്കും നശിപ്പിക്കാനോ ഹിംസിക്കാനോ സാദ്ധ്യമല്ല. അപ്രകാരം, അമൃതവും. എട്ടു ദൈവപുരുഷന്മാരിലും എട്ടു ലോകങ്ങളിലും എട്ട് ആയതനങ്ങളിലുമായി പരാമർശിക്കപ്പെട്ട അതേ പുരുഷനാണ് ശരീരം, മനസ്സ്, പഞ്ചപ്രാണങ്ങൾ, ആത്മാവ് എന്നു വിവക്ഷിതമായി പ്രാണിശരീരത്തിലിരിക്കുന്നത്.

ശരീരത്തിലെ എല്ലാ ഇന്ദ്രിയപുരുഷന്മാരെയും നിരുദ്ധമാക്കി, പ്രപഞ്ചത്തിലെ അഷ്ടചതുഷ്കം ദേവന്മാരും 'ഞാനും' (8 × 4 = 32 + 1) എന്ന് വിശ്വേദേവന്മാരെ കണക്കാക്കിയത് ആ ദിശാപുരുഷന്മാരെല്ലാം തന്നിൽത്തന്നെയാണ് എന്നു ബോധിച്ചിട്ടാണ്. സ്വന്തം പ്രജ്ഞയിലാണ് വിശ്വേദേവന്മാർ പ്രതിഷ്ഠിതമായിരിക്കുന്നത്. ഉപാധിധർമ്മങ്ങളെ അതിക്രമിച്ച അതീന്ദ്രിയംകൊണ്ടല്ലാതെ അതു ഗ്രഹിക്കാൻ സാദ്ധ്യമല്ല. എല്ലാ ദേവന്മാരും ഏതൊരു ബ്രഹ്മത്തിൽനിന്ന്



സൃഷ്ടിക്കപ്പെട്ട് ബ്രഹ്മത്തിൽ സ്ഥിതിചെയ്ത് ബ്രഹ്മലീനരാകുന്നുവോ, അതുപോലെ സ്വപ്രജ്ഞയിൽ (ഹൃദയത്തിൽ) സൃഷ്ടിക്കപ്പെടുകയും സ്ഥിതിചെയ്കയും ലയിക്കയും ചെയ്യുന്നു.

അതിനാൽ ബ്രഹ്മം = സ്വഹൃദയം എന്നു കിട്ടി. ഇപ്പോഴും അത് സ്പഷ്ടമായിട്ടില്ലെങ്കിൽ തല വീഴുകയേ ഉള്ളു. (തല താഴ്ത്തുകയേ നിവൃത്തിയുള്ളു.) ശാകല്യൻെറ തല താണു; മൂർദ്ധാവ് വിപതിച്ചു എന്നതിനർത്ഥം മൂർദ്ധാവ് പൊട്ടിത്തെറിച്ചു എന്നു കൂടിയുണ്ട്. ചിന്തിച്ചു ചിന്തിച്ച് തല പുകഞ്ഞ് പൊട്ടിത്തെറിച്ചു എന്നർത്ഥം.

പൊട്ടിത്തെറിച്ച അസ്ഥികളും മറ്റും കള്ളന്മാർ ധനമാണ് എന്നു വിചാരിച്ച് കട്ടുകൊണ്ടുപോയി എന്ന് വാച്യാർത്ഥത്തിൽ പറയുന്നുണ്ട്. പക്ഷേ, വ്യംഗ്യം അങ്ങനെയല്ല. സ്വാത്മാവിനെ അനുഭവിച്ചറിയാതെ ശരീരത്തെ (ശവത്തെ) മാത്രം അറിയുന്ന ശാകല്യൻ ശവതുല്യനാകയാൽ തൻെറ ശരീരം ശവം കട്ടുകൊണ്ടുപോകുന്ന പട്ടിക്കും പക്ഷിക്കും മാത്രം തിന്നാൻ പറ്റിയതാണെന്ന യാജ്ഞവല്ക്യൻെറ ആദ്യത്തെ വാക്കും, അഹല്ലികാ എന്ന വിളിയും അന്വർത്ഥമാക്കുമാറ്, രാജ്യം വിട്ടുപോയി ഉപവസിച്ചും ചിന്തിച്ചും പ്രായോപവേശം ചെയ്തു. അദ്ദേഹത്തിൻെറ ശരീരംപോലും ജ്ഞാനികൾക്കു സംസ്കരിക്കാൻ കിട്ടിയില്ല. ശതപഥബ്രാഹ്മണം അഷ്ടാദ്ധ്യായിയിൽ ഇതിനുതുല്യമായ ഒരു സംവാദത്തിൽ യാജ്ഞവല്ക്യൻ ശാകല്യനോടു പറയുന്നു.

"പുരേഽതിഥ്യേ,മരിഷ്യസി ന തേഽസ്ഥീനിച ന

ഗൃഹാൻ പ്രാപ്സ്യന്തീ" എന്ന്. നിൻെറ അസ്ഥികൾപോലും ഗൃഹത്തിൽ എത്തിച്ചേരാത്ത ഒരു പുരത്തിൽ വെച്ചാണ് നീ മരിക്കുക എന്ന്. ആ പ്രവചനം ഫലിച്ചു എന്ന് പൂർവ്വവൃത്താന്തം സൂചിപ്പിക്കാനാണ് തസ്കരന്മാർ അസ്ഥിപോലും മറ്റെന്തോ ആണെന്നു ധരിച്ച് കൊണ്ടുപോയി എന്നു പറഞ്ഞിരിക്കുന്നത്.

27. അഥ ഹോവാച ബ്രാഹ്മണാ ഭഗവന്തോ യോവഃ കാമയതേ
സമാ പൃച്ഛതു, സർവ്വേവാ മാ പൃച്ഛത,
യോ വഃ കാമയതേ തം വഃ പൃച്ഛാമി,
സർവ്വാന്വാവഃ പൃച്ഛാമീതി; തേഹ ബ്രാഹ്മണാ
ന ദധൃഷ്ഠഃ

യാജ്ഞവല്ക്യൻ പറഞ്ഞു: "ഭഗവാന്മാരേ, ബ്രാഹ്മണരേ, നിങ്ങളിലാരെങ്കിലും എന്നോടു ചോദിക്കാൻ ഇച്ഛിക്കുന്നുവെങ്കിൽ ചോദിക്കാം. അല്ലെങ്കിൽ സർവ്വരും ചേർന്നു ചോദിക്കാം. അല്ലെങ്കിൽ ഞാൻ നിങ്ങളിലൊരാളോടോ സർവ്വരോടുമായോ ചോദിക്കാം."

ബ്രാഹ്മണർ ധൈര്യപ്പെട്ടില്ല.
അതിനാൽ യാജ്ഞവല്ക്യൻ തുടർന്നു പറഞ്ഞു:

28. താൻ ഹൈതൈഃ ശ്ലോകൈഃ പപ്രച്ഛ
28. 1. യഥാ വൃക്ഷോ വനസ്പതിസ്തഥൈവ പുരുഷോഽമൃഷാ
തസ്യലോമാനി പർണ്ണാനിത്വഗസ്യോത് പാടികാബഹിഃ

അദ്ദേഹം അവരോട് ഈ ശ്ലോകങ്ങളാണ് ചോദിച്ചത്.

മനുഷ്യൻ ഒരു വൃക്ഷത്തെയോ വനസ്പതിയെയോ പോലെയാണ്. ഇതാണ് സത്യം. അവന്റെ രോമങ്ങൾ ഇലകളാണ്. ത്വക്ക് ബഹിർഭാഗത്തെ ഉത്പാടിക (തൊണ്ട്-മരത്തടിക്കു ചുറ്റുമുള്ള Bark) മാത്രമാണ്. [വനത്തിന്റെ പതി (വനസ്പതി) മരത്തിന്റെ പര്യായമാണ്. പ്രപഞ്ചമാകുന്ന ബ്രഹ്മകാനനത്തിന്റെ പതി ബ്രഹ്മജ്ഞനായ പുരുഷൻതന്നെ].

28. 2. ത്വച ഏവാസ്യ രുധിരം പ്രസ്യന്ദി ത്വച ഉത്പടഃ
തസ്മാത്തദാ തൃണ്ണാത് പ്രൈതി രസോ വൃക്ഷാദിവാഹതാത്.

ത്വക്കിൽ നിന്ന് രുധിരം പ്രവഹിക്കുന്നു. ഉത്പടത്തിൽനിന്ന് രസവും. മുറിഞ്ഞ ഉത്പാടികയിൽനിന്ന് വൃക്ഷത്തിന്റെ രസംപോലെ മുറിഞ്ഞ ത്വക്കിൽനിന്ന് രക്തം ഒഴുകുന്നു.

28 3. മാംസാന്യസ്യ ശകരാണി കിനാടം സ്നാവ തത്സ്ഥിരം
അസ്ഥീന്യന്തരതോ ദാരൂണി മജ്ജാമജ്ജോപമാകൃതാ.

മാംസം ശകരമാണ് (ഉള്ളിലെ തൊലി) സ്നായുക്കൾ കിനാടവും (ഏറ്റവും ഉള്ളിലെ തൊലി) അസ്ഥി ഉള്ളിലെ ദാരു (മരത്തടി) മജ്ജ -വൃക്ഷത്തിന്റെ മജ്ജ (Pith). ശകരത്തെ 'ശകല'മെന്നും പറയും. (മാംസമാകുന്ന ശകലത്തിൽനിന്നു ജനിച്ചവൻ — ശാകല്യൻ. മാംസനിബദ്ധമായ ശരീരമാണ് തന്റെ ഉത്പത്തിക്കു കാരണം, ആത്മാവല്ല എന്ന് വാദിക്കുന്നവൻ).

28. 4. യദ്വൃക്ഷോ വൃക്ണോ രോഹതി മൂലാന്നവതരഃ പുനഃ
മർത്ത്യഃസ്മിൻ മൃത്യു നാ വൃക്ണഃ കസ്മാൻ മൂലാത് പ്രരോഹതി.

വൃക്ഷം വെട്ടിയാൽ വേരിൽനിന്ന് വീണ്ടും തഴച്ചുവളരുന്നതുപോലെ മർത്ത്യർ മൃത്യുവാൽ മുറിക്കപ്പെട്ടാലും ഏതു മൂലത്തിൽനിന്നാണ് തഴച്ചു വളരുന്നത്?

28. 5. രേതസ ഇതി മാ വോചത ജീവതസ്തത് പ്രജായതേധ്യാനാ
രുഹ ഇവ വൈ വൃക്ഷോഽഞ്ജസാ പ്രേത്യസംഭവ.

"രേതസ്സിൽനിന്ന് എന്നു പറയരുത്. രേതസ്സ് ജീവനുള്ളവനിൽനിന്നു മാത്രം ഉണ്ടാവുന്നു. ഒരു വൃക്ഷം മുളച്ചുവരുന്നത് (രേതസ്സിൽനിന്ന്) ബീജത്തിൽ നിന്നാണ്. പക്ഷേ, വൃക്ഷം വെട്ടിയിട്ടും (മരിച്ചിട്ടും) അതു മുളച്ച് തഴയ്ക്കുന്നതെവിടെനിന്ന് എന്നാണ് ചോദ്യം.

28. 6. യത് സമൂലമാവൃഹേയുർവൃക്ഷം ന പുനരാഭവത്മർത്ത്യഃ
സ്വിൻ മൃത്യുനാ വൃക്ണഃ കസ്മാൻ മൂലാത് പ്രരോഹതി

വൃക്ഷത്തെ സമൂലം വെട്ടിയാൽ വൃക്ഷം പിന്നീട് തഴയ്ക്കുകയില്ല. മൃത്യുവാൽ മുറിക്കപ്പെട്ട മനുഷ്യൻ ഏതു മൂലത്തിൽനിന്നാണ് വീണ്ടും മുളയ്ക്കുന്നത്?

28. 7. ജാത ഏവ ന ജായതേ കോ ന്വേനം ജനയേത് പുനഃ
വിജ്ഞാനമാനന്ദം ബ്രഹ്മരാതിർദ്ധാതുഃ പരായണം
തിഷ്ഠ മാനസ്യ തദ്വിദ ഇതി. ഇതി നവമം ബ്രാഹ്മണം.
ഇതി തൃതീയോഽധ്യായഃ



ജാതനായിക്കഴിഞ്ഞല്ലോ എന്നു നിങ്ങൾ പറഞ്ഞാൽ, ഞാൻ പറയുന്നു, അവൻ ഇനിയും ജനിക്കണം എന്ന്. അങ്ങനെ വരുമ്പോൾ അവനെ ആരു ജനിപ്പിക്കും? വിജ്ഞാനാനന്ദാത്മകമായ സത്തയായ ബ്രഹ്മം; അതിൽ പരായണനായ ബ്രഹ്മജ്ഞനും.

ചോദ്യം ഒരു മനുഷ്യന്റെ പുനർജ്ജന്മത്തെക്കുറിച്ചല്ല. മനുഷ്യവംശത്തെക്കുറിച്ചാണ്. ഭൂമിയിൽ മനുഷ്യവംശം ഉണ്ടായിക്കഴിഞ്ഞുവല്ലൊ എന്ന ഉത്തരം ശരിയല്ല. ഉണ്ടായ മനുഷ്യവംശത്തെ സമൂലം നശിപ്പിക്കാൻ സാധിക്കും. അങ്ങനെ സമൂലം നശിച്ച മനുഷ്യവംശം വീണ്ടും സൃഷ്ടിക്കപ്പെടുകയും ചെയ്യു. അത് എവിടെ നിന്ന്?

ഇതിനുത്തരം പറയാൻ ബ്രാഹ്മണർക്കു സാധിച്ചില്ല. ദ്രവ്യം (മനുഷ്യനുൾപ്പെടെ) ഊർജ്ജത്തിന്റെ സൃഷ്ടിയാണ്. അതിനാൽ വിജ്ഞാനാനന്ദമയവും നിർഗുണവും നിരപേക്ഷവുമായ ബ്രഹ്മോർജ്ജത്തിൽനിന്ന് (ബ്രഹ്മചൈതന്യത്തിൽ നിന്ന്) ബ്രഹ്മജ്ഞന്റെ അമൃതമായ പ്രജ്ഞയിൽനിന്ന് മനുഷ്യവംശവും പ്രപഞ്ചങ്ങളും ഒക്കെ പുനർസൃഷ്ടിക്കപ്പെടും. ശരീരങ്ങളും പ്രപഞ്ചങ്ങളും പരിച്ഛിന്നമാക്കപ്പെട്ട (മുറിക്കപ്പെട്ട) രാഹുകേതുക്കളായി, അഹോരാത്രങ്ങളായി, ജഡവും ചൈതന്യവുമായി, തമസ്സും പ്രകാശവുമായി, ദ്വൈതങ്ങളായി നമ്മുടെ പരിച്ഛിന്നബുദ്ധിക്കു തോന്നിയാലും വാസ്തവത്തിൽ അവയൊന്നും പരിച്ഛിന്നമല്ല. അപരിച്ഛിന്നമായ പ്രജ്ഞയാകുന്ന ബ്രഹ്മത്തിൽ അവ അദ്വയമായി അമൃതമായിരിക്കുന്നു. ഇക്കാരണത്താലാണ് ബ്രഹ്മജ്ഞാനിയായ തന്റെ ശരീരം അമൃതമാണെന്ന് യാജ്ഞവല്ക്യൻ പറഞ്ഞത്. അതേകാരണത്താലാണ് മാംസനിബദ്ധമായി, നഗ്നനേത്രത്തിന് കാണാവുന്നതു മാത്രം കാണുന്ന ശാകല്യൻ അഹല്ലികനായി, ഛിന്നമസ്തകനായി തന്നെ ദർശിക്കുന്നു എന്നു പറയാനുള്ള കാരണവും. ഒരാൾ എന്തു ചിന്തിക്കുന്നുവോ അയാൾ അതായിത്തീരുന്നു. തന്നെ പരിച്ഛിന്നശരീരമെന്നു ധ്യാനിച്ച ശാകല്യൻ ഛിന്നമസ്തകനാവുന്നത് യാജ്ഞവല്ക്യന്റെ ശാപംകൊണ്ടല്ല, തന്റെ തന്നെ ചിന്തകൊണ്ടാണ് എന്നു ധരിക്കുക. വിജ്ഞാനമാനന്ദം എന്ന പ്രയോഗത്തെക്കുറിച്ച് ഇവിടെ ശാങ്കരഭാഷ്യം സുദീർഘം ചർച്ചചെയ്യുന്നുണ്ട്.

സാംഖ്യന്മാരും വൈശേഷികരും മോക്ഷവാദികളാണ് (മോക്ഷത്തെ അംഗീകരിക്കുന്നവരാണ്) പക്ഷേ, മോക്ഷത്തിൽ ആനന്ദം സംവേദ്യമല്ല (അനുഭവിക്കാൻ സാദ്ധ്യമല്ല) എന്നു കരുതുന്നു. മറ്റു ചിലർ നിരതിശയസുഖം സ്വസംവദ്യമാണെന്നു കരുതുന്നു. ഇതിൽ ഏത് യുക്തം? ഛാന്ദോഗ്യത്തിലെ 'ജക്ഷത ക്രീഡൻ രമമാണഃ' മുണ്ഡകത്തിലെ 'യഃ സർവ്വജ്ഞഃ സർവ്വവിത്ത്', തൈത്തിരീയത്തിലെ സർവ്വാൻ കാമാൻ സമഗ്നുതേ എന്നിവയെ ഉദ്ധരിച്ച് 'മോക്ഷേ സുഖം സംവേദ്യം'(മോക്ഷത്തിൽ സുഖം അനുഭവവേദ്യമാണ്) എന്നു പറയുന്നു, ശങ്കരാചാര്യർ. ആനന്ദസ്വരൂപം അസംവേദ്യമായിരുന്നെങ്കിൽ വിജ്ഞാനമാനന്ദമെന്നു പറയാനാവുമായിരുന്നില്ല. പ്രത്യഗാത്മനിൽ ആനന്ദവിജ്ഞാനദർശനം നമുക്ക് സാധിക്കുന്നുണ്ട്. പക്ഷേ, അത് അഗ്നിയുടെ ചൂട്, മഞ്ഞുകട്ടയുടെ തണുപ്പ് മുതലായ ബാഹ്യവസ്തുക്കളുടെ ഇന്ദ്രിയാനുഭവങ്ങളോടു താരതമ്യപ്പെടുത്താവുന്ന അനുഭവമല്ല. 'ഞാൻ സുഖിയാണ്' എന്ന സുഖാത്മകമായ ആത്മാവിനെ നാം സ്വയമേവ അറിയുന്നുണ്ടല്ലൊ. അതിനോടു താരതമ്യം ചെയ്യാം.

കാര്യകരണങ്ങളുടെ അഭാവത്തിൽ വിജ്ഞാനം ഉണ്ടാകയില്ല; ശരീരവിയോഗമാണ് ആത്യന്തികമോക്ഷം; ശരീരവിയോഗത്തിൽ കാര്യകരണങ്ങളില്ല. അതിനാൽ വിജ്ഞാനമോ ആനന്ദമോ ആത്യന്തികമോക്ഷത്തിൽ ഇല്ല. ഈ വാദം ശരിയല്ല. ശരീരബോധമോ ഇന്ദ്രിയബോധമോ ഇല്ലാത്ത ഏകാഗ്രമായ ധ്യാനം കൊണ്ടാണ് എല്ലാ വിജ്ഞാനവും എല്ലാ ശാസ്ത്രതത്ത്വങ്ങളും മനുഷ്യർ ആവിഷ്കരിച്ചിട്ടുള്ളത്. അപ്പോൾ വിജ്ഞാനം കാര്യകരണാശ്രയത്വംകൊണ്ട് ഉള്ളതല്ല; ആനന്ദവും അങ്ങനെയല്ല. അത് കാര്യകരണനിരപേക്ഷമാണ്.

ആനന്ദാത്മകമായ ആത്മാവിനെ നിത്യവിജ്ഞാനത്വംകൊണ്ട് നിത്യമെന്നു വിചാരിക്കണം, എന്നാൽ സംസാരികൂടി സംസാരവിനിർമുക്തനാവുമ്പോൾ തൻെറ സ്വസ്വഭാവം പ്രാപിക്കുന്നുമുണ്ട്. ഒരു കൈക്കുടന്നയിലെടുത്ത ജലം തടാകത്തിൽത്തന്നെ നിക്ഷേപിക്കുമ്പോൾ, ആ ജലം തടാകജലത്തിൽനിന്നു ഭിന്നമല്ല. തടാകത്തിൽനിന്ന് പരിച്ഛിന്നമായി കൈക്കുടന്നയിൽ ഇരിക്കുമ്പോൾ മാത്രമാണ് താൻ തടാകജലമാണ് എന്ന വിജ്ഞാനത്തിൻെറ ഉത്ഭവവും അതിലുള്ള ആനന്ദാനുഭവവും. നിരന്തരമായ ആത്മാനന്ദവിജ്ഞാനത്തിൽ വിജ്ഞാനം, അവിജ്ഞാനം എന്ന ഭേദം തന്നെ ഇല്ല. നിരന്തരമായ ആനന്ദത്തിൽ സ്വസ്വഭാവമായ ആത്മാനന്ദത്തെ തിരിച്ചറിയുന്നില്ല; അതല്ലാത്ത ഒന്നിനെ കല്പിക്കുന്നുമില്ല. അമൈഥുനമായ അദ്വയാവസ്ഥയിൽ ജ്ഞാനം, അജ്ഞാനം, ആനന്ദം, ദുഃഖം എന്ന ഭേദമില്ല. ശ്രദ്ധാപൂർവ്വം ഒരു പരീക്ഷണം നടത്തുന്ന ശാസ്ത്രജ്ഞനോ, കവിത രചിക്കുന്ന കവിയോ, ശില്പം രചിക്കുന്ന ശില്പിയോ ആ മുഹൂർത്തത്തിൽ താൻ ജ്ഞാനിയോ അജ്ഞാനിയോ, സുഖിയോ അസുഖിയോ എന്നറിയുന്നില്ല. ആ നൈരന്തര്യം പരിച്ഛിന്നമാകുമ്പോൾ മാത്രമാണ്, താൻ വിജ്ഞാനാനന്ദമയനായിരുന്നു എന്ന ബോധം ഉണ്ടാവുന്നത്.

നൈരന്തര്യം വിച്ഛിന്നമാകുന്ന ഒരു ഇടവേള(ബാർദോ)യിൽ മാത്രമാണ് സ്വസ്വരൂപമല്ലാത്ത ഒരവസ്ഥയുടെ ദുഃഖം അറിയുന്നതും സ്വസ്വരൂപമായിരുന്നപ്പോഴത്തെ ആനന്ദത്തിൻെറ വിജ്ഞാനം ബോധത്തിൽ പ്രകാശിക്കുന്നതും. 'വിജ്ഞാനമാനന്ദ'മെന്ന ശ്രുതിവചനം സ്വരൂപവ്യാഖ്യാനപരമാണ്; ആത്മാനന്ദസംവേദ്യത്വാർത്ഥമല്ല. മുക്തൻ സർവ്വാത്മഭാവപ്രാപ്തിയിൽ സർവ്വയോഗികളുടെയും സർവ്വദേവന്മാരുടെയും ആനന്ദത്തെ പ്രാപിക്കുന്നു; അനുഭവിക്കുന്നു. ഈ ആനന്ദാനുഭൂതി സർവ്വാത്മൈക്യംകൊണ്ടാണ്. ജീവിച്ചിരിക്കുമ്പോൾ ഈ സർവ്വാത്മഭാവം പ്രാപിച്ച ആളാണ് മുക്തൻ. ആത്യന്തികമുക്തി ശരീരം മൃതമാകാതെയും സർവ്വാത്മഭാവപ്രാപ്തിയിൽ ലഭിക്കുന്നു. അതിനാൽ വിജ്ഞാനമാനന്ദം എന്നത് ഒരിക്കൽ സർവ്വാത്മഭാവാനുഭൂതി നേടിയ വ്യക്തി, പിന്നീട് തൻെറ സ്വസ്വരൂപത്തെ മറ്റുള്ളവർക്കു വ്യാഖ്യാനിക്കാൻ ശ്രമിക്കുന്ന സ്വരൂപവ്യാഖ്യാനപരമായ വാക്യമാണ്. അനുഭൂതിവേളയിൽ ഉച്ചരിക്കുന്നതല്ല, നാമരൂപകൃതകാര്യകരണ ഉപാധികളോടുള്ള സമ്പർക്കത്താൽ ജനിച്ച ഭ്രാന്തികളാൽ അധ്യാരോപിതമായി 'ഞാൻ സുഖി'യാണ്, 'ഞാൻ ദുഃഖിതനാണ്' എന്നു പറയുന്ന വിധത്തിലുള്ള സുഖാനുഭവമല്ല 'വിജ്ഞാനമാനന്ദം' എന്ന ശ്രുതിവചനത്തിലെ ആനന്ദാനുഭൂതിയുടെ വിജ്ഞാനം. ആനന്ദാനുഭൂതിയുടെ ആ സുധാസിന്ധുവിൻെറ സുവർണ്ണതീർത്ഥത്തിൽ സ്വയം ഇറങ്ങിമുങ്ങലല്ലാതെ അതിനെ അറിയാൻ മറ്റൊരു മാർഗ്ഗവുമില്ല!

# അദ്ധ്യായം 4

## ബ്രാഹ്മണം1 ഷഡാചാര്യബ്രാഹ്മണം




പന്ത്രണ്ട് ആദിത്യന്മാരെത്തന്നെ, അഷ്ടപുരുഷന്മാരായി (അഷ്ടദിക്പാലർ) ചുരുക്കിയും അവരെ പഞ്ചധാവ്യൂഹം ചമച്ച് ഹൃദയത്തിൽ പ്രതിഷ്ഠിച്ചും യാജ്ഞവല്ക്യൻ, പ്രാണാദി പഞ്ചവൃത്ത്യാത്മകമായ സമാനനെന്ന ജഗദാത്മനിൽ സൂത്രം ഉപസംഹരിച്ചു എന്നു നാം കണ്ടു. ജഗത്ത് സ്വാത്മാവിൽത്തന്നെ ശരീരഹൃദയസൂത്രാവസ്ഥമാണെന്നു തെളിയിച്ചു. ജഗത്തിനെയും ശരീരഹൃദയസൂത്രങ്ങളെയും ഉത്ക്രമിച്ച ഔപനിഷദാക്ഷരപുരുഷനെ 'നേതി നേതി' എന്നല്ലാതെ വ്യവഹരിക്കാനാവില്ലെന്നും, അവാച്യമായ അതിനെ വിജ്ഞാനാനന്ദമയമായ സ്വാനുഭൂതിയിലല്ലാതെ സാക്ഷാത്കരിക്കാനാവില്ലെന്നും, ആ സ്വാനുഭൂതി ഇല്ലാത്തവൻെറ അറിവെല്ലാം വെറും ശുഷ്കപാണ്ഡിത്യമാണെന്നും പ്രഖ്യാപിച്ചു.

ഇനി വാഗാദി ദേവതാദ്വാരേണ അതിനെ അധിഗമിക്കാനുള്ള ഉപായം പറയുന്നു.

1. ഓം ജനകോഹ വൈദേഹ ആസാഞ്ചക്രേ, അഥ
   ഹ യാജ്ഞവല്ക്യ ആവവ്രാജ. തം ഹോവാച
   യാജ്ഞവല്ക്യ കിമർത്ഥമചാരിഃ പശൂനിച്ഛൻ,
   അണ്വന്താനിതി. ഉഭയമേവ സമ്രാഡിതി ഹോവാച.

**ഓം; വിദേഹരാജാവായ ജനകൻ ആസനം ഗ്രഹിച്ചു. അപ്പോൾ യാജ്ഞവല്ക്യൻ ആഗതനായി. രാജാവ് പറഞ്ഞു. "യാജ്ഞവല്ക്യാ, അങ്ങ് വാസ്തവത്തിൽ എന്തിനാണ്(ഏതു ധനത്തിനാണ്) സഞ്ചരിച്ച് ഇവിടെ വന്നത്? പശുക്കൾക്കോ, സൂക്ഷ്മതത്വാർത്ഥത്തിനോ?"**

"സമ്രാട്ട്, രണ്ടിനുവേണ്ടിയും." യാജ്ഞവല്ക്യൻ പ്രതിവചിച്ചു.

സ്ഥൂലധനമായ പശുക്കളെ ലഭിക്കുകയും വേണം. സൂക്ഷ്മതത്ത്വവിചിന്തനം കൊണ്ടു തനിക്കു ലഭിച്ച അർത്ഥം മറ്റുള്ളവർക്ക് നല്കുകയും വേണം. യാജ്ഞവല്ക്യൻ വിദ്വൽസന്യാസിയാണ്. ജനകൻ വിവിദിഷാസന്യാസിയും. തന്റെ വിദ്യാധനം വിവിദിഷാസന്യാസിയായ ചക്രവർത്തിക്കു നല്കാനും, അതിനു ഗുരുദക്ഷിണയായി രാജാവു നല്കുന്ന സ്ഥൂലധനത്തെ പരിഗ്രഹിച്ച് ഗുരുകുലം നടത്തിക്കൊണ്ടു പോകാനുമാണ് ആചാര്യന്റെ വരവ്. വാജപേയം കഴിഞ്ഞിരിക്കുകയാണ് ജനകനെന്ന് സമ്രാട് പദം ചൂണ്ടിക്കാണിക്കുന്നു. സമ്രാട്ട് എന്നു ജനകനെ യാജ്ഞവല്ക്യൻ വിളിച്ചത് ജനകൻ സമസ്തഭാരതവർഷത്തിനും രാജാവാണെന്നു തെളിയിക്കുന്നതായി ശാങ്കരഭാഷ്യം. (സമസ്തസ്യ വാ ഭാരതസ്യ വർഷസ്യ രാജാ.) ഭാരതവർഷമെന്ന സങ്കല്പം അത്ര പുതുതൊന്നുമല്ല, ഇന്നത്തെ ചില ബു. ജീ. ചരിത്രകാരന്മാർ പറഞ്ഞു നടക്കുന്നതുപോലെ!

2. യത്തേ കശ്ചിദബ്രവീത്ത ച്ഛൃണവാമേതി; അബ്രവീന്മേ
ജിത്വാ ശൈലിനിഃ വാഗ്വൈ ബ്രഹ്മേതി; യഥാ മാതൃമാൻ പിതൃ-
മാനാചാര്യവാൻ ബ്രൂയാത്, തഥാ ത ച്ഛൈലിനിരബ്ര-
വീദ്വാഗ്വൈ ബ്രഹ്മേതി, അവ ദത്തോ ഹി കിം സ്യാദിതി;
അബ്രവീതു തേ തസ്യായതനം പ്രതിഷ്ഠാം? ന മേഽബ്രവീദിതി;
ഏകപാദ്വാ ഏതത് സമ്രാഡിതി; സ വൈ നോ ബ്രൂഹി
യാജ്ഞവല്ക്യ! വാഗേവായതനം, ആകാശഃ പ്രതിഷ്ഠാ
പ്രജ്ഞേത്യേനദുപാസീത. കാ പ്രജ്ഞതാ യാജ്ഞവല്ക്യ?
വാഗേവ സമ്രാടിതി ഹോവാച. വാചാവൈ
സമ്രാട് ബന്ധുഃ പ്രജ്ഞായതേ, ഋഗ്വേദോ യജുർവ്വേദഃ
സാമവേദോഽഥർവ്വാംഗിരസ ഇതിഹാസഃ പുരാണം
വിദ്യാ ഉപനിഷദഃ ശ്ലോകാഃ സൂത്രാണ്യനുവ്യാഖ്യാനാനി
വ്യാഖ്യാനാനീഷ്ടം ഹുതമാശിതം പായിതം,
അയം ച ലോകഃ പരശ്ചലോകഃ സർവ്വാണി ച
ഭൂതാനി വാചൈവ സമ്രാട് പ്രജ്ഞായന്തെ; വാഗ്വൈ
സമ്രാട് പരംബ്രഹ്മ; നൈനം വാഗ്ജഹാതി,
സർവ്വാണ്യേനം ഭൂതാന്യഭിക്ഷരന്തി, ദേവോ ഭൂത്വാ
ദേവാനപ്യേതി, യ ഏവം വിദ്വാനേതദുപാസ്തേ.
ഹസ്ത്യൃഷഭം സഹസ്രം ദദാമീതി ഹോവാച ജനകോ
വൈദേഹഃ സ ഹോവാച യാജ്ഞവല്ക്യഃ
പിതാ മേഽമന്യത നാനനുശിഷ്യഹരേതേതി

"മറ്റാരെങ്കിലും അങ്ങയ്ക്ക് ഉപദേശിച്ചത് എന്നെ കേൾപ്പിക്കുക"

"ശിലീനപുത്രനായ ജിത്വാൻ പറഞ്ഞു വാക്കാണ് ബ്രഹ്മമെന്ന്."

"അമ്മയും അച്ഛനും ആചാര്യനുമുള്ള ഒരാൾ എപ്രകാരം പറയണമോ അപ്രകാരമാണ് ശൈലിനി പറഞ്ഞത്; വാക്കാണ് ബ്രഹ്മം എന്ന്. സംസാരിക്കാൻ സാധിക്കാത്തവന്ന് എന്തു സംഭവിക്കും? എന്തു സാധിക്കും? പക്ഷേ, വാക്കിന്റെ ആയതനവും പ്രതിഷ്ഠയും അങ്ങേക്കു പറഞ്ഞു തന്നുവോ?"



"പറഞ്ഞില്ല."

"ഹേ, സമ്രാട്ട്, ഈ ബ്രഹ്മം ഏകപദമാണ്."

"യാജ്ഞവല്ക്യാ, പറഞ്ഞാലും"

"വാക്കുതന്നെ വാക്കിന്റെ ആയതനം; ആകാശം പ്രതിഷ്ഠ. അതിനെ 'പ്രജ്ഞ' എന്ന് ഉപാസിക്കുക."

"യാജ്ഞവല്ക്യാ, എന്താണ് പ്രജ്ഞ?"

"സമ്രാട്ട്, വാക്കുതന്നെ പ്രജ്ഞ. വാക്കിനാൽ ബന്ധുവിനെ പ്രജ്ഞാനം ചെയ്യുന്നു (അറിയുന്നു); ഋഗ്വേദം, യജുർവ്വേദം, സാമവേദം, അഥർവ്വാംഗിരസം, ഇതിഹാസപുരാണം, വിദ്യ, ഉപനിഷദം, ശ്ലോകം, സൂത്രങ്ങൾ, അനുവ്യാഖ്യാനം, വ്യാഖ്യാനാനിഷ്ടം, ഹുതം, ആശിതപായിതങ്ങൾ (ഭക്ഷ്യപാനങ്ങൾ), ഇഹലോകം, പരലോകം, സർവ്വഭൂതങ്ങൾ ഒക്കെയും വാക്കിനാൽ പ്രജ്ഞാനം ചെയ്യപ്പെടുന്നു. സമ്രാട്ട്, വാക്കാണ് പരമബ്രഹ്മം. ഇപ്രകാരം അറിഞ്ഞുപാസിക്കുന്ന വിദ്വാനെ വാക്ക് ഉപേക്ഷിക്കുന്നതേയില്ല; സർവ്വഭൂതങ്ങളും അവനെ അന്വേഷിച്ചു വരുന്നു; അവൻ സ്വയം ദേവനായി ദേവന്മാരിൽ ലയിക്കുന്നു."

"അങ്ങേക്ക് നൂറു ഹസ്തി ഋഷഭങ്ങളെ നല്കാം."

"എന്റെ പിതാവ് വിചാരിക്കുന്നത് പൂർണ്ണമായും വിദ്യ ഉപദേശിക്കാതെ ശിഷ്യനിൽനിന്ന് (ദക്ഷിണ) ഹരിക്കരുതെന്നാണ്."

അമ്മ, അച്ഛൻ, ആചാര്യൻ ഈ ശുദ്ധിത്രയഹേതുസംയുക്തനായ ശൈലിനി നല്ല ആചാര്യനായിരിക്കാൻ യോഗ്യനാണ് എന്ന് യാജ്ഞവല്ക്യൻ അംഗീകരിക്കുന്നു.

ആയതനമെന്നാൽ വാസസ്ഥാനം അഥവാ ശരീരം. പ്രതിഷ്ഠ എന്നാൽ മൂന്നു കാലങ്ങളിലേക്കും ആശ്രയമായിരിക്കുന്നത് (പ്രതിഷ്ഠാത്രിഷ്വപി കാലേഷുയ ആശ്രയഃ)

ഏകപാദമെന്നാൽ $^1/_3$ ഭാഗം. ബ്രഹ്മത്തിന്റെ $^1/_3$ ഭാഗം ഉപാസിക്കുന്നത് ശൂന്യോപാസനപോലെ ഫലമില്ലാത്തതാകയാൽ ആയതനത്തോടും പ്രതിഷ്ഠയോടുംകൂടി വാക്കിനെ ഉപാസിക്കണം. വാക്കിന്റെ ആയതനം വാക്കുതന്നെയാണ്. വാക്കിന്റെ ശരീരം വാക്കുതന്നെയാണ്. അതിന് ത്രികാലത്തിലും ആശ്രയം അവ്യാകൃതമായ ആകാശമാണ്. വാക്കിന്റെ ഉത്പത്തി സ്ഥിതി പ്രലയം അവ്യാകൃതാകാശത്തിലാണ്. (അല്ലാതെ വ്യാകൃതമായ ഇന്ദ്രിയങ്ങളിലല്ല.) ബ്രഹ്മത്തിന്റെ ചതുർത്ഥപാദവും രഹസ്യവും (ഉപനിഷദം) ആയ 'പ്രജ്ഞ'യായിട്ടാണ് വാക്കിനെ ഉപാസിക്കേണ്ടത്. വാക്കും പ്രജ്ഞയും വ്യതിരിക്തമല്ല. സർവ്വജ്ഞാനവും ഹൃദയാകാശത്തിൽ ഉദിക്കുന്നത് പ്രജ്ഞയാലാണ്; ലൗകികകാര്യങ്ങൾ പോലും, നാം അറിയുന്നത് വാക്കിനാലാണ്, പ്രജ്ഞയാലാണ്. പ്രജ്ഞയെ ഉപാസിക്കുന്നവൻ പ്രതിഭാപ്രകാശത്താൽ ഭൂദേവനായി വാണ് പ്രകാശലോകത്തിൽത്തന്നെ ലയിക്കുന്നു. അവൻ സർവ്വഭൂതങ്ങളാലും സമ്മാനിതനാകുന്നു.

3 **യ ദേവ തേ കശ്ചിദബ്രവീത്തച്ഛ്രുണവാമേതി;
അബ്രവീൻ മ ഉദംഗഃ ശൗൽബായനഃ പ്രാണോ
വൈ ബ്രഹ്മേതി; യഥാ മാതൃമാൻ പിതൃമാനാചാര്യവാൻ
ബ്രൂയാത്, തഥാ തച്ഛൗത്ബായനോഽബ്രവീത്**

പ്രാണോ വൈ ബ്രഹ്മേതി, അപ്രാണതോഹി കിം സ്യാദിതി;
അബ്രവീതു തേ തസ്യായതനം പ്രതിഷ്ഠാം? ന
മേfബ്രവീദിതി; ഏകപാദ്വാ ഏതത് സാമ്രാട്ടിതി.
സ വൈ നോ ബ്രൂഹി യാജ്ഞവല്ക്യ; പ്രാണ ഏവായതനം
ആകാശഃ പ്രതിഷ്ഠാ പ്രിയമിത്യേനദുപാസീത; കാ പ്രി
യതാ യാജ്ഞവല്ക്യ? പ്രാണ ഏവ സാമ്രാടിതി ഹോവാച,
പ്രാണസ്യവൈ സമ്രാട് കാമായായാജ്യം യാജയതി, അപ്രതി-
ഗൃഹസ്യ പ്രതിഗൃഹ്ണാത്യപി, തത്ര വധാശങ്കം ഭവതി യാം
ദിശമേതി പ്രാണസ്യൈവ സാമ്രാട് കാമായ; പ്രാണോവൈ സമ്രാട്
പരമം ബ്രഹ്മഃനൈനം പ്രാണോ ജഹാതി,
സർവ്വാണ്യേനം ഭൂതാന്യഭിക്ഷരന്തി, ദേവോ ഭൂത്വാ
ദേവാനപ്യേതി, യ ഏവം വിദ്വാനേതദുപാസ്തേ; ഹസ്ത്യൃ-
ഷഭം സഹസ്രം ദദാമീതി ഹോവാച ജനകോ വൈ ദഹഃ
സ ഹോവാച യാജ്ഞവല്ക്യ, പിതാമേfമന്യത നാനനു
ശിഷ്യ ഹരേതേതി.

ശൗൽബായനനായ (ശുൽബപുത്രൻ) ഉദങ്കൻ പ്രാണനാണ് ബ്രഹ്മമെന്നു പറഞ്ഞു. ഉദങ്കനും ശുദ്ധിത്രയമുള്ള നല്ല ആചാര്യനാണെന്നും, പ്രാണൻ ബ്രഹ്മത്തിൻെറ ഏകപദമാണെന്നും പറഞ്ഞ യാജ്ഞവല്ക്യൻ പ്രാണൻെറ ആയതനം പ്രാണൻ തന്നെ എന്നും പ്രതിഷ്ഠ ആകാശമാണെന്നും അതിനെ പ്രിയമായി ഉപാസിക്കണമെന്നും ഉപദേശിച്ചു. എന്താണ് പ്രിയം? പ്രാണൻതന്നെ. പ്രാണനെ കാമിച്ചിട്ട് അയാജ്യമായതു പോലും യജിക്കുന്നു, അപ്രതിഗൃഹ്യമായ സ്ഥലങ്ങളിൽനിന്നുപോലും പ്രതിഗ്രഹിക്കുന്നു, ഏതു ദിശയിൽ വെച്ചും പ്രാണനെ കാമിച്ചിട്ട് വധാശങ്ക ഭവിക്കുന്നു. അതിനാൽ പ്രാണൻ ബ്രഹ്മമാണ്. ഇപ്രകാരം ഉപാസിച്ചവനെ പ്രാണൻ ഉപേക്ഷിക്കയില്ല; ഭൂതങ്ങൾ അന്വേഷിച്ചു വരുന്നു, അയാൾ ദേവനായി ദേവനിൽ ലയിക്കുന്നു. വീണ്ടും ആയിരം ഹസ്തിഋഷഭങ്ങളെ സമ്മാനിക്കുന്ന ജനകനിൽനിന്ന് പിതൃവാക്യം സ്മരിച്ച യാജ്ഞവല്ക്യൻ അവ സ്വീകരിച്ചില്ല.

മനുഷ്യൻ പ്രാണകാമിയാണ്. സർവ്വജീവജാലങ്ങൾക്കും പ്രാണകാമമുണ്ട്. ഒരു പുഴുവിനുപോലും സ്വപ്രാണൻ നിലനിർത്താനുള്ള കാമമുണ്ട്. ദുഷ്ടസ്വഭാവമുള്ള ആളുകൾ സമൂഹത്തിന് ദോഷകരമായ കാര്യങ്ങൾ ചെയ്യുമ്പോൾ മനുഷ്യർ സ്വപ്രാണനെ രക്ഷിക്കാൻ നിശ്ശബ്ദത പാലിക്കുന്നു. ചെയ്യാൻ പാടില്ലാത്ത യജ്ഞങ്ങൾ പോലും ബ്രാഹ്മണർ ഹിരണ്യകശിപുവിനെയും രാവണനെയുംപോലുള്ളവർക്ക് പ്രാണഭയത്താൽ ചെയ്തു കൊടുക്കുന്നു; അത്തരം ഉഗ്രസ്വരൂപികളിൽനിന്ന് അവർ ചെയ്യാൻ പാടില്ലാത്തതെന്നറിഞ്ഞിട്ടും ദക്ഷിണ സ്വീകരിക്കുന്നു. ദുഷ്ടന്മാരെ പിണക്കിയാൽ ജീവഹാനി വരുമെന്ന ഭയം സർവ്വർക്കുമുണ്ട്. സർവ്വദിശയിലും സർവ്വപ്രാണികളും, സ്വാഭാവികമരണത്തെ ഭയപ്പെടുന്നവരോ വധാശങ്ക ഉള്ളവരോ ആയിരിക്കുന്നത് നാം കാണുന്നു. ഇത് പ്രാണകാമത്തിൻെറ ലക്ഷണം മാത്രമല്ല, പ്രാണൻ സർവ്വർക്കും പ്രിയമാണെന്നതിൻെറ കൂടി തെളിവാണ്.



4. യ ദേവ തേ കശ്ചിദബ്രവീത്തച്ഛ്രുണവാമേതി; അബ്രവീൻമേ
ബർക്കുർവ്വാർഷ്ണഃ ചക്ഷുർവ്വൈം ബ്രഹ്മേതി; യഥാ മാതൃമാൻ പി-
തൃമാനാചാര്യവാൻ ബ്രൂയാത് തഥാ തദ്വാർഷ്ണോfബ്രവീശ്ച-
ക്ഷുർ വൈബ്രഹ്മേതി, അപശ്യതോഹി കിം സ്യാദിതി;
അബ്രവീത്തു തേ തസ്യായതനം പ്രതിഷ്ഠാം? ന മേfബ്രവീദിതി;
ഏകപാദ്വാ ഏതത് സമ്രാഡിതി; സ വൈ നോ ബ്രൂഹി യാജ്ഞ-
വല്ക്യ; ചക്ഷു രേവായതനം, ആകാശഃപ്രതിഷ്ഠാ,
സത്യമിത്യേനദുപാസീത;
കാ സത്യതാ യാജ്ഞവല്ക്യ? ചക്ഷുരേവ സമ്രാഡിതി ഹോവാച,
ചക്ഷുഷാ വൈ സമ്രാഡ് പശ്യൻ തമാഹുരദ്രാക്ഷീരിതി,
സ ആഹാദ്രാക്ഷമിതി, തത് സത്യം ഭവതി; ചക്ഷുർവൈ
സമ്രാട്ട് പരമം ബ്രഹ്മ; നൈനം ചക്ഷുർജ്ജഹാതി, സർവ്വാണ്യേ-
നം ഭൂതാന്യഭിക്ഷരന്തി, ദേവോ ഭൂത്വാ ദേവാനപ്യേതി,
യ ഏവം. വിദ്യാനേതദുപാസ്തേ; ഹസ്ത്യൃഷഭം സഹസ്രം ദദാമീതി.
ഹോവാച ജനകോ വൈദേഹഃ; സ ഹോവാച യാജ്ഞവല്ക്യഃ
പിതാ മേfമന്യത നാനനുശിഷ്യ ഹരേതേതി.

വൃഷ്ണപുത്രനായ ബർക്കു 'ചക്ഷുസ്സാ'ണ് ബ്രഹ്മമെന്നു പറഞ്ഞു. അത് ബ്രഹ്മത്തിൻെറ ഏകപാദമാണ്. ആയതനം ചക്ഷുസ്സ് തന്നെ, പ്രതിഷ്ഠ ആകാശം. സത്യമാണ് ഉപനിഷദമായ ചതുർത്ഥപാദം. ചക്ഷുസ്സിനെ സത്യമായി ഉപാസിക്കണം. 'സത്യത' എന്നാൽ ചക്ഷുസ്സുതന്നെ. 'നീ കണ്ടുവോ' എന്നു ചോദിച്ചാൽ ഒരാൾ 'ഞാൻ കണ്ടു' എന്നു പറഞ്ഞാൽ അത് സത്യമായി (സാക്ഷിമൊഴി) നാം അംഗീകരിക്കുന്നു. ദർശനം സത്യമാണ്. അത് പരമബ്രഹ്മമാണ്.

5. യദ്ദേവ തേ കശ്ചിദബ്രവീത്തച്ഛ്രുണവാമേതി; അബ്രവീൻമേ
ഗർദ്ദഭീ വിപീതോ ഭാരദ്വാജഃ ശ്രോത്രം വൈ ബ്രഹ്മേതി;
യഥാ മാതൃമാൻ പിതൃമാനാചാര്യവാൻ ബ്രൂയാത്, തഥാ തദ്ഭാര-
ദ്വാജോfബ്രവീച്ഛ്രോത്രം വൈ ബ്രഹ്മേതി, അശൃണ്വതോ
ഹികിം സ്യാദിതി; അബ്രവീതു തേ തസ്യയതനം പ്രതിഷ്ഠാം?
ന മേfബ്രവീദിതി; ഏകപാദ്വാ ഏതത് സമ്രാഡിതി; സ
വൈ നൗ ബ്രൂഹീ യാജ്ഞവല്ക്യ; ശ്രോത്രമേവായതനം;
ആകാശഃ പ്രതിഷ്ഠാ, അനന്ത ഇത്യേനദുപാസീത; കാനന്തതാ
യാജ്ഞവല്ക്യ? ദിശ ഏവ സമ്രാഡിതി ഹോവാച,
തസ്മാദ്വൈ സമ്രാഡപിയാം കാം ച ദിശം ഗഛതി നൈവാസ്യാ
അന്തം ഗഛതി, അനന്താ ഹി ദിശഃ ദിശോവൈ സമ്രാട് ശ്രോത്രം,
ശ്രോത്രം വൈ സമ്രാട് പരമം ബ്രഹ്മ; നൈനം ശ്രോത്രം ജഹാതി,
സർവ്വാണ്യേനം ഭൂതാന്യഭിക്ഷരന്തി, ദേവോ ഭൂത്വാ ദേവാനപ്യേതി,
യ ഏവം വിദ്വാനേതദുപാസ്തേ; ഹസ്ത്യൃഷഭം സഹസ്രം ദദാമീതി
ഹോവാച ജനകോ വൈദേഹഃ; സ ഹോവാച യാജ്ഞവല്ക്യഃ
പിതാമേf മന്യത നാനനുശിഷ്യ ഹരേതേതി.

ഭരദ്വാജപുത്രനായ ഗർദ്ദഭീവിപീതൻ ശ്രോത്രമാണ് ബ്രഹ്മമെന്നുപദേശിച്ചു. ശ്രോത്രത്തെ അനന്തതയായി ഉപാസിക്കണം. അനന്തത എന്നാൽ ദിശയാണ്. ഏതു ദിശയിൽ സഞ്ചരിച്ചാലും ആ യാത്രയ്ക്ക് ഒരവസാനമില്ല. അതിനാൽ ദിശകൾ അനന്തങ്ങളാണ്. ദിശകൾതന്നെയാണ് ശ്രോത്രം. ദിക്കിൻെറ അനന്തത, നാദതരംഗങ്ങളുടെ (ശ്രുതിയുടെ) അനന്തതയാണ്.

ദിക്കും ദേശവും കാലവും ഗതിയും ഇല്ലാത്ത സമ്പൂർണ്ണ ബ്രഹ്മാനന്ദാനുഭൂതിയെ ദർശിച്ച ഹൃദയാകാശത്തിൽനിന്ന് വാക്കും ശ്രുതിയും അനന്തം ദിശകളിൽ അനന്തകാലത്തേക്ക് അനന്ത ദേശങ്ങളിലേക്ക് സ്വച്ഛന്ദം സഞ്ചരിക്കുന്നു.

6. യ ദേവതേ കശ്ചിദബ്രവീത്ത ച്ഛ്രുണവാമേതി;
അബ്രവീൻമേ സത്യകാമോ ജാബാല; മനോ വൈ ബ്രഹ്മേതി;
യഥാ മാതൃമാൻ പിതൃമാനാചാര്യവാൻ ബ്രൂയാത്, തഥാ
തജ്ജാബാലോ$f$ ബ്രവീൻ മനോവൈ ബ്രഹ്മേതി,
അമനസോഹികരി സ്യാദിതി; അബ്രവിത്തുതേ തസ്യായതനം
പ്രതിഷ്ഠാം? നമേ $f$ ബ്രവീദിതി; ഏക പാദ്വാ ഏതദ് സമ്രാഡിതി;
സ വൈനോബ്രൂഹി യാജ്ഞവൽക്ക്യ; മന ഏവായതനം, ആകാശഃ
പ്രതിഷ്ഠാ, ആനന്ദ ഇത്യേനദുപാസീത; കാനന്ദതായാജ്ഞവൽക്ക്യ?
മന ഏവ സമ്രാഡിതി ഹോവാച, മനസാ വൈ സമ്രാട് സ്ത്രിയ
മഭിഹാര്യതേ, ശാസ്യാം പ്രതിരൂപഃ പുത്രോ ജായതേ, സ ആനന്ദഃ
മനോ വൈ സമ്രാട് പരമം ബ്രഹ്മഃ നൈനം മനോജഹാതി, സർവ്വാണ്യേനം ഭൂതാന്യഭിക്ഷരന്തി, ദേവോ ഭൂത്വാ ദേവാനപ്യേതി,
യ ദേവം വിദ്വാനേതദുപാസ്തേ; ഹസ്ത്യൃഷഭം സഹസ്രം ദദാമീതി
ഹോവാച ജനകോ വൈദേഹഃ സ ഹോവാച യാജ്ഞവൽക്ക്യ:
പിതാമേ $f$ മന്യതനാനനുശിഷ്യഹരേതേതി.

സത്യകാമജാബാലൻ മനസ്സിനെ ബ്രഹ്മമായി ഉപാസിക്കാൻ ഉപദേശിച്ചു. അമനസ്സന്മാർക്ക് ആനന്ദം അനുഭവിക്കാനാവില്ല. ആനന്ദത മനസ്സുതന്നെയാണ്. മനസ്സുകൊണ്ട് സ്ത്രീയെ അഭിഹരിക്കുന്നു; അവളാൽ പ്രതിരൂപങ്ങളായ പുത്രന്മാർ ജനിക്കുന്നു; പുത്രൻ ആനന്ദമാണ്.

മനസ്സിൻെറ ദേവത ചന്ദ്രമസ്സ്; അതുതന്നെ ആനന്ദരഹസ്യം. ഏതൊരു മനസ്സാണോ ആനന്ദം, ആ മനസ്സാൽത്തന്നെ സ്ത്രീയെ അഭികാമിച്ച് അഭിഹരിക്കുന്നു; പ്രാർത്ഥിക്കുന്നു. (സ്ത്രീയമഭികാമയമാനോ$f$ ഭിഹാര്യതേ പ്രാർത്ഥയത-ശാങ്കരഭാഷ്യം) ഇത് ലൗകികാർത്ഥത്തിലുള്ള സ്ത്രീകാമം മാത്രമല്ല, ചന്ദ്രനിൽ ചന്ദ്രദേവിയായ ദേവിയെ ധ്യാനിച്ച് നേടുന്ന ആനന്ദലഹരികൂടിയാണ്. ലൗകിക ജീവിതത്തിൽ ആനന്ദഹേതുവായ പുത്രനെ (മൈഥുനസൃഷ്ടി) യും അലൗകിക ജീവിതത്തിൽ ആനന്ദഹേതുവായ കാവ്യത്തെയും (അമൈഥുനം) മനസ്സാൽത്തന്നെ സൃഷ്ടിക്കുന്നു. പുത്രനും കാവ്യവും ആനന്ദലഹരിയുടെ പ്രതിരൂപങ്ങളായി ഒരാളിൽനിന്ന് സൃഷ്ടിക്കപ്പെടുന്നു.



7. യ ദേവതേകശ്ചിദബ്രവീത്ത ച്ഛൃണവാമേതി; അബ്രവീൻമേവിദഗ്ദ്ധഃ
ശാകല്യഃ ഹൃദയം വൈ ബ്രഹ്മേതി; യഥാ മാതൃമാൻ പിതൃമാ-
നാചാര്യവാൻ ബ്രൂയാത്, തഥാ തഛാകല്യോ $f$ ബ്രവീദ് ഹൃദയം
വൈ ബ്രഹ്മേതി അഹൃദയ സ്യഹി കിം സ്യാദിതി; അബ്രവീത്തുതേ
തസ്യായതനം പ്രതിഷ്ഠാം? ന മേ $f$ ബ്രവീദിതി; ഏകപാദ്വാ
ഏതത് സമ്രാഡിതി സ വൈനോ ബ്രൂഹി യാജ്ഞവൽക്ക്യ;
ഹൃദയമേവായതനം, ആകാശഃപ്രതിഷ്ഠാ സ്ഥിതിരിത്യേനമുപാസീത;
കാസ്ഥിതതാ യാജ്ഞവൽക്ക്യ? ഹൃദയമേവാ സമ്രാഡിതി
ഹോവാചഹൃദയം വൈ സമ്രാഡ് സർവ്വേഷാം ഭൂതാനാമായതനം,
ഹൃദയം വൈ സമ്രാഡ് സർവ്വേഷാം ഭൂതാനാം പ്രതിഷ്ഠാ, ഹൃദയേ
ഹ്യേവ സമ്രാട് സർവ്വാണി ഭൂതാനി പ്രതിഷ്ഠിതാനി ഭവന്തി,
ഹൃദയം വൈ സമ്രാഡ് പരമം ബ്രഹ്മ; നൈനം ഹൃദയം
ജഹാതി, സർവ്വാണ്യേനം ഭൂതാന്യഭിക്ഷരന്തി, ദേവോ ഭൂത്വാ ദേവാന
പ്യേതി, യ ഏവം വിദ്വാ നേതദുപാസ്തേ; ഹസ്ത്യൃഷഭം സഹസ്രം
ദദാമീതി ഹോവാച ജനകോ വൈദേഹഃ സ ഹോവാച യാജ്ഞ-
വൽക്ക്യ; പിതാ മേ $f$ മന്യത നാനനുശിഷ്യ ഹരേതേതി.
ഇതി പ്രഥമം ബ്രാഹ്മണം.

വിദഗ്ദ്ധ ശാകല്യൻ ഹൃദയമാണ് ബ്രഹ്മമെന്നുപദേശിച്ചു. അതിനെ സ്ഥിരതയായിട്ടു വേണം ഉപാസിക്കാൻ. സ്ഥിരത ഹൃദയംതന്നെയാണ്. സർവ്വഭൂതങ്ങൾക്കും ആയതനവും പ്രതിഷ്ഠയുമായ ഹൃദയത്തിൽ സർവ്വഭൂതങ്ങളും സ്ഥിരമായിരിക്കുന്നു. ഹൃദയം 'സ്ഥിതി'യാണ്. ദേവത പ്രജാപതിയും. ശാകല്യ ബ്രാഹ്മണത്തിൽ അപ്രകാരമുള്ള 'സ്ഥിതി' (വർത്തമാനം-Present) എവിടെ പ്രതിഷ്ഠിച്ചിരിക്കുന്നു എന്ന ചോദ്യംവഴി ശാകല്യൻ തൻെറ ഹൃദയസ്ഥൈര്യം കളഞ്ഞുകുളിച്ച വിരോധാഭാസം നാം കണ്ടു. ഉൽപത്തിയും സ്ഥിതിയും പ്രലയവും ഒന്നിൽത്തന്നെ സംഭവിക്കവേ, ആ സംഭവസ്ഥാനം എവിടെ സ്ഥിതിചെയ്യുന്നു എന്ന ചോദ്യം കാലദേശരഹിതമായതിനെ, കാലദേശങ്ങളിലേക്ക് ചുരുക്കലാണ്. അതാണ് ശാകല്യനു സംഭവിച്ചത് എന്ന് ഗ്രഹിക്കുക. ശാകല്യനോട് യാജ്ഞവല്ക്യന് വ്യക്തിവൈരാഗ്യമില്ലെന്നും അദ്ദേഹത്തെയും മാതൃവാൻ, പിതൃവാൻ ആചാര്യവാനെന്ന് ആദരപൂർവ്വം വിളിക്കുന്നു എന്നും മനസ്സിലാക്കാം.

## ബ്രാഹ്മണം 2 കൂർച്ചബ്രാഹ്മണം

1. ജനകോ ഹ വൈദേഹഃ കൂർച്ചാദുപാവസർപ്പന്നുവാച,
നമസ്തേ $f$ സ്തു യാജ്ഞവൽക്ക്യ, അനുമാശാധീതി; സ ഹോ
വാച, യഥാവൈസമ്രാണ്മഹാന്തമദ്ധ്വാനമേഷ്യൻ രഥം വാ നാവം
വാ സമാദദീത, ഏവമേവൈതാഭിരുപനിഷദ്ഭിഃ സമാഹിതാത്മാസി;
ഏവം വൃന്ദാരക ആഢ്യഃ സന്നധീതവേദ ഉക്തോപനിഷത്
ഇതോ വിമുച്യമാനഃ ക്വ ഗമിഷ്യസീതി; നാഹം തദ് ഭഗവൻവേദ
യത്ര ഗമിഷ്യാമീതി; അഥ വൈ തേ$f$ഹം തദ്വക്ഷാമി യത്ര
ഗമിഷ്യസീതി; ബ്രവീതു ഭഗവാനിതി.

വിദേഹരാജാവായ ജനകൻ കൂർച്ചത്തിൽനിന്ന് എഴുന്നേറ്റ് യാജ്ഞവല്ക്യ സമീപം ചെന്ന്: "യാജ്ഞവൽക്ക്യാ, നമസ്കാരം.എന്നെ അനുശാസിച്ചാലും."

"എപ്രകാരം ദീർഘയാത്രയ്ക്കു പുറപ്പെടുന്നവർ രഥമോ നാവമോ എടുക്കുന്നുവോ അതുപോലെ താങ്കൾ ഈ 'ഉപനിഷദ'ങ്ങളെ (രഹസ്യനാമം) സമാഹിതാത്മാവായിട്ട് ഗ്രഹിച്ചുകഴിഞ്ഞു. അങ്ങ് വൃന്ദാരകനും ആഢ്യനുമാണ്. അധീനവേദനും, ഉക്തോപനിഷദനുമാണ്. അങ്ങ് ഇതിൽനിന്ന് വിമോചിപ്പിക്കപ്പെടുമ്പോൾ എവിടേക്കാണ് ഗമിക്കുക?"

"ഭഗവാൻ, ഞാൻ എവിടേക്കു ഗമിക്കുമെന്ന് എനിക്കറിയുകയില്ല."

"എങ്കിൽ ഞാൻ പറഞ്ഞുതരാം."

"ഭഗവാൻ, കനിഞ്ഞാലും."

വൃന്ദാരകനെന്നാൽ, ഒരു വൃന്ദത്തെ നയിക്കുകയാൽ സംപൂജ്യൻ. വൃന്ദാരകത്വം, ആഢ്യത്വം, അധീനവേദത്വം, ഉക്തോപനിഷദത്വം — ഇവയൊക്കെ ദീർഘയാത്രയ്ക്കൊരുങ്ങുന്ന ഒരു ആരുരുക്ഷുവിന് രഥമോ തോണിയോ പോലുള്ള ഉപകരണങ്ങൾ മാത്രമാണ്. ശരീരം, നാമം എന്നിവയോടൊപ്പം ഈ ഉപകരണങ്ങളും അക്കരെ എത്തുമ്പോൾ ത്യജിക്കണം. അപ്രകാരമുള്ള ഉപാധികളിൽനിന്ന് വിമുക്തമാകുന്ന പരമപദം ഏത്? അതിനെ ജനകന് ഉപദേശിക്കാൻ ഒരുങ്ങുന്നു യാജ്ഞവൽക്ക്യൻ.

> 2 ഇന്ധോഹ വൈ നാമൈഷയോ*f*യം ദക്ഷിണേ*f*ക്ഷൻ പുരുഷഃ
> തം വാ ഏതമിന്ധം സന്തമിന്ദ്ര ഇത്യാചക്ഷതേ പരോക്ഷേ ണൈവ;
> പരോക്ഷപ്രിയാ ഇവഹിദേവാഃ പ്രത്യക്ഷദ്വിഷഃ

ദക്ഷിണാക്ഷിയിലിരിക്കുന്ന ഈ പുരുഷൻ 'ഇന്ധൻ' എന്നു പറയപ്പെടുന്നു. ഇന്ധനെ പരോക്ഷമായി ഇന്ദ്രൻ എന്നു വിളിക്കുന്നു. പ്രത്യക്ഷദ്വേഷികളും പരോക്ഷപ്രിയരുമാണ് ദേവന്മാർ.

ആദിത്യാന്തർഗ്ഗതമായ ദക്ഷിണാക്ഷിപുരുഷൻ 'സത്യ'മാണ്, സത്യപ്രകാശമാണ്. അതിനാൽ 'ഇന്ധ'മാണ്. (പ്രകാശത്തിന്, അഗ്നിക്ക് ഇരയാകുന്നത് ഇന്ധനം; പ്രകാശം ഇന്ധം). [ഇന്ധത്തിൻെറ വിപരീതം ഇരുട്ട്; അന്ധം]. ദേവന്മാർക്ക് പ്രത്യക്ഷനാമഗ്രഹണം പ്രിയമല്ല. അവർ രഹസ്യമായ പരോക്ഷനാമങ്ങളാൽ (നിഗൂഢനാമം) അറിയപ്പെടാനാണ് ഇഷ്ടപ്പെടുന്നത്. അതിനാൽ ആദിത്യാന്തർഗ്ഗതമായ ദക്ഷിണാക്ഷിസത്യപുരുഷനെ 'ഇന്ദ്രൻ' എന്നു വിളിക്കുന്നു. ഇതിന് തത്തുല്യമായ ദക്ഷിണാക്ഷിപുരുഷൻ മനുഷ്യശരീരത്തിലെ മസ്തിഷ്കത്തിലുമുണ്ട്.

> 3. അഥൈ തദ്വാമേ *f* ക്ഷണി പുരുഷരൂപമേഷാസ്യ പത്നിവിരാട്;
> തയോ രേഷ സംസ്താവോ യ ഏഷോ *f*ന്തർഹൃദയ ആകാശഃ
> അഥൈനയോരതദന്നം യ ഏഷോ *f*ന്തർഹൃദയേ ലോഹിതപിണ്ഡഃ
> അഥൈ നയോരേതത് പ്രാവരണം യദേതദന്തർഹൃദയേ ജാലകമിവ;
> അഥൈനയോരേഷാസൃതി; സംചരണീ യൈഷാ ഹൃദയാദുർദ്ധ്വാ
> നാഡ്യുച്ചരതി യഥാകേശ:സഹസ്രധാഭിന്ന ഏവം; അസ്യൈതാ
> ഹിതാ നാമ നാഡ്യോ തന്തർഹൃദയേ പ്രതിഷ്ഠിതാഭവന്തി,



> ഏതാഭിർവ്വാ ഏത ദാസ്ത്ര വദാസ്രവതി; തസ്മാ ദേവ പ്രവിവിക്താ
> ഹാരതര ഇ വൈവ ഭവത്യസ്മാ ഛാരീരാദാത്മനഃ

വാമാക്ഷത്തിൽ ആ പുരുഷൻെറ പത്നിയായ വിരാട് ഉണ്ട്. അന്തഃഹൃദയത്തിലെ ആകാശത്തിൽ അവരുടെ സംയോഗം നടക്കുന്നു. അന്തഃഹൃദയത്തിലെ ലോഹിത പിണ്ഡം അവരുടെ അന്നം. അന്തർഹൃദയത്തിൽ ജാലകം പോലെ കാണുന്നത് അവരുടെ ആവരണം. ഹൃദയത്തിൽനിന്ന് ഊർദ്ധ്വഭാഗത്തേക്ക് ഉച്ചരിക്കുന്ന (ഉച്ചരതി) നാഡി ഇവരുടെ സൃതിഃ സഞ്ചരണിയാണ്. ഹിതാ എന്ന നാഡികൾ ഈ അന്തഃഹൃദയത്തിൽ പ്രതിഷ്ഠിതമാണ്. ഇവയിലൂടെ, അവർ ആസ്രവിക്കുമ്പോൾ ആസ്രവിക്കുന്നു. ഇത് സ്ഥൂലശരീരത്തെക്കാൾ പ്രവിഭക്തമായ 'ആഹാരതര' മാണ്.

വാമാക്ഷത്തിലുള്ള പുരുഷരൂപമാണ് ദക്ഷിണാക്ഷപുരുഷൻെറ പത്നി. (അഥൈതദ് വാമേ*f*ക്ഷണി പുരുഷരൂപം ഏവാസ്യപത്നി-ശാങ്കരഭാഷ്യം) അതായത് വലത്തുകണ്ണിലെ പുരുഷൻ പതി, ഇടത്തുകണ്ണിലെ പുരുഷൻ പത്നി എന്നാണ് പറയുന്നത്. (പതി, പത്നിമാർ പുരുഷന്മാരാണ്). വിരാട്പുരുഷനായ പ്രകൃതി (പ്രപഞ്ചം), ചൈതന്യമായ ഊർജ്ജപുരുഷൻെറ അന്നമാണ്, ഇന്ധനമാണ്; ഇന്ദ്രൻെറ ഇന്ദ്രാണിയാണ്. ഊർജ്ജവും പ്രപഞ്ചവും പരസ്പരം വിലയിക്കുന്ന സംയോഗം; അവരുടെ മൈഥുനം സ്വപ്നത്തിൽ നടക്കുന്നു. (തദേതദന്നം ചാത്താ ചൈകം മിഥുനം സ്വപ്നേ). അന്നവും അത്താവും സ്വപ്നത്തിൽ മിഥുനീഭവിക്കുന്നു. എങ്ങനെ? ഊർജ്ജമായ ഇന്ദ്രനും, ദ്രവ്യമായ ഇന്ദ്രാണിയും സംസ്താവം ചെയ്യുന്നു; സംഭൂയ യത്ര സംസ്തവം കുർവ്വാതേ അന്യോന്യം സ ഏഷ സംസ്താവഃ (ശാങ്കരഭാഷ്യം). അവർ ഒന്നുചേർന്ന് പരസ്പരം സ്തവം ചെയ്യുന്നു; പരസ്പരം സ്തുതിക്കുന്നു; പരസ്പരാനന്ദാനുഭൂതി ലഭിച്ചതിനാലുള്ള ഈ സ്തുതിയും തന്മയീഭാവവുമാണ് സ്ത്രീപുരുഷസംയോഗം. ഈ സംയോഗം അന്തർഹൃദയാകാശത്തിൽ നടക്കുന്നു; മാംസപിണ്ഡാന്തർഗതമായ ആകാശത്തിലും സംഭവിക്കുന്നു.

(മധുകാണ്ഡം അദ്ധ്യായം രണ്ട് ശിശുബ്രാഹ്മണത്തിൽ അക്ഷം, അക്ഷി എന്നിവയെ ബന്ധിപ്പിച്ചത് കാണുക. മധുബ്രാഹ്മണം അവസാന ശ്ലോകത്തിൽ ഇന്ദ്രൻതന്നെ പുരുരൂപമെടുക്കുന്നു എന്നതിനുള്ള വ്യാഖ്യാനവും നോക്കുക).

അന്നം എന്നാൽ ഭോജ്യം എന്നു മാത്രമല്ല, 'സ്ഥിതഹേതു' എന്നും അർത്ഥമുണ്ട്. നാം അന്നം ഭുജിച്ച് ആനന്ദിക്കുന്നു. അന്നം നമ്മുടെ 'സ്ഥിതിക്കും' പുതിയ വംശപരമ്പരയുടെ ഉല്പത്തിക്കും (വംശങ്ങളുടെ സ്ഥിരത)കാരണമായിരിക്കുന്നു. സ്ത്രീ പുരുഷനും പുരുഷൻ സ്ത്രീക്കും ഭോജ്യവും സ്ഥിതഹേതുവുമാണ്. ഊർജ്ജം (ഇന്ധം)വിറകിനും (ഇന്ധനം) മറിച്ചും പോഷണമാണ്.

ഭുജിച്ച അന്നം അന്തർഹൃദയത്തിൽ ലോഹിതപിണ്ഡമാകുന്നു; ദഹിച്ച അന്നം സ്ഥൂലമായി വിസർജ്ജനം ചെയ്യപ്പെടുന്നു; ഒരു ഭാഗം അഗ്നിയാൽ പചിക്കപ്പെട്ട് രണ്ടു വിധമായി പരിണമിക്കുന്നു.(പുനരഗ്നിനാ പച്യമാനം ദ്വേധാ പരിണമതേ). മദ്ധ്യമരസം ലോഹിതാദി ക്രമത്തിൽ പാഞ്ചഭൗതികമായ ശരീര പിണ്ഡമായി പരിണമിക്കുന്നു. ഏറ്റവും അണിഷ്ഠമായ രസം ഇന്ദ്രൻെറ ലിംഗാത്മാവായി (ഇന്ദ്രസ്യ ലിംഗാത്മനോ) ചൈതന്യമയമായി ഹൃദയത്തിൽ മിഥുനീഭൂതമായി 'തൈജസം' എന്ന പേരിൽ ഇരിക്കുന്നു. ചൈതന്യരൂപമായ ഇന്ദ്രനും (ഇന്ധൻ),

പഞ്ചഭൂതരൂപമായ ഇന്ദ്രാണിയും(വിരാട്പുരുഷൻ) അന്തർഹൃദയത്തിൽ മിഥുനീഭൂതമായി ഏററവും സൂക്ഷ്മമായ നാഡികളിൽപോലും അനുപ്രവിഷ്ഠമമായിരിക്കുന്നു. അത് ശരീരത്തിനും മനസ്സിനും 'ബോധ'ത്തിനും സ്ഥിതിഭൂതമായിരിക്കുന്നു. ശരീരവും മനസ്സും സ്വപ്നസുഷുപ്തികളിലെ ബോധവും ഈ ചൈതന്യ സംയോഗത്താൽ സ്ഥിതിചെയ്യുന്നു.

ഭക്ഷിക്കുകയും സംയോഗം ചെയ്കയും ചെയ്യുന്നവർ തങ്ങൾക്കു ചുറ്റും ഒരാവരണം(മറ്റുള്ളവരിൽനിന്നു മറയ്ക്കുന്ന മറ) കൊണ്ടു മൂടുക പതിവുണ്ട്. ഒരു ഗൃഹം അഥവാ വീട് ആ 'മറ'യാണ്. അനേകനാഡീ ഛിദ്ര ബഹുലമായതിനാൽ ആ ആവരണത്തെ 'ജാലക' മെന്നു പറയുന്നു. നാഡീജാലങ്ങളാൽ ഛിദ്രമായത് ജാലകം.



ഐൻസ്റ്റൈൻ റ്റിൽട്ട്

ഈ നാഡികൾ അവരുടെ സൃതിമാർഗ്ഗങ്ങൾ (സ്രവിക്കുന്ന മാർഗ്ഗങ്ങൾ-സഞ്ചാരമാർഗ്ഗങ്ങൾ) ആണ്. രാശിമണ്ഡലം സൂര്യചന്ദ്രന്മാരുടെ സഞ്ചാരമാർഗ്ഗം. അതുപോലെ നാഡീമാർഗ്ഗം മനുഷ്യബോധത്തിൻെറ സഞ്ചാരമാർഗ്ഗം. സ്വപ്നത്തിൽനിന്നും ജാഗ്രത്തിലേക്കും മറിച്ചും ഉള്ള മാർഗ്ഗം. സൃതി എന്നാൽ സ്രവിക്കൽ. സൃഷ്ടി ഈ 'സ്രാവ'ത്തോടു ബന്ധപ്പെട്ടതാണ്. സംസൃതി അതിൽ സ്ഥിതമായിരിക്കുന്നു. ഹൃദയദേശത്തുനിന്ന് ഊർദ്ധ്വാഭിമുഖമായി സഞ്ചരിക്കുന്ന നാഡീവ്യൂഹത്തിൻെറ പരിമാണം പറയുന്നു. ഒരു മുടിനാരിനെ നൂറും നൂറിനെ ആയിരവുമായി വിഭജിച്ചാൽ അത്യന്തസൂക്ഷ്മമായിരിക്കും. ആ അത്യന്തസൂക്ഷ്മനാഡികളാണ് 'ഹിതകൾ'. ഇത് മനുഷ്യശരീരത്തിലെ നാഡികൾ മാത്രമല്ല, 'വ്യോമകേശ'ത്തിലെ സൂക്ഷ്മമായ ഊർജ്ജനാഡികൾ കൂടിയാണ്. ഹൃദാകാശത്തിൽനിന്നും ചിദാകാശത്തിൽനിന്നും ഈ മധുനാഡികൾ സർവ്വദിശയിലും കദംബകേസരങ്ങൾപോലെ പ്രസരിക്കുന്നു. ഈ മധുനാഡികളിലൂടെയാണ് അതിസൂക്ഷ്മമായ മധു (അന്നം) സ്രവിക്കുന്നത്; സഞ്ചരിക്കുന്നത് എന്ന് ശാങ്കരഭാഷ്യം ശങ്കയ്ക്കിടനല്കാതെ പ്രസ്താവിക്കുന്നു.

ദേവതാശരീരം ഈ അന്നത്താൽ ദാമംകൊണ്ടെന്നപോലെ ഉപചീയമാനമായി സ്ഥിതി ചെയ്യുന്നു. എപ്രകാരം സ്ഥൂലശരീരം സ്ഥൂലാന്നത്താൽ നാഡികളാൽ ഉപചിതമായ പിണ്ഡമായി സ്ഥിതി ചെയ്യുന്നുവോ അതുപോലെ ദേവതാശരീരം (പ്രകാശശരീരം) സൂക്ഷ്മതമമായ അന്നത്താൽ സ്ഥിതിചെയ്യുന്നു. അതിനെ ശങ്കരൻ 'ലിംഗ' ശരീരമെന്നു വിളിക്കുന്നു. [ആകാശമാണ് ഈ പ്രകാശശരീര, ലിംഗം]. പിണ്ഡത്തെ ഉണ്ടാക്കുന്ന അന്നംപോലും പ്രവിവിക്തമാകുന്ന (വിഭജിച്ച)അവസ്ഥയിൽ അത്യന്തസൂക്ഷ്മവും അണ്വിഷ്ഠവും ആണ്. അങ്ങനെയിരിക്കെ 'ലിംഗ'ത്തെ ഉണ്ടാക്കുന്ന അന്നം അതിനേക്കാൾ എത്രയെത്ര അണ്വിഷ്ഠവും സൂക്ഷ്മതരവുമാണെന്ന് വിഭാവനം ചെയ്യാൻ ശാങ്കരഭാഷ്യം നമ്മോടു പറയു



മ്പോൾ ക്വാണ്ടം മെക്കാനിക്സിൻെറ തലത്തിലേക്ക് പ്രവേശിക്കാതെ വയ്യ. ജാഗ്രത്തിലെ വൈശ്വാനരാഗ്നിയേക്കാൾ സ്വപ്നത്തിലെ 'തൈജസാ'ഗ്നി സൂക്ഷ്മതരമായി ഉപചിതമായിരിക്കുന്നു എന്ന് ശങ്കരൻ എടുത്തു പറയുന്നു. ഹൃദയഭൂതമായ 'തൈജസ'മാണ് പ്രാണനാകുന്ന സൂക്ഷ്മഭൂതത്താൽ താങ്ങപ്പെടുമ്പോൾ 'പ്രാണ'നായിത്തന്നെ ഭവിക്കുന്നത്. (ജാഗ്രത്തിലെ വൈശ്വാനരനാണ് വിരാട് പുരുഷനെന്ന ചന്ദ്രദേവി; സ്വപ്നത്തിലെ വൈശ്വാനരൻ തൈജസപുരുഷനെന്ന ചന്ദ്രദേവി; സുഷുപ്തിയിലെ വൈശ്വാനരൻ പ്രാജ്ഞനെന്ന ചന്ദ്രദേവി). മനുഷ്യനിൽ (പ്രാണിയിൽ) ഇരിക്കുന്ന വാമാക്ഷ പുരുഷൻ സ്ത്രൈണമാണ്. പ്രകാശത്തിൽ (ഈശ്വരനിൽ ) ഇരിക്കുന്ന ദക്ഷിണാക്ഷപുരുഷൻ മാത്രമാണ് പുരുഷൻ.

4. തസ്യ പ്രാചീ ദിക് പ്രാഞ്ചഃ പ്രാണാഃ ദക്ഷിണാദിഗ് ദക്ഷിണേ പ്രാണാഃ
പ്രതീചീ ദിക് പ്രത്യഞ്ചഃ പ്രാണാഃ ഉദീചീദിഗുദഞ്ചഃ പ്രാണാഃ
ഊർദ്ധ്വാദിഗൂർദ്ധ്വാഃ പ്രാണാഃ അവാചീ ദിഗവാഞ്ചഃ പ്രാണാഃ
സർവ്വാദിശഃ സർവ്വേ പ്രാണാഃ സ ഏഷ നേതി നേത്യാത്മാ;
അഗൃഹ്യോനഹഗൃഹ്യതേ, അശീര്യോ നഹി ശീര്യോതേ,
അസംഗോ നഹി സജ്യതേ, അസിതോ ന വ്യഥതേ ന രിഷ്യതി;
അഭയം വൈജനക പ്രാപ്തോƒസീതി ഹോവാച യാജ്ഞവൽക്യഃ
സ ഹോവാച ജനകോ വൈദേഹഃ അഭയം ത്വാ ഗഛതാദ്ധ്യാജ്ഞ-
വൽക്യ യോ നോ ഭഗവന്നഭയം വേദയ സേ; നമസ്തേƒസ്തു;
ഇമേ വിദേഹാഃ അയമഹമസ്മി. ഇതി ദ്വിതീയം ബ്രാഹ്മണം.

"അവന് പ്രാചീദിക്ക് പ്രാചീപ്രാണനും ദക്ഷിണദിക്ക് ദക്ഷിണപ്രാണനും പ്രതീചിദിക്ക് പ്രതീചിപ്രാണനും ഉദീചിദിക്ക് ഉദീചിപ്രാണനും ഊർദ്ധ്വദിക്ക് ഊർദ്ധ്വപ്രാണനും അവാങ്ദിക്ക് അവാങ്പ്രാണനും സർവ്വദിക്കും സർവ്വപ്രാണനുമായിരിക്കുന്നു. അതിനെ 'നേതി നേതി' എന്ന് ആത്മാവായി അറിയുക. ഗൃഹ്യമാകാത്തതിനാൽ അത് അഗൃഹ്യമാണ്; ജീർണ്ണിക്കാത്തതിനാൽ അജീര്യമാണ്. സജ്ജ്യമാകാത്തതിനാൽ അസംഗമാണ്. വ്യഥയോ നാശമോ ഇല്ലാത്തതിനാൽ അസിതമാണ്, അഭയമാണ്. ജനകാ, അങ്ങ് ആ അഭയത്തെ പ്രാപിച്ചിരിക്കുന്നു.' എന്ന് യാജ്ഞവൽക്യൻ പറഞ്ഞു. 'യാജ്ഞവൽക്യാ, അവിടുന്ന് അഭയം പ്രാപിക്കട്ടെ; എനിക്ക് ഭഗവാൻ,അങ്ങ് അഭയത്തെ വേദിച്ചുവല്ലോ, അവിടുത്തേക്ക് നമസ്കാരം. ഈ വിദേഹവും ഈ അർഹവും അങ്ങയുടേതാണ്" എന്ന് ജനകൻ പറഞ്ഞു.

തൈജസപ്രാജ്ഞാവസ്ഥകളെ പ്രാപിച്ച വിദ്വാൻ ക്രമേണ സർവ്വാത്മകമായ പ്രാണനെ ആത്മത്വംകൊണ്ട് ഉപഗമിക്കുന്നതാണ് സർവ്വദിക്കിലും പ്രാണനെ ദർശിക്കുന്ന പ്രക്രിയ. സർവ്വാത്മാവിനെ പ്രത്യഗാത്മാവിൽ ഉപസംഹരിച്ചിട്ട് ദ്രഷ്ടാവ് അഥവാ വിഷയിഭാവത്തിലെത്തുമ്പോൾ 'നേതി നേതി' എന്ന് തുരീയത്തിലെത്തുന്നു.

എന്താണ് അഭയം? " അഭയം വൈ ജന്മമരണാദി നിമിത്ത ഭയശൂന്യം" (ശാങ്കരഭാഷ്യം)

ജനനം, മരണം മുതലായ നിമിത്തങ്ങളാൽ ഉണ്ടാവുന്ന ഭയം ഇല്ലാത്ത അവസ്ഥ.(ഇതാണ് ബുദ്ധൻെറ നിർവ്വാണാവസ്ഥയും) അഭയാവസ്ഥ പ്രാപിച്ച

ശിഷ്യൻ തനിക്ക് അതുപദേശിച്ച ഗുരുവിനും അഭയാവസ്ഥ നല്കുന്നു. 'വിദേഹ' മെന്ന തൻെറ സാമ്രാജ്യവും 'വിദേഹ'മെന്ന തൻെറ ആത്മാവും, തൻെറ ശരീരവും, 'അഹം' എന്ന ഭാവവും ഒക്കെ ഗുരുവിന് ദക്ഷിണയായി സമർപ്പിക്കുന്നു. 'ആയിരം ഹസ്തിഋഷഭങ്ങൾ' തരാമെന്ന ഭൗതികധനത്തിൽനിന്ന് സമ്പൂർണ്ണ ആത്മസമർപ്പണത്തിലേക്ക് 'വിദേഹൻ' എത്തുന്നു. 'വിദേഹ'പദം രണ്ടർത്ഥത്തിൽ ഉപയോഗിക്കപ്പെടുന്നു.

## ബ്രാഹ്മണം 3 ജ്യോതിർബ്രാഹ്മണം

ഉപാധിനിമിത്തമായ സംസാരം രജ്ജു, ഊഷരം, ശുക്തിക, ഗഗനം എന്നിവയിൽ സർപ്പം, ജലം, രജതം, മലിനം എന്നിവയുടെ പരാദ്ധ്യാരോപണനിമിത്തമാണ്. നിരുപാധികവും നിരുപാഖ്യവുമായ ബ്രഹ്മം 'നേതി നേതി' എന്നേ ഉപദേശിക്കാനാവൂ. 'സാക്ഷാത് അപരോക്ഷാത് സർവ്വാന്തരാത്മാ ബ്രഹ്മാക്ഷര മന്തര്യാമീ പ്രശാസ്താ ഔപനിഷദ പുരുഷോ വിജ്ഞാനമാനന്ദം ബ്രഹ്മം' എന്ന് നമുക്ക് അധിഗമിക്കാൻ സാധിച്ചു കഴിഞ്ഞു. അതിനുശേഷം ഇന്ധസംജ്ഞവും പ്രവിവിക്താഹാരവുമായ ഊർജ്ജം, അന്തർഹൃദയത്തിൽ ലിംഗാത്മാവായി പ്രവിവിക്താഹാരതരമായിരിക്കുന്ന ഊർജ്ജം, അവയ്ക്കും പരമായി പ്രാണോപാധിയോടുകൂടിയ ജഗദാത്മ, എന്നിവയെ പറഞ്ഞു, ആ ജഗദാത്മാവുകൂടി ഉപാധിഭൂതമാകയാൽ അതിനെക്കൂടി വിദ്യയാൽ വിലയിപ്പിക്കുമ്പോൾ 'നേതി നേതി'എന്ന് നിർദ്ദേശിതമായ സാക്ഷാത് സർവ്വാന്തരം ബ്രഹ്മം അധിഗതമാവുന്നു. ആ അഭയത്തെ യാജ്ഞവൽക്ക്യസമ്പർക്കത്താൽ ജനകൻ പ്രാപിച്ചു.

ജാഗ്രത് സ്വപ്നസുഷുപ്തതുരീയാദികളാൽ ഉപന്യസിക്കപ്പെട്ട ഇന്ധ, പ്രവിഭക്താഹാര, സർവ്വപ്രാണ, നേതിനേതികളെയും നാം കണ്ടു. ജാഗ്രത്സ്വപ്നാദികളിലൂടെ വേണം, 'മഹ'ത്താലും 'തർക്ക'ത്താലും അതിനെ വിസ്തരിച്ച് അധിഗമിക്കേണ്ടത്; അങ്ങനെ അഭയം പ്രാപിക്കണം. സദ്ഭാവം അതിനെതിരെ ഉയർന്നുവന്നിട്ടുള്ള ആശങ്കകളെ നിരാകരിച്ച് പ്രാപിക്കണം. ശുദ്ധവും സ്വയം ജ്യോതിസ്സും, അലുപ്തശക്തിസ്വരൂപവും നിരതിശയാനന്ദസ്വഭാവവും ആയ അദ്വൈതത്വം മാത്രമാണ് പ്രാപിക്കേണ്ടത്. അതിനായിട്ടുള്ള ഈ അധ്യായികയുടെ മൂന്നു സൂചനകൾ ശങ്കരൻ തരുന്നു. (1) വിദ്യാസമ്പ്രദാന ഗ്രഹണവിധിപ്രകാശനാർത്ഥം. വിദ്യ നല്കൽ അദ്ധ്യാപനം; വിദ്യ ഗ്രഹിക്കൽ—അദ്ധ്യയനം—ഇവയുടെ വിധി( മാർഗ്ഗം) പ്രകാശിപ്പിക്കൽ.( Educational Psychology; Communication Skills)

(2) വിദ്യാസ്തുതി.(ജ്ഞാനത്തിന് ഒരു Eulogy).

(3) വരദാനം. (ജ്ഞാനം ഒരു വരദാനം; Boon)

1. **ജനകം ഹ വൈദേഹം യാജ്ഞവൽക്യോജഗാമ; സ മേനേ ന വദിഷ്യ ഇതി; അഥഹ യജ്ജനകശ്ചവൈദേഹോ യാജ്ഞവൽക്യശ്ചാഗ്നിഹോത്രേ സമൂദാതേ, തസ്മൈ ഹയാജ്ഞവൽക്യോ വരം ദദൗ; സഹകാമ പ്രശ്നമേവ വവ്റേ, തം ഹാസ്മൈ ദദൗ; തംഹ സമ്രാഡേവ പൂർവ്വം പപ്രച്ഛാ.**



ഒരിക്കൽ യാജ്ഞവൽക്ക്യൻ ജനകൻെറ അടുത്തുചെന്നു. അദ്ദേഹം വിചാരിച്ചു:. " ഞാൻ ഒന്നും പറകയില്ല". മുമ്പൊരിക്കൽ യാജ്ഞവൽക്ക്യൻ അഗ്നിഹോത്രത്തെ സംബന്ധിച്ച് ജനകനോട് പറഞ്ഞിരുന്നു. അന്ന് യാജ്ഞവൽക്ക്യൻ ജനകന് വരം നല്കിയത് എപ്പോൾ അറിയാൻ കാമം തോന്നുന്നുവോ അപ്പോൾ പ്രശ്നം ചോദിച്ചുകൊള്ളാനാണ്. മൗനവ്രതിയായിരിക്കുന്ന മുനിയോട് സമ്രാട്ട് മുമ്പ് ചോദിച്ചു:

അലബ്ധമായത് ലഭിക്കുക(യോഗം), ലബ്ധമായത് പരിപാലിക്കുക (ക്ഷേമം) എന്നിവയാണ് മുനിയുടെ ഗമനപ്രയോജനം. മുനിയാകട്ടെ 'ഞാൻ മൗനം പാലിക്കും' എന്ന് സങ്കല്പിച്ചിട്ടാണ് പോയത്. എന്നിട്ടും, യാജ്ഞവൽക്ക്യൻ ജനകനോട് സംവദിച്ചു. കാരണം, ജനകന് പൂർവ്വകാലത്ത് ലഭിച്ച ജ്ഞാനവരം തന്നെ. അഗ്നിഹോത്രവിഷയകമായ ജനകൻെറ ജ്ഞാനംകണ്ട് സന്തുഷ്ടനായ യാജ്ഞവൽക്ക്യൻ ഒരു വരം കൊടുത്തു. കാമപ്രശ്നത്തിനുള്ള വരം .അതിനാൽ മൗനിയും സംസാരിക്കാൻ ഇഷ്ടമില്ലാത്തവനുമായിട്ടും അദ്ദേഹത്തിന് സംവദിക്കേണ്ടിവന്നു. ബോധിസത്വന്മാരുടെ ബോധചിത്തം സ്വപ്ന, സുഷുപ്ത്യാവസ്ഥകളിൽ മനുഷ്യരിൽ ജ്യോതിരൂപമായി പ്രകാശിച്ച് അവരോട് സംവദിക്കുന്നതും, ബോധിസത്വന്മാർ നല്ല വ്രതനിഷ്ഠരായ മാതാപിതാക്കൾക്ക് പുത്രരായി ജനിക്കുന്നതും ഈ 'വരദാന'മാണ്.

2. യാജ്ഞവൽക്ക്യ കിം ജ്യോതിരയം പുരുഷ ഇതി. ആദിത്യ ജ്യോതിഃ സമ്രാഡിതി ഹോവാച, ആദിത്യേനൈവായം ജ്യോതിഷാസ്തേ പല്യയതേ കർമ്മകുരുതേ വിപല്യേതീതി; ഏവമേവൈ തദ്യാജ്ഞവൽക്ക്യ.

"യാജ്ഞവൽക്ക്യാ, ഈ പുരുഷൻ ഏതു ജ്യോതിയാണ്?"

" സമ്രാട്ട്,ആദിത്യജ്യോതിയാണ്. സൂര്യനാലാണ് മുന്നോട്ടു ചലിക്കുന്നതും കർമ്മം ചെയ്യുന്നതും പിന്നോട്ടുമടങ്ങുന്നതും:"

"ശരിയാണ്, യാജ്ഞവൽക്ക്യാ."

ജൈവോർജ്ജത്തിൻെറ പ്രകാശമായി വർത്തിക്കുന്ന ജ്യോതിസ്സ് ഏതാണ്? കാര്യകാരണസംഘാതരൂപവും ശിരഃപാണ്യാദികളോടുകൂടിയതുമായ പ്രാണിശരീരം ഏതെങ്കിലും ബാഹ്യജ്യോതിസ്സുകൊണ്ടാണോ,ആന്തരവ്യവഹാരങ്ങൾ നടത്തുന്നത്? അതോ സ്വാവയവസംഘാതത്തിൻെറ മദ്ധ്യത്തിലിരിക്കുന്ന ജ്യോതിഷ്കായംതന്നെ ജ്യോതിസ്സായി പ്രവർത്തിക്കുകയോ? ഇതാണ് ജനകൻെറ സംശയം (ശാങ്കരഭാഷ്യം നോക്കുക). ജ്യോതിഷ്കായത്തിൽ നിന്നു വ്യതിരിക്തമോ വ്യതിരിക്തമല്ലാത്തതോ ആയ ഒരു ജ്യോതിസ്സുകൊണ്ടാണ് വ്യവഹാരങ്ങൾ നടക്കുന്നതെന്നു വന്നാൽ എന്താണ് വ്യത്യാസം? ജ്യോതിഷ്കായത്തിൽനിന്നു വ്യതിരിക്തമാണ് ബാഹ്യജ്യോതിസ്സെങ്കിൽ അതിൻെറ സ്വഭാവം നിർദ്ധാരിതയാകുന്നു; വ്യതിരിക്തമല്ലെങ്കിൽ, ജ്യോതിഷ്കായനിമിത്തമാണ് ചലനമെന്നു വരുന്നു; സ്വാത്മാവാകുന്ന ജ്യോതിഷംകൊണ്ടാണ് സർവ്വവ്യവഹാരവുമെന്നു വരുന്നു. ബാഹ്യജ്യോതിസ്സ് അസ്തമിക്കുമ്പോഴും വ്യവഹാരങ്ങൾ നടക്കുന്നത് ബാഹ്യജ്യോതിസ്സും ആന്തരജ്യോതിഷ്കായവും വ്യതിരിക്തമെന്നു കാട്ടുന്നു; ബാഹ്യ

ജ്യോതിസ്സ് അദൃശ്യമായാലും അതുതന്നെ ആന്തരമായി അദൃശ്യജ്യോതിസ്സായി അവ്യതിരിക്തമായിരിക്കുന്നു എന്നു വരികിലും ബാഹ്യജ്യോതിസ്സ് അസ്തമിക്കുമ്പോൾ ആന്തരപ്രകാശത്താൽ ദർശനം സാദ്ധ്യമാകാം.

ധർമ്മത്തിൻെറ സൂക്ഷ്മനിർണ്ണയം ചെയ്യുന്നതിൽ പരിഷദ്വ്യാപാരം (സഭയിൽ സംവാദം) ചെയ്യണമെന്ന ഡെമോക്രാററിക് തത്ത്വം ഇവിടെ ശാങ്കരഭാഷ്യം അവതരിപ്പിക്കുന്നു. സ്വയം നിർണ്ണയിച്ചാൽ പോരാ പരിഷത്തിന് ബോദ്ധ്യം വരികകൂടി വേണം സത്യം സത്യമായി അംഗീകരിക്കപ്പെടാൻ. മാത്രമല്ല സംവാദം നടത്തുന്നവർ ആ പ്രത്യേക വിഷയത്തിൽ അവഗാഹം നേടിയവരാവണം. സംവാദത്തിൽ പത്ത് മഹാരഥന്മാരോ മൂന്നു മഹാരഥന്മാരോ ഒരു മഹാരഥനോ പ്രതിയോഗിയുമായി സംവാദത്തിൽ ഏർപ്പെടാം. ഇവിടെ അനുമാനകൗശലനെങ്കിലും രാജാവ് മഹാരഥനായ യാജ്ഞവൽക്ക്യനോട് ബ്രഹ്മവിഷയമായ ശങ്ക തീർക്കുന്നതിനായി സംവാദം ചെയ്യുന്നു. ജനകൻെറ അഭിപ്രായങ്ങളിൽ അഭിജ്ഞനായ യാജ്ഞവൽക്ക്യൻ, ആദ്യം വ്യതിരിക്തമായ ആത്മജ്യോതിയെ ബോധിപ്പിക്കുന്നതിനായി ജനകന് വ്യതിരിക്ത പ്രതിപാദകമായ ലിംഗം പ്രതിപാദിക്കുന്നു. പ്രസിദ്ധമായ ആദിത്യജ്യോതിസ്സുകൊണ്ടാണ് പ്രാണികൾ വ്യവഹരിക്കുന്നതെന്ന് അദ്ദേഹം പറഞ്ഞു. ആദിത്യജ്യോതിസ്സ് ബാഹ്യദൃഷ്ടിക്ക് തന്നിൽനിന്ന് വേറെയായി കാണപ്പെടുന്നു. എന്നാലും അതുകൊണ്ടാണ് ഒരു പ്രാകൃതപുരുഷൻ കാണുന്നതും വയലിലും വനത്തിലും സഞ്ചരിക്കുന്നതും കർമ്മം ചെയ്യുന്നതും, തിരിച്ചു മടങ്ങുന്നതും. പ്രാകൃതപുരുഷനെന്നാൽ പ്രകൃതി എന്നും ധരിക്കാം. പ്രപഞ്ചപ്രകൃതി ഒരു കേന്ദ്രജ്യോതിയാൽ ചലനരൂപമായിരിക്കുന്നു. സൗരയൂഥഗ്രഹങ്ങൾ സൂര്യജ്യോതിസ്സിനാൽ മുന്നോട്ടു ചലിക്കുന്നു; സ്വക്ഷേത്രങ്ങളിൽ പര്യയം ചെയ്ത് കറങ്ങുന്നു; പിന്നോട്ടു വക്രചാരം ചെയ്യുന്നു. ഇവിടെ അനേക വിശേഷണങ്ങൾ ബാഹ്യജ്യോതിസ്സ് ആന്തരജ്യോതിസ്സിൽനിന്നു വിഭിന്നമെന്നും, ബാഹ്യജ്യോതിസ്സുകൾ അനേകമുണ്ടെന്നും പ്രദർശിപ്പിക്കാനായിട്ടും അതേ സമയം ലിംഗത്തിൻെറ (ജ്യോതിർല്ലിംഗം-ജ്യോതിഷ്കായം) അവ്യഭിചാരിത്വപ്രദർശനത്തിനുമായി പറയുന്നു.

3. അസ്തമിത ആദിത്യേ യാജ്ഞവൽക്ക്യ, കിം ജ്യോതി രേവായം
   പുരുഷ ഇതി; ചന്ദ്രമാ ഏവാസ്യ ജ്യോതിർഭവതീതി, ചന്ദ്രമസൗ
   വായം ജ്യോതിഷാസ്തേ പല്യയതേ കർമ്മകുരുതേ വിപല്യേതീതി;
   ഏവ മേ വൈതദ്ധ്യാജ്ഞവൽക്ക്യ.

"യാജ്ഞവൽക്ക്യാ, ആദിത്യൻ അസ്തമിക്കുമ്പോൾ ഈ ജ്യോതിഷപുരുഷൻ ആരാണ്?"

"ചന്ദ്രമസ്സാണ് ജ്യോതിസ്സായി ഭവിക്കുന്നത്. ചന്ദ്രൻെറ ജ്യോതിസ്സാൽ അവൻ മുന്നോട്ടു ചലിക്കുന്നു; കർമ്മം ചെയ്യുന്നു; പിന്നോട്ടു ചലിക്കുന്നു."

"അപ്രകാരംതന്നെ, യാജ്ഞവൽക്ക്യാ."

ആദിത്യൻ ജാഗ്രത്തിലെ ബുദ്ധിപ്രകാശമാണെങ്കിൽ, ചന്ദ്രൻ മനസ്സാണ്. ബുദ്ധിയും മനസ്സും അന്തരാത്മാവിലെ പ്രകാശങ്ങൾതന്നെ. പകൽ പോകുമ്പോൾ പ്രാണികൾ നിലാവിൽ ദൃശ്യങ്ങൾ കാണുന്നു; ചലിക്കുന്നു; കർമ്മം ചെയ്യുന്നു.



ചന്ദ്രജ്യോതിയുടെ സ്ഥാനഭേദമനുസരിച്ച് നാം നാളും പക്കവും ചലിക്കുന്നതായി കണക്കുകൂട്ടുന്നു. സ്വപ്നാവസ്ഥയിൽ ജാഗ്രദിലെ ബുദ്ധി അസ്തമിക്കുന്നു. അപ്പോഴും മനസ്സ് ഉറങ്ങാതിരുന്ന് സ്വപ്നദൃശ്യങ്ങളെ സൃഷ്ടിച്ച് സംസാരം നടത്തുന്നുണ്ട്. ബുദ്ധിയും മനസ്സും ഉറങ്ങുമ്പോഴോ?

4. അസ്തമിത ആദിത്യേ യാജ്ഞവൽക്ക്യ, ചന്ദ്രമസ്യസ്തമിതേ,
   കിം ജ്യോതി രേവായം പുരുഷ ഇതി; അഗ്നിരേവാസ്യ ജ്യോതിർഭവ
   തീതി അഗ്നിനൈവായം ജ്യോതിഷാസ്തേ പല്യയതേ കർമ്മ
   കുരുതേ വിപല്യേതീതി. ഏവ മേവൈ തദ്ധ്യാജ്ഞവൽക്ക്യ.

"സൂര്യനും ചന്ദ്രനും അസ്തമിക്കുമ്പോൾ ഈ പുരുഷൻ ഏതു ജ്യോതിസ്സാണ്?"

"അഗ്നിയാണ് ജ്യോതിസ്സാവുന്നത്. അഗ്നിയുടെ ജ്യോതിസ്സാൽ മുന്നോട്ടും പിന്നോട്ടും ചലിക്കുന്നു; കർമ്മം ചെയ്യുന്നു."

"ശരിയാണ്, യാജ്ഞവൽക്ക്യാ."

സൂര്യചന്ദ്രന്മാർ പ്രകാശിക്കാത്ത അമാവാസി രാത്രിയിൽ അഗ്നിരൂപമായ നക്ഷത്രഗോളങ്ങളുടെ ജ്യോതിസ്സാൽ പ്രാണികൾ ദിശ അറിഞ്ഞ്, സഞ്ചരിക്കുന്നു; തിഥ്യാദി നിർണ്ണയിച്ച് കർമ്മങ്ങൾ മുടങ്ങാതെ ചെയ്യുന്നു. നക്ഷത്രമെന്നാൽ ക്ഷേത്രമില്ലാത്തത്. സൗരയൂഥമാകുന്ന സ്വക്ഷേത്രത്തിൽനിന്നു പുറത്തു കടന്നാലേ ക്ഷേത്രമില്ലാത്ത നക്ഷത്രാഗ്നിയുടെ ജ്യോതിസ്സിലെത്തുകയുള്ളൂ. സുഷുപ്തിയിലെ പ്രാജ്ഞലോകമാണ് നക്ഷത്രങ്ങളുടെ ചൈതന്യലോകം. സുഷുപ്തിയുടേതായ ആ പ്രകാശനക്ഷത്രലോകത്തെയും കടന്നുപോയാൽ അവിടെ ഏത് ജ്യോതിയാണുള്ളത്?

5. അസ്തമിത ആദിത്യേ യാജ്ഞവൽക്ക്യ, ചന്ദ്രമസ്യസ്തമിതേ, ശാന്തേƒ
   ഗ്നൗ കിം ജ്യോതിരേവായം പുരുഷ ഇതി; വാഗേവാസ്യ ജ്യോതിർ
   ഭവതീതി, വാചൈവായം ജ്യോതിഷാസ്തേ പല്യയതേ കർമ്മ കുരുതേ
   വിപല്യേതീതി; തസ്മാ ദ്വൈ സമ്രാഡപി യത്ര സ്വഃ പാണിർന്ന
   വിനിർജ്ഞായതേ, അഥ യത്ര വാഗുച്ചരതി, ഉപൈവതത്ര ന്യേതീതി,
   ഏവ മേവൈതദ്ധ്യാജ്ഞവൽക്ക്യ.

"സൂര്യചന്ദ്രന്മാർ അസ്തമിച്ചു; അഗ്നി ശാന്തമായി. അപ്പോൾ ഈ ജ്യോതി ഏതാണ്?"

"സമ്രാട്ട്, വാക്കാണ് അപ്പോൾ ജ്യോതി. വാക്കിൻെറ ജ്യോതിസ്സാൽ അവൻ മുന്നോട്ടും പിന്നോട്ടും പോകുന്നു; കർമ്മം ചെയ്യുന്നു. അതിനാൽ സ്വന്തം കയ്യിനെ കാണാതെയും വാക്ക് ഉച്ചരിക്കപ്പെട്ട സ്ഥലത്തേക്ക് അതിനെ നയിക്കാൻ സാധിക്കുന്നു."

ദർശനശക്തി നശിച്ചാലും ശ്രവണശക്തിയാൽ മനസ്സും ബുദ്ധിയും കൈയും പ്രവർത്തിപ്പിക്കാൻ സാധിക്കുന്നു ഒരാൾക്ക്. ശബ്ദം കേട്ട സ്ഥലത്തേക്ക് തപ്പി നടക്കാനും വാക്ക് ഉച്ചരിക്കുന്ന വാഗിന്ദ്രിയസ്ഥാനത്തേക്ക് ഉരുള ഉരുട്ടി വെക്കാനും നമുക്ക് സാധിക്കുന്നു. സുഷുപ്തിയിൽനിന്ന് തുരീയത്തിലെത്തുമ്പോൾ ബുദ്ധിയും മനസ്സും അപൂർവ്വദർശനസ്ഥാനവും കടന്ന്, അക്ഷരബ്രഹ്മമായ പരാവാക്കിൽ

എത്തുന്നതിൻെറ പ്രാരംഭസ്ഥാനമായ മഹത്തിൽ എത്തുന്നു. പക്ഷേ, വ്യാകൃത മായ വാക്കുകൂടി അസ്തമിക്കുന്ന പരാവാക്കിൽ എത്തിയവനാണ് മഹാമൗനിയായ മുനി. അതിനാൽ, മുനിയുടെ മൗനത്തിലേക്ക് പ്രവേശിക്കുന്നു.

6. അസ്തമിത ആദിത്യേ യാജ്ഞവൽക്യ, ചന്ദ്രമസ്യസ്തമിതേ, ശാന്തേഽ ഗ്നൗ, ശാന്തായാം വാചി കിം ജ്യോതിരേവായം പുരുഷ ഇതി; ആത്മൈവാസ്യ ജ്യോതിർ ഭവതീതി, ആത്മനൈവായം ജ്യോതി ഷാസ്തേ പല്യയതേ കർമ്മ കുരുതേ വിപല്യേതീതി.

"സൂര്യചന്ദ്രന്മാരും അഗ്നിയും വാക്കും അടങ്ങിയശേഷം ഈ ജ്യോതിസ്സ് ഏത്?"

"ആത്മാവുതന്നെയാണ് ജ്യോതി. ആത്മാവിൻെറ ജ്യോതിയാൽ മുന്നോട്ടും പിന്നോട്ടും പോകുന്നു; കർമ്മം ചെയ്യുന്നു."

ജാഗ്രദ്‌വിഷയത്തിൽ സർവ്വകരണങ്ങളും ബഹിർമ്മുഖമാണ്. ബാഹ്യപ്രകാശത്താൽ വ്യവഹാരങ്ങൾ നടക്കുന്നു; സർവ്വബാഹ്യജ്യോതിസ്സുകളും അസ്തമിച്ച സ്വപ്നകാലത്തുപോലും സ്വാവയവസംഘാതവ്യതിരിക്തമായ ജ്യോതിസ്സാൽ ജ്യോതിഷ്കാര്യസിദ്ധി നടക്കുന്നു. ബന്ധുസംഗമന വിയോഗദർശനങ്ങൾ, ദേശാന്തരഗമനാദികൾ എന്നിവ സ്വപ്നത്തിലും നടക്കുന്നു. സുഷുപ്തിയിലും 'അസ്തിത്വം' നഷ്ടപ്പെടാത്ത അപൂർവ്വവിഷയദർശനം സാദ്ധ്യമാകുന്നു. ആദിത്യാദിബാഹ്യ ജ്യോതിസ്സുകളെയും, തൈജസപ്രാജ്ഞാദി ആന്തരജ്യോതിസ്സുകളെയും പ്രകാശിപ്പിക്കുന്ന ജ്യോതിസ്സുകളുടെ ജ്യോതിസ്സാണ് ആത്മാവ്. അതിനെ ബാഹ്യജ്യോതിസ്സുകൊണ്ടോ നഗ്നനേത്രംകൊണ്ടോ കാണാൻ സാദ്ധ്യമല്ല. എങ്കിലും ആ ജ്യോതിസ്സിൻെറ പ്രകാശം അനുഭവപ്പെടുന്നു; അതിനാൽ മററു സർവ്വ പ്രകാശങ്ങളും പ്രകാശിക്കുന്നു. അന്തഃസ്ഥമായ ആത്മജ്യോതിസ്സ് ആദിത്യാദിബാഹ്യജ്യോതിർ വിലക്ഷണമാണ്; അഭൗതികമാണ്. അതിനാലാണ് അതിനെ അനുഭവിക്കാൻ സാദ്ധ്യമാണെങ്കിലും ബാഹ്യനേത്രങ്ങൾക്കോ ബാഹ്യേന്ദ്രിയങ്ങൾക്കോ വിഷയമാകാത്തത്.

പ്രപഞ്ചസൃഷ്ടി നിരയനവും അചഞ്ചലവുമായ ബ്രഹ്മത്തിൽ തരംഗരൂപമായ കൊച്ചു ചലനങ്ങൾ സൃഷ്ടിക്കലാണ്. തുരീയ സുഷുപ്തികളിൽനിന്ന് സ്വപ്നരൂപത്തിലുള്ള ചലനസൃഷ്ടിയാണ്. കാവ്യസൃഷ്ടിയും പ്രപഞ്ചസൃഷ്ടിയും സ്വപ്നസൃഷ്ടിയും തമ്മിലുള്ള സൂക്ഷ്മസാദൃശ്യം ഭാരതത്തെപ്പോലെ ഇത്രയേറെ പഠിച്ച മറെറാരു രാഷ്ട്രം ഉണ്ടായിട്ടില്ല. കല്ലോലങ്ങളെപ്പോലെ ആരംഭിച്ച സൃഷ്ടിതരംഗങ്ങൾ ഒരു മുടിനാരിഴയെ ആയിരമാക്കിക്കീറിയ നേർത്ത സൂക്ഷ്മ പാളികളായ അക്ഷങ്ങളായി, ആ അക്ഷങ്ങൾ അസംഖ്യം മധുനാഡികളായി, ആ മധുനാഡികൾക്കിടയിലൂടെ മധുരസം പ്രവഹിക്കുന്നതായി നാം കാണുന്നു. (ഛാന്ദോഗ്യ ഉപനിഷത്തിൽ തേനീച്ചക്കൂടുപോലുള്ള അതിനെ വർണ്ണിക്കുന്നതു കാണുക). ഈ കാഴ്ച ഈ കമ്പ്യൂട്ടർയുഗത്തിലും ചിലർ കാണുന്നു. യുണൈറഡ് സ്റേററസ് കോസ്മിക് ബാക്ക്ഗ്രൗണ്ട് എക്സ്പ്ലോറർ (COBE) സാററലൈററ്, ബിഗ്ബാംഗിൽനിന്ന് അവശേഷിച്ച മൈക്രോവേവ് റേഡിയേഷനെ തരംഗരൂപത്തിലാണ്, 'കല്ലോലലീല'യായാണ് കണ്ടത്.

"Our Current simulation starts with the tiny ripples detected......... in the microwave radiation left over from the Big Bang. These fluctuations emerged as



the embryo cosmos expanded at enormous speed. One way of looking at these ripples is to regard them as the fossil records of the seeds from which the galaxies later formed. These ripples grew by attracting and fusing together the gas and particles of the invisible so-called ' dark matter' of the universe so condensing it out to form spinning discs that eventually evolved into clusters of galaxies........ we now see from our calculation that the dark matter initially formed filaments and sheets with large voids in between rather resembling a honey comb. The visible galaxies formed in these sheets and filaments and where they actually joined together the galaxies formed in clusters." (Dr Alistair Nelson. University of Wales. ഹിർഗോകൺസോർട്ടിയത്തിലെ ഒരു മുതിർന്ന ശാസ്ത്രജ്ഞൻ History of the Universe on Computer. Wales The Hindu. 9/10/97- page 26. Science & Technology).

പ്രപഞ്ചവും ജീവിതവും ജ്ഞാനവും സ്വപ്നദർശനവും ഒക്കെ ഈ തേനീച്ചക്കൂടിൽ ഊറുന്ന മധുകണങ്ങൾ. പ്രപഞ്ചബീജങ്ങൾ തേനീച്ചക്കൂടിൻെറ ഷഡ്കോണ അറകളിൽ രൂപവും ഭാവവും ആർജ്ജിക്കുന്നു. (ഛാന്ദോഗ്യ ഉപനിഷദ് ഭാഷ്യം അദ്ധ്യായം 3, ഖണ്ഡം ഒന്ന് കാണുക). ഭൂമി സൂര്യനിൽനിന്നെന്ന പോലെ സൗരയൂഥം മറെറാരു സൂര്യനിൽനിന്നും ആ സൂര്യൻ ഇനിയുമൊരു സൂര്യനിൽനിന്നും അനേകം തേനീച്ചക്കൂടുകളുടെ ഒരു മാല (ഒരു അക്ഷമാല) സൃഷ്ടിച്ച് അവയിൽനിന്ന് നിരന്തരം മധു ചുരത്തുന്നു. അദൃശ്യമായ ആ അമൃത ജ്യോതിസ്സുതന്നെയാണ് ആത്മജ്യോതിസ്സ്. അതിനെ അനുഭവിക്കാൻ സാധിക്കുന്നതിൽ കവിഞ്ഞ് ഒരു മഹാഭാഗ്യമോ, പരമാനന്ദമോ വേറൊന്നില്ല. ഇത് അറിഞ്ഞ ശങ്കരാചാര്യർ, 'ആനന്ദലഹരി'യും 'സൗന്ദര്യലഹരി'യും കോരിച്ചൊരിയാതിരിക്കുമോ? അവ അദ്ദേഹത്തിൻെറ സൃഷ്ടിയല്ല എന്നു വാദിക്കുന്നവർ ഈ അമൃതമായ അദ്വൈതാനുഭൂതി (സ്വാനുഭൂതി) ഉണ്ടാകാത്ത ശുഷ്കപണ്ഡിതനാണ് അദ്ദേഹം എന്ന് പറഞ്ഞ്, സ്തുതിയാണെന്ന ഭാവത്തിൽ അദ്ദേഹത്തെ അവഹേളിക്കയാണ്.

അനവസ്ഥ (Ad infinitum) എന്ന ഗണിത ശാസ്ത്രപ്രശ്നത്തെ ഉൽപത്തി, സ്ഥിതി, പ്രളയം, ഭൂതഭാവിവർത്തമാനം എന്നിങ്ങനെയുള്ള ഭേദഭാവന അസ്തമിച്ച അവസ്ഥയിലേ തരണം ചെയ്യാനാവൂ എന്ന ശാസ്ത്രീയമായ അടിത്തറയിലാണ് ശങ്കരൻെറ അദ്വൈതം ഉറപ്പിച്ചിരിക്കുന്നത്. അതിലേക്ക് ആധുനിക ശാസ്ത്രം ഇപ്പോൾ മാത്രമാണ് പ്രവേശിച്ചിട്ടുള്ളത്. സ്വപ്നം, സ്മൃതി ഇവയിൽ നാം മുമ്പു കണ്ടതും അറിഞ്ഞതും മാത്രമാണ് പ്രത്യക്ഷപ്പെടുന്നതെന്നും സ്വപ്നവും ഒരുതരം ഓർമ്മയാണെന്നും (ജാഗ്രത്‌സംഭവങ്ങളുടെ) ചിലർ കരുതുന്നു. (സ്വപ്നസ്മൃത്യോർദൃഷ്ടസ്യൈവദർശനാത്-യ ദുക്തം സ്വഭാവവാദിനാദേഹസ്യൈവ ദർശനാദിക്രിയാ ന വ്യതിരിക്തസ്യേതി, തന്ന; യദിഹി ദേഹസ്യൈവ ദർശനാദിക്രിയാ സ്വപ്നേ ദൃഷ്ടവൈ്യയ ദർശനം ന സ്യാത്; അന്ധഃ സ്വപ്നം പശ്യൻ ദൃഷ്ടപൂർവ്വമേവ പശ്യതി ന ശാകദ്വീപാദിഗതമദൃഷ്ടരൂപം) സ്വഭാവവാദികൾ ദർശനം മുതലായ ക്രിയകൾ ദേഹത്തിൻെറ ക്രിയകളിൽനിന്നു വ്യതിരിക്തങ്ങളല്ല എന്നു വിശ്വസിക്കുന്നു. അങ്ങനെയായിരുന്നെങ്കിൽ, സ്വപ്നത്തിൽ ശരീരത്തിലെ നഗ്നനേത്രങ്ങൾ

കൊണ്ട് ഒരിക്കലും ദർശിക്കാത്ത ദൃശ്യങ്ങൾ നാം കാണുമായിരുന്നില്ല. അന്ധന്മാർ ഒരിക്കലും കാണാത്ത കാര്യങ്ങൾ സ്വപ്നത്തിൽ ദർശിക്കുന്നു. പക്ഷേ, അവർ കാണുന്നത് താന്താങ്ങൾ വസിക്കുന്ന ഭൂഭാഗത്തെ ദൃശ്യങ്ങളാണ്; 'ശാകദ്വീപ' ത്തിലെ ദൃശ്യങ്ങളല്ല. (കാണാത്ത ഭൂഭാഗത്തെ ദൃശ്യങ്ങളല്ല). എന്നാൽ 'അപൂർവ്വ ദർശന'ങ്ങൾ നാം മുമ്പു കാണാത്തതും അറിയാത്തതുമായ കാഴ്ചകളും ഭൂഭാഗങ്ങളും നമ്മുടെ മുമ്പിൽ എത്തിക്കുന്നുണ്ട്. അതിനാൽ ശരീരത്തിൻെറ ചേഷ്ടയല്ല ദർശനം, ആത്മജ്യോതിസ്സിൻേറതാണ് എന്നു വരുന്നു.

ഇനി സ്മൃതിയുടെ കാര്യം. ദ്രഷ്ടാവും സ്മർത്താവും (കാണുന്നവനും, ഓർമ്മിക്കുന്നവനും) ഒന്നാണ്. ദ്രഷ്ടാവു തന്നെയാണ് കണ്ട ദൃശ്യങ്ങൾ ഓർമ്മിക്കുന്നത്. ദൃശ്യങ്ങൾ കണ്ടശേഷം ഒരാൾ നിമീലിതനേത്രനായി ഇരുന്ന് രൂപങ്ങളെ സ്മരിക്കുന്നു; മുമ്പു കണ്ട അതേ രൂപത്തിൽ , അതേ ഭാവത്തിൽ. കണ്ണടച്ചിരുന്ന് കാണുന്നത് ബാഹ്യനേത്രമല്ല, ആന്തരനേത്രമാണ്. അതായത്, കണ്ണു തുറന്നിരുന്നു കണ്ടതും ആന്തരനേത്രമാവണം; ദ്രഷ്ടാവും സ്മർത്താവും ഒരാളാകയാൽ!

മൃതശരീരം അവികലമായി കിടക്കുമ്പോൾ ബാഹ്യനേത്രം ഉണ്ടെങ്കിലും രൂപദർശനം സംഭവിക്കുന്നില്ല. ബാഹ്യനേത്രമല്ല, അന്തർജ്യോതിയാണ് ദ്രഷ്ടാവെന്ന് അതും ചൂണ്ടിക്കാട്ടുന്നു. അന്തർജ്യോതി ദേഹത്തെ വിട്ടുപിരിഞ്ഞാൽ, ദേഹാവയവങ്ങൾ കേൾക്കുകയോ കാണുകയോ പറയുകയോ ചെയ്യുന്നില്ല. സർവ്വക്രിയകളും സർവ്വ ചേഷ്ടകളും അന്തർജ്യോതിയുടേതാണ്; ബാഹ്യശരീരത്തിൻേറതല്ല. സ്വപ്നവും സ്മൃതിയും അപൂർവ്വദർശനവും ഒക്കെ അന്തർജ്യോതിയുടേതാണ്.

അന്തർജ്യോതി ആദിത്യജ്യോതിയെയാണോ ഉപകാര്യം, ഉപകാരകം എന്നു കരുതേണ്ടത്? ഇന്ധനം (വിറക്) പാർത്ഥിവമാണ്. പാർത്ഥിവത്വമെന്ന സമാന ജാതിത്വത്താൽ പുല്ലും വൈക്കോലും മരവും മാത്രമല്ല ജലംപോലും പ്രജ്വലനോപകാരക്രിയമാണമായി ദർശിക്കാം. ഉദകത്തിൽപോലും പ്രജ്വലനോപകാരമായ വൈദ്യുതാഗ്നി (ഭിന്നജാതീയമായ അഗ്നി) ഇരിക്കുന്നുണ്ടെന്ന് ശാങ്കരഭാഷ്യം പറയുന്നത് മതമോ ശാസ്ത്രമോ? ബുദ്ധിജീവികൾ തീരുമാനിക്കുക. അതുമാത്രമോ ജാഠരസ്യചക്രിയമാണോദൃശ്യതേ . ജഠരത്തിലെ അഗ്നി പാർത്ഥിവമാകയാൽ അതും ഇന്ധനത്തിൽ പെടുന്നു. ആദിത്യജ്യോതിയും അന്തർജ്യോതിയും ഇതേപോലെ സമാനജാതിത്വത്താൽ ഒരേസമയം ഉപകാര്യവും ഉപകാരകവുമാണ്. സമാനജാതിയും ഭിന്നജാതിയുമായ ഇന്ധനങ്ങൾ പരസ്പരം ഉപകാര്യോപകാരകങ്ങളായി വർത്തിക്കുന്നതിന് ഉദാഹരണമായി മനുഷ്യൻ മനുഷ്യനെയും, വൃക്ഷലതാദികൾ, മൃഗങ്ങൾ, പക്ഷികൾ എന്നിവ പരസ്പരവും ഉപകാര്യോപകാരകങ്ങളായി വർത്തിക്കുന്ന ഉദാഹരണം ശങ്കരൻ പറയുന്നു.

കാര്യകരണസംഘാതമായ ശരീരത്തിൻെറ ധർമ്മം മാത്രമാണ് അന്തർജ്യോതി എന്ന പൂർവ്വപക്ഷാഭിപ്രായത്തോടും ശങ്കരൻ വിയോജിക്കുന്നു. അങ്ങനെയെങ്കിൽ കാര്യകാരണസംഘാതമായ ശരീരത്തെ തൈലത്തോണിയിലും മററും ഇട്ട് സൂക്ഷിച്ചാൽ അതിന് ദർശനാദിചേഷ്ടകൾ സാധിക്കേണ്ടതല്ലേ? കഡാവറുകൾ വേദന അനുഭവിച്ച് ഡിസക്ഷൻ ടേബിളിൽ കിടന്ന് ഞരങ്ങേണ്ടതല്ലേ?



ദേഹമാണ് ദർശനാദിക്രിയകൾ ചെയ്യുന്ന കർത്താവ് എന്ന പൂർവ്വപക്ഷാഭിപ്രായം സ്വപ്നസ്മൃതികൾ ദേഹത്തിൻേറതല്ല ആത്മാവിൻേറതാണ് എന്നതുകൊണ്ടുതന്നെ പരിഹൃതമായി. പിന്നീട് ജ്യോതിസ്സിൻെറ അനാത്മത്വം പറയുന്നു. പരസ്പരോപകാര്യോപകാരകത്വത്താൽ അനവസ്ഥാദോഷവും പരിഹരിക്കപ്പെടുന്നു.

7. കതമ ആത്മേതി; യോऽയം വിജ്ഞാനമയഃ പ്രാണേഷു
ഹൃദ്യന്തർജ്ജ്യോതിഃ പുരുഷഃ സ സമാനഃ
സന്നുഭൗലോകാവനുസഞ്ചരതി, ധ്യായതീവ ലേലായതീവ;
സഹി സ്വപ്നോ ഭൂത്വേമം ലോകമതി ക്രാമതി മൃത്യോരൂപാണി.

"ഏതാണ് ആത്മാവ്?"

"വിജ്ഞാനമയമായി പ്രാണങ്ങളിൽ ഹൃദയാന്തർഭാഗത്തിരിക്കുന്ന ജ്യോതിഷപുരുഷനാണ് ആത്മാവ്. അത് സമാനമായി രണ്ട് (ഉഭൗ) ലോകങ്ങളിലും അനുസഞ്ചരിക്കുന്നു; ധ്യാനിക്കുന്നതുപോലെയും വിറകൊള്ളുന്നതുപോലെയും തോന്നുന്നു; സ്വപ്നമായി ഭവിച്ചിട്ട് മൃത്യുവിൻെറ രൂപങ്ങളായ ഈ ലോകങ്ങളെ അതിക്രമിക്കുന്നു."

ന്യായസൂക്ഷ്മതയാൽ (Subtility of logic)ദുർവിജ്ഞേയമാകയാൽ ആത്മഗ്രഹണവിഷയത്തിൽ ഭ്രാന്തികൾ സംഭവിക്കാം. എന്തുകൊണ്ടാണ് വിജ്ഞാനമയമെന്നു പറഞ്ഞത്? ബുദ്ധിവിജ്ഞാനോപാധിസമ്പർക്കം കൊണ്ട് അവയെ വേർതിരിക്കാനാവാത്തതുകൊണ്ട്; എങ്ങനെയെന്നാൽ രാഹുരിവചന്ദ്രാദിത്യസംപൃക്തഃ.

രാഹുവിന് ചന്ദ്രാദിത്യസമ്പർക്കംകൊണ്ട്, രാഹു ചന്ദ്രാദിത്യമയമായിരിക്കുന്നു. അതുപോലെ ആത്മാവ് ബുദ്ധിവിജ്ഞാനോപാധിസമ്പർക്കത്താൽ വിജ്ഞാനമയമായിരിക്കുന്നു. ദക്ഷിണാക്ഷി, വാമാക്ഷി എന്ന് നേരത്തെ പറഞ്ഞ ആദിത്യചന്ദ്രന്മാരോട്, അഹോരാത്രരൂപമായ കാലഗണനയോടുകൂടിയ ഭൂമിയുടെ സമ്പർക്കത്താൽ ഭൂമി (രാഹു എന്ന തമോഗ്രഹം) എപ്പോഴും ചന്ദ്രാദിത്യന്മാരുടെ ആകർഷണോർജ്ജാദികളാൽ പൂർണ്ണമായിരിക്കുന്നു. അവരിൽനിന്ന് അവിഭാജ്യമായിരിക്കുന്നു. പുരോവസ്ഥിതമായ ഒരു ദീപംപോലെ വിജ്ഞാനബുദ്ധിയാൽ സർവ്വചേഷ്ടകളും ക്രിയകളും സാദ്ധ്യമാകുന്നു. മനസ്സുകൊണ്ടുതന്നെ കാണുകയും കേൾക്കുകയും ചെയ്യുന്നു(ബൃഹ. 1-5-3) എന്ന് ഈ വിജ്ഞാനബുദ്ധിയെ പറയുന്നു. അതിനാൽ സർവ്വ പ്രപഞ്ചങ്ങളും പ്രകാശിപ്പിക്കപ്പെടുന്നു. മറ്റ് ഇന്ദ്രിയങ്ങളെല്ലാം വിജ്ഞാനബുദ്ധിയിലേക്കു തുറക്കുന്ന ദ്വാരാപുരികൾ മാത്രമാണ്. ആദിത്യപ്രകാശത്തിൽ ഘടാദിവസ്തുക്കൾ പ്രകാശിക്കുന്നതുപോലെ അന്തർജ്യോതിപ്രകാശത്താൽ ഇന്ദ്രിയസംഘാതമായ ശരീരവും ഈ പ്രപഞ്ചവും പ്രകാശിപ്പിക്കപ്പെടുന്നു; അതിനാൽ അവ ചേഷ്ടിക്കുന്നു.

ഒരു മരതകമണിയെ പാലിൽ പരീക്ഷണത്തിനുവേണ്ടി പ്രക്ഷിപ്തമാക്കിയാൽ (താഴ്ത്തിയിട്ടാൽ) തൻെറ ആത്മച്ഛായ ക്ഷീരാദിദ്രവ്യങ്ങളിലേക്ക് ആ മണി പ്രസരിപ്പിക്കും. അതുപോലെ അന്തർജ്യോതിസ്സ് ശരീരത്തിലും മനസ്സിലും ഇന്ദ്രിയങ്ങളിലും ബുദ്ധിയിലും ഒക്കെ തൻെറ ആത്മപ്രകാശം പ്രസരിപ്പിക്കുന്നു.

അവ ഓരോന്നും താന്താങ്ങളുടെ സ്ഥൂലസൂക്ഷ്മാവസ്ഥയ്ക്കനുസരിച്ച് ആ പ്രകാശത്തെ പ്രതിഫലിപ്പിക്കുന്നു. ആത്മചൈതന്യത്തെ തൊട്ടുവരുന്നതാണ് സ്വച്ഛമായ ബുദ്ധി. അതിനാൽ അത് ആത്മചൈതന്യത്തിൻെറ പ്രതിച്ഛായയാണ്.

'പുരുഷ'പദത്തിന് എന്താണർത്ഥം?

ആകാശവത് സർവ്വഗതത്വാത് പൂർണ്ണ ഇതി പുരുഷഃ
നിരതിശയം ചാസ്യ സ്വയം ജ്യോതിഷ്ട്വം
സർവ്വാവഭാസകത്വാത് സ്വയമന്യാനവഭാസ്യത്വാച്ച.
സ ഏഷ പുരുഷഃ സ്വയമേവജ്യോതിഃ സ്വഭാവഃ
യം ത്വം പൃച്ഛസികതമ ആത്മേതി.

ഏതാണ് ആത്മാവ് എന്ന് ജനകനാൽ ചോദിക്കപ്പെട്ട അന്തർജ്യോതിയാണ് സംസ്കൃതഭാഷയിലെ പുരുഷൻ. അത് ആകാശംപോലെ സർവ്വഗതത്വംകൊണ്ട് 'പൂർണ്ണ'മാകയാലാണ് 'പുരുഷ'മെന്ന് വിളിക്കപ്പെട്ടത്. അല്ലാതെ, സെക്സ്ലിംഗ വാചിയല്ല പുരുഷശബ്ദം. പൂർണ്ണത അന്തർജ്യോതിയിലാണിരിക്കുന്നത്. ലിംഗ ഭേദമുള്ള ബാഹ്യശരീരത്തിലല്ല. അഭിമാനമാണ് സർവ്വപ്രാണികളുടെയും സംവ്യ വഹാരത്തിന് കാരണമായിരിക്കുന്നത്. ആ അഭിമാനം (ഞാൻ എന്ന ബോധം) ആകട്ടെ, മരതകമണിപോലെ ഓരോ ശരീരത്തിലും പ്രക്ഷിപ്തമായ ആത്മജ്യോതി സ്സിൻെറ പ്രകാശനംകൊണ്ടുണ്ടായതാണ്. ഇപ്രകാരമിരിക്കുന്ന ജ്യോതിസ്സിനെ ജാഗ്രദവസ്ഥയിൽ ദർശിക്കാൻ സാധിക്കാത്തത് നാം അനേകം ബാഹ്യവും ആന്തരവുമായ കാര്യകാരണവ്യവഹാരങ്ങളിൽ ഇടപെട്ട് വ്യാകുലരും ചിന്താ ധീനരും ആകയാലാണ്. ജാഗ്രത്തിൽ നാമരൂപാത്മകപ്രപഞ്ചം ബുദ്ധിയിലൂടെ ആത്മാവിൽ അദ്ധ്യാരോപം ചെയ്യപ്പെടുന്നു. അതിനാൽ അയമാത്മാനായമാത്മാ, ഏവം ധർമ്മാ നൈവം ധർമ്മാ, കർത്താ $f$ കർത്താ, ശുദ്ധാ $f$ശുദ്ധോ, ബദ്ധോ മുക്തഃ, സ്ഥിതോ ഗത ആഗതഃ, അസ്തി നാസ്തി മുതലായ വികല്പങ്ങൾ അതിന്മേൽ വന്നുകൂടുന്നു.

ഈ ആത്മജ്യോതി നിദ്രാവസ്ഥ, ജാഗ്രദവസ്ഥ എന്നീ രണ്ടു ലോകങ്ങളി ലേക്കും ഇഹപരജന്മങ്ങളിലേക്കും സമാനമായി സഞ്ചരിക്കുന്നതായി നമുക്കു തോന്നുന്നു. വാസ്തവത്തിൽ അത് ചലിക്കുന്നില്ല, സഞ്ചരിക്കുന്നില്ല. ധ്യാനിക്കു ന്നില്ല, ചിന്തിക്കുന്നുമില്ല. ഇതൊക്കെ നമ്മുടെ ഭ്രാന്തികളാണ്. സമാനത്വഭ്രാന്തി കൊണ്ടാണ് ഉഭയലോകസഞ്ചാരം എന്ന തോന്നൽ ഉണ്ടാവുന്നത്. ആത്മജ്യോതി സ്വപ്നത്തിൽ സ്വപനമായി ഭവിച്ച് ധീക്കു സമാനമായി സ്വപ്നക്രിയകളിൽ മുഴുകുന്നു. ധീക്ക് 'ഉണരണ'മെന്നു തോന്നിയാൽ അത് ജാഗ്രദ്ക്രിയകളിലേക്കു മടങ്ങുന്നു. വാസ്തവത്തിൽ 'ധീ'യുടെ ഇച്ഛയാണ് ജാഗ്രദ്സ്വപ്നങ്ങൾ. അല്ലാതെ, രണ്ടു വ്യത്യസ്ത ലോകങ്ങൾതന്നെയല്ല. പിന്നെ എങ്ങനെ വരവും പോക്കും ഉണ്ടാകും? ഇതുതന്നെ ദ്യാവാപൃഥിവികളുടെ സ്ഥിതിയും സൂര്യചന്ദ്രലോകങ്ങളുടെ സ്ഥിതിയും. ഗതി, ചലനം എന്നൊക്കെ പറയുന്നത് ഊർജ്ജത്തിൻെറ ഇച്ഛയുടെ വകഭേദം മാത്രമാണ്.

**ജാഗ്രത്തിലെ നാമരൂപാത്മകമായ അത്യന്തം പ്രചലിതമായ സംസാരപ്രപ ഞ്ചത്തെ അതിവർത്തിക്കാൻ നമുക്ക് സാധിക്കുന്നത് എപ്പോഴാണ്? ലൗകിക,**



**ശാസ്ത്രീയവ്യവഹാരാസ്പദവും കാര്യകാരണസംഘാതാത്മകവുമായ ജാഗ്ര ത്തിലെ പ്രപഞ്ചത്തെ നാം വിസ്മരിക്കുന്നതെപ്പോഴാണ്?** നമ്മുടെ 'ധീ' സ്വപ്ന വൃത്തി അവലംബിക്കുമ്പോൾ; ആ അവസ്ഥയിൽ ആത്മജ്യോതിസ്സ് തൻെറ ശുദ്ധപ്രകാശത്താൽ സ്വപ്നാത്മികയായ ധീവൃത്തിയെ അവഭാസിപ്പിക്കുന്നു. സ്വയം ജ്യോതിസ്വഭാവവും വിശുദ്ധവും കർത്തൃക്രിയാകാരകഫലശൂന്യവും ആയ പരമാർത്ഥത ആ അവസ്ഥയിൽപോലും ഉഭയലോക സഞ്ചാരാദിസംവ്യവഹാര ഭ്രാന്തിയെ സൃഷ്ടിക്കുന്നുണ്ട്. (ചിലർ സ്വപ്നത്തിൽ പ്രേതലോകവും പിതൃ ലോകവും മററും സന്ദർശിക്കുന്നു.)

കർമ്മം, അവിദ്യ ഇവയാണ് മൃത്യുവിൻെറ രൂപങ്ങൾ. (ന തസ്യാനദ് രൂപം സ്വതഃ ) അതല്ലാതെ മൃത്യുവിന് മററൊരു രൂപവുമില്ല. അതിനാൽ മൃത്യുവെ അതിക്രമിക്കൽ കർമ്മത്തെയും (കാര്യം, കരണം എന്നിവയെയും)അവിദ്യയെയും അതിക്രമിക്കലാണ്.

അന്തർജ്യോതിയാൽ അവഭാസിക്കപ്പെട്ട 'ധീ', സ്വാകാരം, വിഷയാകാരം (വിഷയി, വിഷയം-Subject, Object)എന്ന് സ്വയം രണ്ട് രൂപങ്ങൾ എടുക്കുന്നത ല്ലാതെ, അവ ഭിന്നങ്ങളല്ല. ധീയെ അവഭാസിപ്പിക്കുന്ന മററൊരു ജ്യോതിയെ പ്രത്യ ക്ഷാനുമാനങ്ങളാൽ തെളിയിക്കാൻ നിദ്ര, സമാധി അവസ്ഥകളിലല്ലാതെ സാദ്ധ്യ വുമല്ല. ദൃശ്യവിഷയവും അതിനെ അവഭാസിപ്പിക്കുന്ന ജ്യോതിസ്സും (വിഷയി) വിഭിന്നങ്ങളല്ല. ഘടവും അതിനെ അവഭാസിപ്പിക്കുന്ന പ്രകാശവും അന്യോന്യ സാലോക്യം പ്രാപിക്കുമ്പോഴാണ് അവയുടെ ഉൽപത്തി സംഭവിക്കുന്നത്. സാലോ ക്യം പ്രാപിച്ച് ചിദ്രൂപമായ ഘടത്തിൻെറയും പ്രകാശരശ്മിയുടെയും വിഷയാകാരം അവഭാസിപ്പിക്കുന്നത് വിജ്ഞാനം മാത്രമാണ്. അതിനാൽ സർവ്വവും വിജ്ഞാന മാത്രലക്ഷണമാണ്; ബാഹ്യദൃഷ്ടാന്തങ്ങൾക്ക് ഒന്നിനുംതന്നെ അസ്തിത്വമില്ല. ഇപ്രകാരം വിജ്ഞാനത്തിൻെറ ഗ്രാഹ്യഗ്രാഹകാകാരത എന്ന മലത്തെ സങ്കൽപി ച്ചിട്ട്, പിന്നീട് ആ മലത്തിൻെറ തുടച്ചുനീക്കലും പരിശുദ്ധിയും ചിലർ കല്പിക്കുന്നു. (താന്ത്രിക, ബുദ്ധമതങ്ങളും ക്രിസ്തുമതവും ഇപ്രകാരം Purgation of sin അംഗീ കരിക്കുന്നുണ്ട്. ബുദ്ധമതക്കാർ വിജ്ഞാനം ഗ്രാഹ്യഗ്രാഹക വിനിർമുക്തവും (Sub-ject-Object ഭേദമില്ലാത്തത്) സ്വച്ഛീഭൂതവും ക്ഷണികവുമാണെന്ന് പഠിപ്പിക്കുന്നു. മാദ്ധ്യമിക ബുദ്ധമതക്കാരാകട്ടെ, വിജ്ഞാനം, ഗ്രാഹ്യഗ്രാഹകങ്ങളുടെ ഒരംശം പോലുമില്ലാത്തതും സംവൃതവും ശൂന്യവുമാണെന്നും, അത് ഘടാദിബാഹ്യവസ്തു ക്കളെപ്പോലെയാണെന്നും പറയുന്നു. ഈ സർവ്വ കല്പനകളും ബുദ്ധിവിജ്ഞാ നത്തെ അവഭാസിപ്പിക്കുന്ന ആത്മജ്യോതിസ്സിനെ അംഗീകരിക്കാത്തവയാകയാൽ വൈദികമായ ശ്രേയോമാർഗ്ഗത്തിൻെറ പ്രതിപക്ഷങ്ങളാണ് എന്ന് ശങ്കരൻ.

**ബാഹ്യവിഷയങ്ങൾ സ്വാത്മാവഭാസകത്വം ഉള്ളവയല്ല. തമസ്സിൽ വെച്ച ഘടത്തെയോ അന്ധൻെറ ദൃഷ്ടിയിൽ പെടാത്ത ദീപത്തെയോ കാണാത്തത് അവ സ്വയം പ്രകാശിപ്പിക്കായ്കയാലാണ്. ബോധചൈതന്യത്തിലാണ് ഘടവും ദീപവും പ്രകാശിക്കുന്നത്, പുറത്തല്ല.**

**ചൈതന്യഗ്രാഹ്യത്വം വിജ്ഞാനത്തിൻേറതാണെങ്കിൽ ആ ഗ്രാഹ്യത്വം ഏതിൻെറയാണ്? വിജ്ഞാനഗ്രാഹ്യത്വം ഏതിൻെറയാണ്?**

**ചൈതന്യത്തെ വിജ്ഞാനം ഗ്രഹിക്കുന്നു എന്നു കരുതുക.**

ചൈതന്യം ഗ്രാഹ്യം; വിജ്ഞാനം ഗ്രാഹകൻ.

ആ വിജ്ഞാനമെന്ന ഗ്രാഹകനെ ഗ്രഹിക്കുന്നത്?

ഗ്രാഹകവിജ്ഞാനഗ്രാഹ്യത ആത്മജ്യോതിസ്സിൻെറ ചൈതന്യത്തിനു തന്നെയാണെന്ന് വന്നുകൂടേ? നേരത്തെ പറഞ്ഞ ഉപകാര്യുപകാരകത്വം ജ്യോതിക്കും വിജ്ഞാനത്തിനും പറയാം. അതല്ലാതെ, പുറത്തുള്ള ദീപത്തോട് ഉപമിക്കാൻ സാദ്ധ്യമല്ല. (പൂർവ്വപക്ഷം ചെയ്യുന്നതുപോലെ) തന്നിൽ നിന്നന്യമായ ഒന്നിനാൽ വിജ്ഞാനം ഗ്രഹിക്കപ്പെടുന്നില്ല. അന്തർജ്യോതിയാലല്ലാതെ മറ്റൊന്നു കൊണ്ടും അതിനെ ഗ്രഹിക്കാൻ സാദ്ധ്യമല്ല. അവ രണ്ടും വ്യതിരിക്തങ്ങളാണെങ്കിൽ മാത്രമെ അനവസ്ഥ (ad Infinitum) ഉണ്ടാവുകയുള്ളു. വിജ്ഞാനം അന്തർ ജ്യോതിയുടെ പ്രതിബിംബമാണെങ്കിൽ അനവസ്ഥ ഉണ്ടാകയില്ല.

ഇവിടെ ദീപം, ഘടം മുതലായ ബാഹ്യവസ്തുക്കൾക്ക് അസ്തിത്വമില്ല എന്ന ശൂന്യതാവാദം പൂർവ്വപക്ഷക്കാരായ ബുദ്ധിസ്ററുകൾ ഉന്നയിക്കുന്നു.

ശങ്കരൻ പറയുന്നു: അങ്ങനെയെങ്കിൽ, വിജ്ഞാനം, ഘടം, ദീപം എന്നീ പദങ്ങൾ പര്യായപദങ്ങളായി ഉപയോഗിക്കുവാൻ സാധിക്കും. മാത്രമല്ല, സാധനകളും (മാർഗ്ഗങ്ങൾ) അവയുടെ ഫലവും (ലക്ഷ്യം) ഒന്നാണെന്നു വരും. അങ്ങനെയിരിക്കെ, പിന്നെ ബുദ്ധൻ എന്തിനാണ് സാദ്ധ്യത്തെയും സാധനയെയും ഭേദം ചൊല്ലി ഉപദേശിച്ചത് എന്ന് ബുദ്ധൻെറ ശാസ്ത്രം അർത്ഥഹീനമാണെന്ന് അപഖ്യാതിയും വരും.

ഇവിടെ ബുദ്ധനെയല്ല, ബുദ്ധൻെറ ദിക്ദേശകാലഗതിഫല'ശൂന്യ'മായ നിർവ്വാണത്തെ വെറും ശൂന്യതാവാദമാക്കിയ ബുദ്ധൻെറ പിൻഗാമികളുടെ വിവരക്കേടിനെയാണ് ശങ്കരൻ തുറന്നുകാട്ടുന്നത്. ഒരു വ്യക്തിയും വിജ്ഞാനമയമായ സ്വന്തം ആത്മചൈതന്യത്തെ നിരാകരിക്കുന്നത് നാം കാണുന്നില്ല. 'ഞാൻ ഉണ്ട്' എന്നല്ലാതെ 'ഞാൻ ഇല്ല' എന്ന് ആരും വിചാരിക്കുന്നില്ല. അത് വാദികളും പ്രതിവാദികളും ഒരുപോലെ സമ്മതിക്കുന്നുണ്ട്. ശൂന്യതയെ സ്വീകരിക്കുന്ന ബുദ്ധിസ്ററുകൾ തന്നെ ക്ഷണികവിജ്ഞാനത്തിൻെറ ഒരു സന്തതപ്രവാഹം (സന്തത്യന്തരംപോലെ) അംഗീകരിക്കുന്നു. വിജ്ഞാനവാദി ബുദ്ധിസ്ററുകൾക്കും വിജ്ഞാനവ്യതിരിക്തമായ ജ്യോതിയെ അന്തർഭാഗത്ത് നിരാകരിക്കാൻ സാദ്ധ്യമല്ല.

| രാമം | കൃഷ്ണം | രാമം | കൃഷ്ണം |
|---|---|---|---|
| പ്രകാശം | ഇരുട്ട് | പ്രകാശം | ഇരുട്ട് |
| ജ്യോതി | വിജ്ഞാനം | ജ്യോതി. | വിജ്ഞാനം |
| ബോധം | ബാഹ്യവസ്തു | ബോധം | ബാഹ്യവസ്തു |
| തരംഗം | കണം | തരംഗം | കണം |
| (Wave) | (Particles) | (Wave) | (Particle) |

**ഇങ്ങനെയിരിക്കെ ഏതിനെയാണ് സർവ്വത്ര ശൂന്യത എന്ന് നാം വിളിക്കുക?**

**രാത്രിയിലാണ് (കൃഷ്ണം) നാം നിദ്ര ചെയ്യുന്നതും സ്വപ്നസുഷുപ്ത്യാദ്യവസ്ഥകളിൽ മുഴുകുന്നതും. എന്നാൽ ഈ കൃഷ്ണാവസ്ഥയിലാണ് നാം 'കണ, ദ്രവ്യ' രൂപവും നാമരൂപാത്മകവുമായ പ്രപഞ്ചവ്യവഹാരത്തെ മറന്ന്, ജ്യോതിരൂപമായ ആത്മാരാമത്തെ ദർശിക്കുന്നത്. അങ്ങനെ പ്രകാശത്തിൽ (പകലിൽ)**



ഇരുട്ടും ഇരുട്ടിൽ പ്രകാശവും ദർശിക്കാം (ഗീത നോക്കുക). ജാഗ്രദ്ബോധത്തിലെ അറിവിൽ (വിദ്യ) മാത്രം രമിക്കുന്നവർ അങ്ങനെയാണ് കൂരിരുട്ടിലേക്ക് നയിക്കപ്പെടുന്നത്.

ക്ഷണാന്തരത്തിൽ ഘടങ്ങൾ പുതിയതായി ബോധത്തിൽ സൃഷ്ടിക്കപ്പെടുകയാണെന്ന ബുദ്ധിസ്റ്റുകളുടെ വാദം ഇങ്ങനെയാണ്.

| പ്രകാശം + ഘടം | ശൂന്യത | ഘടം + പ്രകാശം |
|---|---|---|
| (ഘടബോധം) | (ബോധമില്ലായ്മ) | (ഘടബോധം) |

'ഇതു ഘടമാണ്' എന്ന പ്രത്യഭിജ്ഞ ക്ഷണാന്തരത്തിലും നിലനിൽക്കുന്നതിനാൽ ആ വാദം ശരിയല്ലെന്ന് ശങ്കരൻ പറയുന്നു. ക്ഷണികത്വം അതുകൊണ്ട് തെളിയിക്കപ്പെട്ടിട്ടില്ല. വെട്ടിയ നഖവും മുടിയും മുളയ്ക്കുന്നതുപോലെ ഘടബോധം മുളയ്ക്കുമ്പോൾ ഘടത്തിൻെറ അസ്തിത്വവും മുളയ്ക്കുന്നു എന്ന വാദവും ശരിയല്ല. ഒരേ മാതിരിയുള്ള വസ്തുക്കൾ (ജാത്യേകത്വം) കാണുമ്പോഴും പ്രത്യഭിജ്ഞ ഉദിക്കുന്നുണ്ട്. പുതുതായി മുളച്ച നഖവും മുടിയും രൂപത്തിലും നാമത്തിലും സദൃശമാണെങ്കിലും അവ പഴയ നഖമോ മുടിയോ അല്ല. നദി ഓരോ ക്ഷണത്തിലും മാറിക്കൊണ്ടിരിക്കുന്ന ജലകണപ്രവാഹമാണെങ്കിലും അത് സദാ ഒരുപോലെ കാണപ്പെടുന്നു. വിജ്ഞാനം ബുദ്ധിസ്റ്റുകൾ പറയുമ്പോലെ ക്ഷണികമായിരുന്നെങ്കിൽ 'ഈ നദി ഇന്ന നദിയാണ്', 'ഈ വസ്തു ഇന്നതാണ്' എന്ന അറിവോ, രണ്ടു വസ്തുക്കളുടെ സാദൃശ്യബോധമോ ഉണ്ടാവാൻ സാദ്ധ്യതയില്ല. വസ്തുദ്രഷ്ടാവോ, വസ്തുവോ അനുക്ഷണം മാറുകയാൽ ഒരേ ദ്രഷ്ടാവും ഒരേ ദൃശ്യവുമല്ല അടുത്തടുത്ത ക്ഷണങ്ങളിൽ (ക്ഷണാന്തരങ്ങളിൽ) കാണുന്നതും കാണപ്പെടുന്നതും. എങ്കിലും. 'നേരത്തെ കണ്ടതും' 'ഇപ്പോൾ കാണുന്നതും' 'നാളെ കാണുന്നതും' എന്ന ബോധത്തിൽ ദ്രഷ്ടാവ് വസ്തുവെ താരതമ്യപഠനം ചെയ്യുന്നുണ്ട്. നേരത്തെ കണ്ടത് 'അത്' എന്ന ഭൂതകാലപ്രത്യയത്തെ ഇപ്പോൾ കാണുന്നത് 'ഇത്'എന്ന വർത്തമാനപ്രത്യയത്തോട് സാദൃശ്യ പ്രത്യയം ചെയ്യുന്നതിനും ദൃഷ്ടത്തെ സ്മരിക്കുന്നതിനും അതുതന്നെയാണ് ഇത് എന്ന് വർത്തമാന ക്ഷണകാലത്തെ അവതിഷ്ഠമാക്കുന്നതിനും ഒരു വിഷയി സദാ ഉള്ളതിനാൽ ക്ഷണികവാദത്തിന് ഹാനി സംഭവിക്കുന്നു.

'അത്' എന്ന് വിചാരിച്ച ഉടനെ സ്മാർത്തപ്രത്യയം (ഓർമ്മ) അവസാനിക്കയും വർത്തമാനപ്രത്യയം വരികയും, 'ഇത്' എന്ന് വിചാരിച്ച ഉടനെ ഭൂതപ്രത്യയം അവസാനിക്കയും ചെയ്യുന്നില്ല. അങ്ങനെയായിരുന്നെങ്കിൽ അതും ഇതും തമ്മിലുള്ള സാദൃശ്യപ്രത്യയം സംഭവിക്കയേ ഇല്ല. 'ഇത് അതിനു സദൃശമാണ്' എന്ന് നിർണ്ണയിക്കുന്ന വിജ്ഞാനമാകുന്ന വിഷയി ക്ഷണികമല്ല, നൈരന്തര്യമുള്ളതാണ്. അത് ബുദ്ധിസ്ററുകൾ കരുതുമ്പോലെ പരിച്ഛിന്നമല്ല. ഭൂത, ഭാവി, വർത്തമാനകാലങ്ങളേ പരിച്ഛിന്നമല്ല എന്നിരിക്കെ , അവയെ അനുഭവിക്കുന്ന വിഷയീ എങ്ങനെ പരിച്ഛിന്നവും ക്ഷണികവും ആവും!

**ക്ഷണികവാദപ്രകാരം ദർശകനല്ല, ദർശനത്തെ താരതമ്യം ചെയ്യുന്നവനും ദർശനത്തെ ഉപദേശിക്കുന്നവനും എന്നുവരും. ഇവ മൂന്നും ഏകകാലത്തല്ല സംഭവിക്കുന്നതെന്നതിനാൽ! ഒരാൾ ഒരു ദർശനം ചെയ്യുന്നു. അതിനുശേഷം**

അതിനെ താരതമ്യപഠനം ചെയ്ത് സാധുത ഉറപ്പിക്കുന്നു. ദർശനം സത്യമെന്ന് പൂർണ്ണബോധം വരുത്തുന്നു. പിന്നീടാണ് ഉപദേശിക്കുന്നത്. ബുദ്ധിസ്ററുകളുടെ ക്ഷണികതാവാദപ്രകാരം ദർശകനായ ബുദ്ധനല്ല, ഉപദേശകനായ ബുദ്ധൻ എന്നും ദർശിച്ചതല്ല ഉപദേശിക്കപ്പെട്ടത് എന്നും വരും (ദ്രഷ്ടാവ് ഉപദേശകാലം വരെ അസ്ഥിത്വം ഇല്ലാത്തവനാണ് എന്നു വരികിൽ) ഇത് അസംഭവ്യമാകയാലാണ് ശങ്കരൻ ക്ഷണികവാദത്തെ ഉപേക്ഷിക്കുന്നത്.

ജാത്യാ അന്ധനായ ഒരാൾ രൂപവിശേഷങ്ങളെ ഉപദേശിക്കുന്നതുപോലെയും അവയെ താരതമ്യപഠനം ചെയ്യുന്നതുപോലെയും അവൻെറ പരമ്പരകളായ അനേകം അന്ധന്മാർ ആ സർവ്വജ്ഞശാസ്ത്രത്തെ രചിച്ചുവെച്ച് വേദഗ്രന്ഥങ്ങളായി പ്രചരിപ്പിച്ചതുപോലെയും അന്ധൻ അന്ധനെ നയിക്കുന്നതുപോലെയുമാണ് ക്ഷണികവാദവും ശൂന്യതാവാദവും പ്രചരിപ്പിച്ചുകൊണ്ട് ബുദ്ധനെന്ന ഒരു സർവ്വജ്ഞഗുരുവിനെ സർവ്വകാലത്തേക്കുമുള്ള ഗുരുവായി സ്വീകരിക്കുന്നത്. ബുദ്ധനെന്ന സർവ്വജ്ഞഗുരുവും അദ്ദേഹത്തിൻെറ ശാസ്ത്രവും അടക്കം, ക്ഷണിക വാദികളും ശൂന്യതാവാദികളുമായ ബുദ്ധിസ്റ്റുകളുടെ നിരർത്ഥവാദഗതികൾക്കുമുമ്പിൽ വിലയിടിഞ്ഞുപോകുകയേയുള്ളൂ. ശങ്കരന് ബുദ്ധൻെറ അന്തർജ്യോതിയും വിജ്ഞാനവും ക്ഷണികമല്ല, നിത്യമാണ് എന്നാണ് അഭിപ്രായം. ബുദ്ധൻെറ അന്തർ ജ്യോതിസ്സ് ശൂന്യതയല്ല, ആ നിർവ്വാണം ശൂന്യതയല്ല, ചിദാനന്ദമായ സത്യമാണ് എന്നാണഭിപ്രായം. ബുദ്ധിസ്ററുകളുടെ നിരർത്ഥവാദങ്ങളെ ഖണ്ഡിച്ച് അദ്ദേഹം ബുദ്ധനെ നിത്യശുദ്ധവും സത്യവും ചിദാനന്ദവുമായ, വിജ്ഞാനമയമായ ബ്രഹ്മപദത്തിലേക്ക് ഉയർത്തുകയാണ്, താഴ്ത്തുകയല്ല.

അകൃതങ്ങളായവയ്ക്ക് ഫലസിദ്ധി, കൃതങ്ങളായവയ്ക്ക് ഫലം ലഭിയ്ക്കായ്ക എന്ന രണ്ടു ദോഷങ്ങളും ക്ഷണികവാദം കൊണ്ടു സംഭവിക്കും. To every action there is an equal and opposite reaction എന്ന നിയമം ക്ഷണികവാദത്താൽ ബാധിക്കപ്പെടും എന്നു സാരം.

| | | | |
|---|---|---|---|
| 1. | കൃതകർമ്മം (Action) → | ക്ഷണികമാകയാൽ കർമ്മനാശം (ശൂന്യത) → | ഫലസിദ്ധിയില്ല (Reaction ഇല്ല) |
| 2. | ചെയ്യാത്ത കർമ്മം No action (ശൂന്യത) → | ക്ഷണികസ്വഭാവത്താൽ കർമ്മം ചെയ്തു എന്ന് അവസ്ഥ → | ഫലസിദ്ധി Reaction |

പൂർവ്വാനുഭവം, ഉത്തരാനുഭവം എന്നിവയെ ശൃംഖലാപ്രത്യയരൂപത്തിൽ ശാങ്കരഭാഷ്യം ഇവിടെ നമ്മുടെ മുമ്പിൽ അവതരിപ്പിക്കുന്നു.




ഉത്തരാനുഭവം ഉണ്ടാവുന്ന ഒരാൾ 'ഇത് അതിന് (പൂർവ്വാനുഭവത്തിന്) സദൃശമാണ്' എന്ന് താരതമ്യം ചെയ്യുന്നു. അതായത്, ഭൂതം, വർത്തമാനം എന്ന്



ഭിന്നകാലങ്ങളിലാണ് അനുഭവം എന്ന് വരുന്നു. പൂർവ്വാനുഭവം ശൃംഖലയുടെ ഒരു കണ്ണി. ഉത്തരാനുഭവം മററൊരു കണ്ണി. (അടുത്തടുത്ത കണ്ണിയാവണമെന്നില്ല). ഈ രണ്ട് അനുഭവങ്ങളിലെ വസ്തുക്കളെയും (രണ്ടു ക്ഷണങ്ങളെയും) വ്യാപിച്ചു നിൽക്കുന്നത് ഒരേ വിജ്ഞാനമാണ്, ഒരേ ചൈതന്യമാണ് എന്ന് ശങ്കരൻ വാദിക്കുന്നു. അതിനാൽ ക്ഷണികവാദം ശരിയല്ല എന്നും, മമ, തവ (എൻെറ, നിൻെറ) എന്നോ, പഴയത്, പുതിയത് എന്നോ വിശേഷണങ്ങളില്ലാത്തതും സർവ്വസംവ്യവഹാരങ്ങളും ലോപിച്ചതുമായ അവസ്ഥയുടെ നൈരന്തര്യമാണ്, ശൂന്യതയോ ക്ഷണികതയോ അല്ല, ശങ്കരൻ ദർശിക്കുന്നത്. രണ്ടു പ്രകാശരശ്മികൾക്കിടയിൽ Light Cones വരച്ച് ആ light Cones ന് ഇടയിൽ P എന്ന സംഭവവും ഇരുവശവും ഭാവിഭൂതങ്ങളും വരയ്ക്കുന്ന ആധുനിക ശാസ്ത്രത്തിൻെറ കാലദേശനൈരന്തര്യാവസ്ഥയിൽ ക്ഷണികതയല്ല അമൃതത്വമാണ് നമ്മൾ കാണുന്നത്. സ്ററീഫൻ ഹോക്കിങ്ങിൻെറ 'കാലത്തിൻെറ അസ്ത്രങ്ങളും', സ്മൃതിയിൽ പിന്നോട്ടും കാലഗണനയിൽ മുന്നോട്ടും ചലിക്കുന്നതായി നമുക്കു തോന്നുന്ന കാലത്തിൻെറ അചലാവസ്ഥയുമാണ് (നിരയനാവസ്ഥ) ഇവിടെ ശങ്കരൻ അനാവരണം ചെയ്യുന്നത്.

സർവ്വത്തിൻെറയും സ്വസംവേദ്യം (സ്വയം അറിയൽ) അഥവാ സ്വാനുഭൂതി വിജ്ഞാനമാത്രമാണ്; വിജ്ഞാനം സ്വച്ഛമായ അവബോധത്തിൻെറ അവഭാസമാത്രമാണ്; അതിനെ (സ്വച്ഛാവബോധമായ ജ്യോതിയെ) ദർശിക്കാൻ മററൊന്നിൻെറ അഭാവം പറഞ്ഞുകഴിഞ്ഞു. അനിത്യം, ദുഃഖം, ശൂന്യത, അനാത്മം മുതലായ അനേക കല്പനകൾ ഒന്നുംതന്നെ ആത്മജ്യോതിസ്സിനു ചേരുന്നവയല്ല എന്ന് സ്ഥാപിച്ചു. ദാഡിമ (മാതളനാരങ്ങ)ത്തിലെന്നപോലെ വിരുദ്ധങ്ങളായ അനേകം അംശങ്ങളുടെ സംഘാതമല്ല വിജ്ഞാനം. ജ്ഞാനസ്വഭാവം സ്വച്ഛാവഭാസമാണ്; സ്വച്ഛപ്രകാശമാണ്. അനിത്യത, ദുഃഖം എന്നിവ ഇന്ദ്രിയവിഷയാദികളുടെ സ്വഭാവമാണ്; ആത്മസ്വഭാവമല്ല. വിജ്ഞാനം ക്ഷണികവും ദുഃഖവും ആയിരുന്നെങ്കിൽ ആ സ്വഭാവങ്ങളിൽനിന്ന് ആത്മാവിന് മുക്തി ലഭിക്കുമെന്ന ഉപദേശം നിരർത്ഥകമാണ്. സ്വസ്വഭാവത്തിൽനിന്ന് ഒരു വസ്തുവും മുക്തമാകയില്ല. കണ്ണാടിയിലെ മലം തുടച്ചു നീക്കുക മാത്രമേ വേണ്ടൂ. ആത്മാവിൽ തുടച്ചു നീക്കാൻ പാപമോ കളങ്കമോ ഇല്ല. അത് സദാ ശുദ്ധവും നിർമ്മലവുമാണ്. അഗ്നിക്ക് സ്വസ്വഭാവമായ പ്രകാശം, താപം എന്നിവയെ ഒഴിവാക്കാൻ സാദ്ധ്യമല്ല. അതുപോലെ വിജ്ഞാനഘനമായ ആത്മാവിനും സ്വച്ഛമായ നൈർമ്മല്യത്തെ ഒഴിവാക്കാൻ സാദ്ധ്യമല്ല.

ബുദ്ധിസ്ററുകൾ വിജ്ഞാനത്തിൻെറ നിർവ്വാണാവസ്ഥ (നിർവ്വാണം= നഗ്നം) പുരുഷാർത്ഥമാണെന്നു കല്പിക്കുന്നവരാണ്. വിജ്ഞാനവും വിജ്ഞാതാവും ക്ഷണികമാണെന്ന് പിന്നെ അവരെങ്ങനെ പറയും? വിജ്ഞാനം ക്ഷണികമെങ്കിൽ അതു പുരുഷാർത്ഥമാവില്ല. വിജ്ഞാതാവു ക്ഷണികമാണെങ്കിൽ വിജ്ഞാനത്തെ അറിയുന്നവർ ആരും ഉണ്ടാവില്ല. മുള്ളുകൊണ്ടവൻെറ ദുഃഖനിവൃത്തി മുള്ളിനെ നീക്കലാണ്; അല്ലാതെ മുള്ളുകൊണ്ടവനെ നശിപ്പിക്കലല്ല. എല്ലാത്തെയും ക്ഷണികമാക്കി, നശ്വരമാക്കി ദുഃഖത്തെ നശിപ്പിക്കാമെന്നത് മുള്ളുകൊണ്ടവൻെറ വേദന മാററാൻ (മുള്ള് അവിടെത്തന്നെ വെച്ച്) അവനെ കൊല്ലു

ന്നതിന് തുല്യമാണ്. വിജ്ഞാനത്തെ ക്ഷണികമെന്നു സ്ഥാപിച്ച് നശിപ്പിച്ചാൽ വിജ്ഞാനത്തെ അതിൻെറ പൂർണ്ണ നഗ്നാവസ്ഥയിൽ ആവരണങ്ങളില്ലാതെ അനുഭവിച്ചാനന്ദിക്കുന്ന നിർവ്വാണസുഖം എങ്ങനെ കിട്ടും? പുരുഷാർത്ഥവുമില്ല, അതനുഭവിക്കാൻ പുരുഷനുമില്ല. എങ്കിൽ പിന്നെ നിർവ്വാണം പുരുഷാർത്ഥ മെന്നു പറയുന്നതിൽ സാംഗത്യമെന്ത്?

അനേകം രൂപങ്ങളും അർത്ഥങ്ങളും സൃഷ്ടിച്ചു ദർശിക്കുന്നതും ആ ദർശനവിജ്ഞാനത്തിനു ഹേതുവുമായ ആത്മാവിൻെറ അസ്തിത്വത്തിൽ വിശ്വ സിക്കുമ്പോൾ മാത്രമേ ഇത്തരം കാര്യങ്ങളെ ശരിക്കും വിശദീകരിക്കാൻ സാധി ക്കുകയുള്ളു.

ദൃഷ്ടം, സ്മരണം, ദുഃഖസംയോഗം, ദുഃഖവിയോഗം, അന്യസംയോഗനിമി ത്തമായ കാലുഷ്യം, അതിൻെറ വിയോഗനിമിത്തമായിട്ട് സ്വാത്മവിശുദ്ധിദർശനം എന്നിവ അവർക്കുമാത്രം സ്പഷ്ടമായി യുക്തിയുക്തം വിശദമാക്കാൻ സാധിക്കും. ശൂന്യതാവാദം പ്രമാണവിപ്രതിപത്തിദോഷത്താൽ നിരാകരിക്കയേ നിവൃത്തി യുള്ളു.

എപ്രകാരം ഒരേ ശരീരത്തിൽ ഇരിക്കുന്ന ആത്മജ്യോതിസ്സ് സ്വപ്നാവ സ്ഥയെ പ്രാപിച്ച് മൃത്യുരൂപമായ ദേഹേന്ദ്രിയ വിഷയകർമ്മാദികളെ അതിക്ര മിക്കുന്നുവോ അതുപോലെ, മൃത്യുവെ അതിക്രമിച്ച് പുതിയ ശരീരത്തിൽ ആത്മ ജ്യോതിസ്സായിത്തന്നെ ഇരിക്കുന്നു.

8. സ വാ അയം പുരുഷോ ജായമാനഃ ശരീരമഭിസംപദ്യമാനഃ
പാപ്മഭിഃ സംസൃജ്യതേ; സ ഉത്ക്രാമൻ മ്രിയമാണഃ
പാപ്മനോ വിജഹാതി.

ആ പുരുഷൻ ജനിക്കുമ്പോൾ ശരീരത്തെ എടുക്കുമ്പോൾ പാപത്തോട് സംബന്ധി ക്കുന്നു; ഉത്ക്രമിക്കുമ്പോൾ, മരിക്കുമ്പോൾ പാപത്തെ ഉപേക്ഷിക്കുന്നു.

പുരുഷൻ ശരീരം സ്വീകരിക്കുമ്പോൾ ആ ശരീരമാണ് തൻെറ ആത്മാവ് എന്ന ആത്മഭാവം സ്വീകരിക്കയാൽ പാപസമവായികളായ ധർമ്മാധർമ്മങ്ങളെ ആശ്രയിച്ച് പാപത്തോട് ചേരുന്നു. ശരീരം ഉപേക്ഷിക്കുമ്പോൾ പാപസമവായ ങ്ങളെയും ഉപേക്ഷിക്കുന്നു. സ്വപ്നജാഗ്രത്‌വൃത്തികളിലേക്ക് എപ്രകാരം ആത്മാവ് സ്വച്ഛന്ദം പ്രവേശിക്കുന്നുവോ അതുപോലെതന്നെ പാപസമവായ മായ ധർമ്മാധർമ്മങ്ങളോടു ചേർന്ന ശരീരത്തിൽനിന്ന്, ജന്മമരണങ്ങളാകുന്ന കാര്യകരണോപാദാനങ്ങളെ പരിത്യജിച്ച് ഇഹലോകപരലോകങ്ങളിലേക്കും മററൊരു ശരീരത്തിലേക്കും അത് പ്രവേശിക്കുന്നു. സംസാരമോക്ഷം സംഭവിക്കും വരെ ഈ സഞ്ചാരം അനവരതം തുടരുന്നു. ആത്മജ്യോതിഷത്തിന് കാര്യകരണ രൂപവും പാപ്മവും സംയോഗവിയോഗമുള്ളതുമായ സംസാരത്തിൽനിന്നുള്ള വ്യത്യാസം പറയുന്നു. ആത്മാവുമായി താദാത്മ്യം പ്രാപിച്ചാൽ പിന്നെ ഈ വക വരവും പോക്കും സംയോഗവിയോഗവും ഇല്ലാതായി. ശരീരത്തോട് താദാത്മ്യം പ്രാപിച്ചാൽ ഇതൊക്കെ ഉണ്ടുതാനും. ഇഹപരലോകങ്ങളെ ജാഗ്രദ്സുഷുപ്ത്യ വസ്ഥകളോടും അവയ്ക്കിടയിലെ ഇടവേളയെ (Bardo) സ്വപ്നത്തോടും താര തമ്യപ്പെടുത്തുകയാണിനി.



9. തസ്യ വാ ഏതസ്യ പുരുഷസ്യ ദ്വേ ഏവ സ്ഥാനേ ഭവതഃ
ഇദം ച പരലോക സ്ഥാനം ച; സന്ധ്യം തൃതീയം സ്വപ്നസ്ഥാനം;
തസ്മിൻ സന്ധ്യേ സ്ഥാനേ തിഷ്ഠന്നേതേ ഉഭേസ്ഥാനേ പശ്യതി
ഇദം ച പരലോകസ്ഥാനം ച. അഥ യഥാക്രമോ$\mathcal{f}$യം പരലോക
സ്ഥാനേ ഭവതി തമാക്രമമാക്രമ്യോഭയാൻ പാപ്മന ആനന്ദാംശ്ച
പശ്യതി; സ യത്ര പ്രസ്വപിതി, അസ്യ ലോകസ്യ സർവ്വാവതോ
മാത്രാമപാദായ സ്വയം വിഹത്യ, സ്വയം നിർമ്മായ, സ്വേന
ഭാസാ, സ്വേന ജ്യോതിഷാ പ്രസ്വപിതി; അത്രായം പുരുഷഃ
സ്വയം ജ്യോതിർഭവതി.

ഈ പുരുഷന് രണ്ടു സ്ഥാനങ്ങൾ ഭവിക്കുന്നു. ഇതും, പരലോകസ്ഥാനവും; മൂന്നാമത്തേത് സ്വപ്നസ്ഥാനമാണ്; അത് അവയുടെ സന്ധിസ്ഥാനമാണ്. ആ സന്ധ്യാസ്ഥാനത്തിരുന്ന് ഇവയെ രണ്ടിനെയും (ഇഹപരലോകങ്ങളെ) ദർശി ക്കുന്നു. പരലോകസ്ഥാനത്തിന് എന്ത് യഥാക്രമമുണ്ടോ, ആ ക്രമങ്ങളെ ആക്രമി ച്ചിട്ട്, പാപങ്ങളെയും ആനന്ദത്തെയും (രണ്ടിനെയും) ദർശിക്കുന്നു. സ്വപിക്കു മ്പോൾ, അത് സർവ്വാവതമായ ലോകങ്ങളെയും ഒരു മാത്രകൊണ്ട് അപാദാനം ചെയ്തിട്ട്, സ്വയം വിഹനിക്കയും, സ്വയം നിർമ്മിക്കയും, സ്വയം ജ്യോതിഷമാകയും സ്വയം ഭാസിക്കയും ചെയ്ത് സ്വപ്നം കാണുന്നു. ഈ സ്ഥാനത്ത് പുരുഷൻ സ്വയംജ്യോതിയായി ഭവിക്കുന്നു.




ഇഹലോക പരലോകങ്ങളുടെ സന്ധിസ്ഥാനമാണ് സന്ധ്യ എന്ന സ്വപ്നാ വസ്ഥ അഥവാ Bardo. അവിടെ നിൽക്കുന്ന ആത്മാവിന് രണ്ടു വശത്തേക്കും ദർശനശക്തിയുണ്ടാവുന്നത് സ്വാഭാവികം.

ആക്രമം എന്നതിന് ആശ്രയം, അവഷ്ടംഭം എന്നർത്ഥം. എപ്രകാരമുള്ള ആശ്രയങ്ങൾ ഉണ്ടോ അവ 'യഥാക്രമം.' ആത്മജ്യോതിസ്സിൻെറ ആശ്രയങ്ങൾ (പരലോകദർശനത്തിനുള്ളവ) എന്തൊക്കെയോ ആ ആശ്രയങ്ങളെയെല്ലാം യഥാക്രമം ആക്രമിച്ചു തരണം ചെയ്ത് പുരുഷ പരലോകസ്ഥാനത്തെ സ്വപ്നാ വസ്ഥയിൽ ദർശിക്കുന്നു. പരലോകപ്രതിപത്തിസാധനങ്ങളായ വിദ്യ, കർമ്മം,

പൂർവ്വപ്രജ്ഞാലക്ഷണങ്ങൾ എന്നിവയോടു ചേർന്ന ആത്മാവ് യഥാക്രമം പരലോകസ്ഥാനായോന്മുഖീഭൂതമായി, പ്രാപ്താങ്കുരീഭാവമായ ബീജംപോലെ ആക്രമങ്ങളെ ആക്രമിച്ച്, അവഷ്ടംഭങ്ങളെ ആശ്രയിച്ച് രണ്ടിനെയും ദർശിക്കുന്നു. (മുളച്ച ബീജത്തിൻെറ വേര് താഴോട്ടും അങ്കുരം മുകളിലേക്കും തിരിഞ്ഞിരിക്കുന്നതുപോലെ); പൂർവ്വജന്മകൃതമായതും ഈ ജന്മത്തിൽ ചെയ്തതുമായ ധർമ്മാധർമ്മഫലങ്ങളായ സുഖവും ദുഃഖവും കാണുന്നു. പൂർവ്വജന്മത്തിലെ വാസനകളും ഈ ജന്മത്തിലെ ക്ഷുദ്രധർമ്മാധർമ്മഫലങ്ങളും ദേവതാനുഗ്രഹത്താൽ സ്വപ്നാവസ്ഥയിലുള്ള സന്ധ്യയിൽ (ഇടവേളയിൽ-Bardoയിൽ) ആത്മാവ് ദർശിക്കുന്നു.

പരലോകത്തിലോ ഭാവിയിലോ അനുഭവിക്കാനിരിക്കുന്ന സുഖദുഃഖങ്ങളാണ് സ്വപ്നത്തിൽ കാണുന്നതെന്നും അവ പ്രവചനാത്മകങ്ങളാണെന്നും എങ്ങനെ പറയാം? സ്വപ്നത്തിൽ ഈ ജന്മത്തിൽ അനുഭവിക്കാത്ത പല ദൃശ്യങ്ങളും കാണുകയും അനുഭവിക്കയും ചെയ്യാറുണ്ട്; എന്നാൽ എല്ലാ സ്വപ്നവും അപൂർവ്വ ദർശനങ്ങളല്ലതാനും. പൂർവ്വദൃഷ്ടങ്ങളായവയും സ്വപ്നത്തിൽ കാണാറുണ്ടല്ലൊ. അത് സ്വപ്നസ്ഥാനത്തിരുന്നാൽ ജാഗ്രത്തിനെയും സുഷുപ്തി തുരീയങ്ങളെയും (ഉഭൗ) ദർശിക്കാമെന്നതിൻെറ തെളിവാണ്. സ്വപ്നസ്ഥാനം ത്രികാലജ്ഞാനസ്ഥാനമാണ്.

സൂര്യചന്ദ്രാദികളും അഗ്നിയും വാക്കും ഇല്ലാത്ത അവസ്ഥയിലും അന്തർജ്യോതിയാൽ പുരുഷൻ വ്യവഹരിക്കുന്നു എന്ന് നേരത്തെ പറഞ്ഞു. അത് ജാഗ്രദവസ്ഥയിലെ കാര്യമല്ല എന്നത് സ്പഷ്ടം. ഭൂമി എപ്പോഴും സൂര്യചന്ദ്രാദികളുടെ ആകർഷണവലയത്തിലാകയാൽ ഭൂമിയിൽ ജീവിച്ചിരിക്കുന്ന ലൗകിക മനുഷ്യൻ സൂര്യചന്ദ്രാദികളെ താൻ ബാഹ്യദൃഷ്ടികൊണ്ട് കാണാതിരിക്കുന്ന അവസ്ഥകളിൽപോലും (അന്ധൻ, സ്വപ്നാവസ്ഥ) അവയുടെ ശക്തിയാൽത്തന്നെയാണല്ലൊ വ്യവഹരിക്കുന്നത്. അപ്പോൾ പിന്നെ, പറയപ്പെട്ട ആ ജ്യോതിസ്സ് ബാഹ്യവും ആദ്ധ്യാത്മികവുമായ ഭൂതഭൗതിക സംസർഗ്ഗശൂന്യമാണെന്നും, അതിനാൽ യഥോക്തം സർവ്വവും ഭവിക്കുന്നു എന്നുമാണ് അർത്ഥം. ശങ്കരൻ ഇവിടെ ബുദ്ധിസ്ററ് ലാമമാരുടെയും താന്ത്രികശൈവാഗമക്കാരുടെയും പദ്ധതിയെത്തന്നെയാണ് സ്വീകരിച്ചിരിക്കുന്നത്.

പ്രകൃതമായ ആത്മാവ് പ്രകർഷേണ സ്വപ്നമനുഭവിക്കുന്ന കാലത്ത്, (പ്രസ്വപിതി) ഏത് ഉപാദാനങ്ങളിലൂടെ ഏതു വിധികൾ സ്വീകരിച്ച് സന്ധ്യ എന്ന സ്വപ്നസ്ഥാനത്തെത്തി സ്വപ്നാനുഭവം നേടുന്നു? ചിലർ പറകയാണ് ജാഗ്രദ് സ്ഥാനത്തിരിക്കുമ്പോൾ ദൃഷ്ടമായ ലോകത്തിലെ സർവ്വാനുഭവങ്ങളും, കാര്യകാരണസംഘാത വിഷയവേദനാസംയുക്തമായ സർവ്വവുംതന്നെയാണ് സ്വപ്നത്തിലും കാണുന്നതെന്ന്. സർവ്വഭൂതഭൗതികമാത്രകളും അവയുടെ സംസർഗ്ഗകാരണഭൂതങ്ങളും അറിയുന്നവൻ ആണ് സർവ്വത്, അഥവാ സർവ്വവാൻ. ആ സർവ്വവിത്ത് ഒരു മാത്രയാകുന്ന അവയവത്താൽ ദൃഷ്ടജന്മവാസനാവാസിതങ്ങളായ സർവ്വാനുഭൂതികളെയും ആദാനം ചെയ്തിട്ട് ശരീരത്തിൽനിന്നു മുക്തനാകുന്നു.

ദേഹത്തെ ഉപേക്ഷിച്ചിട്ട് അതിനെ 'ബോധരഹിത'മാക്കുന്നു (നിഃ സംബോധമാക്കുന്നു). ജാഗ്രത്തിലും ദേഹമുള്ള അവസ്ഥയിലും ദേഹവ്യവഹാരത്തിന്



ആദിത്യാദിബാഹ്യവസ്തുക്കളുടെ അനുഗ്രഹം വേണം; ദേഹവ്യവഹാരം കൊണ്ട് ആത്മാവിൽ ധർമ്മാധർമ്മഫലോപഭോഗങ്ങൾ വന്നുചേരുകയും ചെയ്യും. ആ ധർമ്മാധർമ്മഫലോപഭോഗത്തിൽ ഉപരമിക്കുന്ന ദേഹത്തിൽ ആത്മകർമ്മത്തിൽ മാത്രം ഉപരമിക്കുന്ന ആത്മാവിൻെറ പ്രകാശം പ്രതിഫലിക്കുന്നില്ല. ദേഹം നിഃസംബോധമായി വീണു കിടക്കുമ്പോൾ (നിദ്ര, മരണം, മൂർച്ഛാവസ്ഥ, സമാധി) ആകട്ടെ ആത്മപ്രകാശം മാത്രമെ അനുഭവിക്കുന്നുള്ളു. ദേഹത്തെ ഉപേക്ഷിച്ച ആത്മാവ് ആ അവസ്ഥകളിൽ സ്വയം നിർമ്മിച്ച വാസനാമയമായ സ്വപ്നദേഹം കൈക്കൊള്ളുന്നു. ഇത് മായാമയമെന്നപോലെ തോന്നിക്കുന്നു. മററു കർമ്മങ്ങളെ ഉപേക്ഷിച്ച് സ്വയം കർത്തൃകമായ സ്വാത്മദേഹത്തെ നിർമ്മിച്ചിരിക്കയാൽ വാസ്തവത്തിൽ അത് മായയല്ല, സ്വസ്വരൂപമാണ്. സ്വാത്മാവിനാൽ, മാത്രോപാദാനലക്ഷണത്താൽ അത് ഭാസിക്കുന്നു; സ്വദീപ്തിയാൽ അത് പ്രകാശിക്കുന്നു. സർവ്വവാസനാത്മകമായ അന്തഃകരണവൃത്തിയാൽ അത് പ്രകാശിക്കുന്നു എന്നർത്ഥം. അപ്പോഴും സർവ്വവാസനാമയിയായി പ്രകാശിക്കയാൽ വിഷയഭൂതം തന്നെയല്ലേ 'സ്വയം ഭാസി'ക്കുന്നത് എന്ന് ചോദ്യം വരാം. സർവ്വവാസനാമയമായ വിഷയഭൂതം കൊണ്ടുള്ള ഒരു സൂക്ഷ്മശരീരത്തെ താൻ സൃഷ്ടിച്ചിട്ട്, ആ പ്രകാശിക്കുന്ന സൂക്ഷ്മശരീരത്തെ താൻതന്നെ ആത്മജ്യോതിസ്സാൽ പ്രകാശിപ്പിച്ച് സ്വയം അനുഭവിക്കയാണ് ചെയ്യുന്നത്. സ്വപ്നശരീരത്തിൻെറ സാക്ഷിയായിരുന്ന് സ്വപ്നത്തെ അറിയുകയാണ് ആത്മജ്യോതിസ്സ്. ഇങ്ങനെ ആത്മജ്യോതിസ്സ് വർത്തിക്കുന്നതിനെ 'പ്രസ്വപിതി' എന്ന് പറയുന്നു. (സ്വപ്നം കാണുന്നു എന്ന്.) ആ അവസ്ഥയിൽ, ആ കാലത്ത്, പുരുഷനെന്ന് വിളിക്കപ്പെടുന്ന ആത്മാവ് സ്വയമേവ ബാഹ്യാദ്ധ്യാത്മിക ഭൂതഭൗതിക സംസർഗ്ഗരഹിതമായ ജ്യോതിയായിത്തന്നെ സ്വയം അനുഭവിക്കുന്നു.

വിഷയഭൂതങ്ങളായ വാസനാനിർമ്മിതമായ സ്വപ്നശരീരംപോലും വിഷയിയായ ആത്മജ്യോതിക്ക് ഒരു വിഷയം മാത്രമാണ്. സുഷുപ്തിയിൽ ആ വിഷയംപോലും ഇല്ല. പ്രകാശമയമായ വാസനാവിഷയമാത്രനിർമ്മിതമായ സ്വപ്നശരീരത്തെ ദർശിച്ച ആത്മജ്യോതി, ഉറയിൽനിന്നൂരിയ വാളുപോലെ ശരീരസംസർഗ്ഗത്തിൽനിന്നു പുറത്തു കടന്ന് സ്വരൂപത്താൽ സ്വയം അവഭാസിക്കുന്നു. ആ അവസ്ഥയിലാണ് പുരുഷൻ 'സ്വയംജ്യോതി'സ്സായിരിക്കുന്നത് നാം അറിയുന്നത്.

10. ന തത്ര രഥാ ന രഥയോഗാ ന പന്ഥാനോ ഭവന്തി,
അഥ രഥാൻ രഥയോഗാൻ പഥഃ സൃജതേ; ന തത്രാനന്ദാ മുദഃ
പ്രമുദോ ഭവന്തി, അഥാനന്ദാൻ മുദഃ പ്രമുദഃ സൃജതേ; ന തത്ര
വേശാന്താഃ പുഷ്കരിണ്യഃ സ്രവന്ത്യോ ഭവന്തി, അഥ വേ
ശാന്താൻ പുഷ്കരിണിഃ സ്രവന്തിഃ സൃജതേ; സഹി കർത്താ.

ആ അവസ്ഥയിൽ രഥമില്ല; രഥയോഗമില്ല; പന്ഥാവില്ല. എന്നിട്ടും രഥവും രഥയോഗവും പഥവും അവൻ സൃഷ്ടിക്കുന്നു. അവിടെ ആനന്ദമോ മോദമോ പ്രമോദമോ ഇല്ല. എന്നിട്ടും അവൻ ആനന്ദ, മോദ, പ്രമോദങ്ങൾ സൃഷ്ടിക്കുന്നു. അവിടെ അരുവികളോ പുഷ്കരിണികളോ ഒഴുകുന്നില്ല. എന്നിട്ടും അവൻ

ഒഴുകുന്ന പുഷ്കരിണികളെയും അരുവികളെയും സൃഷ്ടിക്കുന്നു. അവൻ മാത്രമാണ് കർത്താവ്.

രഥവും കുതിരയും പന്ഥാവും ആനന്ദവും പുഷ്ക്കരിണി, അരുവി, കടൽ എന്നിവയും തൻെറ ജാഗ്രദവസ്ഥയിലും ലൗകികജീവിതത്തിലും കാണുകയും അനുഭവിക്കുകയും ചെയ്ത ആത്മാവ്, ആ ലൗകികവസ്തുക്കളുടെ അഭാവത്തിലും അവയെ തൻെറ വാസനാരൂപമായ അന്തഃകരണവൃത്തിയാൽ സങ്കല്പമാത്രയിൽ സൃഷ്ടിക്കുന്നു. ഈ സൃഷ്ടി സങ്കല്പ സൃഷ്ടിയാണ്; സാഹിത്യകാരൻേറതുപോലെ. കാരകം കൂടാതെ, ഹസ്തപാദാദി ക്രിയാകാരകരഹിതമായിട്ടാണ് ഇവിടെ സൃഷ്ടിക്രിയ നടക്കുന്നത്. കർത്താവായ സ്വയംജ്യോതിസ്സു മാത്രം പ്രകാശിക്കുന്നു. ഇതുതന്നെയാണ് നേരത്തെ 'ആത്മനൈവായം ജ്യോതിഷാസ്തേ പല്യയതേ കർമ്മ കുരുതേ' (ബൃ. ഉ. IV-3-6) എന്നു പറയപ്പെട്ടത്. ഇങ്ങനെയിരുന്നാലും പരമാർത്ഥത്തിൽ സ്വതഃ കർത്തൃത്വം ചൈതന്യജ്യോതിഷത്തിൻെറ അവഭാസകത്വമല്ലാതെ മററൊന്നുമല്ല. ചൈതന്യമാകുന്ന ആത്മജ്യോതിഷം അന്തഃകരണദ്വാരേണ അവഭാസിക്കുന്നു; മനസ്സിലൂടെ കാര്യകാരണസംഘാതമായ ശരീരത്തെയും അതിൻെറ കർമ്മത്തെയും അവഭാസിപ്പിക്കുന്നു. അതിനാൽ കർത്തൃത്വം ശരീരമനസ്സുകളുടെയോ ബുദ്ധിയുടെയോ അല്ല; അവയെ പ്രകാശിപ്പിക്കുന്ന ആത്മജ്യോതിസ്സിൻേറതാണ്.

11. തദേതേ ശ്ലോകാ ഭവന്തി
സ്വപ്നേ ന ശാരീര മഭിപ്രഹത്യാ-
സുപ്തഃ സുപ്താനഭിചാകശീതി
ശുക്രമാദായ പുനരൈതിസ്ഥാനം
ഹിരണ്മയഃ പുരുഷ ഏകഹംസഃ

ഇതിനെക്കുറിച്ച് ശ്ലോകം ഭവിക്കുന്നു.

ഹിരണ്മയവും ഏകഹംസവുമായ പുരുഷൻ സ്വപ്നത്തിൽ ശരീരത്തെ ജഡപ്രായമാക്കിയിട്ട് (അഭിപ്രഹത്യ), അസുപ്തമായി (ഉറങ്ങാതെ) ശുക്രത്തെ സ്വീകരിച്ച് സുപ്തങ്ങളെ സാക്ഷിയായി നിന്നു കാണുന്നു. (അഭിചാകശീതി) വീണ്ടും സ്ഥാനത്തിലേക്ക് മടങ്ങുന്നു.

അലുപ്തദർശനാദി ശക്തിസ്വഭാവമുള്ള നിത്യമായ ആത്മാവ് സുപ്തശരീരങ്ങളെ സാക്ഷിയായി നിന്നു വീക്ഷിക്കുന്നു. ഈ അവസ്ഥ ദിനംപ്രതി സ്വപ്നത്തിലും മരണവേളയിൽ ബാർഡോ അവസ്ഥയിലും ആത്മാവ് അനുഭവിക്കുന്നു. സ്വപ്നം കഴിഞ്ഞ് താൻ ഉപേക്ഷിച്ചു പോന്ന അതേ ശരീരത്തിലേക്കാണ് ആത്മാവ് മടങ്ങുന്നത്. ബാർഡോ കഴിഞ്ഞ് പുതിയൊരു ശരീരസ്ഥാനത്തിലേക്കാണ് മടങ്ങുന്നത്.

ശുക്രം എന്നാൽ 'ശുദ്ധം ജ്യോതിഷ്മദിന്ദ്രിയ മാത്രാരൂപം'. ഹിരണ്മയമെന്നാൽ ചൈതന്യജ്യോതിസ്വരൂപം; ജ്യോതിസ്വഭാവം. ഏകഹംസൻ: എപ്പോഴും ഏകനായി സഞ്ചരിക്കുന്നവൻ; ഹംസരൂപം പരമഹംസനും, പാലും വെള്ളവും തിരിച്ചറിയുന്ന ഹംസപ്പക്ഷിക്കും ചേരും. ബ്രഹ്മനും ബ്രഹ്മാണിയും ഈ ഏകഹംസവാഹനത്തിൽ (ശുദ്ധവും ജ്യോതിഷ്മതികളായ ഇന്ദ്രിയമാത്രകളെക്കൊണ്ടു



നിർമ്മിച്ചതും ചൈതന്യജ്യോതിസ്വഭാവവുമായ ഏകഹംസവാഹനത്തിൽ) സഞ്ചരിച്ച് മനുഷ്യർക്ക് വരദാനം നല്കുന്ന സങ്കല്പം ഇതിൽനിന്നുണ്ടായതാണ്.

12. പ്രാണേന രക്ഷ ന്വവരം കുലായം
ബഹിഷ്ക്കുലായാദമൃതശ്ചരിത്വാ
സ ഈയതേƒമൃതോ യത്രകാമം
ഹിരണ്മയഃ പുരുഷഃ ഏകഹംസഃ

സ്വപ്നാന്തത്തിൽ അത് ഉച്ചാവസ്ഥയിലും നീചാവസ്ഥയിലുമുള്ള അനേകം പ്രകാശരൂപങ്ങളെ ഉണ്ടാക്കുന്നു. ഒന്നുകിൽ സ്ത്രീയോടുകൂടി മോദിച്ചിരിക്കുന്നു; അല്ലെങ്കിൽ ചിരിക്കുന്നു; അതുമല്ലെങ്കിൽ ഭയങ്കരദൃശ്യങ്ങൾ കാണുന്നു.

13. സ്വപ്നാന്ത ഉച്ചാ വ ച മീയമാനോ
രൂപാണി ദേവഃ കുരുതേ ബഹൂനി.
ഉതേവ സ്ത്രീഭിഃ സഹമോദമാനോ
ജക്ഷദുതേ വാപി ഭയാനി പശ്യൻ.

സ്വപ്നത്തിൽ ഏററവും ഉച്ചമായ പ്രകാശരൂപമായ ദേവത്വവും ഏററവും നീചമായ തിര്യഗ്ഭാവവും പ്രാപിക്കാൻ ആത്മാവിന് സാധിക്കുന്നു. അനേകം വ്യത്യസ്തരൂപങ്ങൾ പ്രാപിക്കാൻ അപ്പോൾ സാധിക്കുന്നു. ഇച്ഛാനുസൃതം രൂപങ്ങൾ സൃഷ്ടിച്ച് അവയിൽ പ്രവേശിക്കാൻ ആ അവസ്ഥയിൽ ആത്മജ്യോതിസ്സിന് സാധിക്കുന്നു. ഭയങ്കരമായ പ്രേതരൂപങ്ങളെക്കണ്ട് നിലവിളിക്കുന്നതും ഇഷ്ടപ്പെട്ട സ്ത്രീയുമായി ആനന്ദിച്ചിരുന്ന് പുഞ്ചിരിക്കുന്നതും സ്വപ്നവേളയിലാണ്. സാധാരണ സ്വപ്നാവസ്ഥയിൽനിന്ന് ബാർഡോവിലേക്ക് ഇവിടെ നാം പ്രവേശിക്കണം. മരണം കഴിഞ്ഞ് ശരീരം ഉപേക്ഷിച്ച ആത്മാവ് പല ദൃശ്യങ്ങളും ആത്മജ്യോതിസ്സാൽ സൃഷ്ടിക്കുന്നു. പുനർജ്ജന്മത്തിലേക്കു മടങ്ങുന്നതിൻെറ ലക്ഷണമാണ് സ്ത്രീപുരുഷ മൈഥുന ദൃശ്യമെന്ന് തിബത്തൻ ലാമമാരും പറയുന്നു. മനുഷ്യജാതിയിൽപെട്ട സ്ത്രീപുരുഷന്മാരുടെ മൈഥുനം ദർശിക്കുന്നപക്ഷം മനുഷ്യവംശത്തിൽത്തന്നെ പുനർജ്ജനിക്കാം. സിംഹവ്യാഘ്രാദികളായ സ്ത്രീപുരുഷമൈഥുനം കണ്ടാൽ അവയുടെ യോനിയിലാണ് ജനിക്കുക. മൈഥുനപ്രക്രിയയെ ദർശിക്കാത്ത പക്ഷം സ്വയംജ്യോതിസ്സായ ആത്മാവിന് പുനർജനിയില്ല; അമൃതവും ഹിരണ്മയവും ഏകഹംസവുമായ പുരുഷൻ തൻെറ 'കൂടാ'യിരുന്ന ശരീരത്തെ വിട്ട് യഥാകാമം സഞ്ചരിച്ചുകൊണ്ടേയിരിക്കും. ശരീരത്തെ പ്രാണൻകൊണ്ട് രക്ഷിക്കുന്നപക്ഷം മാത്രമേ അവൻ അതിലേക്കു മടങ്ങുകയുള്ളു.

ഇവിടെ സ്വപ്നം, ബാർഡോ, എന്നിവയ്ക്കു പുറമെ കൂടുവിട്ടു കൂടുമാറലും പറഞ്ഞിരിക്കുന്നത് ശ്രദ്ധിക്കുക. ശങ്കരാചാര്യർ ശരീരത്തെ പ്രാണൻകൊണ്ട് സംരക്ഷിച്ച്, തൻെറ ആത്മജ്യോതിസ്സിന് പരകായപ്രവേശം ചെയ്യാമെന്നു ചെയ്തു കാണിച്ചത് ഇത്തരം വാദമുഖങ്ങൾ ശരിയാണെന്ന് പണ്ഡിതലോകത്തെ ബോദ്ധ്യപ്പെടുത്തുന്നതിനാണ്. അല്ലാതെ ഒരത്ഭുതപ്രകടനത്തിനല്ല. അതായത് ബൃഹദാരണ്യകത്തിലും മററ് ഉപനിഷത്തുകളിലും പറയപ്പെടുന്നതും തിബത്തൻ ലാമമാർ അംഗീകരിക്കുന്നതുമായ 'സന്ധ്യ' അഥവാ ഇടവേള എന്ന ബാർഡോ

സ്വപ്നാവസ്ഥയെ അംഗീകരിച്ച ശങ്കരൻ അതിനെ മററുള്ളവർക്കു ബോദ്ധ്യപ്പെടുത്താൻ ചെയ്ത പരകായപ്രവേശംപോലും ബുദ്ധിസത്തിൻെറ തത്ത്വങ്ങളെ ശരിയായ അർത്ഥത്തിൽ ബുദ്ധിസ്ററുകൾക്കു മനസ്സിലാക്കിക്കൊടുക്കാനാണ്.

ശരീരത്തെ പ്രാണൻകൊണ്ടു സംരക്ഷിച്ചാൽ ആത്മാവിന് അതിലേക്കു മടങ്ങാമെന്നതിനാൽ, പ്രാണൻ പിരിഞ്ഞ ശരീരത്തെ 'മമ്മി'യാക്കി സൂക്ഷിക്കുന്ന ഈജിപ്ഷ്യൻ ആചാരത്തിൽനിന്ന് ഭാരതീയരുടെ ആചാരം വിഭിന്നമാണ്. തിരിച്ചു വരുന്ന ആത്മാവ് ജീർണ്ണിച്ച് ഉപയോഗശൂന്യമായ 'കൂടു' കണ്ട് ദുഃഖിക്കാതിരിക്കാൻ അവർ അതിനെ കത്തിച്ചു കളഞ്ഞ് പഞ്ചഭൂതങ്ങളിൽ വിലയിപ്പിക്കുന്നു; ആ സ്ഥാനത്ത് ഒരു ചെടി (അന്നം) നട്ട് പുതിയൊരു പഞ്ചഭൂതാത്മകശരീരസൃഷ്ടിയെ സഹായിക്കുന്നു.

> 14. ആരാമമസ്യ പശ്യന്തി നതം പശ്യതി കശ്ചന ഇതി.
> തം നായതം ബോധയേ ദിത്യാഹുഃ ദുർഭിഷജ്യം ഹാസ്മൈ
> ഭവതി യമേഷ ന പ്രതിപദ്യതേ. അഥോ ഖല്വാഹുഃ
> ജാഗരിതദേശ ഏവാസ്യൈഷ ഇതി; യാനിഹ്യേവ ജാഗ്രത്
> പശ്യതി താനി സുപ്ത ഇതി; അത്രായം പുരുഷഃ സ്വയം
> ജ്യോതിർഭവതി; സോ*f*ഹം ഭഗവതേ സഹസ്രം ദദാമി,
> അത ഊർദ്ധ്വം വിമോക്ഷായ ബ്രൂഹീതി.

അതിൻെറ ആരാമം മാത്രം കാണുന്നു; ആരും അതിനെ കാണുന്നില്ല. അവനെ പെട്ടെന്ന് ബോധിപ്പിക്കരുതെന്ന് പറയുന്നു. ഏതിലേക്ക് അവൻ തിരിച്ചെത്തിയില്ലയോ അത് ദുർഭിഷജ്യമായി ഭവിക്കുന്നു. ചിലർ പറയുന്നു, ജാഗരിത ദേശത്തിൽ ത്തന്നെയാണ് സ്വപ്നദേശവും ഇരിക്കുന്നതെന്ന്; ജാഗ്രത്തിൽ കണ്ടതുതന്നെ സ്വപ്നത്തിലും കാണുന്നതിനാൽ. അപ്രകാരമല്ല. സുപ്താവസ്ഥയിൽ പുരുഷൻ സ്വയംജ്യോതിസ്സായി ഭവിക്കുന്നു.

ഇതുകേട്ട ജനകൻ 'ഭഗവാൻ, അതിന് ഊർദ്ധ്വമായ വിമോക്ഷാവസ്ഥയെ പറഞ്ഞാലും; ഞാൻ ആയിരം ഗോക്കളെ ഗുരുദക്ഷിണ നല്കുന്നു' എന്നു പറഞ്ഞു.

ആരാമമെന്നാൽ രണ്ടർത്ഥം. ഒന്ന് പൂന്തോട്ടം, അഥവാ വിഹാരരംഗം. രണ്ടാമത്തേത് ആരമണം, ആക്രീഡ അഥവാ ലീല. പുരുഷൻെറ ക്രീഡാരംഗമായ പ്രപഞ്ചവും ശരീരവും ക്രീഡയായ പ്രപഞ്ചപ്രവർത്തനവും ജാഗ്രദ്സ്വപ്നാവസ്ഥകളിലെ അനുഭവവും ഒക്കെ നാം കാണുന്നു. പക്ഷേ, അവയ്ക്കു പിന്നിൽ ഇരിക്കുന്ന 'പുരുഷ'നെന്ന ആത്മജ്യോതിസ്സിനെ കാണുന്നതുമില്ല.

ഉറങ്ങുന്ന ആളെ പെട്ടെന്നുണർത്തരുതെന്ന് വൈദ്യന്മാർ പറയുന്നു. ഉറക്കം പെട്ടെന്നു ഞെട്ടുമ്പോൾ ആത്മജ്യോതിസ്സിന് സർവ്വാവയവങ്ങളിലേക്കും ക്രമമായി വ്യാപിക്കാനുള്ള സാവകാശം കിട്ടുകയില്ല. അതിനാൽ ചില ഭാഗങ്ങൾ അവനാൽ വ്യാപിക്കപ്പെടാതെ രോഗഗ്രസ്തമാകുന്നു. അത്തരം രോഗങ്ങൾ ചികിത്സിച്ചു മാററാൻ പ്രയാസമാണ്. (ദുർഭിഷജ്യം). ഇവിടെ, യു. എസ്. സൈക്കോട്രോണിക് അസോസിയേഷൻ കോൺഫറൻസിൽ (പോർട്ട്ലൻറ് യൂണിവേഴ്സിററി ഓറിഗൺ) ബെനിഡിക്ട് വിക്ടർ അരുൾ എന്ന ഇന്ത്യൻ ശാസ്ത്രജ്ഞൻ അവതരിപ്പിച്ച 'ക്യാൻസർ—A Prohomeostatic systemal strategy' എന്ന പ്രബന്ധം



ചെറുതായൊന്നു പരാമർശിക്കട്ടെ. ജൈവശരീരത്തെ പ്രകൃതിയുടെ ഭാഗമായി വീക്ഷിക്കുന്ന ഒരു ഹോളിസ്ററിക്ക് സമീപനമാണിത്. സിസ്ററമോളജി (യുക്തിപൂർവ്വകമായ ജ്ഞാനം)യിൽ രണ്ടു സിദ്ധാന്തങ്ങളാണുള്ളത്. 1. പ്രപഞ്ചത്തിൽ സർവ്വവസ്തുക്കളും ഒരൊററ സിസ്ററമായിട്ടാണ് പ്രവർത്തിക്കുന്നത്. 2. ആകാശത്തിലും ദ്രവ്യത്തിലും ഇരിക്കുന്ന ഒരേ ഒരു ഊർജ്ജം ജൈവശരീരത്തിലേക്കും ശരീരത്തിനകത്തും ശരീരങ്ങൾ തമ്മിലുള്ള സംവേദനം നടത്തുന്നു. (ഇതേ സിദ്ധാന്തങ്ങളാണ് ഉപനിഷത്തും പറയുന്നതെന്നത് ശ്രദ്ധിക്കുക).

രോഗത്തിനുള്ള സംവേദനം സിസ്ററത്തിന് disturbance ഉണ്ടാവുമ്പോൾ മാത്രമാണ് സംഭവിക്കുന്നത്; ശരീരം ഈ disturbance ന് എതിരായി പ്രതികരിക്കുന്നതിനെയാണ് രോഗലക്ഷണമെന്നു പറയുന്നത്. അതായത് രോഗലക്ഷണമെന്ന് ഇന്നത്തെ വൈദ്യശാസ്ത്രം വിചാരിക്കുന്നത് രോഗത്തെ ചെറുക്കാനുള്ള ശരീരത്തിൻെറ പ്രതികരണമാണ്. അവയെ മരുന്നുകൊണ്ട് തടുക്കുമ്പോൾ ശരീരത്തിൻെറ പ്രതികരണശേഷിയും പ്രതിരോധശക്തിയും നശിക്കുകയാണ് ചെയ്യുക.

വിക്ടർ അരുളിൻെറ അഭിപ്രായം കാൻസർസെൽ (അർബ്ബുദകോശം) സിസ്ററത്തിലുണ്ടായ ഡിസ്ററർബൻസ് മൂലം ശരീരത്തിൻെറ ഇതരഭാഗങ്ങളോടുള്ള rapport (സംവേദനശക്തി) നഷ്ടപ്പെട്ട കോശമാണ്. ആ കോശം അനിയന്ത്രിതമായി പ്രവർത്തിക്കുന്ന ഒരു പ്രാകൃതകോശമായിത്തീരുന്നു. അതിനെ സിസ്റ്റത്തിൻെറ മററു ഭാഗങ്ങൾക്ക് നിയന്ത്രിക്കാൻ സാധിക്കാതാവുന്നു. ദ്രവ്യത്തിന് മൂന്നു ഘടകമുണ്ട് ആകാശം, പിണ്ഡം, ജൈവോർജ്ജം. (ശരീരത്തിൽ ഹൃദയാകാശം, മാംസശരീരം, ആത്മജ്യോതിസ്സ്). ദ്രവ്യത്തിൻെറ ഘടനയും കർമ്മവും നിയന്ത്രിക്കുന്നത് ബയോ എനർജി എന്ന ജൈവോർജ്ജമാണ്. ഓരോ ദ്രവ്യത്തിനും ഒരു ബയോ എനർജി ഫീൽഡ് (ആത്മജ്യോതിർമണ്ഡലം) ഉണ്ട്. ആ ജ്യോതിർ മണ്ഡലത്തിന് ദ്രവ്യത്തിലേക്ക് വേണ്ടതായ സംവേദനം നൽകാൻ സാധിക്കാതെ വന്നാൽ ദ്രവ്യത്തിൻെറ ഘടനയും കർമ്മവും നിലയ്ക്കുന്നു. ചില കോശങ്ങളിലേക്കോ ചില അവയവങ്ങളിലേക്കോ സംവേദനം നടത്താതിരുന്നാൽ ആ കോശങ്ങളും ആ അവയവങ്ങളും രോഗബാധിതമാകുന്നു.

വിക്ടർ അരുളിൻെറ സിസ്ററമോളജി പുതിയ കുപ്പിയിലടച്ച പഴയ വീഞ്ഞാണ് എന്ന് ചൂണ്ടിക്കാട്ടുക മാത്രമാണിവിടെ. ആത്മജ്യോതിർമണ്ഡലത്തിൽ പെട്ടെന്നുണ്ടാക്കുന്ന disturbances (ഉറക്കത്തിൽ ഞെട്ടിക്കുക മുതലായവ) അതിൻെറ സംവേദനത്തെ ബാധിക്കുന്നതായും തൽഫലമായി അതിൻെറ ഊർജ്ജം പ്രവഹിക്കാത്ത അംഗങ്ങളിൽ ദുർഭിഷജ്യമായ രോഗങ്ങൾ ഉണ്ടാവുന്നതായും ഇവിടെ യാജ്ഞവൽക്ക്യൻ പറയുന്നു. പെട്ടെന്നുണർത്തുമ്പോൾ ബോദ്ധ്യമാനസ്ഥാനങ്ങളായ സംവേദനേന്ദ്രിയദ്വാരങ്ങൾ നിരോധിച്ചിരിക്കയാൽ അവയിൽ ക്രമമായി ഒന്നൊന്നായി അനുപ്രവേശിക്കാൻ ആത്മജ്യോതിസ്സിനു സാധിക്കയില്ല. അതിനാലാണ് സംവേദനശേഷി നഷ്ടപ്പെട്ട് രോഗഗ്രസ്തമാകുന്നതെന്ന് ശാങ്കരഭാഷ്യം പറയുന്നു. അതു മാത്രമല്ല, താൻ പുറത്തു കടന്ന സംവേദനേന്ദ്രിയ മാർഗ്ഗത്തിലൂടെയല്ലാതെ മറെറാരു മാർഗ്ഗത്തിലൂടെ ജ്യോതിസ്സ് അകത്തു കടക്കുന്നതിനാൽ അന്ധത, ബാധിര്യം മുതലായ ദുർഭിഷജ്യങ്ങളായ അവസ്ഥകൾപോലും സംഭവിക്കാമെന്ന് ശങ്കരൻ പറയുന്നു.

സ്വപ്നത്തിലാണ് സ്വയംജ്യോതിസ്സായ ആത്മാവ് രൂപാദികളായ മൃത്യുവിനെ അതിക്രമിക്കുന്നത്. എന്നാൽ സ്വപ്നം എന്നത് ജാഗ്രത്തിനും സുഷുപ്തിക്കും ഇടയിലുള്ള സന്ധ്യയാകയാൽ അത് ജാഗ്രത്ത്, സുഷുപ്തിദേശങ്ങളിൽത്തന്നെ ഇരിക്കുന്നു. അതിനായി മൂന്നാമതൊരു ദേശമില്ല. ബാർഡോ ഇഹലോകപരലോക സന്ധിദേശമല്ലാതെ, മൂന്നാമതൊരു ദേശമല്ല. അതുകൊണ്ട് സ്വപ്നംതന്നെയാണ് ജാഗ്രത്ത് എന്നു പറയപ്പെടുന്നു.

ജാഗ്രത്ത് (ഇഹജന്മം) ബാർഡോതന്നെയാണ്; പരലോകവും ബോർഡോ (ഇടവേള) തന്നെയാണ്; ഇഹലോകപരലോകങ്ങളും ഇഹജന്മപരജന്മങ്ങളും ജാഗ്രദ്സുഷുപ്തികളും സ്വപ്നമാണ്; (ബാർഡോ ആണ്) എന്നുവരുമ്പോൾ സർവ്വവും സ്വപ്നമാണ്; സർവ്വവും 'ഇടവേള'യാണ്; സർവ്വവും 'സന്ധ്യ'യാണ്. സർവ്വത്തെയും വന്ദിക്കുന്നതിന് 'സന്ധ്യാവന്ദനം' ചെയ്താൽ മതി; സർവ്വത്തെയും അറിയുന്നതിന് സന്ധ്യയെ (ബാർഡോ) അറിഞ്ഞാൽ മതി. ജാഗ്രദ്സ്വപ്നങ്ങൾ, ഇഹപരലോകജന്മങ്ങൾ എന്നിവ രണ്ടു കുലായങ്ങൾ (കൂടുകൾ). അവയിൽ ഒരു കൂടു വിട്ട് മറു കൂട്ടിലേക്കു മാറുന്ന ജ്യോതിസ്സാകുന്ന പക്ഷിയുടെ ഇടവേള മാത്രം സ്വപ്നമെന്ന ബാർഡോ.




[ബ്രാഹ്മിയിലെ 'കകാരം' ആണ് ഈ മുദ്ര. ഇത് ഭാരതത്തിലെ പുരാതന നാണ്യങ്ങളിലെല്ലാം മുദ്രണം ചെയ്തു കാണാം.] കൂടുകളിൽനിന്ന് (ബന്ധനങ്ങളിൽ നിന്ന്) വ്യത്യസ്തമായ, കൂട്ടിൽനിന്ന് കൂട്ടിലേക്ക് കൂടുമാറുക മാത്രം ചെയ്യുന്ന ജ്യോതിരൂപമായ, അമൃതമായ ഗരുഡപ്പക്ഷി (സുപർണ്ണൻ)യെ തിബത്തൻ ബുദ്ധിസ്ററ് ലാമയും ഭാരതത്തിലെ ഋഷിയും ഈജിപ്ത്യൻ പുരോഹിതരും അതിനാൽ ആദരിക്കുന്നു.

ചാരത്തിൽനിന്ന് ഉയിർത്തെഴുന്നേൽക്കുന്ന ആ ഫിനിക്സിനെ ഗ്രീസും റോമും ആദരിക്കുന്നു. സർവ്വമതങ്ങൾക്കും സർവ്വസംസ്കാരങ്ങൾക്കും സർവ്വ മനുഷ്യർക്കും അതിനെ അനുഭവിക്കാൻ സാധിക്കുന്നു. സംസാരമെന്നു പറയുന്നത് ഈ ജ്യോതിസ്സിൻെറ പരിസ്പന്ദം (ഒരു സ്ഥാനത്തുനിന്നു മറെറാരിടത്തേക്കുള്ള മാററം) മാത്രമാണ്. ജ്യോതിസ്സിനു മാററമില്ല. അതിൻെറ സ്ഥാനത്തിൽ മാററം വരുന്നതേയുള്ളു. സൂര്യന് കിഴക്കും തെക്കും വടക്കും പടിഞ്ഞാറും വ്യത്യസ്ത നാമങ്ങളും വ്യത്യസ്ത രാജധാനികളും നല്കിയിട്ടുണ്ടെങ്കിലും സൂര്യൻെറ സ്ഥാനമാററമല്ലാതെ അതിന് മൃത്യുവോ മാററമോ ഇല്ല എന്ന് നേരത്തെ പറഞ്ഞു. അതുപോലെ, ആത്മസൂര്യനും പരിസ്പന്ദമല്ലാതെ മാററമില്ല. പരമാർത്ഥത്തിൽ പരിസ്പന്ദം പോലുമില്ല. പരിസ്പന്ദം സംഭവിക്കുന്നു എന്നതുതന്നെ ഒരു സങ്കല്പമാണ് എന്ന് ശങ്കരൻ പറയുന്നു.



മൃത്യു ആത്മജ്യോതിസ്സിൻെറ സ്വഭാവമായിരുന്നെങ്കിൽ അതിനെ അതിക്രമിക്കാൻ സാധിക്കുമായിരുന്നില്ല. മൃത്യുവിനെ അതിക്രമിച്ചു എന്നതുകൊണ്ട് അമൃതത്വമാണ് ആത്മജ്യോതിസ്സിൻെറ സ്വഭാവമെന്ന് മനസ്സിലാക്കണം.

15. സ വാ ഏഷ ഏതസ്മിൻ സംപ്രസാദേ രത്വാ ചരിത്വാ, ദ്രഷ്ട്വൈവ
പുണ്യം ച പാപം ച, പുനഃ പ്രതിന്യായം പ്രതിയോന്യാ ദ്രവതി
സ്വപ്നായൈവ; സ യത്തത്ര കിഞ്ചിദ്പശ്യ ത്യന ന്വാഗതസ്തേന
ഭവതി; അസംഗോഹ്യയം പുരുഷ ഇതി; ഏവ മേവൈതദ്യാജ്ഞ-
വൽക്യാ, സോ$f$ ഹം ഭഗവതേ സഹസ്രം ദദാമി,
അത ഊർദ്ധ്വം വിമോക്ഷായൈവ ബ്രൂഹീതി.

16. സ വാ ഏഷ ഏതസ്മിൻ സ്വപ്നേ രത്വാ ചരിത്വാ
ദ്രഷ്ടൈവ പുണ്യം ച പാപം ച പുനഃപ്രതിന്യായം
പ്രതിയോഗ്യാ ദ്രവതി ബുദ്ധ്വാന്തായൈവ സ യത്ത ത്ര
കിഞ്ചിത് പശ്യത്യനന്വാഗതസ്തേന ഭവത്യസംഗോ
ഹ്യയം പുരുഷ ഇ ത്യേവ മേവൈതദ് യാജ്ഞവൽക്യ
സോ$f$ഹം ഭഗവതേ സഹസ്രം ദദാമ്യത ഊർദ്ധ്വം
വിമോക്ഷായൈവ ബ്രൂഹീതി.

"സംപ്രസാദപൂർവ്വം രതിയോടുകൂടി സഞ്ചരിച്ച് പുണ്യപാപങ്ങളെ ദർശിച്ചശേഷം സ്വപ്നസഞ്ചാരം നിർത്തി അത് മുമ്പുണ്ടായിരുന്ന അവസ്ഥയിലേക്കുതന്നെ മടങ്ങുന്നു. അസംഗനായ പുരുഷൻ താൻ കണ്ടതുകൊണ്ടും കേട്ടതുകൊണ്ടും ഒന്നും ബാധിക്കപ്പെടുന്നില്ല."

"ശരിയാണ്, യാജ്ഞവൽക്യാ, അതിനപ്പുറത്തെ വിമോച്യാവസ്ഥയെ പറഞ്ഞാലും. ഞാൻ ആയിരം ഗോക്കളെ തരുന്നു."

സ്വയംജ്യോതിസ്സായി സ്വപ്നാവസ്ഥയിലിരിക്കുന്ന പുരുഷൻ സംപ്ര
സാദനാണ്. (സമ്യക് പ്രസീദത്യസ്മിന്നിതി സംപ്രസാദഃ) അതിന് ജാഗ്രദവസ്ഥ
യിലെ കാലുഷ്യങ്ങളില്ല. അതായത് സ്വപ്നത്തിൽനിന്ന് സുഷുപ്തിയിലേക്കാണ്
താൻ സഞ്ചരിക്കുന്നതെന്നതിനാൽ അതിന് പ്രസാദമാണ് ഉള്ളത്, ദുഃഖമല്ല.
സുഷുപ്തിസംപ്രസാദമാകയാൽ അതിലേക്കു ചരിക്കുന്ന സ്വപ്നാവസ്ഥയും സംപ്ര
സാദമാണ്. സുഷുപ്തിയിലെ സംപ്രസാദാവസ്ഥ കുറെ നീണ്ടുനിൽക്കുമ്പോൾ
ആത്മാവ് അതീവ പ്രസന്നനായിത്തീരുന്നു. സ്വപ്നാവസ്ഥയിലുള്ള രതി അനു
ഭവിച്ച് മിത്രബന്ധുജനാദികളെ സൃഷ്ടിച്ച് ദർശിച്ച് സഞ്ചരിച്ച് വിഹരിച്ച് ആചര
ണഫലമായ ശ്രമം വിസ്മരിച്ച് ഒന്നും ചെയ്യാതെ ഒരു പുണ്യപാപവും സ്പർശി

ക്കാതെ സാക്ഷിയായി നിൽക്കുക മാത്രം ചെയ്യുന്ന ജ്യോതി സദാ പ്രസാദവാനാണ്. അതിനാൽ സ്വപ്നത്തിൽ സാക്ഷിയായി നിൽക്കുന്നതല്ലാതെ അതിൽ കാലുഷ്യം പുരളുന്നില്ല. ജന്മം, മരണം എന്നതൊക്കെ നിത്യമായ ആ പ്രസാദത്തിൻെറ ജ്യോതിയെ സ്പർശിക്കുകപോലും ചെയ്യാത്ത ചിലതാണ്. അതിനാലാണ് നിദ്ര യിൽ ഉണർന്നിരിക്കുന്ന ആത്മജ്യോതി മൃത്യുവെ അതിക്രമിച്ചു എന്നു പറയുന്നത്. എല്ലാവരും ഉറങ്ങുമ്പോൾ ഉണർന്നിരിക്കുന്നതെന്ന് ഗീത ഈ ജ്യോതിസ്സിനെ വിളിക്കുന്നു. അമൃതത്വവും മോക്ഷവും ആ ജ്യോതിയുടെ സ്വഭാവമാണ്. സ്വഭാവ മല്ലായിരുന്നുവെങ്കിൽ അവയെ പ്രാപിക്കാൻ സാധിക്കുമായിരുന്നില്ല. ജാഗ്രത്തിലെ ക്രിയകൾപോലും ആത്മാവിൽ ആരോപിക്കപ്പെട്ടവ മാത്രമാണ്. ആത്മാവ് ക്രീഡി ക്കുന്നതുപോലെയും കർമ്മം ചെയ്യുന്നതുപോലെയും തോന്നുന്നു. പക്ഷേ, അത് ഒന്നും ചെയ്യുന്നില്ല. (ധ്യായതീവലേലായതീവ എന്നു പറഞ്ഞത് അതുകൊണ്ടാണ്).

സഞ്ചാരം ശ്രമമുണ്ടാക്കുന്നു; ക്ലേശമുണ്ടാക്കുന്നു. കരയിലും കടലിലും സഞ്ചരിക്കുന്നവർക്ക് ഇത് അനുഭവമാണ്. അയനം മുന്നോട്ടുള്ള സഞ്ചാരം; പ്രതി അയനം പിന്നോട്ടുള്ളത്. അയം എന്നാൽ അയനം, ന്യായം അയത്തിനു വിപരീതം. ഇവിടെ അയമെന്നാൽ ശരീരത്തിൽനിന്നും ബന്ധനത്തിൽനിന്നും നിർഗ്ഗമനം; ന്യായമെന്നാൽ പഴയ അവസ്ഥയിലേക്ക് മടക്കം; പ്രതിന്യായം വീണ്ടും നിർഗ്ഗമനം. ജാഗ്രദ് സ്വപ്നസുഷുപ്തികളിൽ ഈ അയ, ന്യായ, പ്രതിന്യായങ്ങൾ നടക്കുന്നു; മരണശേഷമുള്ള സ്വപ്നാവസ്ഥയിലും ഇതുണ്ട്. പക്ഷേ, ലൗകികരീതിയിലുള്ള സഞ്ചാരമല്ല ഇവിടത്തെ അയന, ന്യായ, പ്രതിന്യായങ്ങൾ. അത് ഭൂമിയിലോ കടലിലോ അല്ല, ഹൃദാകാശത്തിലും ചിദാകാശത്തിലുമാണ്. ആകാശഗമനമാക യാൽ അവിടെ 'ശ്രമം' (ക്ഷീണം) ഇല്ല. പ്രസാദവും സാക്ഷിഭാവവും മാത്രമേ ഉള്ളൂ. സ്വപ്നത്തിൽ ചെയ്യപ്പെട്ട കർമ്മത്തിന് പുണ്യപാപങ്ങളില്ല; കർത്തൃത്വവും ഇല്ല. അതുപോലെ, 'ബാർഡോ'യിൽ ഇരിക്കുന്ന ആത്മാവിനും പുണ്യപാപങ്ങ ളില്ല; ആരും പാപിയല്ല; ആരും പുണ്യവാനുമല്ല. ആർക്കും ആ അവസ്ഥയിൽ മോചനം ആവശ്യമില്ല, ദുഃഖനിവൃത്തി വേണ്ട. സ്വതേ മുക്തനും പ്രസാദവാനുമാണ് അമൃതജ്യോതിസ്സ്.

പൂർവ്വപക്ഷം:—ആത്മാവിൻെറ അസംഗത്വമാണ് അതിൻെറ അകർത്തൃത്വ ഹേതു. പൂർവ്വകർമ്മത്താൽ യഥാകാമം സഞ്ചരിക്കുന്നു എന്ന് നേരത്തെ പറഞ്ഞു. കാമമെന്നാൽ സംഗഹേതുവാണ്. കാമം സംഗമാണ്. അസംഗനെന്നാൽ അകാ മമാണ്; അകാമമെന്നാൽ കർമ്മരാഹിത്യമാണ്.

ഈ വിചാരം ശരിയല്ല. അസംഗം എന്നാൽ എന്ത്?

എപ്രകാരം ആത്മാവ് അസംഗമായിരിക്കുന്നു എന്ന് ഇനി പറയുന്നു.

17. സ വാ ഏഷ ഏതസ്മിൻ ബുദ്ധാന്തേ രത്വാ ചരിത്വാ
ദ്രഷ്ട്വൈ വ പുണ്യം ച പാപം ച, പുനഃപ്രതിന്യായം
പ്രതിയോന്യാ ദ്രവതി സ്വപ്നാന്തായൈവ.

**ബുദ്ധാന്തത്തിൽ (ജാഗ്രത്തിൽ) രമിച്ചും ചരിച്ചും പുണ്യപാപങ്ങൾ ദർശിച്ചും അത് മടങ്ങി തൻെറ പൂർവ്വസ്ഥാനമായ സ്വപ്നത്തിലേക്ക്തന്നെ പോകുന്നു.**

**ജാഗ്രത്തിൽ 'ബോധ'മെന്നു നാം വിളിക്കുന്ന അവസ്ഥയിലും ദൃശ്യ ങ്ങൾക്കു സാക്ഷിയായി അവയിൽ രമിച്ച് ഇരിക്കുന്നതല്ലാതെ ആത്മാവ് ഒന്നും**



ചെയ്യുന്നില്ല. ജാഗ്രത്തിൽനിന്ന് പൂർവ്വസ്ഥാനമായ സ്വപ്നത്തിലേക്ക് മടങ്ങുകയും ചെയ്യുന്നു. അതിനാൽ ജാഗ്രത്തിലും ആത്മാവ് അസംഗമാണ്.

ഉണർന്നിരിക്കുമ്പോൾ നാം കർമ്മം ചെയ്യുന്നതായി തോന്നുന്നു. ഈ കർത്തൃത്വത്തിൻെറ ഉപപത്തി കാരകത്തിൻെറ അവഭാസകത്വം മാത്രമാണ്. "ആത്മജ്യോതിസ്സുകൊണ്ടാണ് ഒരാൾ നിൽക്കുന്നതും നടക്കുന്നതും കർമ്മം ചെയ്യുന്നതുമെല്ലാം."; അപ്രകാരം ഉപചാരപൂർവ്വം ഒരു കർത്തൃത്വം കൊടുക്കുന്നു എന്നല്ലാതെ സ്വതവേ ആത്മാവിന് കർത്തൃത്വം ഇല്ല. ജാഗ്രത്തിൽ കണ്ടതോ ചെയ്തതോ സ്വപ്നത്തിലുള്ള ആത്മാവിനും സ്പർശിക്കാത്തതുപോലെ സ്വപ്ന ത്തിൽ കണ്ടതും ചെയ്തതും ജാഗ്രത്തിലെ ആത്മാവിനെ സ്പർശിക്കുന്നില്ല. സദാ അസ്പൃശ്യനും അസംഗനുമാണ് ആത്മാവ്; സദാ സർവ്വസാക്ഷിയായ അത് സദാ നിഷ്ക്രിയമാണ്; നിരയനമാണ്. സഞ്ചാരമെന്ന കർമ്മം പോലും അതിനില്ല. നിരയനമായി നിന്ന് അത് അങ്ങോട്ടും ഇങ്ങോട്ടും മാറി മാറി അയനം ചെയ്യുന്ന തായി സങ്കല്പിക്ക മാത്രമാണ്. യസ്മാജ്ജാഗരിതാത് സ്വപ്നം, സ്വപ്നാച്ച സംപ്ര സാദം സംപ്രസാദാച്ച പുനഃ സ്വപ്നം, ബുദ്ധാന്താച്ച പുനഃസ്വപ്നാന്തം ഇത്യേവ മനുക്രമ സംചാരേണ സ്ഥാനത്രയസ്യ വ്യതിരേകഃ സാധിതഃ എന്ന് ശങ്കരാചാര്യർ.

ഉപനിഷത്ത് പറയുന്ന സന്ധ്യ (ഇടവേള) തന്നെയാണ് ബുദ്ധിസ്ററ് ലാമ മാരുടെ ബാർഡോ. അവർ ഗരുഡനെന്ന പക്ഷിയുടെ രൂപത്തിൽ കാണുന്ന 'ധർമ്മത'യുടെ ബാർഡോ ഉപനിഷത്തിൽ കാണുന്നതുതന്നെയാണ്. The Tibetan Book of Living and Dying (Page 106-107-108-) ൽ സോഗ്യാൽ റിൻപോച്ചേ പറയുന്നു:

The Dzogchen Tantras, the ancient teachings from which the bardo instructions come, speak of a mythical bird, the Garuda, which is born fully grown. This image symbolizes our primoradial nature, wheek is already com-pletely perfect ............ The qualities of Buddha hood are veiled by the body, and as soon as the body is discarded, they will be radiantly displayed ............. It is within this life time that the essential recognition of the clear light has taken place and been established. This is a crucial point to understand................ since the process that unfolds in the bardos of death is embedded in the depths of our mind, it manifests in life also at many levels. There is, for example, a vivid corres pondence between the degrees in subtlety of Consciousness we move through in sleep and dream and the three bardos associated with death.

**Going to sleep is similar to the bardo of dying, where the elements and thought processes dissolve, opening into the experiences of the ground luminos-ity. Dreaming is akin to the bardo of becoming, the intermediate state where you have a clairvoyant and highly mobile 'mental body' that goes through all kinds of experiences. In the dreamstate too we have a similar kind of body, the dream body, in which we undergo all the experiences of dream life. In between the bardo of dying and bardo of becoming is a every special state of luminosity or clear light called the Bardo of dharmata. This is an experience that occurs to**

everyone, but there are very few who can even notice it, let alone experience it completely, as it can only be recognised by a trained practitioner .................. we find two other bardos often included within the natural bardo of this life—the bardo of sleep and dream, and the bardo of meditation.

ഉപനിഷത്തും താന്ത്രികയോഗപദ്ധതികളും ബുദ്ധിസ്റ്റുകളുടെ 'ബാർഡോ' പഠനങ്ങളും ഒന്നുതന്നെയാണ് എന്നതിന് ഈ ഉദ്ധരണി തെളിവാണ്.

18. തദ്യഥാ മഹാമത്സ്യ ഉഭേ കൂലേഽനുസഞ്ചരതി പൂർവ്വം ചാപരം ച,
ഏവമേവായം പുരുഷ ഏതാവു ഭാവന്താവനുസഞ്ചരതി
സ്വപ്നാന്തം ച ബുദ്ധാന്തം ച.

ഒരു മഹാമത്സ്യം പൂർവ്വതീരത്തേക്കും അപരതീരത്തേക്കും മാറി മാറി സഞ്ചരിക്കുന്നതുപോലെ പുരുഷൻ സ്വപ്നാന്തത്തിലും ബുദ്ധാന്തത്തിലും രണ്ടിലും സഞ്ചരിക്കുന്നു.

മഹാമത്സ്യം സ്വച്ഛന്ദസഞ്ചാരിയാണ്. അത് നദിയുടെയോ സമുദ്രത്തിന്റെയോ ഇരുകരകളും മാറിമാറി സ്പർശിച്ച് ജലത്തിൽ സ്വൈരവിഹാരം ചെയ്യുന്നു. ജലം അതിനെ തടയുന്നില്ല. അത് ജലപ്രവാഹത്തെ തടയുന്നതേയുള്ളൂ. കൂലദ്വയങ്ങളുടെ മദ്ധ്യവർത്തിയായി രണ്ടിലേക്കും യഥാകാമം സഞ്ചരിക്കുന്ന മഹാമത്സ്യത്തോട് സുഷുപ്തി ജാഗ്രത്തുകൾക്കും ഇഹപരങ്ങൾക്കും ഇടയിൽ അപ്രകാരം ഇരിക്കുന്ന ആത്മജ്യോതിസ്സിന്റെ സ്വപ്നാവസ്ഥയെ ഉപമിക്കുന്നു. സംസാരസാഗരത്തിൽ സംസാരപ്രവാഹത്താലോ സംസാരച്ചുഴിയാലോ ബാധിതനാവാതെ നിർബ്ബാധം അസംഗനും പ്രസാദവാനുമായി ചൈതന്യരൂപമായ ആത്മാവ് വിഹരിക്കുന്നു. അപ്രകാരം ചൈതന്യസ്വരൂപമായ ആത്മാവിന് സംസാരസാഗരം സംവിത്സാഗരമാണ്. സംവിത്തല്ലാതെ മറ്റൊന്നില്ല. 'നിത്യമുക്തബുദ്ധശുദ്ധസ്വഭാവത'യാണ് ആത്മസ്വഭാവം. സുഷുപ്തിയിലെ ആ ആത്മസ്വഭാവം പ്രാപിക്കലാണ് ആത്മാവിനു പ്രിയം.

19. തധ്യഥാസ്മിന്നാകാശേ ശ്യേനോ വാ സുപർണ്ണോ
വാ വിപരിപത്യ ശ്രാന്തഃ സംഹത്യ പക്ഷൗ സംലയാ
യൈവ ധ്രിയ തേ, ഏവ മേവായം പുരുഷ ഏതസ്മാ
അന്തായ ധാവതി യത്ര സുപ്തോന കഞ്ചന കാമം കാമ-
യതേ ന കഞ്ചന സ്വപ്നം പശ്യതി.

**എപ്രകാരം ആകാശത്തിൽ ശ്യേനനോ സുപർണ്ണമോ പറന്നു തിരിഞ്ഞ് ക്ഷീണിതനായി ചിറകുകൾ സംഹതമാക്കി സംലയത്തിലേക്ക് (കൂട്ടിലേക്ക്) തിരിക്കുന്നുവോ അപ്രകാരം പുരുഷൻ ഈ അന്തത്തിൽനിന്ന് തിരിഞ്ഞ് കാമത്തെ കാമിക്കാത്തതും സ്വപ്നം ദർശിക്കാത്തതുമായ സുപ്തിയിലേക്ക് മടങ്ങുന്നു.**

**ജാഗ്രദ്സ്വപ്നാവസ്ഥകൾക്കപ്പുറം കാമമോ സ്വപ്നമോ ഇല്ലാത്ത സമ്പൂർണ്ണ വിശ്രമസ്ഥാനമായ സുഷുപ്തിയാണ് സമാധി-ശ്യേനൻ (പരുന്ത്) അതിലേക്ക് പതുക്കെ മാത്രം പ്രവേശിക്കുന്നു. സുപർണ്ണം (ക്ഷിപ്രശ്യേനം-ഗരുഡൻ) അതിവേഗവും. സംസാരിയും സന്യാസിയും തമ്മിൽ അത്രയേ വ്യത്യാസമുള്ളൂ.**



സർവ്വസംസാര വിലക്ഷണമായ വിശ്രാന്തിസ്ഥാനത്തെ ക്ഷണംകൊണ്ട് സമാധിയിൽ സന്യാസി പ്രാപിക്കുന്നു; അനേകം ജന്മങ്ങളിലൂടെ സംസാരിയും.

അങ്ങനെയെങ്കിൽ കാമകർമ്മങ്ങൾക്കു ഹേതുവായ അവിദ്യ ആത്മാവിന് സ്വാഭാവികമോ ആഗന്തുകമോ എന്ന ചോദ്യത്തിന് സുഗമമായി ഉത്തരം ലഭിക്കും. സ്വാഭാവികമെങ്കിൽ മുക്തി സാദ്ധ്യമേയല്ല. അതിനാൽ അവിദ്യ ആത്മസ്വഭാവമല്ല. അവിദ്യ ആഗന്തുകമാണെന്നതിന് തെളിവെന്താണ്?

20. താവാ അസ്യൈതാ ഹിതാനാമ നാഡ്യോ യഥാ കേശഃ
സഹസ്രധാ ഭിന്ന സ്താവതാണിമ്നാ തിഷ്ഠന്തി, ശുക്ലസ്യ
നീലസ്യ പിംഗലസ്യ ഹരിതസ്യ ലോഹിതസ്യ പൂർണ്ണാ;
അഥ യത്രൈനം ഘ്നന്തീവ ജിനന്തീവ ഹസ്തീവ വിഛായ യതി,
ഗർത്തമിവ പതതി, യദേവ ജാഗ്രദ് ഭയം പശ്യതി തദത്രാവിദ്യയാ
മന്യതേ; അഥ യത്ര ദേവ ഇവ രാജേവ അഹമേ വേദം സർവ്വോഽ
സ്മീതി മന്യതേ, സോഽസ്യ പരമോ ലോകഃ

ഒരാളിൽ ഹിത എന്ന നാമത്തോടുകൂടിയ നാഡികൾ കേശത്തെ ആയിരമായി പിളർന്നപോലെ അണുസൂക്ഷ്മമായിരിക്കുന്നു. അവ ശുക്ലം, നീലം, പിംഗലം, ഹരിതം, ലോഹിതം എന്നിവയാൽ പൂർണ്ണമായിരിക്കുന്നു. ഒരാൾ തന്നെ കൊല്ലുന്നതുപോലെയോ തന്നെ ജയിക്കുന്നതുപോലെയോ ഒരു ആന ഓടിക്കുന്നതുപോലെയോ ഒരു കുഴിയിലേക്കു വീഴുന്നതുപോലെയോ ജാഗ്രത്തിൽ ഉണ്ടാവുന്ന ഭയംതന്നെ അവിദ്യയാൽ സ്വപ്നകാലത്തും ഉണ്ടാവുന്നു. അതുപോലെ, ഞാൻ ദേവനാണ്, ഞാൻ രാജാവാണ്, ഞാൻ ഇക്കാണുന്ന സർവ്വവുമാണ് എന്ന് വിചാരിക്കുമ്പോഴുള്ള അനുഭവവും. അത് പരമമായ അവസ്ഥയാണ്.

നാഡികൾ രസപൂർണ്ണങ്ങളാണ്. ശരീരത്തിലെ അതിസൂക്ഷ്മമായ നാഡികളിൽ ശുക്ലം, നീലം, പിംഗലം, ഹരിതം, രോഹിതം എന്നീ രസങ്ങൾ നിറഞ്ഞിരിക്കുന്നു. രസങ്ങളുടെ വർണ്ണവിശേഷം വാതപിത്തശ്ലേഷ്മങ്ങളുടെ ഇതരേതര സംയോഗവിഷയവിശേഷത്താൽ വിചിത്രമായി ബഹുവിധം സംഭവിക്കുന്നു. സൂക്ഷ്മനാഡികൾ സകലദേഹവ്യാപിനികളാണെന്നും ശങ്കരൻ പറയുന്നത് ശ്രദ്ധേയമാണ്. ഉച്ചനീചമായ സംസാരധർമ്മാനുഭവജനിതമായ വാസനകൾ ഈ സൂക്ഷ്മനാഡികളിലെ രസത്തെ ആശ്രയിച്ചിരിക്കുന്നു. സ്വച്ഛസ്ഫടികം പോലുള്ള ലിംഗശരീരം നാഡീഗതമായ രസോപാധികളോടുള്ള സംസർഗ്ഗത്താൽ ധർമ്മാധർമ്മപ്രേരിതോദ്ഭൂതവൃത്തിവിശേഷത്താൽ സ്ത്രീ, രഥം, ഹസ്തി മുതലായി അനേകം രൂപവിശേഷങ്ങളെ പ്രത്യവഭാസിപ്പിക്കുന്നു.

**സ്വപ്നത്തിൽ കുഴിയിൽ വീഴാതെയും വീണ ഭയം നാം അനുഭവിക്കുന്നു; വധഭയവും പരാജയഭീതിയും ആന തുരത്തുമ്പോൾ ഓടാൻ വയ്യായ്കയും അനുഭവിക്കുന്നു. സൂക്ഷ്മനാഡികളിലെ രസങ്ങൾ (ഹോർമോണുകൾ, പോളിപെപ്റൈഡുകൾ അടക്കം) അപ്പോഴും പ്രവർത്തിക്കുന്നുണ്ട്. ആകയാൽ സ്വപ്നത്തിലെയും ജാഗ്രത്തിലെയും ഭയം രസങ്ങളുടെയും വാസനകളുടെയും ഫലമാണ്; ആഗന്തുകമാണ്.**

**ഇത്തരം ഭയങ്ങൾ ഇല്ലാതാവുമ്പോൾ അവിദ്യയും ഇല്ലാതായി. രസങ്ങളുടെ കെമിസ്ട്രിയെ മാററുന്ന ധ്യാനവും സമാധിയും ആഗന്തുകങ്ങളായ വാസന**

യോടൊപ്പം ദുഃഖങ്ങളെയും ഭയത്തെയും സ്വപ്നങ്ങളെയും നീക്കി സമ്പൂർണ്ണ സുഷുപ്തിയുടെ പരമാനന്ദം നല്കുന്നു. അപ്പോൾ മാത്രമാണ്, 'ഞാൻ തന്നെ ഈശ്വരൻ', 'ഞാൻ തന്നെ സർവ്വതന്ത്രസ്വതന്ത്രനായ രാജാവ്', 'അഹം ഏവം ഇദം സർവ്വം', 'അഹം ബ്രഹ്മാ അസ്മി' എന്ന അനുഭവം ഉണ്ടാവുന്നത്. ഈ അനുഭവമാണ് ഒരാൾക്കു നേടാവുന്ന പരമപദം. ഈ പരമമായ ആത്മഭാവമാണ് സ്വാഭാവികം.

ദ്വൈതഭാവമാണ് ഭയകാരണം. അദ്വൈതഭാവമാണ് അഭയം. ആകയാൽ അഭയമായ സർവ്വാത്മഭാവംതന്നെയാണ് മോക്ഷം. എപ്രകാരം സ്വയംജ്യോതി സ്വരൂപമായ സ്വാത്മാവിനെ സ്വപ്നാവസ്ഥയിൽ പ്രത്യക്ഷമായി കാണുന്നുവോ അതുപോലെതന്നെ വിദ്യാഫലത്തെയും സ്വയം അനുഭവിക്കാനല്ലാതെ പറ ഞ്ഞറിയിക്കാനോ തർക്കംകൊണ്ട് തെളിയിക്കാനോ സാധിക്കയില്ല. മോക്ഷം തർക്കവിഷയമല്ല, അനുഭവവിഷയമാണ് എന്ന് ശങ്കരൻ പറയുന്നു.

അവിദ്യ ഘനീഭൂതമാവുമ്പോൾ വിദ്യ തിരോഭവിക്കുന്നു. ജാഗ്രത്തിലും സ്വപ്നത്തിലും അനേകം ഭയങ്ങളാൽ പീഡിതനെന്നപോലെ കാണപ്പെടുന്നു. പരിച്ഛിന്നാത്മഭാവത്തിൽ ഭയവും പീഡയും സർവ്വാത്മഭാവത്തിൽ അഭയവും അമൃതാനന്ദവും അനുഭവിക്കുന്നു. സർവ്വാത്മഭാവമെന്ന മോക്ഷം വിദ്യാഫലമാണ്; അത് ക്രിയാകാരകഫലശൂന്യമാണ്. അവിടെ കാമമോ കർമ്മമോ സ്വപ്നമോ 'മററൊന്ന്' എന്ന ഭേദവാസനയോ ഇല്ല. സ്വപ്നഹീനമായ ആ സുഷുപ്ത്യവസ്ഥ സമാധിക്കു സമമാണ്.

21. തദ്വാ അസ്യൈത ദതിച്ഛന്ദാ അപഹതപാപ്മാ ഭയം രൂപം.
തദ്യഥാ പ്രിയയാ സ്ത്രിയാ സംപരിഷ്വക്തോന ബാഹ്യം കിഞ്ചന
വേദനാന്തരം, ഏവ മേവായം പുരുഷഃ സ്രാജ്ഞേനാത്മനാ സംപരി
ഷ്വക്തോ ന ബാഹ്യം കിഞ്ചന വേദനാന്തരം; തദ്വാ അസ്യൈത
ദാപ്തകാമമാത്മമാത്മകാമമകാമം രൂപം ശോകാന്തരം.

അതിഛന്ദവും അപഹതപാപ്മവും അഭയവുമായതാണ് അതിൻെറ രൂപം. പ്രിയ മുള്ള സ്ത്രീയോടു സംഗമിക്കുമ്പോൾ ബാഹ്യമായ യാതൊന്നിനെയും അറിയുന്നില്ല; ആന്തരമായതിനെയും ഇല്ല. അതുപോലെ പുരുഷൻ പ്രാജ്ഞനോടു സംഗമി ക്കുമ്പോൾ ബാഹ്യവും ആന്തരവുമായ യാതൊന്നും അറിയുകയില്ല. ആപ്തകാമ വും ആത്മകാമവുമായ, അകാമമായ ശോകത്തെ അതിക്രമിച്ച ആ രൂപമാണ് അതിൻേറത്.

ഛന്ദാ എന്ന് സ്ത്രീലിംഗരൂപത്തിൽ ഉപയോഗിക്കുന്നു. സ്വച്ഛന്ദം എന്നാൽ സ്വേച്ഛയാ, പരച്ഛന്ദം എന്നാൽ മററൊരാളുടെ ഇച്ഛയ്ക്കനുസരിച്ച്. ഇവിടെ ഇച്ഛാശക്തിയെയും കാമകലയെയും അതിക്രമിച്ചത് എന്നർത്ഥത്തിലാണ് അതി ച്ഛന്ദാ എന്നു പറയുന്നത്. ഗായത്ര്യാദി ഛന്ദസ്സുകളെ അതിക്രമിച്ചത് എന്നും അർത്ഥം. ശോകത്തെ അതിക്രമിച്ചത് ശ്ലോകത്തെയും സ്വരത്തെയും വാക്കിനെയും അതിക്രമിക്കുന്നു. അതിച്ഛന്ദവും അഭയവും ധർമ്മാധർമ്മരഹിതവും സംസാ രമാകുന്ന അവിദ്യയെ തരണം ചെയ്തതുമാണ് പുരുഷസ്വരൂപം. നാദ, വർണ്ണ, സ്വര, ശബ്ദ, രൂപമായ ശക്തിസ്വരൂപിണിയായ പ്രകൃതിയെ തരണം ചെയ്ത രൂപം എന്നർത്ഥം. നിത്യസ്വരൂപമായ ചൈതന്യജ്യോതി സ്വഭാവമാണ് അത്. സുഷുപ്തി



യിൽ അത് ചലനമററ ദീപനാളംപോലെ സ്ഥിരമായിരിക്കുന്നു; സമാധിയിലും അങ്ങനെതന്നെ. ഇവിടെ അതിന് സ്വയം അജ്ഞമായിരിക്കുക എന്ന ഒററ അജ്ഞാ നമേ ഉള്ളു. ആ അജ്ഞാനഹേതുവാകട്ടെ, അതിൻെറ 'ഏകത്വം' മാത്രമാണ്.

ഇവിടെ യാജ്ഞവൽക്ക്യൻ ഒരുപമ ഉപയോഗിക്കുന്നു. സ്ത്രീപുരുഷന്മാർ പരസ്പരം ഇണചേർന്ന് തന്മയീഭാവം പ്രാപിക്കുന്ന മൂർച്ഛാവസ്ഥയിൽ അക ത്തും പുറത്തും നടക്കുന്ന യാതൊന്നും അവർ അറിയുന്നില്ല; എന്നാൽ ഒന്നായി ത്തീരുന്ന ആനന്ദാനുഭൂതിയിൽ ലയിക്കുന്നുണ്ടുതാനും. അതുപോലെയാണ് തുരീയപുരുഷൻ തൻെറതന്നെ പ്രതിബിംബമായ (ജലത്തിലെ ചന്ദ്രനു തുല്യമായ) പ്രാജ്ഞനോട് തന്മയീഭവിച്ച് സുഷുപ്തി, സമാധ്യവസ്ഥകളിൽ ഇരിക്കുന്നത്. സർവ്വകാമവും സാധിച്ച് ഇനിയൊരു കാമമില്ലാത്ത ആത്മകാമമായ ആനന്ദാ നുഭൂതിയിൽ മാത്രമാണ് മനുഷ്യൻ ശോകം, രോഗം, മരണം മുതലായ സർവ്വ ത്തെയും അതിക്രമിക്കുന്നത്. ബുദ്ധൻ ആ ആനന്ദാനുഭൂതിയെ തേടിയിറങ്ങിയ അനേകായിരം ഋഷിമാരിൽ ഒരാൾ മാത്രമായിരുന്നു.

22. അത്ര പിതാ പിതാഭവതി, മാതാ മാതാ, ലോകാ ലോകാഃ
ദേവാ ദേവാഃ വേദാ വേദാഃ അത്ര സ്തേനോഽസ്തേനോ ഭവതി,
ഭൂണഹാ ഭ്രൂണഹാ, ചണ്ഡാലോഽചണ്ഡാലഃ പൗൽക്ക
സോഽപൗല്ക്കസഃ ശ്രമണോതശ്രമണഃ താപസോഽതാപസഃ
അനന്വാഗതം പുണ്യേനാ നന്വാഗതം പാപേന, തീർണ്ണോഹി
തദാ സർവ്വാഛോകാൻ ഹൃദയസ്യ ഭവതി.

സുഷുപ്തിയിൽ അച്ഛൻ അച്ഛനല്ലാതാകുന്നു; അമ്മ അമ്മയല്ലാതാകുന്നു; ലോകം ലോകമല്ലാതാകുന്നു; ദേവന്മാർ ദേവന്മാരല്ലാതാകുന്നു. വേദങ്ങൾ വേദ ങ്ങളല്ലാതാകുന്നു. കള്ളൻ കള്ളനല്ലാതാവുന്നു. ഭ്രൂണഹന്താവ് ഭ്രൂണഹന്താവല്ലാ താകുന്നു. ചണ്ഡാലൻ ചണ്ഡാലനല്ലാതാകുന്നു. പുൽക്കസൻ പുൽക്കസനല്ലാ താകുന്നു. ശ്രമണൻ ശ്രമണനല്ലാതാകുന്നു. താപസൻ താപസനല്ലാതാകുന്നു. പുണ്യമോ പാപമോ ഇല്ലാതാകുന്നു. അത് ഹൃദയത്തിലെ സർവ്വശോകങ്ങളെയും തരണം ചെയ്യുന്നു.

സുഷുപ്തിയിൽ ബന്ധങ്ങളില്ല; ലോകങ്ങളും ദൈവങ്ങളും വേദങ്ങളുമില്ല. (അതിനാൽ മതങ്ങളുമില്ല). താഴ്ന്നവൻ, ഉയർന്നവനെന്നോ പാപി, പുണ്യവാളൻ എന്നോ ഭേദമില്ല.

ചണ്ഡാലപദത്തിനർത്ഥം ശൂദ്രനായ പുരുഷന് ബ്രാഹ്മണസ്ത്രീയിൽ ജനിച്ച പുത്രൻ എന്നാണ്. പുൽക്കസൻ നിഷാദപുരുഷന് ക്ഷത്രിയസ്ത്രീയിൽ ജനിച്ച പുരുഷൻ. (നിഷാദൻ ബ്രാഹ്മണന് ശൂദ്രസ്ത്രീയിൽ ജനിച്ച പുരുഷൻ). ഇത്തരം ജാതിഭേദങ്ങൾ ആത്മാവിനില്ല. ജാതിമതവർണ്ണസങ്കരങ്ങളൊന്നും ആത്മജ്യോതി സ്സിനെ ബാധിക്കുന്നില്ല. അതുപോലെ ശ്രമണൻ, താപസൻ, ഗൃഹസ്ഥൻ മുത ലായ ആശ്രമാവസ്ഥകളും ആത്മാവിനില്ല. അത് ആചാരാനുഷ്ഠാനങ്ങളാൽ ബന്ധിതമല്ല. ശോക, കാമ, മോഹാദികളെയും മൃത്യുവെയും ദ്വന്ദ്വങ്ങളെയും അതിക്രമിച്ച അമൃതജ്യോതിക്ക് ഇത്തരം വർണ്ണാശ്രമാദി ഭേദങ്ങളില്ല എന്ന് അദ്വൈതിയായ ശങ്കരൻ എടുത്തു പറയുന്നു.

സ്വയം പ്രകാശരൂപമായ ധർമ്മത ശുദ്ധബുദ്ധിസ്വഭാവമാണ്. ആത്മാവിൻെറ സ്വഭാവം ശുദ്ധബുദ്ധിയാണെങ്കിൽ ഏകത്വാനുഭൂതിയിൽ അത് സ്വയമറിയാവുന്ന ബുദ്ധിസ്വഭാവത്തെ എങ്ങനെ ത്യജിച്ചു? അങ്ങനെ സ്വസ്വഭാവം ത്യജിക്കയുണ്ടായില്ല എന്നു പറയുന്നപക്ഷം അതെന്തുകൊണ്ട് ഒന്നും അറിയാത്ത അവസ്ഥയിൽ ഇരിക്കുന്നു? ചൈതന്യം ആത്മസ്വഭാവമാണെന്നും അത് ഒന്നും അറിയുന്നില്ലെന്നും പറഞ്ഞാൽ അത് വിരുദ്ധമാകയില്ലേ? അതിനുള്ള ഉത്തരം പറയുന്നു.

23. യദ്വൈ തന്ന പശ്യതി പശ്യന്വൈ തന്ന പശ്യതി, നഹി
ദ്രഷ്ട്രുർദ്രഷ്ടേർവ്വിപരിലോപോ വിദ്യതേƒവിനാശിത്വാത്.
ന തു തദ് ദ്വിതീയമസ്തി തതോƒന്യ ദ്വിഭക്തം യത് പശ്യേത്.

സുഷുപ്തിയിൽ അത് ദർശിക്കാത്തത്, ദർശിച്ചാലും ദർശിക്കാകയാലാണ്. ദ്രഷ്ടാവ് നശിക്കായ്കയാൽ ദ്രഷ്ടാവിൻെറ ദൃഷ്ടവും നശിക്കുന്നില്ല. പക്ഷേ, തന്നിൽ നിന്ന് വിഭക്തമായ ദ്വിതീയം എന്നൊന്ന് ഇല്ലായ്കയാലാണ് അത് ദർശിക്കാത്തത്.

ഇന്ദ്രിയങ്ങളുടെ അഭാവത്താലാണ് സുഷുപ്തി, സമാധ്യവസ്ഥകളിൽ ദർശനം സംഭവിക്കാത്തതെന്ന് പൂർവ്വപക്ഷം കരുതുന്നു. അതു ശരിയല്ല. ദ്രഷ്ടാവിൻെറ ദർശനം നാശമില്ലാത്തതാണ്; അമൃതമാണ്. സ്വയംപ്രകാശകമായ സൂര്യൻ എല്ലാ വസ്തുക്കളെയും പ്രകാശിപ്പിക്കുന്നു. നിത്യവും സ്വാഭാവികവുമായ സൂര്യപ്രകാശംപോലെ അമൃതമാണ് ദ്രഷ്ടാവിൻെറ ആത്മജ്യോതിപ്രകാശവും അതിൻെറ ദർശനവും. പക്ഷേ വിഷയിയല്ലാതെ വിഷയമില്ലാത്ത അവസ്ഥയാകയാൽ 'അത് കാണുന്നില്ല'എന്നു പറയുന്നു. ജീവാത്മപരമാത്മാക്കൾ (പ്രാജ്ഞ, തുരീയങ്ങൾ)പരസ്പരം ആശ്ലേഷിച്ച് സംയോജിച്ച് തന്മയീഭവിച്ചിരിക്കെ, താൻ അല്ലാതെ മറ്റൊന്നിനെ ദർശനീയമായിട്ടില്ലാത്ത അവസ്ഥ സംജാതമാകുന്നു. ദ്വന്ദ്വമില്ലാത്ത അദ്വൈതാവസ്ഥയാകയാലാണ് 'മറ്റൊന്നി'നെ കാണാത്തത്; അല്ലാതെ ദ്രഷ്ടാവിൻെറ ദർശനശക്തി ലോപിച്ചതുകൊണ്ടല്ല.

24. യദ്വൈ തന്ന ജിഘ്രതി ജിഘ്രൻ വൈ തന്ന ജിഘ്രതി, നഹി ഘ്രാതു
ഘ്രാ തേർവ്വി പരിലോപോ വിദ്യതേƒവിനാശിത്വാത്. നതു
തദ്ദ്വിതീയമസ്തി തതോƒന്യ ദ്വിഭക്തം യജ്ജിഘ്രേത്

25. യദ്വൈ തന്ന രസയതേ രസയൻ വൈ തന്ന രസയതേ, ന ഹി
രസയിതൂ രസയതേർവ്വി പരിലോപോ വിദ്യതേƒവിനാശിത്വാത്;
ന തു തദ് ദ്വിതീയമസ്തി തതോƒന്യ ദ്വിഭക്തം യദ്രസയേത്.

26. യദ്വൈ തന്ന വദതി വദൻ വൈ തന്ന വദതി, നഹി വക്തുർ
വ്വക്തേ ർവ്വിപരിലോപോ വിദ്യതേƒവിനാശിത്വാത്; നതുതദ്
ദ്വിതീയമസ്തി തതോƒന്യ ദ്വിഭക്തം യദ്വദേത്.

27. യദ്വൈ തന്ന ശ്രുണോതി ശ്രുണ്വന്വൈ തന്ന ശ്രുണോതി,
നഹി ശ്രോതുഃ ശ്രുതേർവ്വി പരിലോപോ വിദ്യതേƒ വിനാശിത്വാത്;
ന തു ത ദ്വിതീയ മസ്തി തതോƒന്യ ദ്വിഭക്തം ഛ്രുണുയാത്



28. യദ്വൈ തന്ന മനുതേ മന്വാനോ വൈ തന്ന മനുതേ,
ന ഹി മന്തുർമ്മതേർവ്വിപരിലോപോ വിദ്യതേƒവിനാശിത്വാത്;
ന തു തദ് ദ്വിതീയമസ്തി തതോƒന്യ ദ്വിഭക്തം യന്മന്വീത.

29. യദ്വൈ തന്ന സ്പൃശതി സ്പൃശന്വൈ തന്ന സ്പൃശതി,
നഹി സ്പൃഷ്ടുഃ സ്പൃഷ്ടേർവ്വി പരിലോപോ
വിദ്യതേƒവിനാശിത്വാത്; ന തു തദ് ദ്വിതീയമസ്തി
തതോƒന്യ ദ്വിഭക്തം യത്സ്പൃശേത്.

30. യദ്വൈ തന്ന വിജാനാതി വിജാനന്വൈ തന്ന വിജാനാതി,
നഹി വിജ്ഞാതൃർ വിജ്ഞാതേർവ്വിപരിലോപോ
വിദ്യതേƒവിനാശിത്വാത്; ന തു തദ്ദ്വിതീയമസ്തി
തതോƒന്യ ദ്വിഭക്തം യദ്വിജാനീയാത്.

ഘ്രാണിക്കുമ്പോഴും അത് ഘ്രാണിക്കുന്നില്ല; ഘ്രാണിക്കുന്നവൻെറ ഘ്രാണശക്തി നശിക്കുന്നില്ല. എന്നാൽ ഘ്രാണിക്കുന്നതിന് തന്നിൽനിന്ന് അന്യമായ മറ്റൊന്നില്ലായ്കയാൽ അത് ഘ്രാണിക്കുന്നില്ല.

സംവദിക്കുമ്പോഴും അത് സംവദിക്കുന്നില്ല. വക്താവിൻെറ സംവേദനശക്തി നശിക്കുന്നില്ല. എന്നാൽ സംവദിക്കാൻ തന്നിൽനിന്ന് അന്യമായ മറ്റൊന്നില്ലായ്കയാൽ അത് സംവദിക്കുന്നില്ല.

ശ്രവിക്കുമ്പോഴും അത് ശ്രവിക്കുന്നില്ല. ശ്രോതാവിൻെറ ശ്രവണശക്തി നശിക്കുന്നില്ല. എന്നാൽ ശ്രവിക്കാൻ തന്നിൽനിന്ന് അന്യമായ മറ്റൊന്നില്ലായ്കയാൽ അത് ശ്രവിക്കുന്നില്ല.

മനനം ചെയ്യുമ്പോഴും അത് മനനം ചെയ്യുന്നില്ല. മന്താവിൻെറ മനനശക്തി നശിക്കുന്നില്ല. മനനം ചെയ്യാൻ തന്നിൽനിന്നന്യമായി മറ്റൊന്നില്ലായ്കയാൽ അത് മനനം ചെയ്യുന്നില്ല.

സ്പർശിക്കുമ്പോഴും അത് സ്പർശിക്കുന്നില്ല. സ്പർശിക്കുന്നവൻെറ സ്പർശനശേഷി നശിക്കുന്നില്ല. സ്പർശിക്കാൻ തന്നിൽനിന്നന്യമായി മറ്റൊന്നില്ലായ്കയാൽ അത് സ്പർശിക്കുന്നില്ല.

അറിയുമ്പോഴും അത് അറിയുന്നില്ല. വിജ്ഞാതാവിൻെറ വിജ്ഞാനം നശിക്കുന്നില്ല. വിജ്ഞേയമായി തന്നിൽനിന്ന് അന്യമായി മറ്റൊന്നില്ലായ്കയാൽ അത് അറിയുന്നില്ല.

സ്ഥൂലവസ്തുക്കൾക്ക് ഏകത്വവും നാനാത്വവും നാം ദർശിക്കുന്നു. അതുപോലെ നിരവയവമായ സൂക്ഷ്മവസ്തുക്കൾക്കും ഏകത്വനാനാത്വങ്ങൾ സാദ്ധ്യമാണെന്ന ശാസ്ത്രസത്യം ശങ്കരാചാര്യർ ഇവിടെ പറയുന്നു. എന്നാൽ ഇവിടെ ആ ന്യായമല്ല ഉപയോഗിക്കുന്നതെന്നദ്ദേഹം ചൂണ്ടിക്കാട്ടുന്നു. ജാഗ്രദ്സ്വപ്നങ്ങളിൽ ഉണ്ടായിരുന്ന ഇന്ദ്രിയാദികളായ ഉപാധികളൊന്നുംതന്നെ സുഷുപ്തിയിൽ ഇല്ല. അവയെല്ലാം പൂർണ്ണമായി ആത്മജ്യോതിസ്സിൽ സമാഹൃതമാണ്. (അവ നഷ്ടപ്പെട്ടിരിക്കയല്ല, ആത്മാവിൽ വിലയിച്ചിരിക്കയാണ്). അതിനാൽ സ്വയംപ്രകാശമായ ആത്മജ്യോതി സർവ്വസംവേദനക്ഷമമെങ്കിലും സംവേദനത്തിന് താനല്ലാതെ മറ്റൊന്നില്ലാത്ത അദ്വയാവസ്ഥയിൽ സംവദിക്കുമ്പോഴും സംവദിക്കുന്നില്ല എന്നാണർത്ഥം.

31. യത്ര വാന്യ ദിവ സ്യാത്, തത്രാന്യോഽന്യത് പശ്യേത്,
അന്യോഽന്യജ്ജിഘ്രേത്, അന്യോഽ ന്യ ദ്രസയേത്, അന്യോഽന്യ
ഭൂദേത്, അന്യോഽന്യ ഛ്രുണുയാത്, അന്യോഽന്യ ന്മനീത,
അന്യോഽന്യത് സ്പൃശേത്, അന്യോഽന്യ ദ്വിജാനീയാത്.

മറെറാന്ന് ഉണ്ടെങ്കിലല്ലാതെ അന്യോന്യം ദർശിക്കാനും അന്യോന്യം ഘ്രാണിക്കാനും അന്യോന്യം രസിക്കാനും അന്യോന്യം പറയാനും അന്യോന്യം കേൾക്കാനും അന്യോന്യം വിചാരിക്കാനും അന്യോന്യം സ്പർശിക്കാനും അന്യോന്യം അറിയാനും കഴികയില്ല.

ജാഗ്രത് സ്വപ്നാവസ്ഥകളിൽ അങ്ങനെ ഒരു 'മറെറാന്നി'നെ ആത്മാവ് സൃഷ്ടിച്ച് അതിലൂടെ തന്നെ അറിയാൻ ശ്രമിക്കുന്നു. എന്നാൽ സുഷുപ്തിയിൽ രണ്ടാമതൊന്നില്ല. സമാധിയിലും നിർവ്വാണത്തിലും രണ്ടാമതൊന്നില്ല. ആത്മാരാമമായ നിർവ്വാണാവസ്ഥയിൽ അദ്വൈതാനുഭൂതിയാണുള്ളത്. അവിദ്യാബീജം പൂർണ്ണമായും നശിച്ച അവസ്ഥയാണത്. അപ്രകാരമുള്ള ആത്മജ്യോതിസ്സ് സുഷുപ്തിയിൽ എങ്ങനെയാണ് നമുക്ക് അനുഭവപ്പെടുന്നത്?

32. സലില ഏകോ ദ്രഷ്ടാ ദ്വൈതോ ഭവതി, ഏഷ ബ്രഹ്മലോകഃ
സമ്രാടിതി ഹൈന മനുശശാസയാജ്ഞവൽക്ക്യഃ ഏഷാസ്യ
പരമാഗതിഃ ഏഷാസ്യ പരമാ സംപത്, ഏഷോഽസ്യ
പരമോ ലോകഃ ഏഷോഽസ്യ പരമ ആനന്ദഃ ഏതസ്യൈവാനന്ദ
സ്യാന്യാനി ഭൂതാനി മാത്രാമുപ ജീവന്തി.

"സലിലം ഏകം ദ്രഷ്ടാവായി അദ്വൈതം ഭവിക്കുന്നു; ഇതാണ് ബ്രഹ്മലോകം, ഹേ, സാമ്രാട്; ഇതാണ് പരമഗതി; പരമസമ്പത്ത്; പരമലോകം; പരമാനന്ദം. അന്യഭൂതങ്ങൾ ഈ പരമാനന്ദത്തിന്റെ 'മാത്ര'കളിൽ മാത്രമാണ് ഉപജീവിക്കുന്നത്." ഇപ്രകാരം യാജ്ഞവൽക്ക്യൻ അനുശാസിച്ചു.

ഈ പരമപദം ഒരു കർമ്മംകൊണ്ടും പ്രാപ്യമല്ലെന്നും ആത്മാവിന്റെ 'സ്വാഭാവികത്വം' ഒന്നു മാത്രമാണെന്നും അറിയണമെന്ന് ശങ്കരഭാഷ്യത്തിൽ കാണുന്നു. 1989 -ൽ പാഥേയം എന്ന ആത്മകഥ എഴുതിത്തുടങ്ങുമ്പോൾ ശൈശവത്തിൽ കാണാൻ തുടങ്ങിയ ഒരു ചൈതന്യക്കടലിനെക്കുറിച്ച് പലയിടത്തായി ഞാൻ പരാമർശിച്ചിട്ടുണ്ട്. എന്റെ ജീവിതം ആ ചൈതന്യക്കടലിനെ അന്വേഷിച്ച പ്രയാണമായിരുന്നു; ഒരു യജ്ഞം. ആ യജ്ഞത്തിന്റെ പരിസമാപ്തിയോടടുക്കവെയാണ് ആ ചൈതന്യക്കടലിന്റെ രഹസ്യം എന്റെ കൺമുന്നിൽ അനാവരണം ചെയ്യപ്പെടുന്നത്. പരമാനന്ദസ്വരൂപമായ ആ ചൈതന്യസലിലമാകുന്ന സുവർണ്ണതീർത്ഥം യാജ്ഞവൽക്ക്യനാൽ പറയപ്പെട്ട അദ്വൈതാനുഭൂതിയാണ്. ശൈശവത്തിലേ ആ ദൃശ്യം കണ്ടത് ആത്മാവിന്റെ സ്വാഭാവികത്വത്തിന് എനിക്ക് കാട്ടിത്തന്ന ഒരു തെളിവാണ്.

33. സ യോ മനുഷ്യാണാം രാദ്ധഃ സമൃദ്ധോഭവതി, അന്യേഷാ
മധിപതിഃ സർവ്വൈർമ്മാനുഷ്യ കൈർഭോഗൈഃ സമ്പന്നതമഃ
സ മനുഷ്യാണാം പരമ ആനന്ദഃ അഥ യേ ശതം മനുഷ്യാണാ
മാനന്ദാഃ സ ഏകഃ പിതൃണാം ജിത ലോകാനാമാനന്ദഃ അഥ യേ



ശതം പിതൃണാം ജിതലോകാനാ മാനന്ദഃ സ ഏകോ ഗന്ധർവ്വലോക
ആനന്ദഃ അഥയേ ശതം ഗന്ധർവ്വലോക ആനന്ദാഃ സ ഏകഃ
കർമ്മദേവാനാമാനന്ദഃ യേ കർമ്മണാ ദേവത്വമഭി സമ്പദ്യതേ;
അഥ യേ ശതം കർമ്മ ദേവാനാമാനന്ദാഃ സ ഏക ആജാന ദേവാനാ
മാനന്ദഃ യശ്ച ശ്രോത്രീയോഽവൃജിനോഽകാമഹതഃ അഥയേ
ശതമാജാന ദേവാനാമാനന്ദാഃ സ ഏക പ്രജാപതിലോക ആനന്ദഃ
യശ്ച ശ്രോത്രിയോഽവൃജിനോഽകാമഹതഃ അഥയേ ശതം
പ്രജാപതിലോക ആനന്ദാഃ സ ഏകോ ബ്രഹ്മലോക ആനന്ദഃ
യശ്ച ശ്രോത്രിയോഽവൃജിനോഽകാമഹതഃ അഥൈഷ ഏവ പരമ
ആനന്ദഃ ഏഷ ബ്രഹ്മലോകഃ സമ്രാഡിതി ഹോവാച യാജ്ഞ
വൽക്ക്യഃ സോഽഹം ഭഗവതേ സഹസ്രം ദദാമി, അത ഊർദ്ധ്വം
വിമോക്ഷായൈവ ബ്രൂഹീതി; അത്രഹ യാജ്ഞവൽക്യോ
വിഭയാശ്ചകാര; മേധാവി രാജാ സർവ്വേഭ്യോ
മാന്തേഭ്യ ഉദരൗത്സീദിതി.

മനുഷ്യർക്കിടയിൽ ആരോഗ്യവാനും സമ്പന്നനും മററുള്ളവരുടെ അധിപതിയും സർവ്വമാനുഷഭോഗങ്ങളും അനുഭവിക്കുന്ന സമ്പന്നതമനുമാണ് പരമാനന്ദമനുഭവിക്കുന്നത്. അത്തരം നൂറു മനുഷ്യരുടെ ആനന്ദം ഒരു പിതൃലോകത്തെ ജയിച്ചവനു ലഭിക്കും. നൂറു പിതൃലോക ജേതാക്കളുടെ ആനന്ദമാണ് ഒരു ഗന്ധർവ്വലോക ജേതാവിന്. നൂറു ഗന്ധർവ്വലോക ജേതാക്കളുടെ ആനന്ദം ഒരു കർമ്മദേവന്റെ ആനന്ദം. നൂറ് കർമ്മദേവന്റെ ആനന്ദം ഒരു ജന്മദേവന്റെയോ ഒരു ശ്രോത്രീയന്റെയൊ ഒരു കാമജേതാവിന്റെയോ ആനന്ദത്തിനു സമമാണ്. നൂറു ആജാന ദേവന്മാരുടെ ആനന്ദം ഒരു പ്രജാപതിലോകത്തിന്റെ ആനന്ദം; അഥവാ ഒരു ശ്രോത്രീയന്റെയോ കാമജേതാവിന്റെയൊ ആനന്ദം. നൂറു പ്രജാപതി ലോകത്തിന്റെ ആനന്ദം ഒരു ബ്രഹ്മലോകത്തിന്റെ ആനന്ദം. അത് പരമാനന്ദമാണ്.

അതിലുമധികം പറയാൻ ജനകൻ ആവശ്യപ്പെട്ടപ്പോൾ മേധാവിയായ രാജാവ് തന്നെ സർവ്വ അന്തത്തിനും സമ്മർദ്ദം ചെലുത്തുമോ എന്ന് യാജ്ഞവൽക്ക്യൻ ഭയന്നു.

മനുഷ്യാനന്ദത്തെ ശതഗുണം ചെയ്ത് ഉത്തരോത്തരക്രമത്തിൽ വർദ്ധമാനമാക്കി വൃദ്ധികാഷ്ഠയെ അനുഭവിപ്പിക്കുന്നു. ഗണിതംകൊണ്ട് അളക്കാനാവാത്ത അപരിമേയമായ ഒന്നിനെ എങ്ങനെ അളക്കും? എങ്കിലും അതിനൊരു ശ്രമമുണ്ടിവിടെ.

1000000000000 പ്രാവശ്യം സാധാരണ മനുഷ്യാനന്ദത്തെക്കാൾ മഹത്താണ് ബ്രഹ്മാനന്ദമെന്ന് കണക്കാക്കപ്പെട്ടിരിക്കുന്നു.

100 മനുഷ്യാനന്ദം = ഒരു പിതൃലോകാനന്ദം
100 പിതൃലോകാനന്ദം = ഒരു ഗന്ധർവ്വലോകാനന്ദം = അയുതം
100 ഗന്ധർവ്വലോകാനന്ദം = ഒരു കർമ്മയോഗിയുടെ ആനന്ദം = പ്രയുതം
100 കർമ്മയോഗാനന്ദം = ഒരു ജന്മനാവിശുദ്ധന്റെ ആനന്ദം = ന്യർബുദം
100 ജന്മവിശുദ്ധരുടെ ആനന്ദം = ഒരു പ്രജാപതിലോകാനന്ദം = മദ്ധ്യം
100 പ്രജാപതിലോകാനന്ദം = ഒരു ബ്രഹ്മലോകാനന്ദം = പരാർദ്ധം

$100^6$ = 100× 100× 100× 100× 100× 100. പരാർദ്ധം മനുഷ്യാനന്ദത്തിനു സമമാണ് ഒരു ബ്രഹ്മലോകാനന്ദം.

ബ്രഹ്മലോകാനന്ദം പരമാർത്ഥത്തിൽ സമുദ്രത്തിലെ ജലത്തുള്ളികളെപ്പോലെ (ഉദധേരിവ) കണക്കിടാനാവാത്തതാണെന്ന് യാജ്ഞവൽക്യനറിയാം. എങ്കിലും ആനന്ദത്തിന്റെ അപാരത കാണിക്കാൻ ഗണിതം പ്രയോഗിച്ചു എന്നേയുള്ളു. ജനകൻ മേധാവിയാണ്. അപരിമിതമായ ഒന്നിന് $100^6$ എന്ന് ഗണിതപരമായി ഒരു പരിധി നിശ്ചയിച്ചതിലെ തെറ്റ് ചൂണ്ടിക്കാട്ടി അന്തമില്ലാത്തതിന് അന്തം പറഞ്ഞതിൽ സമ്മർദ്ദം ചെലുത്തുമോ എന്ന സ്വാഭാവികമായ ആശങ്ക മുനിക്ക് ഉണ്ടായി.

'കാമലോകത്തെക്കാൾ ദിവ്യമാണ് മഹത്. തൃഷ്ണാക്ഷയംകൊണ്ടുള്ള ആനന്ദത്തിന്റെ ഷോഡശകലയിൽ ഒന്ന് ($^1/_{16}$ ഭാഗം) മാത്രമാണ് ഭൗതികമായ ആനന്ദം.' എന്ന് വ്യാസനും ആനന്ദത്തെ അളവിടാൻ ശ്രമിച്ചിട്ടുണ്ട്. (മഹാഭാരതം ശാന്തിപർവ്വം 174-46).

34. സവാ ഏഷ ഏതസ്മിൻ സ്വപ്നാന്തേ രത്വാ ചരിത്വാ,
ദൃഷ്ട്വൈവ പുണ്യം ച പാപം ച, പുനഃ പ്രതിന്യായം
പ്രതിയോന്യാദ്രവതി ബുദ്ധ്വാന്തായൈവ.

സ്വപ്നത്തിൽ രമിച്ചും, ചരിച്ചും പുണ്യപാപങ്ങൾ കണ്ടും മതിവരുമ്പോൾ ആത്മാവ് മറ്റൊരു യോനിയിലൂടെ പുതിയ ജന്മത്തിലേക്കും മടങ്ങിവരുന്നു.

35. തദ്യഥാനഃ സുസമാഹിതമുത്സർജ്ജദ്യായാത്, ഏവമേവാ
യം ശാരീര ആത്മാ പ്രാജ്ഞേനാത്മനാന്വാരൂഢ
ഉത്സർജ്ജന്യാതി, യത്രൈതദൂർദ്ധ്വോച്ഛ്വാസി ഭവതി.

സുസമാഹിതമായ ഒരു അന (വണ്ടി) ഉത്സർജ്ജിച്ചുകൊണ്ടു നീങ്ങുന്നതുപോലെ, പ്രാജ്ഞനാൽ അന്വാരൂഢനായി ശരീരത്തിലിരിക്കുന്ന ആത്മാവ് ഉത്സർജ്ജിച്ചുകൊണ്ട് ഊർദ്ധ്വോച്ഛ്വാസിയായി മുകളിലേക്കു ഗമിക്കുന്നതായി തോന്നുന്നു.

36. സ യത്രായ മണിമാനം ന്യേതിജരയാ വോപത പതാ വാണിമാനം
നിഗച്ഛതി തദ്യഥാമ്രം വോ ദുംബരം വാ പിപ്പലം വാ ബന്ധനാത്
പ്രമുച്യതേ, ഏവമേവായം പുരുഷ ഏഭ്യോƒഗേഭ്യഃ സംപ്രമുച്യ
പുനഃ പ്രതിന്യായം പ്രതിയോന്യാദ്രവതി പ്രാണായൈവ.

അത് ജരകൊണ്ടും രോഗംകൊണ്ടും അണിമാനം പ്രാപിക്കുന്നു. അപ്പോൾ മാമ്പഴമോ ഉദുംബരഫലമോ പിപ്പലമോ ഞെട്ടിയുടെ ബന്ധനത്തിൽനിന്നു മോചിപ്പിക്കപ്പെട്ടപോലെ അംഗാഭ്യംഗങ്ങളിൽനിന്നു മോചിതനായ പുരുഷൻ പണ്ടത്തെപ്പോലെ മടക്കയാത്ര ചെയ്ത് പുതിയ യോനികളിൽ പ്രാണനായി പ്രകാശിക്കുന്നു.

37. തദ്യഥാ രാജാനമായാന്തമുഗ്രാഃ പ്രത്യേനസഃ
സൂത ഗ്രാമണ്യോƒന്നൈഃ പാനൈരാവസഥൈഃ പ്രതി കല്പന്തേ,
അയ മായാതി, അയമാഗച്ഛതീതി, ഏവം ഹൈവം വിദം സർവ്വാണി
ഭൂതാനി പ്രതികല്പന്തെ, ഇദം ബ്രഹ്മായാതി ഇദമാഗച്ഛതീതി.



എപ്രകാരം നിയുക്തരായ ഉഗ്രന്മാർ, സൂതന്മാർ, ഗ്രാമണികൾ എന്നിവർ വരുന്ന രാജാവിനെ അന്നപാനാദികളാലും ആവാസഗൃഹങ്ങളാലും പ്രതികല്പിച്ച് 'അവൻ ഇതാ വരുന്നു', 'അവൻ ഇതാ വന്നു' എന്ന് പറയുന്നുവോ അപ്രകാരം സർവ്വഭൂതങ്ങളും ഇപ്രകാരമുള്ള ഒരു ജ്ഞാനിയുടെ പുനരവതാരത്തെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നു. 'ഇതാ, ബ്രഹ്മം അവതരിച്ചു; ഇതാ അവൻ വന്നു' എന്ന് പുകഴ്ത്തുന്നു.

38. തദ്യഥാ രാജാനം പ്രയിയാസന്തമുഗ്രാഃ പ്രത്യേനസഃ
സൂതഗ്രാമണ്യോƒഭിസമായന്തി, ഏവമേവേ മമാത്മാനമന്ത
കാലേ സർവ്വേ പ്രാണാ അഭിസമായന്തി, യത്രൈത ദൂർദ്ധ്വോ
ച്ഛ്വാസീ ഭവതി. ഇതി തൃതീയം ബ്രാഹ്മണം.

എപ്രകാരം നിയുക്തരായ ഉഗ്രന്മാരും സൂതന്മാരും ഗ്രാമണികളും പോകാൻ പുറപ്പെടുന്ന രാജാവിനു ചുററും കൂടുന്നുവോ അതുപോലെ അന്ത്യകാലത്ത് സർവ്വപ്രാണങ്ങളും ആത്മാവിൽ അഭിസമാഹൃതമാകുന്നു; അപ്പോൾ അന്തിമമായ ഊർദ്ധ്വോച്ഛ്വാസം ഭവിക്കുന്നു.

34. മുതൽ 38 വരെയുള്ള ശ്ലോകങ്ങൾ പുനർജ്ജന്മ സംബന്ധികളാണ്. (Bardo) ബ്രഹ്മാനന്ദത്തിൽ സമാധിസ്ഥാനത്തെത്തിയ തന്നെ ആ അപരിമിതാനന്ദത്തിന്റെ അനുഭൂതിയിൽനിന്ന് താഴേക്കു വരാൻ മേധാവിയായ ശിഷ്യൻ അനുവദിക്കുന്നില്ല എന്നു ഗ്രഹിച്ച ഗുരു ആരോഹണം നിർത്തി സമാധ്യവസ്ഥയിൽനിന്ന് ലൗകികാവസ്ഥയിലേക്ക് അവരോഹണം ചെയ്യുന്നു.

ഒരു ഭാരവണ്ടി കയററം കയറുമ്പോലെയാണ് ശരീരത്തോടുകൂടിയ ആത്മാവിന്റെ ആരോഹണം. പ്രത്യേകിച്ചും ശരീരം നിരവധി രോഗങ്ങളാലും വാർദ്ധക്യത്താലും പീഡിതമെങ്കിൽ! അപ്പോൾ പ്രാണശക്തി അണുമാത്രമാകയും ചെയ്യും. ഈ അവസ്ഥയിൽ ആത്മാവിന് ശരീരത്തെ ഉപേക്ഷിക്കുകയേ നിവൃത്തിയുള്ളു. രോഗവാർദ്ധക്യാദികളാൽ പ്രാണൻ ക്ഷീണിച്ച് ആത്മജ്യോതിസ്സ് ശരീരമെന്ന ദ്രവിച്ച കൂടുവിട്ട് പുതിയൊരു കൂട്ടിലേക്ക് താമസം മാററുന്നതാണ് മരണവും പുനർജ്ജന്മവും.

തിബത്തിലെ 'ബാർഡോ തോഡ്രോൾ ചെൻമോ' ഭാരതത്തിലെ ഉപനിഷത്തിനു സമാനമാണ്. ആ വാക്കിന്റെ അർത്ഥം The great liberation through hearing in the Bardo എന്നാണ്. ധ്യാനത്തെക്കൂടാതെ അഞ്ചു മാർഗ്ഗങ്ങളാണ് നിർവ്വാണപ്രാപ്തിക്ക് തിബത്തുകാർ ഉപയോഗിക്കുന്നത്. ഇവ അഞ്ചും (ധ്യാനവും) ഭാരതീയരും ഉപയോഗിക്കുന്നു.

(1) ഒരു ദിവ്യനായ ഗുരുവിനെയോ ഒരു ദിവ്യവസ്തുവെയോ ദർശിക്കുക.

(2) ദിവ്യമന്ത്രങ്ങൾ എഴുതിയ അനുഗൃഹീതങ്ങളായ മണ്ഡലങ്ങൾ (യന്ത്രങ്ങൾ) ധരിക്കുക.

(3) സോമം, മധു, സഞ്ജീവനി മുതലായി വൈദ്യൻ നിർമ്മിച്ച അമൃതപാനം.

(4) മരണവേളയിൽ 'ഫോവ' എന്ന് പറയപ്പെടുന്ന ബോധക്കൈമാററം കൊണ്ട്. ഇത് ലാമമാർ ചെയ്യുന്നു. കൂടുവിട്ടുകൂടുമാറൽ എന്നപോലെ ഒരു കർമ്മം.

(5) മുക്തിസംബന്ധമായ 'ബാർഡോ' പഠിക്കുകയും ശ്രവിക്കുകയും ചെയ്യിട്ട്. ജനനമരണങ്ങൾ പരസ്പരം വേർതിരിക്കാനാവാത്തവയാണ്. ഒരു ജനനം ഒരു മരണമാണ്; ഒരു മരണം ഒരു പുതുജനനവും എന്ന് ഭാരതീയരെപ്പോലെ ബുദ്ധിസ്ററുലാമമാരും വിശ്വസിക്കുന്നു. ബാർഡോ എന്ന ഇടവേളകൾ നാലെണ്ണ മാണ്.

(1) ജീവിതം-ജനനമരണങ്ങൾക്കിടയിലെ ഇടവേള.

(2) മരണമെന്ന വേദനാജനകമായ ഇടവേള.

(3) ധർമ്മത എന്ന ചൈതന്യരൂപമായ ഇടവേള.

(4) പുനർജ്ജന്മമെന്ന കാർമ്മികമായ ഇടവേള.

The painful bardo of dying lasts from the begining of the process of dying tight up until the end of what is known as the inner respiration; This in turn culminates in the dawning of the nature of mind what we call the 'Ground luminosity' at the moment of death.

35, 36, 38 ശ്ലോകങ്ങൾ മരണമെന്ന ഇടവേളയുടെ വിവരണങ്ങളാണ്. കൂടുവിട്ട് പോകുന്ന 'പക്ഷി'യുടെ ഊർദ്ധ്വാഭിമുഖമായ ശ്വാസത്തോടൊപ്പം അവൻെറ പരിവാരങ്ങളായ പ്രാണങ്ങളും പറന്നുപോകുന്നു.

മറെറവിടെയോ പഞ്ചഭൂതങ്ങൾ ആ 'രാജാവി'ൻെറ വരവുംകാത്ത് അദ്ദേഹത്തെ സ്വീകരിക്കാൻ ഒരു പുതുശരീരം (പുതിയ കൂട്) ഒരുക്കി കാത്തിരി ക്കയാണ്. മുപ്പത്തിനാലാം ശ്ലോകം ധർമ്മത എന്ന ഇടവേളയെയും പുനർജ്ജ ന്മമെന്ന കാർമ്മികമായ ഇടവേളയെയും പറയുന്നു.

ബൃഹദാരണ്യകത്തിലെ യാജ്ഞവൽക്ക്യൻെറ ഈ വിവരണം തിബത്തൻ ബുദ്ധിസ്ററുകളുടേതിൽനിന്ന് വ്യത്യസ്തമല്ല. ഭാഷ്യകാരനായ ശങ്കരൻ ഇക്കാര്യം നന്നായി ഗ്രഹിച്ചുതന്നെയാണ് ഭാഷ്യം ചമച്ചിരിക്കുന്നത്. അദ്ദേഹം ഒരു വിധ ത്തിലും ബുദ്ധമതധ്വംസകനല്ല. ബുദ്ധമതാനുയായികൾക്കിടയിൽ കാലക്രമേണ കടന്നുകൂടിയ അന്ധവിശ്വാസങ്ങളെ തുടച്ചുനീക്കി അതിനെ ഉദ്ധരിച്ച ഗുരുവാണ്. ഉപനിഷദ്പഠനത്തിലൂടെ ബുദ്ധമതം ഉപനിഷദമായ ജ്ഞാനമല്ലാതെ മറെറാ ന്നുമല്ല എന്ന് അദ്ദേഹം കാട്ടിക്കൊടുക്കുക മാത്രമാണ് ചെയ്യത്. അദ്ദേഹത്തിൻെറ ജ്ഞാനത്തിന്നു മുന്നിൽ അജ്ഞാനികളുടെ അജ്ഞാനം നീങ്ങി. ആ പ്രക്രിയയുടെ പേര് 'ധ്വംസന'മെന്നല്ല 'അദ്ധ്യാപന'മെന്നാണ്. നല്ല ഗുരുവിനെക്കിട്ടിയപ്പോൾ അതുവരെ ബുദ്ധിസ്ററുകളെന്ന പേരിൽ ശൂന്യതാവാദത്തെ ഉയർത്തിപ്പിടിച്ചിരു ന്നവർ, ശൂന്യതാവാദമുപേക്ഷിച്ച് ചൈതന്യവാദത്തിലേക്കും അങ്ങനെ നിർവ്വാണ ത്തിലേക്കും മടങ്ങി. ഇന്ന് ചരിത്രകാരന്മാർ ശങ്കരനെ ബുദ്ധമതധ്വംസകനെന്ന് മുദ്ര കുത്തുന്നു. അന്ന് അദ്ദേഹത്തിൻെറ സമകാലികബ്രാഹ്മണർ 'പ്രച്ഛന്ന ബുദ്ധ'നെന്നും!

ശങ്കരൻ ഇതിലേതായിരുന്നു! അദ്ദേഹം ബുദ്ധൻതന്നെയായിരുന്നു. നിത്യശുദ്ധമുക്തബുദ്ധസ്വരൂപമായ ആത്മജ്യോതിസ്സ്! പ്രച്ഛന്നവേഷമെടു ക്കാനോ ധ്വംസിക്കാനോ നിൽക്കാതെ ബുദ്ധമതമെന്നോ ബ്രാഹ്മണമതമെന്നോ ദ്വന്ദ്വഭാവത്തിൽ കാണാതെ സർവ്വാശ്ലേഷിയായ തൻെറ ജ്ഞാനകാരുണ്യങ്ങളാൽ സർവ്വത്തെയും പവിത്രീകരിച്ച ഒരു സുവർണ്ണതീർത്ഥം.

## ബ്രാഹ്മണം 4 ശാരീരകബ്രാഹ്മണം

ജ്യോതിർബ്രാഹ്മണം ധർമ്മത എന്ന ചൈതന്യത്തെയാണ് പ്രധാനമായി വർണ്ണിച്ചത്. ഇടയിൽ മരണമെന്ന ഇടവേളയെ ഒന്നു പരാമർശിച്ചു എന്നു മാത്രം. എന്തിനാണ് മരണത്തെ അറിയുന്നത്? കാരുണ്യവും വൈരാഗ്യവും ചേർന്ന ഒരു ജ്ഞാനിയുടെ മനസ്സിൽ മരണം സദാ ഉണ്ട്. ശരീരത്തിൻെറ രോഗവും വാർദ്ധ ക്യവും മരണവും വൈദ്യൻെറ ഉള്ളിൽ കാരുണ്യമധു നിറയ്ക്കുന്നു; ശരീരസുഖങ്ങ ളോടുള്ള വൈരാഗ്യം ജനിപ്പിക്കുന്നു. മഹാഭിഷക്കുകളായ ഋഷിമാർ ഇതനുഭവി ച്ചവരാണ്. 'സംസാരത്തിൻെറ തുടക്കവും ഒടുക്കവും 'മരണ'ത്തിലാണ്. ശാരീരക ബ്രാഹ്മണം 'വേദനാജനകമായ മരണമെന്ന ബാർഡോ'വിനെ വർണ്ണിക്കുന്നു.

1. സ യത്രായമാത്മാബല്യം ന്യേത്യ സംമോഹമിവന്യേതി,
   അഥൈനമേതേ പ്രാണാ അഭിസമായന്തി; സ ഏതാ സ്തേജോ
   മാത്രാ; സമഭ്യാദദാനോ ഹൃദയമേവാന്വവക്രാമതി; സ യ
   ത്രൈഷ, ചാക്ഷുഷഃ പുരുഷഃ പരാങ് പര്യാവർത്തതേƒഥാ
   രൂപജ്ഞോ ഭവതി.

അബലവും സമ്മോഹിതവുമാകുമ്പോൾ പ്രാണങ്ങൾ ആത്മാവിൽ അഭിസമാഹത മാകുന്നു. തേജോമാത്രകളെയെല്ലാം തിരിച്ചെടുത്ത് ഹൃദയത്തിൽ ഒതുക്കുന്നു. ചാക്ഷുഷപുരുഷൻ സർവ്വത്തിൽനിന്നും പരാങ്മുഖനായിത്തീരുന്നു. അപ്പോൾ രൂപമോ വർണ്ണമോ അറിയുന്നില്ല.

ശരീരം ദുർബ്ബലമാവുകയും തനിക്ക് ഉത്ക്രാന്തികാലമായി എന്നതിനാൽ കരണങ്ങളെ ഉപസംഹരിച്ച് വ്യാകുലീഭാവം പ്രാപിക്കയുംചെയ്യ ഒരാൾ ആത്മ ബോധം നശിച്ച് സമ്മോഹിതനാകുന്നു; മൂർച്ഛിക്കുന്നു. 'കോമ'യിലേക്ക് വഴുതി വീഴുന്നു. അപ്പോൾ വാക്ക് മുതലായ പ്രാണങ്ങൾ ആത്മാവിലേക്ക് ഉപസംഹരി ക്കപ്പെടുന്നു. ആത്മാവും പ്രാണങ്ങളും ശരീരത്തിൽനിന്ന് സംപ്രമോക്ഷണം നേടാ നുള്ള പ്രാരംഭഘട്ടത്തിലാണ്. സർവ്വതേജോമാത്രകളും ശരീരത്തിൽനിന്ന് തിരിച്ചെ ടുക്കപ്പെട്ട് ഹൃദയത്തിൽ നിക്ഷിപ്തമാകുന്നു. മററ് അംഗങ്ങളും മനസ്സും വാക്കും ബുദ്ധിയും പ്രവർത്തിക്കാതാവുമ്പോഴും ഹൃദയമിടിപ്പു മാത്രം ബാക്കി നിൽക്കുന്നു. എപ്രകാരമാണ് തേജോമാത്രകളെ ആത്മാവ് പിൻവലിക്കുന്നത്.

ആത്മാവിൻെറ തേജോമാത്രയാണ് ചാക്ഷുഷപുരുഷൻ. ആ തേജോ മാത്രയെ തിരിച്ചെടുക്കുന്നത് ആദിത്യനിൽ വിലയിപ്പിക്കാനാണ്. ചാക്ഷുഷ പുരുഷനെന്ന തേജോമാത്രയെ ബാഹ്യവിഷയങ്ങളിൽനിന്ന് പിൻതിരിപ്പിക്കു ന്നതിനാൽ ബാഹ്യനേത്രം ചുററുമുള്ള രൂപങ്ങളെയും നിറങ്ങളെയും അറിയാൻ സമർത്ഥമല്ലാതായിത്തീരുന്നു. ഉറക്കത്തിലും ഈ പ്രക്രിയ ദിനവും നടക്കുന്നുണ്ട്. എന്നാൽ, ഉറക്കം കഴിഞ്ഞ് ഉണരുമ്പോൾ തേജോമാത്രകൾ വീണ്ടും അതാത് ഇന്ദ്രിയങ്ങളിൽ തിരിച്ചുവരുന്നു. മരണകാലത്ത് ശരീരം ദുർബ്ബലമായിരിക്കയാൽ തേജോമാത്രകൾ തിരിച്ചു വരുന്നില്ല. അവ ആദിത്യാദികളിൽ ക്രമേണ ലയിക്കു കയും പുതിയ യോനികളിൽ പുതിയ ശരീരങ്ങളിലേക്കു മടങ്ങുകയും ചെയ്യുന്നു.

2. ഏകീ ഭവതി, ന പശ്യതീ ത്യാഹുഃ ഏകീ ഭവതി, ന ജിഘ്രതീ
   ത്യാഹു; ഏകീ ഭവതി, ന രസയത ഇത്യാഹുഃ ഏകീ ഭവതി, ന വദ

തീത്യാഹു; ഏകീ ഭവതി, ന ശൃണോതീത്യാഹു; ഏകീ ഭവതി,
ന മനുത ഇത്യാഹു; ഏകീ ഭവതി, ന സ്പൃശനീത്യാഹു; ഏകീഭവതി,
ന വിജാനാതീത്യാഹു; തസ്യ ഹൈതസ്യ ഹൃദയസ്യാഗ്രം
പ്രദ്യോതതേ; തേന പ്രദ്യോതേനൈഷ ആത്മാനിഷ്ക്രാമതി
ചക്ഷുഷ്ടോ വാ, മൂർദ്ധ്ന്യോ വാ, അന്യേഭ്യോ വാ ശരീര
ദേശ്യേഭ്യഃ തമുത്ക്രാമന്തം പ്രാണോऽനൂത്ക്രാമതി; പ്രാണ
മനൂത്ക്രാമന്തം സർവ്വേപ്രാണാ അനൂത്ക്രാമന്തിഃ
സവിജ്ഞാനോ ഭവതി, സവിജ്ഞാനമേവാന്വ വക്രാ മതി.
തം വിദ്യാ കർമ്മണി സമന്വാരഭേതേ പൂർവ്വപ്രജ്ഞാച.

ഓരോരോ പ്രാണം ആത്മാവുമായി ഏകീഭാവം പ്രാപിക്കുമ്പോൾ അതാത് ഇന്ദ്രിയം വിഷയങ്ങളിൽനിന്ന് പിൻമടങ്ങുന്നു. കണ്ണ് ഏകീഭവിക്കുമ്പോൾ മരണക്കിടക്കയ്ക്കരുകിൽ നില്ക്കുന്നവർ പറയുന്നു: “ആരെയും കാണുന്നില്ല.” ഘ്രാണേന്ദ്രിയം ഏകീഭവിക്കുമ്പോൾ പറയുന്നു: “മണമൊന്നും മനസ്സിലാകുന്നില്ല.” രസനേന്ദ്രിയം ഏകീഭവിക്കുമ്പോൾ പറയുന്നു: “രുചി അറിയുന്നില്ല.” വാഗിന്ദ്രിയം ഏകീഭവിക്കുമ്പോൾ പറയുന്നു: “മിണ്ടുന്നില്ല.” ശ്രവണം ഏകീഭവിക്കുമ്പോൾ പറയുന്നു: “വിളിച്ചിട്ട് കേൾക്കുന്നില്ല.” മനസ്സ് ഏകീഭവിക്കുമ്പോൾ പറയുന്നു: “ഒന്നും മനസ്സിലാകുന്നില്ല.” സ്പർശേന്ദ്രിയം ഏകീഭവിക്കുമ്പോൾ പറയുന്നു: “തൊട്ടാൽ അറിയുന്നില്ല, വേദന അറിയുന്നില്ല.” ബുദ്ധി ഏകീഭവിക്കുമ്പോൾ പറയുന്നു: “ഒന്നുമേ അറിയുന്നില്ല.”

ഈ അവസ്ഥയിൽ ഹൃദയാഗ്രം മാത്രം പ്രകാശിക്കുന്നു. ആ പ്രകാശത്തിൻെറ സഹായത്താൽ ആത്മാവ് കണ്ണിലൂടെയോ മൂർദ്ധാവിലൂടെയോ അന്യഭാഗങ്ങളിലൂടെയോ നിഷ്ക്രമിക്കുന്നു. അത് ഉത്ക്രമിക്കുമ്പോൾ പ്രാണങ്ങളും പിൻതുടർന്ന് ഉത്ക്രമിക്കുന്നു. സർവ്വപ്രാണങ്ങളും ഉത്ക്രമിച്ചാൽ വിജ്ഞാനമയമാണ് ആത്മാവ്. വിജ്ഞാനസഹിതമാണ് അത് പോകുന്നത്; വിദ്യയും കർമ്മവും പൂർവ്വപ്രജ്ഞയും അതിനെ പിന്തുടരുന്നു.

ഹൃദയാഗ്രം എന്നു പറയുന്നത് ഹൃദയത്തിൻെറ മുകൾഭാഗത്തുള്ള നിർഗ്ഗമനദ്വാരത്തെയാണ് എന്ന് ശാങ്കരഭാഷ്യം പറയുന്നു. സ്വപ്നകാലത്തെന്നപോലെ ആ ഭാഗം സ്വയം ഭാസിക്കുന്നു. (അഗ്രം നാഡീമുഖം നിർഗ്ഗമന ദ്വാരം പ്രദ്യോതതേ സ്വപ്നകാല ഇവ സ്വേന ഭാസാതേ ജോമാത്രാദാന കൃതേനസ്വേ നൈവ ജ്യോതിഷാ ആത്മനൈവ ച). ആത്മജ്യോതിസ്സാൽ പ്രദ്യോതിക്കുന്ന ഹൃദയാഗ്രത്തിലൂടെ വിജ്ഞാനമയമായ ലിംഗശരീരം പുറത്തു കടക്കുന്നു. ലിംഗശരീരത്തിലാണ് ആത്മചൈതന്യജ്യോതി സർവ്വദാ അഭിവ്യക്തതരമായിരിക്കുന്നത്. ജന്മമരണ, ഗമനാഗമനങ്ങളൊക്കെ ലിംഗശരീരമെന്ന ഉപാധിയെ ആശ്രയിച്ചാണിരിക്കുന്നത്. ദ്വാദശകരണങ്ങളുള്ള (ബുദ്ധ്യാദി) അതിനെ ‘സൂത്രം’, ‘ജീവനം’, ‘അന്തരാത്മാ’ എന്നൊക്കെ പറയുന്നു.

ആദിത്യലോകപ്രാപ്തിനിമിത്തമായ ജ്ഞാനകർമ്മങ്ങൾ അനുഷ്ഠിച്ച ഒരാളുടെ ആത്മാവ് കണ്ണിലൂടെയും ബ്രഹ്മലോകപ്രാപ്തിനിമിത്തമായ ജ്ഞാനകർമ്മാനുഷ്ഠാനം ചെയ്ത ആളുടെ ആത്മാവ് മൂർദ്ധാവിലൂടെയും പുറത്തു കടക്കുന്നു. ഇങ്ങനെ പുറത്തു കടന്ന ആത്മാവ് സ്വപ്നത്തിലെന്നപോലെ വിശിഷ്ടവിജ്ഞാനത്തോടുകൂടിയിരിക്കുന്നു. എന്നാൽ സ്വകർമ്മവശമായ സർവ്വത്തെയും ദർശിക്കുന്ന വിശിഷ്ടവിജ്ഞാനമുണ്ടെങ്കിലും ആത്മാവ് അപ്പോൾ സ്വതന്ത്രനല്ല. സ്വതന്ത്രനായിരുന്നെങ്കിൽ മറെറാരു ശരീരത്തിലും മറെറാരു യോനിയിലും വന്നു പതിക്കാതെ കൃതകൃത്യനായി അവിടെത്തന്നെ വാഴുമായിരുന്നു. മരിക്കുമ്പോൾ ആത്മാവിന് സ്വാതന്ത്ര്യം ഇച്ഛിക്കുന്ന ഒരാൾ ജീവിതകാലത്ത് എന്തുചെയ്യണം?



തത് കാലേ സ്വാതന്ത്ര്യാർത്ഥം യോഗധർമ്മാനുസേവനം
പരിസംഖ്യാനാഭ്യാസശ്ച വിശിഷ്ടപുണ്യോപചയശ്ച
ശ്രദ്ധാനൈഃ പരലോകാർത്ഥിഭിരപ്രമത്തൈഃ കർത്തവ്യ ഇതി.
സർവ്വശാസ്ത്രാണാം യത്നതോ വിധേയോऽർത്ഥോ ദുശ്ചരിഃ
താച്ചോപരമണം. നഹി തത്കാലേ ശക്യതേ കിഞ്ചിത്
സമ്പാദയിതും; കർമ്മണാ നിയമാനസ്യ സ്വാതന്ത്ര്യാഭാവാത്.
(ശാങ്കരഭാഷ്യം).

യോഗധർമ്മാനുസാരം ശ്രദ്ധാപൂർവ്വം അഭ്യസിച്ച് മരണത്തെ സുഷുപ്തിപോലെ സുന്ദരമാക്കണം; ശാസ്ത്രങ്ങളെല്ലാം പ്രയത്നിച്ച് വിധേയമാക്കണം; ദുഷ്കർമ്മങ്ങളിൽനിന്നു വിട്ടുനിൽക്കണം. ഇതൊക്കെ ജീവിച്ചിരിക്കുമ്പോൾ ചെയ്താലേ മരണാനന്തരം ആത്മാവിന് പൂർണ്ണസ്വാതന്ത്ര്യം ലഭിക്കുകയുള്ളു. മരണവേളയിൽ ഇതൊക്കെ പെട്ടെന്ന് സമ്പാദിക്കാമെന്നു വിചാരിച്ചാൽ അത് അസാദ്ധ്യമാണ്. നമ്മുടെ കർമ്മങ്ങൾ നമ്മെ സ്വാതന്ത്ര്യത്തിൻെറ മാർഗ്ഗത്തിലേക്ക് സഞ്ചരിക്കാൻ സമ്മതിക്കാതെ തടുക്കും. നമുക്കിഷ്ടമില്ലാത്ത യോനികളിലേക്ക് നമ്മെ പുനർജ്ജനിപ്പിക്കും. മൃഗമോ മരമോ മന്ദബുദ്ധിയോ ആയി ജനിക്കാൻ ഏതാത്മാവിനാണ് ഇഷ്ടം? സ്വന്തം ജീവിതം തെരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യം നമുക്ക് തരുന്നത് നമ്മുടെ ജീവിതംതന്നെയാണ്. ഇതാണ് ബാർഡോയും പഠിപ്പിക്കുന്നത്. പരലോകത്തേക്ക് നമ്മെ അനുഗമിക്കുന്നത് വിദ്യ, കർമ്മം, പൂർവ്വപ്രജ്ഞ എന്നിവ മാത്രം! പരലോകത്തിലേക്കുള്ള പാതയിൽ നമ്മുടെ ‘പാഥേയം’ ഇവ മാത്രം!

ഈ മൂന്നു ‘സംഭാര’ങ്ങളെ സംഭരിച്ച് ദേഹാന്തരം പോകുന്ന ആത്മാവ് പൂർവ്വദേഹമാകുന്ന കൂട്ടിനെ ഉപേക്ഷിക്കുന്ന ‘പക്ഷി’യാണ്. അത് ഒരു വൃക്ഷത്തിലെ കൂട്ടിൽനിന്ന് സ്വതന്ത്രമായി മറെറാരു വൃക്ഷത്തിലെ കൂട്ടിൽ ചെന്ന് താമസമാക്കുന്നു. അഥവാ ‘ആതിവാഹിക’ന്മാർ എന്നു വിളിക്കപ്പെടുന്ന ലിംഗശരീരത്താൽ കർമ്മഫലാനുസൃതമായി പുതിയ ജന്മദേശത്തിലേക്ക് നയിക്കപ്പെടുന്നു.

3. തദ്യഥാ തൃണ ജലായുകാ തൃണസ്യാന്തം ഗത്വാന്യമാക്രമ
മാക്രമ്യാത്മാനമുപസംഹരതി, ഏവമേവായമാത്മേദം
ശരീരം നിഹത്യ, അവിദ്യാം ഗമയിത്വാ,
അന്യമാക്രമമാക്രമ്യാത്മാനമുപസംഹരതി.

എപ്രകാരം ഒരു പുല്ലട്ട പുല്ലിൻെറ അററത്തുനിന്ന് മറെറാരു പുല്ലിൻെറ അററത്തേക്ക് ആക്രമിച്ചു പിടിച്ചു തൂങ്ങുന്നുവോ അപ്രകാരം ആത്മാവ് തന്നെ ഉപസംഹരിച്ച് ഈ ശരീരത്തെ നിഹനിച്ചിട്ട് അവിദ്യയാൽ മറെറാന്നിനെ ആക്രമിച്ച് അതിലേക്കു ഗമിച്ചിട്ട് അതിൽതന്നെ ഉപസംഹരിക്കുന്നു.

ദേഹാന്തര സഞ്ചാരം ഒരുപമയിലൂടെ കാണിക്കുന്നു. സ്വപ്നത്തിൽ സ്വപ്നദേഹത്തിനകത്ത് ജീവിക്കുന്നപോലെയാണ് ലിംഗശരീരം, ബാർഡോ അവസ്ഥയിൽ തന്റെ പൂർവ്വകർമ്മവിദ്യാപ്രജ്ഞകൾക്കനുസൃതമായ ഒരു ദേഹം സൃഷ്ടിച്ച് അതിൽ തന്റെ ദേഹാന്തരവാസം ആരംഭിക്കുന്നത്. പുല്ലട്ട ഒരു പുല്ലിൽനിന്ന് മറ്റൊന്നിലേക്കു നീങ്ങുംപോലെ, താൻ ഇന്നതാണ് ചെയ്യുന്നതെന്നു പോലും അറിയാതെ അവിദ്യയാൽ ഗ്രസിക്കപ്പെട്ട ലിംഗശരീരങ്ങൾ കർമ്മാനുസൃതമായി സ്ഥാവരജംഗമയോനികളിൽ ചെന്നു വീഴുന്നു. അവിടെ പുതിയ ഒരു തൃണം (ശരീരം) സ്വീകരിച്ച് അതിലേക്ക് ചൈതന്യരൂപമായ സ്വപ്രാണങ്ങളെ ഉപസംഹരിക്കുന്നു.

4. തദ്യഥാ പേശസ്കാരീ പേശസോ മാത്രാമപാദായാന്യന്ന
വതരം കല്യാണതരം രൂപം തനുതേ, ഏവമേവായമാത്മേദം
ശരീരം നിഹത്യ, അവിദ്യാം ഗമയിത്വാ, അന്യന്നവതരം കല്യാണതരം
രൂപം കരുതേ പിത്ര്യംവാ, ഗാന്ധർവ്വം വാ, ദൈവം വാ, പ്രാജാപത്യം
വാ, ബ്രാഹ്മം വാ, അന്യേഷാം വാ ഭൂതാനാം

ഒരു തട്ടാൻ എപ്രകാരം സ്വർണ്ണത്തിന്റെ മാത്രകൾ എടുത്ത് നവതരവും കല്യാണതരവുമായ രൂപങ്ങൾ ചമയ്ക്കുന്നുവോ, അപ്രകാരം ഈ ശരീരത്തെ നിഹനിച്ച ആത്മാവ് പുതിയതും കല്യാണതരവുമായ മറ്റൊരു രൂപത്തെ ചമയ്ക്കുന്നു. പിതൃക്കൾക്കോ ഗന്ധർവ്വന്മാർക്കോ ദേവന്മാർക്കോ പ്രജാപതിക്കോ ബ്രഹ്മാവിനോ അന്യഭൂതങ്ങൾക്കോ അനുയോജ്യമായ രൂപം!

പിതൃലോകത്തെ ഉപഭോഗിക്കാൻ യോഗ്യമായ കർമ്മങ്ങൾ ചെയ്താനോ ഗന്ധർവ്വലോകോപഭോഗയോഗ്യമായ കർമ്മങ്ങൾ ചെയ്താനോ ദേവലോകോപഭോഗയോഗ്യമായ കർമ്മങ്ങൾ ചെയ്താനോ പ്രജാപതിലോകോപഭോഗയോഗ്യമായ കർമ്മങ്ങൾ ചെയ്താനോ ബ്രഹ്മലോകോപഭോഗയോഗ്യമായ കർമ്മങ്ങൾ ചെയ്താനോ വേണ്ടി, പൂർവ്വകർമ്മാനുസാരം പുതിയ കല്യാണശരീരം ആത്മാവ് എടുക്കുന്നു.

5. സ വാ അയമാത്മാ ബ്രഹ്മ വിജ്ഞാനമയോ മനോമയഃ
പ്രാണമയ ശ്ചക്ഷുർമയഃ ശ്രോത്രമയഃ പൃഥിവീമയ ആപോമയാ
വായുമയ ആകാശമയ സ്തേജോമയോഽതേജോമയഃ കാമമയോഽ
കാമമയഃ ക്രോധമയോഽക്രോധമയോ ധർമ്മമയോഽ
ധർമ്മമയഃ സർവ്വമയസ്തദ്യ. ദേതദിദം മയോഽദോമയ ഇതി;
യഥാകാരി യഥാചാരി തഥാ ഭവതി സാധുകാരി സാധുർഭവതി,
പാപകാരി പാപോഭവതി; പുണ്യാ പുണ്യേന കർമ്മണാ ഭവതി,
പാപഃ പാപേന. അഥോ ഖല്വാഹുഃ കാമമയ ഏവായം പുരുഷ ഇതി;
സ യഥാ കാമോ ഭവതി തത്ക്രതുർ ഭവതി, യത് ക്രതുർഭവതി
തത് കർമ്മകുരുതേ, യത്കർമ്മകുരുതേ യദഭിസം പദ്യതേ.

വിജ്ഞാനമയവും മനോമയവും പ്രാണമയവും ചക്ഷുർമയവും ശ്രോത്രമയവും പൃഥ്വീമയവും ആപോമയവും ആകാശമയവും തേജോമയവും അതേജോമയവും



കാമമയവും അകാമമയവും ക്രോധമയവും അക്രോധമയവും ധർമ്മമയവും അധർമ്മമയവും സർവ്വമയവുമായ ആത്മാവ് ബ്രഹ്മമാണ്. അത് ഇദംമയവും അദോമയവുമാണ്.

എപ്രകാരം ചെയ്യുന്നു അപ്രകാരം സഞ്ചരിക്കുന്നു, അപ്രകാരംതന്നെ ഭവിക്കുന്നു. സാധുകർമ്മം ചെയ്യുന്നവൻ സാധുവായി ഭവിക്കുന്നു. പാപകർമ്മം ചെയ്യുന്നവൻ പാപിയായി ഭവിക്കുന്നു. പുണ്യം പുണ്യകർമ്മംകൊണ്ട് ഭവിക്കുന്നു. പാപം പാപകർമ്മം കൊണ്ടും. ചിലർ പറയുന്നു, ഈ പുരുഷൻ കാമമയം മാത്രമാണെന്ന്. എപ്രകാരമാണോ കാമിക്കുന്നത് അപ്രകാരം കർമ്മം ചെയ്യുന്നു; എന്തു ചെയ്യുന്നുവോ ആ കർമ്മത്തിന്റെ ഫലം സമ്പാദിക്കുന്നു.

ആകാശത്തിലും ഭൂമിയിലും വായുവിലും ജലത്തിലും വസിക്കുന്ന അനേകം പ്രാണികളുടെ ശരീരങ്ങളും അവയിലെ കർമ്മഫലങ്ങളും ആത്മാവ് സമ്പാദിക്കുന്നത് സ്വന്തം കാമമനുസരിച്ച് പുണ്യപാപകർമ്മങ്ങൾ ചെയ്യുന്നതുകൊണ്ടാണ്. 'യദ്വദ്ധി കുരുതേ കർമ്മ തത്തത് കാമസ്യ ചേഷ്ടിതം' എന്ന് മനുവും പറയുന്നു. എനിക്ക് ധർമ്മം ചെയ്യണമെന്ന് കാമം തോന്നിയാൽ ഞാൻ ധർമ്മം ചെയ്യുന്നു. അധർമ്മത്തിൽ കാമം തോന്നിയാൽ അധർമ്മം ചെയ്യുന്നു. ധർമ്മാധർമ്മങ്ങളും പാപപുണ്യകർമ്മങ്ങളും ഒക്കെ കാമംകൊണ്ടാണ്. കാണപ്പെടുന്ന സർവ്വവും കാണപ്പെടാത്ത സർവ്വവും ധർമ്മാധർമ്മഫലമാണ്. ഇദമയമെന്നാൽ പ്രപഞ്ചം മുഴുവൻ. അദമയമെന്നാൽ പരോക്ഷമായി ഗ്രഹിക്കാവുന്ന സർവ്വ കാര്യവും നിർദ്ദേശിക്കപ്പെടുന്നു. അന്തഃകരണത്തിൽ ഭാവനാവിശേഷങ്ങൾ അനന്തമാണ്. അവയെ ഓരോന്നിനെയും വിശേഷിപ്പിക്കുന്നത് അസാദ്ധ്യമാണ്. എന്നാൽ പ്രതിക്ഷണം, ഇന്നയിന്നത് ഹൃദയത്തിൽ വർത്തിക്കുന്നു എന്ന് അവയുടെ കാര്യത്തിൽനിന്ന് നാം ഗ്രഹിക്കുന്നുണ്ട്. ഇപ്രകാരം ഗൃഹ്യമാണകാര്യങ്ങളിൽനിന്ന്, ഇന്നയിന്ന വിചാരങ്ങൾ ഒരാളുടെ മനസ്സിലുണ്ടെന്ന് നിർദ്ദേശിക്കാൻ നമുക്കാവും. പരോക്ഷവും അന്തസ്ഥവുമായ വ്യവഹാരങ്ങളെയാണ് അദോമയമെന്നു പറയുന്നത്. ശാങ്കരഭാഷ്യം ഈ പരചിത്തജ്ഞാനത്തെയാണ് അദോമയമെന്ന് പറയുന്നത്.

കരണം (ക്രിയ), ചരണം (ആചരണം) എന്നിവയാൽ ശീലങ്ങൾ ഉണ്ടാവുന്നു. ഇന്നയിന്ന കർമ്മം ചെയ്യണമെന്ന് നിർണ്ണയിക്കുന്നതോ നമ്മുടെ കാമവും. ഇന്ന വിചാരം വിചാരിക്കണമെന്ന് വിചാരിച്ചിട്ടാണോ സാധാരണ മനുഷ്യർ വിചാരിക്കുന്നത്? ശീലങ്ങൾ വിചാരങ്ങളെ സൃഷ്ടിക്കുന്നു. നല്ല ശീലങ്ങൾ നല്ല വിചാരങ്ങളെയും നല്ല കാമങ്ങളെയും സൃഷ്ടിക്കുന്നു. ഇത് ഒരു Visions Circle ആണ്; സൗശീല്യമായാലും ദുശ്ശീലമായാലും.



ഇങ്ങനെ അനുഭവങ്ങൾക്കായി തുടരെത്തുടരെ ശരീരങ്ങൾ സ്വീകരിക്കുന്നു, ആത്മാവ്. ഇതിൻെറ പേരാണ് സംസാരം.

കാമമില്ലെങ്കിൽ ഈ സംസാരവൃത്തമില്ല. അതിനാൽ കാമത്തെ നശിപ്പിക്കയാണ് ബന്ധനമോക്ഷമെന്ന് ബന്ധമോക്ഷകുശലന്മാർ കരുതുന്നു.

മനസ്സിൽ ഒന്നിനെ കാമിക്കുന്നവൻ ആ കാമിക്കുന്ന വസ്തുവിനെ ലഭിക്കാനായി വീണ്ടും വീണ്ടും ശരീരമെടുക്കുന്നതായി അഥർവ്വണത്തിലെ മുണ്ഡകോപനിഷത്ത് പറയുന്നു. പുരുഷൻ കാമമയമെന്നു പറയുന്നത് ഈ അർത്ഥത്തിലാണ്.

"യഥാ കാമോ ഭവതി, തത്ക്രതുർഭവതി. സ കാമ ഈഷ
ദഭിലാഷ മാത്രേണാ ഭിവ്യക്തോ യസ്മിൻ വിഷയേ ഭവതി,
സോ$f$വിഹന്യമാനഃ സ്ഫുടീഭവൻ കർത്തൃത്വമാപദ്യതേ.
ക്രതുർന്നമാദ്ധ്യവസായോ നിശ്ചയോ യദനന്തരാ
ക്രിയാ പ്രവർത്തതേ." (ശാങ്കരഭാഷ്യം).

എപ്രകാരം കാമം ഭവിക്കുന്നുവോ അപ്രകാരമാണ് ക്രതു ഭവിക്കുന്നത്. എന്താണോ കാമം അത് ആ വിഷയത്തിലുള്ള അഭിലാഷമാത്രയാൽ അഭിവ്യക്തമാകുന്നു. അതുതന്നെ സ്ഫുടീഭവിക്കുന്നതാണ് കർത്തൃത്വം. 'ക്രതു' എന്നു പറയുന്നത് 'നിശ്ചയ'ത്തെയാണ്. ആ നിശ്ചയത്തെ (ഞാൻ ഇന്നതു നേടും എന്ന നിശ്ചയം) തുടർന്നാണ് ക്രിയ അഥവാ കർമ്മം സംഭവിക്കുന്നത്.

6. യദേഷ ശ്ലോകോ ഭവതി
തദേവ സക്തഃ സഹകർമ്മണൈതി
ലിംഗം മനോ യത്ര നിഷക്തമസ്യ
പ്രാപ്യാന്തം കർമ്മണസ്തസ്യയത് കിഞ്ചേഹ കരോത്യയം
തസ്മാല്ലോകാത് പുനരൈത്യസ്മൈ ലോകായ കർമ്മണേ.
ഇതി നു കാമയമാനഃ അഥാ കാമയമാനഃ യോ$f$കാമോ
നിഷ്ക്കാമ ആപ്തകാമ ആപ്തകാമോ ന തസ്യ പ്രാണാ
ഉത്ക്രാമന്തി, ബ്രഹ്മൈവ സൻ ബ്രഹ്മാപ്യേതി.

ഇതിനെക്കുറിച്ച് ഈ ശ്ലോകം ഭവിക്കുന്നു:

സക്തൻ കർമ്മത്തോടുകൂടി, എവിടെ തൻെറ ലിംഗവും മനസ്സും ഉണ്ടോ അവിടെത്തന്നെ നിഷക്തനാകുന്നു. ഈ ലോകത്തിൽവെച്ചു ചെയ്ത കർമ്മങ്ങളുടെ അന്ത്യത്തിൽ കർമ്മഫലാനുഭവങ്ങളെ പ്രാപിച്ച് ആ ലോകത്തിൽനിന്ന് വീണ്ടും ഈ ലോകത്തിലേക്ക് കർമ്മങ്ങൾക്കായി മടങ്ങിവരുന്നു. ഇത് കാമങ്ങളുള്ളവൻേറത്.

ഇനി അകാമിയുടേത്: അകാമനും നിഷ്കാമനും ആപ്തകാമനും ആത്മകാമനുമായ ഒരാൾക്ക് പ്രാണങ്ങൾ ഉത്ക്രമിക്കുന്നില്ല; ബ്രഹ്മംതന്നെയായ അത് ബ്രഹ്മത്തിൽ ലയിക്കുന്നു.

**കർമ്മഫലത്തിൽ ആസക്തിയും അഭിലാഷവും ഉള്ള പ്രാണികൾ താന്താങ്ങളുടെ മനോമയകോശത്തിൽ പൊതിഞ്ഞ ലിംഗശരീരത്തോടും വാസനകളോടും കൂടി എവിടെയാണോ തൻെറ കാമം ഇരിക്കുന്നത് ആ സ്ഥാനത്തെത്തന്നെ പ്രാപിക്കുന്നു. ആത്മകാമനും ആപ്തകാമനും മാത്രമാണ് കാമങ്ങളില്ലാത്തത്.**



അവർക്ക് പുതിയ ഒരു ശരീരമോ പുതിയ കർമ്മങ്ങളോ, ഇല്ല. ഈ മുക്ത്യാവസ്ഥയിലേക്ക് ഒരാൾ എങ്ങനെ എത്തുന്നു?

സുഷുപ്തിയിൽ നിർവ്വിശേഷവും അദ്വൈതവും അലുപ്തവുമായ ചിദ്രൂപജ്യോതിസ്വഭാവമായ ആത്മാവിനെ കാണുന്നതുപോലെ ധ്യാനസമാധിയിലും കാണുന്നവർ തന്നിൽത്തന്നെ (ബ്രഹ്മത്തിൽത്തന്നെ) ശരീരം പതിക്കുന്നതിന്നു മുമ്പേ ലയിച്ചു കഴിഞ്ഞിരിക്കുന്നു. അതിനാൽ അവർക്കു പോകാനും വരാനും സ്ഥലവുമില്ല, കാമവുമില്ല. ആപ്തകാമരായ ആ സമാധിസ്ഥർ തങ്ങളുടെ ധ്യാനംകൊണ്ട് ഇഹലോകത്തിൽവെച്ചുതന്നെ മുക്തി നേടിക്കഴിഞ്ഞു. ആ വിദ്വാന് ജീവിതം, മരണം എന്ന് രണ്ട് ഭാവാന്തരങ്ങൾ ഇല്ല. സംസാരി മരണാനന്തരം മാത്രം ദർശിക്കുന്ന 'ധർമ്മത', ജ്ഞാനിക്ക് സദാ ദർശനീയമാണ്. തിബത്തൻ ബുദ്ധിസവും ഭാരതീയദർശനങ്ങളും ഇതിനെ അംഗീകരിക്കുന്നു.

അഗ്നിയിൽ ചൂടും പ്രകാശവും സ്വാഭാവികമായിരിക്കുന്നതുപോലെ ആത്മാവിൽ മോക്ഷം സ്വാഭാവികമാണ്. മറഞ്ഞിരിക്കുന്ന അതിനെ ഉജ്ജ്വലിപ്പിക്കുക മാത്രമാണ് അഭ്യാസംകൊണ്ട് സാധിക്കുന്നത്.

മോക്ഷോപലബ്ധിയല്ല മോക്ഷത്തിൻെറ അഭിവ്യക്തിയാണ് യോഗസാധനയുടെ ലക്ഷ്യം. അനഭിവ്യക്തമായ ഒരു സ്വാഭാവികഗുണത്തെ അഭിവ്യക്തമാക്കുക എന്നുമാത്രം. ജ്ഞാനിയിൽ അത് സദാ അഭിവ്യക്തമാണ്. അതിനാൽ ഒരു അന്തരാളവേള (ഇടവേള -Bardo) എന്നതിൻെറ ആവശ്യമോ സാദ്ധ്യതയോ വരുന്നില്ല. (ന ത്വന്തരാല കല്പനായാം പ്രമാണമസ്തി—ശങ്കരൻ). ജീവിതവും മരണവും പ്രപഞ്ചജീവിതവും നിർവ്വാണവും തമ്മിൽ ജ്ഞാനിക്കു ഭേദമില്ല. (ഇതുതന്നെയാണ് ബുദ്ധിസ്ററുകളുടെ പ്രജ്ഞാപാരമിതവും പറയുന്നത്). അങ്ങനെയെങ്കിൽ പിന്നെ ജ്ഞാനസമ്പാദനത്തിന് ശ്രമിക്കുന്നതെന്തിന് എന്ന് പൂർവ്വപക്ഷം ചോദിക്കുന്നു. 'അവിദ്യാ ഭ്രമാപോഹനാർത്ഥം' എന്ന് ശങ്കരൻ മറുപടി തരുന്നു. താന്ത്രികബുദ്ധമതങ്ങളുടെ ദർശനംതന്നെയാണ് ഇത്. അനേക വ്യാപാര സന്നിപാതജനിതമാണ് അവിദ്യാഭ്രമം എന്ന മായ; ആ അവിദ്യാഭ്രമത്തെ വിദ്യകൊണ്ട് നീക്കിക്കളയാനാണ് സർവ്വസാധനകളും. ബ്രഹ്മവിദ്യയാണ് മോക്ഷകാരണം.

7. തദേവ ശ്ലോകോഭവതി.
യദാ സർവ്വേ പ്രമുച്യന്തേ കാമായേ$f$സ്യ ഹൃദിശ്രിതാഃ
അഥമർത്ത്യോ$f$ മൃതോ ഭവത്യത്രബ്രഹ്മസമശനുത ഇതി.
തദ്യഥാഹിനിൽർവ്വയനീ വല്മീകേ മൃതാപ്രത്യസ്താശയീ
ത, ഏവമേവേദം ശരീരം ശേതേ, അശരീരോ$f$ മൃതഃ
പ്രാണോബ്രഹ്മൈവ തേജഏവ; സോ$f$ ഹം ഭഃവതേ
സഹസ്രം ദദാമീതി ഹോവാച ജനകോ വൈദേഹഃ

**അതിനെക്കുറിച്ച് ശ്ലോകം ഭവിക്കുന്നു. ഹൃദയത്തിൽ സ്ഥിതമായ കാമങ്ങളെല്ലാം തന്നെ മോചിതമാകുമ്പോൾ മർത്ത്യൻ അമൃതമാകുന്നു; ബ്രഹ്മത്തെ അറിയുന്നു. എപ്രകാരം പാമ്പിൻെറ ശവം ചിതൽപ്പുററിൽ കിടക്കുന്നുവോ അതുപോലെ ഈ ശരീരം ഉപേക്ഷിക്കപ്പെട്ടു കിടക്കുന്നു; അശരീരി അമൃതപ്രാണമായി ബ്രഹ്മതേജസ്സായിത്തീരുന്നു. ജനകവൈദേഹൻ പറഞ്ഞു: "ഭഗവാൻ, അങ്ങേയ്ക്ക് ഞാൻ ആയിരം ഗോക്കളെ ദക്ഷിണ തരുന്നു."**

പുത്ര വിത്തലോകൈക്ഷണകളെല്ലാം സമൂലം നശിച്ച ഒരു വ്യക്തിയുടെ ശരീരം മരണമെന്ന പ്രക്രിയയ്ക്ക് വിധേയമാകുന്നുവെങ്കിലും ആത്മാവ് കാമ ബീജവിയോഗത്താൽ അമൃതമായിരിക്കയാൽ പുതിയ ശരീരം സ്വീകരിക്കുന്നില്ല. അവിദ്യാലക്ഷണമായ കാമംതന്നെയാണ് വീണ്ടും വീണ്ടും മൃത്യുവിന് കാ രണമായിത്തീരുന്നത്. തേജസ്സാണ് വിജ്ഞാനം. അതാണ് ആത്മജ്യോതിസ്സ്. ആത്മ ജ്യോതിഷത്താൽ ജഗത്തിനെ അവഭാസിപ്പിക്കുന്ന പ്രജ്ഞാനേത്രം വിജ്ഞാന ജ്യോതിഷ്മതിയായി സത്തായി വിഭ്രംശം കൂടാതെ വർത്തിക്കുന്നതാണ്. (തേജ ഏവ വിജ്ഞാനം ജ്യോതി ഃ യേന ആത്മജ്യോതിഷാ ജഗദവ ഭാസ്യമാനം പ്രജ്ഞാ നേത്രം വിജ്ഞാന ജ്യോതിഷ്മത സദവിഭ്രംശദ്വർത്തതേ—(ശങ്കരഭാഷ്യം)

8. തദേതേ ശ്ലോകാ ഭവന്തി
അണുഃപന്ഥാവിതതഃ പുരാണോ
മാം സ്പൃഷ്ടോ*f* നുവിത്തോ മയൈവ
തേന ധീരാ അപിയന്തി ബ്രഹ്മവിദഃ
സ്വർഗ്ഗം ലോകമിത ഊർദ്ധ്വം വിമുക്താഃ

ഇതിനെക്കുറിച്ച് ശ്ലോകം ഭവിക്കുന്നു. അണുവും വിസ്തൃതവും പുരാണവുമായ പന്ഥാവ് എന്നെ സ്പർശിച്ചിരിക്കുന്നു; ഞാൻ അതിനെ സ്വയം കണ്ടെത്തിയി രിക്കുന്നു. ധീരന്മാരും ബ്രഹ്മവിത്തുക്കളും അതിനാൽ വിമുക്തരായി, ഇതിൻെറ ഊർദ്ധ്വം സ്വർഗ്ഗലോകം പ്രാപിച്ചു.

"വഴിപൂക"ലിനെക്കുറിച്ച് ശൈശവത്തിൽ കൃഷ്ണമൂർത്തിയുടെ കവിത യിൽ വായിച്ചിട്ടുണ്ട്. ആ 'വഴി'യെയാണ് ഉപനിഷത്ത് ഇവിടെ പറയുന്നത്. ദുർ വിജ്ഞേയതയാൽ ആ വഴി അതിസൂക്ഷ്മമാണ്. അത് രാജപാതപോലെ വിസ്തീർ ണ്ണവുമാണ്. വിസ്പഷ്ടതരണഹേതുത്വത്താൽ വിതതം (വിതരം) ആണ്. മോക്ഷ സാധനമായ ജ്ഞാനമാർഗ്ഗമാണത്. ചിരന്തനവും നിത്യശ്രുതിപ്രകാശിതവുമാക യാൽ പുരാണമാണ് ആ മാർഗ്ഗം. താർക്കിക ബുദ്ധിയിൽനിന്ന് ജനിച്ച കുദൃഷ്ടി മാർഗ്ഗംപോലെ അർവ്വാക്കാലികം (ആധുനികം) അല്ല എന്ന് ശങ്കരഭാഷ്യം എടുത്തു പറയുന്നുണ്ട്. "ബ്രഹ്മവിദ്യാലക്ഷണമായ ആ മോക്ഷമാർഗ്ഗം എന്നെയും ഞാൻ അതിനെയും പരസ്പരം കണ്ടെത്തി. ഈ അനുഭവം എന്നെത്തേടി വന്നു, ഞാൻ അതിനെ സ്വയം അനുഭവിച്ചു" എന്ന് ആത്മസാക്ഷികമാവുമ്പോഴാണ് ബ്രഹ്മ വിദ്യ ഉത്തമമാകുന്നത്. സ്വാനുഭൂതിയിൽനിന്നുണ്ടാവുന്ന കൃതാർത്ഥാത്മാഭിമാന ങ്ങളോടെയാണ് യാജ്ഞവൽക്ക്യൻ ഇതിനെ ഞാൻ മാത്രം (മയാ ഏവ) ദർശിച്ചു എന്നു പറയുന്നത്. അല്ലാതെ, മററാരും ഇതുവരെ ആ അനുഭൂതി നുകർന്നിട്ടില്ല എന്ന അർത്ഥത്തിലല്ല എന്ന് ശങ്കരൻ എടുത്തുപറയുന്നു.

ബ്രഹ്മവിദ്യാഫലമായ മോക്ഷമാണ് സ്വർഗ്ഗലോകം. സ്വയം ശയിക്കുന്ന, സ്വജ്ഞതത്താൽ ഗമിക്കുന്ന ലോകമാണ് സ്വർഗ്ഗം.

**9. തസ്മിഛുക്ലമുത നീലമാഹു!**
**പിംഗലം ഹരിതം ലോഹിതം ച**
**ഏഷപന്ഥാ ബ്രഹ്മണാഹാനുവിത്തഃ**
**തേനൈതി ബ്രഹ്മവിത് പുണ്യകൃതൈജസശ്ച.**



അതിനെ ശുക്ലമെന്നോ നീലമെന്നോ പിംഗലമെന്നോ ഹരിതമെന്നോ ലോഹിത മെന്നോ പറയുന്നു. ഈ പന്ഥാവ് ബ്രഹ്മണനാൽ കണ്ടെത്തപ്പെട്ടിരിക്കുന്നു. പുണ്യകൃത്തും ബ്രഹ്മവിത്തും തൈജസവും ഇതിലേ സഞ്ചരിക്കുന്നു.

പാതയെക്കുറിച്ച് അതിലേ സഞ്ചരിച്ചവരും അതിനെ കണ്ടെത്തിയവരും വിഭിന്നാഭിപ്രായങ്ങൾ പറയുന്നു. ചിലർ പറയുന്നു, അത് ശുദ്ധവും വിമലവുമായ ശുക്ലവർണ്ണമാണെന്ന്. ചിലർ നീലയെന്നും പിംഗലമെന്നും ഹരിതമെന്നും ലോഹി തമെന്നും പറയുന്നു. അത് അതാതു വ്യക്തികളുടെ ദർശനഭേദമനുസരിച്ചിരിക്കും. രസസമ്പൂർണ്ണങ്ങളായ നാഡീമാർഗ്ഗങ്ങളും മധുപൂർണ്ണങ്ങളായ ആദിത്യനാഡീ മാർഗ്ഗങ്ങളും അനുസരിച്ചാണ് ഈ വർണ്ണഭേദം. ഏതേതു നാഡികളിലൂടെ സാക്ഷാത്കാരം സാധിച്ചുവോ അതനുസരിച്ച് വർണ്ണഭേദം കാണുന്നു. ശുക്ലം, നീലം മുതലായവ വർണ്ണവാചകങ്ങളാണ്. യോഗികൾ മോക്ഷപഥങ്ങൾക്കു നൽകുന്ന ഈ വർണ്ണങ്ങളെക്കുറിച്ച് ശങ്കരൻ പറയുന്നു: അവ വാസ്തവത്തിൽ മോക്ഷമാർഗ്ഗങ്ങളല്ല. സംസാരവിഷയങ്ങൾതന്നെയാണ്; ശരീരത്തിലെ നിഃസരണ മാർഗ്ഗസംബന്ധങ്ങളാണ്. ആത്മാവ് ഏതു ശരീരമാർഗ്ഗത്തിലൂടെ (മൂർദ്ധാവ്, ചക്ഷുസ്സ് ഇത്യാദി) ബഹിർഗ്ഗമിച്ച് ആത്മജ്യോതിസ്സിനെ ദർശിച്ചുവോ, ആ മാർഗ്ഗ ത്തിൻെറ വർണ്ണമാണ് യോഗികൾ പറയുന്ന ഈ വർണ്ണഭേദം എന്ന് ശങ്കരൻ പറ യുന്നു. വാസ്തവത്തിൽ വർണ്ണരഹിതമാണ് മുക്തിപഥം. ദീപത്തെ കെടുത്തു മ്പോലെ, സർവ്വ ഇന്ദ്രിയങ്ങളെയും സർവ്വനാഡികളെയും ഉപസംഹരിച്ച ഇരുട്ടി ലാണ്, ആത്മജ്യോതിസ്സിൻെറ പ്രകാശം നിറയുന്നത്. ആ തമസ്സിനപ്പുറത്താണ് യഥാർത്ഥ പ്രകാശസ്ഥാനം. അതിനെ മരണശേഷമല്ല, ശരീരദ്വാരങ്ങളിലൂടെ പുറത്തുകടന്നിട്ടുമല്ല, ജീവിച്ചിരിക്കെ, സർവ്വ ഇന്ദ്രിയങ്ങളെയും നാഡികളെയും തന്നിൽത്തന്നെ ഉപസംഹരിച്ചാണ് ബ്രഹ്മവിത്ത് കണ്ടെത്തുന്നത്. അതിനാൽ ബ്രഹ്മവിത്തിന് മോക്ഷമാർഗ്ഗം വർണ്ണരഹിതമാണ്.

10. അന്ധം തമഃ പ്രവിശന്തിയേ *f* വിദ്യാമുപാസതേ
തതോ ഭൂയ ഇവതേതമോയ ഉ വിദ്യായാം രതഃ

അവിദ്യയെ ഉപാസിക്കുന്നവർ അന്ധമായ തമസ്സിൽ പ്രവേശിക്കുന്നു. വിദ്യയിൽ രതിയുള്ളവർ അതിനെക്കാൾ വലിയ തമസ്സിൽ പ്രവേശിക്കണം.

ഒമ്പതാം ശ്ലോകത്തിൻെറ അർത്ഥം ഗ്രഹിക്കാതെയും സ്വാനുഭൂതി ഇല്ലാ തെയും ഇന്നത്തെ പല പണ്ഡിതന്മാരും ഈ വരികളെ തെററായി വ്യാഖ്യാനിക്കു ന്നുണ്ട്. അപരാവിദ്യയും അവിദ്യയും സംസാരമെന്ന ഇരുട്ടിലേക്കു നയിക്കുന്നു. പരാവിദ്യ, സർവ്വപ്രപഞ്ചത്തെയും സർവ്വവാക്കിനെയും സർവ്വഇന്ദ്രിയങ്ങളെയും ഉപസംഹരിച്ച മൗനത്തിൻെറ തമസ്സിനപ്പുറത്തേക്കാണ് നയിക്കുന്നത്. തമസ്സി ലൂടെ കടക്കാതെ 'തമസാത്പര'ത്തിൽ എങ്ങനെ എത്തും?

**11. അനന്ദാ നാമതേ ലോകാ അന്ധേന തമസാവൃതാഃ**
**താംസ്തേ പ്രേത്യാഭിഗഛന്ത്യവിദ്വാം സോ ത ബുധോജനാഃ**

**അനന്ദങ്ങളെന്നു പേരുള്ള ലോകങ്ങൾ അന്ധതമസ്സിനാൽ ആവൃതങ്ങളാണ്. അവിദ്വാന്മാരും അബുധന്മാരുമായ ജനങ്ങൾ പ്രേത്യരായിട്ട് (മരിച്ചിട്ട്) അവിടേക്കു പോകുന്നു.**

12. ആത്മാനം ചേദ്വിജാനീയാ ദയമസ്മീതിപുരുഷഃ
കിമിച്ഛൻ കസ്യ കാമായ ശരീരമനുസംജ്വരേത്.

'ഞാൻ ഈ പുരുഷനാണ്' എന്ന് ആത്മാവിനെ അറിഞ്ഞവൻ എന്താണ് ഇച്ഛി ക്കുക? ഏതു കാമത്താലാണ് ശരീരത്തെ പ്രാപിക്കുക? വിശപ്പ്, ദാഹം, അനേക ബാഹ്യവിഷയങ്ങളിലുള്ള ആസക്തി എന്നിവയോടുകൂടിയ സാധാരണ പ്രാണിക ളുടെ ചിത്തവൃത്തികളെ ഗ്രഹിക്കുകയും (പരചിത്തജ്ഞാനം) ആ ചിത്തവൃത്തി കളുണ്ടാക്കുന്ന സംസാരതമസ്സിന്ന് അതീതമായ ആത്മജ്യോതിസ്സിനെ സാക്ഷാത് കരിക്കയും ചെയ്ത ആളുകൾ വളരെ ദുർല്ലഭമാണ്. ആയിരത്തിൽ ഒരാളെ കണ്ടെ ത്തിയാൽത്തന്നെ ഭാഗ്യമായി എന്ന് ശങ്കരൻ കരുതുന്നു. ഈ ദുർല്ലഭമായ ഭാഗ്യം. അവനവനു ലഭിച്ചാൽ ഏതൊരു വ്യക്തിയാണ് കൃതകൃത്യനല്ലാതാവുക?

13. യസ്യാനുവിത്തഃ പ്രതിബുദ്ധ ആത്മാ-
സ്മിൻ സന്ദേഹേ ഗഹനേ പ്രവിഷ്ടഃ
സ വിശ്വകൃത് സഹി സർവ്വസ്യകർത്താ
തസ്യ ലോകഃ സ ഉ ലോക ഏവ.

ഈ സന്ദേഹ്യമായ ഗഹനത്തിൽ പ്രവിഷ്ടമായ ആത്മാവ് ആരാൽ കണ്ടെത്ത പ്പെടുകയും പ്രതിബോധിക്കപ്പെടുകയും ചെയ്യുന്നുവോ, അവൻ വിശ്വകർത്താ വാണ്; സർവ്വത്തിൻെറയും കർത്താവാണ്. അവൻെറ ലോകം സർവ്വരുടെയും ലോകമാണ്.

അനേകാനർത്ഥസങ്കടങ്ങളാകുന്ന സന്ദേഹങ്ങളോടുകൂടിയതും അനേക ശതസഹസ്ര വിവേകവിജ്ഞാന പ്രതിപക്ഷങ്ങളാകുന്ന വിഷമങ്ങളോടുകൂടിയ തുമാണ് പിണ്ഡാണ്ഡബ്രഹ്മാണ്ഡങ്ങളാകുന്ന പ്രാണിശരീരവും പ്രപഞ്ചശരീ രവും. ആ സന്ദേഹ, വിഷമങ്ങൾക്കുള്ളിലിരിക്കുന്ന ജ്യോതിസ്സിനെ കണ്ടെത്തി പ്രതിബുദ്ധനായ വ്യക്തി വിശ്വകർത്താവാണ്; സർവ്വകർത്താവാണ്. സർവ്വലോക ങ്ങളും അവൻേറതാണ്. അവൻതന്നെയാണ് ലോകം. അവൻെറ ലോകമായ 'സ്വർഗ്ഗരാജ്യം' (8-ാം ശ്ലോകം നോക്കുക) സർവ്വർക്കുമുള്ള സ്വർഗ്ഗരാജ്യമാണ്. വിശ്വകർത്താവായ ഈ ബ്രഹ്മജ്ഞാനിയെ ക്രിസ്തുമതക്കാരും കടം കൊണ്ടി ട്ടുണ്ട് എന്ന് ശ്രദ്ധിക്കുക.

14. ഇഹൈവ സന്തോഽഥ വിദ്വസ്തദ്വയം
ന ചേദ വേദിർമ്മഹതി വിനഷ്ടിഃ
യേ തദ്വിദുരമൃതാസ്തേ ഭവന്തി
അഥേതരേ ദുഃഖമേവാപിയന്തി.

ഇവിടെത്തന്നെ ഞങ്ങൾ സത്തിനെ അറിഞ്ഞു. ഇല്ലായിരുന്നെങ്കിൽ 'അവേദി' യായേനെ; മഹത്തായ ഒരു നഷ്ടമായേനെ! ആര് ഇതറിയുന്നുവോ, അവർ അമൃതരായി ഭവിക്കുന്നു; മററുള്ളവർ ദുഃഖം മാത്രം പാനം ചെയ്യുന്നു.

'വേദി' അഥവാ വേദവിത്ത് എന്നാൽ ബ്രഹ്മജ്ഞാനി. ബ്രഹ്മജ്ഞാ നിയല്ലാത്തവൻ അവേദി. വേദവിജ്ഞാനമെന്നാൽ വേദത്തിലുള്ള പാണ്ഡിത്യമല്ല, ബ്രഹ്മാനുഭവമാണ്. അവേദിയായാൽ എന്താണ് നഷ്ടം? മഹത്തായ അനന്ത



പരിമാണമായ ജന്മമരണാദിലക്ഷണമായ സംസാരത്തിൽ വീഴുക എന്ന സർവ്വ നാശം അവേദിക്കു സംഭവിക്കുന്നു. ആ വിനാശത്തിൽനിന്ന് താൻ മുക്തനായെന്ന് ജ്ഞാനി കൃതകൃത്യതയോടെ ഓർക്കുന്നു. ജനനമരണരോഗവാർദ്ധക്യാദികളായ അനേകം ദുഃഖങ്ങൾ നിറച്ച 'ദുഃഖത്തിൻെറ പാനപാത്രം' കൈവശം വച്ചിരിക്കുന്ന സംസാരികളോടുള്ള കാരുണ്യവും ആ ഋഷിയിലുണ്ട്. ബുദ്ധനും ക്രിസ്തുവും ഈ ഉപനിഷദ്ഋഷിയുടെ പിൻഗാമികളാണ്.

15. യദേതമനുപശ്യത്യാത്മാനം ദേവമഞ്ജസാ
ഈശാനം ഭൂതഭവ്യസ്യനതതോവിജുഗുപ്സതേ.

എപ്പോൾ ഒരാൾ ഭൂതത്തിൻെറയും ഭാവിയുടെയും ഈശ്വരനായ ഈ പ്രകാശ വാനായ ആത്മാവിനെ നേരിട്ട് ദർശിക്കുന്നുവോ, അപ്പോൾമുതൽ അയാൾ ആരെയും വെറുക്കുന്നില്ല. പരമകാരുണികവും പ്രകാശരൂപവും ത്രികാലങ്ങൾക്ക് ഈശനുമായ ആത്മാവിനെ സാക്ഷാത്കരിച്ചവരിൽ ഒളിച്ചുവയ്ക്കേണ്ട വികാര ങ്ങൾ (വെറുപ്പ്, പുച്ഛം മുതലായവ) ഒന്നുംതന്നെ ഇല്ലാതാവുന്നു. ഭേദദർശികൾ മാത്രമാണ് ഈശ്വരനിൽനിന്ന് 'രക്ഷ' പ്രാർത്ഥിക്കുന്നത്. ഏകത്വദർശിക്ക് ഒന്നി നെയും ഭയമില്ല; ഒന്നിനെയും വെറുപ്പുമില്ല. സ്വാത്മാവിൽ ഈശ്വരനെ ദർശിച്ചവൻ സ്വയം അഭയനും രക്ഷകനുമാണ്. സർവ്വത്തെയും കാരുണ്യപൂർവ്വം സ്നേഹി ക്കുന്നവനാണ്. സർവ്വത്തിലും സ്വാത്മാവെക്കാണുന്നവൻ എങ്ങനെ ആരെ വെറുക്കും, ആരെ നിന്ദിക്കും?

16. യസ്മാ ദർവ്വാക്സംവത്സരോഽ ഹോഭിഃ പരിവർത്തതേ
തദ്ദേവാ ജ്യോതിഷാം ജ്യോതിരായുർഹോപാസതേഽ മൃതം

ഏതൊന്നിൻെറ താഴെയാണോ സംവത്സരങ്ങളും അഹസ്സുകളും പരിവർത്തനം ചെയ്യുന്നത്, ജ്യോതിഷങ്ങളുടെയും ജ്യോതിസ്സായ ആ അമൃതത്തെ 'ആയുസ്സാ'യി ദേവന്മാർ ഉപാസിക്കുന്നു.

17. യസ്മിൻ പഞ്ച പഞ്ചജനാ ആകാശശ്ച പ്രതിഷ്ഠിതഃ
തമേവ മന്യ ആത്മാനം വിദ്വാൻ ബ്രഹ്മാമൃതോഽമൃതം.

ഏതൊന്നിൽ പഞ്ചപഞ്ചജനങ്ങളും ആകാശവും പ്രതിഷ്ഠിതമാണോ, ആ ആത്മാ വുമാത്രമാണ് ബ്രഹ്മാമൃതം. അതിനെ അറിഞ്ഞ ഞാൻ അമൃതമായി. ഗന്ധർവ്വ, പിതൃ, ദേവ, അസുര, രാക്ഷസലോകങ്ങളും ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്ര നിഷാദവർണ്ണങ്ങളും പഞ്ചഭൂതങ്ങളും പ്രതിഷ്ഠിതമായിരിക്കുന്ന ആകാശം, അക്ഷരബ്രഹ്മത്തിലാണ് പ്രതിഷ്ഠിതമായിരിക്കുന്നത്. ആ അമൃതയായ അക്ഷര ബ്രഹ്മത്തെ ഞാൻ എൻെറ ആത്മാവിൽ സാക്ഷാത്കരിക്കയാൽ ഞാനും അമൃ തമായി. അവിദ്യയാലാണ് ഞാൻ എന്നെ 'മർത്ത്യ'നെന്നും 'മനുഷ്യ'നെന്നും പറഞ്ഞിരുന്നത്. ഞാൻ 'അമൃത'മാണ്; ബ്രഹ്മമാണ്; അമൃതജ്യോതിസ്സാണ്.

18. പ്രാണസ്യ പ്രാണമുത ചക്ഷുഷശ്ചക്ഷുരുത
ശ്രോത്രസ്യ ശ്രോത്രം മനസോയേമനോവിദുഃ
തേനിചിക്യുബ്രഹ്മപുരാണമഗ്ര്യം.

പ്രാണൻെറ പ്രാണനും കണ്ണിൻെറ കണ്ണും കാതിൻെറ കാതും മനസ്സിൻെറ മനസ്സും ആയതിനെ അറിഞ്ഞവർ പുരാണവും ആദിമവുമായ ബ്രഹ്മത്തെ അറിയുന്നു.

19. മനസേവാനുദ്രഷ്ടവ്യം നേഹനാനാസ്തി കിഞ്ചന
മൃത്യോഃ സ മൃത്യുയാപ്നോതി യ ഇഹ നാനേവ പശ്യതി.

അതിനെ മനസ്സുകൊണ്ട് മാത്രം ദർശിക്കാം. അതിൽ ഒട്ടും നാനാത്വം ഇല്ല. നാനാത്വം ദർശിക്കുന്നവർ മൃത്യുവിൽനിന്ന് മൃത്യുവെ പ്രാപിക്കുന്നു.

പരമാർത്ഥജ്ഞാനത്താൽ സംസ്കൃതമായ ചിത്തംകൊണ്ടുമാത്രമേ ബ്രഹ്മദർശനം സാദ്ധ്യമാവുകയുള്ളു. അദ്വൈതമായ ബ്രഹ്മത്തെ ദ്വൈതമെന്നു തെററിദ്ധരിക്കുന്നതാണ് സംസാരഹേതു.

20. ഏകധൈവാനുദ്രഷ്ടവ്യമേതദപ്രമയംധ്രുവം
വിരജഃ പര ആകാശാദജ ആത്മാ മഹാൻ ധ്രുവഃ

അത് ഏകമായി മാത്രം കാണപ്പെടുന്നു. അത് അപ്രമേയവും ധ്രുവവും വിരജവും ആകാശത്തിൻെറ പരവും അജവും മഹാൻധ്രുവവുമാണ്. വിജ്ഞാനഘനൈക രസപ്രകാരേണ, ആകാശംപോലെ നൈരന്തര്യമുള്ള 'ഏക'മായിട്ടേ ആത്മാവിനെ ദർശിക്കാനാവൂ. മറെറാന്നില്ലാത്ത അവസ്ഥയിൽ ഇരിക്കയാൽ അത് അപ്രമേയ മാണ്. നിത്യവും കൂടസ്ഥവും അചലവുമാകയാൽ ധ്രുവമാണ്.

ബ്രഹ്മത്തെ അറിയണമെന്നു പറയുമ്പോൾ അതിന് 'പ്രമാണ'മുണ്ട് എന്നുവരുന്നു. അതേ സമയം അത് അപ്രമേയമെന്നും പറയുന്നു. പൂർവ്വപക്ഷം ഈ വൈരുദ്ധ്യം ചൂണ്ടിക്കാട്ടുമ്പോൾ ശങ്കരൻ സമാധാനം പറയുന്നു.

സർവ്വവും 'ഞാനാ'യിക്കാണലാണ് ബ്രഹ്മാനുഭൂതി. അവിടെ പ്രമാതാവും പ്രമാണവും എന്ന രീതിയിലുള്ള വ്യവഹാരങ്ങൾ പ്രതിഷേധിക്കപ്പെടുന്നു. ആത്മഭൂതത്തെയാണ് പ്രതിപാദിക്കുന്നത്. പ്രതിപാദകൻ ആത്മാവുതന്നെ. പ്രതിപാദനത്തിന് പ്രതിപാദ്യവിഷയം പ്രതിപാദകൻതന്നെയാകുന്ന അദ്വൈതാവസ്ഥ സംഭവിക്കയാലാണ് അപ്രമേയത. പ്രതിപാദിക്കപ്പെടാൻ മറെറാരു വിഷയമോ കേൾക്കാൻ മറെറാരാളോ ഇല്ലാത്ത അവസ്ഥയാണ് അദ്വൈതാനുഭൂതി.

പരാത്മഭാവനിവൃത്തിയാണ് ജ്ഞാനം. അന്യാത്മഭാവനിവൃത്തികൊണ്ട് മാത്രമെ സർവ്വാത്മഭാവപ്രാപ്തി വരൂ. സ്വാത്മാവിൽ സ്വാത്മാവിനെ സ്വാഭാവികമായി കേവലസ്വരൂപമായി അറിയുന്ന അനുഭൂതിയിൽ സ്വതേ അപ്രമേയമായ ഒന്ന് വിഷയീകരിക്കുകയാൽ അപ്രമേയത്വം ബ്രഹ്മജ്ഞാനത്തിന് വിരുദ്ധമാകുന്നില്ല.

വിരജം: 'വിഗതരജഃ രജോനാമധർമ്മാധർമ്മാദിമലം, തദ്രഹിതം' എന്ന് ശങ്കരൻ അർത്ഥം നൽകുന്നു. (കൃഷ്ണവൈരാജമെന്ന കൃതി വായിക്കുക). ആകാശത്തേക്കാൾ പരസൂക്ഷ്മവും അവ്യാകൃതവുമാണ് അക്ഷരബ്രഹ്മം. അതിന് ഉല്പത്തിവിനാശങ്ങൾ ഇല്ല. സർവ്വ വസ്തുക്കളുടെയും കർമ്മങ്ങളുടെയും ഉല്പത്തിക്കു മൂലകാരണം അതാണ്. പരിമാണംകൊണ്ട് അത് സർവ്വത്തിലും



മഹത്തരവുമാണ്. സർവ്വത്തിനും ധ്രുവമാണത്. ധ്രുവനക്ഷത്രത്തിനും ധ്രുവമായ, നിരയനവും സ്ഥിരവുമായ അമൃതത്വകേന്ദ്രം. ആ 'ബ്രഹ്മം ഞാനാണ്' എന്ന അനുഭവമാണ് ബ്രഹ്മാനുഭവം.

21. തമേവ ധീരോവിജ്ഞായപ്രജ്ഞാം കുർവ്വീത ബ്രാഹ്മണഃ
നാനുദ്ധ്യായാദ് ബഹൂഛബ്ദാൻ വാചോ വിഗ്ലാപനം ഹി തത്. ഇതി.

ധീരരായ ബ്രാഹ്മണർ അതിനെമാത്രം അറിയുന്നതിനായി പ്രജ്ഞയെ മൂർച്ചകൂട്ടുന്നു. അതിനെ അനേകം ശബ്ദങ്ങളാൽ ധ്യാനിക്കരുത്. അത് വെറുതെ വാക്കിനെ ക്ഷീണിപ്പിക്കൽ (ഗ്ലാനിവരുത്തൽ) മാത്രമാണ്.

ധീരൻ-ധീമന്തൻ-ബ്രാഹ്മണൻ = ബ്രഹ്മത്തെ അന്വേഷിക്കുന്നവൻ-ഗുരുമുഖത്തുനിന്നും ഗ്രന്ഥങ്ങളിൽനിന്നും ബ്രഹ്മത്തെക്കുറിച്ച് ശ്രവിച്ച് അതിനെ അറിയാൻ ജിജ്ഞാസ വന്ന അന്വേഷകൻ തൻെറ പ്രജ്ഞയെ വർദ്ധിപ്പിക്കാൻ എന്താണ് ചെയ്യുക? പൂർവ്വവാസനകളെ ഇല്ലായ്മ ചെയ്യാൻ (ശമിപ്പിക്കാൻ) ശമം, ഇന്ദ്രിയനിഗ്രഹത്തിനായി ദമം, വിഷയസുഖങ്ങളിൽ വിരക്തി എന്ന ഉപരതി, എന്തും സഹിക്കാനും ക്ഷമിക്കാനുമുള്ള തിതിക്ഷ, ശാന്തമായിരിക്കുന്ന ഒരു മനസ്സ് അഥവാ സമാധാനം ഈ അഞ്ചെണ്ണം ശ്രദ്ധാപൂർവ്വം അനുഷ്ഠിച്ച് പ്രജ്ഞയെ വളർത്തുന്നു. പിന്നീട് ആ പ്രജ്ഞയെ വാക്യജാലങ്ങളുടെ മഹാരണ്യങ്ങളിൽ കുടുങ്ങി ലക്ഷ്യം തെററാൻ അനുവദിക്കാതെ ഏകവും പരമവും വാക്കിന് അതീതവുമായ അക്ഷരബ്രഹ്മത്തിൽ നിഷ്ഠയോടെ കേന്ദ്രീകരിക്കുന്നു. വാക്യജാലത്തിൽ കുടുങ്ങുന്നത് വെറുതെ വാഗിന്ദ്രിയത്തെയും മനനേന്ദ്രിയത്തെയും ഊർജ്ജം വററിച്ച് അവർക്ക് ഗ്ലാനിവരുത്തലാണെന്നറിഞ്ഞ് മൗനത്തിൻെറ നിർവ്വാണ ഭൂമികയിലെ ശാന്തിയിൽ സ്വാത്മാവിനെ കണ്ടെത്തുന്നു.

22. സവാ ഏഷ മഹാൻ അജ ആത്മായോƒയം വിജ്ഞാനമയഃ
പ്രാണേഷു യ ഏഷോƒന്തർഹൃദയ ആകാശസ്തസ്മി
ഛേ്യദേ, സർവ്വസ്യവശീ സർവ്വസ്യേശാനഃ സർവ്വസ്യാധിപതിഃ
സ ന സാധുനാ കർമ്മണാ ഭൂയാൻ, നോ ഏവാ സാധുനാ കനീയാൻ;
ഏഷ സർവ്വേശ്വരഃ ഏഷ ഭൂതാധിപതിഃ ഏഷ ഭൂതപാലഃ
ഏഷ സേതുർവ്വിധരണ ഏഷാം ലോകാനാമസംഭേദായ,
ത മേതം വേദാനുവചനേന ബ്രാഹ്മണാ വിവിദിഷന്തി യജ്ഞേന
ദാനേന തപസാ നാശകേന; ഏതമേവ വിദിത്വാമുനിർ ഭവതി.
ഏതമേവ പ്രവ്രാജിനോ ലോകമിഛന്തഃ പ്രവ്രജന്തി. ഏതദ്വസ്മ
വൈ തത്പൂർവ്വം വിദ്വാംസഃ പ്രജാം ന കാമയന്തേ, കിം പ്രജയാ
കരിഷ്യാമോ യേഷാം നോƒയമാത്മായം ലോക ഇതി;
തേഹ സ്മ പുത്രൈഷണായാശ്ച വിത്തൈഷണായാശ്ച
ലോകൈഷണായാശ്ച വ്യുത്ഥായാഥ ഭിക്ഷാചര്യം ചരന്തി;
യാ ഹ്യേവ പുത്രൈഷണാ സാവിത്തൈഷണാ, ചാ വിത്തൈഷണാ
സാ ലോകൈഷണാ, ഉദേഹ്യേതേ. ഏഷണേ ഏവ ഭവതഃ
സ ഏഷ നേതിനേതി നേത്യാത്മാ, അഹ്യോ ന ഹി ഗൃഹ്യതേ,

അശീർയ്യോ ന ഹി ശീര്യതേ, അസംഗോ നഹി സജ്ജ്യതേ,
അസിതോ ന വ്യഥതേ, നരിഷ്യതി. ഏതമുഹൈവൈ തെ ന
തരത ഇതി അതഃപാപമകരവമിതി, അതഃ കല്യാണമകരവമിതി;
ഉഭേ ഉ ഹൈ വൈഷ ഏതേ തരതി, നൈനം കൃതാകൃതേതപത!

മഹത്തും അജവും വിജ്ഞാനമയവുമായ ആത്മാവ് പ്രാണങ്ങൾക്കുള്ളിൽ അന്തർ ഹൃദയകാശത്തിൽ ശയിക്കുന്നു; സർവ്വരെയും വശീകരിക്കുന്നു; സർവ്വത്തിനും അധിപതിയായിരിക്കുന്നു. സാധുകർമ്മത്താൽ അത് വലുതാവുന്നില്ല; ദുഷ്കർമ്മ ത്താൽ ചെറുതാക്കപ്പെടുന്നുമില്ല. സർവ്വേശ്വരനും സർവ്വഭൂതാധിപതിയും ഭൂത പാലനുമായ അത് സർവ്വത്തിനും സേതുവെ വിധാരണം ചെയ്ത് ലോകങ്ങളെ വിഭജിക്കുന്നു. അതിനെ തേടുന്ന ബ്രാഹ്മണർ വേദാനുവചനം കൊണ്ടും, യജ്ഞം കൊണ്ടും ദാനംകൊണ്ടും നാശമില്ലാത്ത തപസ്സുകൊണ്ടും പ്രാപിക്കുന്നു; ഇപ്രകാരം വിവിദിഷ (അന്വേഷണത്വര)യോടുകൂടി അറിഞ്ഞവർ മാത്രമാണ് മുനിമാരായി ഭവിക്കുന്നത്. ആ ലോകം ഇച്ഛിച്ച് പ്രവ്രാജികർ പ്രവ്രജിക്കുന്നു. കാരണം 'ഇതിനു മുമ്പുണ്ടായിരുന്ന വിദ്വാന്മാർ പ്രജകളെ കാമിച്ചില്ല, ആത്മ ലോകത്തെ തേടുന്ന നാം പ്രജകളെക്കൊണ്ടെന്തു ചെയ്യും' എന്ന വിചാരമാണ്. പുത്ര, വിത്ത, ലോകൈഷണകൾ പരിത്യജിച്ച് അവർ ഭിക്ഷാചര്യയിൽ ഏർപ്പെട്ടു. പുത്രേഷണവിത്തേഷണയാണ്. വിത്തേഷണ ലോകൈഷണയാണ്. ഇവയെല്ലാം ഏഷണകൾതന്നെയാണ്. ആത്മാവ് 'നേതി നേതി' എന്നുമാത്രം അറിയപ്പെടുന്നു. ഗ്രഹിക്കാനാവാത്തതിനാൽ അത് അഗൃഹ്യമാണ്. ജീർണ്ണിക്കാത്തതിനാൽ അശീര്യമാണ്. സംഗമില്ലാത്തതിനാൽ അസംഗമാണ്. ദുഃഖിക്കുകയോ മരിക്കു കയോ ചെയ്യാത്തതിനാൽ അസിതനാണ്. രണ്ടു ചിന്തകൾ ആത്മജ്ഞാനിയുടെ മനസ്സിനെ മഥിക്കുന്നില്ല: "ഇന്നയിന്ന കാര്യത്തിനായിട്ടാണ് ഞാൻ പാപം ചെയ്തത്; ഇന്ന കാര്യത്തിനായി ഞാൻ കല്യാണകർമ്മം ചെയ്തു." അവൻ രണ്ടി നെയും തരണം ചെയ്തിരിക്കുന്നു. കൃതവും അകൃതവും അവനെ തപിപ്പി ക്കുന്നില്ല.

വേദാനുവചനം എന്നാൽ മന്ത്രബ്രാഹ്മണാദ്ധ്യയനവും നിത്യസ്വാദ്ധ്യാ യവും അറിയണമെന്ന ജിജ്ഞാസയും (വിവിദിഷ) ആണ്. യജ്ഞമെന്നാൽ ദ്രവ്യ യജ്ഞവും ജ്ഞാനയജ്ഞവും. ഇവ മനസ്സിനെ സംസ്കരിക്കുന്നു. സംസ്കൃതമായ വിശുദ്ധചിത്തത്തിൽ ജ്ഞാനം വേഗം പ്രകാശിക്കും; ദാനം പാപക്ഷയത്തിനും ധർമ്മവൃദ്ധിക്കുമാണ്. തപസ്സുകൊണ്ട് കൃഛ്രചാന്ദ്രായണാദി തപസ്സുകൾ എല്ലാം പറയപ്പെടുന്നു. ഉപവാസം, വിഷയസുഖങ്ങളിൽനിന്നു വിട്ടുനിൽക്കൽ (അനാ ശകം) എന്നിവ തപസ്സാണ്. ഉപവാസം പൂർണ്ണമായ ഭോജനനിവൃത്തിയല്ല. പൂർണ്ണ ഭോജനനിവൃത്തി ആത്മപീഡനമാണ്, അത് മരണത്തിൽ കലാശിക്കും. 'തിന്നണം തിന്നണം' എന്ന കാമത്തിൽനിന്ന് വിട്ടു നിൽക്കലാണ് ശരിയായ ഉപവാസം. വേദാനുവചന, യജ്ഞ, ദാന, തപസ്സുകളാൽ നിത്യകർമ്മങ്ങളെത്തന്നെയാണ് പറയുന്നത്. കാമ്യവർജ്ജിതമായ നിത്യകർമ്മങ്ങളിൽനിന്ന് ശുദ്ധമായ ചിത്ത വൃത്തിയും അതിൽ ആത്മജ്ഞാനോല്പത്തിദ്വാരേണ മോക്ഷസാധനത്വവും



പ്രതിപാദിക്കപ്പെടുന്നു. ഇപ്രകാരം കർമ്മകാണ്ഡം ജ്ഞാനകാണ്ഡത്തിലേക്കു നയിക്കുന്നു; എന്നാൽ മനനം ചെയ്ത് സ്വാത്മാവിനെ ദർശിച്ചവൻ മാത്രമാണ് മുനി അഥവാ യോഗി. കർമ്മാചരണം മാത്രം ചെയ്യുന്നവനല്ല.

23. തദേതദൃചാഭ്യുക്തം.
ഏഷ നിത്യോ മഹിമാ ബ്രാഹ്മണസ്യ
ന വർദ്ധതേ കർമ്മണാനോ കനീയാൻ
തസ്യൈവസ്യത്പദവിത്നം വിദിത്വാ
ന ലിപ്യതേ കർമ്മണാ പാപകേന. ഇതി.
തസ്മാദേവം വിദാന്തോദാന്ത ഉപരതസ്തിതിക്ഷുഃ
സമാഹിതോ ഭൂത്വാത്മന്യേവാത്മാനം പശ്യതി; സർവ്വമാത്മാനം
പശ്യതി; നൈനം പാപ്മാതരതി, സർവ്വം പാപ്മാനം തരതി;
നൈനം പാപ്മാ തപതി, സർവ്വം പാപ്മാനം തപതി; വിപാപോ
വിരജോ ƒവിചികിത്സോ ബ്രാഹ്മണോ ഭവതി ഏഷ
ബ്രഹ്മലോകഃ സമ്രാട്, ഏനം പ്രാപിതോ ƒ
സീതിഹോവാച യാജ്ഞവൽക്യഃ സോƒഹം ഭഗവതേ
വിദേഹാൻ ദദാമി, മാം ചാപി സഹദാസ്യായേതി.

ഇത് ഋക്കിലും പറഞ്ഞിട്ടുണ്ട്. "ബ്രഹ്മജ്ഞാനിക്ക് ഇത് നിത്യമായ മഹിമയാണ്. കർമ്മത്താൽ വർദ്ധിക്കയോ കുറയുകയോ ചെയ്യാത്ത ഒന്ന്. അതിൻെറ മാത്രം പദത്തെ അറിഞ്ഞവൻ പാപകർമ്മങ്ങളാൽ ബാധിക്കപ്പെടുന്നില്ല."

ഇപ്രകാരം അറിഞ്ഞവൻ ശാന്തനും ദാന്തനും ഉപരതനും തിതിക്ഷുവും ആത്മാവിൽ സർവ്വഭൂതങ്ങളെയും സമാഹരിച്ചവനും ആയി ആത്മാവിൽ ആത്മാവെ ദർശിക്കുന്നു. സർവ്വത്തെയും ആത്മാവായി ദർശിക്കുന്നു. പാപം അവനെ തരണംചെയ്യുന്നില്ല. അവൻ പാപത്തെ തരണം ചെയ്തിരിക്കുന്നു. പാപം അവനെ ദഹിപ്പിക്കുന്നില്ല. അവൻ പാപത്തെ തപിപ്പിച്ചിരിക്കുന്നു. പാപ ത്തിൽനിന്നും, കളങ്കങ്ങളിൽനിന്നും, സംശയങ്ങളിൽനിന്നും മുക്തി നേടിയ അവൻ ബ്രാഹ്മണനായിത്തീരുന്നു. ഇതാണ് സാമ്രാട്, ബ്രഹ്മലോകം.

യാജ്ഞവൽക്യൻ ഇപ്രകാരം പറഞ്ഞപ്പോൾ ജനകൻ പ്രതിവചിച്ചു: "ഭഗവാൻ, വിദേഹം ഞാൻ നൽകുന്നു; അവിടേക്കു ദാസനായ എന്നോടൊപ്പം."

കർമ്മംകൊണ്ടാണ് ബ്രഹ്മജ്ഞാനിയായ 'ബ്രാഹ്മണൻ' ജനിക്കുന്നത്. പക്ഷേ, ഒരിക്കൽ ബ്രഹ്മജ്ഞാനം നേടിയ ആത്മാവിനെ പാപപുണ്യകർമ്മങ്ങൾ സ്പർശിക്കയുമില്ല. പദവിത്ത് എന്നാൽ നാനാർത്ഥത്തിൽ ഉപയോഗിക്കുന്ന ഒന്നാണ്. ബ്രഹ്മപദവിത്താണ് പദവിത്ത്; വാക്യങ്ങളിലെ ഘടകമായ പദം എന്ന അർത്ഥത്തിൽ അഹം ബ്രഹ്മം അസ്മി എന്നതിലെ ഓരോ പദവും ശരിയായി അറിഞ്ഞനുഭവിച്ചവനാണ് പദവിത്ത്; പദം പാടുക എന്ന നാട്യസംഗീത ശാസ്ത്ര സംബന്ധിയായ അർത്ഥത്തിൽ ഇഷ്ടദേവതയെയോ നായകനേയോ നിരന്തരം ഓർത്ത് തന്മയീഭാവത്തിൽ മുഴുകിയവനാണ് പദവിത്ത്; ശ്ലോകാർദ്ധേനപ്രവി ഷ്ഠാമി എന്നർത്ഥത്തിൽ ഒരു ശ്ലോകത്തിൻെറ അർദ്ധമാകുന്ന പദത്താൽത്തന്നെ സർവ്വവും അറിയുകയും വ്യാഖ്യാനിക്കയും ചെയ്യുന്ന ജ്ഞാനിയാണ് പദവിത്ത്;

ഭഗവാൻെറ പദകമലങ്ങളെ നിത്യം ധ്യാനിച്ച് ഉറപ്പിച്ചവനുമാണ് പദവിത്ത്. ആ 'പദവേദന'കൊണ്ട് നേടിയ മഹിമാനം പിന്നെ ഒരിക്കലും ഇല്ലാതാവുന്നില്ല; വർദ്ധിക്കുന്നുമില്ല. സന്യാസി യോഗയുക്തനും മുനിയുമായി ജാഗ്രദ്സ്വപ്ന സുഷുപ്തി അവസ്ഥകളിലും ഭൂതവർത്തമാനഭാവികാലങ്ങളിലും സദാ ബ്രഹ്മ സ്ഥനായി ഇരിക്കുന്ന പദവിത്തിനെയാണ് ഇവിടെ ബ്രാഹ്മണശബ്ദംകൊണ്ട് വിവക്ഷിച്ചിരിക്കുന്നത്. "അഹം അസ്മി സർവ്വാത്മാപരം ബ്രഹ്മം ഇതിനിശ്ചി തമതിഃ ബ്രാഹ്ണോഭവതി" (ശാങ്കരഭാഷ്യം).

24. സ വാ ഏഷ മഹാൻ അജ ആത്മാന്നാദോ വസുദാനഃ
വിന്ദതേ വസു യ ഏവം വേദ.

ഈ മഹാനായ, അജമായ ആത്മാവ് അന്നാദവും വസുദാനവും ആണ്. ഇതറി യുന്നവൻ വസു നേടുന്നു.

വസു സർവ്വപ്രാണികർമ്മഫലമായ ധനമാണ്. ആ ധനത്തെ (രത്നത്തെ ധരിച്ചിരിക്കയാൽ നാഗരാജാവ് വാസുകിയാണ്; കശ്യപപ്രജാപതി വസുകനും. (വാസുകി - വസുകപുത്രൻ) നാഗജനങ്ങളുടെ പ്രജ്ഞാപാരമിതമായ ആ മാണി ക്യക്കല്ല് (ബ്രഹ്മവിദ്യ) ദാനം ചെയ്യുന്തോറും കൂടിക്കൂടിവരുന്നു; കുറയുന്നില്ല. യാജ്ഞവൽക്യൻ ജനകനും ജനകൻ യാജ്ഞവൽക്യനും വിദേഹമായ (അശ രീരമായ) ആത്മജ്ഞാനം നൽകിക്കൊണ്ട് പരസ്പരം അനുഗ്രഹിച്ചു. ഗുരുശിഷ്യന്മാർ വിലമതിക്കാത്ത മാണിക്യങ്ങളാകുന്നത് ഈ അവസ്ഥയിലാണ്.

25. സ വാ ഏഷ മഹാൻ അജ ആത്മാജരോ$f$മരോ$f$
മൃതോ$f$ഭയോ ബ്രഹ്മ; അഭയം വൈ ബ്രഹ്മഃ അഭയം
ഹി വൈ ബ്രഹ്മ ഭവതി യ ഏവം വേദ.
ഇതി ചതുർത്ഥം ബ്രാഹ്മണം.

ഈ മഹാനും അജവും അജരവും അമരവും അമൃതവും അഭയവുമായ ആത്മാ വാണ് ബ്രഹ്മം. ബ്രഹ്മം അഭയമാണ്. ഇതറിയുന്നവൻ അഭയമായ ബ്രഹ്മായി ത്തന്നെ ഭവിക്കുന്നു.

അമൃതമായ ഒന്നിന് ജനിമൃതിസ്വരൂപമായ ഒന്നിൻെറ പഞ്ചവിധസ്വഭാ വങ്ങൾ (വർത്തതേ, വർദ്ധതേ, പരിണാമതേ, പച്യതേ, നശ്യതേ — പ്രവർത്തി ക്കുക, വളരുക, പരിണമിക്കുക, പാകം വരിക, നശിക്കുക) ഇല്ല. അവയിൽ നിന്നു ണ്ടാവുന്ന വികാരങ്ങളും ഇല്ല; കാമകർമ്മമോഹദുഃഖാദികൾ ഇല്ല. അതിനാൽ ഭയവും ഇല്ല. ഈ അഭയസ്ഥാനത്തെ 'ബ്രാഹ്മണ'ൻ സാക്ഷാത്കരിക്കുന്നു. ബുദ്ധൻ തേടിപ്പോയതും ഈ അഭയസ്ഥാനത്തെയാണ്. സിദ്ധാർത്ഥകുമാരൻ "ബുദ്ധ"നായപ്പോൾ ബ്രഹ്മജ്ഞാനിയായ 'ബ്രാഹ്മണ'നായിത്തീരുകയാണു ണ്ടായത്. ഭയം അവിദ്യാലക്ഷണമാണ്. അവിദ്യയാകുന്ന 'ആണവമല'ത്തെ തുടച്ചു നീക്കാനുള്ള താന്ത്രികപദ്ധതികളും ഉപനിഷദ് വചനങ്ങളും ബുദ്ധൻ സ്വജീവിത ത്തിൽ പരീക്ഷിച്ച് പ്രായോഗികമാക്കി. ഓരോ വ്യക്തിയും ഇപ്രകാരം അന്വേഷിച്ചു കണ്ടെത്തി സ്വയം ബ്രാഹ്മണനാവേണ്ടതുണ്ട്. "അന്വേഷിപ്പിൻ കണ്ടെത്തും" എന്ന് ക്രിസ്തുവും ഇതേ ജ്ഞാനത്തെ പറയുന്നു. ശങ്കരൻ പറയുന്നതുപോലെ അഭയമായ ആത്മാവിനെ ബ്രഹ്മമെന്ന് സാക്ഷാത്കരിക്കലാണ് സർവ്വ ഉപനിഷ ത്തുക്കളുടെയും സംക്ഷിപ്തസാരം.



ഇവിടെ ശങ്കരൻ ഒരു ഗണിതതത്ത്വം പറയുന്നു:

"യഥൈകപ്രഭൃത്യാപരാർദ്ധ സംഖ്യാസ്വരൂപ പരിജ്ഞാനായ രേഖാദ്ധ്യാരോപണം കൃത്വാ ഏകേയം രേഖാ, ദശേയംരശതേയം, സഹസ്രേയം,—ഇതി ഗ്രാഹയതി, അവഗമയതി സംഖ്യാസ്വരൂപം കേവലം, ന തു സംഖ്യായാ രേഖാത്മത്വമേവ, യഥാ ച— അകാരാദിന്യക്ഷരാണി വിജിഗ്രാഹയിഷ്ഠഃ പത്രമഷിരേഖാദി സംയോഗോപായമാസ്ഥായ വർണ്ണാനാം സതത്വമാവേദയതി, ന പത്ര മപ്യാദ്ധ്യാത്മതാ മക്ഷരാണാം ഗ്രാഹയതി തഥാ ചേഹോത്പച്യാധ്യനേകോപായ മാസ്ഥായൈകം ബ്രഹ്മതത്വമാവേദിതം, പുനസ്തത് കല്പിതോപായ ജനിത വിശേഷപരിശോധനാർത്ഥം നേതി നേതീതിതത്വോ പസംഹാരഃ കൃത. തദുപസംഹൃതം പുനഃ പരിശുദ്ധം കേവലമേവ സഫലം ജ്ഞാതമന്തേ$f$സ്യാം കണ്ഠികായാമതി."

ഒന്നുമുതൽ പരാർദ്ധംവരെയുള്ള സംഖ്യകളെ അവയുടെ സ്വരൂപപരിജ്ഞാനത്തി നായി ഒരു രേഖമേൽ അദ്ധ്യാരോപണം ചെയ്ത് എഴുതാറുണ്ട്. പരാർദ്ധം മനുഷ്യാ നന്ദം ഒരു ബ്രഹ്മാനന്ദമെന്ന് യാജ്ഞവൽക്യൻ ഇവിടെ കണക്കിട്ടത് നാം കണ്ടു. (ഛാന്ദോഗ്യ ഉപനിഷത്തിനുള്ള 'സുവർണ്ണം വേദ' എന്ന എൻെറ ഭാഷ്യം നോ ക്കുക) ഒന്നാമത്തെ രേഖയിൽ ഒന്ന്, രണ്ടാമത്തെ രേഖയിൽ 10, മൂന്നാമത്തേതിൽ 100 —ഇങ്ങനെ പതിമൂന്നാം രേഖയിലാണ് പരാർദ്ധം വരിക. ഈ രീതിയിൽ നാം സംഖ്യയുടെ സ്വരൂപമാണ് മററൊരാളെ ഗ്രഹിപ്പിക്കുന്നത്. സംഖ്യകൾ രേഖാത്വ മാണെന്നല്ല ഇവിടെ അർത്ഥം. സംഖ്യയുടെ സ്വഭാവം എന്തെന്ന് ഈ രേഖാചിത്രം കൊണ്ട് ഗ്രഹിപ്പിക്കാൻ സാദ്ധ്യമല്ല. അതുപോലെ അകാരം മുതൽ ആരംഭിക്കുന്ന അക്ഷരലിപികൾ എഴുതി പഠിപ്പിക്കാൻ പത്രം, മഷി, രേഖകൾ എന്നിവയുടെ സംയോഗം എന്ന ഉപായത്തെ ആശ്രയിക്കുന്നുണ്ടെങ്കിലും ആ ഉപായങ്ങൾ വർണ്ണങ്ങളുടെ 'സതത്വം' വർണ്ണിക്കുന്നു എന്നതല്ലാതെ 'അക്ഷര'ത്തിൻെറ അദ്ധ്യാത്മസ്വഭാവത്തെ ഗ്രഹിപ്പിക്കാൻ സമർത്ഥമല്ല. ബ്രഹ്മതത്വത്തെ പ്രകാശി പ്പിക്കുന്നതിനായിട്ടാണ് ജഗദുത്പത്തി മുതലായി അനേകം 'ഉപായ'ങ്ങളെ ഇവിടെ പരാമർശിച്ചത്. അപ്രകാരം ഉപയോഗിച്ച ഉപായങ്ങളിൽനിന്നു ജനിച്ച വിശേഷ പരിശോധനാർത്ഥം 'അതല്ല, അതല്ല'എന്ന് ഓരോന്നോരോന്നായി നിഷേധിച്ചു വേണം വേദവേദാംഗാദി അപരാവിദ്യകളിൽ നിന്നും ലിപി, ഗണിതസമ്പ്രദായാദി കളിൽനിന്നും ചിത്തത്തെ ഉപസംഹരിച്ച് നമുക്ക് ബ്രഹ്മാനുഭൂതിയിൽ എത്തു വാൻ. അപ്രകാരം ഉപസംഹരിക്കുമ്പോൾ പരിശുദ്ധവും കേവലവും 'സാഫല്യ'വും അറിയാറാവുന്നു. ഇപ്രകാരമാണ് ശങ്കരൻ ഖണ്ഡിക അവസാനിപ്പിക്കുന്നത്.

ഗണിതം, ഭാഷ, വേദവേദാംഗങ്ങൾ, കാലദേശങ്ങൾ, ലിപിസമ്പ്രദായങ്ങൾ, ലോകത്തെങ്ങുമുള്ള ആചാര, വിശ്വാസങ്ങൾ—അനേക വർഷങ്ങളായി ഇവയെ അന്വേഷിച്ചും ഗവേഷണം ചെയ്തും മാനവവംശം എത്തിച്ചേർന്ന പരമസത്യം— ആ സത്യം ഒരു ഗവേഷണവും ഒരന്വേഷണപദ്ധതിയും ആരംഭിക്കും മുമ്പ്, ഒരു

പ്രാണിയും ഭൂമുഖത്ത് ഉദിക്കും മുമ്പ്, ഒരു ദൃശ്യപ്രപഞ്ചവും അങ്കുരിക്കും മുമ്പ് ഉണ്ടായിരുന്നതുതന്നെയെങ്കിൽ, ശിശുവിൻെറ ബോധമണ്ഡലത്തിലാണ് ആ തൈജസപ്രഭാവം ആദ്യം ഉദയം ചെയ്തത്. ശൈശവത്തിലെ ആ തൈജസസ്വപ്നത്തെ ആ അഭയവും അമൃതവുമായ അവസ്ഥയെ അന്വേഷിക്കുമ്പോഴാണ് ശാസ്ത്രവും കലയും സംഖ്യയും ഭാഷയും നമ്മെ അനുഗ്രഹിക്കുന്നത്. അതാണ് സത്യം. അതുമാത്രമാണ് സത്യം. വരദാനമായ വാക്കിനെ, അഗ്നിയായ വാക്കിനെ ജനിപ്പിച്ച 'വാക്കിൻെറ വാക്ക്' സത്യം ...... അഭയം ..... ആനന്ദം!

## ബ്രാഹ്മണം 5 മൈത്രേയീബ്രാഹ്മണം

ആഗമപ്രധാനമായ മധുകാണ്ഡത്തിൽ ബ്രഹ്മതത്ത്വം നിർദ്ധാരണം ചെയ്തു. ഉപപത്തിപ്രധാനമായ യാജ്ഞവൽക്കീയ മുനികാണ്ഡത്തിൽ പക്ഷേ, പക്ഷപ്രതിപക്ഷങ്ങളെ എടുത്ത് തർക്കരൂപത്തിൽ അതിനെ വിചാരംചെയ്കയാണ്. ഇതിലെ നാലാം ബ്രാഹ്മണത്തിൽ ഗുരുശിഷ്യരൂപത്തിൽ മുനിയും ജനകനും പ്രശ്നപ്രതിവചനന്യായത്തിൽ സവിസ്തരം അതിനെ വിചാരംചെയ്തു. മൈത്രേയീബ്രാഹ്മണം നിഗമനസ്ഥാനീയമാണ്. മധുകാണ്ഡത്തിലെ നാലാം ബ്രാഹ്മണം തന്നെയാണ് മുനികാണ്ഡത്തിലെ അഞ്ചാം ബ്രാഹ്മണമായി ആവർത്തിച്ചു വരുന്നത്. ഒരു വിഷയം നിർദ്ധാരണം ചെയ്കയും തർക്കവിചാരംകൊണ്ട് തെളിയിക്കയും പിന്നീട്, ശിഷ്യൻ ഗുരുവിനോട് തൻെറ സംശയങ്ങൾ ചോദിച്ച് അവ തീർക്കുകയും ചെയ്തുകഴിഞ്ഞ്, ആ വിഷയത്തെക്കുറിച്ച് ഒരു 'നിഗമന'ത്തിൽ എത്തിച്ചേരുക ശാസ്ത്രങ്ങളുടെ സ്വഭാവമാണ്.

1. Introduction
2. Review of Literature and discussion.
3. Questioning the validity & clearance of doubts followed by acceptance
4. Conclusion (നിഗമനം)

ഈ പദ്ധതിയിൽ ഹേതുവെ അപദേശം ചെയ്ത്, തനിക്കു കിട്ടിയ ഗവേഷണഫലത്തെ (പ്രതിജ്ഞയെ) ഒന്നുകൂടി ആവർത്തിച്ചുപറയുന്നത് (പുനർവചനം) നിഗമനം അഥവാ Conclusion ആണ്. സസന്യാസമായ ആത്മജ്ഞാനമാണ് മൈത്രേയീബ്രാഹ്മണത്തിലൂടെ പുനർവചനം ചെയ്യപ്പെടുന്നത്. മധുകാണ്ഡത്തിലെ മൈത്രേയീബ്രാഹ്മണത്തിൽ പറഞ്ഞതുതന്നെ ഇവിടെയും പറയുന്നു. മിക്ക ശ്ലോകങ്ങളും ആവർത്തനങ്ങളാണ്. ആവർത്തനങ്ങളല്ലാത്ത ശ്ലോകങ്ങൾ മാത്രം ഇവിടെ വ്യാഖ്യാനിക്കുന്നു. ആവർത്തിക്കുന്ന ശ്ലോകങ്ങളിലെ പാഠഭേദങ്ങൾ ചൂണ്ടിക്കാണിക്കുന്നു.

1. **അഥ ഹ യാജ്ഞവൽക്ക്യസ്യ ദ്വേ ഭാര്യേ ബഭൂവതുഃ**
**മൈത്രേയീ ച കാത്യായനീ ച; തയോർഹ മൈത്രേയീ**
**ബ്രഹ്മവാദിനീ ബഭൂവ, സ്ത്രീ പ്രജ്ഞൈവ തർഹി കാത്യായനി;**
**അഥ ഹ യാജ്ഞവൽക്ക്യോ *ƒ*ന്യദ്വൃത്തമുപാകരിഷ്യൻ.**



യാജ്ഞവൽക്യന് രണ്ടു ഭാര്യമാരുണ്ടായി, മൈത്രേയിയും കാത്യായനിയും. അവരിൽ മൈത്രേയി ബ്രഹ്മവാദിനിയായി. കാത്യായനി സ്ത്രീപ്രജ്ഞയുള്ളവളും. ഒരിക്കൽ യാജ്ഞവൽക്യൻ അന്യവ്രതം (ഗാർഹസ്ഥ്യത്തിൽനിന്ന് അന്യം സന്യാസം) സ്വീകരിക്കുവാൻ ഇച്ഛിച്ചു.

ബ്രഹ്മവാദിനി എന്നാൽ ബ്രഹ്മത്തെ വദിക്കുന്ന ശീലത്തോടു കൂടിയവൾ. ബ്രഹ്മജിജ്ഞാസയാൽ ബ്രഹ്മജ്ഞാനം പ്രാപിക്കയും ബ്രഹ്മസംസ്ഥയാകയും ചെയ്തവൾ, ബ്രഹ്മത്തിന് സ്ത്രീപുരുഷാദിലിംഗഭേദമില്ലായ്കയാൽ അവളെ 'സ്ത്രീ' എന്നോ യാജ്ഞവൽക്യനെ 'പുരുഷ'നെന്നോ നമുക്കു പറയാനാവില്ല. യാജ്ഞവൽക്യൻ പുരുഷശരീരത്തിലിരിക്കുന്ന തൻെറ സ്ത്രൈണഭാവത്തെയും മൈത്രേയി സ്ത്രീശരീരത്തിലിരിക്കുന്ന തൻെറ പൗരുഷഭാവത്തെയും സാക്ഷാത്കരിക്കയാൽ ലിംഗരഹിതരായിത്തീർന്ന അർദ്ധനാരീശ്വരന്മാരാണ്.

കാത്യായനി അങ്ങനെയല്ല. അവൾ താൻ 'സ്ത്രീയാണ്' എന്ന ഭേദഭാവനയാകുന്ന സ്ത്രീപ്രജ്ഞ ഉള്ളവളാണ്. ശങ്കരൻ സ്ത്രീപ്രജ്ഞ എന്നതിന് 'സ്ത്രീയാം യാ ഉചിതാ സാ സ്ത്രീപ്രജ്ഞാ—സൈവ യ സ്യാഃ പ്രജ്ഞാഗൃഹപ്രയോജനാന്വേഷണാലക്ഷണാ, സാ സ്ത്രീപ്രജ്ഞാ' എന്നാണ് അർത്ഥം കൊടുക്കുന്നത്. സ്ത്രീകൾക്ക് ഉചിതമെന്നു പറയപ്പെടുന്ന പ്രജ്ഞയാണ് സ്ത്രീപ്രജ്ഞ; ഗൃഹത്തിന് പ്രയോജനപ്പെടുന്നവയെ അന്വേഷിക്കുന്ന ലക്ഷണത്തോടുകൂടിയ പ്രജ്ഞയാണ് സ്ത്രീകൾക്ക് ഉചിതമെന്നു കരുതപ്പെടുന്ന പ്രജ്ഞ. സാധാരണഗതിയിൽ ഒരു ഗൃഹസ്ഥ ഗൃഹത്തിന് പ്രയോജനപ്പെടുന്ന കാര്യങ്ങളിൽ ശ്രദ്ധാപൂർവ്വം അന്വേഷണം ചെയ്ത് ഗൃഹത്തെ സൽഭരണംകൊണ്ട് അനുഗ്രഹിക്കണം. അത്തരം ഗാർഹികവും ധാർമ്മികവുമായ പ്രജ്ഞ ഉള്ളവളെന്നാണ് കാത്യായനിയെ വിശേഷിപ്പിച്ചത്. അങ്ങനെയെങ്കിൽ, ഒരു ശരാശരി ഗൃഹസ്ഥനും തൻെറ ഗൃഹത്തിനു പ്രയോജനപ്പെടുന്നവയെ അന്വേഷിക്കയും നേടുകയും ചെയ്യുന്ന ശീലത്തോടുകൂടിയവനാകയാൽ ഗൃഹസ്ഥനും സ്ത്രീപ്രജ്ഞനാണ്. ഗൃഹസ്ഥനും ഗൃഹസ്ഥയും (ഗാർഹസ്ഥ്യം അനുഷ്ഠിക്കുന്ന എല്ലാവരും) ഗൃഹപ്രയോജനാന്വേഷണലക്ഷണമായ സ്ത്രീപ്രജ്ഞ മാത്രം ഉള്ളവരാണ്. പ്രാപഞ്ചികരായ എല്ലാവരും സ്ത്രീപ്രജ്ഞരാണ്. പ്രാപഞ്ചികതയാകുന്ന സൃഷ്ടിധർമ്മത്തിൽനിന്ന് (സ്ത്രീ—സ്രവിപ്പിക്കുന്നവൾ സൃഷ്ടിക്കുന്നവൾ) വിട്ടുനിൽക്കുന്ന സന്യാസിമാത്രമാണ് പുരുഷൻ. ഇതനുസരിച്ച് യാജ്ഞവൽക്ക്യൻ പ്രാപഞ്ചികതയോടു തന്നെ ബന്ധിക്കുന്നവയിൽനിന്നേ വിട്ടുനിൽക്കുന്നുള്ളു. ബ്രഹ്മവാദിനിയായ മൈത്രേയിയെ അദ്ദേഹം ഉപേക്ഷിക്കുന്നില്ല. കാത്യായനിയിൽനിന്ന് (പ്രാപഞ്ചികതയിൽനിന്ന്) മൈത്രേയിയെ (ബ്രഹ്മവാദിനിയെ) അദ്ദേഹം മോചിപ്പിക്കുകയാണ് ചെയ്യുന്നത്. മൈത്രേയിക്ക് യാജ്ഞവൽക്യൻ ആത്മധനമാണ് നൽകുന്നത്. അവൾക്ക് യാജ്ഞവൽക്ക്യൻെറ പാത പിൻതുടരുകയോ കാത്യായനിയുടെകൂടെ കഴിയുകയോ ചെയ്യാൻ സ്വാതന്ത്ര്യമുണ്ട്.

2. **മൈത്രേയീതി ഹോവാച യാജ്ഞവൽക്ക്യഃ പ്രവ്രജിഷ്യൻ വാ**
**അരേ *ƒ*ഹമസ്മാത് സ്ഥാനാദസ്മി ഹന്ത തേ *ƒ*നയാ**
**കാത്യായന്യാന്തം കരവാണീതി.**

"മൈത്രേയീ, ഞാൻ പ്രവ്രജിക്കാൻ പോകയാണെടോ; ഞാൻ ഈ സ്ഥാനം ഉപേക്ഷിക്കയാണ്; നിനക്ക് കാത്യായനിയോടുള്ള ബന്ധം തീർത്തുതരാം."

ഗൃഹനാഥനെന്ന സ്ഥാനം ഉപേക്ഷിച്ച് താൻ പരിവ്രാജകനാവുകയാണെന്നും ബ്രഹ്മവാദിനിയായ മൈത്രേയിക്കും കാത്യായനിയുടെ സപത്നി എന്ന സ്ഥാനം ഉപേക്ഷിക്കുന്നപക്ഷം പരിവ്രജിക്കാമെന്നുമാണ് ധ്വനി. സ്വത്തുക്കൾ കാത്യായനിക്കുള്ളതാണ്. അവ ത്യജിക്കാമെന്നുണ്ടെങ്കിലേ മൈത്രേയിക്ക് പ്രവ്രജിക്കാനാവൂ.

3. മധുകാണ്ഡം ശ്ലോകം രണ്ട് കാണുക.

പാഠഭേദം: സ്യാം ന്വഹം തേനാമൃതോഹോ ഇ നേതി.
അതുകൊണ്ട് ഞാൻ അമൃതയാവുമോ ഇല്ലയോ?

4. മധുകാണ്ഡം. ശ്ലോകം മൂന്ന്
5. മധുകാണ്ഡം ശ്ലോകം നാല്

പാഠഭേദം: പ്രിയാവൈ-ഖലു നോ ഭവതി സതി പ്രിയമവൃധം, ഹന്ത തർഹി ഭവത്യേ തദ്വാഖ്യാസാമി തേ.

നീ എനിക്ക് പ്രിയയാണ്. ഇപ്പോൾ ആ പ്രിയം വർദ്ധിച്ചിരിക്കുന്നു. ഭവതിക്ക് ഇഷ്ടമാണെങ്കിൽ ഞാൻ വ്യാഖ്യാനിച്ചുതരാം.

6. മധുകാണ്ഡത്തിൽ ശ്ലോകം അഞ്ച്

ന വാ അരേപശൂനാം കാമായ പശവഃ പ്രിയാഭവന്തി, ആത്മനസ്തു കാമായ പശവഃ പ്രിയാ ഭവന്തി. എന്നും

ന വാ അരേ വേദാനാം കാമായ വേദാഃ പ്രിയാഭവന്തി,
ആത്മനസ്തു കാമായ വേദാഃ പ്രിയാ ഭവന്തി

എന്നും. ഇവിടെ കൂടുതലായിട്ടുണ്ട്. ആത്മനോ വാ അരേ ദർശനേന ശ്രവണേന മത്യാ വിജ്ഞാനേനേദം സർവ്വം വിദിതം എന്ന അവസാനവാക്യത്തിൽ,

ആത്മനി ഖല്വരേ ദൃഷ്ടേ ശ്രുതേ മതേ വിജ്ഞാത ഇദം സർവ്വം വിദിതം എന്ന പാഠവും. മറ്റെല്ലാം ഒന്നുതന്നെ; അർത്ഥം സ്പഷ്ടം.

7. മധുകാണ്ഡത്തിൽ ശ്ലോകം ആറ്

വേദാസ്തം പരാദുര്യോ *f* ന്യ ത്രാത്മനോ വേദാൻ വേദ എന്നും, ഇമേ വേദാഃ എന്നും കൂടുതലായിട്ടുണ്ട്.

8. മധുകാണ്ഡത്തിൽ ശ്ലോകം ഏഴ്
9. മധുകാണ്ഡത്തിൽ ശ്ലോകം എട്ട്
10. മധുകാണ്ഡത്തിൽ ശ്ലോകം ഒൻപത്
11. മധുകാണ്ഡത്തിൽ ശ്ലോകം പത്ത്



സൂത്രാണി അനുവ്യാഖ്യാനാനി വ്യാഖ്യാനാനീഷ്ടം
ഹുതമാശിതം പായിതം, അയം ച ലോകഃ പരശ്ചലോകഃ
സർവ്വാണി ച ഭൂതാനി; അസ്യൈവൈതാനി സർവ്വാണി നിഃ
ശ്ചസിതാനി എന്ന് കൂടുതലായി കാണുന്നു.

ഇഷ്ടം(യാഗം), ഹുതം, അശിതം(ഭക്ഷണം), പായിതം(പാനീയം), ഇഹപരലോകങ്ങൾ, സർവ്വഭൂതങ്ങൾ എന്നിവയെ നിശ്വാസങ്ങളായി ചേർത്തിരിക്കുന്നു.

12. മധുകാണ്ഡത്തിൽ ശ്ലോകം പതിനൊന്ന്
13. മധുകാണ്ഡത്തിൽ ശ്ലോകം പന്ത്രണ്ട്. ആദ്യഭാഗം വ്യത്യസ്തമാണ്.

സ യഥാ സൈന്ധവഖില്യ................വിജ്ഞാനഘന ഏവ എന്നതിനു പകരം,

"സ യഥാ സൈന്ധവഘനോ *f* നന്തരോ ബാഹ്യഃ കൃത്സ്നോരസഘന ഏവ, ഏവം വാ അരേ *f* യമാത്മാനന്തരോ *f* ബാഹ്യഃ കൃത്സ്നഃ പ്രജ്ഞാനഘന ഏവ;"എന്നാണ്.

'ഉപ്പുകട്ട അകമെന്നോ പുറമെന്നോ ഭേദം കൂടാതെ സർവ്വത്ര രസമയമായിരിക്കുന്നതുപോലെയാണെടോ, ഈ ആത്മാവ് അകംപുറമെന്ന ഭേദം കൂടാതെ സർവ്വത്ര പ്രജ്ഞാനഘനമായിരിക്കുന്നത്' എന്നർത്ഥം.

14. ശ്ലോകം പതിമൂന്ന് മധുകാണ്ഡം നോക്കുക.

'അത്രൈവ മാ ഭഗവാൻ മോഹാന്ത മാപീ പിപത്,
ന വാ അഹമിമം വിജനാമീതി...........'എന്നും.
'അവിനാശീ വാ അരേ *f* യമാത്മാനുച്ഛിത്തിധർമ്മാ'എന്നും കൂടുതലുണ്ട്.

"ഭഗവാൻ എന്നെ മോഹാന്തത്തിൽ എറിയുകയാണല്ലോ ചെയ്തത്. എനിക്കിത് ഒട്ടും മനസ്സിലായില്ല."

"എടോ, ഈ ആത്മാവ് അവിനാശിയാണ്; അനുച്ഛിത്തിധർമ്മത്തോടുകൂടിയതാണ്." നശിപ്പിക്കാൻ കഴിയാത്ത ധർമ്മത്തോട് (സ്വഭാവവിശേഷത്തോട്) കൂടിയതാണ് ആതമാവ്.

15. മധുകാണ്ഡത്തിൽ ശ്ലോകം പതിനാല്
തദിതരം ഇതരം സ്പൃശതി എന്നും
തത് കേനകം സ്പൃശേത് എന്നും കൂടുതലായുണ്ട്.

അവസാന ഭാഗം വ്യത്യസ്തമാണ്.

**സ ഏഷ നേതി നേതി ആത്മാ, അഗൃഹ്യോ നഹി ഗൃഹ്യതേ**
**അശീര്യോ നഹി ശീര്യതേ, അസംഗോ നഹി സജ്ജതേ, അസിതോ**
**ന വ്യഥതേ, നരിഷ്യതി; വിജ്ഞാതാരമരേ കേന വിജാനീയാത്,**
**ഇത്യുക്താനുശാസനാസി മൈത്രേയി, ഏതാവദരേഖല്വ**
**മൃതത്വമിതി ഹോക്ത്വാ യാജ്ഞവൽക്യോ വിജഹാര.**
**ഇതി പഞ്ചമം ബ്രാഹ്മണം.**

ഇപ്രകാരം മൈത്രേയിയെ അനുശാസിച്ചിട്ട് യാജ്ഞവൽക്ക്യൻ ഗാർഹസ്ഥ്യം ഉപേക്ഷിച്ചു.

## ബ്രാഹ്മണം 6 വംശബ്രാഹ്മണം

1. ബ്രഹ്മം.
2. പരമേഷ്ടിൻ.
3. സനകൻ.
4. സനാതനൻ.
5. സനാരു
6. വ്യഷ്ടി.
7. വിപ്രചിത്തി.
8. ഏകർഷി.
9. പ്രധ്വംസനൻ
10. മൃത്യു.
11. അഥർവ്വൻ ദൈവൻ
12. ദധ്യാച് അഥർവ്വണൻ
13. അശ്വിനികൾ.
14. വിശ്വരൂപത്വാഷ്ട്രൻ
15. ആഭൂതിത്വാഷ്ട്രൻ
16. ആയാസ്യ അംഗിരസൻ
17. പഥസൗഭരൻ
18. വത്സനപാത് ബാഭ്രവൻ
19. വിദർഭീ കൗണ്ഡിന്യൻ
20. ഗാലവൻ.
21. കുമാരഹാരീതൻ.
22. കൈശോരകാപ്യൻ
23. ശാണ്ഡില്യൻ
24. വാത്സ്യൻ
25. ഗൗതമൻ
26. ഗൗതമൻ
27. മാണ്ഡി.
28. ആത്രേയൻ.
29. ഭാരദ്വാജൻ (ആത്രേയ, ആംഗിരസൻ)
30. ആസുരി.
31. ഔപജംഘൻ
32. ത്രൈവർണ്ണി.
33. ആസുരായനൻ, യാസ്കൻ എന്ന് രണ്ടു പേർ.
34. ജാതുകർണ്ണൻ.
35. പാരാശര്യൻ.



36. പാരാശര്യായനൻ.
37. ഘൃതകൗശികൻ.
38. കൗശികായനി.
39. സായകായനൻ.
40. കാഷായണൻ.
41. സൗകരായണൻ.
42. മാദ്ധ്യന്ദിനായനൻ.
43. ജാബാലായനൻ.
44. ഉദ്ധാലകായനൻ.
45. ഗാർഗ്ഗ്യായനൻ.
46. പാരാശര്യായനൻ.
47. സൈതവൻ.
48. ഗൗതമൻ.
49. ഗാർഗ്ഗ്യൻ.
50. ഗാർഗ്ഗ്യൻ.
51. അഗ്നിവേശ്യൻ.
52. ഗൗതമൻ.
53. കൗശികൻ.
54. ശാണ്ഡില്യൻ.
55. കൗണ്ഡിന്യൻ.
56. ഗൗപവനൻ.
57. പൗതിമാസ്യൻ.
58. ഗൗപവനൻ.
59. പൗതിമാസ്യൻ.

39 മുതൽ 50വരെയുള്ള നാമങ്ങളിൽ മാത്രമാണ് ഗുരുപരമ്പരയിൽ മധുകാണ്ഡവും മുനികാണ്ഡവും വ്യത്യസ്തത കാണിക്കുന്നത്. അതിനാൽ രണ്ട് കാണ്ഡങ്ങളിലെയും വ്യത്യസ്തത ചൂണ്ടിക്കാട്ടാനായി അവരുടെ പേരുകൾ മാത്രം എടുത്തെഴുതുന്നു.

| | മധുകാണ്ഡം | മുനികാണ്ഡം |
|---|---|---|
| 39. | ബൈജവാപായനൻ | സായകായനൻ |
| 40. | പാരാശര്യൻ | കാഷായണൻ |
| 41. | ഭാരദ്വാജൻ | സൗകരായണൻ |
| 42 | ഗൗതമൻ | മാദ്ധ്യന്ദിനായനൻ |
| 43. | ഭാരദ്വാജൻ | ജാബാലായനൻ |
| 44. | പാരാശര്യൻ | ഉദ്ദാലകായനൻ |
| 45. | പ്രാചീനയോഗ്യൻ സൈതവൻ | ഗാർഗ്ഗ്യായനൻ |
| 46. | ഗൗതമൻ. | പാരാശര്യായനൻ |
| 47. | ആനഭിമ്ലാതൻ I | സൈതവൻ |
| 48. | ആനഭിമ്ലാതൻ II | ഗാർഗ്ഗ്യൻ |

| | | |
|---|---|---|
| 49. | ആനഭിമ്ലാതൻ III | ഗാർഗ്ഗ്യൻ |
| 50. | അഗ്നിവേശ്യൻ | അഗ്നിവേശ്യൻ |

നാമക്രമം നോക്കുമ്പോൾ ഈ പേരുകൾ ഒരാളുടെതന്നെ പര്യായങ്ങളാവാൻ സാദ്ധ്യത കാണുന്നുണ്ട്. അഗ്നിവേശ്യൻ ധനുർവ്വേദാചാര്യനും പാണ്ഡവകൗരവന്മാരുടെ ഗുരുവും ആയിരുന്ന ദ്രോണൻെറ ഗുരുവും ആത്രേയശിഷ്യനുമാകയാൽ മഹാഭാരതകാലത്തിനു മുമ്പാണ് അദ്ദേഹം ജീവിച്ചിരുന്നത്. ചരകസംഹിത പൂർത്തിയാക്കിയത് അദ്ദേഹമാണ്. അതിന് അമ്പതു തലമുറ മുമ്പാണ് 'മധുവിദ്യ' യുടെ ഉത്ഭവം. അതിനാൽ മഹാഭാരതയുദ്ധത്തിന് എത്രയോ മുമ്പ് (ഒരു ഗുരുവിന് ഒരു അമ്പതു വർഷമെങ്കിലും അനുവദിച്ചുകൊടുത്താൽ 2500 വർഷം മുമ്പ്) മധുവിദ്യ ജനിച്ചിട്ടുണ്ട്. മധുവിദ്യ ക്രോഡീകരിച്ച രൂപത്തിൽ പ്രചരിക്കാൻ തുടങ്ങിയ കാലം ഏതാണ്ട് വേദാംഗജ്യോതിഷം ഗ്രന്ഥരൂപത്തിൽ പ്രചരിക്കാൻ തുടങ്ങിയ കാലംതന്നെയാണ്. അതിനെത്രയോ മുമ്പേ ദർശന ശ്രുതിരൂപത്തിൽ ഈ ജ്ഞാനം പ്രാക്തനമനുഷ്യൻെറ ബോധത്തിൽ പ്രകാശിച്ചിട്ടുണ്ട്.

# 'സ്വച്ഛന്ദം' (ഖിലകാണ്ഡം)

"When one is fully convinced of the truth of one's own words, one's life is said to be "Swachandam" Chandan means word, especially in a poetic meter. When a person can claim to be living at peace with himself, or herself, we say such a person's life is swachandan"—Guru Nitya Chaithanya Yati. (Page 479- Brihadaranyaka Upanishad-Vol.II)

അമൃതവർഷിണിയായ മധുകാണ്ഡം....

ആ അമൃതബിന്ദുക്കൾ നിറഞ്ഞ മുനികാണ്ഡത്തിലെ

സുവർണ്ണതീർത്ഥം....

അവയിൽ സ്വച്ഛന്ദം വിഹരിച്ച്, സ്വാത്മാവിൻെറ ചന്ദനസുരഭിയായ സ്വന്തം 'ഛന്ദസ്സിനെ'ത്തന്നെ അതിക്രമിക്കുന്ന, മഹാമൗനത്തിൻെറ സുധാസിന്ധു....

ഇവിടെ എൻെറ ഖിലകാണ്ഡം ആരംഭിക്കുന്നു.....

## അദ്ധ്യായം 5

### ബ്രാഹ്മണം 1 'ഓം സ്വം ബ്രഹ്മ' ബ്രാഹ്മണം

'ഖില'ശബ്ദത്തിന് ചിലർ പ്രക്ഷിപ്തമെന്നർത്ഥം കൊടുക്കാറുണ്ട്. ആരോ ഏച്ചുകൂട്ടിയ, ആധുനികമായ ഒരു ഭാഗം എന്നർത്ഥം. പൗരാണികം, ആധുനികം, അത്യന്താധുനികം എന്നൊക്കെ ഭേദഭാവന വയ്ക്കുന്നവരാണ് ഇത് ചെയ്യുന്നത്. കാലത്തിൽ പഴയതും പുതിയതുമില്ല, പണ്ടും ഇന്നും ഇല്ല. മനുഷ്യനും മനുഷ്യൻെറ പ്രജ്ഞയും ഉള്ള കാലത്തോളം നൈരന്തര്യതയോടെ തുടർന്നു വരുന്ന അമൃതമായ ഒരനുഭൂതിയുടെ സുവർണ്ണതീർത്ഥം ആരിൽ എപ്പോൾ എവിടെ കരകവിഞ്ഞൊഴുകി സ്വച്ഛന്ദം പ്രവഹിച്ച് പുതിയ നദീതടസംസ്കാരങ്ങൾക്ക് മുളപാകും എന്ന് പ്രവചിക്കാനാവാത്തവിധം നിത്യമാണ്. അതിനാൽ ഏച്ചുകൂട്ടുക എന്ന പദം അർത്ഥരഹിതമാണ്. ശൃംഖലയുടെ ഒരു കണ്ണികൂട്ടൽ നടക്കുന്നത് ചിലപ്പോൾ സഹസ്രാബ്ദങ്ങൾക്കുശേഷമാകാം. ചിലപ്പോൾ ഇന്നുതന്നെയുമാകാം. ഗുരു നിത്യചൈതന്യയതി പറയുന്നതുപോലെ "എല്ലാം പഠിച്ചശേഷവും വെട്ടും കിളയും ഏറ്റിട്ടില്ലാത്ത ഒരു ഭൂമിക (ഖില) സത്യാന്വേഷികളിൽ അവശേഷി

ക്കുന്നതു"കൊണ്ടു മാത്രമാണ് ശാസ്ത്രത്തിൻെറ ശൃംഖലയിൽ പുതിയ കണ്ണികൾ ചേർക്കപ്പെടുന്നത്.

1. ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ
   പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.
   ഓം ഖം ബ്രഹ്മ. ഖം പുരാണം. വായുരം ഖമിതി ഹ
   സ്മാഹ കൗരവ്യായണീ പുത്രഃ വേദോ f യം ബ്രാഹ്മണാ വിദുഃ
   വേദൈനേന യദ്വേദിതവ്യം. ഇതി പ്രഥമം ബ്രാഹ്മണം.

ഓം! അത് പൂർണ്ണമാണ്. ഇതും പൂർണ്ണമാണ്. പൂർണ്ണത്തിൽനിന്ന് പൂർണ്ണം ഉദിക്കുന്നു. പൂർണ്ണത്തിൽനിന്ന് പൂർണ്ണം എടുത്താൽ പൂർണ്ണംതന്നെ അവശേഷിക്കുന്നു.

ഓം; ഖം; ബ്രഹ്മം.

ഖം പുരാണമാണ്. ഖം വായു നിറഞ്ഞതെന്ന് കൗരവ്യായണീപുത്രൻ പറയുന്നു. ഇതു വേദമാണെന്ന് ബ്രാഹ്മണർ അറിയുന്നു. ഏതൊന്നാണോ വേദിതവ്യം അത് ഇതിനാൽ വേദിക്കപ്പെടുന്നു.

നിർവ്വികല്പകബ്രഹ്മം പൂർണ്ണം; സവികല്പകബ്രഹ്മവും പൂർണ്ണം സവികല്പം നിർവ്വികല്പത്തിൽ ഉദിക്കുന്നു.

നിർവ്വികല്പത്തിൽനിന്ന് സവികല്പം എടുത്താൽ നിർവ്വികല്പം ശേഷിക്കുന്നു.

$\bigcirc$ നിർവ്വികല്പം    $\odot$ സവികല്പോദയം

$$\bigcirc = \odot$$
$$\bigcirc - \odot = \bigcirc$$
$$\frac{\odot}{\bigcirc} = \bigcirc$$
$$\bigcirc^{2} = \bigcirc$$
$$\odot^{2} = \bigcirc$$
$$\bigcirc^{3} = \bigcirc$$
$$\bigcirc^{n} = \bigcirc$$
$$\overline{\bigcirc} = \bigcirc$$
$${}^{3}\overline{\bigcirc} = \bigcirc$$

**അസ്മിൻ വികാരഃ ഖഹരേ ന രാശാ-**
**വപി പ്രവിഷ്ടേ ഷ്വപി നിഃസൃതേഷ്ഠ**
**ക്ഷഹു ഷ്വപി സ്യാല്ലയ സൃഷ്ടികാലേ f**
**നന്തേf ച്യുതേ ഭൂതഗണേഷ്ഠയദ്വൽ**

**(സിദ്ധാന്തശിരോമണി —ഭാസ്കരാചാര്യൻ)**



ലയ സൃഷ്ടികാലങ്ങളിൽ അനന്തമായ അച്യുതനിൽ ഭൂതഗണങ്ങൾ പ്രവേശിക്കുന്നു; പുറത്തുവരുന്നു. പക്ഷേ, അതിന് യാതൊരു മാറ്റവുമില്ലാതെ അവികാരിയായിരിക്കുന്നു. ഖഹരവും അതുപോലെയാണ്. എത്ര രാശികൾ പ്രവേശിച്ചാലും പുറത്തു പോയാലും അതിന് വികാരമില്ല. യോഗനിദ്രയിലാണ്ട അച്യുതമായ 'ഖഹര'മെന്ന നിർവ്വികല്പകബ്രഹ്മമാണ് അക്ഷരബ്രഹ്മം. അതിൻെറ വർഗ്ഗവും വർഗ്ഗമൂലവും ഘനവും ഘനമൂലവും ഒക്കെ അതുതന്നെയാണ്.

ഭാരതത്തിലെ ഗണിതജ്ഞൻെറ ദിക് ദേശകാലഗതിഫല 'ശൂന്യ'മായ ഈ 'ശൂന്യ'മെന്ന പൂജ്യം മലർത്തിവെച്ച ഒരു കവിടി അഥവാ ശംഖ്പോലെയും ജ്യോതിശ്ചക്രം (സുദർശനം) പോലെയും ആണ്.

"സാരസ്വതം മഹഃ സുകൃതിനഃ ശബ്ദബ്രഹ്മേത്യുചിരേ
അത്ര ശബ്ദ ബ്രഹ്മശബ്ദേനാ വേദാ ഉച്യതേ.
തേന വേദാത്മക മത്യർത്ഥ" (ശാരദാതിലകതന്ത്രം-രാഘവഭട്ടൻ)

സരസ്വത്യുപാസനയിൽ അനേനവാക്യരൂപാവൈഖരീ ഉക്താ എന്ന പ്രമാണമനുസരിച്ച് വാക്യപദീയകാരനായ വരരുചിയുടെ വാക്യംപദ്ധതി വൈഖരിയുടെ ഉപാസനയാണ്. "ശൂന്യം ജ്ഞേയം ഇതി വാരരുചഃ സങ്കേതഃ" (രാഘവഭട്ടൻ) വൈഖരിയെ ഉപാസിക്കുന്നതും അതിൻെറ മൂലസ്രോതസ്സായ നിർവ്വികല്പബ്രഹ്മത്തിലെത്താൻ തന്നെയാണ്. നിർവ്വികല്പത്തിൽനിന്ന് നാദവും നാദത്തിൽനിന്നു ബിന്ദുവും ഉണ്ടാവുമ്പോൾ ശ്രാവ്യവും ദൃശ്യവുമായ പ്രപഞ്ചം സൃഷ്ടിക്കപ്പെട്ടു. ശിവാത്മകമായ ചൈതന്യത്തിൽനിന്ന് ശക്ത്യാത്മകമായ നാദബന്ദു ഉണ്ടായി. അവയുടെ സമവായസംബന്ധമാണ് സൃഷ്ടി. നാദത്തെ ശംഖ് പ്രതിനിധീകരിക്കുന്നു.

ചലനം (സ്പന്ദം), സ്ഫുരണം, സ്ഫുലനം ഇവയുടെ ചാംക്രികവികാസത്തെ ചക്രം പ്രതിനിധീകരിക്കുന്നു. ഓങ്കാരമെന്ന പ്രണവം മൂർത്തിമത്താകുമ്പോൾ ചലനം വലത്തോട്ടു തിരിഞ്ഞ് സ്വന്തം കേന്ദ്രത്തിന് (അക്ഷം) ചുറ്റും കറങ്ങുന്നു. ചലനം, ഗതി, വളവ് ഇവയുടെ അടയാളമുള്ള ഭ്രമണം സ്വസ്തികരൂപത്തിലാണ്. പ്രണവോപാസകർക്ക് ഗായത്രീദേവി ഈ രൂപത്തിലാണ് പ്രത്യക്ഷമാവുക. അനന്തം മാന്ത്രികചതുരങ്ങളിൽ, അനേകം പ്രകാശകോണങ്ങളിൽ അവൾ അമൃതവർഷിണിയായി സാധകരെ സമീപിക്കുന്നു. ആ സുവർണ്ണതീർത്ഥത്താൽ പവിത്രമാക്കപ്പെട്ടവരാണ് ബുദ്ധന്മാർ. സോമപുത്രനായ ബുധനാണ് ബുദ്ധൻ. അമൃതകിരണൻെറ പുത്രനായ, ഹേമൻ; സുവർണ്ണം ആ ബുധൻെറ പര്യായമാണ്. (ഹേമാബുധോം fബികായാം സ്ത്രീ സുവർണ്ണേ ഹേമനദ്വയോ—ശബ്ദവ്യൂഹതരംഗിണി). ബുധൻ ഒരേസമയം സ്ത്രീയുമാണ്, പുരുഷനുമാണ്.

ശബ്ദശാസ്ത്രത്തിൻെറ ഒരു ഭാഗമാണ് ജ്യോതിഷം. നാദം ചൈതന്യമാണ്. രൂപം ചൈതന്യമാണ്. സർവ്വവും ചൈതന്യമാണ്. ചൈതന്യമല്ലാതെ മറ്റൊന്നില്ല.

ഓം എന്നത് ധ്യാനകർമ്മത്തിന് വിനിയോഗിക്കുന്ന സിംബലാണ്. 'ഖം ബ്രഹ്മം' എന്നു പറയുമ്പോൾ, വിശേഷണമായവ, വിശേഷനാമമായ ബ്രഹ്മം എന്നിവയെ സമാനാധികരണത്താൽ നിർദ്ദേശിക്കുന്നു. 'നീലോല്പലം' എന്ന പോലെ 'ഖം ബ്രഹ്മം' എന്നു നിർദ്ദേശിക്കുന്നു. ബ്രഹ്മത്തിൻെറ ബൃഹദ്സ്വഭാവം 'ഖം' ശബ്ദത്താൽ സൂചിതമാണ്.

മനസ്സിൽ മൗനമായി ധ്യാനിക്കുന്ന ഒന്നിന് വാചികമായും രൂപകമായും ഒരു ലക്ഷണം പറയലാണ് 'ഖം ബ്രഹ്മം' എന്ന വാക്യം. ഓം ഒരു സിംബലാണ്, ഒരു പ്രതീകമാണ് എന്നു പറഞ്ഞു. അത് പ്രതീകമായും അഭിധാനമായും രണ്ടുവിധത്തിൽ ബ്രഹ്മത്തെ പ്രതിപാദിക്കാവുന്ന സാധനമാണ്. വിഷ്ണ്വാദിപ്രതിമകളിൽ എപ്രകാരം നിർവ്വികല്പബ്രഹ്മത്തെ സാക്ഷാത്കരിക്കുന്നുവോ. അതുപോലെ ഓങ്കാരപ്രതീകത്തിൽ സാക്ഷാത്കരിക്കാം. ആ നാമത്തെ ആലംബനമാക്കിയും സാക്ഷാത്കരിക്കാം.

ഏതദാലംബനം ശ്രേഷ്ഠം-
മേതദാലംബനം പരം
ഏതദാലംബനം ജ്ഞാത്വാ
ബ്രഹ്മലോകേ മഹീയതേ. (കഠോപനിഷത്ത്).

ഏതൊരു അഭിധാനത്താൽ 'വേദിതവ്യ'മായ ബ്രഹ്മം ഹൃദയാകാശത്തിൽ പ്രകാശിതമാകുന്നുവോ അതിനെ സാധകരായ ബ്രഹ്മജ്ഞാനികൾ "വേദം" എന്നറിയുന്നു; ബ്രാഹ്മണർ പ്രണവമായും (പ്രാണചലനം ഉള്ള പ്രപഞ്ചം), ഉദ്ഗീഥമായും (നാദമായും സ്വരമായും) അതിനെ അറിഞ്ഞുപാസിക്കുന്നു. വായുമണ്ഡലത്തിനും നാദതരംഗങ്ങൾ വ്യാപിക്കുന്ന ഗന്ധർവ്വമണ്ഡലത്തിനും നക്ഷത്രമണ്ഡലങ്ങൾക്കും ഒക്കെ അപ്പുറത്തേക്ക് വ്യാപിച്ചുകിടക്കുന്നതും ആ മണ്ഡലങ്ങളിലെല്ലാം ഓതപ്രോതമായിരിക്കുന്നതുമാണ് അക്ഷരബ്രഹ്മം. അങ്ങനെയിരിക്കെ, ഏറ്റവും പുരാണവും നിരുപാധിസ്വരൂപവും ആയ അതിനെ കൗരവായനീപുത്രൻ വായുരം എന്ന് എന്തേ പറയാൻ?

നിരുപാധികവും പൗരാണികവും അതിവ്യാപ്തവും അതിച്ഛന്ദസ്സുമായ അതേ ബ്രഹ്മംതന്നെ സോപാധികമായി ആധുനിക കാലത്ത് (വർത്തമാനത്തിൽ) സീമിതമെന്നപോലെ തോന്നിച്ചുകൊണ്ടിരിക്കുന്ന കൗരവായനീപുത്രന്റെ ശരീരത്തിൽ കുടികൊള്ളുന്ന ഛന്ദസ്സ്; സ്വഛന്ദസ്സിന്റെ അതിഛന്ദസ്വഭാവം സാക്ഷാത്കരിക്കുമ്പോൾ ആ അനുഭൂതി ഉണ്ടാവുന്നു.

ഖം, സ്വം എന്നിവ ഒന്നായിത്തീരുന്ന അവസ്ഥയാണിത്.

## ബ്രാഹ്മണം 2 പ്രാജാപത്യബ്രാഹ്മണം

ബ്രഹ്മസാക്ഷാത്കാരത്തിനുള്ള സാധനാത്രയങ്ങളെ പ്രജാപതി പുത്രന്മാർക്ക് ഉപദേശിക്കുന്നു.

1. ത്രയാ, പ്രാജാപത്യാഃ പ്രജാപതൗ പിതരി ബ്രഹ്മചര്യമൂഷുഃ
ദേവാ, മനുഷ്യാ, അസുരാഃ ഉഷിത്വാബ്രഹ്മചര്യം ദേവാ ഊചുഃ
ബ്രവീതുനോ ഭവാനിതി; തേഭ്യോ ഹൈതദക്ഷരമുവാച
ദ ഇതി; വ്യജ്ഞാസിഷ്ടാ ഇതി; വ്യജ്ഞാസിഷ്മേതിഹോചുഃ
ദാമ്യതേതി ന ആത്ഥേതി; ഓമിതി ഹോവാച, വ്യജ്ഞാസിഷ്ടേതി.

**പ്രജാപതിക്ക് മൂന്നു വിധം പുത്രന്മാരുണ്ടായിരുന്നു; ദേവന്മാർ, മനുഷ്യർ, അസുരന്മാർ. അവർ പിതാവോടൊപ്പം ബ്രഹ്മചര്യം പാലിച്ചുകൊണ്ട് താമസിച്ചു. ആ** കാലഘട്ടത്തിന്റെ അവസാനത്തിൽ ദേവന്മാർ പറഞ്ഞു; "ഭവാൻ ഞങ്ങളെ അനുശാസിക്കുക." പിതാവ് ഒരക്ഷരം മാത്രം പറഞ്ഞു: "ദ." എന്നിട്ടു ചോദിച്ചു: "നിങ്ങൾക്ക് മനസ്സിലായോ?"



"ഉവ്വ്! മനസ്സിലായി, ദാമ്യത എന്നാണ് പറഞ്ഞത്."

"ഓം. നിങ്ങൾക്ക് മനസ്സിലായി." പ്രജാപതി പറഞ്ഞു.

'ദാമ്യത' എന്നാൽ സ്വയം നിയന്ത്രിക്കുക. സ്വഭാവംകൊണ്ട് ദേവന്മാർ ഇന്ദ്രിയനിഗ്രഹമില്ലാത്ത 'സുഖിയ'ന്മാരായ ഒരു കൂട്ടരാണ്. വിഷയോപഭോഗങ്ങളിൽ അവർക്ക് നിയന്ത്രണാതീതമായ ആസ്വാദനശേഷിയുണ്ട്. അതിനെ നിയന്ത്രിക്കാനായിരിക്കാം പ്രജാപതി പറഞ്ഞത് എന്ന് ദേവന്മാർ ധരിച്ചു.

2. അഥ ഹൈനം മനുഷ്യാ ഊചുഃ ബ്രവീതു നോ ഭവാനിതി;
തേഭ്യോ ഹൈതദേവാക്ഷരമുവാച ദ ഇതി; വ്യജ്ഞാസിഷ്ടാ
ഇതി; വ്യജ്ഞാസിഷ്മേതിഹോചുഃ ദത്തേതിന ആത്ഥേതി;
ഓമിതി ഹോവാച, വ്യജ്ഞാസിഷ്ടേതി.

പിന്നെ മനുഷ്യർ ചെന്നു : "ഭഗവാൻ, ഞങ്ങളെ അനുശാസിക്കുക." അച്ഛൻ ഒരക്ഷരം മാത്രം പറഞ്ഞു: "ദ. നിങ്ങൾക്കു മനസ്സിലായോ?"

"മനസ്സിലായി—ദത്ത എന്നാണ് പറഞ്ഞത്."

"ഓം. നിങ്ങൾക്കു മനസ്സിലായി."

സ്വഭാവംകൊണ്ട് മനുഷ്യർ ലുബ്ധരാണ്. തങ്ങൾക്കു കിട്ടിയതൊക്കെ ആർക്കും കൊടുക്കാതെ സമ്പാദിച്ചു കൂട്ടുന്നവരാണ്. കൈയിൽ കിട്ടിയതെല്ലാം യഥാശക്തി വിഭജിച്ച്, മററുള്ളവർക്ക് കൊടുക്കുക, ദാനം ചെയ്യുക എന്ന അർത്ഥമാണ് അവർ തെരഞ്ഞെടുത്തത്.

3. അഥ ഹൈന മസുരാ ഊചുഃ ബ്രവീതു നോ ഭവാനിതി;
തേഭ്യോ ഹൈതദേവാക്ഷരമുവാച ദ ഇതി; വ്യജ്ഞാസിഷ്ടാ ഇതി.
വ്യജ്ഞാസിഷ്മേതിഹോചു, ദയധ്വമിതി ന ആത്ഥേതി; ഓമിതി
ഹോവാച, വ്യജ്ഞാസിഷ്ടേതി; തദേത ദേവൈഷാ ദൈവീ വാ-
ഗനുവദതി സ്തനയിത്നൂർദ്ദദ ഇതി ദാമ്യത ദത്തദയധ്വമിതി;
തദേതത്രയം ശിക്ഷേത ദമം ദാനം ദയാമിതി.
ഇതി ദ്വിതീയം ബ്രാഹ്മണം.

**അസുരന്മാർ പറഞ്ഞു : "ഭഗവാൻ, അനുശാസിച്ചാലും." പിതാവ് ഒരക്ഷരം മാത്രം പറഞ്ഞു : "ദ; നിങ്ങൾക്കു മനസ്സിലായോ?"**

**"ഉവ്വ്. ദയധ്വം എന്നാണ് പറഞ്ഞത്."**

**"ഓം, നിങ്ങൾക്കു മനസ്സിലായി."**

**അതിനെത്തന്നെ ഈ ദൈവീവാക്ക് വർഷിക്കുന്നു; ആവർത്തിക്കുന്നു; "ദ ദ ദ" എന്ന്.**

**സ്വയം നിയന്ത്രിക്കുവിൻ.**
**ദാനം ചെയ്യുവിൻ.**
**ദയ കാണിക്കുവിൻ.**

ദമം, ദാനം, ദയ ഈ മൂന്നെണ്ണം പഠിക്കുക; പഠിപ്പിക്കുക. ക്രൂരന്മാരും ഹിംസിക്കുന്ന സ്വഭാവമുള്ളവരുമാണ് അസുരന്മാർ. പ്രാണികളിൽ ദയ കാണിക്കുവിൻ എന്നാണ് അവർക്കുള്ള ഉപദേശം. ഗീതയിൽ പറയുന്നു:

ത്രിവിധം നരകസ്യേദം
ദ്വാരം നാശനമാത്മനഃ
കാമഃ ക്രോധസ്തഥാലോഭ-
സ്തസ്മാ ദേതത് ത്രയം ത്യജേത്."

ആത്മനാശകരങ്ങളായ ഈ മൂന്നെണ്ണത്തെ ത്യജിക്കാനുള്ള ശിക്ഷണമാണ് മാതാപിതാക്കൾ കുഞ്ഞുങ്ങൾക്കു നല്കേണ്ടത്. സത്ഗുണപ്രധാനികളായ മനുഷ്യർതന്നെയാണ് ഭൂദേവന്മാരായ ദേവന്മാർ; അവരിൽ ക്ഷത്രിയ, വൈശ്യരും പെടും. ഇവരൊക്കെ ധാരാളം ഉപഭോഗവസ്തുക്കൾ സമ്പാദിച്ച് അവയിൽ ഇന്ദ്രിയങ്ങളെ അലയാൻ വിട്ടിരിക്കയാണ്. രജോഗുണപ്രധാനികളാണ് മനുഷ്യർ. 'പത്തു കിട്ടിയാൽ നൂറു വേണ'മെന്ന ലോഭവുമായി അനേകം കർമ്മരംഗങ്ങളിൽ കേറിക്കൂടിയവർ. രാഷ്ട്രീയക്കാരും കച്ചവടക്കാരും ഉദ്യോഗസ്ഥരും കൃഷിക്കാരുമായി നമ്മുടെയിടയിൽ വിലസുന്നവർ. അവർ ദാനമാണ് പഠിക്കേണ്ടത്. ആവശ്യത്തിലേറെ സമ്പാദിച്ചു കൂട്ടാതിരിക്കലാണ് ചെയ്യേണ്ടത്. തമോഗുണപ്രധാനികളാണ് അസുരന്മാർ. ആടും കോഴിയും പോത്തും കാളയും പന്നിയും മററും തങ്ങളുടെ ഭക്ഷണമാക്കിയവർ. വെട്ടിക്കൊല്ലാൻ മടിയില്ലാത്തവർ. കൊന്ന പാപം തിന്നാൽ തീരുമെന്ന് ഭള്ളു പറയുന്നവർ. ഈ മൂന്നു തരം മനുഷ്യരും ഇന്നും എന്നും ജീവിച്ചിരിക്കുന്നവരാണ്. അതിനാൽ മാതാപിതാക്കൾ ദമം, ദാനം, ദയ എന്ന മൂന്നു ശിക്ഷണങ്ങൾ സ്വയം മാതൃക കാട്ടി അവർക്കു കൊടുക്കണം. ആ ശിക്ഷണം മക്കളുടെ നന്മയ്ക്കാണെന്ന് അറിയണം.

മാതാപിതാക്കൾ ആ ശിക്ഷണം നല്കാൻ ശ്രമിക്കാഞ്ഞാലും ആദിമാതാപിതാക്കൾ അതിനെ നിരന്തരം കാലം തെററാതെ ആവർത്തിക്കുന്നുണ്ട്. ഇടിവെട്ടുമ്പോൾ ദദദ.... എന്ന ആ ദൈവീവാക്ക് ആകാശത്തിലാകെ പരക്കുന്നു. ഭൂമിയിൽ ആ വാക്ക് അമൃതജലം വർഷിക്കുന്നു.

ഇവിടെ പ്രജാപതിയുടെ വാക്ക് സ്ത്രീലിംഗമാണ്. 'ദൈവീവാക്ക്'—പ്രകാശമയമായി ദ്യോതിക്കുന്ന അശരീരിവാക്ക്—അത് പ്രണവം ഓതപ്രോതമായിരിക്കുന്ന ആകാശത്തിൽ സ്വയംഭൂവായി അവതരിക്കുന്ന 'ദൈവവാണി' യാണ്; സരസ്വതിയാണ്. സ്തനയിത്നു എന്നതിന് നീർത്തുള്ളിയെ ചുമന്നുനിൽക്കുന്ന വർഷകാലമേഘത്തിൽനിന്നുള്ള ഇടിമുഴക്കമെന്നർത്ഥം. സ്തനം കാർമേഘം മാത്രമല്ല; മുലപ്പാൽ ചുരത്തുന്ന അമ്മയുടെ മാർവിടം കൂടിയാണ്. ദമവും ദാനവും ദയയും അമ്മയുടെ മുലപ്പാലിനോടൊപ്പം അവളുടെ വാക്കുകൾക്ക് അർത്ഥം ഗ്രഹിക്കാവുന്നതിന്നും മുമ്പ് ചൊല്ലപ്പെട്ട താരാട്ടിനോടൊപ്പം മനുഷ്യരിലേക്ക് പ്രവഹിക്കുന്ന വാത്സല്യത്തിൻെറ അമൃതധാരയാണ്.

അമ്മ മക്കൾക്കു ഹിതം വരുത്തുന്നതേ ചെയ്യൂ; പറയൂ. പ്രജാപതിയും പ്രജാപതിയുടെ വാക്കും അമ്മയുടെ വാക്കാണ്; അമ്മയുടെ വാത്സല്യവരദാനമാണ്. അമൃതവർഷിണിയായ ആ വാക്കിൻെറ സുവർണ്ണതീർത്ഥം ഇതാ... ഇവിടെ...!

## ബ്രാഹ്മണം 3. ഹൃദയബ്രാഹ്മണം

'ദ' എന്ന ഒരക്ഷരം ഉച്ചരിച്ചപ്പോൾ മക്കൾ എങ്ങനെ അതിൻെറ അർത്ഥം ഗ്രഹിച്ചു? അവനവന് ഇന്നതാണ് ആവശ്യമെന്ന് മക്കൾ എങ്ങനെ സ്വയം അറിഞ്ഞു? അതിനുത്തരം അവനവൻെറ ഹൃദയത്തിൽ തേടണം. നമ്മുടെ കുറവുകൾ നമുക്കല്ലാതെ ആർക്കാണറിയുക? അവനവൻെറ കുറവുകൾ ഗ്രഹിക്കുന്നതിലാണ് പുരോഗതി. മററുള്ളവരുടെ കുററം ചൂണ്ടിക്കാട്ടുന്നതിലല്ല. 'ഞാൻ ദമം പാലിക്കേണ്ടവനാണ്', 'ഞാൻ ദാനം ചെയ്യേണ്ടവനാണ്', 'ഞാൻ ദയ കാണിക്കേണ്ടവനാണ്' എന്ന അറിവ് ദമവും ദാനവും ദയയും ഇല്ലാത്തവനിൽ ഉണ്ട്. അതിനെ കരുണാമയമായ വാത്സല്യസ്പർശത്താൽ പോഷിപ്പിക്കുന്നു പ്രപഞ്ചമാതാവ്; ആ വത്സലഹൃദയത്തിൻെറ സുവർണ്ണതീർത്ഥം മക്കളുടെ ഹൃദയങ്ങളെ പരമപവിത്രമാക്കുന്നു. ദമവും ദാനവും ദയയുമുള്ള വ്യക്തി സർവ്വോപാസനയ്ക്കും അർഹനാണെന്ന് ശാങ്കരഭാഷ്യം ഇവിടെ ഓർമ്മിപ്പിക്കുന്നു. സവികല്പമായ ആ കാരുണ്യഹൃദയത്തെ ഇനി പറയുന്നു.

1. ഏഷ പ്രജാപതിര്യർഹൃദയം; ഏതദ്ബ്രഹ്മ, ഏതത് സർവ്വം;
   തദേതത്ത്ര്യക്ഷരം ഹൃദയമിതി; ഹൃഇത്യേകമക്ഷരം;
   അഭിഹരൻ ത്യസ്മൈ സ്വാശ്ചാന്യേചയ ഏവം വേദ; ദ ഇത്യേക
   മക്ഷരം; ദദത്യസ്മൈ സ്വാശ്ചാന്യേചയ ഏവം വേദ; യമിത്യേക
   മക്ഷരം; എതിസ്വർഗ്ഗലോകം യ ഏവം വേദ.
   ഇതി തൃതീയം ബ്രാഹ്മണം.

ഈ പ്രജാപതി ഹൃദയമാണ്; അത് ബ്രഹ്മമാണ്; അത് സർവ്വവുമാണ്. അതിന് മൂന്നക്ഷരമുണ്ട്. 'ഹൃ' എന്ന് ഒരക്ഷരം. അതിനെ അറിയുന്നവരിലേക്ക് സ്വന്തവും അന്യവുമായ സർവ്വവും അഭിഹരിക്കുന്നു. 'ദ' എന്ന് ഒരക്ഷരം. അതിനെ അറിയുന്നവർക്ക് സ്വന്തവും അന്യവും നല്കപ്പെടുന്നു. 'യ' എന്ന് ഒരക്ഷരം. ഇതറിയുന്നവനിലേക്ക് സ്വർഗ്ഗലോകം പ്രവേശിക്കുന്നു.

ദമം, ദാനം, ദയ ഈ മൂന്ന് അനുശാസനങ്ങൾ വരുന്നത് ഹൃദയത്തിൽ നിന്നാണ്, പാണ്ഡിത്യത്തിൽനിന്നല്ല. ശാകല്യബ്രാഹ്മണം ദിഗ്വിഭാഗദ്വാരേണ, നാമരൂപകർമ്മങ്ങൾ ഉപസംഹരിക്കപ്പെടുന്ന സ്ഥാനമായിട്ടാണ് ഹൃദയത്തെ ചൂണ്ടിക്കാട്ടിയത്. നാമരൂപകർമ്മങ്ങളും ശാസ്ത്രപരിചയവും പാണ്ഡിത്യവും ഒക്കെ അടങ്ങിപ്പോയ ഛന്ദസ്സുകൾക്കതീതമായ ഹൃദയാകാശത്തിലാണ് മഹത്തായ കരുണയുടെ സുധാസിന്ധു അലയടിക്കുന്നത്.

ഹൃദയലോകത്തിൻെറ ദേവതകൾ സ്ത്രീ, മൃത്യു, വരുണൻ, പ്രജാപതി എന്നിവരാണ്; അതിൻെറ പുരുഷൻ ക്രമത്തിൽ കാമശരീരം, ഛായ, ആപസ്സ്, പുത്രൻ എന്നിവയാണ്; വാസസ്ഥാനം കാമം, തമസ്സ്, ആപസ്സ്, രേതസ്സ് എന്നിവയും. (ശാകല്യബ്രാഹ്മണം കാണുക). സർവ്വഭൂതപ്രതിഷ്ഠവും സർവ്വഭൂതാത്മഭൂതവുമായ ഹൃദയമാണ് പ്രജാപതി; പ്രജകളുടെ സ്രഷ്ടാവാണ് പ്രജാപതി; അവരെ സ്നേഹിക്കുന്ന കരുണാരൂപമാണ് പ്രജാപതി എന്ന പ്രഥമ സവികല്പരൂപമായ 'ഈശ്വരൻ.' ബ്രഹ്മം ലിംഗരഹിതമായ നിർവ്വികല്പമാണെങ്കിൽ പ്രഥമജമായ

പ്രജാപതി സ്ത്രൈണമായ സവികല്പമാണ്. സഗുണേശ്വരൻ അച്ഛനല്ല, 'അമ്മ'യാണ് എന്നർത്ഥം.

'ഹൃ' എന്ന അക്ഷരം ആഹൃതികർമ്മത്തെ കുറിക്കുന്നു. സർവ്വരെയും അഭിഹരിക്കുന്ന, തൻെറ വശത്താക്കുന്ന പരമസ്നേഹമായതുകൊണ്ട് 'ഹൃ'കാരം. 'ഹൃഷ്ട'മാക്കുന്ന (ആനന്ദിപ്പിക്കുന്ന)താണ് സ്നേഹം. സർവ്വേന്ദ്രിയങ്ങളും സ്വന്തം സ്വന്തം അനുഭൂതികളെ ഹൃദയത്തിൽ അഭിസമാഹരിക്കുന്നതുപോലെ സ്വന്തക്കാരും അന്യരുമായ സർവ്വഭൂതങ്ങളും കരുണാമയയായ ഹൃദയത്തിൽ താന്താങ്ങളെ ആനന്ദപൂർവ്വം സമർപ്പിക്കുന്നു; എല്ലാവരും ആ ഹൃദയത്തിൽ താന്താങ്ങളുടെ ജീവിതങ്ങളെ കാണിക്കയായി (ബലിയായി) നല്കുന്നു.

ദ എന്നാൽ ദമം, ദാനം, ദയ എന്ന് നേരത്തേ കണ്ടു. ഇവിടെ സവിശേഷമായി 'ദദതി' (ദാനം) എന്നർത്ഥം. കരുണയുള്ള ഹൃദയത്തെ ഉപാസിച്ച് സ്വജീവിതങ്ങളെ സമർപ്പിച്ച ഉപാസകർ താന്താങ്ങളുടെ വീര്യം (ശക്തി) ഉപാസനാമൂർത്തിക്കു നല്കുന്നതിനാലാണ് ഈ അർത്ഥം പറയുന്നത്.

'യം' എന്നതിന് ഗതി (പോവുക) എന്നർത്ഥം. യമനെന്ന പദവും ഈ ധാതുവിൽനിന്നുണ്ടായതാണ്. കാരുണ്യമുള്ള ഹൃദയം സ്വർഗ്ഗരാജ്യത്തിലേക്കുള്ള ഗമനദ്വാരമാണ്. അതിലൂടെ മാത്രമേ സ്വർഗ്ഗരാജ്യത്തിലേക്കു പ്രവേശനം സാദ്ധ്യമാവൂ.

'കനിവോലും കമനീയഹൃദയം' ഉള്ള ബുദ്ധന്മാരും ക്രിസ്തുമാരും സ്വർഗ്ഗരാജ്യത്തിലേക്ക് അനുയായികളെ നയിക്കുമെന്ന സങ്കല്പംതന്നെ ഈ ഉപനിഷദ് വചനത്തിൽ നിന്നു ജനിച്ചതാണ്.

## ബ്രാഹ്മണം 4 സത്യബ്രാഹ്മണം

കരുണയെപ്പോലെ ഉപാസിക്കേണ്ടതാണ് സത്യവും.
തദ്വൈ തദേതദേവതഭാസ—സത്യമേവ; സയോഹൈതം മഹദ്ധ്യക്ഷം
പ്രഥമജം വേദസത്യം ബ്രഹ്മേതി, ജയതീമാംല്ലോകാൻ;
ജിത ഇന്ന്വ സാവസത്, യ ഏവമേതം മഹദ്ധ്യക്ഷം പ്രഥമജം
വേദ സത്യം ബ്രഹ്മേതി; സത്യം ഹ്യേവ ബ്രഹ്മ.
ഇതി ചതുർത്ഥം ബ്രാഹ്മണം.

ആ പറയപ്പെട്ടതുതന്നെയാണ് ഈ സത്യം. മഹത്തും പ്രഥമജവുമായ യക്ഷത്തെ സത്യമെന്നും ബ്രഹ്മമെന്നും അറിഞ്ഞവൻ ഈ ലോകങ്ങളെ ജയിക്കുന്നു; അവയെ ജയിച്ച് 'അസത്ത്' ആക്കുന്നു. മഹത്തും പ്രഥമജവുമായ യക്ഷത്തെ സത്യമെന്നും ബ്രഹ്മമെന്നും അറിയുന്നവർ സത്യമായി ഭവിക്കുന്നു. സത്യംതന്നെയാണ് ബ്രഹ്മം.

സത്, ത്യത് എന്നിവ ചേർന്നതാണ് സത്യം. മൂർത്തവും അമൂർത്തവുമായ സർവ്വവും സത്യമാണ്; പഞ്ചഭൂതാത്മകമായ മൂർത്തശരീരവും ദൃശ്യപ്രപഞ്ചവും ഒക്കെ സത്യബ്രഹ്മമാണ് എന്ന് ശങ്കരൻ പറയുന്നുണ്ട്. ആ സത്യബ്രഹ്മം എപ്രകാരം ഈ സത്യബ്രഹ്മത്തെ (അമൂർത്തം മൂർത്തത്തെ) ജയിച്ചുവോ അതുപോലെയാണ് ബ്രഹ്മജ്ഞാനി സവികല്പത്തെ സത്യമെന്നറിഞ്ഞ് അതിനെ



ജയിച്ചിട്ട് അതിനെക്കാൾ മഹത്തായ നിർവ്വികല്പത്തെ പ്രാപിക്കുന്നത്; അപ്രകാരമാണ് അയാൾ ആപേക്ഷികസത്യമായ സവികല്പത്തെ 'അസത്ത'യാക്കുന്നത്. കാമക്രോധലോഭങ്ങളാണ് ജയിക്കാൻ വിഷമമുള്ള ശത്രുക്കൾ. ആ ശത്രുക്കളെ ദമ്യത, ദാനം, ദയ എന്നീ സത്യങ്ങളാൽ ജയിച്ചുകഴിഞ്ഞാൽ അവ ഇല്ലാതാവുന്നു; 'അസത്ത' ആകുന്നു. അപ്രകാരം മഹത്തായ യക്ഷത്തെ ഉപാസിച്ച് സത്യസങ്കല്പനും സത്യസ്വരൂപനും ആകാം. പ്രജാപതിയെയാണ് ഇവിടെ മഹത്ത്, യക്ഷം എന്നു പറയുന്നത്. എന്താണ് മഹത്ത്?

ശാരദാതിലകതന്ത്രം പറയുന്നു:

നിത്യാനന്ദവപുർന്നിരന്തരഗലത് പഞ്ചാശദർണ്ണൈഃ ക്രമാദ്
വ്യാപ്തം യേന ചരാചരാത്മകമിദം ശബ്ദാർത്ഥരൂപം ജഗത്
ശബ്ദബ്രഹ്മയദൂചിരേ സുകൃതിനശ്ചൈതന്യമന്തർഗ്ഗതം
തദ്വോƒവ്യാദനിശം ശശാങ്കസദനം വാചാമധീശം മഹഃ
"ജഗ"ഃ - യസ്മാദ് ബിംബപ്രതിബിംബവർത്തയാ
പ്രണവാത്മകം ജഗ'ജ്ജായത' ഇതി 'ജ';
സമാധിനാ യോഗിനോ യത്ര 'ഗച്ഛ' തീതി 'ഗ'.

ബിംബപ്രതിബിംബാത്മകജഗത്ത് ഏതിൽനിന്നുണ്ടായോ അത്; യോഗികൾ സമാധിയിൽ എങ്ങോട്ടു ഗമിക്കുന്നുവോ അത്; രണ്ടും ചേർന്ന ജഗത്ത് ഏതൊരു 'നിത്യാനന്ദ' ശരീരത്തിൽനിന്ന് നിരന്തരം, ഇടമുറിയാതെ, ക്രമത്തിൽ പഞ്ചാശദ്വർണ്ണങ്ങളായി പ്രവഹിക്കുന്നുവോ ആ പ്രണവാത്മകമായ ശബ്ദബ്രഹ്മം; ഏതൊന്ന് സുകൃതികളുടെ ഹൃദയത്തിൽ അന്തർഗ്ഗതമായിരിക്കുന്നുവോ ആ ചൈതന്യം; ഏതൊന്ന് ചന്ദ്രമണ്ഡലാന്തർഗ്ഗതമായ 'വിരാട്' ശക്തിയായി ആരാധിക്കപ്പെടുന്നുവോ ആ 'ശശാങ്കസദന'മായ സരസ്വതി; വാക്കിൻെറ അധിദേവതയായ മഹത്ത്;

അപർണ്ണാം നാമരൂപേണ
ത്രിവർണ്ണാം പ്രണവാത്മികാ
ലിപ്യാത്മനേകപഞ്ചാശ
ദ്വർണ്ണാം വന്ദേ സരസ്വതി.

എന്ന സരസ്വതീദേവി. ഹരിപ്രിയയായ യക്ഷി എന്ന് ചിലപ്പതികാരം വിളിക്കുന്ന സരസ്വതി. മഹഃശബ്ദം നപുംസകലിംഗമാണ്. ശരീരത്തിൽ അവൾ കുണ്ഡലിനിയാണ്.

"മഹഃശബ്ദേന തേജോരൂപാ കുണ്ഡലിനീ."

ജ്യോതിശ്ശാസ്ത്രജ്ഞന് 'ആദിത്യേന്ദ്വഗ്നിതേജോമദ്ധ്യസ്ഥ'യായ ഗായത്രീദേവി. സാധകർക്ക് സുധാരസസഹോദര സരസസൂക്തി സംപൂർണ്ണാദാഹ്ലാദജനകയായ അമ്മ; നിരന്തരം അക്ഷരങ്ങളെ പ്രവഹിപ്പിക്കുന്ന 'സ്ഫോട'ത്തിൻെറ കാരണക്കാരി.

സ്ഫോടം വർണ്ണരൂപത്തിൽ പശ്യന്തിയും ശബ്ദാർത്ഥരൂപാത്മകമായ പദത്തിൽ മദ്ധ്യമയും, വാക്യരൂപത്തിൽ വൈഖരിയുമാണ്. വേദവും വേദാർത്ഥവും ആ മഹത്താണ്. മഹത്തിൻെറ സ്വാത്മവിവർത്തരൂപമാണ് ജഗത്ത്. സത്, ചിത്, ആനന്ദരൂപയായി നിത്യാനന്ദമയിയായി സുധാവർഷിണിയായി "അമ്മ"യെ അദ്വൈതി ദർശിക്കുന്നു. പ്രജാസൃഷ്ടിക്കും, കലാസൃഷ്ടിക്കും, പ്രപഞ്ചസൃഷ്ടിക്കും ആ പരാശക്തിയുടെ ലീല കൂടിയേ കഴിയൂ. അത് സത്യമാണ്; സത്യം ബ്രഹ്മമാണ്; ബ്രഹ്മം പ്രണവമാണ്.

## ബ്രാഹ്മണം 5 സത്യബ്രഹ്മസംസ്ഥാനബ്രാഹ്മണം

എന്തുകൊണ്ടാണ് മഹത്തിൻെറ പര്യായങ്ങളിൽ ഒന്ന് പ്രഥമജമായത്?

1. ആപ ഏവേദമഗ്ര ആസുഃ താ ആപഃ സത്യമസൃജന്ത, സത്യം ബ്രഹ്മ, ബ്രഹ്മ പ്രജാപതിം, പ്രജാപതിർദ്ദേവാൻ; തേ ദേവാഃ സത്യമേയോപാസതേ; തദേതദ്ധ്യക്ഷരം സത്യമിതി; സ ഇത്യേക മക്ഷരം, തിത്യേകമക്ഷരം, യമിത്യേകമക്ഷരം; പ്രഥമോത്തമേ അക്ഷരേ സത്യം, മദ്ധ്യതോƒനൃതം, തദേതദനൃതമുഭയതഃ സത്യേന പരിഗൃഹീതം, സത്യഭൂയമേവ ഭവതി; നൈവം വിദ്വാം സമനൃതം ഹിനസ്തി.

ഇത് ആദിയിൽ ആപസ്സ് മാത്രം ആയിരുന്നു. ആ ആപസ്സ് സത്യത്തെ സൃഷ്ടിച്ചു. സത്യം ബ്രഹ്മത്തെ സൃഷ്ടിച്ചു; ബ്രഹ്മം പ്രജാപതിയെ സൃഷ്ടിച്ചു. പ്രജാപതി ദേവന്മാരെ സൃഷ്ടിച്ചു. ദേവന്മാർ സത്യത്തെ മാത്രം ഉപാസിക്കുന്നു. സത്യത്തിൽ മൂന്നക്ഷരം. സ ഒരക്ഷരം, തി ഒരക്ഷരം, യം ഒരക്ഷരം. പ്രഥമവും ഉത്തമവും സത്യമാണ്. മദ്ധ്യമം അനൃതമാണ്. അനൃതം ഇരുവശത്തും സത്യത്താൽ പരിഗൃഹീതമാക്കപ്പെട്ടിരിക്കയാൽ സത്യഭൂയമാണ്. ഇതറിയുന്നവനെ അനൃതത്തിനു വേദനിപ്പിക്കാൻ സാദ്ധ്യമല്ല.

2. തദ്യത്തത് സത്യമസൗ സ ആദിത്യഃ —യ ഏഷ ഏതസ്മിൻ മണ്ഡലേ പുരുഷഃ യശ്ചായം ദക്ഷിണേƒക്ഷ പുരുഷഃ താപേതാ വന്യോന്യസ്മിൻ പ്രതിഷ്ഠിതൗ; രശ്മിഭിരേഷോƒസ്മിൻ പ്രതിഷ്ഠിതഃ പ്രാണൗരയമമുഷ്മിൻ; സയദോത്ക്രമിഷ്യൻ ഭവതി ശുദ്ധമേവൈ തൻമണ്ഡലം പശ്യതി; നൈനമേതേരശ്മയ: പ്രത്യായന്തി.

ആരാണോ ആ സത്യം, അവൻ ആ ആദിത്യമണ്ഡലത്തിലിരിക്കുന്ന ദക്ഷിണാക്ഷ പുരുഷൻതന്നെയാണ്. അവർ പരസ്പരം പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു; ആദിത്യ പുരുഷൻ രശ്മികളാൽ ദക്ഷിണാക്ഷപുരുഷനിലും ദക്ഷിണാക്ഷപുരുഷൻ പ്രാണങ്ങളാൽ ആദിത്യപുരുഷനിലും പരസ്പരം പ്രതിഷ്ഠിതരാണ്. എപ്പോൾ ഉത്ക്രമിക്കുന്നുവോ അപ്പോൾ ശുദ്ധമായ ആദിത്യമണ്ഡലം ദർശിക്കുന്നു; ആ സമയത്ത് രശ്മികൾ പ്രാണനിലേക്കു വരുന്നില്ല.



3. യ ഏഷ ഏതസ്മിൻ മണ്ഡലേ പുരുഷസ്തസ്യഭൂരിതിശിരഃ ഏകം ശിരഃ ഏകമേതദക്ഷരം; ഭുവ ഇതി ബാഹു, ദ്യൗ ബാഹു, ദ്വേ ഏതേ അക്ഷരേ, സ്വരിതിപ്രതിഷ്ഠാ; ദ്വേ പ്രതിഷ്ഠേ, ദ്വേ ഏതേ അക്ഷരേ; തസ്യോപനിഷദഹരിതി; ഹന്തിപാപ്മാനം ജഹാതി ചയ ഏവം വേദ.

ആദിത്യമണ്ഡലാന്തർഗ്ഗതമായ പുരുഷന് ഭൂമിശിരസ്സ്—ശിരസ്സ്, ഒന്നാണ് 'ഭൂ'ഃ എന്ന അക്ഷരവും ഒന്ന്. ഭുവഃ ബാഹുക്കളാണ്; ബാഹുക്കൾ രണ്ട്; അക്ഷരവും രണ്ട്. സുവഃ പ്രതിഷ്ഠിക്കപ്പെട്ട പാദങ്ങൾ. പാദങ്ങൾ രണ്ട്, അക്ഷരവും രണ്ട്. അവൻെറ നിഗൂഢനാമമാണ് 'അഹർ.' ഇതറിയുന്നവൻ സർവ്വ പാപങ്ങളെയും നശിപ്പിക്കുന്നു.

4. യോ ƒ യം ദക്ഷിണേƒക്ഷൻ പുരുഷസ്തസ്യ ഭൂരിതി ശിരഃ ഏകം ശിരഃ ഏകമേതദക്ഷരം; ഭുവ ഇതി ബാഹുഃ ദ്വേ ബാഹു, ദ്വേ ഏതേ അക്ഷരേ, സ്വരിതി പ്രതിഷ്ഠാ. ദ്വേ പ്രതിഷ്ഠേ, ദ്വേ ഏതേ അക്ഷരേ; തസ്യോപനിഷദഹമിതി. ഹന്തി പാപ്മാനം ജഹാതി ച യ ഏവം വേദ. ഇതി പഞ്ചമം ബ്രാഹ്മണം.

ദക്ഷിണാക്ഷി പുരുഷൻെറ ഭൂഃ ശിരസ്സ്; ശിരസ്സ് ഒന്ന്; അക്ഷരം ഒന്ന്; ഭുവഃ എന്ന് 2 ബാഹു, രണ്ടക്ഷരം; സുവഃ എന്ന് രണ്ടു പാദം, രണ്ടക്ഷരം. നിഗൂഢനാമം അഹം. ഇതറിഞ്ഞവൻ പാപങ്ങളെ നശിപ്പിക്കുന്നു.

ആദിത്യപുരുഷൻെറ നിഗൂഢനാമമായ 'അഹ'സ്സും, ദക്ഷിണാക്ഷി പുരുഷൻെറ നിഗൂഢനാമമായ 'അഹ'വും ഒന്നുതന്നെ.

സർവ്വഭൂതങ്ങളും ഉത്പത്തിക്കുമുൻപ് അവ്യാകൃതാവസ്ഥയിൽ ഇരുന്നു. ആ കാരണജലമാണ് ആപസ്സ്. ആ കാരണജലത്തിൽ ബീജഭൂതമായ ജഗത്ത് ഒളിഞ്ഞിരുന്നു; അമ്മയുടെ ഗർഭോദകത്തിൽ കുഞ്ഞിൻെറ ബീജംപോലെ! ആ ബീജത്തിൽനിന്ന് നാമരൂപാത്മകമായ പ്രപഞ്ചം സൃഷ്ടിക്കപ്പെട്ടു. ആ പ്രഥമജമായ പ്രപഞ്ചമാണ്, ആദ്യപ്രജയാണ് സത്യമെന്നും, ഹിരണ്യഗർഭമെന്നും, സൂത്രാത്മാവെന്നും വിളിക്കപ്പെട്ട വ്യാകൃതജഗത്ത്. അത് സത്യമാണ്; കാരണം, അത് മഹത്താണ്; എന്തുകൊണ്ട് മഹത്താണ്? അതിൽനിന്ന് സർവ്വവും സൃഷ്ടിക്കപ്പെട്ടതിനാൽ. സൂര്യൻ മുതലായ കർണ്ണേന്ദ്രിയങ്ങളോടുകൂടിയ പ്രജാപതിയായ വിരാട്പുരുഷൻ ആ ബീജത്തിൽനിന്നാണുണ്ടായത്; സർവ്വദേവന്മാരും (പ്രകാശ ഗോളങ്ങളും, സാത്വികരായ ആദിമമനുഷ്യരും) പ്രജാപതിയിൽനിന്നുണ്ടായി. ആദ്യത്തെ അക്ഷമാകയാൽ, ആദ്യത്തെ ആശ്രയമാകയാൽ പ്രജാപതി മഹദ് യക്ഷം എന്നു വിളിക്കപ്പെട്ടു.

മഹസ്സ് സംവിത്സാഗരമാണ്; ചിദാനന്ദസാഗരമാണ്; ആപസ്സാണ്; അതിൽ നുരപോലെ, കുമിളപോലെ അനേകം പ്രപഞ്ചങ്ങൾ ജനിക്കുന്നു. അതി ലൊന്നു മാത്രമായ സൗരയൂഥത്തിൽ, ആദിത്യപുരുഷൻെറ രശ്മിയാൽ 'അഹ' സ്സും 'അഹ' വും ദർശിക്കുന്ന ഭൂമിയിലെ മനുഷ്യൻ, ആ രശ്മികളെ ഒതുക്കി സ്വഹൃദയാഗ്രത്തിൽ ജ്വലിപ്പിച്ച്, ആദിത്യമണ്ഡലാന്തർഗ്ഗതമായ സൂര്യദ്വാരത്തിലൂടെ അതിനപ്പുറത്തെ മണ്ഡലങ്ങളിലേക്കു പ്രവേശിക്കുന്നു. ആ മണ്ഡലമത്രെ ഗായത്രിയുടെ മണ്ഡലം!

## ബ്രാഹ്മണം 6 മനോബ്രാഹ്മണം

| | | | |
|---|---|---|---|
| 1 | അ | ഉ | മ |
| 2 | ഓം | ഖം | ബ്രഹ്മഃ |
| 3 | ദാമ്യത | ദത്ത, | ദയ |
| 4 | ഹൃ | ദ | യം |
| 5 | സ | തി | യം |

ഇങ്ങനെ അഞ്ചുവിധം ഉപാസനകൾ പറഞ്ഞു. ഇനി മനസ്സെന്ന ഉപാധിയെ ബ്രഹ്മമായി ഉപാസിക്കുന്നവിധം പറയുന്നു.

1. മനോമയോ*f*യ പുരുഷോ ഭാ ഃ സത്യസ്തസ്മിന്നന്തർ
ഹൃദയേ യഥാ വ്രീഹിർവ്വായവോവാ ഃ സ ഏഷ സർവ്വസ്യേ-
ശാനഃ സർവ്വസ്യാധിപതി ഃ സർവ്വമിദം പ്രശാസ്തി യദിദം കിഞ്ച.
ഇതി ഷഷ്ഠം ബ്രാഹ്മണം.

മനോമയപുരുഷൻ ഒരു നെല്ലിന്മണിയോളമോ ഒരു യവധാന്യത്തോളമോ വലിപ്പത്തിൽ അന്തർഹൃദയത്തിൽ സത്യമായി പ്രകാശിക്കുന്നു. അവനാണ് സർവ്വത്തിനും ഈശാനൻ; സർവ്വത്തിനും അധിപതി. ഇക്കാണുന്ന സർവ്വത്തെയും അവൻ ഭരിക്കുന്നു.

സൂക്ഷ്മസ്വരൂപിയായും, ഭാസ്വരമായ സത്യസ്വരൂപിയായും അന്തർ ഹൃദയത്തിലിരുന്ന്, സ്ഥൂലവും വികസ്വരവുമായ അനേകം പ്രപഞ്ചങ്ങളെ 'യവ' ധാന്യംപോലുള്ള തന്നാൽ അളക്കുന്ന ത്രിവിക്രമനായ 'വാമന'രൂപമായി മനസ്സിനെ ഉപാസിക്കുക. 'മന' മെന്ന 'വാമന'ന്റെ മഹാബലം അറിയുക.

## ബ്രാഹ്മണം 7 വിദ്യുത്ബ്രാഹ്മണം

1. വിദ്യുത്ബ്രഹ്മേത്യാഹു ഃ വിദാനാദ്വിദ്യുത്; വിദ്യത്യേ
നം പാപ്മനോയ ഏവം വേദവിദ്യുദ്ബ്രഹ്മേതി; വിദ്യുദ്ധ്യേ
വ ബ്രഹ്മഃ ഇതി സപ്തമം ബ്രാഹ്മണഃ

വൈദ്യുതിയും ബ്രഹ്മമാണ്. (ഇരുട്ടിനെ) വിദാനം ചെയ്യുന്നത് വിദ്യുത്. വൈദ്യുതിയെ ഇപ്രകാരം ബ്രഹ്മമെന്നറിയുന്നവർ പാപങ്ങളെ അകററുന്നു. വൈദ്യുതി ബ്രഹ്മമാണ്. ആകാശം, ആപസ്സ്, മനസ്സ് പഞ്ചഭൂതാത്മകമായ ശരീരം, ഹൃദയത്തിൻെറ കാരുണ്യം, ഇടി, മഴ, സൂര്യൻ, ചന്ദ്രൻ, പ്രാണശക്തി ഇവയെല്ലാം ബ്രഹ്മത്തിൻെറ സവികല്പരൂപങ്ങളാണ്. കലയും ശാസ്ത്രവും വാമൊഴിയും വരമൊഴിയും ബ്രഹ്മത്തിൻെറ സവികല്പരൂപങ്ങളാണ്. ആപസ്സും ജൈവോർജ്ജവും രേതസ്സും ബ്രഹ്മോർജ്ജത്തിൻെര പ്രകാശനങ്ങളാണ്, അതുപോലെ വൈദ്യുതിയും ബ്രഹ്മത്തിൻെറ ഊർജ്ജപ്രകാശനമാണ്. വൈദ്യുതിയെ സത്യബ്രഹ്മമായി ഉപാസിച്ചാൽ വിശിഷ്ടഫലം തരുമെന്നു ശങ്കരൻ പറയുന്നുണ്ട്. എന്നാൽ ആ ഫലം എന്തെന്നു പറഞ്ഞിട്ടില്ല. 'എലക്ട്രോമാഗ്നററിക്' വൈദ്യുതോർജ്ജങ്ങളെ ശാസ്ത്രജ്ഞർ ഉപാസിച്ചതിൻെറ ഫലങ്ങൾ വർത്തമാന കാലത്തെ 'ഖിലകാണ്ഡ'മാണ്.

## ബ്രാഹ്മണം 8 വാഗ്ധേനുബ്രാഹ്മണം

1. വാചം ധേനുമുപാസീതഃ തസ്യാശ്ചത്വാരഃ സ്തനാഃ
സ്വാഹാകാരോ വഷട്കാരോ ഹന്തകാരഃ സ്വധാകാരഃ
തസ്യൈ ദ്വൗസ്തനൗ ദേവാ ഉപജീവന്തി. സ്വാഹാകാരം
ച വഷട്കാരം ച, ഹന്തകാരം മനുഷ്യാഃ സ്വധാകാരം പിതരഃ
തസ്യാഃ പ്രാണ ഋഷഭഃ മനോവത്സഃ ഇത്യഷ്ടമം ബ്രാഹ്മണം.

വാക്കിനെ ധേനുവായി ഉപാസിക്കുക. അവൾക്ക് നാലു സ്തനങ്ങളുണ്ട്; സ്വാഹ, വഷട്, ഹന്ത, സ്വധ; ദേവന്മാർ സ്വാഹയും വഷടും കുടിച്ച് ഉപജീവിക്കുന്നു; മനുഷ്യർ ഹന്തയും പിതൃക്കൾ സ്വധയും കുടിക്കുന്നു. പ്രാണനാണ് വാഗ്ധേനുവിൻെറ ഋഷഭം; മനസ്സാണ് വത്സം.

വാക്ക് കാമധേനുവാണ്; സുരഭിയാണ്. അവളുടെ 'നന്ദിനി'യായ കിടാവാണ് മനസ്സ്. കിടാവിനെ സ്തന്യം നല്കി വാത്സല്യപൂർവ്വം നക്കിത്തുടച്ചു വളർത്തുന്നവളാണ് വാഗ്ധേനു; പക്ഷേ, വാക്ക് അഗ്നിയാണ്; അമ്മയുടെ 'പാൽ' ശിശുവിന് ചൈതന്യമാണ്, ഊർജ്ജമാണ്. അഗ്നിക്ക് നാലു ജിഹ്വകൾപോലെ കാമധേനുവിന് നാലു സ്തനങ്ങളുണ്ട്. മനസ്സ് എന്ന കന്നുകുട്ടി സ്വാഹയും വഷടും കുടിക്കുമ്പോൾ ദേവത്വമാർജ്ജിച്ചു വളരുന്നു. "ഹന്ത" കുടിക്കുമ്പോൾ മനുഷ്യത്വം നേടുന്നു. 'സ്വധ' കുടിക്കുമ്പോൾ പിതൃത്വവും. വാക്കു ജനിക്കാൻ പ്രാണൻ വേണം. ഉള്ളിൽ വിടർന്ന പരാവാക്കിനെ, ജ്വലിപ്പിച്ച്, വൈഖരിയാക്കി പ്രസരിപ്പിക്കാൻ ഋഷഭം (കാള) ആയി പ്രാണൻ പ്രവർത്തിക്കണം. പ്രാണനും ധേനുവും 'പെററ' വാക്കാണ് വൈഖരി. 'പെററ' വാക്ക് കന്നുകുട്ടിയാകയാൽ മനസ്സും വാക്കും ഒന്നാണ്. പരാവാക്ക് കാമധേനുവായ വാക്കും, വൈഖരി കന്നുകുട്ടിയായ മനസ്സുമാണ്. ആ 'നന്ദിനി'യായ വൈഖരിക്ക് മറെറാരു മനസ്സിനെയും മറെറാരു വാക്കിനെയും ഗർഭം ധരിച്ച് സ്രവിപ്പിക്കാൻ ശക്തിയുണ്ട്.

അതിനാൽ വാക്ക് 'അമൃതസുരഭി'യായ ഒരക്ഷയപാത്രമാണ്. മണിമേഖലാകാവ്യത്തിൽ 'ചിന്താവിളക്കെ'ന്ന സരസ്വതീദേവിയുടെ 'കലൈനിയമ'ത്തിൽ ഉപാസകയായ മണിമേഖലയ്ക്ക് ആ പുത്രൻെറ (ആവിൻെറ-പുത്രൻ- പശുവിൻെറ കുട്ടി) കൈയിലെ അമൃതസുരഭി എന്ന അക്ഷയപാത്രം ലഭിക്കുന്നുണ്ട്. പാഞ്ചാലിക്ക് സൂര്യദേവൻ കൊടുത്ത അക്ഷയപാത്രവും മറെറാന്നല്ല.

## ബ്രാഹ്മണം 9 വൈശ്വാനരാഗ്നി ബ്രാഹ്മണം

1. അയമഗ്നിർവ്വൈശ്വാനരോ യോ*f*യമന്തഃ പുരുഷേ,
യേനേദമന്നം പച്യതേ യദിദതമദ്യതേ; തസ്യൈഷ ഘോഷോ
ഭവതിയമേതത് കർണ്ണാ വപിധായ ശൃണോതി;
സ യദിത് ക്രമിഷ്യൻ ഭവതി നൈനം ഘോഷം ശൃണോതി.
ഇതി നവമം ബ്രാഹ്മണം.

പുരുഷാന്തർഗ്ഗതമായി, ഭക്ഷിച്ച അന്നത്തെ പചിക്കുന്ന ഒരഗ്നിയുണ്ട്. അത് വൈശ്വാനരനാണ്. കാതടച്ചാലും ആ അഗ്നിയുടെ ഘോഷം കേൾക്കാം. ഉത്ക്രമിക്കാൻ ഒരുങ്ങുമ്പോൾ ആഘോഷം കേൾക്കുകയില്ല.

അഗ്നിയുടെ സ്വഭാവമാണ് അതിൽ ഹോമിച്ചതൊക്കെ പചിക്കുന്നത്. വയററിലേക്ക് ഇടുന്ന വിറകൊക്കെ (അന്നമൊക്കെ) ദഹിപ്പിക്കുന്ന ഒരഗ്നി അകത്തുണ്ട്. അതിൻെറ താപം സഹിക്കാത്തവരില്ല. അതിന് വിറക് കിട്ടാഞ്ഞാൽ സർവ്വത്ര വിഷമമായി. ഒരു ചാൺ വയറിലെ അഗ്നിയുടെ പശിയടക്കാൻ ലോകർ എന്തെല്ലാം പാടുപെടുന്നു. മുണ്ടുമുറുക്കിയുടുത്താലും ചെവിമൂടിയാലും വിശപ്പിൻെറ ഘോഷം നാം കേട്ടുകൊണ്ടേയിരിക്കും, അനുഭവിച്ചുകൊണ്ടേയിരിക്കും. 'ഗുളുഗുളു' എന്ന് Peristaltic sounds കേട്ടുകൊണ്ടേയിരിക്കും. രണ്ടു ചെവിയും വിരൽകൊണ്ടു മൂടിയാൽ, തീ എരിയുന്നപോലെ ഒരു ശബ്ദം കേൾക്കാം. അതൊക്കെ വൈശ്വാനരൻെറ 'അസ്തിത്വം' വിളിച്ചറിയിക്കുന്നു.

മരണകാലം വരുമ്പോൾ ഈ അഗ്നി കെട്ടടങ്ങും. അപ്പോൾ വിശപ്പില്ലാതാവും. ഒന്നും കഴിക്കാതാവും. കുടലിൽ വായുനിറയും. പെരിസ്റ്റാൾട്ടിക് സൗണ്ട് കേൾക്കാതാവും. വയറ് സ്തംഭിക്കും.

വൈശ്വാനരനെന്ന അഗ്നിയും ബ്രഹ്മത്തിൻെറ ഒരു പ്രകാശനമാണ്. ശക്തിയുടെ (ഊർജ്ജത്തിൻെറ) പ്രദർശനമാണ്.

## ബ്രാഹ്മണം 10 ഗതിബ്രാഹ്മണം

1. യദാ വൈ പുരുഷോഽസ്മാല്ലോകാത്പ്രൈതി സ വായുമാഗച്ഛതി; തസ്മൈ സ യത്ര വിജിഹീതേ യഥാരഥ ചക്രസ്യ ഖം, തേനസ ഊർദ്ധ്വ ആക്രമതേ; സ ആദിത്യമാഗച്ഛതി, തസ്മൈ സ തത്ര വിജിഹീതേ യഥാ ലംബരസ്യ ഖം, തേനസ ഊർദ്ധ്വ ആക്രമതേ, സ ചന്ദ്രമസമാഗച്ഛതി, തസ്മൈ സ തത്ര വിജിഹീതേ യഥാ ദുന്ദുഭേഃ ഖം, തേന സ ഊർദ്ധ്വം ആക്രമതേ; സ ലോകമാഗച്ഛത്യശോക മഹിമം, തസ്മിന്വസതി ശാശ്വതിഃ സമാഃ
   ഇതി ദശമം ബ്രാഹ്മണം.

പുരുഷൻ ഈ ലോകം വിട്ടുപോകുമ്പോൾ വായു വന്ന് രഥചക്രത്തിൻെറ 'ഖം' (ദ്വാരം) തുറന്നു കൊടുക്കുന്നു. അതിലൂടെ ഊർദ്ധ്വം ഗമിച്ച് ആദിത്യലോകത്തെത്തുന്നു. അതിൽ ലംബരത്തിൻെറ ദ്വാരം (ഖം) തുറന്ന് ചന്ദ്രലോകത്തിലേക്കു മടങ്ങുന്നു. അതിൽ ദുന്ദുഭിയുടെ ദ്വാരം തുറന്ന്, അശോകവും, അഹിമവും ആയ ലോകത്തിൽ പ്രവേശിക്കുന്നു. അവിടെ ശാശ്വത സമകൾ (സംവത്സരങ്ങൾ) കഴിച്ചുകൂട്ടുന്നു.

ഇഹലോകവാസത്തെ ആഗ്രഹിക്കുന്നവരും വിദ്വാന്മാരുമായ മനുഷ്യരുടെ ഊർദ്ധ്വലോകഗതിയും, പിതൃലോകപ്രാപ്തിയുമാണ് പറയുന്നത്. അന്തരീക്ഷത്തിൽ തിര്യഗ്ഭൂതവും സ്തിമിതവും അഭേദ്യവുമായിരിക്കുന്ന വായുമണ്ഡലമുണ്ട്. പ്രാണവായുവെ കൂടുവിട്ടു കൂടുമാറിക്കുന്ന യോഗിയും, മരിച്ചുപോകുന്ന ആത്മാവും താന്താങ്ങളുടെ ഊർദ്ധ്വവായു ശരീരദ്വാരത്തിലൂടെ പുറത്തു കടന്നശേഷം പുറത്തെ അന്തരീക്ഷവായുവിൽ രഥചക്രത്തിലെന്നപോലെ കാണപ്പെടുന്ന ആകാശദ്വാരത്തിലൂടെ നീരാവിയായി മുകളിലേക്ക് ഉയരുന്നത് അറിയുന്നു.



സൂര്യരശ്മികളാകുന്ന മധുനാഡികളിലൂടെ ആ നീരാവി ആദിത്യമണ്ഡലത്തിലെത്തുന്നു. അതിൽ ലംബരമെന്ന വാദ്യവിശേഷത്തിൻെറ തുളപോലെയുള്ള ദ്വാരത്തിലൂടെ പ്രവേശിച്ച് വീണ്ടും തിരിച്ച് ചന്ദ്രമണ്ഡലത്തിലെത്തുന്നു. (ഭൂമിയുടെ ആകർഷണത്തിൽ) അവിടെ ദുന്ദുഭിയുടെ ദ്വാരംപോലൊന്നുണ്ടാക്കി ഹിമരഹിതവും ശോകരഹിതവുമായ പിതൃലോകങ്ങളിൽ വളരെക്കാലം സത്കർമ്മഫലം അനുഭവിച്ച് ഇരിക്കുന്നു; മററൊരു മഴത്തുള്ളിയായി ഭൂമിയെ സ്പർശിച്ച് അന്നവും ബീജവുമാവുംവരെ പിതൃലോകവാസം ഉണ്ട്. അശോകവും അഹിമവുമായ ആ പിതൃലോകത്തിന് പ്രജാപതി ലോകമെന്നു പേർ. അവിടെ ഒരു ബ്രഹ്മകല്പം വരെ വസിച്ചശേഷം അവർ പുതിയ സൃഷ്ടിക്കായി, പുതിയ യുഗസ്രഷ്ടാക്കളായി പുനരവതരിക്കുന്നു.

## ബ്രാഹ്മണം 11 തപോബ്രാഹ്മണം

1. ഏതദ്വൈപരമം തപോ യദ്വാഹിതസ്തപ്യതേ, പരമം ഹൈവ ലോകം ജപതി യ ഏവം വേദ; ഏതദ്വൈ പരമം തപോയം പ്രേത മരണ്യം ഹരന്തി; പരമം ഹൈവ ലോകം ജയതി ഏവം വേദ; ഏതദ്വൈ പരമം തപോയം പ്രേതമഗ്നാവ ഭ്യാദധ്യതി, പരമം ഹൈവ ലോകം ജയതി യ ഏവം വേദ.
   ഇതി ഏകാദശം ബ്രാഹ്മണം.

വ്യാഹിതൻ (മരിച്ചവൻ) തപിക്കുന്നു. പരമമായ ആ തപസ്സിനെ ആരറിയുന്നുവോ അവൻ പരമലോകങ്ങളെ ജയിക്കുന്നു. പ്രേതത്തെ കാട്ടിലേക്കു ചുമക്കുന്നതും പരമമായ തപസ്സാണ്. ഇതറിയുന്നവൻ പരമമായ ലോകങ്ങളെ ജയിക്കുന്നു. പ്രേതത്തെ അഗ്നിക്കു നല്കുന്നതും പരമമായ തപസ്സാണ്. ഇതറിയുന്നവൻ പരമമായ ലോകങ്ങളെ ജയിക്കുന്നു.

ജ്വരാദികളായ വ്യാധികളാൽ തപിപ്പിക്കപ്പെടുന്ന രോഗശയ്യയും, ആത്മാവ് ശരീരത്തിൽനിന്നു പിരിഞ്ഞ ഉടനെ സ്വപ്നാവസ്ഥയിലെന്നപോലെ തൻെറ ശരീരത്തെയും ബന്ധുക്കളെയും കണ്ടുകൊണ്ട് മടങ്ങിവരാനാവാതിരിക്കുന്ന അവസ്ഥയും പരമമായ തപസ്സുകളാണ്. രോഗത്തെ ദുഃഖകാരണമായല്ല, പരലോകപ്രാപ്തിസാധനമായ തപസ്സായിട്ട് കാണണം. മരണത്തെ ദുഃഖകാരണമായിട്ടല്ല പുതിയ ജന്മത്തിലേക്കുള്ള യാത്രയ്ക്കുള്ള ഒരുക്കമായിട്ട്, (അതിനുള്ള തപസ്സായിട്ട്) കാണണം. ആ തപസ്സുകൊണ്ട്തന്നെ കർമ്മക്ഷയം സംഭവിക്കും. വിജ്ഞാന തപസ്സാണ് മരണത്തെക്കുറിച്ച ഈ 'ബാർഡോ' ചിന്ത. അതിനാൽ ദഗ്ദ്ധകിൽബിഷനായിത്തീരുന്നു. ഈ ശരീരം ഗ്രാമവും, വീടും, ബന്ധുക്കളെയും ഉപേക്ഷിച്ച് ഒരു നാൾ ചുടുകാട്ടിലെത്തും. ആത്മാവ് ദേശാന്തരം പോയാൽ സ്വന്തം ജ്ഞാതികൾ തന്നെ ഈ ശരീരത്തെ ചുടുകാട്ടിൽ അഗ്നിക്കു സമർപ്പിക്കും. ഈ ശരീരം അഗ്നിയിൽ അർപ്പിക്കേണ്ട ഒരു ഹവിസ്സുമാത്രമാണ്. ആ ചിന്ത ആദ്യമേ വളർത്തിയാൽ അമിതമായ ശരീരാഭിമാനം നശിക്കും. അത് പരമ തപസ്സാണ്.

നമുക്കേററവും പ്രിയപ്പെട്ട ഒരു വ്യക്തി മരിക്കുന്നു. അദ്ദേഹത്തിൻെറ ശരീരം ചുടുകാട്ടിൽ കൊണ്ടുപോയി ദഹിപ്പിക്കുന്നു. ഇത് മക്കൾതന്നെ ചെയ്യണമെന്ന് എന്താണ് നിർബ്ബന്ധം? തൻെറ പ്രേമഭാജനങ്ങളായിരുന്ന മാതാപിതാക്കൾ അഗ്നിയിൽ സമർപ്പിക്കപ്പെട്ട ശരീരങ്ങളല്ല, ആത്മാക്കളാണെന്ന ബോധം മക്കൾക്കുണ്ടാവുന്നു. നിത്യമായ ആത്മാവിൻെറ നിത്യശാന്തിയും അനിത്യമായ ശരീരത്തിൻെറ താപമോഹാദികളും ഒരു മരണവും ഒരു ശവസംസ്കാരവും നമ്മെ ബോദ്ധ്യപ്പെടുത്തുന്നു. ആ 'താപ'ത്തിൽനിന്ന്, ആ പരമതപസ്സിൽനിന്ന് നാം പുതിയ വ്യക്തിത്വങ്ങളായി വളരുന്നു. 'ബാർഡോ' പഠിക്കേണ്ടതും ഈ അനുഭവങ്ങൾകൊണ്ട് പക്വത ആർജ്ജിക്കേണ്ടതും ഉണ്ട് എന്ന് തിബത്തൻ ലാമമാർ കരുതുന്നു.

## ബ്രാഹ്മണം 12 അന്നപ്രാണ ബ്രാഹ്മണം

1 അന്നം ബ്രഹ്മേത്യേക ആഹുഃ തന്ന തഥാ, പൂയതി വാ
അന്നമൃതേ പ്രാണാത്; പ്രാണോ ബ്രഹ്മേത്യേക ആഹുഃ
തന്ന തഥാ ശുഷ്യതി വൈപ്രാണ ഋതേ $f$ ന്നാത്; ഏതേ ഹത്വേവ
ദേവതേ ഏകവാഭൂയം ഭൂത്വാ പരമതാം ഗച്ഛതഃ
തദ്വ സ്മാഹ പ്രാതൃകഃ പിതരം, കിം സ്വിദേ വൈവം വിദുഷേ സാധു
കുര്യാത്, കിമേവാസ്മാ അസാധു കുര്യാമിതി; സഹസ്യാഹ
പാപിനാ, മാപ്രാതൃദ, കസ്ത്വേ നയോ രേകതാഭൂതം ഭൂത്വാ
പരമതാം ഗച്ഛതീതി; തസ്മാ ഉ ഹൈതദുവാച വീതി; അന്നം
വൈ വി, അന്നേഹീ മാനി സർവ്വാണി ഭൂതാനി വിഷ്ടാനി;
രമിതി; പ്രണോവൈ രമ, പ്രാണോഹീമാനി സർവ്വാ ഭൂതാനി
രമന്തേ; സർവ്വാണി ഹവാ അസ്മിൻ ഭൂതാനി വിശന്തി ഹവൈ
സർവ്വാണി ഭൂതാനി രമന്തേ, യ ഏവം വേദ.
ഇതി ദ്വാദശം ബ്രാഹ്മണം.

ചിലർ പറയുന്നു 'അന്നം ബ്രഹ്മ'മാണ്; അതല്ല, പ്രാണത്താൽ ഋതം ചെയ്യാത്ത അന്നം 'പൂയ'മാണ്.

ചിലർ പറയുന്നു 'പ്രാണം ബ്രഹ്മ'മാണ്; അന്നംകൊണ്ട് ഋതം ചെയ്യാത്ത പ്രാണൻ 'ശുഷ്യ'മാണ്.

ഈ രണ്ടു ഭൂതങ്ങൾ ഏകധാഭൂയമായി (ഒന്നായി) ഭവിച്ച് പരമതയിലേക്കു ഗമിക്കുന്നു. അതിനാൽ പ്രതർദ്ദൻ പിതാവിനോടു ചോദിച്ചു: "ഇപ്രകാരം അറിഞ്ഞുകഴിഞ്ഞ ഒരാളോട് എന്തു സാധുകർമ്മമാണ് ചെയ്യാനാവുക; എന്ത് അസാധുകർമ്മമാണ് ചെയ്യാനാവുക?" പിതാവ് അവനെ പാണികളാൽ തടഞ്ഞു. (വായപൊത്തി). "പ്രതർദ്ദാ, അങ്ങനെ പറയരുത്. ആർക്കാണ് ഇവകളോട് ഏകധാഭൂയമായി ഭവിച്ചതുകൊണ്ടുമാത്രം പരമതയെ പ്രാപിക്കാനാവുക?"

അന്നം 'വി' ആണ്; ഇക്കാണുന്ന സർവ്വഭൂതങ്ങളും അന്നത്തിൽ 'വിഷ്ട' മായിരിക്കുന്നു; പ്രാണം 'രം' ആണ്. ഇക്കാണുന്ന സർവ്വഭൂതങ്ങളും പ്രാണത്തിൽ 'രമി'ക്കുന്നു. ഇപ്രകാരം അറിയുന്നവനിലേക്ക് സർവ്വഭൂതങ്ങളും പ്രവേശിച്ച് അവനിൽ വസിക്കുന്നു; അവനിൽ രമിക്കുന്നു.



ദൃശ്യമായ ശരീരം; അതിലിരിക്കുന്ന പ്രാണശക്തി—അവതന്നെ ബ്രഹ്മം എന്നു കരുതുന്ന ശാസ്ത്രജ്ഞൻെറ 'ദർപ്പ'ത്തെ പ്രതർദ്ദനനിൽ കാണുന്നു. ദയയും ദാനവും ദമവും ശീലിക്കേണ്ട 'ദ'കളാണ്. 'ദർപ്പം' ഉപേക്ഷിക്കേണ്ട 'ദ'യും.

പ്രാണൻ പോയാൽ ശരീരം 'പൂയം' (decomposed) ആവും; അവിനാശിയായ ബ്രഹ്മത്തിൽനിന്ന് ശരീരം വ്യത്യസ്തമാണ്. അന്നം കിട്ടിയില്ലെങ്കിൽ പ്രാണൻ ശോഷിച്ച് ദുർബ്ബലമാകും. അതിനാൽ അതും ബ്രഹ്മഭിന്നമാണ്. അങ്ങനെയിരിക്കെ പൂയവും ശുഷ്കവും ആയ ഒന്നിനെക്കുറിച്ചു സർവ്വവും അറിഞ്ഞ് ഞാൻ കൃതകൃത്യനായി എന്നു കരുതുന്ന വൈദ്യശാസ്ത്രജ്ഞൻ അനുകമ്പ അർഹിക്കുന്നു.

അന്നപ്രാണങ്ങൾ ഒന്നായി, പരസ്പരാശ്രയത്വത്തോടെ ഇരിക്കുന്നു. അവ ഏകീഭൂതമാകുമ്പോൾ ബ്രഹ്മപ്രാപ്തിക്കുള്ള 'വീര്യം' നമുക്കു ലഭിക്കുന്നു. അതിനാൽ അവ ലക്ഷ്യസാധനങ്ങളാണ്; സാദ്ധ്യമല്ല.

സർവ്വഭൂതാശ്രയഗുണമാണ് അന്നം. അതിൽ സർവ്വവും 'വിഷ്ട'മായിരിക്കുന്നു. വിഷ്ടം എന്നാൽ പാർപ്പിടം. പാർപ്പിടമില്ലെങ്കിൽ, ആശ്രയമില്ലെങ്കിൽ, ആർക്കും ആനന്ദമുണ്ടാവില്ല. അതിനാൽ ശരീരം വേണം. പക്ഷേ, ശരീരമുണ്ട്. അതിലെ പ്രാണൻ ബലഹീനമാണ്, ശുഷ്കിച്ചതാണെങ്കിലോ? അപ്പോഴും ആനന്ദമില്ല. ബലവത്തായ പ്രാണൻ രമിപ്പിക്കുന്നു; അരോഗമായ ശരീരവും അതിൽ ബലമുള്ള പ്രാണനും വേണം. അവർ ഒന്നായിച്ചേർന്നാലേ, ആ 'വീര്യം'കൊണ്ട് ബ്രഹ്മപ്രാപ്തി സാദ്ധ്യമാകു. വൈദ്യശാസ്ത്രം ഈ 'വീര്യം' ഉണ്ടാക്കാനുള്ള ശാസ്ത്രമായിരുന്നു പണ്ടത്തെ ഭാരതത്തിൽ!




'ലക്ഷണ'മൊത്ത ശരീരത്തിൽ, കാമക്രോധാദി 'ശത്രു'സംഹാരക്ഷമമായ പ്രാണനോടുകൂടി വീര്യവാനായിരിക്കുന്ന കോദണ്ഡ"രാമ"ൻെറ ബ്രഹ്മജ്ഞാനം, ഭാരതത്തിൻെറ 'ബാർദോ' തന്നെയാണ്. ഭാർതോ എന്ന ബംഗാളിലെ ഉച്ചാരണമാണ് തിബത്തിൽ ബാർദോ ആയത്. പ്രാണൻെറ അയനമാണ് രാമായനം. രാമൻെറ നക്ഷത്രം ദക്ഷിണായനരാശിയായ കർക്കിടകത്തിലെ പുണർതമാണ്; ഭരതൻേറത് പൂയം; ലക്ഷ്മണശത്രുഘ്നന്മാരുടേത് ആയില്യം.

കർക്കിടകത്തിലെ 'പൂയം' പിതൃക്കളുടെ നക്ഷത്രമാണ്; 'ആയില്യം' നാഗഗണങ്ങളുടേതും. പുണർതം, പുനർവസു എന്നീ നാമങ്ങൾ, പുണർന്ന ഋതം, പിന്നത്തെ ഋതം, പിന്നത്തെ വസു എന്നീ അർത്ഥത്തിൽ പുനർജന്മവാചികളാണ്. പൂയം , ജീർണ്ണിക്കുന്ന ശരീരം എന്ന അർത്ഥത്തിലും 'പോയ'വർ എന്നർത്ഥത്തിലും ഉപയോഗിക്കുന്നു. (ശ്രീലങ്കയിൽ 'പോയ'എന്ന പദമാണ് അശോകൻെറ കാലത്തെ ബുദ്ധിസ്ററുകൾ ഉപയോഗിച്ചിരുന്നത്). പോയവരുടെ പൂയശരീരം എങ്ങനെ പുഷ്യമായി? പൂയത്തിൻെറ ആദ്യക്ഷരവും ശുഷ്യത്തിൻെറ രണ്ടാമത്തെ അക്ഷരവും ചേർത്താൽ, അന്നപ്രാണങ്ങളുടെ ഏകീഭൂതമായ അവസ്ഥയായ പുഷ്യമായി. പൂയം നക്ഷത്രം മൂന്നു നക്ഷത്രം കൂടിയതാണ്. അതിന് അന്നം പാകം ചെയ്യാൻ വെച്ച മൂന്നു കല്ലുകളുടെ ആകൃതിയാണ്.

അശ്വിനികളെന്ന ഇരട്ടനാഗങ്ങളുടെ അവതാരങ്ങളായ ലക്ഷ്മണനും, ശത്രുഘ്നനും 'പോയ' പ്രാണനിൽനിന്ന് പുതിയ പുനരവതാരങ്ങളിലേക്ക് വീര്യം പകർന്നുകൊണ്ട്, പ്രജ്ഞാപാരമിതത്താൽ രമിപ്പിച്ചുകൊണ്ട് നിരന്തരം ആവർത്തിക്കുന്ന പ്രക്രിയയാണ് 'പ്രജ്ഞാപാരമിത'ങ്ങളെ പുനർനവീകരിക്കുന്നത്.

## ബ്രാഹ്മണം 13 ഉക്ത്ഥബ്രാഹ്മണം

1. ഉക്ത്ഥം; പ്രാണോ വാ ഉക്ത്ഥം; പ്രാണോഹീദം സർവ്വ മുത്ഥാപയതി. ഉദ്ധാസ്മാദുക്ത്ഥവിദ്വീരസ്തിഷ്ഠതി, ഉക്ത്ഥസ്യ സായുജ്യം അലോകതാം ജയതി, യ ഏവം വേദ.

ഉക്ത്ഥം; പ്രാണൻ തന്നെ ഉക്ത്ഥം; പ്രാണൻ തന്നെ സർവ്വത്തെയും ഉത്ഥാപനം ചെയ്യുന്നത്. (എഴുന്നേല്പിക്കുന്നത്; ഉയർത്തുന്നത്.) ഉക്ത്ഥവിത്തിൽനിന്ന് വീരപുത്രൻ ഉയർത്തെഴുന്നേൽക്കുന്നു; ഉക്ത്ഥത്തിൻെറ സായുജ്യലോകങ്ങളെ ജയിക്കുന്നു.

ഉക്ത്ഥോപാസന ശാസ്ത്രോപാസനയാണ്. 'മഹാവ്രത'ത്തിൽ ഇത് പ്രധാനമായും ഉപാസിക്കപ്പെടുന്നു. പ്രാണൻതന്നെ ഉക്ത്ഥം. ഉക്ത്ഥംകൊണ്ട് നാം ഉയർത്തെഴുന്നേൽക്കുന്നു; സംവദിക്കുന്നു; ഉണർന്നെഴുന്നേൽക്കുന്നു; കർമ്മാനുഷ്ഠാനം ചെയ്യുന്നു. ഈ പ്രാണരഹസ്യത്തെ അറിഞ്ഞ് വീര്യവാനായ പുരുഷന് വീര്യവാനായ പ്രജയെ ജനിപ്പിക്കാൻ സാധിക്കുന്നു എന്നത് ശാസ്ത്രസത്യം മാത്രം. അത് ദൃശ്യഫലം. അദൃശ്യഫലം ഉക്ത്ഥത്തിൻെറ സായുജ്യലോകങ്ങളെ ജയിക്കൽ തന്നെ.

2. യജുഃ പ്രാണോവൈ യജുഃ പ്രാണേ ഹീമാനി സർവ്വാണി ഭൂതാനി യുജ്യന്തേ; യുജ്യന്തേ ഹാസ്മൈ സർവ്വാണി ഭൂതാനി ശ്രൈഷ്ഠ്യായ, യജുഷഃ സായുജ്യം സ ലോകതാം ജയതി, യ ഏവം വേദ.

യജുസ്സ്; പ്രാണനെ യജുസ്സായി ഉപാസിക്കണം. പ്രാണനാൽ സർവ്വവും യോജിക്കപ്പെട്ടിരിക്കുന്നു. ഇതറിഞ്ഞവനിൽ സർവ്വഭൂതങ്ങളും ശ്രേഷ്ഠത്വം യോജിപ്പിക്കുന്നു; അവൻ യജുസ്സിൻെറ ലോകങ്ങളിൽ സായുജ്യം പ്രാപിക്കുന്നു.

3. സാമഃ പ്രാണോവൈസാമഃ പ്രാണോ ഹീമാനി സർവ്വാണി ഭൂതാനി സമ്യഞ്ജി; സമ്യഞ്ജിഹാസ്മൈ സർവ്വാണി ഭൂതാനി ശ്രൈഷ്ഠ്യായ കല്പന്തേ, സാമ്ന, സായുജ്യം സ ലോകതാം ജയതി, യ ഏവം വേദ.

സാമം. സാമത്തെ പ്രാണനായി ഉപാസിക്കണം. സാമം ഭൂതങ്ങളെയെല്ലാം സമ്യക്കായി ഏകീഭവിപ്പിക്കുന്നു. ഇതറിയുന്നവനെ സർവ്വഭൂതങ്ങളും ശ്രേഷ്ഠമെന്ന് സമ്യക്കായി കല്പിക്കുന്നു. സാമത്തിൻെറ സായുജ്യലോകം പ്രാപിക്കുന്നു.

4. **ക്ഷത്രം: പ്രാണോ വൈക്ഷത്രം; പ്രാണോ ഹി വൈ ക്ഷത്രം; ത്രായതേ ഹൈനം പ്രാണ; ക്ഷണിതോ; പ്രക്ഷത്രമപ്രമാപ്നോതി, ക്ഷത്രസ്യ സായുജ്യം സ ലോകതാം ജയതി, യ ഏവം വേദ. ഇതി ത്രയോദശം ബ്രാഹ്മണം.**



ക്ഷത്രം പ്രാണംതന്നെയാണ്. ക്ഷണിത (വ്രണം)ങ്ങളിൽനിന്ന് ത്രാണനം ചെയ്യലാണ് ക്ഷത്രം. പ്രാണൻ ക്ഷണിതത്തിൽ നിന്ന് ത്രാണനം ചെയ്യുന്നു. ഇതറിഞ്ഞവൻ മററൊരു ക്ഷത്രം (രക്ഷകൻ) ആവശ്യമില്ലാത്ത ക്ഷത്രത്തെ പ്രാപിക്കുന്നു. ക്ഷത്രലോകങ്ങളിൽ സായുജ്യം പ്രാപിക്കുന്നു. ഇവിടെ 'wound healing' നെക്കുറിച്ച് ശങ്കരൻ പറയുന്നു:

ക്ഷണിതോഃ ശസ്ത്രാദി ഹിംസിതാൻ പുനർമാംസേനാപൂരയതി
യസ്മാത് തസ്മാത് ക്ഷതത്രാണാത് പ്രസിദ്ധം ക്ഷത്രത്വം പ്രാണസ്യ.

ശസ്ത്രക്രിയ്ക്കുശേഷമൊ, മററെന്തെങ്കിലും ആയുധം കൊണ്ടൊ മുറിവേററ സ്ഥലത്ത് ആദ്യം പ്രാണൻ (പ്രാണവായു വഹിക്കുന്ന രക്തം) വന്ന് കട്ടപിടിക്കുകയും പിന്നീട് ആ സ്ഥലത്ത് മററുകലകൾ (മാംസം)വന്ന് നിറയുകയും (ആപൂരയതി) ചെയ്യുന്ന ശാസ്ത്രം 'പ്രസിദ്ധ'മാണല്ലൊ എന്നാണദ്ദേഹം പറയുന്നത്. സുശ്രുത സംഹിതയിൽ ഇത് പ്രതിപാദിക്കയാൽ ഈ അറിവ് ചിരപുരാതനമാണ്, ഭാരതത്തിൽ ക്ഷത്രിയൻ എന്നാൽ രക്ഷകനാണ്, വൈദ്യനാണ് വാസ്തവത്തിൽ! അതൊരു പുതിയ അറിവായിരിക്കാം നമ്മുടെ ചരിത്രകാരന്മാർക്ക്!

## ബ്രാഹ്മണം 14 ഗായത്രി ഉപാസനാബ്രാഹ്മണം

മധുകാണ്ഡം ശ്രവണത്തിനും, മുനികാണ്ഡം മനനത്തിനും ഖിലകാണ്ഡം ഉപാസനത്തിനും (നിദിദ്ധ്യാസനം) ഉള്ളതാണ്. ഉപാസനാമാർഗ്ഗങ്ങളിൽ വളരെ പ്രധാനമാണ് ഗായത്രി ഉപാസന. സർവ്വഛന്ദസ്സുകളിലും വെച്ച് പ്രധാനമാണ് ഗായത്രി. ഗായത്രി സാധകനെ ത്രാണനം ചെയ്യുന്നവളാണ് (മററൊരു ഛന്ദസ്സിനും പ്രയോക്തൃപ്രാണത്രാണന സാമർത്ഥ്യമില്ല.) അതിനാൽ ഗായത്രി പ്രാണാത്മഭൂതയാണ്. പ്രാണൻ ക്ഷതത്രാണനം ചെയ്കയാൽ ക്ഷത്രമാണ്. ഗായത്രിയും ക്ഷതങ്ങളിൽനിന്നു ത്രാണനംചെയ്യുന്നു. ശാരീരികവും മാനസികവുമായ സർവ്വക്ഷതങ്ങളിൽനിന്നും ഗായത്രി സംരക്ഷിക്കുന്നു.

ഗായത്രി സ്ഥിരമായി ജപിക്കുന്നവർക്ക് ബ്രാഹ്മണ്യവും, ത്രിഷ്ടുപ്പ് ജപിക്കുന്നവർക്ക് രാജത്വവും ജഗതി ജപിക്കുന്നവർക്ക് വൈശ്യത്വവും ലഭിക്കുമെന്ന് വസിഷ്ഠസ്മൃതിയിലുണ്ട്. അതിനാൽ ഗായത്രി ബ്രാഹ്മണരുടെ അമ്മയാണ്. ക്ഷത്രിയനായ വിശ്വാമിത്രൻ ബ്രാഹ്മണ്യം നേടിയത് ഗായത്രിയെ ദർശിച്ചിട്ടാണ്. പാപരഹിതവും വിരജവും അവിചികിത്സവുമായ ഉത്തമപുരുഷാർത്ഥം നേടിയവനാണ് ബ്രാഹ്മണൻ. അതിനാൽ ഗായത്രി ഉത്തമപുരുഷാർത്ഥ സാധനമാണ്. പരമപുരുഷാർത്ഥം നേടണമെന്നുള്ളവർ ഗായത്രിയെ ഉപാസിക്കണം.

1. **ഭൂമിരന്തരിക്ഷം ദ്യൗരിത്യഷ്ടാവക്ഷരാണി; അഷ്ടാക്ഷരം ഹ വാ ഏകം ഗായത്ര്യൈപദം, ഏതദ് ഹൈവാസ്യാ ഏതത്; സ യാവദേഷുത്രിഷു ലോകേഷു. താവദ്ധജയതി യോഽസ്യാ ഏതദേവം പദം വേദ.**

ഭൂമി, അന്തരിക്ഷം, ദ്യോവ് —എട്ട് അക്ഷരങ്ങൾ. ഗായത്രിയുടെ ഒരു പദത്തിന് എട്ടക്ഷരങ്ങൾ. ഗായത്രിയുടെ ആദ്യപദം ഈ മൂന്നു ലോകങ്ങളാണ്. ഇതിനെ അറിയുന്നവർ മൂന്നു ലോകങ്ങളിലുമുള്ള സർവ്വത്തെയും ജയിക്കുന്നു.

2. ഋചി യജുംഷി സാമാനിത്യഷ്ടാവക്ഷരാണി; അഷ്ടാക്ഷരം ഹവാ ഏകം ഗായത്ര്യൈ പദം; ഏതദ് ഹൈ വാസ്യാഏതത്; സയാവതീ-യം ത്രയീവിദ്യാ താവദ് ജയതി യോ തസ്യാഏത ദേവം പദം വേദ.

ഋചി, യജുംഷി, സാമനി എട്ടക്ഷരങ്ങൾ. ഗായത്രിയുടെ രണ്ടാമത്തെ പാദത്തിൽ എട്ടക്ഷരങ്ങൾ. ഈ പാദം മൂന്നു വേദങ്ങളാണ്. ഈ പാദത്തെ അറിയുന്നവൻ ത്രയീവിദ്യകളെ അറിയുന്നു.

3. പ്രാണോƒപാനോ വ്യാന ഇത്യഷ്ടാവക്ഷരാണി; അഷ്ടാക്ഷരം ഹ വാ ഏകം ഗായത്ര്യൈ പദം; ഏതദുഹൈവാസ്യാ ഏതത്; സ യാവദിദം പ്രാണി താവദ്വജയതി യോസ്യാ ഏതദേവം പദം വേദ;അഥാസ്യാ ഏതദേവ തുരീയം ദർശതം പദമിതി ദദൃശ ഇവ ഹ്യേഷഃ പരോരജാ ഇതി സർവ്വമുഹ്യേവൈഷരജ ഉപര്യുപരിതപതി; ഏവം ഹൈവശ്രിയാ യശസാ തപതി യോ തസ്യാ ഏതദേവം പദം വേദ.

പ്രാണ, അപാന, വിയാന ഇത് എട്ടക്ഷരം. ഗായത്രിയുടെ മൂന്നാമത്തെ പാദം എട്ടക്ഷരം. മൂന്നാമത്തെ പദം പ്രാണങ്ങളാണ്. മൂന്നാമത്തെ പാദം അറിയുന്നവർ പ്രപഞ്ചത്തിലെ എല്ലാ പ്രാണികളേയും അറിയുന്നു. നാലാമത്തെ പദം തുരീയവും രജസ്സിന് പരവുമായി തപിക്കുന്നു. ചതുർത്ഥം തുരീയമാണ്; ദർശതപദമാണ്; അദൃശ്യവുമാണ്. പരോരജസ്സാണ്; സർവ്വരജസ്സിനും ഉപര്യുപരിയായി തപിക്കുന്ന തിനാൽ! ഇതറിയുന്നവർ ശ്രീകൊണ്ടും യശസ്സുകൊണ്ടും തപിക്കുന്നു.

ജാഗ്രത്, സ്വപ്ന, സുഷുപ്തിക്കുശേഷമുള്ള തുരീയാവസ്ഥയാണ് ചതുർത്ഥപാദം. എന്തുകൊണ്ടാണ് ദർശിതം പദമെന്ന് തുരീയത്തെ പറയുന്നത്? സൂര്യമണ്ഡലാന്തർഗ്ഗതമായ എനർജിയെ നാം കാണുന്നില്ലെങ്കിലും ആദിത്യബിംബത്തെ ദർശിക്കുന്നുണ്ട്.

'പരോരജസ' എന്നാലെന്ത്?

"സർവ്വം സമസ്ത മുഹ്യേ വൈവ മണ്ഡലസ്ഥഃ
പുരുഷോരജോ രജോജാതം സമ-
സ്തം ലോകമിത്യർത്ഥഃ ഉപര്യുപര്യാധിപത്യഭാവേന സർവ്വം
ലോകം രജോജാതം തപതി. ഉപര്യുപരീതി വിപ്സാ
സർവ്വലോകാധിപത്യഖ്യാപനാർത്ഥാ." (ശങ്കരൻ)

രജസ്സ് എന്നാൽ രജോഗുണം. കർമ്മപ്രപഞ്ചങ്ങൾ എല്ലാം രജസ്സാണ്. രജസ്സ് പൊടിയാണ്. പൊടിയില്ലാത്ത മണ്ഡലമെന്നാൽ 'വിരജം' (കൃഷ്ണവൈരാജം നോക്കുക) സൂര്യനും, സൗരയൂഥത്തിനും, ദൃശ്യനക്ഷത്രമണ്ഡലങ്ങൾക്കും ഉപര്യുപരിയായിട്ടുള്ള 'വിരജ'യാണ് പരോരജസ്സ്.



4. സൈഷാ ഗായത്ര്യേതസ്മി സ്തുരീയേ ദർശതേ പദേ പരോരജസി പ്രതിഷ്ഠിതാ; തദ്വൈതത് സത്യേ പ്രതിഷ്ഠിതം; ചക്ഷുർവൈ സത്യം; ചക്ഷുർഹി വൈ സത്യം; തസ്മാദ്യാദിദാനീം ദ്വൗ വിവദമാനാവേയാതാം, അഹമദർശം,അഹമശ്രൗഷമിതി, യ ഏവം ബ്രൂയാദഹമദർശമിതി, തസ്മാ ഏവ ശ്രദ്ധ്യാമ; തദ്വൈ തത് സത്യം ബലേ പ്രതിഷ്ഠിതം; പ്രാണോ വൈ ബലം തത് പ്രാണേ പ്രതിഷ്ഠിതം, തസ്മാദാഹുർബലം സത്യാദിഗീയ ഇതി; ഏവം വൈഷാ ഗായത്ര്യദ്ധ്യാത്മം പ്രതിഷ്ഠിതാ; സാ ഹൈഷാ ഗയാംസ്തത്രേ;പ്രാണാവൈഗയാഃ തത്പ്രാണാംസ്തത്രേ; തദ്യദ്ഗയാം സ്തത്രേ തസ്മാദ് ഗായത്രി നാമഃ സ യാമേ വാം സാവിത്രീമന്വാഹ, ഏഷൈവ സാ; സ സ യസ്മാ അന്വാഹ തസ്യ പ്രാണാംസ്ത്രായതേ.

ഗായത്രി, തുരീയവും ദർശിതവും പരോരജസവുമായ പാദത്തിലാണ് പ്രതിഷ്ഠിതമായിരിക്കുന്നത്; അത് സത്യത്തിൽ പ്രതിഷ്ഠിതമാണ്. ചക്ഷുസ്സാണ് സത്യം. രണ്ടുപേർ തർക്കിക്കുമ്പോൾ ഒരാൾ ഞാൻ കണ്ടു എന്നും ഒരാൾ ഞാൻ കേട്ടു എന്നും പറഞ്ഞാൽ കണ്ടവനെയാണല്ലോ വിശ്വസിക്കുന്നത്. സത്യം ബലത്തിൽ പ്രതിഷ്ഠിതമാണ്. പ്രാണനാണ് ബലം; അതിനാൽ ബലം സത്യത്തെക്കാൾ വലുതെന്നു പറയപ്പെടുന്നു; അതിനാലാണ് ഈ ഗായത്രി അദ്ധ്യാത്മത്തിൽ (ശരീരത്തിൽ) പ്രതിഷ്ഠിതയായി ദർശിക്കപ്പെടുന്നത്; അതിനാൽ ഗയങ്ങൾ (അശ്വങ്ങൾ- പ്രാണങ്ങൾ) ത്രാണനം ചെയ്യപ്പെടുന്നു. പ്രാണങ്ങൾ ഗയങ്ങളാണ്. ഗയങ്ങളെ ത്രാണനം ചെയ്കയാൽ ഗായത്രീനാമം. ആചാര്യൻ ഉപദേശിക്കുന്ന സാവിത്രി ഗായത്രിതന്നെയാണ്. ഗായത്രി ശിഷ്യൻെറ പ്രാണങ്ങളെ ത്രാണനം ചെയ്യുന്നു.

ത്രിപദിയായ ഗായത്രി ത്രൈലോക്യത്രൈവിധ്യപ്രാണലക്ഷണയാണ്. അവൾ നാലാമത്തെ പാദമായ പരോരജസ്സായ തുരീയത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. മൂർത്തവും അമൂർത്തവുമായ സർവ്വത്തിൻെറയും രസമായിട്ട് ആദിത്യനെ കരുതാം. രസത്തിൻെറ അഭാവത്തിൽ നീരസമായ വസ്തു അപ്രതിഷ്ഠിതമായിത്തീരുന്നു. സാരം (pith) ദഹിച്ചാൽ കാഷ്ഠം (മരത്തടി) ഇല്ലാതാവുന്നതുപോലെ. അതിനാൽ മൂർത്താമൂർത്തവും ത്രിപദവുമായ ജഗത്ത് (ആദ്യത്തെ മൂന്നുപാദം) അതിൻെറ രസമായ ആദിത്യനിൽ പ്രതിഷ്ഠിതമാണ്. ആ ആദിത്യൻ തുരീയപാദത്തിലും. തുരീയം സത്യത്തിൽ പ്രതിഷ്ഠിതമാണ്. ചക്ഷുസ്സാണ് സത്യം; സത്യം ബലത്തിൽ (പ്രാണനിൽ) പ്രതിഷ്ഠിതം. പ്രാണൻ അന്നമയശരീരത്തിലും. ഇപ്രകാരമാണ് തുരീയവും പരോരജസവുമായ അദർശനീയയായ ഗായത്രി മനുഷ്യർക്ക് ദർശനവിധേയയാകുന്നത്. പ്രാണനിൽ സർവ്വദേവകളും ഏകീഭവിക്കുന്നു; സർവ്വവേദങ്ങളും കർമ്മഫലവും ഏകീഭവിക്കുന്നു. പ്രാണരൂപമാണ് ജഗദാത്മാവ്.

ഗായത്രി പ്രാണങ്ങളെ ത്രാണനം ചെയ്യുന്നു. (വാഗാദികളെ)




ബാഹ്യമായ ലോകങ്ങളും, അറിവുകളും, പ്രാണിശരീരങ്ങളുമൊക്കെ, മനുഷ്യഹൃദയാന്തർഗ്ഗതമായ ജ്ഞാനചക്ഷുസ്സായ പരോരജസത്തിൽ പ്രകാശിക്കുന്നത് താഴെക്കാണുക. ത്രികോണം അന്നമയശരീരം






5. താം ഹൈതാമേകേ സാവിത്രീമനുഷ്ടുഭമന്വാഹുഃ വാഗനുഷ്ടുപ, ഏതദ്വാചമനുബ്രൂഇതി; ന തഥാ കുര്യാത്, ഗായത്രീമേവ സാവിത്രീമനുബ്രൂയാത്; യദിഹവാ അപ്യേവം വിദ്വഹിവ പ്രതിഗൃഹ്ണാതി, ന ഹൈവ തദ്ഗായത്ര്യാ ഏകഞ്ചനപദം പ്രതി.

ചിലർ അനുഷ്ടുപ്പിൽ ഗായത്രിയെ പഠിപ്പിക്കുന്നു. 'അനുഷ്ടുപ്പ് വാക്കാണ്; അതിനാൽ ആ വാക്കിനെ പറയുന്നു' എന്ന അഭിപ്രായമാണവർക്ക്. അതു ചെയ്യരുത്. സാവിത്രിയെ ഗായത്രിയായിത്തന്നെ പറയണം. ഇപ്രകാരം അറിയുന്നവർ എത്രയൊക്കെ സമ്മാനം വാങ്ങിയാലും, ഗായത്രിയുടെ ഒരു പദത്തിൻെറ വില പോലും ആകുകയില്ല.

"തത് സവിതുർ വൃണീമഹേ
വയം ദേവസ്യ ഭോജനം
ശ്രേഷ്ഠം സർവ്വധാതമം
തുരം ഭഗസ്യ ധീമഹി

എന്നാണ് അനുഷ്ടുപ്പിൽ സാവിത്രി. അവരുടെ അഭിപ്രായത്തിൽ വൈഖരിയായ വാക്കാണ് ശരീരത്തിലെ സരസ്വതി. അതിനാൽ മാണവകന്മാർ (വിദ്യാർത്ഥികൾ) ആ സരസ്വതിയായ വാക്കിനെ അറിഞ്ഞാൽ മതി.

ഉപനിഷത്തും ശാങ്കരഭാഷ്യവും ഈ അഭിപ്രായം ശരിവെക്കുന്നില്ല. ശങ്കരൻ പറയുന്നു. 'ഗായത്രി എന്ന സാവിത്രി മാത്രം പഠിപ്പിച്ചാൽ മതി. ഗായത്രി പ്രാണമാണ്. അതു പഠിപ്പിക്കുമ്പോൾ വൈഖരീ വാക്കും സരസ്വതിയും അന്യപ്രാണങ്ങളും സർവ്വവും മാണവികനിൽ സമർപ്പിതമാകുന്നു.'

സർവ്വപ്രപഞ്ചങ്ങളിലുമുള്ള സർവ്വവും സമ്മാനമായി ലഭിച്ചാലും ഗായത്രിയുടെ ഒരു പദത്തോളം വിലമതിക്കാവതല്ല.

6. സ യ ഇമാം സ്ത്രീംല്ലോകാൻ പൂർണ്ണാൻ പ്രതിഗൃഹ്ണീയാത്, സോ$f$സ്യാ ഏതത് പ്രഥമം പദമാപ്നുയാത് അഥ യാവതീയം ത്രയീ വിദ്യാ യസ്താവത് പ്രതിഗൃഹ്ണീയാത്, സോ $f$ സ്യാ ഏതദ് ദ്വിതീയം പദമാപ്നു യാത്; അഥ യാവദിദം പ്രാണി യസ്താവത് പ്രതിഗൃഹ്ണീയാത് സോ$f$സ്യാ ഏതത് തൃതീയം പദമാപ്നുയാത്; അഥാസ്യാ ഏതദേവ തുരീയം ദർശനം പദം പരോരജാ യ ഏഷ തപതി, നൈവ കേന ച നാപ്യം; കുത ഉ ഏതാവത് പ്രതിഗൃഹ്ണീയാത്.

മൂന്നു ലോകങ്ങൾ മുഴുവൻ ലഭിച്ചാൽ അത് ഗായത്രിയുടെ ആദ്യപാദം മാത്രമാണ്, ത്രയീവിദ്യ ലഭിച്ചാൽ അത് ദ്വിതീയപാദം മാത്രമാണ്; പ്രാണികളെ മുഴുവൻ അറിഞ്ഞാൽ തൃതീയപാദം മാത്രമാണ്. തുരീയവും ദർശതാവും പരോരജസവുമായ തപോലോകം കിട്ടാൻ പ്രയാസമാണ്. ഇത്രയും ആർക്കാണ് സമ്മാനമായി ലഭിക്കുക?

പ്രഥമപാദം: ദൃശ്യപ്രപഞ്ചങ്ങൾ എല്ലാം; ജാഗ്രദ്, (വിശ്വൻ)
ദ്വിതീയപാദം: - അപൂർവ്വ ദർശനങ്ങൾ; വേദവേദാംഗാദി, ത്രയീവിദ്യ കൾ-സ്വപ്നം-(സന്ധ്യ) (തൈജസൻ)
തൃതീയപാദം: പ്രാണനും, പ്രാണിലോകവും സുഷുപ്തി(പ്രാജ്ഞൻ)
ചതുർത്ഥപാദം: - പരോരജസം (തുരീയൻ)

7 തസ്യാ ഉപസ്ഥാനം ഗായത്ര്യസ്യേകപദി ദ്വിപദി ത്രിപദി ചതുഷ്പദ്യപദസി, ന ഹി പദ്യസേ. നമസ്തേ തുരീയായ ദർശതായ പദായ പരോരജസേ; അസാവദൊ മാ പ്രാപ-ദിതി; യം ദ്വിഷ്യാത്, അസാവസ്മൈ കാമോമാസമൃദ്ധീതി വാ ന ഹൈവാസ്മൈ സ കാമഃ സമൃദ്ധ്യതേയസ്മാ ഏവമുപ തിഷ്ഠതേ അഹമദഃപ്രാപമിതി.

അതിന് ഉപസ്ഥാനം—"ഹേ, ഗായത്രീ, ഏകപദിയും ദ്വിപദിയും ത്രിപദിയും ചതുഷ്പദിയും, പദരഹിതയും ആയവളേ, നിന്നെ പ്രാപിക്കാൻ സാദ്ധ്യമല്ല. ഹേ, ദർശനം ചെയ്യാവുന്ന പരോരജസമായ തുരീയപദമേ, നിനക്കു നമസ്കാരം. അസൗ (അത്) പ്രാപിക്കരുത്; ദ്വേഷിക്കുന്നവർ ആരോ അവർക്ക് കാമസമൃദ്ധി നല്കരുത്. ആർക്കായി ഇപ്രകാരം ധ്യാനിക്കുന്നുവോ അവർക്ക് കാമങ്ങൾ സമൃദ്ധമാകരുത്; ഞാൻ അതിനെ പ്രാപിക്കട്ടെ.

ഉപസ്ഥാനം എന്നാൽ ഉപേത്യസ്ഥാനം, നമസ്കരണം; അതിനുള്ള മന്ത്രം. ഏകപദമെന്നാൽ ത്രൈലോക്യപദം; ദ്വിതീയപദമെന്നാൽ ത്രയീവിദ്യ. ത്രിപദ മെന്നാൽ പ്രാണം; ചതുഷ്പദമെന്നാൽ തുരീയം. ഗായത്രിയെ ഉപാസിക്കുന്നവർക്ക് ജ്ഞാതമായ നാലു പദങ്ങൾ ഇവയേ ഉള്ളൂ.

അവയ്ക്കപ്പുറത്ത് നിരുപാധികമായ സ്വാത്മപദത്തിൽ ഗായത്രി 'അപദി' യാണ്; പദമില്ലാത്തതിനാൽ ആ പരംപരമമായ പദം ആർക്കും അറിയാവതല്ല. 'നേതി നേതി' എന്നു മാത്രമേ അവിടെ നിർദ്ദേശിക്കാനാവൂ. അവ്യവഹാരവിഷ യമായ പരമതുരീയമായ ആ പദത്തിനു നമസ്കാരം.

അസൗ എന്നാൽ വിഘ്നകരങ്ങളായ വികാരങ്ങളാകുന്ന ശത്രുക്കൾ. അവയ്ക്ക് സമൃദ്ധി ഉണ്ടാകരുത്. ക്രോധമുള്ളവർക്ക് കാമസമൃദ്ധി നല്കിയാൽ ലോകം മുടിഞ്ഞുപോകും; അതിനാൽ അവർക്ക് ഇഷ്ടങ്ങൾ (ആഗ്രഹങ്ങൾ) സാധിച്ചുകൊടുക്കരുത്. തൃഷ്ണകൾ എനിക്കും ഞാൻ ആർക്കെല്ലാം വേണ്ടി ധ്യാനിക്കുന്നുവോ അവർക്കും (ലോകത്തിന്) വർദ്ധിക്കരുത്. തൃഷ്ണകൾ ദുഃഖ ത്തിലേക്കു നയിക്കുന്നു; ഞാനാകട്ടെ ലോകസ്സമസ്തഃ സുഖിനോ ഭവന്തുഃ എന്നാ ണല്ലോ ഇച്ഛിക്കുന്നത്. എൻെറ ഈ ധ്യാനം സഫലമാവട്ടെ! ഞാൻ പരംപരമമായ ഗായത്രിയെ പ്രാപിക്കട്ടെ.

8. ഏതദ്വൈവെതജ്ജനകോ വൈദേഹോ ബുഡിലമാശ്വത രാശ്വിമുവാച യന്നുഹോ തദ് ഗായത്രീവിദബ്രൂഥാഅഥ കഥം ഹസ്തിഭൂതോ വഹസീതി; മുഖം ഹ്യസ്യാഃ സമ്രാൺ ന വിദാ! ചരകാരേതിഹോവാച, തസ്യാ അഗ്നിരേവ മുഖം, യദിഹ വാ അപി ബഹ്വിവാഗ്നാവഭ്യാ ദധതി, സർവ്വമേവ തത് സന്ദഹതി,



ഏവം ഹൈവൈ വം വിധ്യധ്യപി ബഹ്വിവ പാപം കുരുതേ, സർവ്വമേവ തത് സം ത്യാസ ശുദ്ധഃ പൂതോ ƒ ജരോ ƒമൃതഃ സംഭവതി. ഇതി ചതുർദ്ദശം ബ്രാഹ്മണം.

അതിനെക്കുറിച്ച് വൈദേഹനായ ജനകൻ അശ്വതരാശ്വപുത്രനായ ബുഡില നോടു പറഞ്ഞു: "അങ്ങ് ഗായത്രീവിത്താണെന്നു പറയുന്നു. പിന്നെ എങ്ങനെ ഹസ്തീഭൂതമായിട്ട് വഹിക്കുന്നു."

"എനിക്ക് അതിൻെറ മുഖം അറിയാത്തതുകൊണ്ട്."

"അഗ്നിയാണ് മുഖം. എത്രയെത്ര വിറകിട്ടാലും അതൊക്കെ അഗ്നി ദഹിപ്പി ക്കുന്നു. അപ്രകാരം എത്രയെത്ര പാപം ചെയ്താലും അവ സർവ്വവും അതിൽ ത്യജി ക്കപ്പെട്ട് ശുദ്ധവും നിർമ്മലവും അജരവും അമൃതവുമായി ഭവിക്കുന്നു."

ഒരംഗം അറിയാത്തതുകൊണ്ട് (ഏകാംഗവികലത്വം) തനിക്ക് ഗായത്രിയുടെ പൂർണ്ണഫലം കിട്ടിയില്ല എന്ന് ബുഡിലൻ പറഞ്ഞു. ഗായത്രിയുടെ 'സർവ്വം വിഴു ങ്ങി'യായ അഗ്നിമുഖത്തെ അറിഞ്ഞാൽ സ്വയം ഗായത്ര്യാത്മാവായി അഗ്നിമുഖ മായി ഭവിക്കുന്നു.അഗ്നിമുഖത്തുനിന്നു വരുന്ന വാക്കുകൾ ശുദ്ധവും ദീപ്തവും അമൃതവും അജരവുമാണ്. അഗ്നിമുഖത്ത് നിക്ഷേപിക്കപ്പെട്ട പ്രപഞ്ചങ്ങളും അവയുടെ സർവ്വപാപവും തീർന്ന് ശുദ്ധവും പരിപൂതവും അജരവും അമൃതവു മായിരിക്കുന്നു. സർവ്വത്തെയും തന്നിൽ വിലയിപ്പിക്കുന്ന ആഗ്നേയമായ ആ ചൈതന്യത്തിൻെറ തമോദ്വാരത്തിൽ സ്ഫോടവികാസങ്ങൾ നടക്കുന്നു; വിലയന ങ്ങളും നടക്കുന്നു.

'സത്യേനോത്തംഭിതം ചക്ര'മെന്ന ആ ജ്യോതിഷചക്രത്തെ ഹൃച്ചക്രത്തിൽ ധരിക്കാൻ എന്നെയും തെരഞ്ഞെടുത്ത പരംപരമമായ പരോരജസാത്പരമായ പരാശക്തിക്കു നമോവാകം!!

അഷ്ടദിഗ്ഗജങ്ങൾ ഹസ്തീഭൂതമായി സർവ്വപ്രപഞ്ചങ്ങളെയും വഹിക്കുന്ന 'അഷ്ടദിഗ്ജ്യാ'വുകളുടെ ഹസ്തങ്ങളാണ്. ആ വാഹകത്വം മാത്രം അറിഞ്ഞാൽ ക്ലാസിക്കൽ ഫിസിക്സിൻെറ തലമേ അറിയാനാവൂ. അതിനും എത്രയെത്രയോ ഉപരിയാണ് യഥാർത്ഥ 'ജ്യോതിഷ'സ്ഥാനം. ജ്യോതിഷം ജ്യോതിസ്സായ അമൃത ജ്യോതിഷത്തിലേക്കുള്ള "പ്രയാണം" എന്നൊന്നില്ല. അത് സ്വാഭാവികമായി നമ്മുടെ ഉള്ളിൽത്തന്നെ ഉണ്ട്.

ശൈശവത്തിൽ അതിൻെറ പരോരജസപദമാണ് (ചതുർത്ഥപാദം) പലവട്ടം കണ്ടത്! അർത്ഥമറിയാതെ, ആഴമറിയാതെ, അവിസ്മരണീയമായ അനുഭൂതി. തൃതീയപാദം (സസ്യലോകം, ജന്തുലോകം, മനുഷ്യശരീരം—അവയുടെ ഘടന, പ്രവർത്തനം) ക്ലാസ്സുമുറികളിലും കലാശാലകളിലും അനേകവർഷത്തെ അദ്ധ്യയ നവും അദ്ധ്യാപനവുംകൊണ്ടാണ് നേടിയത്. പിന്നീടെത്രയോ കഴിഞ്ഞ് ഇടിയും മിന്നലുമുള്ള ഒരു രാത്രിയിൽ ഗായത്രിയുടെ ആദ്യപാദം തെളിഞ്ഞു. മൂന്നു വർഷ ങ്ങളിൽ തുടർച്ചയായി ആ അനുഭവം. പിന്നെ, 'ത്രൈലോക്യസംസ്ഥാന'മായ ജ്യോതിശ്ശാസ്ത്രതത്ത്വങ്ങൾ ആരും പറയാതെയും ആരും പഠിപ്പിക്കാതെയും ഹൃദി സ്ഥമായി. ഇപ്പോഴിതാ രണ്ടാം പാദമായ ത്രയീവിദ്യയും. ക്രമേണയുള്ള ഈ വെളിപ്പെടലിനായി മാത്രം ഈ ജീവിതം..... ഈ ജീവിതയജ്ഞം..... അതുമാത്രം എൻെറ പാഥേയം. മറ്റെല്ലാം വഴിയോരക്കാഴ്ചകൾ..... ആ കാഴ്ചകളും എനിക്ക്

ഹൃദയാവർജ്ജകം..... മനോഹരം....... ജീവിതയജ്ഞം തന്നെ എന്റെ കവിത..... അതുതന്നെ എന്റെ ശാസ്ത്രവും......

ഓം നമോ ഭഗവതേ വാസുദേവായ:
ഓം ഭൂർഃഭുവഃ സ്വഃ
ഓം തത് സവിതുർ വരേണ്യം
ഭർഗ്ഗോ ദേവസ്യ ധീമഹി
ധീയോഃ യോനപ്രചോദയാത്
പരോ രാജസി സാ $f$ വദാഃ
ഓം ....... തത്. സത്.

## ബ്രാഹ്മണം 15 സൂര്യാഗ്നിപ്രാർത്ഥനാ ബ്രാഹ്മണം

ജ്ഞാനകർമ്മങ്ങളെ സമുച്ചയം ചെയ്ത മനുഷ്യൻ (ജ്ഞാനകർമ്മസമുച്ചയ കാരി) അന്തകാലത്ത് സൂര്യാഗ്നിയിൽ പ്രാപിക്കുന്നു; ഗായത്രിയുടെ തുരീയത്തിൽ പ്രവേശിക്കുന്നു. ഈ ബ്രാഹ്മണം അതിനുള്ള ഉപസ്ഥാനമാണ്.

1. ഹിരണ്മയേന പാത്രേണ സത്യാസ്യാപിഹിതം മുഖം
തത് ത്വം പൂഷന്നപാവൃണു സത്യധർമ്മായദ്രഷ്ടയേ
പൂഷന്നേകർഷേ യമ സൂര്യപ്രജാപത്യ വ്യൂഹ രശ്മീൻ
സമൂഹ തേജഃ യത്തേ രൂപം കല്യാണതമം
തത്തേ പശ്യാമി യോസാവസൗ പുരുഷഃ സോ$f$ഹമസ്മി
വായുരനിലമമൃതമഥേദം ഭസ്മാന്തം ശരീരം
ഓം ക്രതോസ്മരകൃതം സ്മരക്രതോസ്മരകൃതം സ്മര.
അഗ്നേ നയ സുപഥാരായേ അസ്മാൻ
വിശ്വാനി ദേവവയുനാനി വിദ്വാൻ
യുയോദ്ധ്യസ്മ സ്മജ്ജുഹുരാണമേനഃ
ഭൂയിഷ്ഠാം തേ നമ ഉക്തിം വിധേമ
ഇതി പഞ്ചദശം ബ്രാഹ്മണം; പഞ്ചമോ ത ദ്ധ്യായഃ

ഹിരണ്മയമായ പാത്രത്താൽ സത്യത്തിന്റെ മുഖം മറഞ്ഞിരിക്കുന്നു. ഹേ, പൂഷാവേ, അതിനെ അങ്ങ് നീക്കുക, ഞാൻ സത്യധർമ്മത്തെ ദർശിക്കട്ടെ! ഹേ പൂഷാവേ, ഹേ, ഏകർഷേ, ഹേയമാ, ഹേ സൂര്യാ, രശ്മീവ്യൂഹങ്ങളുടെ സമൂഹത്തെ അല്ലയോ പ്രജാപതേ, കുറയ്ക്കുക. നിന്റെ കല്യാണതമമായ സ്വരൂപം ഞാൻ കാണട്ടെ! ആ പുരുഷൻ ഞാൻ തന്നെയാണ്. വായു അനിലനിൽ അമൃതമായി ഭവിക്കട്ടെ! ശരീരം ഭസ്മമാകട്ടെ! ഓം, ക്രതോ, എന്റെ കൃതങ്ങളെ സ്മരിക്കുക. ക്രതോ, സ്മരിക്കുക; കൃതം സ്മരിക്കുക. അഗ്നേ, രയിയിലെ സുപഥങ്ങളിലൂടെ നയിക്കുക. വിശ്വത്തിന്റെ ദേവാ, മനോനിലകളെ അറിയുക; ഞങ്ങളുടെ ദുഷ്ടുകളെയെല്ലാം നീക്കുക. നിനക്ക് ഭൂയിഷ്ഠമായ (സമൃദ്ധമായ) നമസ്കാരോക്തികളെ സമർപ്പിക്കുന്നു.

**ഗായത്രി ഉറപ്പിച്ചിരിക്കുന്നത് സത്യത്തിലാണ്. ആ സത്യത്തിന്റെ മുഖം ജ്യോതിർമ്മയമായ (ഹിരണ്മയം)സ്വർണ്ണപ്പാത്രമായ ഗായത്രീപദങ്ങളാൽത്തന്നെ**



മൂടപ്പെട്ടിരിക്കുന്നു. പദങ്ങളുടെ ഹിരണ്മയപാത്രം നീക്കി അപദമായ സത്യത്തിലെ ത്താൻ സവിതാവു തന്നെ കനിയണം. ജ്യോതിർമ്മയമായ മണ്ഡലത്താൽ കണ്ണ ഞ്ചിപ്പോകയാൽ അതിനെ കടന്നുപോകാൻ (തരണം ചെയ്യാൻ) സാധിക്കുന്നില്ല. ആ മണ്ഡലത്തെ സങ്കോചിപ്പിക്കുക; ആ രശ്മിവ്യൂഹത്തെ പിൻവലിക്കുക. ഗായത്രി ഏതൊന്നിൽ പ്രതിഷ്ഠിതമോ, ഈ രാശിചക്രം എന്തൊന്നിനാൽ ഉത്തംഭി തമോ ആ സത്യത്തിന്റെ ധർമ്മദേവനെ—ആ സത്യധർമ്മചക്രപ്രവർത്തക സൂത്രധാരമായ അപദത്തെ—ഞാൻ ദർശിക്കട്ടെ!

ജഗത്തെ പോഷിപ്പിക്കയാൽ 'പൂഷാ'വായ സവിതാവിനോടാണ് ഈ അഭ്യർത്ഥന. സവിതാവിനെ വിളിക്കുന്ന മററു പര്യായങ്ങളിൽ 'യമൻ' ഉണ്ട്. സൂര്യൻ വ്യൂഹങ്ങളെ സംയമനം ചെയ്യുമ്പോൾ യമനാണ്; അപ്പോഴാണ് സത്യ ധർമ്മങ്ങളെ യഥാർത്ഥത്തിൽ ദർശിക്കാനാവുക. മരണത്തെ അഭിമുഖീകരിക്കു മ്പോൾ, സത്യധർമ്മങ്ങൾ കൺമുന്നിൽ പ്രത്യക്ഷമാവുന്നു. ഏകനായി സഞ്ചരി ക്കുന്ന ലോകചക്ഷുസ്സാകയാൽ സൂര്യൻ ഏകർഷിയാണ്. (സൂര്യ ഏകാകീ ചരതി). മാത്രമോ സൂര്യൻ രസങ്ങളെയും രശ്മികളെയും സർവ്വപ്രാണികളുടെയും പ്രാണങ്ങളെയും ധീയെയും തന്നിലേക്ക് ആവാഹിക്കുന്ന 'സുഷ്ഠു'വാണ്. സർവ്വവും തന്നിലേക്കു വലിച്ചെടുത്തിട്ടും താൻ കളങ്കരഹിതനായിരിക്കയാലാണ് സൂര്യൻ സുഷ്ഠുവായിരിക്കുന്നുത്. രശ്മീസമൂഹങ്ങളെ ആത്മതേജസ്സിലേക്ക് ചുരുക്കിയ ശുദ്ധകൈവല്യരൂപമാണ് ദർശനീയം. ഇന്ദ്രിയതേജസ്സുകളെയും ത്രിലോകങ്ങളായ വ്യാഹൃതികളെയും ഉള്ളിൽ വിലയിച്ച ആത്മാവുതന്നെ ആ ശുദ്ധകൈവല്യരൂപം. ഉപനിഷദമായ "അഹരഹ"ത്തെ നേരത്തെ പരാമർശിച്ചു. ആദിത്യചാക്ഷുഷപുരുഷന്മാരുടെ അഭേദവും പറഞ്ഞു.

ഞാൻ അമൃതമായ സത്യബ്രഹ്മത്തിൽ ലയിക്കുമ്പോൾഎന്റെ പ്രാണൻ അമൃതപ്രാണനിൽ ലയിക്കുന്നു. ശരീരം ഭസ്മമാകുന്നു. അന്ത്യകാലത്തിൽ കൃത ങ്ങളായ സർവ്വ പുണ്യങ്ങളും സ്മരിക്കപ്പെടട്ടെ. കൃതങ്ങളും അകൃതങ്ങളുമായ പാപങ്ങൾ ദഹിച്ചുപോകട്ടെ. അഗ്നി അതിശോഭനമായ ധർമ്മമാർഗ്ഗത്തിലൂടെ ആത്മാവിനെ നയിക്കട്ടെ! സർവ്വപ്രാണികളും മനസാ വാചാ കർമ്മണാ വിചാരി ക്കയും പറകയും ചെയ്കയും ചെയ്ത സർവ്വത്തിനും സാക്ഷിയായ സവിതാവ് എന്നെ ധർമ്മമാർഗ്ഗത്തിലൂടെ നയിക്കട്ടെ!

ജീവിതം ഒരു ജനനത്തിനും ഒരു മരണത്തിനും ഇടയിലുള്ള ഒരിടവേള മാത്രം. അതിനെ, ഹേ സത്യദേവീ, നിന്നെ പരിചരിക്കാനും സ്തുതിക്കാനുമുള്ള യജ്ഞമാക്കിയ ഞാൻ ആ ഇടവേളയുടെ അന്ത്യത്തിൽ എത്തിയിരിക്കുന്നു. ഇപ്പോൾ ശരീരം നിന്റെ പരിചര്യയ്ക്കോ, ക്രിയാദികൾക്കോ ശക്തമല്ലാതായി. ഹേ ക്രതോ, എന്റെ പൂർവ്വകർമ്മങ്ങളെ സ്മരിക്കുക. നമസ്കാരവചസ്സുകൾ മൊഴി യാൻ ശക്തമല്ലാതായ വാഗിന്ദ്രിയങ്ങളാലല്ല ഇപ്പോൾ ഞാൾ നമസ്കരിക്കുന്നത്. തേജസ്സുകളെ സമാഹരിച്ച ഹൃദയാഗ്രത്തിലെ ജ്യോതിസ്സാൽ ഞാൻ നിന്നെ സ്മരിക്കുന്നു; ഞാൻ എന്നെത്തന്നെ സ്മരിക്കുന്നു; ഞാനും നീയും ഒന്നാ വുന്നു........ ഈ ഉജ്വലമുഹൂർത്തത്തെ നമസ്കരിക്കുന്നു; ഈ ധർമ്മദേവതയായ മൃത്യുവെ നമസ്കരിക്കുന്നു....

**ഓം..... ക്രതോ സ്മരകൃതം..... സ്മരക്രതോ സ്മരകൃതം സ്മര ...... ഓം.....**

# അദ്ധ്യായം 6

## ബ്രാഹ്മണം 1 പ്രാണസംവാദബ്രാഹ്മണം

പ്രാണൻ ഗായത്രിയാണ്; അവൾ ജ്യേഷ്ഠയാണ് (ആദ്യത്തെ ദേവത); ശ്രേഷ്ഠയാണ്. സർവ്വോത്തമ). എന്തുകൊണ്ട് പ്രാണൻ ജ്യേഷ്ഠയും ശ്രേഷ്ഠയുമായി? പ്രാണനെ ഉക്ത്ഥമായും യജുസ്സായും, സാമമായും ക്ഷത്രമായും ഉപാസിച്ചു. പൂർവ്വബന്ധത്തിൽ വിവക്ഷിക്കപ്പെടാത്ത വിശിഷ്ടഫലങ്ങളെ (പ്രാണോപാസനയുടെ) ഇവിടെ പറയുന്നു.

ജ്യേഷ്ഠത്വം 'വയോനിമിത്ത'മാണ്. 'ഇച്ഛ'കൊണ്ട് ജ്യേഷ്ഠത്വം സാധിക്കുന്നതെങ്ങനെ? മറ്റുള്ളവരെക്കാൾ മുമ്പ് പ്രാണവിദ്യയെ ലഭിക്കുമ്പോഴും (സ്വന്തം ഇച്ഛകൊണ്ട്) ജേഷ്ഠത്വം നേടാം. അത് 'ജ്ഞാനനിമിത്ത'മാണ്.

1. യോഹവൈ വസിഷ്ഠാം വേദ വസിഷ്ഠഃ സ്വാനാം ഭവതി
   വാഗ് വൈ വസിഷ്ഠാ വസിഷ്ഠഃ സ്വാനാം ഭവത്യപി ച
   യേഷാം ബുഭൂഷതി യ ഏവം വേദ.

വസിഷ്ഠത്തെ അറിയുന്നവർ സ്വജനങ്ങൾക്കിടയിൽ വസിഷ്ഠനായിത്തീരുന്നു. വാക്കാണ് വസിഷ്ഠം . ഇതറിയുന്നവർ സ്വജനങ്ങൾക്കിടയിലും, മററുള്ളവർക്കിടയിലും വസിഷ്ഠനായിത്തീരുന്നു.

ദർശനാനുകൂലമായിട്ടാണ് ഫലസിദ്ധി. വസിഷ്ഠമായ വാക്കിനെ അറിഞ്ഞാൽ വസിഷ്ഠമാകും.

ശങ്കരൻ പറയുന്നു. "വാസയന്ത്യതിശയേന വസ്തേ വൈതി വസിഷ്ഠാ. വാഗ്മിനോ ഹി ധനവന്തോ വസന്ത്യതിശയേന." അതിശയകരമായ സുഖാനുഭവങ്ങളോടെ വാഴുന്നവനാണ് വസിഷ്ഠൻ. വാഗ്മികളാണ് ഇങ്ങനെ ധനം നേടി അതിശയമായി വാഴുന്നത്.

ഛാന്ദോഗ്യം (V1 -2) ഇതേ മന്ത്രം പറയുന്നുണ്ട്. അവിടെയും 'വാഗ്വിനോ ഹി പുരുഷാ അഭിഭവന്ത്യന്യാൻ വസുത്തമാശ്ച' എന്ന് ശങ്കരൻ പറയുന്നു.

വാക്ക് എന്ന 'ഇഷ്ടകാമധേനു'വെ ലഭിക്കയാൽ അതിശയകരമായ സുഖജീവിതം നയിക്കുന്നു വസിഷ്ഠൻ.

ഖിലകാണ്ഡത്തിന്റെ ആദിയിൽ കൗരവായനീപുത്രന്റെ പേരു പറഞ്ഞു. കുരുപാണ്ഡവന്മാരുടെ പിതാവായ വ്യാസനാണ് കൗരവായനി; വ്യാസന്റെ പരമ്പര വസിഷ്ഠനിൽനിന്നാരംഭിക്കുന്നു.









2. യോഹവൈ പ്രതിഷ്ഠാം വേദ പ്രതിതിഷ്ഠതി സമേ പ്രതിതിഷ്ഠതി
   ദുർഗ്ഗാ ചക്ഷുർവൈ പ്രതിഷ്ഠാ ചക്ഷുഷാഹി സമേ ച ദുർഗ്ഗാ ച
   പ്രതിതിഷ്ഠതി പ്രതിതിഷ്ഠതി സമേ പ്രതിതിഷ്ഠതി ദുർഗ്ഗാ യ ഏവം
   വേദ.

പ്രതിഷ്ഠയെ അറിയുന്നവൻ സമയിലും ദുർഗ്ഗയിലും പ്രതിഷ്ഠിതനാകുന്നു. ചക്ഷുസ്സാണ് പ്രതിഷ്ഠ. ചക്ഷുസ്സാലാണല്ലോ സമയിലും ദുർഗ്ഗയിലും പ്രതിഷ്ഠിതനായിരിക്കുന്നത്. ഇതിനെ അറിയുന്നവൻ സമയിലും ദുർഗ്ഗയിലും പ്രതിഷ്ഠിതനാകുന്നു.

പ്രതിഷ്ഠ, ഒന്നിലുള്ള സ്ഥിരതയാണ്, സമ എന്നാൽ സമത്വമുള്ളത് എന്നും സംവത്സരമെന്നും അർത്ഥം. സമതലദേശത്തും സമയായ കാലത്തിലും, സുഖമായിരിക്കുന്ന അവസ്ഥയിലും ഒരാൾ സ്ഥിരബുദ്ധിയോടും ധർമ്മചിന്തയോടും ഇരിക്കുന്നത് സ്വാഭാവികമാണ്. ദുർഗ്ഗമപ്രദേശങ്ങളിൽ വാഴേണ്ടിവരിക, ദുർഗ്ഗമങ്ങളായ ജീവിതസന്ദർഭങ്ങളെ തരണം ചെയ്യേണ്ടിവരിക, (ദുർഭിക്ഷം മുതലായവ), ദുഃഖങ്ങളെ അഭിമുഖീകരിക്കുക അങ്ങനെയുള്ള സന്ദർഭങ്ങളിൽപോലും ചാഞ്ചല്യം കൂടാതെ, മാനസികവിഭ്രാന്തികൂടാതെ, സ്ഥിരബുദ്ധിയായി, 'ധർമ്മവിഷയത്തിൽ മാമലപോലെ ഉറച്ചു' നില്ക്കാൻ സാധിക്കുമ്പോൾ മാത്രമാണ് ഒരാൾ ജീവിതവിജയം നേടി കൃതകൃത്യനാവുന്നത്.

പ്രതിഷ്ഠയെ 'കണ്ണ്' എന്നു പറയുന്നു. അന്ധന്മാർ തപ്പിത്തടഞ്ഞ് ഉരുണ്ടുവീഴും. അതു കൂടാതെ കഴിക്കുന്ന അവയവമാണ് കണ്ണ്. അതിനാൽ കണ്ണാണ് പ്രതിഷ്ഠ.അത് നമ്മെ നേർവഴി തെററാതെ സ്ഥിരബുദ്ധിയോടെ ധർമ്മത്തിൽ പ്രതിഷ്ഠിക്കുന്ന ഉൾക്കണ്ണാണ്.

4. യോ ഹവൈ സംപദം വേദ സംഹാസ്മൈ പദ്യതേ
   യം കാമം കാമയതേ ശ്രോത്രം വൈ സംപച്ഛ്രോത്രേ
   ഹീ മേ സർവ്വേ വേദാ അഭിസംപന്നാഃ സംഹാ
   സ്മൈ പദ്യതേ യം കാമം കാമയതേ യ ഏവം വേദ.

സംപദത്തെ അറിയുന്നവൻ കാമിക്കുന്നതെല്ലാം പ്രാപിക്കുന്നു. ശ്രോത്രമാണ് സംപദം. സർവ്വവേദങ്ങളും ശ്രോത്രത്തിൽ സംപദിക്കുന്നു. ഇതറിയുന്നവൻ കാമിക്കുന്നതെല്ലാം നേടുന്നു. ഇവിടെ പറയപ്പെടുന്ന സമ്പത്ത് ജ്ഞാനസമ്പത്താണ്. ശ്രുതിയിലൂടെ നേടുന്നതാണ് വേദപരിജ്ഞാനം.

സംപദത്തിന് ജ്യോതിഷപരമായ അർത്ഥം നേരത്തെ പറകയാൽ ആവർത്തിക്കുന്നില്ല.

5. യോഹ വാ ആയതനം വേദായതനം സ്വാനാം ഭവത്യായതനം
   ജനാനാം മനോവാ ആയതനമായ തനം സ്വാനാം ഭവത്യായതനം
   ജനാനാം യ ഏവം വേദഃ

ആയതനത്തെ അറിയുന്നവൻ സ്വജനങ്ങൾക്കും മററുള്ളവർക്കും ആയതനമാകുന്നു. മനസ്സാണ് ആയതനം. ഇതിനെ അറിഞ്ഞവൻ സ്വജനങ്ങൾക്കും മററുള്ളവർക്കും ആയതനമാകുന്നു. ആയതനം എന്നാൽ വാസസ്ഥാനം അഥവാ ആശ്രയസ്ഥാനം.

ഇന്ദ്രിയങ്ങൾക്കും ഇന്ദ്രിയവിഷയങ്ങൾക്കും ആശ്രയസ്ഥാനം മനസ്സാണ്. അതിനാൽ മനസ്സാണ് ആയതനം. മനശ്ശാസ്ത്രത്തെ അറിഞ്ഞ് അതനുസിച്ചു പെരുമാറുന്നവരോട് ആളുകൾ സ്വന്തം പ്രശ്നങ്ങൾ പറയുന്നു. പ്രശ്നങ്ങളെ ഇറക്കിവെയ്ക്കാവുന്ന ഒരത്താണിയായി ഒരാശ്രയസ്ഥാനമായി അയാൾ മാറുന്നു. സർവ്വ ജനങ്ങൾക്കും ആ വ്യക്തി ആശ്രയമാകുന്നു.

6. യോഹ വൈ പ്രജാതി വേദ പ്രജായതേ ഹ പ്രജയാ
   പശുഭി രേതോ വൈ പ്രജാതിഃ പ്രജായതേ ഹ പ്രജയാ
   പശുഭിര്യ ഏവം വേദ.

പ്രജാതിയെ അറിയുന്നവൻ പ്രജകളെയും പശുക്കളെയും നേടുന്നു; രേതസ്സാണ് പ്രജാതി. അതിനെ അറിയുന്നവൻ പ്രജകളെയും പശുക്കളെയും നേടുന്നു.

പ്രജനനേന്ദ്രിയത്തെയും രേതസ്സിനെയും അറിയുന്നവർ ആ വിജ്ഞാനാനുരൂപമായ ഫലം നേടുന്നു. നല്ല 'ജീനു'കളെ തെരഞ്ഞെടുക്കാൻ, നല്ല കുടുംബങ്ങളിലെ ആരോഗ്യമുള്ള സ്ത്രീ പുരുഷന്മാർ വിവാഹിതരാവണമെന്നും, അങ്ങനെ ഉണ്ടായ കുഞ്ഞിന് ബ്രഹ്മജിജ്ഞാസ വളരാൻ ആ കുഞ്ഞ് 'മാതൃമാൻ പിതൃമാൻ ആചാര്യവാൻ' ആകണമെന്നും ഋഷിമാർ തീരുമാനിച്ചത് രേതസ്സിൻെറയും അതിൻെറ വീര്യത്തിൻെറയും ജ്ഞാനം ഉണ്ടായതുകൊണ്ടാണ്. (ഇന്നിപ്പോൾ അതൊരു വെറും ചടങ്ങോ ആചാരമോ അന്ധവിശ്വാസമോ ആയി തരംതാണിട്ടുണ്ടെങ്കിലും!)

മനുഷ്യർ മാത്രമല്ല പശുക്കളും നല്ലയിനം രേതസ്സിൽനിന്നാണ് ജനിക്കേണ്ടത് എന്നറിയണം. നല്ല വിത്തും, നല്ല ഭൂമിയും, നല്ല വളവും അതാണ് പ്രജാതിയുടെ രഹസ്യം. 'പ്രജാതി' വെറും 'ജാതി'യായി മാറിയതിൽ ശാസ്ത്രമല്ല, അറിവില്ലാത്ത മനുഷ്യരാണ് ഉത്തരവാദികൾ.

7. തേ ഹേ മേ പ്രാണാ അഹം ശ്രേയസേ വിവദമാനാ
   ബ്രഹ്മജഗ്മുസ്തദ്വോചുഃ കോ നോ വസിഷ്ഠ. ഇതി തദ്വോവാ-
   ച യസ്മിൻ വ ഉത്ക്രാന്ത ഇദം ശരീരം പാപീയോ
   മന്യതേ സ വോ വസിഷ്ഠം ഇതി.

ഈ പ്രാണങ്ങൾ താന്താങ്ങളിൽ ആരാണ് ശ്രേഷ്ഠമെന്ന് വിവാദം തുടങ്ങി. "ഞാനാണ് ശ്രേഷ്ഠൻ.... ഞാനാണ് ശ്രേഷ്ഠൻ." അവർ ബ്രഹ്മത്തോടു ചോദിച്ചു. "ഞങ്ങളിൽ ആരാണ് വസിഷ്ഠൻ?"

"നിങ്ങളിൽ ഏതൊരാൾ ഉത്ക്രമിക്കുമ്പോൾ ഈ ശരീരം പാപീയമെന്നു കരുതപ്പെടുന്നുവോ അയാളാണ് വസിഷ്ഠൻ."



'കേശവ'മായ ശരീരം 'ശവ'മാകുന്നത് ഏത് ഉത്ക്രമിക്കുമ്പോഴാണ്, ആ ആൾ വസിഷ്ഠൻ.

8. വാഗ്ധോച്ച ക്രാമ സാ സംവത്സരം പ്രോഷ്യാഗത്യോവാച
   കഥമശകത മദൃതേ ജീവിതു മിതി തേഹോചുര്യഥാകലാ
   അവദന്തോ വാചാ പ്രാണന്തഃ പ്രാണേന പശ്യന്തശ്ചക്ഷുഷാ
   ശൃണവന്തഃ ശ്രോത്രേണ വിദ്വാം സോ മനസാ പ്രജായമാനാ
   രേതസൈവമ ജീവിഷ്മേതി പ്രവിവേശഹ വാക്.

വാക്ക് ഉത്ക്രമിച്ചു. ഒരു വർഷംകഴിഞ്ഞ് തിരിച്ചുവന്നു. "എന്നെ കൂടാതെ എങ്ങനെ ജീവിച്ചു?" "മൂകൻ പ്രാണനാൽ പ്രാണിച്ച് ചക്ഷുസ്സാൽ ദർശിച്ച്, ശ്രോത്രത്താൽ കേട്ട്, മനസ്സാൽ അറിഞ്ഞ്, രേതസ്സാൽ പ്രജകളെ സൃഷ്ടിച്ച് ജീവിക്കുന്നതു പോലെ" വാക്ക് ശരീരത്തിൽ പ്രവേശിച്ചു. അപ്പോൾ വാക്ക് വസിഷ്ഠനല്ല എന്നു തെളിഞ്ഞു.

പിന്നെ എന്തേ 'വാഗ്വൈവസിഷ്ഠാ' എന്ന് ഒന്നാംശ്ലോകത്തിൽ പറയാൻ എന്ന് സംശയം തോന്നേണ്ടതില്ല. ഒന്നാം ശ്ലോകത്തിലെ വാക്ക് "പരാവാക്കായ" അഗ്നിയാണ്; പ്രാണതേജസ്സാണ്. ഇവിടത്തെ വാക്ക് (81-ാം ശ്ലോകം) വാഗിന്ദ്രിയത്തിലെ വൈഖരിയും. വൈഖരി വാഗിന്ദ്രിയത്തിൻെറ ചേഷ്ടയാണ്. പരാവാക്ക് ചേഷ്ടയല്ല. (ഇതിനെ സൗവർണ്ണം ഗീതാഭാഷ്യത്തിൽ ഞാൻ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ട്.)

9. ചക്ഷുർഹോച്ച ക്രാമ തതസംവത്സരം പ്രോഷ്യാഗമ
   ത്യോവാച കഥമശക്തമദൃതേ ജീവിതുമിതി തേ ഹോചുര്യഥാ-
   ന്ധാ അപശയന്തശ്ചക്ഷുഷ പ്രാണാന്തഃ പ്രാണേന വദന്തോ
   വാചാ ശൃണവന്തഃ ശ്രോത്രേണ വിദ്വാം സോ മനസാ പ്രജായ
   മാനാ രേതസൈവമ ജീവിഷ്മേതി പ്രവിവേശ ഹ ചക്ഷുഃ

കണ്ണ് ഒരു വർഷക്കാലത്തേക്ക് ഉത്ക്രമിച്ച് തിരിച്ചുവന്നു. അതുവരെ അന്ധൻ, ഒന്നും ദർശിക്കുന്നില്ലെങ്കിലും പ്രാണനാൽ പാണിച്ച് വാക്കിനാൽ വദിച്ച്, ശ്രോത്രത്താൽ ശ്രവിച്ച്, മനസ്സാൽ അറിഞ്ഞ്, രേതസ്സാൽ പ്രജാസൃഷ്ടി ചെയ്യുമ്പോലെ, ശരീരം 'കേശവ'മായിത്തന്നെ തുടർന്നു.

10. ശ്രോത്രം ഹോച്ചക്രാമ തത് സംവത്സരം പ്രോഷ്യാഗത്യോ
    വാച കഥമശകത മദൃതേ ജീവിതുമിതിതേ ഹോചുര്യഥാ
    ബധിരാ അശൃണ്വന്തഃ ശ്രോത്രേണ പ്രാണന്തഃ പ്രാണേന വദന്തോ
    വാചാ പശ്യന്തശ്ചക്ഷുഷാ വിദ്വാംസോ മനസാ പ്രജായ
    മാനോരേതസൈവമജീവിചേഷ് മതി പ്രവിവേശഹ ശ്രോത്രം.

11. മനോ ഹോച്ചക്രാമതത് സംവത്സരം പ്രോഷ്യാഗത്യോ
    വാച കഥമശകത മദൃതേ ജീവിതു മിതി തേ
    ഹോചുര്യഥാ മുഗ്ദ്ധാ അവിദ്വാം സോ മനസാ
    പ്രാണന്ത ഃ പ്രാണേന വദന്തോ വാചാ പശ്യന്ത-

ശ്ചക്ഷുഷാശൃണ്വന്തഃ ശ്രോത്രേണ പ്രജായമാനാ
രേതസൈവമജീവിഷ്മേതി പ്രവിവേശ ഹ മനഃ

12. രേതോഹോച്ചക്രാമതതസംവത്സരം പ്രോഷ്യാഗ-
ത്യോവാച കഥമശകതമദൃതേ ജീവിതുമിതി
തേ ഹോചുര്യഥാ ക്ലീബാ അപ്രജായമാനാ
രേതസാ പ്രാണന്തഃ പ്രാണേന വദന്തോ വാചാ
പശ്യന്തശ്ചക്ഷുഷാ ശൃണ്വന്തഃ ശ്രോത്രേണ വിദ്വാം-
സോ മനസൈവമജീവിഷ്മേതി പ്രവിവേശഹരേതഃ

ഇതുപോലെ ക്രമത്തിൽ ശ്രോത്രവും മനസ്സും രേതസ്സും ഓരോ സംവത്സരം ശരീരത്തിൽനിന്ന് ഉത്ക്രമിച്ചു. ബധിരനും, മൂഢനും, ക്ലീബനും എപ്രകാരം ജീവിക്കുമോ അപ്രകാരം ഇതരാവയവസംഘാതമായ ശരീരം 'കേശവ'മായിത്തുടർന്നു. അത് 'ശവ'മായില്ല. ഒടുവിൽ പ്രാണൻെറ ഊഴമായി.

13. അഥഹ പ്രാണ ഉത്ക്രമിഷ്യൻ യഥാ മഹാസു ഹയഃ സൈന്ധ-
വഃ പഡ്‌വീശശങ്കൂൻ സംവൃഹേദേവം ഹൈവേമാൻ പ്രാണാൻ
സംവവർഹതേ ഹോചുർമാ ഭഗവ ഉത്ക്രമീർന്ന വൈ
ശക്ഷ്യാമസ്ത്വദൃതേ ജീവിതുമിതി തസ്യോ മേ ബലിം
കുരുതേതി തഥേതി

പ്രാണൻ ഉത്ക്രമിക്കാനൊരുങ്ങി. സിന്ധുദേശത്തെ ഒരു നല്ല മഹാശ്വം കാലിനെ ബന്ധിച്ച ശങ്കുവെ പുഴക്കിക്കൊണ്ടെന്നപോലെ അതു പോകാൻ തുടങ്ങിയപ്പോൾ മററു പ്രാണങ്ങൾ പറഞ്ഞു: "ഭഗവാൻ, ഉത്ക്രമിക്കരുതേ. അവിടുന്നില്ലാതെ ഞങ്ങൾ ജീവിക്കയില്ല."

"എങ്കിൽ എനിക്ക് ബലി നല്കുക."

"അങ്ങനെയാവട്ടെ."

ഈ പ്രാണസംവാദം കല്പിതമാണെങ്കിലും, വിദുഷന്മാർ ശ്രേഷ്ഠപരീക്ഷണം ചെയ്യേണ്ട പ്രകാരത്തെ ഉപദേശിക്കുന്നതിനാൽ പ്രധാനമാണെന്ന് ശങ്കരൻ കരുതുന്നുണ്ട്. അതല്ലാതെ, ഓരോ അവയവവും ഒരു കൊല്ലം വിട്ടുനില്ക്കുന്നതെങ്ങനെ എന്ന് ദുസ്തർക്കം ചെയ്യുന്നതിനല്ല, ഈ ആഖ്യാനം. ഉപാസനയിൽ പ്രാണനെന്ന പരാശക്തി എപ്രകാരം ഇതരപ്രാണങ്ങളെക്കാൾ ശ്രേഷ്ഠമാണ് എന്ന് മനനം ചെയ്ത് ഉറപ്പിക്കാനാണ് ഈ കഥ. സ്വയം ആലോചിക്കുക: നമുക്ക് കണ്ണോ, കാലോ, ചെവിയോ, മനസ്സോ, വാഗിന്ദ്രിയമോ, രേതസ്സോ ഇല്ലെങ്കിൽ 'കേശവ'മായ നമ്മുടെ ശരീരത്തെ ബന്ധുക്കൾ 'ശവ'മെന്നു കരുതി ചുടുകാട്ടിൽ ദഹിപ്പിക്കുമോ? പക്ഷേ, 'കേശവ'മായ ആ പരാവാക്കെന്ന പ്രാണൻ ഉത്ക്രമിച്ചാലോ? പുഴുത്തു നാറുന്ന 'ശവ'ത്തെ അവർ കഴിയും വേഗം സംസ്കരിക്കയല്ലേ ചെയ്യൂ?

14. സാ ഹ വാഗു വാച യദ് വാ അഹം വസിഷ്ഠാസ്മി
ത്വം തദ്വസിഷ്ഠോ$f$സീതി യാദ്‌വാ അഹം പ്രതിഷ്ഠാ-
സ്മി ത്വം തത്പ്രതിഷ്ഠോ$f$സീതി ചക്ഷുര്യദ്‌വാ



അഹം സംപദസ്മിത്വം തത് സംപദസീതി ശ്രോ-
ത്രം യദ്‌വാ അഹമായതനമസ്മിത്വം തദായതന
മസീതി മനോ യദ് വാ അഹം പ്രജാതിരസ്മി
ത്വം തത് പ്രജാതി രസീതി രേതസ്തസ്യോമേ
കിമന്ന കിം വാസ ഇതി യദിദം കിഞ്ചാശ്വഭ്യ
ആ കൃമിഭ്യ ആ കീടപതം ഗോഭ്യസ്തത്തേ $f$ ന്ന
മാപോ വാസ ഇതി ന ഹ വാ അസ്യാനന്നം
ജഗ്ദ്ധം ഭവതി നാനന്നം പ്രതിഗൃഹീതം യ ഏവ
മേതദനസ്യാന്നം വേദ തദ്വിദ്വാം സഃ
ശ്രോത്രിയാ അശിഷ്യന്ത ആചാമന്ത്യശിത്വാ
ചാമന്ത്യേ തമേവ തദനമനഗ്നം കുർവ്വന്തോ മന്യന്തോ.

പരാവാക്കായ പ്രാണശക്തി പറഞ്ഞു: "ഞാൻ വസിഷ്ഠമാകയാൽ, നീ ആ വസിഷ്ഠമാണ്."

ചക്ഷുസ്സ് പറഞ്ഞു: "ഞാൻ പ്രതിഷ്ഠയാകയാൽ നീ ആ പ്രതിഷ്ഠയാണ്."

ശ്രോത്രം പറഞ്ഞു: "ഞാൻ സംപദമാകയാൽ നീ ആ സംപദമാണ്".

മനസ്സ് പറഞ്ഞു: "ഞാൻ ആയതനമാകയാൽ നീ ആ ആയതനമാണ്."

രേതസ്സ് പറഞ്ഞു: "ഞാൻ പ്രജാതിയാകയാൽ നീ ആ പ്രജാതിയാണ്."

പ്രാണൻ ചോദിച്ചു: "ഈ ഗുണങ്ങളോടുകൂടിയ എനിക്ക് അന്നമേത്, വാസമേത്?"

"പശുക്കൾക്കും നായ്ക്കൾക്കും കൃമികീടപതംഗാദികൾക്കും മറെറല്ലാ പ്രാണികൾക്കും അന്നമായത് നിൻെറ (പ്രാണൻെറ) അന്നമാണ്. ആപസ്സാണ് നിൻെറ വാസം."

ഇപ്രകാരം പ്രാണൻെറ അന്നം അറിയുന്നവർക്ക് അന്നമല്ലാതെ ഒന്നുമില്ല; അന്നമല്ലാതൊന്നും സ്വീകരിക്കാനുമില്ല. വേദവിത്തുകൾ അന്നത്തിനു മുൻപും പിൻപും ആപസ്സ് ആചമിക്കുന്നു. അത് അന്നത്തെ 'അനഗ്ന'മാക്കുന്ന ആവരണമാണ്.

പ്രാണൻെറ അന്നമാണ് സർവ്വവും എന്നറിയുന്നവർക്ക് 'അന്ന'മല്ലാത്തതായി യാതൊന്നുമില്ല എന്നതിനെ, ആർക്കും എപ്പോഴും എന്തു ഭക്ഷണവും കഴിക്കാം എന്ന് തെററി വ്യാഖ്യാനിക്കാനിടയുണ്ട്. ആ തെററിദ്ധാരണ നീക്കാൻ ശാങ്കരഭാഷ്യം കുറേയേറെ പറയുന്നുണ്ട്. പതിനാലാം ബ്രാഹ്മണത്തിൽ എത്രയെത്ര വിറകിട്ടാലും ശമിക്കാത്ത 'സർവ്വം വിഴുങ്ങി'യായ ഗായത്രിയുടെ അഗ്നിമുഖത്തെ പറഞ്ഞു. പരാവാക്കിൻെറ ആ അഗ്നിമുഖത്തെയാണ് ഇവിടെയും പറയുന്നത്. ആ അഗ്നിക്ക് സർവ്വപ്രപഞ്ചവും അന്നമാണ്. ആ അഗ്നിയാണ് മനുഷ്യപ്രാണിശരീരങ്ങളിൽ വൈശ്വാനരാഗ്നിയായിരിക്കുന്നത്; എന്നുവെച്ച് എന്തും ഭക്ഷിച്ചാൽ അജീർണ്ണം ബാധിക്കും; ചില വസ്തുക്കൾ പ്രാണിശരീരങ്ങൾക്ക് വിഷതുല്യമാണ്. അവയെ വർജ്ജിക്കുകതന്നെവേണം.

എന്തും പ്രാണൻെറ അന്നമാണെന്ന് അക്ഷരാർത്ഥത്തിൽ സ്വീകരിക്കുന്നവർ, എന്തുകൊണ്ട് ആപസ്സ് പ്രാണൻെറ വസ്ത്രമാണെന്ന് അക്ഷരാർത്ഥത്തിൽ സ്വീകരിക്കുന്നില്ല? എന്തും തിന്നാമെന്നാണ് ആ വാക്യത്തിൻെറ അർത്ഥ

മെങ്കിൽ, ഒരു വസ്ത്രവും ധരിക്കേണ്ട; വെള്ളം ധരിച്ചാൽ മതി എന്നും അർത്ഥമെടുക്കേണ്ടിവരും. അത് സാദ്ധ്യമാണോ?

അന്നമല്ലാതെ യാതൊന്നും സ്വീകരിക്കാനില്ല എന്നതിനർത്ഥം, പ്രാണനെ നിലനിർത്താനുള്ള അന്നമല്ലാതെ മറ്റൊന്നും അവർ ആരിൽനിന്നും സ്വീകരിക്കേണ്ടതില്ല, സ്വീകരിക്കയുമില്ല എന്നാണ്. ഭിക്ഷാംദേഹികളും അഹിംസാവ്രതികളുമായ സന്യാസിമാരുടെ ചര്യയാണിത്.

## ബ്രാഹ്മണം 2 കർമ്മവിപാകബ്രാഹ്മണം

"അഗ്നേ, ഞങ്ങളെ സുപഥ"ത്തിലൂടെ നയിക്കുക എന്ന് സപ്തമാദ്ധ്യായാന്ത്യത്തിൽ ജ്ഞാനകർമ്മസമുച്ചയകാരിയായ അഗ്നിയോട് മാർഗ്ഗദർശിത്വം ആവശ്യപ്പെട്ടു. അത്തരം സുപഥങ്ങൾ അനേകമുണ്ട്. അവയാകട്ടെ കർമ്മവിപാകം കൊണ്ട് ഒരാൾ നേടുന്ന മാർഗ്ഗങ്ങളുമാണ്. ഇവിടെ സർവ്വസംസാരഗതിയുടെയും ഉപസംഹാരാർത്ഥം ആ "പഥ"ങ്ങളെ പറയുന്നു. സംസാരഗതി നോക്കുക. കർമ്മവിപാകഫലം; അവയിൽ സ്വാഭാവികകർമ്മവും പെടും, ശാസ്ത്രീയകർമ്മവും പെടും, സവിജ്ഞാനമായി ചെയ്യുന്ന കർമ്മവും പെടും.

സ്വാഭാവികകർമ്മങ്ങളുടെ ഫലമാണ് പ്രജാപതിയുടെ രണ്ടുവിധത്തിലുള്ള പ്രജകളുടെ ആഖ്യാനത്തിൽ കണ്ടത് (1-3-1) ശാസ്ത്രവിധിപ്രകാരമുള്ള കർമ്മഫലമാണ് മൂന്നുവിധം അന്നങ്ങളെ പ്രതിപാദിച്ചപ്പോൾ പറഞ്ഞത്. ബ്രഹ്മവിദ്യയുടെ ആരംഭത്തിൽ ആ ഭേദഭാവന പോകും. കർമ്മംകൊണ്ട് പിതൃലോകവും വിദ്യയാലും, വിദ്യയോടുകൂടിയ കർമ്മത്താലും ദേവലോകവും ലഭിക്കും. ഏതു മാർഗ്ഗമാണ് പിതൃലോകത്തിലേക്ക്? ഏതാണ് ദേവലോകത്തിലേക്ക്? ഈ ഖിലപ്രകരണത്തിൽ അതും പറയാൻ തുടങ്ങുന്നു. അന്ത്യഭാഗത്താണ് ശാസ്ത്രം സർവ്വോപസംഹാരം ചെയ്യേണ്ടത്. ഇവിടെ സംസാരഗതിയുടെ ഉപസംഹാരത്തിലേക്ക് പ്രവേശിക്കുന്നു.

കർമ്മത്തിലൂടെ അമൃതത്വം സാദ്ധ്യമല്ലെന്ന് ആദ്യമേ പറഞ്ഞു. അതിൻെറ കാരണം പറഞ്ഞില്ല. ഈ ഖണ്ഡം അതും പരാമർശിക്കുന്നു. മാത്രമല്ല, പഞ്ചാഗ്നി ദർശനമാണ് മഹത്തായ ഉത്തരായനമാർഗ്ഗപ്രതിപത്തിസാധനമെന്ന് ചൂണ്ടിക്കാട്ടുന്നു.

1. ശ്വേതകേതുർഹവാ ആരുണേയഃ പഞ്ചാലാനാം
   പരിഷദ മാജഗാമ സ ആജഗാമ ജൈവലിം
   പ്രവാഹണം പരിചാരഗമാണം തമുദീക്ഷ്യാഭ്യുവാ
   ദ കുമാരാ ഇതി സ ഭോ ഇതി പ്രതിശുശ്രാ
   വാനുശിഷ്ടോƒന്വസി പിത്രേത്യോമിതിഹോവാച.

ആരുണീ പുത്രനായ ശ്വേതകേതു പാഞ്ചാലന്മാരുടെ പരിഷത്തിൽ ചെന്നു. പരിചാരകന്മാരാൽ സേവിക്കപ്പെടുന്ന ജീവലപുത്രനായ പ്രവാഹണനെ സമീപിച്ചു. അദ്ദേഹം ചോദിച്ചു: "കുമാരാ, അങ്ങയെ പിതാവ് വേണ്ടവിധം അനുശാസിച്ചിട്ടില്ലേ?"

"ഉവ്വ്."



2. വേത്ഥ യഥേ മാഃ പ്രജാഃ പ്രയത്യോ വിപ്രതി-
   പദ്യന്താ ഇതി നേതിഹോവാച. വേത്ഥോ
   യഥേമം ലോകം പുനരാപദ്ധ്യന്താ ഇതി
   നേതി ഹൈ വോവാച വേത്ഥോ യഥാ സൗ
   ലോക ഏവം ബഹുഭിഃ പുനഃപുനഃ
   പ്രയദ്ഭിർന്ന സംപൂര്യതാ ഇതി നേതി
   ഹൈവോ വാച വേത്ഥ്യോ യതിഥ്യാമാഹു-
   ത്ഥ്യാം ഹുതായാമാപഃ പുരുഷവാചോ
   ഭൂത്വാ സമുത്ഥായ വദന്തീ ഇതി.നേതി ഹൈവോവാച
   വേത്ഥ്യോ ദേവയാനസ്യ വാപഥഃ പ്രതിപദം പിതൃയാണ-
   സ്യ വായത കൃത്വാ ദേവയാനം വാപന്ഥാനം പ്രതിപ-
   ദ്യന്തേ പിതൃയാണം വാപി ഹി ന ഋഷേർവചഃ ശ്രുതം
   ദ്വേ സൃതി അശ്രുണവം പിതൃണാമഹം ദേവാനാമൃത
   മർത്ത്യാനാം താഭ്യാമിദം വിശ്വമേജത സമേതി
   യദന്തരാ പിതരം മാതരം ചേതി നാഹമത ഏകഞ്ച
   ന വേദേതി ഹോവാച.

"ഈ പ്രജകൾ പോകുമ്പോൾ (മരിക്കുമ്പോൾ) എവിടേക്കു പോകുന്നു എന്നറിയാമോ?"

"ഇല്ല."

"അവർ വീണ്ടും ഈ ലോകത്തിലെത്തുന്നതെങ്ങനെ എന്നറിയാമോ?"

"ഇല്ല."

"വീണ്ടും വീണ്ടും പോകുന്നവരാൽ ആ ലോകം നിറയാത്തതെന്താണെന്നറിയാമോ?"

"ഇല്ല."

"ആപസ്സ് ആഹൂതം ചെയ്യപ്പെട്ടാൽ അത് വാക്കുള്ള പുരുഷനായി ജനിക്കുന്നത് എത്ര ആഹൂതിക്കു ശേഷമാണെന്നറിയാമോ?"

"ഇല്ല."

"ദേവയാനപഥത്തിലേക്കും പ്രതിപദമായ പിതൃയാനപഥത്തിലേക്കും എങ്ങനെ എത്തുന്നു എന്നറിയാമോ? നാം ഋഷിവചനം കേൾക്കുന്നു. ദേവയാന പിതൃയാനങ്ങൾ ഉണ്ട്. അവയിലൂടെ പോകുന്നവരെല്ലാം ധർമ്മപഥത്തിലാണ്, അവ മാതാപിതാക്കൾക്കിടയിലാണ്."

"എനിക്ക് അവയിലൊന്നുപോലും അറിഞ്ഞുകൂടാ."

ഈ ആഖ്യാനവും ഈ ചോദ്യങ്ങളും അവയുടെ ഉത്തരങ്ങളും 'സുവർണ്ണം വേദ' എന്ന ഛാന്ദോഗ്യഉപനിഷദ് ഭാഷ്യം സവിസ്തരം ചർച്ച ചെയ്തതാണ്. അവസാന ഭാഗം മാത്രം അവിടെ വരായ്കയാൽ ഒന്നു പ്രതിപാദിക്കാം.

മാതാവിനും പിതാവിനും ഇടയിലാണ് ദേവയാനപിതൃയാനങ്ങൾ. ഇതിൻെറ ഒരർത്ഥം, അണ്ഡകപാലത്തിൽ ദ്യാവാ, പൃഥ്വി എന്നിങ്ങനെയുള്ള രണ്ടർദ്ധങ്ങൾക്കിടയിലെ ഇടവേള (Bards) എന്നാണ്. അന്തരം ഇടയിൽ, മദ്ധ്യം എന്നർത്ഥം.




മറ്റൊരർത്ഥം കൂടിയുണ്ട്. ഓരോ ശിശുവിൻെറയും പുനർജനനം ഒരമ്മയ്ക്കും ഒരച്ഛനും ഇടയിലാണ്. അവർതമ്മിലുള്ള അന്തരം (ഇടവേള) കൂടാതെ അവർ ഒന്നായി സംഗമിക്കുമ്പോൾ പുതിയൊരു ദേവയാനം ആരംഭിക്കുന്നു; പുതിയൊരു പിതൃയാനം ആരംഭിക്കുന്നു. സന്യാസിയായ ശങ്കരൻ ഇതു പറയുന്നില്ല. പക്ഷേ, അദ്ദേഹത്തിൻെറ അവതാരവും ഒരമ്മയ്ക്കും അച്ഛനും ഇടയിലാണ് സംഭവിച്ചതെന്ന് നമുക്കൊക്കെ അറിയാം. പുതിയ ധർമ്മപഥങ്ങൾ വെട്ടിത്തുറക്കുന്നവരും, പുതിയ തലമുറക്കാരെ ആ മാർഗ്ഗത്തിലൂടെ നയിക്കുന്നവരും സ്ത്രീപുരുഷമൈഥുനത്തിൽനിന്നു തന്നെ നയിക്കുന്നു. ഖിലകാണ്ഡം മുഴുവനായി 'അമ്മ'യുടെ കാണ്ഡമാണ്, അച്ഛൻെറതല്ല. വംശപരമ്പരയിൽ ഓരോ മുനിയെയും അവരുടെ അമ്മയുടെ പേരിലാണ് അവതരിപ്പിക്കുന്നതെന്നത് ഇതിനു സാക്ഷ്യം വഹിക്കുന്നുണ്ട്. മധുകാണ്ഡവും മുനികാണ്ഡവും മൈത്രേയി, ഗാർഗ്ഗിമാർക്കുള്ളതാണ്; സന്യാസിമാർക്കുള്ളതാണ്; ജ്ഞാനയോഗികൾക്കുള്ളതാണ്. ഖിലകാണ്ഡം കാത്യായനിയുടേതാണ്; സ്ത്രീ പ്രജ്ഞയുള്ളവരുടേതാണ്; ഗൃഹസ്ഥന്മാരുടേതാണ്; കർമ്മയോഗികളുടേതാണ്. അതിനാൽ ഇവിടെ ഈ അർത്ഥം കൂടുതൽ ചേരും.

'യദന്തരാ പിതരം മാതരം' എന്ന് ഉപനിഷത്ത് പറയുന്നു; ശാങ്കരഭാഷ്യവും പിതരം മാതരം എന്നുതന്നെ പറയുന്നു. കാളിദാസൻ ചെയ്തപോലെ 'പിതരൗ' എന്ന് രണ്ടുപേരെയും ഒന്നാക്കി ഭാഷ പ്രയോഗിച്ചിട്ടില്ല (അതിനാൽ പുതിയ സ്ത്രീപക്ഷവാദികളും പെണ്ണെഴുത്തുകാരും ക്ഷോഭിക്കേണ്ടതില്ല.)

3. അഥൈനം വസത്യോപമന്ത്രയാഞ്ചക്രേƒനാദൃത്യ വസതിം കുമാരഃ
പ്രദുദ്രാവ സ ആജഗാമ പിതരം . തം ഹോവാചേതി വാവകില നോ
ഭവാൻ പുരാനുശിഷ്ടാനവോച ഇതി. കഥം സുമേധ ഇതി;
പഞ്ചമാപ്രശ്നാൻ രാജന്യ ബന്ധൂരപ്രാക്ഷീത്, തതാ നൈകഞ്ചന
വേദേതി; കതമേ ത ഇതി; ഇമ ഇതിഹ പ്രതീകാൻ ഉദാ ജഹാര.

രാജാവ് അവിടെ വസിക്കാൻ ക്ഷണിച്ചു. കുമാരൻ അതിനെ അനാദരിച്ച് വേഗം മടങ്ങിപ്പോയി. പിതാവിൻെറ അടുത്തു ചെന്ന് അദ്ദേഹത്തോടു പറഞ്ഞു.

"അവിടുന്ന് മുമ്പ് എന്നെ അനുശാസിച്ചു എന്നു പറഞ്ഞത് ശരിയായില്ല."

"സുമേധാവായിരിക്കുന്ന കുട്ടീ, പറയൂ."

"ആ രാജന്യബന്ധു എന്നോട് അഞ്ചു പ്രശ്നങ്ങൾ ചോദിച്ചു. ഒന്നുപോലും എനിക്കറിയാമായിരുന്നില്ല."

"അവ എന്തൊക്കെയായിരുന്നു?"

അവൻ അവയെല്ലാം പറഞ്ഞു.



4. സ ഹോവാച, തഥാനസ്ത്വം താത ജാനീഥാ യഥാ
തദഹം കിഞ്ചവേദ സർവ്വമഹം തത് തുഭ്യമവോചം;
പ്രേഹിതു തത്രപ്രതീത്യ ബ്രഹ്മചര്യം വത്സ്യാവ ഇതി;
ഭവാനേവ ഗച്ഛതഥീതി; സ ആജഗാമ ഗൗതമോ
യത്ര പ്രവാഹണസ്യ ജൈവലേരാസ; തസ്മാ ആസന
മാഹൃത്യോദക മാഹാരയാഞ്ചകാര; അഥ ഹാസ്
മാ അർഘ്യം ചകാര; തം ഹോവാച വരം ഭഗ
വതേ ഗൗതമായദഗ്ദ്ധ ഇതി.

അച്ഛൻ പറഞ്ഞു: "താതാ, എന്നെ വിശ്വസിക്കുക. എനിക്ക് അറിയാവുന്ന സർവ്വവും ഞാൻ നിനക്കു പറഞ്ഞുതന്നു. നമുക്ക് രണ്ടുപേർക്കും അവിടെ ബ്രഹ്മചാരികളായി വസിക്കാൻ പോവുക".

"ഭവാൻ തനിച്ചു പൊയ്ക്കൊള്ളുക"

അങ്ങനെ, ഗൗതമൻ പ്രവാഹണജൈവലിയുടെ സമീപം ചെന്നു. അദ്ദേഹത്തിന് ഇരിക്കാൻ ആസനം കൊടുത്തു; ഉദകം കൊണ്ടുവന്നു. അർഘ്യം നല്കിയ ശേഷം രാജാവ് പറഞ്ഞു: "ഭഗവാനായ ഗൗതമന് ഞാൻ ഒരു വരം നല്കുന്നു".

അർഘ്യപാദ്യാസനങ്ങളാൽ പൂജിച്ചിരുത്തി മന്ത്രപൂർവ്വം മധുപർക്കം നല്കി ഗൗതമന് രാജാവ് നല്കിയത് ജ്ഞാനവരമാണ്. ഗൗതമൻ ജ്ഞാനഭിക്ഷുവായാണ് തൻെറ സമീപത്തെത്തിയതെന്ന്, കുമാരൻെറ പോക്കിൽനിന്നും അതിനെത്തുടർന്ന ഗൗതമൻെറ വരവിൽനിന്നും, അനുമാനിച്ചുതന്നെയാണ് രാജാവ് വരം നല്കുന്നത്.

5. സ ഹോവാച, പ്രതിജ്ഞാതോ മ ഏഷവരഃ യാം ഉ
കുമാരസ്യാന്തേ വാചമഭാഷഥാസ്താം മേ ബ്രൂഹീതി.

"അവിടുന്ന് ഇപ്പോൾ ഒരു വരം തരാമെന്ന് പ്രതിജ്ഞചെയ്തു. കുമാരനോട് സംസാരിച്ച വാക്കുകളുടെ സാരം പറഞ്ഞാലും."

6. സ ഹോവാച, ദൈവേഷു വൈ ഗൗതമ തദ്വരേഷു;
മാനുഷാണാം ബ്രൂഹീതി.

"ഗൗതമാ, അത് ദൈവികമായ വരമാണ്; മാനുഷമായ വരങ്ങൾ ചോദിക്കുക."

യമൻ നചികേതസ്സിനോടെന്നപോലെ, രാജാവ് ഗൗതമനോട് മാനുഷവിത്തങ്ങൾ കാട്ടി പ്രലോഭിപ്പിക്കുന്നത്, പരീക്ഷണാർത്ഥം മാത്രമാണ്. ശിഷ്യന് വിദ്യയിൽ എത്രത്തോളം താത്പര്യമുണ്ടെന്നറിയാൻ ഒരു പരീക്ഷണം.

7. സ ഹോവാച, വിജ്ഞായതേ ഹാസ്തി ഹിരണ്യസ്യാപാ-
ത്തം ഗോ അശ്വാനാം ദാസീനാം പ്രവാരാണാം പരിധാ-
നസ്യ, മാ നോ ഭവാൻ വഹോരനന്തസ്യാപര്യന്തസ്യാ-
ഭ്യ വദാന്യോഭൂദിതി; സ വൈ ഗൗതമ തീർത്ഥേനേ-
ശ്ചാസാ ഇതി; ഉപൈമ്യഹം ഭവന്തമിതി; വാചാ-
ഹ സ്മൈവപൂർവ്വ ഉപയന്തി, സ ഹോപായനകീർത്ത്യാ വാസ.

"ഹിരണ്യവും ഗോക്കളും അശ്വങ്ങളും ദാസികളും പരിവാരങ്ങളും പരിധാനങ്ങളും (വസ്ത്രാഭരണങ്ങളും) എൻെറ പക്കൽ വേണ്ടുവോളം ഉണ്ടെന്ന് അങ്ങേക്കറിയാമല്ലോ. അനന്തവും അപര്യന്തവുമായ വിത്തത്തിൻെറ കാര്യത്തിൽ ലുബ്ധു കാണിച്ച് പറയാതിരിക്കരുത്. അതേ എനിക്ക് വേണ്ടൂ."

"ഗൗതമാ, എങ്കിൽ തീർത്ഥത്താൽ ഇച്ഛരിക്കുക."

"ഞാൻ ഭവാനെ അപ്രകാരം പ്രാപിക്കുന്നു."

പൂർവ്വികന്മാർ ആചാര്യനെ ഇപ്രകാരമുള്ള വാക്കോടെ സമീപിക്കുന്നു (ഉപയന്തി). ഇപ്രകാരം വാക്കാൽ ഉപനയിക്കപ്പെട്ട ഗൗതമൻ രാജാവിൻെറ കൂടെ താമസിക്കാൻ തുടങ്ങി.

മുൻപുകാലത്ത് ബ്രാഹ്മണർ ക്ഷത്രിയരിൽനിന്നും ക്ഷത്രിയർ വൈശ്യരിൽനിന്നും ജ്ഞാനദാനം സ്വീകരിക്കാറുണ്ടെന്നും അപ്പോൾ ഗുരുകുലവാസം പതിവുണ്ടെങ്കിലും, മററു ചടങ്ങുകൾ (ദക്ഷിണ, ശുശ്രൂഷ) എന്നിവ ആവശ്യമുണ്ടായിരുന്നില്ല എന്നും ശങ്കരൻ ചൂണ്ടിക്കാട്ടുന്നു. ജന്മംകൊണ്ടല്ല, കർമ്മംകൊണ്ടാണ് ബ്രാഹ്മണ്യമെന്ന് അംഗീകരിക്കലാണ് ഒരാൾ പ്രതിലോമമായി വിദ്യ അർത്ഥിക്കലിൽ കാണുന്നത്. ഇതിനെ അംഗീകരിച്ച് അതു പറയുമ്പോൾത്തന്നെ ശരീരജന്മാദികളിലുള്ള മിത്ഥ്യാഭിമാനം അവസാനിച്ച് ശുദ്ധമായ ആത്മജ്ഞാനത്തിന് അർഹത നേടി എന്നതിനു തെളിവാണ്. അതുകൊണ്ടാണ് ഇവിടെ ഗൗതമനെന്ന ബ്രാഹ്മണൻ 'ഞാൻ അങ്ങയെ വിദ്യാർത്ഥിയായി സമീപിക്കുന്നു' എന്നു പറഞ്ഞ് ക്ഷത്രിയനായ പ്രവാഹണനെ പ്രാപിക്കുമ്പോൾ ഉപനയനമെന്ന ചടങ്ങോ ഗുരുദക്ഷിണയോ ശുശ്രൂഷയോ ഇല്ലാതെ നേരിട്ട് ഗുരുകുലവാസം ആരംഭിക്കുന്നത്.

8. സ ഹോ വാച, തഥാനസ്ത്വം ഗൗതമ മാപരാധസ്തവ ച പി
താമഹാ യഥാ ഇയം വിദ്യേതഃ പൂർവ്വം ന കസ്മിം ശ്ചന ബ്രാഹ്മണ
ഉപാസ; താം ത്വഹം തുഭ്യം വക്ഷ്യാമി, കോഹി ത്വൈവം
ബ്രുവന്തമർഹതി പ്രത്യാഖ്യാതുമിതി

രാജാവ് പറഞ്ഞു: "ഗൗതമാ, എപ്രകാരം താങ്കളുടെ പിതാമഹന്മാർ ഞങ്ങളുടേതിനോട് ഉണ്ടായിരുന്നുവോ അപ്രകാരം താങ്കളും പിണങ്ങരുത്. പണ്ട് ഈ വിദ്യയെ ബ്രാഹ്മണർ ഉപാസിച്ചിരുന്നില്ല. എങ്കിലും ഞാൻ അങ്ങേക്ക് പറഞ്ഞുതരാം. ഇപ്രകാരം അഭ്യർത്ഥിക്കുന്ന അങ്ങയോട് പറയാതിരിക്കുന്നതെങ്ങനെ?"

ഗൗതമനായ അരുണൻെറ പിതാമഹന്മാരും, പാഞ്ചാലരാജാവിൻെറ പിതാമഹന്മാരും പണ്ടുമുതലേ സുഹൃത്തുക്കളായിരുന്നു എന്നും, ബ്രാഹ്മണരുടെ ബ്രഹ്മജ്ഞാനത്തിൽ പിതൃയാന, ദേവയാനങ്ങൾക്ക് സ്ഥാനമില്ലെന്നും ഇവിടെ ചൂണ്ടിക്കാണിക്കപ്പെടുന്നു. പിതൃയാന ദേവയാന സംബന്ധമായ 'ബാർദോ' ക്ഷത്രിയരുടെ വിദ്യയാണ്. ഇത് ഗീതയിലും കാണാം. ബുദ്ധനും ക്ഷത്രിയനായിരുന്നുവല്ലോ.

9. അസൗ വൈ ലോകോ ƒഗ്നി ഗൗതമ; തസ്യാദിത്യ
ഏവ സമിത് രശ്മയോധൂമ: അഹരർച്ചിഃ ദിശോƒം
ഗാരാഃ അവാന്തരദിശോവിസ്ഫുലിംഗാ: തസ്മിന്നെത
സ്മിന്നഗ്നൗ ദേവാഃ ശ്രദ്ധാം ജുഹ്യതി; തസ്യാ ആഹു-
ത്യൈ സോമോ രാജാ സംഭവതി.



ഗൗതമാ, ആ ലോകങ്ങൾ അഗ്നിയാണ്. ആദിത്യൻ അതിൻെറ സമിത്താണ്. രശ്മികൾ ധൂമമാണ്. അഹസ്സ് നാളമാണ്(അർച്ചിസ്) ദിശകൾ അംഗാരമാണ്. അവാന്തരദിശകൾ വിസ്ഫുലിംഗങ്ങളാണ്. ആ ലോകത്തിൽ ദേവന്മാർ ശ്രദ്ധാപൂർവ്വം ഹോമിക്കുന്നു. ആ ഹോമത്തിൽനിന്ന് രാജാവായ "സോമം" സംഭവിക്കുന്നു. സൂര്യലോകത്തിനപ്പുറത്തുള്ള അതീതമായ അഗ്നിലോകത്തിൻെറ എരിഞ്ഞു പോകുന്ന വിറകാണ് സൂര്യൻ. ആദിത്യനെന്ന വിറകാലാണ് ആദിത്യാത്പരമായ ദ്യുലോകങ്ങൾ പ്രകാശിക്കപ്പെടുന്നതും, പോഷിക്കപ്പെടുന്നതും. സ്ത്രീയാൽ പുരുഷനെന്നപോലെ എന്ന് ശങ്കരൻ പറയുന്നു. സ്ത്രീയാൽ സർവ്വവും പോഷിക്കപ്പെടുന്നു, പാലിക്കപ്പെടുന്നു, പ്രസ്രവിക്കപ്പെടുന്നു. ഇക്കാരണത്താൽ സൂര്യൻ സ്ത്രീയാണ്, പുരുഷനല്ല; സാവിത്രിയാണ്; സവിതാവല്ല. ആദിത്യാത്പരമായ ലോകമെന്ന പുരുഷനും ആദിത്യനെന്ന സ്ത്രീയും—സത്യമെന്ന പുരുഷനും സത്യത്താൽ ഉത്തംഭിതമായ ജ്യോതിചക്രവും—അവരുടെ സംയോഗസ്ഥാനത്ത് 'അമൃതം' അഥവാ 'സോമം' ജനിക്കുന്നു. സോമം ചന്ദ്രമണ്ഡലമാണ്. ഭൂമിയിലെ ആപസ്സിനെയും ഭൂമിയിലെ പ്രാണികളുടെ മനസ്സിനെയും കാന്തികരശ്മികളാൽ ആകർഷിച്ച് അവയിൽ പ്രജാകാമം ജനിപ്പിക്കുന്ന ആദ്യത്തെ പ്രപിതാമഹൻ. ചന്ദ്രവംശത്തിലെ ക്ഷത്രിയരാജാക്കന്മാരുടെ പിതാവ്; സൂര്യവംശത്തിലെ അമ്മയുടെ പ്രജ; അഗ്നികുലത്തിലെ അച്ഛൻെറ പ്രജ. ഈ മൂന്നു കുലങ്ങളാണ് ഭാരതത്തിലെ ക്ഷത്രിയരുടെ കുലങ്ങൾ. ആഹവനീയം, അപൂർവ്വം മുതലായി അഗ്നിഹോത്ര സംബന്ധമായ അർത്ഥങ്ങളും ചൂണ്ടിക്കാട്ടപ്പെട്ടിട്ടുണ്ട്.

10. പർജ്ജന്യോ വാ അഗ്നിർഗൗതമഃ തസ്യ സംവത്സര ഏവ സമിത്,
അഭ്രാണിധൂമഃ വിദ്യുതർച്ചിഃ അശനിരംഗാരാഃ
ഹ്രാദുനയോ വിസ്ഫുലിംഗാഃ തസ്മിന്നേതസ്മിന്നഗ്നൗദേവാഃ
സോമം രാജാനാം ജുഹൂതി;
തസ്യാ ആഹുത്യൈവൃഷ്ടിഃ സംഭവന്തി.

ഗൗതമാ, പർജ്ജന്യൻ അഗ്നി; സംവത്സരം സമിത്ത്; മേഘം ധൂമം വിദ്യുത് അർച്ചിസ്സ്, അശനി അംഗാരം, ഇടിമുഴക്കം വിസ്ഫുലിംഗം; ആ അഗ്നിയിൽ ദേവന്മാർ സോമമെന്ന രാജാവിനെ ഹോമിക്കുമ്പോൾ സൃഷ്ടി സംഭവിക്കുന്നു.

രണ്ടാമത്തെ അഗ്നിയിൽ, ആദ്യത്തെ പ്രജ ഹോമിക്കപ്പെടുമ്പോൾ കാലവർഷവും, വാങ്മഴയും സംഭവിക്കുന്നു. സോമത്തിൻെറ സുധയെ കാലം മഥിക്കുമ്പോൾ ഋതുതോറും കാലവർഷം; ഋതുതോറും പുതുനാമ്പുകൾ; ഋതുതോറും പുതുപ്രതിഭകൾ..

11. അയം വൈ ലോകോƒഗ്നിനിർഗൗതമഃ
തസ്യ പൃഥിവ്യേവ സമിത്, അഗ്നിർധൂമഃ
രാത്രിരർച്ചിഃ ചന്ദ്രമാ അംഗാരാഃ നക്ഷത്രാ-
ണി വിസ്ഫുലിംഗാഃ തസ്മിന്നേതസ്മിന്നഗ്നൗ
ദേവാ വൃഷ്ടിം ജുഹൂതി; തസ്യാ ആഹുത്യാ അന്നം സംഭവതി.

ഈ ലോകം അഗ്നി; പൃഥ്വി സമിത്ത്. അഗ്നി ധൂമം. രാത്രി അർച്ചിസ്സ്. ചന്ദ്രൻ അംഗാരം. നക്ഷത്രം വിസ്ഫുലിംഗം . ആ അഗ്നിയിൽ വൃഷ്ടി ഹോമിക്കുമ്പോൾ

അന്നം സംഭവിക്കുന്നു. ഈ ലോകം ഇവിടെ സൗരയൂഥം. മൂന്നാമത്തെ അഗ്നിയായ സൗരയൂഥഗ്രഹങ്ങളിൽ വൃഷ്ടി ഹോമിക്കപ്പെട്ടാൽ (രണ്ടാമത്തെ പ്രജ) അന്നം ഉണ്ടാവും. വിറകായിട്ട് ഏതു ഗ്രഹത്തെ ഉപയോഗിക്കുന്നു എന്നതനുസരിച്ച് അതാതു ഗ്രഹത്തിൽ അന്നം സംഭവിക്കാമെന്നറിയണം. ഇവിടെ പൃഥ്വിയെ സമിത്തായി പറയുന്നത് അറിയപ്പെടുന്ന പ്രാണിലോകം പൃഥ്വിയിലാകയാലാണ്.

> 12 പുരുഷോ വാ അഗ്നിർഗൗതമഃ തസ്യ വ്യാത്തമേവ
> സമിതഃ പ്രാണോധൂമ വാഗർച്ചി: ചക്ഷുരംഗാ-
> രാഃ ശ്രോത്രം വിസ്ഫുലിംഗാഃ തസ്മിന്നേത
> സ്മിന്നഗ്നൗ ദേവാ അന്നം ജുഹൂതി, തസ്യാ
> ആഹൂത്യൈ രേതഃ സംഭവതിഃ

പുരുഷൻ അഗ്നി, തുറന്നവായ സമിത്ത്; പ്രാണൻ ധൂമം വാക്ക് അർച്ചിസ്സ്; ചക്ഷുസ്സ് അംഗാരം; ശ്രോത്രം വിസ്ഫുലിംഗം; ആ അഗ്നിയിൽ ദേവന്മാർ അന്നം ഹോമിക്കുമ്പോൾ അതിൽനിന്ന് രേതസ്സുണ്ടാവുന്നു.

പുരുഷൻ ഇവിടെ ആത്മാവാണ്; പുരുഷശരീരമല്ല; സ്ത്രീശരീരത്തിലും തുറന്ന വായും പ്രാണനും വാക്കും ചക്ഷുസ്സും ശ്രോത്രവുമുണ്ട്. സ്ത്രീയുടെ തുറന്ന വായിൽ അന്നം ഹോമിക്കുമ്പോഴും രേതസ്സ്(അണ്ഡം) ഉണ്ടാവുന്നുണ്ട്. ആകയാൽ പുരുഷപദത്തിന് ഇവിടെ ജീവാത്മാവെന്നർത്ഥം. ജീവാത്മാവിൻെറ തുറന്ന വായിൽ ജലമിററിച്ചും, സ്തന്യം ചുരത്തിയും, ഉരുള ഉരുട്ടി "മാമു" നല്കിയും പോററുന്ന അമ്മയാണ് കുഞ്ഞിനെ വീര്യവത്തും പ്രജാപതിയും ആത്മയുക്തവു മാക്കി വളർത്തുന്നതെന്നതിനാൽ ദേവശബ്ദം ഇവിടെ അമ്മയെ കുറിക്കുന്നു. നാലാമത്തെ അഗ്നിയായ ജീവാത്മാവിൽ മൂന്നാമത്തെ പ്രജയായ അന്നം ഹോമി ക്കുമ്പോൾ രേതസ്സ് (പുതിയ വംശവിത്ത്) ഉണ്ടാവുന്നു. അപ്പോൾ നാലാമത്തെ അഗ്നിക്കു മുൻപ് അഞ്ചാമത്തെ അഗ്നി (അമ്മ എന്ന സ്ത്രീശരീരം) ഉണ്ടായോ? അവിടെ കഥ കോഴിയുടേതും മുട്ടയുടേതുമായി തുടരാതെ സാധ്യമല്ല.

> 13. യോഷാ വാ അഗ്നിർ ഗൗതമഃ തസ്യാ ഉപസ്ഥ ഏവ സമി-
> ത, ലോമാനി ധൂമ, യോനിരർച്ചി; യദന്തഃ കരോതിതേf-
> ഗാരാഃ അഭിനന്ദാ വിസ്ഫുലിംഗാ; തസ്മിന്നേതസ്മിന്നഗ്നൗ
> ദേവാ രേതി ജുഹ്വതി; തസ്യാ ആഹൂത്യൈ പുരുഷസംഭവ-
> തി; സ ജീവതി യാവഞ്ജീവതി, അഥ യദാ മ്രിയതേ.

സ്ത്രീ അഗ്നി; ഉപസ്ഥം (perineum) സമിത്ത്; രോമങ്ങൾ ധൂമം; യോനി (vagina) അർച്ചിസ്സ്; അതിൻെറ അന്തർഭാഗത്തു ചെയ്യുന്നത് (intercourse) അഥവാ മൈഥുന വ്യാപാരം അംഗാരം; അതിൽ ലഭിക്കുന്ന ആനന്ദം വിസ്ഫുലിംഗം ആ അഗ്നിയിൽ ദേവന്മാർ രേതസ്സ് ഹോമിക്കുമ്പോൾ പുരുഷൻ ഉണ്ടാവുന്നു. എത്രകാലം ജീവിത മുണ്ടോ(ആയുസ്സ്) അത്രകാലം ജീവിക്കുന്നു; പിന്നീട് മറഞ്ഞുപോകുന്നു.

**ഇവിടെ യോഷ അഞ്ചാമത്തെ അഗ്നിയായ സ്ത്രീശരീരം; ആ അഗ്നിയിൽ രേതസ്സ് ഹോമിക്കുന്ന ദേവന്മാർ പുരുഷശരീരങ്ങൾ; ജനിക്കുന്ന പുരുഷൻ ജീവാത്മാവ് (സ്ത്രീപ്രജയോ പുരുഷപ്രജയോ ആകാം.)**



അഞ്ചാമത്തെ അഗ്നിയിൽ നാലാമത്തെ പ്രജ (രേതസ്സ്) ഹോമിക്കുമ്പോൾ നാലാമത്തെ അഗ്നിതന്നെയാണ് ഉണ്ടാവുന്നതെന്നും ഈ പ്രക്രിയയുടെ നിരന്തരാവർത്തനമാണ് ഗാർഹസ്ഥ്യ, സംസാരചക്രമെന്നും മനസ്സിലാക്കണം. നാലും അഞ്ചും അഗ്നികളുടെ ഈ ആവർത്തനചക്രത്തിൽ സ്ത്രീക്ക് രണ്ടുവിധം സ്ഥാനങ്ങളുണ്ട്. ഒന്ന് മാതൃത്വഭാവം. മറേറത് ഭാര്യാഭാവം. ഇതിൽ ഏതു ഭാവ ത്തിൽ സ്ത്രീയെ കാണുന്നു എന്നതനുസരിച്ചാണ് ഒരു സംസ്ക്കാരം ഉണ്ടാവുന്നത്. ഔപനിഷദസംസ്കാരം (ഭാരതീയം) സ്ത്രീയെ പുരുഷൻെറ അമ്മയായിട്ടും ഭാര്യ യായിട്ടും രണ്ടുവിധത്തിലും കാണാൻ പഠിച്ച സംസ്ക്കാരമാണ്. പാശ്ചാത്യ സംസ്കാരത്തിന് മാതൃത്വഭാവം അന്യമാണ്. അതിനാൽ അവരുടെ ചുവടുപിടിച്ച പ്രസ്ഥാനങ്ങൾ ഭാരതീയസംസ്കാരത്തിൽ വേരുപിടിക്കയില്ല. കാലക്രമത്തിൽ, ആവശ്യമില്ലാത്ത ചില കളകളുടെ സ്ഥാനമേ അവയ്ക്കുള്ളു.

സ്ത്രീയുടെ യോനിയാകുന്ന തീനാളത്തിൽ ചെയ്യപ്പെടുന്ന മൈഥുനമെന്ന കരിക്കട്ട, അതിൽനിന്നു ലഭിക്കുന്ന തുച്ഛരമായ തീപ്പൊരികളാകുന്ന ആനന്ദം ഇവയിൽനിന്നും മുക്തരാകാൻ കഴിയാതെ അതിനെക്കുറിച്ചുമാത്രം കഥകളും കവിതകളും രചിക്കയും അതിൻെറ മാത്രം സൗന്ദര്യശാസ്ത്രവും ലാവണ്യശാസ്ത്രവും തേടിപ്പോകയും ചെയ്യുന്നവർ, പ്രപഞ്ചമാകുന്ന ക്യാൻവാസ് ആ നൈമിഷികാനന്ദം അനുഭവിക്കുന്ന കഥാപാത്രങ്ങളെക്കാൾ എത്രയോ വലുതാണെന്ന് മനസ്സിലാ ക്കുന്നില്ല. അത് ചൂണ്ടിക്കാട്ടുമ്പോൾ, ചൂണ്ടിക്കാട്ടിയവരോട് കലമ്പുന്നതും പരിഭ വിക്കുന്നതും സ്ത്രീശരീരങ്ങളിൽ കടന്നുകൂടിപ്പോയ ജീവാത്മാക്കളാണെന്നത് സഹ താപാർഹമായിരിക്കുന്നു.

ഒരു ജീവാത്മാവ് ഈ ഭൂമിയിൽനിന്നു മറയാതെ ഇവിടെ ജീവിക്കുന്നത് എത്രകാലമാണ്? ഈ ശരീരത്തിൽ ജീവിക്കാൻ നിമിത്തമായ കർമ്മം എത്രകാലം അവശേഷിക്കുന്നുവോ അതുവരെ. കർമ്മഫലാനുഭവം കഴിഞ്ഞാൽ ഉടനെ ഭൂമുഖ ത്തുനിന്ന് അത് തിരോഭവിക്കുന്നു. ജീവാത്മാവ് ഉപേക്ഷിച്ച ശരീരത്തെ ഉററവരും ഉടയവരും എന്തു ചെയ്യും?

> 14. അഥൈനമഗ്നയേ ഹരന്തി; തസ്യാഗ്നിരേവാ-
> ഗ്നിർഭവതി, സമിത്സമിത; ധൂമോധൂമ;
> അർച്ചിരർച്ചിഃ അംഗാരാ അംഗാരാഃ വിസ്ഫുലിംഗാ
> വിസ്ഫുലിംഗാഃ തസ്മിന്നേതസ്മിന്നഗ്നൗ ദേവാഃ
> പുരുഷം ജുഹൂതി; തസ്യാ ആഹൂത്യൈ പുരുഷോ
> ഭാസ്വരവർണ്ണഃ സംഭവതി.

**അതിനെ അഗ്നിയിലേക്ക് വഹിക്കുന്നു. അവിടെ അഗ്നി അഗ്നിയായി ഭവിക്കുന്നു; സമിത്ത് സമിത്തായിട്ടും ധൂമം ധൂമമായിട്ടും അർച്ചിസ്സ് അർച്ചിസ്സായിട്ടും അംഗാരം അംഗാരമായിട്ടും വിസ്ഫുലിംഗം വിസ്ഫുലിംഗമായിട്ടും അതാതു സ്വസ്വഭാവ ങ്ങളിൽ ലയിക്കുന്നു. അപ്രകാരം സ്വസ്വഭാവങ്ങളിൽ ലയിച്ച അഗ്നിയിലേക്ക് ദേവന്മാർ (ജ്ഞാതികൾ) ശരീരങ്ങളെ ഹോമിക്കുന്നു; (ജീവാത്മാക്കളെയും) ആ ആഹൂതിയിൽ നിന്ന് ഭാസ്വരവർണ്ണത്തോടുകൂടിയ പുരുഷൻ (ധർമ്മത എന്ന ബാർദോ) ജനിക്കുന്നു.**

ആറാമത്തെ അഗ്നി ശരീരത്തെ ദഹിപ്പിക്കുന്ന ചിതാഗ്നിയാണ്. 'ചിദ്,' ചിത എന്നിവ ഒരേ ധാതുവാകയാൽ 'ചിദഗ്നി'യും 'ചിതാഗ്നി'യും ഒന്നാണ്. ചിദഗ്നി കുണ്ഡസംഭൂതയായ ദേവിയെ ലളിതാസഹസ്രനാമം പ്രകീർത്തിക്കുന്നു. ചിദഗ്നി കുണ്ഡത്തിൽനിന്ന് എല്ലാ പൂർവ്വികരുടെയും ചൈതന്യത്തെ ആവാഹിച്ച് യജ്ഞ കുണ്ഡത്തിൽനിന്ന് പുതിയ ചൈതന്യം ആർജ്ജിച്ച്, ഉത്തമയായ പുത്രിയെയും പുത്രനെയും സൃഷ്ടിക്കുക എന്ന പഞ്ചാഗ്നികർമ്മത്തിൽ വിദഗ്ദ്ധരായിരുന്നു പാഞ്ചാലന്മാർ. (പാഞ്ചാലരാജാവിന്റെ പഞ്ചാഗ്നിതപശ്ചര്യയിൽനിന്നാണ് ധൃഷ്ടദ്യുമ്നനും പാഞ്ചാലിയും ജനിച്ചത്. പ്രവാഹണജൈവലി ആ പഞ്ചാഗ്നി വിദ്യയാണ് ഉപദേശിക്കുന്നത്.)

ഉത്ക്രമിച്ച പൂർവ്വികന്മാരുടെ ആത്മചൈതന്യത്തെ വീണ്ടും ആവാഹിച്ച് പുതിയ വംശസൃഷ്ടി നടത്തുന്നു. അതായത്, പോയവർ പുതിയ ശരീരമാർജ്ജിച്ച് തിരിച്ചുവരുന്നു.

15. തേയ ഏവമേതദ്വിദുഃ യേചാമി അരണ്യേശ്രദ്ധാം
സത്യമുപാസതേ, തേഽർച്ചിരഭി സംഭവന്തി, അർച്ചിഷോഽഹഃ
അഹ്ന്യ ആപൂര്യമാണപക്ഷം, ആപൂര്യമാണപക്ഷദ്യാൻ
ഷണ്മാസാനുദങ്ങാദിത്യഏതി; മാസേഭ്യോ ദേവലോകം,
ദേവലോകാദാദിത്യം, ആദിത്യാദ്വൈദ്യുതം, താന്വൈദ്യുതാൻ
പുരുഷോ മാനസ ഏത്യ ബ്രഹ്മലോകാൻ ഗമയതി.
തേ തേഷു ബ്രഹ്മലോകേഷു പരാഃ പരാവതോ വസന്തി;
തേഷാം ന പുനരാവൃത്തി:

'അരണ്യ'ങ്ങളിൽ ശ്രദ്ധാപൂർവ്വം സത്യബ്രഹ്മത്തെ ഉപാസിച്ച് വസിക്കുന്നവർ അർച്ചിസ്സ് (ദീപനാളം) ആയിമാറി അഹസ്സിലും അഹസ്സിൽ നിന്ന് ശുക്ലപക്ഷത്തിലും ശുക്ലപക്ഷത്തിൽനിന്ന് ഉത്തരായന ഷൺമാസത്തിലും, അതിൽനിന്ന് ദേവലോകത്തിലും (പ്രകാശലോകം) അവിടെ നിന്ന് സൂര്യലോകത്തിലും, സൂര്യലോകത്തിൽനിന്ന് വൈദ്യുതലോകത്തിലും, പ്രവേശിക്കുന്നു. വൈദ്യുത ലോകത്തിലെത്തിപ്പെട്ട മാനസപുരുഷൻ (വൈദ്യുതപുരുഷൻ) ബ്രഹ്മലോകത്തിലേക്കു ഗമിക്കുന്നു. അവർ ആ ബ്രഹ്മലോകത്തിൽ 'പരാ' ഭാവത്തിൽ 'പരാവതം' വസിക്കുന്നു. അവർക്ക് പുനരാവർത്തിയില്ല.

## അർച്ചിരാദിമാർഗ്ഗം

അർച്ചിസ്സ് എന്ന ധർമ്മകായം → അഹസ്സ് →
ശുക്ലപക്ഷം → ഉത്തരായനം → പ്രകാശലോകം
→ സൂര്യലോകം → വൈദ്യുതകാന്തികമണ്ഡലം →
ശുദ്ധോർജ്ജം (സബ് ആററമിക് പാർട്ടിക്കിൾ)
ശരീരമെന്ന ത്രിമാനം → കാലരൂപമായ ചതുർ
മാനം → കാലാതീതമായ ഇലക്ട്രോ മാഗ്നററിക് മണ്ഡലം → അതിനും അതീതമായ 'പര' എന്ന സൂക്ഷ്മോർജ്ജമണ്ഡലം. ഇത് ഊർജ്ജത്തിന്റെ പുനരാവൃത്തിരഹിതമായ അവസ്ഥ.



(അരം, ണ്യം എന്നീ രണ്ടു സമുദ്രങ്ങൾക്കിടയിലുള്ള അവസ്ഥയെക്കുറിച്ച് ഛാന്ദോഗ്യഉപനിഷദ്ഭാഷ്യത്തിൽ സവിസ്തരം പ്രതിപാദിച്ചിരിക്കയാൽ ആവർത്തിക്കുന്നില്ല.) ആരണ്യകങ്ങളിൽ വസിക്കുന്ന ക്ഷത്രിയപ്രപിതാമഹന്മാരാണ് ഈ ഊർജ്ജാവസ്ഥയെ ആദ്യം പഠനവിഷയമാക്കിയത്. അഗ്നി, സമിത്ത്, ധൂമം, അർച്ചിസ്സ്, അംഗാരം, വിസ്ഫുലിംഗം, ശ്രദ്ധ എന്ന ഏഴു ജിഹ്വകളോടുകൂടിയ പഞ്ചാഗ്നികളെ ദർശിച്ചവരിൽ ഒരു കൂട്ടർ ശ്രദ്ധാപൂർവ്വം ആരണ്യകങ്ങളിൽ ഇരുന്ന് തപം ചെയ്ത് അർച്ചിസ്സ് എന്ന ധർമ്മകായത്തിൽ 'പരാ'ശക്തിയോടു തന്മയീഭവിക്കുന്നു. (ഛാന്ദോഗ്യഉപനിഷത്ത് വായിക്കുക) ആരണ്യകങ്ങളിലേക്കു പോയ ഇക്കൂട്ടർ ഗൃഹസ്ഥർ തന്നെയാണ് എന്നത് ശ്രദ്ധേയമാണ്. (കിം പുനസ്തേ യ ഏവം വിദുർ ഗൃഹസ്ഥാ ഏവ—ശാങ്കരഭാഷ്യം) പഞ്ചാഗ്നികളെ ഇപ്രകാരം ദർശിക്കാതെ യാഗാദികർമ്മാനുഷ്ഠാനം ചെയ്യുന്നവർക്കുള്ളതാണ് ധൂമാദിമാർഗ്ഗം. ഭിക്ഷുക്കളും ഗൃഹസ്ഥാശ്രമം സ്വീകരിക്കാതെ ബ്രഹ്മനിഷ്ഠരായി ആരണ്യകത്തിലിരിക്കുന്നവരും പഞ്ചാഗ്നികളിൽ അഞ്ചാമത്തെ അഗ്നിയെ അറിയുന്നില്ല. അതിനാൽ സർവ്വജ്ഞരല്ല. (ശങ്കരൻ അഞ്ചാമത്തെ അഗ്നിയായ യോഷയെ അറിയാൻ കൂടുവിട്ടു കൂടുമാറിയ കഥ ഓർക്കുക) എങ്കിലും അവരും അർച്ചിരാദി മാർഗ്ഗത്തിലൂടെ കടന്ന് ബ്രഹ്മലോകം പ്രാപിക്കുന്നുണ്ട്. അതായത്, ഗാർഹസ്ഥ്യമോ സന്യാസമോ (സംസാരമോ നിർവ്വാണമോ) എന്നതല്ല, പ്രധാനം, നിങ്ങൾ സ്വയം അർച്ചിസ്സായി, ദീപനാളമായി, ഊർജ്ജമായി മാനസപ്രത്യയം ചെയ്ത് അതിനോട് തന്മയീഭവിക്കുന്നുവോ അതോ ശരീരമെന്ന് പ്രത്യയം ചെയ്ത് അതിനോട് തന്മയീഭവിക്കുന്നുവോ എന്നതാണ്. ഗൃഹസ്ഥനായാൽ പഞ്ചാഗ്നികളെ അറിഞ്ഞേതീരൂ. അറിയാത്ത കാലം വരെ യോഷാഗ്നിയിൽനിന്ന് പുതിയ ശരീരം എടുത്തുകൊണ്ടേയിരിക്കും; ചക്രരൂപത്തിൽ ഗത്യാഗതികൾ ആവർത്തിച്ചുകൊണ്ടേയിരിക്കും; പഞ്ചാഗ്നിയെ അറിഞ്ഞാലേ ഗൃഹസ്ഥൻ ബന്ധനമുക്തനായി അർച്ചിസ്സായി ഭവിക്കുകയുള്ളു. വിദ്യുത് ലോകത്തെത്തുന്ന അർച്ചിസ്സിനെ ബ്രഹ്മത്തിന്റെ മാനസപുത്രരായ ബ്രഹ്മലോകവാസികളായ ദിവ്യപുരുഷന്മാർ സ്വീകരിച്ചാനയിക്കുമെന്നാണ് സങ്കല്പം. (വിദ്യുദ്ദേവതാം പ്രാപ്താൻ ബ്രഹ്മലോകവാസീ പുരുഷോ ബ്രഹ്മണാ മനസാ സൃഷ്ടോ മാനസഃ കശ്ചിദേത്യാഗത്വ ബ്രഹ്മലോകാൻ ഗമയതി—ശാങ്കരഭാഷ്യം)

ബ്രഹ്മലോകങ്ങൾക്ക് വ്യത്യസ്ത തലങ്ങളുണ്ടെന്നും ഏററവും ഉപരിയായ മണ്ഡലത്തിലെത്തിയ വ്യക്തിമാത്രമെ തിരിച്ചു വരാതിരിക്കുന്നുള്ളു എന്നും ശങ്കരൻ ചൂണ്ടിക്കാട്ടുന്നു. ബ്രഹ്മലോകത്തിന്റെ താഴത്തെ മണ്ഡലങ്ങളിൽ ചെന്നെത്തിയവർ കല്പ, യുഗാദികാലങ്ങൾ അവിടെ ചെലവിട്ട് തിരിച്ചുവരുന്നു. രാജവംശങ്ങൾ ഒരു മനുവിന്റെ കാലഘട്ടമായി ഇത്തരം 'മന്വന്തര'കാലഗണനയെ സ്വീകരിച്ചവരാണ്. ബ്രഹ്മലോകത്തിന്റെ താഴ്ന്ന മണ്ഡലങ്ങൾ പുനരാവൃത്തി രഹിതങ്ങളല്ല എന്നു സൂചിപ്പിക്കുന്ന വാക്യങ്ങൾ ശാങ്കരഭാഷ്യത്തിലുണ്ട്.

16. അഥ യേ യജ്ഞേന ദാനേന തപസാ ലോകാഞ്ജയതി
തേ ധൂമമഭിസംഭവന്തി, ധൂമാദ്രാത്രിം രാത്രേരപ-
ക്ഷീയമാണപക്ഷം, അപക്ഷീയമാണപക്ഷാദ്യാൻ
ഷൺമാസാൻ ദക്ഷിണാദിത്യ ഏതി, മാസേഭ്യഃ

പിതൃലോകം പിതൃലോകാച്ചന്ദ്രമം; തേ ചന്ദ്രം
പ്രാപ്യാന്നം ഭവന്തി, താം സ്തത്ര ദേവാ യഥാ
സോമം രാജാനമാപ്യായസ്വാപ ക്ഷീയസ്വേതി,
ഏവമേനാംസ്തത്ര ദേവാ യഥാ സോമം രാജാനമാപ്യാ
യ സ്വാപക്ഷീയ സ്വേതി, ഏവമേനാം സ്തത്ര ഭക്ഷയന്തി;
തേഷാം യദാ തത് പര്യവൈത്യഥേ മമേവാകാശമഭിനിഷ്പദ്യ-
ന്തേ, ആകാശാദ്വായും, വായോർവൃഷ്ടിം, വൃഷ്ടേഃ പൃഥിവീം;
തേ പൃഥിവീം പ്രാപ്യാന്നം ഭവന്തി, തേ പുനഃപുരുഷാഗ്നൗ
ഹൂയന്തേ, തതോ യോഷാഗ്നൗ ജായന്തേ ലോകാൻ പ്രത്യുത്ഥാ-
പിനഃ ത ഏവ മേവാനു പരിവർത്തന്തേ; അഥയ ഏതൗ പന്ഥാ
നൗന വിദുസ്തേ കീടാഃ പതംഗാ യദിദം ദന്ദശുകം
ഇതി ദ്വിതീയം ബ്രാഹ്മണം.

യജ്ഞം, ദാനം, തപസ്സ് എന്നിവകൊണ്ട് ലോകങ്ങളെ ജയിക്കാൻ ശ്രമിക്കുന്നവർ "ധൂമ" മായിമാറുന്നു. ധൂമത്തിൽനിന്ന് ക്രമേണ രാത്രി, കൃഷ്ണപക്ഷം, ദക്ഷിണായനം, പിതൃലോകം, ചന്ദ്രൻ, അന്നം എന്നിങ്ങനെ പരിണമിക്കുന്നു. ദേവന്മാർ സോമം കുടിക്കുന്നതനുസരിച്ച് വർദ്ധിച്ചും ക്ഷീണിച്ചും വരുന്നു. അവർ താന്താങ്ങളുടെ കർമ്മം ക്ഷയിക്കുമ്പോൾ ചന്ദ്രലോകത്തുനിന്ന് ആകാശം, വായു എന്നിവയെ വൃഷ്ടിരൂപത്തിൽ തരണം ചെയ്ത് ഭൂമിയിൽ വീണ് ധാരാളം അന്നം ആവുന്നു. അന്നം ജീവാത്മാക്കളുടെ ശരീരാഗ്നിയിൽ ഹോമിച്ച് രേതസ്സുണ്ടാവുന്നു. പുരുഷശരീരം സ്ത്രീശരീരമാകുന്ന അഗ്നിയിലേക്കു ഹോമിച്ച് ലോകങ്ങളെ പ്രത്യുത്ഥാപനം ചെയ്യുന്നു. (പുനർസൃഷ്ടിക്കുന്നു) ഇത് വീണ്ടും വീണ്ടും ആവർത്തിക്കുന്നു. ഈ പന്ഥാവിനെക്കുറിച്ച് അറിഞ്ഞവർ പിതൃയാനം ആവർത്തിക്കുന്നു. ഇതിനെ അറിയാതെ സ്വേഛാചാരികളായി. തന്നിഷ്ടക്കാരായി പ്രവർത്തി ക്കുന്നവർ കീടങ്ങളും, പതംഗങ്ങളും, പല്ലുകൊണ്ട് കടിക്കുന്ന വർഗ്ഗങ്ങളും (മാംസഭുക്കുകൾ; പാമ്പ് മുതലായവ) ആയിത്തീരുന്നു.

സോമം കുടിക്കുന്നവർ പാത്രം നിറയ്ക്കുന്നു; ഒഴിയുമ്പോൾ വീണ്ടും നിറയ്ക്കുന്നു. അതുപോലെയാണ് പിതൃയാനികൾ ഭൂമിയെ പ്രജാസമൃദ്ധമാക്കി വീണ്ടും വീണ്ടും നിറയ്ക്കുന്നത്; ചന്ദ്രന്റെ വൃദ്ധിക്ഷയംപോലെ ഈ പ്രജാവൃദ്ധിക്ഷയങ്ങളെ കാണുന്നു.

ഇവിടെ ആപോമയ ശരീരികളായിട്ടാണ് പിതൃയാനികളുടെ ഉത്ക്രമണം. (പുക അഥവാ ധൂമം നീരു നിറഞ്ഞ ആവിരൂപമാണ്. ആപസ്സാകട്ടെ അന്നത്തിന്റെ ആവരണവുമാണ്) ഹൈഡ്രോ എലക്ട്രിക് എനർജി എന്ന ഊർജ്ജ ചംക്രമണമാണ് പിതൃയാനം. അന്തരീക്ഷമണ്ഡലത്തിനും ചന്ദ്രമണ്ഡലത്തിനും അപ്പുറത്തേക്ക് അത് കടക്കുന്നില്ല (കുറെക്കൂടി സ്ഥൂലരൂപമാകയാൽ) അതിനാലാണ് ഭൂമിയുടെ ആകർഷണവലയം ഭേദിക്കാനാവാതെ അത് വീണ്ടും തിരിച്ചുവരുന്നത്. ആപോമയമായ മേഘത്തെ കാററ് അങ്ങുമിങ്ങും അടിച്ചുപരത്തുന്നതനുസരിച്ച് അവർ എവിടെയെവിടെയോ വർഷിക്കുന്നു; ഏതെങ്കിലും യോനിയിൽ ചെന്നു ജനിക്കുന്നു; എന്നാൽ, പുണ്യകർമ്മങ്ങളാൽ ഈ ലക്ഷ്യരഹിതമായ വീഴ്ചയെ തടുക്കാനാവും. നല്ല യോനികളിൽ ജനിക്കാനാവും.



പിതൃയാനികളുടെ ചക്രം ചവിട്ടുന്ന പുനരാവൃത്തിമാർഗ്ഗം ഒരു ക്ലോക്കിന്റെതുപോലെയാണ്. ക്ലോക്ക് ഘടീയന്ത്രമാണ് (ഘടികാരമാണ്). ശങ്കരൻ ഘടീയന്ത്രവദ്ചക്രീഭൂതാ എന്നാണ് പറഞ്ഞിരിക്കുന്നത്. (ഘടീയന്ത്രനിർമ്മാണം വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തികയിൽ വിവരിച്ചിട്ടുണ്ട്. NBS പ്രസിദ്ധീകരണം. ഇന്ത്യയെ കണ്ടെത്തൽ—വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തികയിലൂടെ നോക്കുക) പാശ്ചാത്യർ കാലഗണനയ്ക്ക് ക്ലോക്കുപയോഗിച്ചത് 'ഇന്നലെ' മാത്രമാണ് എന്നോർക്കുക..... ആ 'ഇന്നലെ'യുടെ എത്രയോ ഇന്നലെകൾക്കു മുമ്പാണ് ശങ്കര, വരാഹമിഹിരാദികളുടെ കാലമെന്നോർക്കുക!

[ഛാന്ദോഗ്യ ഉപനിഷദ്ഭാഷ്യത്തിൽ ഇതേ അദ്ധ്യായത്തിലെ പരാമർശങ്ങൾ വരുന്നുണ്ട്. 'സുവർണ്ണം വേദ' എന്ന എന്റെ ഭാഷ്യത്തിൽ പറയുന്ന ശാസ്ത്രീയനിഗമനങ്ങൾകൂടി കൂട്ടിവെച്ച് ഈ ഭാഗം വായിക്കുക]

## ബ്രാഹ്മണം 3 ശ്രീമന്ഥ ബ്രാഹ്മണം

ഇവിടെനിന്നങ്ങോട്ട് വംശവിത്തായ നല്ല പ്രജയെ ജനിപ്പിക്കാനുള്ള 'മന്ഥ' ക്രിയയും 'മധുവിദ്യ'യുടെ പ്രായോഗികവശവും ആണ് പറയുന്നത്.

സൈദ്ധാന്തികമായ വശങ്ങൾ (theoretical, analytical aspects) പറഞ്ഞ ശേഷം പ്രായോഗികവശം (Technical aspects) പറയുന്നു. പുത്രൻ, അർത്ഥം, ലോകം—ഈ മൂന്നു കാമങ്ങളും ഇല്ലാത്ത ഋഷിമാർ എന്തിനാണ് പുത്രന്മാരെ ജനിപ്പിക്കുന്നത്? വ്യാസൻ, വസിഷ്ഠൻ, വിശ്വാമിത്രൻ, ഗൗതമൻ എല്ലാവരും വംശവിത്തുക്കളായ പ്രജകളുടെ ജനയിതാക്കൾ. അപ്പോൾ, അവർ മന്ഥക്രിയയും അനുഷ്ഠിച്ചിട്ടുണ്ടാവണമെന്ന് വ്യക്തം. ഈ മന്ഥക്രിയ ഒരു 'പുത്രകാമേഷ്ടി'യാണ്. ഏററവും പ്രസിദ്ധമായ ഒരു പുത്രകാമേഷ്ടിയെ ഇതിഹാസത്തിൽ നിന്ന് തിരഞ്ഞെടുത്തവതരിപ്പിച്ചിട്ട് നമുക്ക് ഈ ബ്രാഹ്മണത്തെ പരിശോധിക്കാം.

### ദശരഥന്റെ പുത്രകാമേഷ്ടി

1997-ലെ രാമായണമാസം. കർക്കിടകം ഒന്ന്. മേല്പത്തൂർ ഓഡിറേറാറിയത്തിൽ പുത്രകാമേഷ്ടിയെക്കുറിച്ച് പ്രഭാഷണം ചെയ്യാൻ എനിക്കു ഭാഗ്യമുണ്ടായി.

ദക്ഷിണായനാരംഭം; സൂര്യൻ കർക്കിടകരാശിയിലേക്ക് സമമണ്ഡല സംക്രമണം നടത്തുന്ന ദിനം. ഭൂമി സൂര്യന്റെ അടുത്തുനിന്ന് അകലേക്കകലേക്കു പോകയാൽ, നീരാവിയുടെ രൂപത്തിൽ ധൂമമേഘമായി നിൽക്കുന്ന പിതൃക്കളുടെ ആത്മാക്കളെ പർജ്ജന്യഭാവത്തിലുള്ള സൂര്യരശ്മികൾ മഴയാക്കി ഭൂമിയിൽ വർഷിക്കുന്ന കാലം. സസ്യപ്രകൃതിക്ക് വർഷകനായി, ജീവദാതാവായി സൂര്യ. കർക്കിടകമെന്ന ജലരാശിയായ 'അരണ്യാ'ർണ്ണവത്തിൽ 'സോമ'നെന്ന മാതാവും സൂര്യനെന്ന പിതാവും തമ്മിൽ സംയോഗം ഒരു പ്രാജാപത്യയജ്ഞ കാലം.

പ്രാജാപത്യം അനുഷ്ഠിക്കുന്ന പിതൃക്കൾക്ക് സൂര്യനെന്ന വംശപിതാവ് സോമമെന്ന വംശമാതാവിന്റെ അന്തഃപുരമായ കർക്കിടകരാശിയിൽ പ്രവേശിക്കുന്ന ദക്ഷിണായനം പ്രധാനമാണ്; പുത്രകാമികൾക്ക് പുണ്യമാസമാണത്.

ദശരഥൻ എന്ന പുത്രകാമിയായ സൂര്യവംശപിതാവ് ഈ പുണ്യമാസത്തിലാണ് തൻെറ തേജസ്സിനെ പത്നിമാരുടെ അഗ്നിയിലേക്ക് പകർന്നത്.

കൃത്യമായിട്ടു പറഞ്ഞാൽ, വൈദ്യഭാഷയിൽ കർക്കിടകമാസത്തിലെ അമാവാസി പിതൃശ്രാദ്ധത്തിൻ നാളാണ് കൗസല്യയുടെ ശോണിതാഗ്നിയിൽ ദശരഥൻെറ രേതസ്സ് ഹോമിക്കപ്പെട്ടത്. അതെങ്ങനെ കണക്കാക്കി എന്നല്ലേ? മേടമാസത്തിൽ നവമി തിഥിയിലാണ് ശ്രീരാമാവതാരം. അതിൽ നിന്ന് കൃത്യം ഒൻപതുമാസം ഒൻപതു ദിവസം പിന്നിലേക്കു ഗണിച്ചാൽ കർക്കിടകത്തിലെ അമാവാസിയാണ്.

ഒരു പുത്രനുണ്ടാവണം എന്ന അഭിലാഷമാണ് പുത്രകാമം. ഗൃഹസ്ഥൻെറ ജീവിതം ഒരു പുത്രകാമേഷ്ടിയാണ്. നല്ല കുഞ്ഞു ജനിക്കണം. അത് നല്ലവനായി (നല്ലവളായി) വിദ്യ അഭ്യസിച്ച് വളരണം; ആനന്ദപൂർവ്വം ജീവിക്കണം. ഇതൊക്കെ ആഗ്രഹിക്കാത്ത മാതാപിതാക്കളില്ല; ഇതൊക്കെ സാധിക്കണമെങ്കിൽ വിത്തം വേണമല്ലോ എന്ന ചിന്തയാൽ മാതാപിതാക്കൾ കർമ്മം ചെയ്യുന്നു. പുത്രേഷണ വിത്തേഷണയിലേക്കു നയിക്കുന്നു.

പ്രാജാപത്യം ഒരു പഴയ വിവാഹസമ്പ്രദായമാണ്. വധുവിനെ വരന് വധൂപിതാവ് കൈപിടിച്ചു ദാനം ചെയ്യുന്നു. ആർഭാടമില്ല, അലങ്കാരമില്ല, സ്ത്രീധനമില്ല. ഒരു ആശിസ്സുമാത്രം 'സഹധർമ്മശ്ചരതഃ' എന്ന്; നിങ്ങൾ ഒന്നിച്ച് ധർമ്മത്തിൽ (ധർമ്മമാർഗ്ഗത്തിൽ) സഞ്ചരിക്കുവിൻ എന്ന്. അപ്രകാരം അർദ്ധാംഗിനിയായി ധർമ്മമാർഗ്ഗത്തിൽ സഞ്ചരിക്കുന്ന സഹധർമ്മിണിയോടുകൂടി ഗൃഹസ്ഥൻ ആചരിക്കുന്ന 'സഹധർമ്മ'മാണ് പ്രാജാപത്യം. ആ സഹധർമ്മത്തിൽ ഭർത്താവും ഭാര്യയും ചേർന്ന് അവരുടെ തേജസ്സും ഓജസ്സും മേധയും തപസ്സും വർദ്ധിപ്പിച്ച്, പൂർവ്വികരുടെ ധർമ്മകായതേജസ്സിനെ ഉജ്ജ്വലിപ്പിച്ചാവാഹിച്ച്, സ്വരേതസ്സിനാൽ അവർക്ക് പുതിയൊരു വസ്ത്രം തുന്നിക്കൊടുക്കുന്നു. ജീർണ്ണവസ്ത്രം ഉപേക്ഷിച്ചു പോയ ആത്മാവിന് ഒരു പുതുവസ്ത്രം—ഒരു പുതുശരീരം.

രാമായണം ഇപ്രകാരമുള്ള ഒരു യജ്ഞത്തോടെ ആരംഭിക്കുന്നു. സൂര്യവംശത്തിൻെറ ആദിപിതാവായ സൂര്യനാരായണനെന്ന മഹാവിഷ്ണുവിൻെറ തേജസ്സിനെ ആവാഹിക്കയാണ് ഏഴാംതലമുറക്കാരനായ ദശരഥൻ. (സൂര്യൻ → മനു → ഇക്ഷ്വാകു → ദിലീപൻ → രഘു → അജൻ → ദശരഥൻ) താൻ യോഗനിദ്രയിലാണ്ടിരിക്കുന്ന അനന്തമായ ഊർജ്ജമധുസാഗരത്തിൽനിന്ന് സൂര്യനാരായണനെ ആവാഹിച്ച് പുത്രന്മാരായി ജനിപ്പിക്കാൻ ദശരഥനും സഹധർമ്മിണിമാരും ഒരുങ്ങി. ചന്ദ്രരാശിയായ കർക്കിടക ജലരാശി എന്ന ക്ഷീരസാഗരത്തിലെ അമൃതജലം മന്ഥനം ചെയ്ത് എടുത്ത് ആ അമൃതംകൊണ്ട് മുറ തെററാതെ ഓരോ സംവത്സര ഋതുകാലങ്ങളിലും, അന്നവും പ്രജകളും സൃഷ്ടിക്കുന്നു സൂര്യൻെറ ഊർജ്ജരേതസ്സായ ഊർദ്ധ്വരേതസ്സ്, ആ ഊർദ്ധ്വരേതസ്സായ ഊർജ്ജസ്രോതസ്സിനെയാണ് ദശരഥന് പുത്രനായി ലഭിക്കേണ്ടത്.

ജയന്തൻ, ധൃഷ്ടി, വിജയൻ, സിദ്ധാർത്ഥൻ, അർത്ഥസാധകൻ, അശോകൻ, സുമന്ത്രൻ, യന്ത്രപാലൻ—അഷ്ടഗ്രഹങ്ങളെപ്പോലെ എട്ടു മന്ത്രിമാർ—വസിഷ്ഠൻ, വാമദേവൻ, സുയജ്ഞൻ, ജാബാലി, കാശ്യപൻ—പഞ്ചാഗ്നികളെപ്പോലെ അഞ്ച് ഉപദേഷ്ടാക്കൾ—ആ പഞ്ചയജ്ഞങ്ങൾക്കും അഷ്ടദിക്കുകൾക്കും മദ്ധ്യത്തിൽ യജ്ഞപുരുഷനായ ദശരഥൻ.



സൂര്യകുലത്തിൽത്തന്നെ പിറന്ന കൗസല്യ എന്ന രശ്മിയാകുന്ന അഹസ്സും, ചന്ദ്രകുലത്തിൽ പിറന്ന കൈകേയി എന്ന രയിയാകുന്ന രാത്രിയും ദശരഥൻെറ രണ്ടു സഹധർമ്മിണിമാർ. (രാക്കായി എന്നാൽ തമിഴിൽ രാത്രിയുടെ ദേവിയായ ചന്ദ്രദേവി) കൗസല്യ എന്ന സൂര്യവംശത്തിലെ പകലിനും, കൈകേയി എന്ന ചന്ദ്രവംശത്തിലെ 'രാക്കായി'ക്കും ഇടയിൽ അവർക്കിരുവർക്കും നല്ല മിത്രമായി, സൂര്യചന്ദ്രകുലമായ കാശിരാജവംശത്തിൽ പിറന്ന സുമിത്ര എന്ന 'സന്ധ്യാ' ദേവി. മധുവിദ്യാകേന്ദ്രമായ കാശിയിലെ വൈദ്യപരമ്പരയിലെ ഒരു കണ്ണി, അശ്വിനികളെന്ന ഇരട്ടകളെ പ്രസവിക്കേണ്ട അമ്മ!

8 മന്ത്രിമാരും, 5 ഉപദേഷ്ടകരും, 3 സഹധർമ്മിണിമാരും ചേർന്ന് 16 കലകളോടെ ഷോഡശകലായുക്തനായ ചന്ദ്രനു സമം പ്രജാപതിയായി വർദ്ധമാനമായി നില്ക്കുന്ന ദശരഥൻെറ അയോദ്ധ്യാപുരിയിലാണ് പുത്രകാമേഷ്ടി. യുദ്ധമോ കലഹമോ ഇല്ലാത്ത അയോദ്ധ്യ.

ചൈത്ര ഋതു വന്നു. കാമദേവൻെറ സുഹൃത്തായ വസന്തം. അപ്പോഴാണ് ദശരഥൻ പുത്കാമേഷ്ടി ചെയ്യണമെന്ന് കാമിക്കുന്നത്. അദ്ദേഹം ഉടനെ ദീക്ഷയെടുത്തു. സുമന്ത്രർ അപ്പോഴാണ് അംഗരാജ്യത്ത് മഴപെയ്യിച്ച ഋശ്യശൃംഗൻെറ കഥ പറയുന്നത്. ഋശ്യശൃംഗൻ രണ്ടു വിധത്തിലും ബ്രഹ്മചാരിയാണെന്ന് സുമന്ത്രർ പറഞ്ഞു. ലോകത്തിൽ സാധാരണ ആളുകൾക്കിടയിൽ പ്രസിദ്ധമായ അർത്ഥത്തിലുള്ള ബ്രഹ്മചര്യവും, ദ്വിജന്മാർ പറയുന്ന പരമരഹസ്യമായ ബ്രഹ്മചര്യവും (ബ്രഹ്മവിദ്യ). പർജ്ജന്യസമനായ ആ ഋശ്യശൃംഗനെന്ന ഋത്വിക്ക് ദശരഥന് വംശവിത്തുകളും പ്രസിദ്ധരുമായ നാലു മക്കളെ ജനിപ്പിക്കുമെന്ന സനൽക്കുമാര ഋഷിയുടെ പ്രവചനം സുമന്ത്രർ ദശരഥനെ അറിയിച്ചു. അങ്ങനെയാണ് ദശരഥൻ ഋശ്യശൃംഗനെ ഋത്വിക്കായി വരിച്ചത്.

ഒരു ചൈത്രം മുതൽ അടുത്ത ചൈത്രം വരെ ഒരു സംവത്സരക്കാലം ദശരഥനും പത്നിമാരും ദീക്ഷ എടുത്തു. അക്കാലത്ത് ജ്ഞാനവൃദ്ധരും ധർമ്മിഷ്ഠരും ശാസ്ത്രജ്ഞരും കവികളും ശില്പികളും കൈവേലക്കാരും നടന്മാരും നർത്തകരും താന്താങ്ങളുടെ കലകളും ശാസ്ത്രങ്ങളും അവതരിപ്പിച്ചു. ധീരരും വാഗ്മികളുമായ ഋഷിമാരുടെ യുക്തിവാദങ്ങളും ദർശനങ്ങളും യജ്ഞശാലയിൽ മാറൊലിക്കൊണ്ടു. യജ്ഞശാല ഒരു സർവ്വകലാശാലയാണ്. രാജാവും പത്നിമാരും ശ്രദ്ധാപൂർവ്വം ആ സർവ്വകലാശാല ദാനംചെയ്ത ജ്ഞാനോർജ്ജം സ്വാത്മാവിൽ സംഭരിച്ചു. മഹത്തായ പുത്രനെ ജനിപ്പിക്കാൻ മഹത്തായ ജ്ഞാനം വേണം; ശുദ്ധമായ ഹൃദയവും ഇന്ദ്രിയങ്ങളും വേണം.

രാജാവും പത്നിമാരും വന്നവരെയെല്ലാം സത്ക്കരിച്ചു. അന്നപാനാദികളും വസ്ത്രരത്നാദിസമ്മാനങ്ങളും സർവ്വവർണ്ണക്കാർക്കും രാഗദ്വേഷം കൂടാതെ, അനാദരവുകാട്ടാതെ പ്രേമപൂർവ്വം നല്കി എന്ന് വാല്മീകി പറയുന്നു. എല്ലാവരുടെയും പ്രാർത്ഥനയും എല്ലാവരുടെയും അനുഗ്രഹവും സൽപുത്രലാഭത്തിന് ഉപകരിക്കും.

കിം? അതെന്ത്?

കേന? അതിൻെറ അർത്ഥമെന്ത്?

കഥം? അതെപ്രകാരം അനുഷ്ഠിക്കണം?

കിം? കേന—ഇവ മാനസക്രിയയാണ്, മനനധ്യാനനിദിദ്ധ്യാസനമാണ്. കഥം എന്നത് അതിൻെറ പ്രായോഗികവിധിയാകയാൽ ആചാരമാണ് (technique)

ഇവയോടുകൂടിയാണ് യജ്ഞം ചെയ്യേണ്ടത്. ആദ്യസംവത്സരത്തിൽ ദീക്ഷയോടുകൂടി ജ്ഞാനമാർജ്ജിച്ചും ദാനാദികൾ ചെയ്തും രാജദമ്പതികൾ കഴിച്ചുകൂട്ടി. അടുത്ത ചൈത്രം വന്നു. വ്രതശുദ്ധിയോടെ വീര്യധാരണം ചെയ്ത ദമ്പതികൾക്കായി ഋത്വിക്ക് അശ്വമേധം ആരംഭിച്ചു.

യജ്ഞത്തിൽ മനസ്സു ശുദ്ധമാക്കാനായി ചെയ്യുന്ന ആന്തരക്രിയകൾക്കു സമാന്തരമായി ചില ബാഹ്യക്രിയകളും ചെയ്യേണ്ടിവരുന്നുണ്ട്. പ്രവർഗ്ഗ്യമെന്നാൽ, ഇന്നതു ചെയ്യാം, ഇന്നതു പാടില്ല എന്ന് മനശുദ്ധിക്കായി നിശ്ചയിച്ച നിയമങ്ങളാണ്. ഉപവാസം, ബ്രഹ്മചര്യം, ശമദമാദികൾ, ഇന്ദ്രിയനിഗ്രഹം, ക്ഷമ, ശ്രദ്ധ, സത്യവചസ്സ്, ഭൂശയനം, ഉപസദ്യ എന്ന പയോവ്രതം, (ഇതുകൊണ്ട് കുടലും ശുദ്ധമാകും) ഇവയൊക്കെ, രാജദമ്പതികൾ ആചരിച്ചതായി വാത്മീകി പറയുന്നുണ്ട്.

യജ്ഞശാല ഈ ഒരു സംവത്സരത്തിനുള്ളിൽ സജ്ജമായി. 21 യൂപം (6 കൂവളം, 6 ഖദിരം, 6 പിലാശ്, ഒന്ന് ശ്ലേഷ്മാതകം, 2 ദേവതാരു), 21 കോൽ പൊക്കത്തിൽ ഈരണ്ടു മാറകലത്തിൽ, ഓരോ കാലിനും അഷ്ടകോണുകൾ വീതം പൊക്കിക്കെട്ടി; ത്രിഗുണാഷ്ടദശാത്മകം (54) ആയി ഇഷ്ടികകൾ പടുത്ത് ഗരുഡാകൃതിയിൽ ശ്യേനചിതി ഉണ്ടാക്കി. പ്രവർഗ്ഗ്യവും ഉപസത്തും, പ്രഭാത മാദ്ധ്യന്ദിക തൃതീയ സവനങ്ങളും ഐന്ദ്രവും സോമവും ആഹൂതികളും വിധിപ്രകാരം നടത്തി.

കല്പ ബ്രാഹ്മണ വിധിപ്രകാരം ആദ്യദിവസം ചതുഷ്ടോമം, രണ്ടാംനാൾ കഥ്യം, മൂന്നാംനാൾ അതിരാത്രം ജ്യോതിഷ്ഠോമം, ആയുസ്സ്, രണ്ടതിരാത്രം, അഭിജിത്ത്, വിശ്വജിത്ത്—ഇവയാണ് ഋത്വിക്കുകൾ ദശരഥനായി ചെയ്തത്.

വിശ്വജിത്ത്: ജ്യോതിഷ്ഠോമത്തിൽ ആദ്യത്തെ 3 പവമാനം യജമാനനും യജമാനപത്നിക്കുമാണ്. ബാക്കി ഒൻപതെണ്ണം ഋത്വിക്ക് തനിക്കായിത്തന്നെ ചെയ്യുന്നു. സർവ്വപ്രപഞ്ചവും ജയിച്ച് അവയെ സർവ്വസ്വദാനം ചെയ്തുനില്ക്കുന്ന ആ മുഹൂർത്തത്തിൽ ഋത്വിക്ക് ബ്രഹ്മമാണ്. ആര് എന്താവശ്യപ്പെട്ടാലും ആ വരം അപ്പോൾ ലഭിക്കും. (മഹാബലിയിൽനിന്ന് വിശ്വജിത്ത് ചെയ്തു നില്ക്കുമ്പോഴാണല്ലോ വാമനൻ വരം ആവശ്യപ്പെട്ടത്.) അപ്രകാരം ബ്രഹ്മതേജസ്സാർന്നു ജ്വലിക്കുമ്പോഴാണ് ഋശ്യശൃംഗനോട് ദശരഥൻ, എനിക്ക് പുത്രൻ വേണമെന്നാവശ്യപ്പെട്ടത്.

ബൃഹദാരണ്യകം ആരംഭിച്ചത് അശ്വമേധസൂചകമായ അശ്വബ്രാഹ്മണം കൊണ്ടാണെന്ന് വായനക്കാർ ഓർക്കുന്നുണ്ടാവും. സർവ്വകർമ്മത്തിലും വെച്ച് അശ്വമേധം പരമമായിരിക്കുന്നത്, അത് ആത്മാവിൻെറ പുനർജ്ജനിയെ പ്രദർശിപ്പിക്കുന്നതിനാലാണെന്ന ശങ്കരവചനം അവിടെ നാം കണ്ടു. ആത്മാവിൻെറ പുനർജനിയെ നാം മനനം ചെയ്തുപാസിക്കയും ചെയ്തു. (കിം? കേന? എന്നിവയ്ക്കുത്തരം മധുകാണ്ഡത്തിലും, മുനികാണ്ഡത്തിലും) അങ്ങനെ ബ്രഹ്മവിദ്യ നേടിയശേഷം പ്രാജാപത്യം അനുഷ്ഠിച്ച്, ആത്മാവിന് പുതിയ ഒരു ശരീരം സൃഷ്ടിക്കുന്ന ബാഹ്യക്രിയ (കഥം? പ്രായോഗികമാർഗ്ഗം) അനിവാര്യമായിത്തീ



രുന്നു. ദശരഥനും കൗസല്യയും തങ്ങളുടെ പൂർവ്വജന്മത്തിൽ കശ്യപ പ്രജാപതിയും അദിതിയുമായിരുന്നു. അന്ന് തങ്ങൾക്കു പിറന്ന 'വാമന'നെ വീണ്ടും പുത്രനായി നേടാനുള്ള കാമമാണ് അവരുടേത്. അശ്വമേധം കുതിരയെ കൊല്ലലല്ല. മേധയാൽ അശ്വത്തെ നന്നായി ഗ്രഹിച്ച് അതിനെ ത്യജിക്കലാണ്. അശ്വം വികസിക്കുന്ന ഈ സംസാരപ്രപഞ്ചമാണ്. അതിൻെറ രൂപമാണ് നാം മധുകാണ്ഡം ആരംഭിക്കുമ്പോൾത്തന്നെ പറഞ്ഞത്. അഹോരാത്രങ്ങളാകുന്ന രണ്ടു യോനികളിൽ (കൗസല്യ, കൈകേയി) പ്രതിഷ്ഠിക്കപ്പെട്ട കാലരൂപമായ പ്രപഞ്ചത്തിൻെറ ലിംഗം (ആകാശം ബ്രഹ്മലിംഗം) വികസിക്കുന്നു, വൈദ്യുത കാന്തികമണ്ഡലങ്ങളാൽ പ്രകമ്പനം കൊള്ളുന്നു, ഭൂകമ്പവും ഇടിയും മിന്നലും അമൃതവർഷവും തരുന്നു. ഈ യോനീലിംഗസമാഗമത്തിൻെറ ഒരു ചെറിയ പതിപ്പാണ് ഓരോ സ്ത്രീപുരുഷസംയോഗവും.

അഹോരാത്രമെന്ന രണ്ടു ഗർഭപാത്രങ്ങൾ—ഒന്ന് സൗവർണ്ണദീപ്തിയാർന്ന അഹസ്സെന്ന പൂർവ്വസമുദ്രം—ഹിരണ്മയമായ സംവിത്സാഗരമായ 'ണ്യം.' (ഛാന്ദോഗ്യ ഉപനിഷദ്ഭാഷ്യവും കൂടി വായിക്കുക)—മറേറത് ചന്ദ്രൻെറ രജതകാന്തിയാർന്ന രയി എന്ന പശ്ചിമ സാഗരമെന്ന വെള്ളിപ്പാത്രം. സംസാര സാഗരം.

ഈ രണ്ട് അർണ്ണവങ്ങളിലെ, രണ്ട് അർദ്ധങ്ങളിലെ, രണ്ടു യോനികളിലെ പയസ്സാകുന്ന ഊർജ്ജം വലിച്ചുകുടിച്ച് രണ്ടമ്മമാർക്കുണ്ണിയായി പരമാനന്ദരൂപിയായി ഒരുണ്ണിസ്സൂര്യൻ—ഋഗ്വേദത്തിലെ ആ സൂര്യനാണ് രാമായണത്തിലെ രാമൻ.

കൗസല്യ മൂന്നായി പകുത്ത അശ്വം കുതിരയല്ല; ഈ പ്രപഞ്ചമാണ്. പ്രപഞ്ചോർജ്ജത്തെ സൂര്യൻ, അഗ്നി, വായു എന്ന് മൂന്നായി പകുക്കാം. 360 ഡിഗ്രിയുള്ള പ്രപഞ്ചശരീരത്തെ 120 ഡിഗ്രിയുള്ള മൂന്നായിട്ടും. (മേടം മുതൽ ചിങ്ങംവരെ, ചിങ്ങം മുതൽ ധനു വരെ, ധനുമുതൽ മേടം വരെ) ഓരോ 120 ഡിഗ്രിയിൽനിന്നും 60 വീതം എടുത്ത് മൂന്നു 120 ഡിഗ്രികളാക്കി ഭാഗിച്ചതിനാൽ സന്ധ്യയ്ക്കു പകലിൻെറയും രാത്രിയുടെയും $^1/_3$ ഭാഗം കിട്ടി. 'പായസം' മൂന്നായി പകുക്കപ്പെട്ടു. ദശരഥൻെറ ഊർജ്ജം മൂന്നായി പകുക്കപ്പെട്ടു. സ്വർണ്ണപ്പാത്രത്തിന് വെള്ളിയടപ്പിട്ട പാത്രത്തിൽ അഗ്നി നല്കിയ പായസം സൗരോർജ്ജമാണ്. സൂര്യരശ്മിയിൽ പ്രകാശവും നാദവുമുണ്ട്. ഒരു രശ്മി രണ്ടായി പകുത്തപ്പോൾ പ്രകാശം കൗസല്യയിലും നാദം കൈകേയിയിലുമായി. പ്രകാശം രാമനായി. നാദം (ശംഖ്) ഭരതനും. പ്രകാശത്തിൽനിന്നെടുത്ത $^1/_3$ ഭാഗം നിരയനകാലമായ അനന്തകാലമായി. (ലക്ഷ്മണൻ) നാദത്തിൽ നിന്നെടുത്ത $^1/_3$ ഭാഗം സായനകാലമായ നാം അറിയുന്ന കാലചക്രവും (സുദർശനം—ശത്രുഘ്നൻ).

**കർക്കിടകത്തിലെ അമാവാസി പിതൃശ്രാദ്ധമാണ്. അതിനു പതിനഞ്ചു ദിവസം മുൻപ് ഔഷധങ്ങളും തൈരും മധുവും ചേർത്ത് കടഞ്ഞെടുക്കുക. ഈ മന്ഥക്രിയകൊണ്ടു ലഭിച്ച പിതൃക്കളുടെ ആത്മോർജ്ജമായ ദേവാന്നം (പ്രഹുതം) എടുത്ത് ജ്യേഷ്ഠായ സ്വാഹാ, ശ്രേഷ്ഠായ സ്വാഹാ എന്ന മന്ത്രോച്ചാരണത്തോടെ പുത്രകാമികളായ ദമ്പതിമാർ ഭക്ഷിക്കുക. ഇത് ദമ്പതിമാരുടെ വൈശ്വാനരാഗ്നിക്ക് വീര്യവും ഓജസ്സും നല്കും. ഇതിൻെറ പേര് വാജീകരണമെന്നാണ്. അഥർവ്വ വേദപ്രോക്തമായ ഈ വാജീകരണംകൊണ്ടാണ് ഋത്വിക്കായ ഋശ്യശൃംഗൻ**

ദശരഥന് പുത്രന്മാരെ ജനിപ്പിക്കാൻ ശക്തിയുണ്ടാക്കിയത്. അഥർവ്വാംഗിരസൻ ബൃഹദാരണ്യകത്തിൻെറ ഗുരുപരമ്പരയിലെ ഒരു പ്രമുഖവ്യക്തിയുമാണ്. അതിനാൽ എൻെറ ഈ നിഗമനങ്ങളുടെ സാധുത വായനക്കാർക്കുതന്നെ ആലോചിച്ചു നിർണ്ണയിക്കാവുന്നതാണ്.

എന്താണ് പുത്രകാമേഷ്ടിയുടെ ഫലം! വേദജ്ഞരും ഭൂരിതേജസ്വികളുമായ ആദർശധീരരായ മക്കളുടെ ജനനം. പിതൃഭക്തിയും മാതൃഭക്തിയും ഗുരുഭക്തിയും സഹോദരസ്നേഹവും, അതിഥിപൂജയും, ഏകപത്നീവ്രതവും ഒത്തിണങ്ങിയ നല്ല മനുഷ്യരുടെ ജനനം. രാമരാജ്യം പടുത്തുയർത്താനാവുന്ന ആദർശശാലികളായ ഭരണാധിപന്മാരുടെ ജനനം. അശ്വമേധയജ്ഞവും പുത്രകാമേഷ്ടിയും ഈ വിധത്തിൽ മാനസജപം ചെയ്ത് സാക്ഷാത്കരിച്ചശേഷം മാത്രം സഹധർമ്മചാരികളായ സ്ത്രീപുരുഷന്മാർ. ആനന്ദപൂർവ്വം ഇണചേരട്ടെ! ഭൂമി നല്ല മനുഷ്യരെക്കൊണ്ട് സപ്രജയും സുപ്രജയുമാകട്ടെ!

1. സ യഃ കാമയതേ മഹത് പ്രാപ്നുയാമിതി, ഉദഗയ
   ന ആപൂര്യമാണ പക്ഷസ്യ പുണ്യാഹേ ദ്വാദശാഹമുപസദ്
   വ്രതീ ഭൂത്വൗദുംബരേ കംസേ ചമസേവാ സർവ്വൗഷധം
   ഫലാമീതി. സംഭൃത്യ പരിസമൂഹ്യപരിലിപ്യാഗ്നിമുപസമാധായ
   പരിസ്തീര്യമതാ രാജ്യം സംസ്കൃത്യപുംസാ നക്ഷത്രേണ
   മന്ഥം സന്നീയജുഹോതി.
   യാവന്താ ദേവാസ്ത്വയി ജാതവേദ
   സ്തിര്യഞ്ചോഘ്നന്തി
   പുരുഷസ്യകാമാൻ
   തേഭ്യോ$f$ഹം ഭാഗധേയം ജുഹോമിതേ
   മാ തൃപ്താഃ സർവ്വൈഃ കാമൈസ്തർപ്പയന്തു സ്വാഹാ യാ
   തിരശ്ചീ നിപധ്യതേ$f$ഹം വിധരണീ ഇതി തം ത്വാ ഘൃതസ്യ
   ധാരയായജേ സംരാധനീമഹം സ്വാഹാ

ആര് 'മഹത്തി'നെ പ്രാപിക്കണമെന്ന് കാംക്ഷിക്കുന്നുവോ, അവർ ഉത്തരായന പുണ്യകാലത്ത് ശുക്ലപക്ഷത്തിലെ പുണ്യദിനത്തിൽ പുരുഷനക്ഷത്രത്തിൽ, പന്ത്രണ്ടുദിവസം ഉപസദ്വ്രതിയായിരുന്ന ശേഷം ഉദുംബരംകൊണ്ടുള്ള പാത്രത്തിലോ കോപ്പയിലോ സർവ്വൗഷധങ്ങളും പഴങ്ങളും സംഭരിച്ച് അരച്ചു ചേർത്തിട്ട് അഗ്നിക്ക് നിവേദിച്ച്, കുശപ്പുല്ലിൽ നിയമാനുസൃതം പരത്തണം. സംസ്കരിച്ച നെയ്യുചേർത്ത് മന്ഥംചെയ്തെടുക്കണം. മന്ഥവേളയിൽ മന്ത്രിക്കേണ്ടതിങ്ങനെയാണ്.

**"ജാതവേദസ്സേ, നിന്നിൽ ഏതെല്ലാം ദേവന്മാരുണ്ടോ, അവർക്കെല്ലാം, പുരുഷൻെറ കാമങ്ങളെ നശിപ്പിക്കാൻവേണ്ടി ഞാൻ ഹോമിക്കുന്നു; അവരവർക്ക് അവരുടെ ഭാഗധേയം ഹോമിക്കുന്നു. അവർ സംതൃപ്തരായിട്ട് എൻെറ കാമങ്ങളെയും തൃപ്തരാക്കട്ടെ. സ്വാഹാ ആര് മറഞ്ഞിരുന്നിട്ട് ഞാൻ വിധരണിയാണെന്നുകരുതി നിന്നോട് ഒട്ടിയിരിക്കുന്നുവോ ആ സംരാധനീക്ക് ഞാൻ ഘൃതം ധാരധാരയായി യജിക്കുന്നു, സ്വാഹാ!"**



മനുഷ്യനിൽ കാമങ്ങളും മറഞ്ഞിരിക്കുന്നുണ്ട്; സംസാരത്തെ വിധരണം ചെയ്യുന്ന ആരാധനീയയായ ഗായത്രിയുടെ അപദിയും ഒളിഞ്ഞിരിക്കുന്നുണ്ട്. 'തിര്യഞ്ചോ' എന്ന മറഞ്ഞിരിക്കുന്ന കാമത്തെ ഒഴിക്കാനും തിരശ്ചീ എന്നു മറഞ്ഞിരിക്കുന്ന അഗ്നിമുഖത്തെ വെളിപ്പെടുത്താനുമാണ് പ്രാർത്ഥന. നിഷ്കാമിയായി, സൂര്യതേജസ്സുള്ള സന്താനത്തെ ജനിപ്പിക്കാനുള്ള മന്ഥനക്രിയയാണിത്. (മൈഥുനവ്യാപാരം) സ്ത്രീയിൽ മറഞ്ഞിരിക്കുന്ന അഗ്നിയെ പുത്രനായി ജനിപ്പിക്കാൻ, അവളിലെ വൈശ്വാനരാഗ്നിക്ക് ധാരാളം പോഷകാഹാരങ്ങൾ നല്കി, രണ്ടുപേരും വ്രതശുദ്ധരായി വീര്യധാരണം ചെയ്ത് നിലത്തു വിരിച്ച ദർഭപ്പുല്ലിൽ ഭൂമിശയനം ചെയ്യണം. മൈഥുനവേളയിൽ, ഇണയുടെ കാമങ്ങളെ സംതൃപ്തമാക്കാൻ അവരുടെ ഇന്ദ്രിയങ്ങളിലെല്ലാം തൻെറ വീര്യം പകരണം. അപ്പോൾ സ്വാഭാവികമായി സ്വകാമങ്ങളും തൃപ്തമാകുന്നു. സ്ത്രീയിൽ മറഞ്ഞിരിക്കുന്ന സംരാധനിയായ അഗ്നിമുഖത്തേക്ക് ഘൃതം ധാരധാരയായി യജിക്കണം; ഊർദ്ധ്വഭാഗത്ത് വായിലൂടെ ഉരുക്കിയ വെണ്ണ ജപിച്ചുകൊടുക്കുന്നതിനെയും, താഴെ യോനീമുഖത്തിലൂടെ രേതസ്സ് ഒഴുക്കുന്നതിനെയും പറയുന്നു. രണ്ടും 'അഗ്നി'യായ പുതിയ പ്രജയെ ജ്വലിപ്പിക്കാൻ തന്നെ. 'സ്വാഹ' എന്ന് അവസാനിക്കുന്ന എല്ലാ മന്ത്രവും സ്ത്രീമന്ത്രങ്ങളാകയാൽ ഇത് സ്ത്രീ മന്ത്രമാണ്. (ഹ്രീം ഫട് എന്നവസാനിക്കുന്നവ പുരുഷമന്ത്രം; നമഃ എന്നവസാനിക്കുന്നവ നപുംസക മന്ത്രം).

'മഹത്ത്' വാഗീശ്വരീയാണ്. പുതിയ അഗ്നിയായ വാക്കിനെത്തന്നെയാണ് മഹാപുരുഷനെ സൃഷ്ടിക്കുന്ന ഈ പ്രക്രിയയിൽ ഋഷി സൃഷ്ടിക്കുന്നത്. പുത്രനിലൂടെ പിതാവും മാതാവും മഹത്ത്വം അടയുന്നു.

ജ്യോതിഷ്ഠോമയജ്ഞത്തിൻെറ ഒരു ഭാഗമാണ് ഈ മന്ഥക്രിയ. ഉപസത്ത് പയോവ്രതമാണ്. (തത്ര ച സ്തനോപചയാപചയ ദ്വാരേണ പയോഭക്ഷണം തദ് വ്രതം) മന്ഥകർമ്മം സ്മാർത്തമാണ്, ശ്രൗതികമല്ല. (സ്മാർത്തം ഹീദം മന്ഥകർമ്മ.) അങ്ങനെയിരിക്കെ ഇത് എങ്ങനെ ശ്രുതിവിഹിതമായി? ശ്രുതി ഇവിടെ സ്മൃതിയെ അംഗീകരിക്ക മാത്രമാണ്. 'അവസത്ഥ്യം' എന്ന അഗ്നിയിൽ സ്മാർത്തന്മാരായ ഗൃഹസ്ഥന്മാർ അനുഷ്ഠിക്കുന്ന കർമ്മത്തെ ശ്രുതി അതിൻെറ 'പ്രാകൃതധർമ്മിഗ്രാഹിത്യം' കൊണ്ട് അംഗീകരിക്കുന്നു. ഔദുംബരം കൊണ്ടുണ്ടാക്കിയ മരപ്പാത്രത്തിൽ ('സർവ്വൗഷധം സർവ്വസാമൗഷധീനാം സമൂഹം യഥാ സംഭവം യഥാ ശക്തി സർവ്വഔഷധീഃ സമാഹൃത്യ തത്ര ഗ്രാമ്യാണാം തു ദേശനിയമേന ഗ്രാഹ്യാ വ്രീഹിയവാധ്യാ') അതാതു ദേശത്തിൽ ലഭിക്കുന്ന അതാത് ഔഷധിഫലങ്ങളും വ്രീഹിയവാദി ധാന്യങ്ങളും യഥാശക്തി സംഭരിച്ചു വെയ്ക്കണം. അവയുടെ ക്രമം ഗൃഹ്യസൂത്രത്തിലുണ്ട്.

ഭൂമി സംസ്കാരമാണ് പരിസമൂഹനം, (പരിലേപനം). സ്ത്രീശരീരമെന്ന ഭൂമിയും, ശയനക്ഷേത്രവും സംസ്കരിക്കണം; യജ്ഞവേദിയും സംസ്കരിക്കണം. അവസത്ഥ്യം എന്ന അഗ്നിയെ കൊണ്ടുവരുന്നു. 'അഗ്നിം' എന്ന ഏകവചനം ഒരഗ്നിയെ സൂചിപ്പിക്കുന്നു; ഉപസമാധായ എന്നതിനാൽ 'ഒരഗ്നി' നേരത്തെ അവിടെയുണ്ട് എന്ന് സൂചനയുണ്ട് എന്ന് ശങ്കരൻ. ക്ഷേത്രസംസ്കരണവും മററും ഗൃഹസ്ഥൻെറ 'സ്ഥാലീപാക'മാണ്. ശയനഗൃഹവും, മന്ഥക്രിയയ്ക്കുള്ള ശരീരങ്ങളും, ജ്യോതിഷ്ഠോമയജ്ഞഗൃഹവും, ഋത്വിക്കുകളും എല്ലാം സംസ്കൃതചിത്തരാവണം. പുരുഷനക്ഷത്രത്തിൽ പുണ്യാഹസംയുക്തമായി (പുണ്യമായ

അഹം (നാൾ), പുണ്യാഹമെന്ന തീർത്ഥം—രണ്ടർത്ഥം) വേണം. മന്ഥക്രിയ. തനിക്കും അഗ്നിക്കും ഇടയിൽ ഔദുംബരപാത്രത്തിലെ ഔഷധങ്ങൾ വെച്ച് ഋത്വിക്ക് അതു കടഞ്ഞെടുക്കുന്നു. ആ പാത്രത്തിൽ സർവ്വൗഷധവും സർവ്വധാന്യവും ഘൃതവും മധുവും തൈരും പാലും ഉണ്ട്. ആ ഔദുംബരത്തിൽ സ്രുവത്താൽ ആപസ്ഥാനമായ ആജ്യത്തെ ഹോമിക്കണം. തനിക്കും പുതിയ തലമുറയിലെ അഗ്നിക്കുമിടയിലുള്ള പാത്രം ഇണയുടെ ശരീരമാണ്. സർവ്വൗഷധ, സർവ്വാന്ന, പ്രാണമായ ആ അഗ്നിയിലെ മധുവിൽ സർവ്വൗഷധ സർവ്വാന്ന, പ്രാണമായ ഈ അഗ്നിയിലെ മധു ഹോമിക്കലാണ്. മൈഥുന മന്ഥക്രിയ, മന്ഥക്രിയാവേളയിൽ 'സംരാധനി'യായ ആത്മാഗ്നിയായിട്ടാണ് ഇണയെ കാണേണ്ടത്. ഏററവും പരമപവിത്രമായ തീർത്ഥമാണ് പുണ്യാഹം. സ്വശരീരത്തെ പുതിയ അഗ്നിയെ ഉജ്ജ്വലിപ്പിക്കാനുള്ള സുപാത്രമായി, ഹിരണ്മയപാത്രമായിട്ട് സങ്കല്പിക്കുക. ആ ഹിരണ്മയപാത്രത്താൽ മൂടപ്പെട്ട സത്യത്തിൻെറ (പുതിയ വംശവിത്തായ ഉണ്ണിസ്സൂര്യൻെറ) മുഖം കാണാൻ സർവ്വാവരണങ്ങളും അഴിച്ചു മാററി, ആനന്ദാനുഭൂതിയുടെ 'പുണ്യാഹ' തീർത്ഥത്തിൽ മുങ്ങുക. 'ണ്യം' സംവിത്സാഗരമാണ്. അഹം ആ സംവിത്സാഗരം; അഹം 'പുണ്യാ'ഹം; എന്നിൽ കാമമില്ല; പാപമില്ല. ഞാൻ പുണ്യതീർത്ഥം. ഞാൻ അനുഷ്ഠിക്കുന്ന കർമ്മമൊക്കെയും പുണ്യം.... ഈ ഭാവനയാണ് പ്രധാനം. 'മഹത്താ'യ സൃഷ്ടിക്ക് 'മഹത്ത'ായ ഭാവനതന്നെ വേണം.

മന്ഥവേളയിലെ മന്ത്രോച്ചാരണം തുടരുന്നു. അതിൻെറ ഋതം (താളം) ശ്രദ്ധിക്കുക.

2. ജ്യേഷ്ഠായ സ്വാഹാ, ശ്രേഷ്ഠായ സ്വാഹാ, ഇതി അഗ്നൗ
ഹുത്വാ മന്ഥേ സംസ്ത്രവമവനയതി;
പ്രാണായ സ്വാഹാ, വസിഷ്ഠായൈസ്വാഹേത്യഗ്നൗ
ഹുത്വാ മന്ഥേ സംസ്ത്രവമവനയതി;
വാ ചേ സ്വാഹാ, പ്രതിഷ്ഠായൈ സ്വാഹാ, ഇതി
അഗ്നൗ ഹുത്വാ മന്ഥേ സംസ്ത്രവമവനയതി.
ചക്ഷുഷേ സ്വാഹാ, സംപദേ സ്വാഹാ ഇതി അഗ്നൗ
ഹുത്വാ മന്ഥേ സംസ്ത്രവമവനയതി.
ശ്രോത്രായ സ്വാഹാ, ആയതനായ സ്വാഹാ ഇതി അഗ്നൗ ഹുത്വാ
മന്ഥേ സംസ്ത്രവ മവനയതി; മ്യനസേ സ്വാഹാ പ്രജാത്യൈ
സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്ത്രവമവനയതി,
രേതസേസ്വാഹേത്യഗ്നൗഹുത്വാ മന്ഥേ സംസ്ത്രവമവനയതി.

**അഗ്നിയിൽ ഹോമിച്ച്, സ്രുവത്തിൽ (സംസ്രവം) ബാക്കി നില്ക്കുന്ന മന്ഥം (പശപോലെ ഒട്ടുന്ന മഥനദ്രവ്യം) അവനയിക്കുമ്പോൾ (ഇററു വീഴുമ്പോൾ) പുരുഷൻ ജപിക്കേണ്ടത് 'സ്വാഹാ' എന്നവസാനിക്കുന്ന സ്ത്രീമന്ത്രങ്ങൾ.**

**ജ്യേഷ്ഠായ സ്വാഹാ, ശ്രേഷ്ഠായ സ്വാഹാ**
**പ്രാണായ സ്വാഹാ, വസിഷ്ഠായ സ്വാഹാ**
**വാചേ സ്വാഹാ, പ്രതിഷ്ഠായൈ സ്വാഹാ**



ചക്ഷുഷേ സ്വാഹാ സംപദേ സ്വാഹാ
ശ്രോത്രായസ്വാഹാ ആയതനായ സ്വാഹാ
മനസേ സ്വാഹാ പ്രജാത്യൈ സ്വാഹാ
രേതസേ സ്വാഹാ....
രേതസേ സ്വാഹാ....

ഇവയെ 'ജ്യേഷ്ഠായനമഃ' എന്ന് നപുംസകമന്ത്രക്രമത്തിൽ സ്ത്രീ ജപിക്കണം.

എന്തുകൊണ്ട് രണ്ടുപേരും ഹ്രീം ഫട് എന്ന് പുരുഷമന്ത്രമായി മൈഥുനവേളയിൽ ജപിച്ചുകൂടാ? സ്ത്രീ തന്നിൽ മറഞ്ഞിരിക്കുന്ന അഗ്നിയായ ഗായത്രിയുടെ അപദിയെയാണ് ലിംഗരഹിതമായ നപുംസകമന്ത്രം ജപിച്ച് സ്രവിപ്പിക്കുന്നത്; പുരുഷൻ സ്ത്രീയിൽ മറഞ്ഞിരിക്കുന്ന അഗ്നിയെ, പുരുഷാഗ്നിയോടു ചേർക്കാനാണ് സ്ത്രീമന്ത്രം ജപിക്കുന്നത്. ജീവാത്മാവായി ആവാഹിക്കപ്പെടുന്ന എല്ലാം തന്നെ സ്ത്രീ, നപുംസകഭാവങ്ങളാണ്. പുരുഷൻ എന്നു പറയുന്നത് പരമാത്മാവിനെ മാത്രമാണ്. ജീവാത്മസൃഷ്ടിയിൽ സ്ത്രീ, നപുംസകം എന്ന രണ്ടു സൃഷ്ടികളേ ഉള്ളൂ. അവരിൽ രണ്ടിലും ഒളിഞ്ഞിരിക്കുന്ന 'പുരുഷ'നോട് (പരമാത്മാവിനോട്) ഏകീഭവിക്കൽ ആത്മസാധനയാണ്, അതിൽ മൈഥുനക്രിയ എന്ന് നാം വിളിക്കുന്ന ശരീരസംയോഗം ആവശ്യമില്ല. ജീവാത്മപരമാത്മങ്ങളാകുന്ന മിഥുനങ്ങളുടെ തന്മയീഭാവം ശരീരംകൊണ്ടല്ല, ആത്മാവുകൊണ്ടാണ്. പ്രജാസൃഷ്ടിയിൽ ഉള്ള ആത്മൈക്യത്തിൽ മാത്രമേ രണ്ട് അർദ്ധങ്ങളിലിരിക്കുന്ന (ശരീരം) അഗ്നികളെ ഏകീഭവിപ്പിക്കാൻ ശരീരങ്ങളെ ഉപകരണമാക്കുന്നുള്ളു. അതിനാൽ പുരുഷമന്ത്രം ജപിക്കേണ്ടതില്ല.

ഇതനുസരിച്ച്, സ്ത്രീയിൽ പൗരുഷവും, പുരുഷനിൽ സ്ത്രൈണവുമായ ഭാവങ്ങളുണ്ട്. അവയെയാണ് ഉണർത്തി പുതിയ ജീവാത്മസൃഷ്ടി നടത്തുന്നത്. അഥവാ, പ്രജാസൃഷ്ടി ഒരു നപുംസകസൃഷ്ടിയാണ്.

ഇതിനെ ശാസ്ത്രദൃഷ്ടിയിൽ നോക്കുക.

46 X X സ്ത്രീശരീരം

46 X y പുരുഷശരീരം

46ൻെറ പകുതിയായ ഹാപ്ലോയ്ഡ് (23) ആണ് ഒരു ബീജത്തിലും ഒരണ്ഡത്തിലും ഉണ്ടാവുക.

അണ്ഡം = 23 X (എപ്പോഴും സ്ത്രൈണം)

ബീജം = ഒന്നുകിൽ 23 X, അല്ലെങ്കിൽ 23 y (ഒന്നുകിൽ സ്ത്രൈണം, അല്ലെങ്കിൽ സ്ത്രൈണമല്ലാത്തത്-നപുംസകത്വം.)

23 X + 23 X = 46 XX (സ്ത്രീപ്രജ)

23 X + 23 y = 46 Xy (പുരുഷപ്രജ)

**വൈകല്യഫലമായി കൂടുതൽ x അഥവാ y ക്രോമസോമുകൾ ഉണ്ടാവുമ്പോൾ ചില പ്രത്യേകതകൾ കാണാം.**

**x ക്രോമസോം അധികമായതുകൊണ്ട് ബുദ്ധിമാന്ദ്യം ഉണ്ടാവണമെന്നില്ല; ബുദ്ധിമാന്ദ്യം സംഭവിക്കുന്നതും കാണാം. പക്ഷേ, ലജ്ജാശീലവും മററും ഏറുമെന്നല്ലാതെ അവരെക്കൊണ്ട് സമൂഹത്തിനു ശല്യമില്ല. പക്ഷേ y ക്രോമസോം ഏറിയാൽ അതല്ല ഗതി. (y പോളിസോമി xyy സിൻഡ്രോം) കണ്ടാൽ സാധാരണ ഒരു പുരുഷനെപ്പോലെ തോന്നിക്കുമെങ്കിലും ഇവർ പലപ്പോഴും ജയിലുകളിലും,**

അമിതവികാരങ്ങളാൽ മററു ക്രിമിനൽ സ്ഥാപനങ്ങളിലും ചെന്നുചേരുന്ന സാമൂഹ്യവിരുദ്ധരായി കാണുന്നു (Antisocial).നിരുത്തരവാദപരമായ പ്രവർത്തനം ഇവർക്കുണ്ടാവുന്നു. (implusive acting disorders) ഇത് സമൂഹനന്മയെ വിപരീതമായി ബാധിക്കും. അതുകൊണ്ടാണ് പുരുഷൻ സ്വാഹാ എന്ന് സ്ത്രീമന്ത്രം ജപിക്കേണ്ടത്. (രാവണൻ ഇതിന് കൂട്ടാക്കാതെയിരുന്നു എന്ന് രാമായണം പറയുന്നു.)

സ്ത്രീയിൽ എപ്പോഴും x മാത്രമാകയാൽ സ്ത്രീ സദാ സ്ത്രൈണമല്ലേ? സ്ത്രീയിൽ പൗരുഷമെന്ന് എങ്ങനെ പറഞ്ഞു? സ്ത്രീശരീരത്തിലെ ഒരു x മാതാവിൻെറ താവഴിയിൽ നിന്നും, മറേറ x പിതാവിൻെറ താവഴിയിൽനിന്നും. (അച്ഛമ്മ) ലഭിച്ചതാണ്. ലയോൺസ് (Lyon's) സിദ്ധാന്തമനുസരിച്ച് കോശങ്ങളിൽ ഇവ ഒന്നു മാത്രം പ്രവർത്തിക്കുന്നു. മറേറത് സുപ്തമായി (inactive) മറഞ്ഞിരിക്കുന്നു. ചില കോശങ്ങളിൽ അമ്മയിൽ നിന്നുള്ള x ൻെറ ക്ലോണുകളും. മററു ചിലവയിൽ അച്ഛനിൽനിന്നുള്ള x ൻെറ ക്ലോണുകളും പ്രവർത്തിക്കയാൽ സ്ത്രീശരീരം എപ്പോഴും ഒരു Mosaic (മാതൃപിതൃക്കളുടെ ക്രോമസോമുകൾ കൊണ്ടുള്ള രണ്ടുവിധം കോശങ്ങളുടെ പോപ്പുലേഷൻ) ആണ്. അതുമാത്രമല്ല, ഒരു X ക്രോമസോമിനെ സ്ത്രീശരീരത്തിൽ inactivate ചെയ്യുകവഴി, സ്ത്രീശരീരത്തിലും പുരുഷശരീരത്തിലും ഒരേ ഡോസ് x ക്രോമസോം പ്രവർത്തനക്ഷമമാക്കുക എന്ന കൃത്യവും പ്രകൃതി നിർവ്വഹിച്ചിരിക്കുന്നു. അതിനാൽ സ്ത്രീക്കും പുരുഷനും ഒരേ തോതിൽ ബുദ്ധി നല്കുകയും ചെയ്യുന്നു.

3. അഗ്നയേ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്ത്രവമവനയതി;
സോമായ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്ത്രവമവനയതി;
ഭൂഃ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്ത്രവമവനയതി;
ഭുവഃ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേസംസ്ത്രവമവനയതി;
സ്വഃ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്ത്രവമവനയതി.
ബ്രഹ്മണേ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്ത്രവമവനയതി;
ക്ഷത്രായ സ്വാഹേത്യഗ്നൗ ഹുത്വാമന്ഥേ സംസ്ത്രവ മവനയതി;
ഭൂതായ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്ത്രവ മവനയതി;
ഭവിഷ്യതേ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്ത്രവമവനയതി:
വിശ്വായ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്ത്രവമവനയതി;
സർവ്വായ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്ത്രവമവനയതി.
പ്രജാപതയേ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്ത്രവമവനയതി.

അഗ്നിയിൽ ഹോമിച്ച് സ്രുവത്തിൽ ബാക്കി നില്ക്കുന്ന മന്ഥം ഇററു വീഴുമ്പോൾ ജപിക്കുക.

അഗ്നയേ സ്വാഹാ, സോമായ സ്വാഹാ
ഭൂഃ സ്വാഹാ, ഭുവഃ സ്വാഹാ
സ്വഃ സ്വാഹാ, ഭൂർഭുവസ്വഃ സ്വാഹാ
ബ്രഹ്മണേ സ്വാഹ, ക്ഷത്രായ സ്വാഹാ
ഭൂതായ സ്വാഹാ ഭവിഷ്യതേ സ്വാഹാ



വിശ്വായ സ്വാഹ, സർവ്വായ സ്വാഹാ
പ്രജാപതയേ സ്വാഹാ....
പ്രജാപതയേ സ്വാഹാ...

ജ്യേഷ്ഠായ സ്വാഹാ എന്നാരംഭിക്കുന്ന ഓരോ മന്ത്രത്തിലും ഈരണ്ടു പ്രാവശ്യം ആഹുതി ചെയ്യണം. ഇത് പ്രാണലിംഗത്തെ അറിയുന്ന പ്രാണവിത്ത് ചെയ്യേണ്ട യജ്ഞമാണ്. രേതസേ സ്വാഹ എന്നതു മുതൽ ഓരോ മന്ത്രത്തിനും ഓരോരോ ആഹുതി ചെയ്താൽ മതി. (ആഹുതി ചെയ്യുന്നതിൻെറ സ്പീഡ് കുറഞ്ഞു വരുന്നു.

4. അഥൈനമഭിമൃശതി ഭ്രമദസി ജ്വലദസി പൂർണ്ണമസി
പ്രസ്തബ്ധമസ്യേകസഭമസി, ഹിംകൃതമസി, ഹിംക്രിയമാണമസി,
ഉദ്ഗീഥമസി, ഉദ്ഗീഥമാനമസി, ശ്രാവിതമസി, പ്രത്യാ ശ്രാവിതമസി,
ആദ്രേസന്ദീപ്തമസി, വിദൂരസി, പ്രഭൂരസി, അന്നമസി,
ജ്യോതിരസി, നിധനമസി സംവർഗ്ഗോ $f$ സീതി.

യജ്ഞവേളയിൽ മഥിച്ച് പശരൂപമാക്കിയ മന്ഥത്തെ സ്പർശിച്ചുപറയുന്നതാണ് ഈ മന്ത്രം. സ്ത്രീയിൽ നിക്ഷിപ്തമായ ബീജം അണ്ഡവുമായി ചേർന്നു ബീജത്തോടു പറയുന്നതുമാണ് ഇത്.

ഭ്രമദസി : —നീ ഭ്രമണം ചെയ്യുക; നീ ഭ്രമണമാണ്
ജ്വലദസി : —നീ ജ്വലിക്കുക; നീ ജ്വലനമാണ്
പൂർണ്ണമസി : —നീ പൂർണ്ണയാവുക, നീ പൂർണ്ണമാണ്.
പ്രസ്തബ്ധമസി : —നീ സ്ഥിരമാവുക (അചലം), നീ സ്ഥിരമാണ്.
ഏകസഭമസി : —നീ എല്ലാത്തിൻെറയും കേന്ദ്രസ്ഥാനമായ, സർവ്വവും ഒന്നു ചേരുന്ന സഭയാവുക; നീ ചിദ്സഭയാണ്. (ശിവൻെറ ചിദ്സഭയിലെ ആനന്ദ നടനത്തെ ഓർക്കുക).
ഹിങ്കൃതമസി : —നീ ഹിങ്കൃതമാണ്; ഹിംകാരം ചെയ്യുക (സാമവേദത്തിൽ പ്രസ്തോതം ഹിംകാരത്തോടുകൂടി ആരംഭിക്കുന്നു. ശിശുവിൻെറ ഭ്രൂണാവസ്ഥ പ്രസ്തോതമാണ്)
ഹിങ്ക്രിയമാണമസി : —നീ 'ഹിം' എന്ന് ആരംഭിക്കപ്പെടുന്ന മന്ത്രമാണ്. (പ്രസ്തോതാവ് പാടിയത്)
ഉദ്ഗീഥമസി : —നീ ഉദ്ഗീഥമാണ്. (ഉദ്ഗാതാവ് പാടിയത്)
ഉദ്ഗീയമാനമസി : —നീ പാടപ്പെട്ട ഉദ്ഗാനമാണ് (അഗ്നീധ്രൻ ആവർത്തിച്ചത്)
ശ്രുവിതമസി : —നീ പാടാനുള്ള ആഹ്വാനം (വിളി) ആണ്. (ഒരു ഇണയുടെ വിളി)
പ്രത്യശ്രാവിതമസി : —നീ ആ വിളിക്കുള്ള മറുപടിയുമാണ്. (മറേറ ഇണയുടെ സമ്മതം)
ആർദ്രേ സന്ദീപ്തമസി : —നീ ആർദ്രമായ ദീപ്തിയാണ്; (വർഷമേഘത്തിലെന്നപോലെ നനഞ്ഞ് ആർദ്രമെങ്കിലും ഇടിമിന്നലിൻെറ ദീപ്തിയുള്ള അഗ്നി).

വിഭുരസി : —നീ സർവ്വവ്യാപിയാണ്. (വിശേഷേണ ഭാവിക്കുന്നവനാണ്)
പ്രഭുരസി : —നീ പ്രഭുവാണ്. (സർവ്വേഷുക്രിയേഷു സാമർത്ഥ്യാതിശയാത്)
അന്നമസി : —നീ അന്നമാണ്
ജ്യോതിരസി : —നീ ജ്യോതിസ്സാണ്.
നിധനമസി : —നീ സർവ്വത്തിനും നിധനമായ മൃത്യുവുമാണ്.
സർവ്വാർഗ്ഗോഽസി : —നീ സർവ്വത്തെയും ഗുപ്തമാക്കിവെച്ചിരിക്കുന്നവനാണ്.

ചലനം, ഭ്രമണം, ജ്വലനം, സ്ഫുലനം എന്നിവയിലൂടെ പൂർണ്ണാവസ്ഥ പ്രാപിക്കുന്ന ചിദാഗ്നിയെ വളർത്തി ഒരു കുഞ്ഞാക്കി ഗർഭാശയത്തിൽ വളർത്തുന്ന മാതാപിതാക്കൾ, അമ്മയുടെ ഉദരം ഈ സങ്കല്പത്തോടും മന്ത്രോച്ചാരണത്തോടും സപർശിക്കുന്നത് കുഞ്ഞിന് ആത്മശക്തിയും വീര്യവും ആരോഗ്യവും നല്കും.

(യജ്ഞവേളയിൽ മന്ഥനം ചെയ്ത മധുവെ ഇപ്രകാരം മന്ത്രിച്ച് സ്പർശിച്ച ശേഷം ആചമിച്ചാൽ അതു വീര്യം നല്കും. ഇത് വാജീകരണ പ്രക്രിയയുമാണ്.)

5. അഥൈന മുധ്യച്ഛതി —ആമംസി, ആമംഹിതേമഹി, സഹി രാജേശാഽനോധിപതി: സ മാം രാജേശാനോഽധിപതിം കരോത്വിതി.

പിന്നീട് പാത്രത്തെ ഉയർത്തുക: നീ സർവ്വം അറിയുന്നു; നിന്റെ മഹത്ത്വം ഞങ്ങൾ അറിയുന്നു; അതു തന്നെ രാജാവും ഈശാനനും അധിപതിയും. അത് എന്നെ രാജാവും ഈശാനനും അധിപതിയുമാക്കട്ടെ!

യജ്ഞത്തിൽ മധുപാത്രം ഉയർത്തിപ്പിടിച്ചു പറയുന്നത്. അമ്മയുടെ ഗർഭപാത്രം ഉയർന്നുവലുതാവുമ്പോൾ തൊട്ടു പറയുന്നത്. (പ്രാണൻ വീർക്കുമ്പോൾ —'അശ്വാത്.')

6. അഥൈനമാചാമതി-
തത്സവിതുർവരേണ്യം
മധുവാതാ ഋതായതേ, മധു ക്ഷർന്തി സിന്ധവഃ
മാദ്ധ്വീർനഃ സന്ത്വോഷധീഃ
ഭൂഃ സ്വാഹാഃ ഭർഗ്ഗോ ദേവസ്യ ധീമഹി.
മധു നക്ത മുതോഷസഃ
മധുമത് പാർത്ഥിയം രജഃ
മധു ദ്യൗരസ്തുനഃ പിതാ
ഭുവഃ സ്വാഹാഃ
ധീയോ യോനഃ പ്രചോദയാത്
മധുമാന്നോ വനസ്പതിഃ
മധുമാം അസ്തു സൂര്യഃ
മാദ്ധ്വീർഗ്ഗാവോ ഭവന്തു നഃ
സ്വഃ സ്വാഹേതി.
സർവ്വാംച സാവിത്രീ മന്വാഹ, സർവ്വാശ്ച മധുമതിഃ



അഹമേവേദം സർവ്വം ഭൂയാസം.
ഭൂർഭുവഃ സ്വഃ സ്വാഹാ
ഇത്യന്തത ആചമ്യ പാണീപ്രക്ഷാള്യജഘനേനാഗ്നി
പ്രാക് ശിരാഃസംവിശതി; പ്രാതരാദിത്യമുപതിഷ്ഠതേ.
ദിശാമേകപുണ്ഡരീകമസി, അഹം മനുഷ്യാണാമേക
പുണ്ഡരീകം ഭൂയാസമിതി; യഥേതമേത്യജഘനേനാഗ്നി
മാസീനോ വംശം ജപതി

മന്ഥപാത്രത്തിലെ മധു ആചമിക്കുമ്പോൾ ജപിക്കുന്ന മന്ത്രം:

ഓം ആ സവിതാവ് വരേണ്യമാണ്. വാതങ്ങൾ (പ്രാണങ്ങൾ-കാററുകൾ) മധുവായി ഋതം തെററാതെ വീശട്ടെ! സിന്ധുക്കൾ മധു ഒഴുക്കട്ടെ! ഔഷധികൾ ഞങ്ങൾക്കു മധുവാകട്ടെ!

ഭൂമിക്ക് സ്വാഹ! ഭർഗ്ഗനായ ദേവന്റെ ധീയെ ഉപാസിക്കട്ടെ! രാത്രിയും ഉഷസ്സും മധുവാകട്ടെ! പാർത്ഥിവമായ രജസ്സ് മധുമത്താകട്ടെ! ഞങ്ങളുടെ പിതാക്കൾക്ക് ദ്യോവ് മധുവാകട്ടെ!

ഭൂവർല്ലോകത്തിനു സ്വാഹാ. ഞങ്ങളുടെ 'ധീ' പ്രചോദിതമാകട്ടെ. വനസ്പതികൾ ഞങ്ങൾക്കു മധുവാകട്ടെ, സൂര്യൻ മധുവാകട്ടെ! ഗാവങ്ങൾ (രശ്മികൾ, ദിശകൾ, പ്രാണങ്ങൾ) ഞങ്ങൾക്കു മധുവാകട്ടെ!

സ്വർല്ലോകത്തിന് സ്വാഹ: സർവ്വ സാവിത്രികളും സർവ്വമധുമതികളും ആവർത്തിക്കട്ടെ! (അന്വാഹ.) "അഹം മാത്രം ഈ സർവ്വവും ആകട്ടെ! ഭൂർ ഭുവഃ സ്വഃ സ്വാഹാ."

ഈ മന്ത്രാവസാനത്തിൽ മധു ആചമിച്ച് കൈകഴുകുക. അഗ്നിയുടെ ജഘനഭാഗത്ത് കിഴക്കോട്ട് ശിരസ്സു വെച്ച് ശയിക്കുക. പ്രാതഃകാലത്ത് ആദിത്യനെ നോക്കി ജപിക്കുക:

"ദിശകളിലെ ഏകപുണ്ഡരീകമാണ് നീ
ഞാൻ മനുഷ്യരിൽ ഏക പുണ്ഡരീകമാവട്ടെ!"

അപ്പോൾ, എപ്രകാരം ഇവിടെനിന്നു പോയോ അതേ വഴിയിലൂടെ വരുന്നു; എന്നിട്ട് അഗ്നിയുടെ ജഘനഭാഗത്തിരുന്ന് വംശപരമ്പരയെ ജപിക്കുന്നു.

ആചമനം 4 ഘട്ടമായി ചെയ്യണം.

1. ഗായത്രിയുടെ പ്രഥമപാദം, മധുമതിയുടെ ഒന്നാം വ്യാഹൃതി; ഒരു വായ കുടിക്കുക (ഒന്നാംഗ്രാമം)

2. ദ്വിതീയ പാദം, മധുമതിയുടെ രണ്ടാം വ്യാഹൃതി. രണ്ടാം ഗ്രാമം ആചമിക്കുക.

3. ഗായത്രി തൃതീയ പാദം, മധുമതി തൃതീയവ്യാഹൃതി—മൂന്നാം ഗ്രാമം.

4. മുഴുവൻ ഗായത്രി, മുഴുവൻ മധു മതി. ഞാൻ സർവ്വവുമാകട്ടെ എന്നു ജപിച്ച് ബാക്കിമുഴുവൻ ആചമനം.

ഗർഭകാലത്തെ 4 ഘട്ടമായിതിരിച്ച് ഇപ്രകാരം ദിനവും ജപിക്കുന്നത് നല്ലതാണ്.

**യജ്ഞവേളയിൽ അഗ്നിയുടെ പടിഞ്ഞാറുഭാഗത്തിരുന്ന് അഗ്നിയെ നോക്കി (കിഴക്കോട്ട്) വംശപരമ്പര ഉരുവിടുന്നു; അഗ്നിക്കപ്പുറത്തു കിടന്ന് 'സ്ത്രീയെ' സ്വപ്നം കണ്ടാൽ (ഗായത്രി) ഉള്ള ഫലം നേരത്തെ വിവരിച്ചതാണ്.**

ശിശു ജനിച്ചാൽ കിഴക്കോട്ട് സൂര്യാഭിമുഖമായി ശിരസ്സു വെച്ചു കിടത്തി സൂര്യപരമായ അവസാനമന്ത്രം മാനസജപം ചെയ്യണം.

"ദിശകളെയെല്ലാം പ്രകാശത്തിൽ മുക്കുന്ന, ഏകമായ ശ്വേതപുണ്ഡരീകമായ സൂര്യാ, മനുഷ്യർക്കിടയിൽ ജ്ഞാനപ്രകാശം പരത്തുന്ന ഒരു ഏകപുണ്ഡരീകമാവട്ടെ ഞാൻ!" എന്ന് ശിശുവിനെ തൊട്ടിരുന്നു ജപിക്കുക. ആ കുഞ്ഞ് വലുതാവുമ്പോൾ ബ്രഹ്മവിത്തായി, അഗ്നിക്കു പിന്നിലിരുന്ന് തന്റെ 'വംശാ'വലി ചൊല്ലാനുള്ള മഹിമ ആർജ്ജിക്കും.

മധുകാണ്ഡവും മുനികാണ്ഡവും യാജ്ഞവല്ക്യമുനിക്കു പ്രാമുഖ്യമുള്ളവയാണ്. ഖിലകാണ്ഡം അരുണനെന്ന ഗൗതമന് പ്രവാഹണജൈവലിയിൽനിന്നു കിട്ടിയ വിദ്യയാണ്, ഉദ്ദാലക ആരുണി വാജസനേയ യാജ്ഞവല്ക്യം പകർന്നു കൊടുത്തതെന്ന് പറയുന്നതിനാൽ, യാജ്ഞവല്ക്യന്റെ പ്രയോഗകാണ്ഡമാണ് ഖിലകാണ്ഡം. മധു, മുനി കാണ്ഡങ്ങളിൽ ബ്രഹ്മവാദിനിമാരായ മൈത്രേയിക്കും ഗാർഗ്ഗിക്കും പ്രാധാന്യമുണ്ട്. ഖിലകാണ്ഡം 'സ്ത്രീപ്രജ്ഞ'യോടുകൂടിയ ഗൃഹസ്ഥാശ്രമികളുടെ ജീവിതത്തിലെ പ്രയോഗശാസ്ത്രമാകയാൽ 'കാത്യായനിക്കും യാജ്ഞവല്ക്യനും'കൂടിയുള്ളതാണ്.

7. തം ഹൈതമുദ്ദാലക ആരുണിർവ്വാജസനേയായ യാജ്ഞവല്ക്യാ
യാന്തേവാസിന ഉക്ത്വോവാച, അപിയ ഏനം ശുഷ്കേ സ്ഥാണൗ
നിഷിഞ്ചേത്; ജായേരഞ്ഛാഖാഃ പ്രരോഹേയുഃ പലാശാനീതി.

ഉദ്ദാലക ആരുണി അന്തേവാസിയായ വാജസനേയ യാജ്ഞവല്ക്യന് ഇത് ഉപദേശിച്ചശേഷം പറഞ്ഞു: "ഇത് ശുഷ്കിച്ച ഒരു സ്ഥാണുവിന്മേൽ നിഷേകം ചെയ്താൽപോലും അതിൽനിന്ന് ശാഖകൾ വളരും; തളിരിലകൾ പൊടിക്കും."

പൂതലിച്ച ഒരു മരത്തടിയിൽനിന്നുപോലും ഈ മധു തളിച്ചാൽ പുതിയ വംശം ഉണ്ടാവും. അപ്പോൾ വീര്യവത്തായ ഇത് വീണ സ്ത്രീപുരുഷന്മാരുടെ കാര്യം പറയാനുണ്ടോ?

ഉദ്ദാലക ആരുണിയെയും യാജ്ഞവല്ക്യനെയും കൂടാതെ മധുവിദ്യ അഭ്യസിച്ച മററു ചില ഗുരുശിഷ്യന്മാരെ പറയുന്നു.

9. ഏതസു ഹൈവ മധുകഃ പൈംഗ്യശ്ചൂലായ ഭാഗവിത്ത
യേfന്തേവാസിന ഉക്ത്വോ വാച, അപിയ ഏനം ശൂഷ്കേ
സ്ഥാണൗ നിഷിഞ്ചേത്, ജായേ രഞ്ഛാഖാഃ പ്രരോഹേയുഃ
പലാശാനീതി.

10. ഏതമുഹൈവ ചൂലോഭാഗവിത്തിർജ്ജാനകയ ആയസ്ഥൂണാ
യാന്തേവാസിന ഉക്ത്വോവാച, അപിയ ഏനം ശുഷ്കേസ്ഥാണൗ
നിഷിഞ്ചേത, ജായേ രശ്ചായാഃ പ്രരോഹേയുഃ പലാശാനീതി.

പൈംഗിയുടെ പുത്രൻ മധുകൻ ഭാഗവിത്തപുത്രനായ ചൂലന്നും, ഭാഗവിത്തപുത്രനായ ചൂലൻ ആയസ്ഥൂണ പുത്രനായ ജാനകി (പുത്രി?)ക്കും ഇത് ഉപദേശിച്ചു.



11. ഏതസു ഹൈവ ജാനകിരായസ്ഥൂണഃ സത്യകാമായ
ജാബാലായാന്തേവാസിന ഉക്ത്വോ വാച, അപി യ ഏനം
ശൂഷ്കേ സ്ഥാണൗ നിഷിഞ്ചേത, ജായേരഞ്ഛാഖാഃ
പ്രരോഹേയുഃ പലാശാനീതി.

12. ഏതസു ഹൈവ സത്യകാമോ ജാബാലോ fന്തേവാസിഭ്യ
ഉക്ത്വോ വാച, അപി യ ഏനം ശൂഷ്കേ, സ്ഥാണൗ
നിഷിഞ്ചേത, ജായേരഞ്ഛാഖാഃ പ്രരോഹേയുഃ പലാശാനീതി;
തമേതന്നാപുത്രായ വാനന്തേവാസിനേ വാ ബ്രുയാത്.

അയസ്ഥൂണനായ ജാനകി സത്യകാമ ജാബാലനും, സത്യകാമ ജാബാലൻ തന്റെ അന്തേവാസികൾക്കെല്ലാവർക്കും മധുവിദ്യ ഉപദേശിച്ചു. പുത്രന്മാർക്കോ അന്തേവാസികൾക്കോ അല്ലാതെ ആർക്കും ഈ വിദ്യ ഉപദേശിക്കരുത്.

വാസ്തവത്തിൽ ആറുപേർക്കാണ് വിദ്യാധികാരമുള്ളത്.

1. വേദപാരംഗതൻ
2. ശ്രദ്ധാധനൻ.
3. വിദ്യയ്ക്കു പകരം ദക്ഷിണനല്കുന്നവൻ
4. ഇഷ്ടപുത്രൻ
5. ശിഷ്യൻ
6. വിദ്യയ്ക്കു പകരം മററൊരു വിദ്യ നല്കുന്നവൻ

സത്യകാമജാബാലൻ ഇഷ്ടപുത്രനും ശിഷ്യനും മാത്രം മതി എന്നു വെച്ചു. മററു നാലു ഗുണങ്ങളോടുകൂടിയ ശിഷ്യനും പുത്രനും എന്നർത്ഥമെടുക്കാം.

അടുത്തശ്ലോകം യാഗത്തിന് (വാജീകരണത്തിന്) ഉപയോഗിക്കാവുന്ന ധാന്യങ്ങളെയും മററും പറയുന്ന ഒന്നാണ്.

13. ചതുരൗദുംബരോ ഭവതി — ഔദുംബരഃ സ്രുവഃ
ഔദുംബരശ്ചമസഃ ഔദുംബര ഇദ്മഃ ഔദുംബര്യാ ഉപമന്യനൗ;
ദശ ഗ്രാമ്യാണി ധാന്യാനി ഭവന്തി—വ്രീഹിയവാസ്തിലമാഷാ
അണുപ്രിയംഗവോ ഗോധൂ മാശ്ച മസൂരാശ്ച ഖല്വാഃ
ഖലകുലാച്ച. താൻ പിഷ്ടാൻ ദധ്യനി മധുനിഘൃത ഉപസിഞ്ചതി,
ആജ്യസ്യ ജുഹോതി ഇതി തൃതീയം ബ്രാഹ്മണം.

നാലെണ്ണം ഔദുംബരമെന്ന മരത്തടി കൊണ്ടാണ്—സ്രുവം, ചമസം, ഇദ്മം (യജ്ഞാഗ്നി), കടകോലുകൾ രണ്ടെണ്ണം,

ഗ്രാമങ്ങളിൽ കൃഷിചെയ്ത ധാന്യങ്ങൾ പത്തെണ്ണമാണ്.

വ്രീഹി (നെല്ല്), യവം (ബാർലി), തിലം (എള്ള്), മാഷം (പയറ്), അണു (മില്ലററ്), പ്രിയംഗു (കടുക്), ഗോധൂമം (ഗോതമ്പ്), മസൂരാ (പരിപ്പുകൾ), ഖല്വം, ഖലകുലം (ഇവ എന്തെന്ന് അറിഞ്ഞുകൂടാ) ഇവയെ അരച്ച് പിഷ്ടം (മാവ്) ആക്കുക. തൈരും തേനും നെയ്യും ഒഴിച്ച് ഇളക്കി കുതിർക്കുക. ഇത് ഹോമത്തിനുള്ള ആജ്യമാണ്.

ഗൃഹസ്ഥന്മാർ ഈ വസ്തുക്കളെ കൃഷിചെയ്യുന്നതും സംഭരിക്കുന്നതും ഗൃഹാംഗങ്ങൾക്കും അതിഥികൾക്കും നല്കി. അവരെ വീര്യവാന്മാരാക്കുന്നതും ധർമ്മമായി കരുതി. സ്ത്രീപ്രജ്ഞയോടുകൂടിയ കാത്യായനിയെപ്പോലുള്ളവർ ഇത്തരം ഗൃഹകാര്യങ്ങൾ യഥാവിധി നടത്തുന്നതിലും സുപ്രജകളെ സൃഷ്ടിച്ച് അവരെ മന്ത്രോപാസനകളോടെ 'ശ്വേതപുണ്ഡരീക'ങ്ങളാക്കുന്നതിലും വഹിച്ച പങ്ക് ചെറുതല്ല.

ദഹിച്ച മരത്തടിയിൽനിന്നുപോലും വൃക്ഷത്തെ തളിർപ്പിക്കുന്ന വിദ്യ മഹാഭാരതത്തിൽ കശ്യപൻ ചെയ്യുന്നുണ്ട്. (തക്ഷകൻ കടിച്ച് ദഹിപ്പിച്ച വൃക്ഷത്തെ തളിർപ്പിക്കുന്നത്) വിഷഹാരികളായ വൈദ്യപരമ്പരകളുടെ ഈ പരമ്പരാഗത വിദ്യയുടെ പ്രായോഗികശാസ്ത്രമായാണ് സുശ്രുത, ചരകസംഹിതകളുൾപ്പെട്ട വൈദ്യശാസ്ത്രം ഇവിടെ വളർന്നുവന്നത്.

## ബ്രാഹ്മണം 4 ചതുർത്ഥ ബ്രാഹ്മണം

ഈ ബ്രാഹ്മണത്തിന്റെ ആദ്യത്തിൽ ശങ്കരൻ പറയുന്നു: "സ്വാത്മാവിനും പിതൃക്കൾക്കും വിശിഷ്ടലോകങ്ങൾ നല്കാൻ സമർത്ഥമായ ഗുണവിശിഷ്ടനായ പുത്രനെ ഉത്പാദിപ്പിക്കാനുള്ള വഴികളാണ് ഈ ബ്രാഹ്മണം നല്കുന്നത്. പ്രാണദർശിയും ശ്രീമന്ഥമെന്ന കർമ്മം ചെയ്ത് പുത്രമന്ഥത്തിന് അധികാരം (അർഹത) നേടിയവനും മാത്രമേ അതിന് സാധിക്കുകയുള്ളു: പുത്രമന്ഥം ചെയ്യണമെന്ന് ഒരാൾ ആഗ്രഹിച്ചാൽ അയാൾക്ക് ശ്രീമന്ഥകർമ്മം ചെയ്ത പത്നിയോടുകൂടി ഋതുകാലം പ്രതീക്ഷിച്ചിരിക്കാതെ സാദ്ധ്യമല്ല. രേതസ്സ് ഔഷധ്യാദിരസതമമാകയാൽ അതിനെ അറിയണം."

'യദാ പുത്രമന്ഥം ചികീർഷതി തദാ ശ്രീമന്ഥം കൃത്വ ഋതുകാലം പത്ന്യാ പ്രതീക്ഷത' എന്നെഴുതിയ ശങ്കരൻ മൂന്നാം ബ്രാഹ്മണത്തിന് എന്റെ വ്യാഖ്യാനം ശരിവെയ്ക്കുമെന്ന് ഉറപ്പാണ്. ശ്രീമന്ഥബ്രാഹ്മണം വിശദമാക്കുമ്പോൾ സ്ത്രീപുരുഷസംയോഗപരമായി അദ്ദേഹം വ്യാഖ്യാനിക്കാഞ്ഞത് അദ്ദേഹം സന്യാസിയായതുകൊണ്ടുമാത്രമാണ്. യാജ്ഞവല്ക്യൻ തന്നെയും, സഭയിൽവെച്ചു പറയാതെ, ചോദ്യകർത്താവിന്റെ കൈപിടിച്ച് ഒററയ്ക്കു വിളിച്ചു കൊണ്ടുപോയാണ് മന്ഥക്രിയ പറഞ്ഞുകൊടുത്തത്.

ഇന്നിപ്പോൾ മന്ഥക്രിയ (Sexual intercourse) എത്ര ഉറക്കെ എത്ര വാച്യമായി പറയാമോ അത്രയും പ്രശസ്തി നേടാമെന്നായിട്ടുണ്ട്. സ്ത്രീകൾ തങ്ങളുടെ ലൈംഗികാനുഭവങ്ങൾ പുരുഷനെ ഭയന്നോ നല്ലവളെന്ന അംഗീകാരം കിട്ടാനോ ആണ് തുറന്നു പറയാത്തതെന്നുവരെ പ്രചരിപ്പിക്കുന്ന സ്ത്രീപക്ഷവാദികളുണ്ട്. എന്നെ സംബന്ധിച്ചിടത്തോളം അത് ശരിയല്ല. മന്ഥക്രിയ ഞാനും എന്റെ ഇണയുംകൂടി രഹസ്യമായി, മറെറാരാൾക്ക് ആ ആനന്ദമണ്ഡലത്തിൽ പ്രവേശിക്കാനർഹതയില്ലാത്തത്ര 'സ്വ'കാര്യമായി, പരസ്പരം തന്മയീഭവിച്ച ഒരനുഭൂതിയായിരിക്കുന്നേടത്തോളം കാലം അത് അവാച്യമാണ്; അതിനെ ഘട്ടം ഘട്ടമായി വിവരിക്കുമ്പോൾ (വാച്യമാകുമ്പോൾ) അതിലെ 'മധു' മധുവല്ലാതായിത്തീരുന്നു; ജീവിതത്തിലെ ഏററവും വിശുദ്ധവും ഏററവും സാർത്ഥകവും ഏററവും ആനന്ദകരവുമായ ഒരനുഭൂതി—അത് സന്യാസത്തിന്റെ നിർവ്വാണമായാലും സംസാരത്തിന്റെ മന്ഥക്രിയയായാലും—അവാച്യമായി വെയ്ക്കുമ്പോൾ അത് കൂടുതൽ മധുരതരമാണ്. മധുവിദ്യ ഏററവും പ്രിയനായ ശിഷ്യനോടോ, പുത്രനോടോ മാത്രം പറയാം എന്നതുപോലെ മന്ഥക്രിയയും ഏററവും പ്രിയങ്കരമായ ഇണയോടും സുഹൃത്തിനോടും മാത്രമെ പറയാനാവൂ എന്നതാണ് എന്റെ പക്ഷം. ബസാറിലും ചന്തയിലും പരസ്യപ്പലകയിലും കയററുമ്പോൾ ആ അനുഭൂതി, അനുഭൂതിയല്ലാതാവുന്നു. വെറും വാചകക്കസർത്താവുന്നു.



ശാസ്ത്രീയമായി മന്ഥക്രിയ ചെയ്യാൻ ഗൃഹസ്ഥർക്കറിയണം; അതിൽ ആനന്ദമനുഭവിക്കണം; അതിൽനിന്ന് പുതിയ വംശവിത്തു പിറക്കണം. അത് ആരോഗ്യത്തിന് (ശാരീരികവും മാനസികവും) ആവശ്യമാണ്; വ്യക്തിപരമായ മനശ്ശാസ്ത്രത്തിലുള്ള ബുദ്ധി (Intrapersonal Intelligence) സമൂഹമനശ്ശാസ്ത്രത്തിലുള്ള ബുദ്ധി (Interpersonal intelligence) ഇതു രണ്ടും കൂടിയാലേ നല്ല ഗാർഹസ്ഥ്യം സാധിക്കുകയുള്ളൂ. ഇതു രണ്ടും ഇല്ലാത്തവർ വെറുതെ കുടുംബജീവിതത്തിലേക്കെടുത്തു ചാടുന്നത് മററുള്ളവർക്കും സമൂഹത്തിനും പ്രശ്നമാണ്. ഇന്ന് നാം നമ്മുടെ ചുററും അതിന്റെ അലയൊലികൾ കേർക്കുന്നുണ്ട്.

1. ഏഷാം വൈ ഭൂതാനാം പൃഥിവീരസഃ പൃഥിവ്യാ ആപഃ
   ആപാ മോഷധയഃ ഔഷധീനാം പുഷ്പാണി, പുഷ്പാണ്യാം
   ഫലാനി, ഫലാനാം പുരുഷഃ പുരുഷസ്യരേതഃ

ഈ ഭൂതങ്ങളുടെയെല്ലാം രസമാണ് പൃഥ്വി; ആപസ്സ് പൃഥ്വിയുടെ രസമാണ്; ഔഷധികൾ ആപസ്സിന്റെ രസമാണ്; പുഷ്പങ്ങൾ ഔഷധികളുടെ രസമാണ്; ഫലങ്ങൾ പുഷ്പങ്ങളുടെ രസമാണ്; പുരുഷൻ (മനുഷ്യശരീരം) ഫലങ്ങളുടെ രസമാണ്. രേതസ്സ് (ബീജവും അണ്ഡവും) മനുഷ്യശരീരത്തിന്റെ രസമാണ്. സർവ്വഭൂതങ്ങളുടെയും രസമായി, രസത്തിന്റെ രസത്തിന്റെ .....രസത്തിന്റെ രസതമമായിട്ടാണ് പ്രാണിശരീരത്തിൽ മധുമയമായ രേതസ്സ് സൂക്ഷ്മമായിട്ട് ഇരിക്കുന്നത്. അപ്രകാരം സാരതമമായ മധുവെ പ്രതിഷ്ഠിക്കാൻ യോഗ്യമായ ഒരു ക്ഷേത്രം (ഭൂമി) വേണം. ഗർഭപാത്രം ഏതെങ്കിലുമൊന്നായാൽ പോര. വീര്യവത്തായ പ്രജയെ സൃഷ്ടിക്കാനും വളർത്താനും പാലുകൊടുത്തു വളർത്താനും ആത്മവിത്താക്കാനും സാധിക്കുന്ന ഉത്തമയായ ഒരിണയെ തെരഞ്ഞെടുക്കണം.

2. സ ഹ പ്രജാപതിരീക്ഷാം ചക്രേ, ഹന്താസ്മൈപ്രതിഷ്ഠാം
   കല്പയാനീതി; സ സ്ത്രിയം സസൃജേ; താം സൃഷ്ട്വാധ
   ഉപാസ്തഃ തസ്മാത് സ്ത്രിയമധ ഉപാസീത; സ ഏതം പ്രാഞ്ചം
   ഗ്രാവാണമാത്മന ഏവ സമുദപാരയത, തേനൈനാമഭ്യ സൃജത.

പ്രജാപതി ചിന്തിച്ചു: "ഹന്ത! *എനിക്ക് ഇതിനെ പ്രതിഷ്ഠിക്കണം." അവൻ സ്ത്രീയെ സൃഷ്ടിച്ചു. സൃഷ്ടിച്ച സ്ത്രീയുടെ അധോഭാഗത്തെ ഉപാസിച്ചു. അതിനാൽ, ഗൃഹസ്ഥൻ സ്ത്രീയുടെ അധോഭാഗത്തെ ഉപാസിക്കണം. അവൻ തന്റെ ലിംഗത്തെ ആട്ടുകല്ലിന്റെ കുഴപോലെ കഠിനമാക്കി അതിനെക്കൊണ്ട് ഉപാസിച്ച് സൃഷ്ടിച്ചു. മൈഥുനാഖ്യമായ അധോപാസനകർമ്മം ചെയ്തു എന്ന് ശങ്കരാ

*'ഹന്ത' ശബ്ദത്താൽ ഈ പ്രജാപതി മനുഷ്യനാണ് എന്നുവരുന്നു.

ചാര്യരുടെ ഭാഷ്യത്തിൽ പറയുന്നുണ്ട്. ഈ ക്രിയ വാജപേയയജ്ഞത്തിനു തുല്യമാണെന്ന് ശാങ്കരഭാഷ്യത്തിലുണ്ട്. അദ്ദേഹം അതിൽ പാപമൊന്നും കാണുന്നില്ല എന്നത് പണ്ഡിതന്മാരും, പണ്ഡിതന്മാരല്ലാഞ്ഞിട്ടും പണ്ഡിതരെപ്പോലെ പറയുന്നവരും ദയവുചെയ്ത് ശ്രദ്ധിക്കണം. സ്ത്രീപക്ഷവാദികളെന്ന പേരു പറഞ്ഞ് സർവ്വ പഴയ ധർമ്മശാസ്ത്രങ്ങളെയും 'പുരുഷാധിപത്യ'മെന്നു മുദ്രകുത്തുന്നവരും ശ്രദ്ധിക്കണമെന്നത് ഒരഭ്യർത്ഥനയാണ്.

3. തസ്യാ വേദിരുപസ്ഥഃ ലോമാനി ബർഹിഃ ചർമ്മാധിഷവണോ-
സമിദ്ധോ മദ്ധ്യതഃ തൗമുഷ്കൗ: സ യാവാൻ ഹ വൈ വാജപേയേന
യജമാനസ്യ ലോകോ ഭവതി, താവാനസ്യ ലാകോ ഭവതി യ ഏവം
വിദ്വാനധോപഹാസം ചരതി; ആസാം സ്ത്രീണാം സുകൃതം
വൃങ്ക്തേ; അഥ യ ഇദമവിദ്വാനധോപഹാസം ചരതി;
അസ്യ സ്ത്രീയഃ സുകൃതം വൃഞ്ജതേ.

ഉപസ്ഥം (സ്ത്രീയുടെ perineum) യജ്ഞവേദി. രോമങ്ങൾ കുശപ്പുല്ല്; യോനിയുടെ മദ്ധ്യം (vagina) ജ്വലിക്കുന്ന അഗ്നി; ഇരുവശത്തുമുള്ള മാംസളഭാഗം (മുഷ്കം) അധിഷവനചർമ്മം (സോമം അരിക്കുന്നതിന് യജ്ഞത്തിൽ ഉപയോഗിക്കുന്ന തോല്). വാജപേയംകൊണ്ട് യജമാനനു ലഭിക്കുന്ന സർവ്വലോകവും ഈ യജ്ഞവേദിയിലൂടെ നേടാം. ഇതറിഞ്ഞ് അധോഭാഗത്തെ ഉപാസിക്കുന്നവർക്ക് സ്ത്രീയുടെ സുകൃതങ്ങളെല്ലാം ലഭിക്കും. അറിയാതെ ഉപാസിക്കുന്നവർ വല്ല സുകൃതവും ചെയ്തിട്ടുണ്ടെങ്കിൽ അത് സ്ത്രീയെ പ്രാപിക്കും. (സ്ത്രീയിൽ നിന്ന് സുഖം ലഭിക്കയില്ല.) വാജപേയയജ്ഞതുല്യമായ മൈഥുനത്തെ ബീഭത്സമെന്നു കരുതരുതെന്ന് ശങ്കരൻ ഇവിടെയും പറയുന്നുണ്ട്. "തസ്മാദ് ബീഭത്സനോ കാര്യതി."

വൃങ്ക്തേ എന്ന പദത്തിന് ആവർജ്ജയതി എന്നാണ് ശങ്കരൻ അർത്ഥം പറയുന്നത്; സ്ത്രീയുടെയും പുരുഷൻെറയും സുകൃതങ്ങൾ പരസ്പരം ആകർഷിക്കപ്പെട്ട് തന്മയീഭവിക്കണമെങ്കിൽ മൈഥുനത്തെ ഒരുപാസനയാക്കണം; അപ്പോൾ രണ്ടുപേരുടെയും സുകൃതഫലമായ നല്ല പ്രജ കിട്ടും.

അതിനുപകരം, വെറും ഉപഭോഗമെന്നു കരുതിയാൽ രണ്ടു പേരുടേയും സുകൃതനാശമല്ലാതെ സുപ്രജാലാഭമുണ്ടാകയില്ല.

4. ഏതദ്വ സ്മ വൈ തദ്വിദ്വാനുദ്ദാലക ആരുണിരാഹ;
ഏതദ്വ സ്മ വൈ തദ്വിദ്വാന്നാകോ മൗദ്ഗല്യ ആഹ ഏതദ്വ-
സ്മ വൈ തദ്വിദ്വാൻ കുമാരഹാരീത ആഹ, ബഹവോ
മര്യാ ബ്രാഹ്മണായ്നാ നിരിന്ദ്രിയാഃ വിസുകൃതോ $f$-
സ്മാല്ലോകാത് പ്രയന്തി, യ ഇദമവിദ്വാം സോ $f$ സോപ-
ഹാസം ചരന്തീതി; ബഹുവാ ഇദം സുപ്തന്യവാ ജാഗ്രതോ-
വാ രേതഃ സ്കന്ദതി

ഇതിനെ നന്നായറിഞ്ഞ വിദ്വാന്മാരായ ഉദ്ദാലക ആരുണിയും, മുദ്ഗലപുത്രൻ നാകനും, കുമാരഹാരീതനും പറഞ്ഞു: ധാരാളം മനുഷ്യർ ബ്രാഹ്മണായനന്മാ



രെന്നു പറഞ്ഞിട്ടും, ഇതിനെ അറിയാതെ അധോപഹാസം ചരിച്ചിട്ട്, സുകൃതം നശിച്ച്, നിരിന്ദ്രിയരായി ഈ ലോകത്തുനിന്ന് പോകുന്നു; അവരുടെ രേതസ്സ് ഉറക്കത്തിലും ജാഗ്രത്തിലും വെറുതെ തൂവിപ്പോകുന്നു. ഇന്ദ്രിയങ്ങളെ അടക്കാൻ വയ്യാതെ രാഗപ്രാബല്യത്തോടുകൂടിയവർ പേരു കൊണ്ട് ഞങ്ങൾ ബ്രാഹ്മണരാണെന്നു പറയും. പക്ഷേ ഭാര്യയുടെ ഗർഭം ഫലവത്താകുന്ന ഋതുകാലംവരെപ്പോലും വീര്യധാരണം സാധിക്കാത്ത അക്കൂട്ടരുടെ രേതസ്സ് ഫലപ്രദമാവാതെ വെറുതെ നഷ്ടപ്പെടുന്നു.

5. തദഭിമൃശേത, അനുവാ മന്ത്രയേത-
യന്മേദ്ധ്യ രേതഃ പൃഥിവീമസ്കാന്ത്സീത്
യ ദോഷ ധീരപ്യ സരധ്യദപഃ
ഇദമഹം തദ്രേത ആദദേപുനർ
മാമൈത്വിന്ദ്രിയം പുനസ്തേജഃ പുനർഭഗഃ
പുനരഗ്നിർധിഷ്ണ്യാ യഥാസ്ഥാനം കല്പന്താം
ഇത്യനാമികാംഗുഷ്ഠാഭ്യാ മാദായാന്തരേണ
സ്തനൗവാ ഭ്രൂവൗ വാ നിമൃജ്യാത്

അപ്രകാരം അറിയാതെ രേതസ്സ് സ്ഖലിച്ചാൽ ചെയ്യേണ്ടത്. അതിനെ സ്പർശിച്ച് ഇങ്ങനെ ജപിക്കുക: "ഞാൻ ഇന്ന് ഈ പൃഥ്വിയിൽ വീണതും പൂർവ്വ കാലങ്ങളിൽ ഔഷധികളിലും ആപസ്സിലും സരസ്സിലും വീണിരിക്കാവുന്നതുമായ എൻെറ രേതസ്സിനെ ഇതാ എടുക്കുന്നു." പെരുവിരലും മോതിരവിരലും ഉപയോഗിച്ച് ഒരു നുള്ള് എടുത്ത് സ്തനങ്ങൾക്കിടയിലും ഭ്രൂമദ്ധ്യത്തിലും (ഭസ്മം തൊടുമ്പോലെ) സ്പർശിക്കുക. എന്നിട്ട് മന്ത്രിക്കുക: "ഈ രേതസ്സ് എന്നിലേക്കുതന്നെ തിരിച്ചുവരട്ടെ. ഞാൻ വീണ്ടും ഇന്ദ്രിയങ്ങളോടും തേജസ്സോടും ഭവിക്കട്ടെ! ദേവന്മാർ അഗ്നിയുടെ ആസ്ഥാനമായ ഈ രേതസ്സിനെ എൻെറ ശരീരത്തിൽ യഥാസ്ഥാനത്തുതന്നെ വീണ്ടും നിക്ഷേപിക്കട്ടെ!"

6. അഥ യദ്യുദക ആത്മാനം പശ്യേത്തദഭിമന്ത്രയേത മയി തേജ
ഇന്ദ്രിയം യശോ ദ്രവിണം സുകൃതമിതി; ശ്രീർഹ വാ ഏഷാ
സ്ത്രീണാം യന്മലോദ്വാസാ; തസ്മാൻ മലോദ്വാസസം
യശസ്വിനീമഭിക്രമ്യോപമന്ത്രയേത്.

ജലത്തിൽ വെച്ച് സ്വന്തം ഛായ കണ്ടാൽ ഇപ്രകാരം മന്ത്രിക്കുക: "ദേവന്മാർ എന്നിൽ തേജസ്സും ഇന്ദ്രിയങ്ങളും യശസ്സും ദ്രവിണവും (ധനം) സുകൃതവും നിക്ഷേപിക്കട്ടെ. സ്ത്രീകൾക്കിടയിൽ ശ്രീഭഗവതിയാണ് എൻെറ പത്നി. അവൾ ഇപ്പോൾ ആർത്തവകാലത്തെ മലിനവസ്ത്രം ധരിച്ചിരിക്കുകയാണ്." (മൂന്നു ദിവസം കഴിഞ്ഞ് മലിനവസ്ത്രം മാറ്റുമ്പോൾ) യശസ്വിനിയായ അവളെ സമീപിച്ച് സംസാരിക്കണം.

'ഇന്ന് നമുക്ക് പുത്രോത്പാദനകാര്യമായ സംഭോഗം ചെയ്യാം' എന്ന് അവളുടെ അനുമതി വാങ്ങണം. ചിലപ്പോൾ സ്ത്രീ അതിനു തയ്യാറല്ലാത്ത മനസ്ഥിതിയിലാണെങ്കിൽ അവളിൽ ബലം പ്രയോഗിക്കരുത്. അവളുടെ മനസ്സിനെ സന്നദ്ധമാക്കാൻ ശ്രമിക്കയാണു വേണ്ടത്.

7. സാ ചേദസ്മൈ ന ദദ്യാത്, കാമമേനാമവക്രീണീയാത്, സാ
ചേദസ്മൈ നൈവ ദ ദ്യാത് കാമമേനാം യഷ്ട്യാവാ പാണിനാ
വോപഹത്യാതിക്രാമേത്, ഇന്ദ്രിയേണതേ യശസാ യശ
ആദദ ഇതി. അയശാ ഏവ ഭവതി.

അവൾ തന്നെ നല്കാതിരുന്നാൽ, അവൾക്ക് കാമമുള്ള വസ്തുക്കൾ വാങ്ങിക്കൊടുക്കണം. എന്തുചെയ്താലും വഴങ്ങാത്ത ഭാര്യയെ വടികൊണ്ടോ കൈകൊണ്ടോ താഡിച്ച് 'ഇന്ദ്രിയങ്ങളാലും യശസ്സാലും നിന്റെ യശസ്സിനെ ഞാനിതാ കവരുന്നു' എന്നു മന്ത്രിച്ചുകൊണ്ട് അവളെ ജയിക്കാം. പക്ഷേ ഇത്തരം കാര്യങ്ങൾ ചെയ്താൽ അവൾ ഒന്നുകിൽ വന്ധ്യയാവും; അല്ലെങ്കിൽ സ്നേഹരഹിതമായ ദുർഭഗയാവും. അതുകൊണ്ട് രണ്ടുപേർക്കും യാതൊരു പ്രയോജനവും ലഭിക്കയില്ല; ആനന്ദവും കിട്ടില്ല; സുപ്രജയും ഉണ്ടാവില്ല. അതിനാൽ പരസ്പരാനുരാഗത്തോടും സമ്മതത്തോടും തൃപ്തിയോടും ഇണചേരണം.

8. സാ ചേദസ്മൈ ദധ്യാത്, ഇന്ദ്രിയേണ തേ യശസാ
യശ ആധോമീതി; യശസ്വിനാവേവ ഭവതഃ

അവൾ തന്നെ നല്കുന്നപക്ഷം, ഇപ്രകാരം മന്ത്രിക്കുക. "എന്റെ ഇന്ദ്രിയങ്ങളാലും യശസ്സാലും ഞാൻ നിനക്ക് യശസ്സുനല്കുന്നു." അപ്പോൾ രണ്ടുപേരും (പരസ്പരം യശസ്സും ഇന്ദ്രിയങ്ങളും നല്കുകയാൽ) യശസ്വികളായി ഭവിക്കുന്നു.

9. സ യാമിച്ഛേത് കാമയേത മേതി, തസ്യാമർത്ഥം നിഷ്ഠായ,
മുഖേനമുഖം സന്ധ്യായ, ഉപസ്ഥമസ്യാ അഭിമൃശ്യ ജപേത
അംഗാതംഗാത് സംഭവസി
ഹൃദയാ ദധിജായസേ
സത്വമംഗകഷായോ $f$ സി
ദിഗ്ദ്ധവിദ്ധാമിവമാദയോമാമൂം മയീതി

തന്റെ ഭാര്യ തന്നെ പ്രേമിക്കണമെന്ന് ആശിക്കുന്നവർ മേഢ്രത്തെ അധസ്ഥാനത്ത് നിഷ്ഠയോടെ ഉറപ്പിച്ച്, മുഖം മുഖത്തോടുസന്ധിപ്പിച്ച്, അവളുടെ ഉപസ്ഥത്തെ മൃദുവായി സ്പർശിച്ച് ജപിക്കേണ്ടത്: "ഓരോരോ അംഗങ്ങളിൽനിന്നും ഉത്ഭവിച്ച് ഹൃദയത്തിലിരിക്കുന്ന രസമേ, ഒരു വിഷലിപ്തമായിരിക്കുന്ന അമ്പിനാൽ (സമ്മോഹനാസ്ത്രം) സമ്മോഹിതയായ മാൻപേടയെപ്പോലെ, നീ എന്റെ പ്രിയതമയെ എന്നിൽ കാമമോഹിതയാക്കുക; അവൾ അവളെ സമ്പൂർണ്ണ മായി എനിക്കു നല്കട്ടെ!"

10. അഥ യാമിച്ഛേന്ന ഗർഭം ദധീതേതി തസ്യാ
മർത്ഥം നിഷ്ഠായ, മുഖം സന്ധായ, അഭിപ്രാണ്യാ
പാന്യാത്, ഇന്ദ്രിയേണ തേ രേതസാ രേത ആദര ഇതി;
അരേതാ ഇവ ഭവതി.

11. അഥ യാ മിച്ഛേൻ ദധീതേതി തസ്യാമർത്ഥം നിഷ്ഠായാ
മുഖേനമുഖം സന്ധായ, അപാന്യ ഭിപ്രാണ്യാത്, ഇന്ദ്രിയേണ
തേ രേതനസാ രേത ആദധാമീതി; ഗർഭിണ്യേവ ഭവതി.



ഗർഭിണിയാവരുത് എന്ന വിചാരത്തോടെ സംഭോഗകർമ്മം ചെയ്യുന്നവർ ആദ്യം അഭിപ്രാണനവും പിന്നെ അപാനനവും ചെയ്തിട്ട് 'എന്റെ രേതസ്സിനാൽ നിന്റെ രേതസ്സിനെ ഞാൻ അതിക്രമിച്ചെടുക്കുന്നു' എന്നു മന്ത്രിക്കുമ്പോൾ സ്ത്രീ അരേതസ്സായി, വന്ധ്യയായിത്തീരുന്നു. മറിച്ച് ഗർഭമുണ്ടാവണമെന്നു കരുതിയാൽ, ആദ്യം അപാനനവും പിന്നെ അഭിപ്രാണനവും ചെയ്ത് 'എന്റെ രേതസ്സിനാൽ നിന്റെ രേതസ്സിനെ ഞാൻ വർദ്ധിപ്പിക്കുന്നു' എന്നു ജപിക്കുക.

അഭിപ്രാണന, അപാനന കർമ്മങ്ങൾ സ്ത്രീയും ചെയ്യേണ്ടത്. രേതസ്സിനെ ഉള്ളിലേക്കു സ്വീകരിക്കൽ അഭിപ്രാണനം. പുറത്തേക്ക് ഒഴുക്കിക്കളയൽ അപാനനം. സ്ത്രീ അഭിപ്രാണനശേഷം, തന്റെ മാംസപേശികൾ മുറുക്കിപ്പിടിച്ച് രേതസ്സിനെ പുറത്തുപോകാതെ കാത്താൽ മാത്രമേ ഗർഭമുണ്ടാവുകയുള്ളു.

12. അഥ യസ്യ ജായായൈ ജാരഃ സ്യാത്തം ചേദ്ദ്വിഷ്യാത്,
ആമപാത്രേ$f$ഗ്നിമുപസമാധായ, പ്രതിലോമം ശരബർഹിസ്തീത്വാ,
തസ്മിന്നേതാഃ ശരഭൃഷ്ടീ: പ്രതിലോമാഃ സർപ്പിഷാക്താജുഹൂയാത
മമ സമിദ്ധേ$f$ർഹൗഷീ: പ്രാണാപാനൗ$f$ആദദേ അസാവിതി;
മമ സമിദ്ധേ $f$ർഹൗഷീഃ പുത്രപശൂംസ്ത ആദദേ അസാവിതി;
മമ സമിദ്ധേ ത ർ ഹൗ ഷീ ആശാപരാകാശൗ ത ആദദേ അസാവിതി.
സ വാ ഏഷു നിരിന്ദ്രിയോ വിസൃകൃതോ $f$സ്മാല്ലോകാത്
പ്രൈതി; യമേവം വിദ് ബ്രാഹ്മണഃ ശപതി; തസ്മാദേവം
വിച്ഛ്രോത്രീയസ്യ ദാരേണ നോപഹാസമിച്ഛേദുത,
ഹ്യേവം വിത്പരോ ഭവതി.

ഭാര്യയ്ക്ക് ജാരനുണ്ടെന്നറിഞ്ഞാൽ ചെയ്യേണ്ടത്. ചൂളയ്ക്കുവെയ്ക്കാത്ത മൺപാത്രത്തിൽ അഗ്നി വെയ്ക്കുക. ദർഭപ്പുല്ല് തലകീഴായി പരത്തുക. അതിൽ നെയ്യൊഴിച്ച് അഗ്നിയിൽ ഹോമിച്ച് മന്ത്രിക്കുക: "എന്റെ സമിത്തിൽ ഹോമിച്ചവന്റെ പ്രാണാപാനങ്ങൾ ഞാൻ എടുക്കുന്നു; എന്റെ സമിത്തിൽ ഹോമിച്ചവന്റെ പുത്രപശുക്കളെ ഞാനെടുക്കുന്നു; എന്റെ സമിത്തിൽ ഹോമിച്ചവന്റെ വൈദികവും സ്മാർത്തവുമായ സുകൃതങ്ങൾ ഞാനെടുക്കുന്നു. എന്റെ സമിത്തിൽ ഹോമിച്ചവന്റെ ആശകളും അപരാകാശങ്ങളും ഞാനെടുക്കുന്നു."

ഇപ്രകാരം ജ്ഞാനിയായ ബ്രാഹ്മണനാൽ ശപിക്കപ്പെട്ടവൻ ഈ ശരീരം വിട്ടുപോകുമ്പോൾ വീര്യം നശിച്ച് സുകൃതം ക്ഷയിച്ച് പോകേണ്ടിവരും. അതിനാൽ ജ്ഞാനിയായ പുരുഷന്റെ ഭാര്യയോട് അരുതാത്ത വികാരങ്ങൾ ഉണ്ടാവരുത്. ജ്ഞാനി ശത്രുവായാൽ വിഷമമാണ്.

13. അഥ യസ്യ ജായാമാർത്തവം വിന്ദേത, ത്ര്യഹം
കംസേന പിബേദഹതവാസാഃ നൈനാം
വൃഷലോ വൃഷല്യുപഹന്യാത്; ത്രിരാത്രാന്ത
ആപ്ളുത്യവ്രീഹി നവധാതയേത്.

ജായ (ജനിപ്പിക്കുന്നവൾ) ആർത്തവകാലത്ത് മൂന്നു ദിവസം ഒരേ പാത്രത്തിൽ നിന്നുതന്നെ പാനം ചെയ്യുന്നു (മററു പാത്രങ്ങൾ തൊടില്ല) വൃഷലികളും വൃഷലന്മാരുംപോലും അവളെ സ്പർശിക്കയില്ല. മൂന്നു രാത്രികൾക്കുശേഷം കുളിച്ച്,

പുതുവസ്ത്രങ്ങൾ ധരിച്ചാൽ അവൾക്ക് വീണ്ടും വ്രീഹി (നെല്ല്) മുതലായ ദശധാന്യങ്ങൾ സ്പർശിക്കാം. (ദശധാന്യങ്ങൾ വാജീകരണയജ്ഞത്തിനുള്ളവയെന്ന് നേരത്തെ പറഞ്ഞു.)

14. സ യ ഇച്ഛേത് പുത്രോ മേ ശുക്ലോജ്ജായേത,
വേദമനുബ്രൂവീത, സർവ്വമായുരിയാദിതി, ക്ഷീരൗദനം
പാചയിത്വാ സർപ്പിഷ്മന്തമശ്നീയാതാം. ഈശ്വരൗ ജനയിതവൈ.

'ഒരു വേദം അറിയുന്നവനും പൂർണ്ണായുസ്സുമായ ഒരു വെളുത്ത പുത്രനെ' ഇച്ഛിക്കുന്ന ഭാര്യാഭർത്താക്കന്മാർ പാലിൽ വേവിച്ച അരി നെയ്യൊഴിച്ചു ഭക്ഷിക്കണം. അവർ അത്തരം പുത്രൻെറ ജനയിതാക്കളായ 'ഈശ്വര'രാവും.

15. അഥയാ ഇച്ഛേത് പുത്രോ മേ കപിലഃ പിംഗലോ ജായേത,
ദ്വൗ വേദാവനുബ്രൂവീത, സർവ്വമായുരിയാദിതി, ദധ്യൗദനം
പാചയിത്വാ സർപ്പിഷ്മന്തമശ്നീയാന്താം; ഈശ്വരൗജനയിതവൈ.

രണ്ടു വേദം അറിഞ്ഞവനും പൂർണ്ണായുവും കപില, പിംഗലവർണ്ണനുമായ പുത്രൻ ജനിക്കണമെങ്കിൽ തൈരിൽ പചിച്ച അരി നെയ്യൊഴിച്ചു ഭക്ഷിക്കണം.

16. അഥയ ഇച്ഛേത് പുത്രോ മേ ശ്യാമോ ലോഹിതാക്ഷോ
ജായേത; ത്രീൻ വേദാനനുബ്രൂവീത, സർവ്വമായുരിയാദിതി,
ഉദൗദനം പാചയിത്വാ സർവ്വിഷ്മന്തമശ്നീയാതാം.
ഈശ്വരൗ ജനയിതവൈ.

മൂന്നു വേദമറിയുന്നവനും പൂർണ്ണായുസ്സും ശ്യാമവർണ്ണനും ലോഹിതാക്ഷനും ആയ പുത്രനെ ലഭിക്കാൻ വെള്ളത്തിൽ വേവിച്ച അരിയിൽ നെയ്യുകൂട്ടി ഭക്ഷിക്കണം.

17. അഥ യ ഇച്ഛേദുഹിതാ മേ പണ്ഡിതാ ജായേത, സർവ്വമായുരിയാദിതി, തിലൗദനം പാചയിത്വാ സർപ്പിഷ്മന്ത മശനീയാതാം.
ഈശ്വരൗജനയിതവൈ.

പൂർണ്ണായുസ്സും പണ്ഡിതയുമായ ഒരു പുത്രിയെ ലഭിക്കണമെങ്കിൽ എള്ളും അരിയും ചേർത്തു പാകം ചെയ്ത നെയ്യുകൂട്ടി മാതാപിതാക്കൾ ഭക്ഷിക്കണം.

ഇവിടെ ശാങ്കരഭാഷ്യം പിഴയ്ക്കുന്നു. ഗാർഗ്ഗിയുടെയും മൈത്രേയിയുടെയും ബ്രഹ്മവാദിനീസ്വഭാവത്തെയും പാണ്ഡിത്യത്തെയും പരാമർശിക്കയും, മൈത്രേയിയിൽ നിന്ന് കാത്യായനി വ്യത്യസ്തയായിരിക്കുന്നത് ഗൃഹ്യതന്ത്രങ്ങളിലുള്ള ആഭിമുഖ്യംകൊണ്ടാണെന്ന് പ്രസ്താവിക്കയും, ആത്മാവിന് ലിംഗോപാധിഭേദമില്ലെന്നു പറകയും ചെയ്ത ശങ്കരൻ 'മകൾക്ക് പാണ്ഡിത്യം ഗൃഹതന്ത്രവിഷയത്തിൽ മാത്രമാണ്; അവൾക്ക് വേദാധികാരമില്ല' എന്നു പറയാൻ യാതൊരു സാദ്ധ്യതയുമില്ല. ഒന്നുകിൽ ആ വാക്യം ഭാഷ്യത്തിൽ ആരോ കൂട്ടിച്ചേർത്തതാണ് അല്ലെങ്കിൽ, ശങ്കരന് അവിടെ തെററു പററി എന്ന് ഞാൻ ഉറപ്പിച്ചു പറയുന്നു. തിലൗദനം കൃശരം അഥവാ കിച്ച്ടിയാണ്.



18. അഥയ ഇച്ഛേത് പുത്രോ മേ പണ്ഡിതോവിഗീത; സമിതിം ഗമഃ
ശുശ്രൂഷിതാം വാചം ഭാഷിതാ ജായേത സർവ്വാൻ വേദാനനുബ്രു-
വീത സർവ്വമായുരിയാദിതി മാംസൗദനം പാചാം യേത്വാ
സർപ്പിഷ്മന്തമശനീയാതാമീശ്വരൗ ജനയിതവാ
ദൗക്ഷേണ വാർഷഭേണവാ.

പണ്ഡിതനും സമിതികളിൽ മനോഹരമായി സംസാരിക്കുന്നവനും സർവ്വവേദ പണ്ഡിതനും ആയുഷ്മാനുമായ പുത്രനെ വേണ്ടവർ മാംസം ചേർത്ത അരിയിൽ നെയ്യൊഴിച്ചു കഴിക്കുന്നു. അവർ ഉക്ഷങ്ങൾക്കും ഋഷഭന്മാർക്കും ജനയിതാക്കളായിത്തീരുന്നു.

(വേദങ്ങളുടെ ആദിമ ജനയിതാക്കൾ രാക്ഷസന്മാരായിരുന്നു എന്ന് ശ്രാവണബലഗോളത്തിലെ ജൈനർ കരുതുന്നു. അതുകൊണ്ടാണ് ഈ പരാമർശം ഇവിടെ കാണുന്നത്. മാംസഭക്ഷണം നിഷിദ്ധമല്ലാതിരുന്ന പ്രാക്തന ട്രൈബൽ സമൂഹങ്ങളുടെ വിശ്വാസം നാം എന്തു വിധം മാംസം കഴിച്ചുവോ, ആ വിധം വീര്യം നമുക്കുണ്ടാവുമെന്നാണ്. ഇതനുസരിച്ചാണ് കാളമാംസം തിന്നാൽ കാളയെപ്പോലെ ഉത്പാദനശേഷി എന്ന വിശ്വാസം. ന്യൂ പാപാഗിനിയിലെ നരമാംസ ഭോജികൾ മനുഷ്യൻെറ തലച്ചോറുതിന്നാൽ ബുദ്ധി കൂടുമെന്നു കരുതുന്നതു പോലെയാണിത്. ശാസ്ത്രദൃഷ്ട്യാ ഈ വിശ്വാസത്തിൽ കഴമ്പില്ല. ആധുനിക വൈദ്യശാസ്ത്രം ഇത് അംഗീകരിക്കുന്നില്ല.)

19. അഥാഭിപ്രാതരേവ സ്ഥാലീപാകാവൃതാജ്യം ചേഷ്ടി
ത്വാ സ്ഥാലീപാകസ്യോപധാതം ജുഹൂതി
അഗ്നയേ സ്വാഹാ, അനുമതയേ സ്വാഹാ,
ദേവായ സവിത്രേ സത്യപ്രസവായ സ്വാഹേതി
ഹുത്വോദ്ധൃത്യ പ്രാശ്നാതി, പ്രാശ്യേതരസ്യാഃ
പ്രയച്ഛതി; പ്രക്ഷാള്യപാണീ, ഉഭപാത്രം
പൂരയിത്വാ തേനൈനാം ത്രിരഭ്യുക്ഷതി
ഉത്തിഷ്ഠാതോ വിശ്വാവസോ ƒന്യാമിഛ
പ്രപൂർവ്യാം, സം ജായാം പത്യാ സഹേതി

അതികാലത്ത്, സ്ഥാലീപാക വിധിപ്രകാരം ഉണർന്ന് ആജ്യം ഹോമിച്ച്, മുൻപറഞ്ഞപോലെ അല്പാല്പം സേവിക്കുക.

'അഗ്നിക്ക് സ്വാഹാ
അനുമതിക്ക് സ്വാഹാ
സത്യപ്രസവമായ സാവിത്രിക്ക് സ്വാഹ'

എന്ന് ഹോമിച്ചശേഷം ബാക്കി കഴിക്കുക; ബാക്കി മുഴുവൻ കഴിക്കരുത്; പകുതി ഭാര്യയ്ക്കുള്ളതാണ്. കൈ കഴുകിയശേഷം മൂന്നുതവണ ജലം തളിച്ച് ഭാര്യയോടു പറയുക. "ഹേ, വിശ്വാവസൂ, എഴുന്നേൽക്കുക, മുമ്പത്തെപ്പോലെ ജായയും പതിയും ഒന്നുചേരട്ടെ!"

20. അഥൈനാമഭിപദ്യതേ—അമോƒഹമസ്മി സാത്വം,
സാത്വമസ്യ മോƒഹം, സാമാഹമസ്മി ഋക്ത്വം, ദ്യൗരഹം
പൃഥിവീത്വം; താവേഹി സംരഭാവഹൈ, സഹരേതോ
ദധാവഹൈ പുംസേപുത്രായ വിത്തയ ഇതി

പിന്നീട് അവളെ ആശ്ലേഷിച്ച് മന്ത്രിക്കുക:
"ഞാൻ 'അമ', നീ 'സാ' —നമ്മൾ സാമമാണ്.
നീ സാ, ഞാൻ അമ ഃ —നമ്മൾ സാമമാണ്.
ഞാൻ സാമം, നീ ഋക്.
ഞാൻ ദ്യോവ്, നീ പൃഥ്വി.
വരു, വരു, നമുക്ക് ഒരു പുത്രനുവേണ്ടിയുള്ള പുംസവനമെന്ന സംരംഭം ചെയ്യുക. സഹരേതസ്സുകളായി പുത്രനെന്ന വിത്തം നേടുക.

21. അഥാസ്യാ ഊരു വിഹാപയതി—വിജിഹീഥാം
ദ്യാവാപൃഥിവീ ഇതി. തസ്യാമർത്ഥം നിഷ്ഠായ,
മുഖേന മുഖം സന്ധ്യായ ത്രിരേനാമനുലോമാമനുമാഷ്ടി.
വിഷ്ണുര്യോനിം കല്പയതു ത്വഷ്ടാ രൂപാണി പിംശതു
ആസിച്ചതു പ്രജാപതിർദ്ധാതാ ഗർഭം ദധാതു തേ.
ഗർഭം ധ്യേഹി സിനിവാലി ഗർഭം ദേഹി പൃഥുഷ്ടുകേ
ഗർഭം തേ അശ്വിനൗ ദേവാവദത്താം പുഷ്കരസ്രജൗ

പത്നിയുടെ തുടകളെ പതുക്കെ വിടർത്തുമ്പോൾ മന്ത്രിക്കേണ്ടത്:
"ദ്യാവാപൃഥ്വികളേ നിങ്ങൾ പിളർന്ന് വഴി തരുവിൻ."

പിന്നെ ജനനേന്ദ്രിയത്തെ യോനിയിൽ നിഷ്ഠാപൂർവ്വം ഉറപ്പിച്ചുവെച്ച്, മുഖം മുഖത്തോടു സന്ധിപ്പിച്ച്, ശരീരമാസകലം മൂന്നുതവണ മൃദുലമായി തലോടി, മർദ്ദിച്ച് ആനന്ദിപ്പിക്കുക. അപ്പോൾ മന്ത്രിക്കേണ്ടത്: "പ്രിയേ, വിഷ്ണു നിൻെറ യോനിയെ ത്വഷ്ടരൂപമാക്കി (വിശ്വരൂപം) കല്പിക്കട്ടെ! അതിന് ശക്തിയും സൗന്ദര്യവും ഉണ്ടാവട്ടെ! പ്രജാപതിയായ ധാതാവ് (ഞാൻ) അതിലേക്ക് ഗർഭം തരട്ടെ! ഹേ, സീനിവാലിയായ പ്രിയേ, ഗർഭം തരിക! ഹേ പൃഥുഷ്ടൂകേ, ഗർഭം തരിക! പുഷ്കരസ്രജസ്സുകളായ അശ്വിനീദേവന്മാർ നിനക്ക് ഗർഭം തരട്ടെ.!"

സീനിവാലി—അമാവാസി കഴിഞ്ഞ് അല്പംമാത്രം തെളിയുന്ന ചന്ദ്രക്കല.
പൃഥുഷ്ടൂക: അനുഗൃഹീത.

22. ഹിരൺമയീ അരണീയാഭ്യാം നിർമ്മന്ഥതാ മശ്വിനൗ
തം തേ ഗർഭം ഹവാമഹേ ദശമേ മാസി സൂതയേ
യഥാഗ്നിഗർഭാ പൃഥിവീ യഥാദ്യൗരിന്ദ്രേണ ഗർഭിണീ
വായുർദ്ദിശാം യഥാ ഗർഭാ ഏവം ഗർഭ ദധാമിതേ അസാവിതി

**മുമ്പ് അശ്വിനികൾ (ഇരട്ടകൾ) ഹിരണ്മയികളായ രണ്ട് അരണികൾ കടഞ്ഞു. അതിൽനിന്ന് അമൃതഗർഭം ഉണ്ടായി. ഞാൻ ഇപ്പോൾ അതിനെ നിന്നിൽ നിക്ഷേപിക്കുന്നു. പത്താം മാസം അതിനെ നീ എനിക്കു സ്രവിപ്പിച്ചു തരിക. അഗ്നിഗർഭയായ ഭൂമിയെപ്പോലെ, ഇന്ദ്രനെ ഗർഭം ധരിച്ച ദ്യോവിനെപ്പോലെ, വായുവെ**



ഗർഭം ധരിച്ച ദിശകളെപ്പോലെ ഞാൻ നിനക്ക് ഈ ഗർഭം തരുന്നു. 'അസാവിതി' എന്നതുകൊണ്ട് പ്രിയയുടെ പേരുകൂടി മൃദുലമായി ഉച്ചരിക്കണമെന്നർത്ഥം.

23. സോഷ്യന്തീമദ്ഭിരഭ്യുക്ഷതി.
യഥാ വായുഃ പുഷ്കരിണീം സമിംഗയതിസർവ്വതഃ
ഏവാ തേ ഗർഭ ഏജതു സഹാ വൈതു ജരായുണാ.
ഇന്ദ്രസ്യായം വ്രജഃ കൃതഃ സാർഗ്ഗലഃ സപരിശ്രയഃ
തമിന്ദ്ര നിർജ്ജഹി ഗർഭേണസാവരാം സഹേതി.

പ്രസവിക്കാറായ ഭാര്യയുടെ ശരീരത്തിൽ ജലം തളിച്ച് മന്ത്രിക്കേണ്ടത്: "വീശുന്ന കാററ് താമരപ്പൊയ്കയെ സർവ്വദിക്കിൽ നിന്നും ചലിപ്പിക്കുന്നതുപോലെ നിൻെറ ഗർഭം ജരായുസഹിതം തൻെറ സ്ഥാനത്തു നിന്നിളകി പുറത്തുവരട്ടെ! ഇന്ദ്രൻ ഈ ദ്വാരത്തെ സാർഗ്ഗലവും സപരിശ്രയവുമായി കടക്കാൻ എളുപ്പമുള്ളതാക്കിത്തന്നു. ഇന്ദ്രാ, എല്ലാ വിഘ്നവും നീക്കുക. കുഞ്ഞ് ആവരണം മാററി, ജരായുവോടെ പുറത്തു കടക്കട്ടെ."

24. ജാതേ ƒഗ്നിമുപസമാധായ, അംഗ ആധായ,
കംസേ പൃഷദാജ്യം സന്നീയ പൃഷദാജ്യസ്യോപധാതം ജുഹോതി
അസ്മിൻ സഹസ്രം പുഷ്യാസമേധമായഃ സ്വേഗൃഹേ
അസ്യോപസന്ധ്യാം മാ ഛൈത്സീത് പ്രജയാ ച പശുഭിശ്ച സ്വാഹാ
മയി പ്രാണാം സ്ക്വയി മനസാ ജുഹോമി സ്വാഹാ
യത് കർമ്മണാ ത്യരീരിചം യദ്വാ ന്യൂനമിഹാകരം
അഗ്നിഷ്ട സ്ത്വിഷ്ടകൃദ്വിദ്വാൻസ്വിഷ്ടം
സുഹുതം കരോതു ന: സ്വാഹേതി.

നവജാതശിശുവിനെ അച്ഛൻ മടിയിലിരുത്തണം. അഗ്നിസാക്ഷിയായി, പാത്രത്തിൽ തൈരും വെണ്ണയും ചേർത്ത് ഹോമിച്ച്, തുടരെ മന്ത്രിക്കണം

"എൻെറ ഗൃഹത്തിൽ വളരുന്ന ഈ പുത്രനെപ്പോലെ, ആയിരം പുരുഷന്മാരെ പോററാൻ എനിക്ക് ത്രാണിയുണ്ടാവട്ടെ! ഈ പുത്രൻെറ വംശത്തിൽ സമ്പത്തും പശുക്കളും ഒരിക്കലും വേർപിരിയാതിരിക്കട്ടെ! സ്വാഹാ.

ഞാൻ നിന്നിലേക്ക് എൻെറ പ്രാണനെ മനസ്സാൽ ഹോമിക്കുന്നു. സ്വാഹാ.

ഈ കർമ്മത്തിൽ ഞാൻ എന്തെങ്കിലും അധികമായോ എന്തെങ്കിലും ന്യൂനമായോ ചെയ്തുപോയിട്ടുണ്ടെങ്കിൽ, നന്മമാത്രം ചെയ്യുന്നവനും എല്ലാമറിയുന്നവനുമായ അഗ്നി അതിനെ, എനിക്കായി പവിത്രമാക്കട്ടെ! ഏററക്കുറച്ചിലില്ലാത്തതാക്കട്ടെ! സ്വാഹാ.

25. **അഥാസ്യ ദക്ഷിണം കർണ്ണമഭിനിധായ വാഗ്വാഗിതി ത്രിഃ
അഥ ദധി മധുഘൃതം സന്നീയാനന്തർഹിതേന ജാതരൂപേണ
പ്രാശയതി. ഭൂ സ്തേ ദദാമി, ഭുവസ്തേ ദദാമി, സ്വസ്തേ ദദാമി,
ഭൂർഭുവഃ സ്വഃ സർവ്വം ത്വയി ദദാമിതി.**

**കുഞ്ഞിൻെറ വലതുചെവിയിൽ വായ വെച്ച് മൂന്നുപ്രാവശ്യം 'വാക്ക്, വാക്ക്, വാക്ക്' എന്നുരുവിടുക. നെയ്യും തൈരും മധുവും ചേർത്ത്, സ്വർണ്ണംകൊണ്ട്**

തൊട്ട് നാവിൽ വെക്കുക. അപ്പോൾ മന്ത്രിക്കേണ്ടത്: "ഞാൻ നിനക്ക് ഭൂമി തരുന്നു, ഭുവർല്ലോകം തരുന്നു, ദ്യോവ് തരുന്നു; ഞാൻ നിനക്ക് ഭൂർഭുവ സ്വർല്ലോകങ്ങൾ തരുന്നു."

> 26. അഥാസ്യനാമ കരോതി, വേദോ ƒസീതി;
> തദസ്യ തദ് ഗുഹ്യമേവ നാമ ഭവതി

പിന്നീട് നാമകരണം ചെയ്യുന്നു. "നീ വേദമാണ്." അതാണ് അവന്റെ ഗുഹ്യനാമമായി ഭവിക്കുന്നത്.

> 27. അഥൈനം മാത്രേ പ്രദായ സ്തനം പ്രയച്ഛതി-
> യസ്തേ സ്തനഃ ശശയോയോമയോഭുഃ
> യോ രത്നധാ വസുവിദ്യ: സുദത്ര:
> യേന വിശ്വാ പുഷ്യസി വാര്യോണി
> സരസ്വതീ തമിഹ ധാതവേ കര. ഇതി

മാതാവിന്റെ മടിയിൽ സ്തന്യപാനത്തിന് ഇരുത്തുമ്പോൾ മന്ത്രിക്കേണ്ടത്:"ഹേ, സരസ്വതീ, നിന്റെ സ്തനങ്ങളിൽ സംഭരിച്ച അക്ഷയമായ പാല് ചുരത്തുക. ആ അക്ഷയധനം സർവ്വത്തെയും പാലിച്ച് പോഷിപ്പിക്കുന്നു. അത് അക്ഷയമായ രത്നഖനിയാണ്; സർവ്വ വസ്തുക്കളെയും (രത്നങ്ങൾ) അറിയുന്നതാണ്; നന്നായി ദാനം ചെയ്യുന്നതാണ്. അർഹരായ സർവ്വരെയും നീ അതിനാൽ പോഷിപ്പിക്കുന്നവളാണ്. അതിനെ ഈ കുഞ്ഞിനും ചുരത്തിക്കൊടുക്കുക."

> 28. അഥാസ്യ മാതരമഭിമന്ത്രയതേ
> ഇലാസി മൈത്രാവരുണീ വീരേവീരമജീജനത-
> സാത്വം വീരവതീ ഭവ യാസ്മാനവീരവതോƒകരം ഇതി
> തം വാ ഏതമാഹുഃ അതിപിതാ ബതാഭൂ!
> അതിപിതാമഹൈാ ബതാഭൂഃ പരമാം ബത
> കാഷ്ഠാം പ്രാപത, ശ്രിയാ യശസാ ബ്രഹ്മവർച്ച
> സേന യ ഏവം വിദോ ബ്രാഹ്മണസ്യ പുത്രോ
> ജായത ഇതി. ഇതി ചതുർത്ഥം ബ്രാഹ്മണം

പിന്നീട്, മുല കൊടുക്കുന്ന അമ്മയോട് അഭിമന്ത്രണം ചെയ്യുക.

**"ഇളേ, മൈത്രാവരുണീ (അരുന്ധതി എന്ന വസിഷ്ഠപത്നി), നീ വീരനിൽ നിന്ന് വീരനെ ജനിപ്പിച്ചു. ആര് എന്നെ വീരവത്താക്കിയോ ആ നീ വീരവതിയായിരിക്കട്ടെ! ഇപ്രകാരം ബ്രാഹ്മണന് പുത്രൻ ജനിക്കുമ്പോൾ, അവൻ പിതാവിനെക്കാൾ കേമനാകുന്ന (അതിപിതാ) എന്നു പറയുന്നു. നീ അതിപിതാമഹനാകട്ടെ! ശ്രീയാലും യശസ്സാലും ബ്രഹ്മവയസ്സാലും പരമകാഷ്ഠപ്രാപിക്കുക."**

**വസിഷ്ഠപത്നിയായ അരുന്ധതിക്ക് ശക്തി എന്ന പുത്രൻ ജനിച്ചപ്പോൾ ഉരുവിട്ടതാണ് ആദ്യഭാഗം. ശക്തിപുത്രനായ പരാശരന്റെ ജനനപ്രവചനം രണ്ടാം ഭാഗം.**



## ബ്രാഹ്മണം 5 വംശബ്രാഹ്മണം

1 ബ്രഹ്മം ↓
2 പ്രജാപതി ↓
3 തുരകാവശേയ ↓
4 യജ്ഞവാച രാജസ്തംഭായന ↓
5 കുശ്രി ↓
6 വാത്സ്യ ↓
7 ശാണ്ഡില്യ ↓
8 വാമകക്ഷയന (വാമകക്ഷായന) ↓
9 മഹിത്ഥി ↓
10 കൗത്സ്യ ↓
11 മാണ്ഡവ്യ ↓
12 മാണ്ഡൂകായനി ↓
13 സംജീവിപുത്രൻ

1 ആദിത്യൻ ↓
2 അംഭിനി ↓
3 വാക്ക് ↓
4 നിധ്രുവപുത്രൻ ↓
5 കാശ്യപൻ ↓
6 ശില്പ കാശ്യപൻ ↓
7 ഹാരീതകാശ്യപൻ ↓
8 വർഷഘ്നനൻ → ബ്രഹ്മം ↓
9 വർഷഘ്നപുത്രൻ അസിതൻ → പ്രജാപതി ↓
10 ബദ്യോഗപുത്രൻ ജിഹ്വാവത് → തുരകാവശേയ ↓

11 വാജസ്രവസ് → യജ്ഞവാചരാജസ്തംഭായന
↓
12 കുസ്രി → കുസ്രി
↓
13 ഉപവേശി → വാത്സ്യ
↓
14 അരുണൻ → ശാണ്ഡില്യ
↓
15 ഉദ്ദാലകൻ → വാമകക്ഷയന
↓
16 യാജ്ഞവല്ക്യൻ → മഹിത്ഥി
↓
17. ആസുരി → കൗത്സ്യ
↓
18 ആസുര്യായനൻ → മാണ്ഡവ്യ
↓
19 പ്രാശ്നിപുത്രൻ അസുരവാസി → മാണ്ഡൂകായനി
↓
20 സഞ്ജീവിപുത്രൻ → സഞ്ജീവി പുത്രൻ
↓
21 പ്രാചീന യോഗ്യൻ
↓
22 കാർഷകേയീപുത്രൻ
↓
23 വൈദഭൃതീ പുത്രൻ
↓
24 രണ്ട് ക്രൗഞ്ചികീപുത്രന്മാർ
↓
25 ബാലൂകീ പുത്രൻ
↓
26 രഥിതാരീ പുത്രൻ
↓
27 ശാണ്ഡിലീപുത്രൻ
↓
28. മാണ്ഡൂകീപുത്രൻ
↓
29 മാണ്ഡൂകായനീപുത്രൻ
↓
30 ജയന്തീപുത്രൻ
↓
31. അലംബീപുത്രൻ
↓
32. അലംബായനീപുത്രൻ
↓
33. സംസ്കൃതീ പുത്രൻ
↓
34. സൗംഗീപുത്രൻ
↓
35 ആർത്തഭാഗപുത്രൻ
↓



36 വർക്കാരുണീപുത്രൻ
↓
37 വർക്കാരുണീപുത്രൻ
↓
38 പരാശരീപുത്രൻ
↓
39 വത്സീപുത്രൻ
↓
40 പരാശരീപുത്രൻ
↓
41 ഭാരദ്വാജീപുത്രൻ
↓
42. ഗൗതമീപുത്രൻ
↓
43 ആത്രേയീ പുത്രൻ
↓
44 കാപീപുത്രൻ
↓
45 കണ്വീപുത്രൻ
↓
46 വൈയാഘ്ര്യാപാദീപുത്രൻ
↓
47 അലംബീപുത്രൻ
↓
48 കൗശികീ പുത്രൻ
↓
49 കാത്യായനീപുത്രൻ
↓
50 കാത്യായനി
↓
51 പരാശരീ പുത്രൻ
↓
ഔപസ്വസ്തീപുത്രൻ
↓
52 പരാശരീപുത്രൻ
↓
53 ഭാരദ്വാജീപുത്രൻ
↓
54 ഗൗതമീപുത്രൻ
↓
55 കാത്യായനീപുത്രൻ
↓
56 പൗതിമാസീപുത്രൻ

**ഇങ്ങനെ 56 പേരാണ് ഈ വംശത്തിൽ തന്നിരിക്കുന്നത്. 13 പേരുടെ ഒരു ചെറിയ ലിസ്റ്റ് അവസാനം തന്നിരിക്കുന്നു. സഞ്ജീവിപുത്രൻ മുതൽ മധുവിദ്യ ശാഖ മാറി പലർക്കും ലഭിച്ചതായും പറയപ്പെടുന്നു. പതിമൂന്നു പേരുടെ ലിസ്റ്റിലുള്ള കുസ്രി, സഞ്ജീവിപുത്രൻ എന്നീ നാമങ്ങൾ അൻപത്താറു പേരുടെ ലിസ്റ്റിലും ഉള്ളതിനാൽ വർഷഘനൻ മുതൽ ബ്രഹ്മമെന്നറിയപ്പെട്ടതായി**

ഊഹിക്കാം. ശുക്ലയജുർവ്വേദം സൂര്യനിൽ നിന്നു ലഭിച്ചത് യാജ്ഞവല്ക്യവാജസ നേയൻ വ്യാഖ്യാനിച്ചിരിക്കുന്നു എന്ന് ഒരു കുറിപ്പും കാണുന്നു.

## മൂന്നു വംശബ്രാഹ്മണങ്ങളെ ചേർത്തുവെച്ച് പഠിക്കുക

| | | മധുകാണ്ഡം | മുനികാണ്ഡം പിതൃഗോത്രം (മിത്രൻ) | ഖിലകാണ്ഡം മാതൃഗോത്രം (വരുണൻ) |
|---|---|---|---|---|
| അപൗരുഷേയം | 1 | ബ്രഹ്മം | ബ്രഹ്മം | ആദിത്യ |
| | 2 | പരമേഷ്ടിൻ | പരമേഷ്ടിൻ | അംബിനി |
| | 3 | സനകൻ | സനകൻ | വാഗ് |
| | 4 | സനാതനൻ | സനാതനൻ | നിധ്രുവപുത്രൻ |
| | 5 | സ്നാരു | സനാരു | കാശ്യപൻ |
| | 6 | വ്യഷ്ടി | വ്യഷ്ടി | ശില്പകാശ്യപൻ |
| | 7 | വിപ്രചിത്തി | വിപ്രചിത്തി | ഹാരീതകാശ്യപൻ |
| | 8 | ഏകർഷി (സൂര്യ) | ഏകർഷി | വർഷഘനൻ (ബ്രഹ്മം) (മേഘം) |
| അഥർവ്വന്മാർ | 9 | പ്രധ്വംസനൻ (സംഹാരം) | പ്രധ്വംസനൻ | വർഷഘനപുത്രൻ അസിതൻ (പ്രജാപതി) (സൃഷ്ടി) |
| | 10 | മൃത്യു | മൃത്യു | ബദ്യോഗപുത്രൻ ജിഹ്വാവത് (തുരകാവശേയ |
| | 11 | അഥർവ്വൻ ദൈവൻ | അഥർവ്വൻ ദൈവൻ | വാജസ്രവസ്, (യജ്ഞ വാചരാജസ്തംഭായന |
| | 12. | ദധ്യാച അഥർവ്വണൻ | ദധ്യാച അഥർവ്വണൻ | കുസ്രി (കുസ്രി) |
| | 13 | അശ്വികൾ | അശ്വികൾ | ഉപവേശി (വാത്സ്യ) |
| | 14 | വിശ്വരൂപതാഷ്ട്രൻ | വിശ്വരൂപത്വാഷ്ടൻ | അരുണ (ശാണ്ഡില്യ) |
| | 15 | ആഭൂതിത്വാഷ്ട്രൻ | ആഭൂതിത്വാഷ്ട്രൻ | ഉദ്ദാലകൻ (വാമകക്ഷായന) |
| അഥർവ്വാംഗിരസ്സുകൾ | 16 | അയാസ്യഅംഗിരസൻ | അയാസ്യ അംഗിരസൻ | യാജ്ഞവല്ക്യൻ (മഹിത്ഥി) |
| | 17 | പഥസൗഭരൻ | പഥസൗഭരൻ | ആസുരി (കൗത്സ്യ) |
| | 18. | വത്സനപാത്ബാഭ്രവൻ | വത്സനപാത്ബാഭ്രവൻ | ആസുര്യായനൻ (മാണ്ഡവ്യ) |
| | 19 | വിദർഭികൗണ്ഡിന്യൻ | വിദർഭികൗണ്ഡിന്യൻ | പ്രാശ്നീപുത്രൻ അസുംവാസി (മാണ്ഡു കായനി) |
| | 20 | ഗാലവൻ | ഗാലവൻ | സഞ്ജീവിപുത്രൻ |
| | 21 | കുമാരഹാരീതൻ | കുമാരഹാരീതൻ | പ്രാചീനയോഗ്യൻ |



| | | | |
|---|---|---|---|
| 22 | കൈശോരകാപ്യൻ | കൈശോരകാപ്യൻ | കർഷകേയീ പുത്രൻ |
| 23 | ശാണ്ഡില്യൻ | ശാണ്ഡില്യൻ | വൈദർഭീ പുത്രൻ |
| 24 | വാത്സ്യൻ | വാത്സ്യൻ | ക്രൌഞ്ചികീ പുത്രൻ |
| 25 | ഗൗതമൻ | ഗൗതമൻ | ബാലൂകീ പുത്രൻ |
| 26 | ഗൗതമൻ | ഗൗതമൻ | രഥിതാരീ പുത്രൻ |
| 27 | മാണ്ഡി | മാണ്ഡി | ശാണ്ഡിലീ പുത്രൻ |
| 28 | ആത്രേയൻ | ആത്രേയൻ | ചാണ്ഡൂകീ പുത്രൻ |
| 29 | ഭാരദ്വാജ, ആത്രേയ അംഗിരസൻ | ഭാരദ്വാജ, ആത്രേയ അംഗിരസൻ | ചാണ്ഡുകായനീ പുത്രൻ |
| 30 | ആസുരി | ആസുരി | ജയന്തീ പുത്രൻ |
| 31 | ഔപജംഘൻ | ഔപജംഘൻ | അലംബീ പുത്രൻ |
| 32 | ത്രൈവർണ്ണി | ത്രൈവർണ്ണി | |
| 33 | ആസുരായനൻ, യാസ്കൻ | ആസുരായനൻ, യാസ്കൻ | സംസ്കൃതീ പുത്രൻ |
| 34 | ജാതുകർണ്ണൻ | ജാതുകർണ്ണൻ | സൌംഗീ പുത്രൻ |
| 35 | പാരാശര്യൻ | പാരാശര്യൻ | ആർത്തഭാഗ പുത്രൻ |
| 36 | പാരാശര്യായനൻ | പാരാശര്യായനൻ | ഔപസ്വസ്തീ പുത്രൻ വർക്കാരു പുത്രൻ |
| 37 | ഘൃതുകൗശികൻ | ഘൃതകൗശികൻ | പരാശരീപുത്ര |
| 38 | കൗശികായനി | കൗശികായനി | വത്സീപുത്ര |
| 39 | ബൈജവാപായനൻ | സായകായനൻ | പരാശരീപുത്ര |
| 40 | പാരാശര്യൻ | കാഷായണൻ | ഭാരദ്വാജീപുത്ര |
| 41 | ഭരദ്വാജൻ | സൗകരായനൻ | ഗൗതമീപുത്ര |
| 42 | ഗൗതമൻ | മാദ്ധ്യന്ദിനായനൻ | ആത്രേയീപുത്ര |
| 43 | ഭരദ്വാജൻ | ജാബാലായനൻ | കാപീപുത്ര |
| 44 | പാരാശര്യൻ | ഉദ്ദാലകായനൻ | കണ്വപുത്ര |
| 45 | പ്രാചീനയോഗ്യൻ സൈതവൻ | ഗാർഗ്ഗ്യായനൻ | വൈയാഘ്ര്യപാദീപുത്ര |
| 46 | ഗൗതമൻ | പാരാശര്യായനൻ | അലംബീപുത്ര |
| 47 | അനഭിമ്ലാതൻ | സൈതവൻ | കൗശികീപുത്ര |
| 48 | അനഭിമ്ലാതൻ | ഗാർഗ്ഗ്യൻ | കാത്യായനീപുത്ര |
| 49 | അനഭി മ്ലാതൻ | ഗാർഗ്ഗ്യൻ | കാത്യയനി |
| 50 | അഗ്നിവേശ്യൻ | അഗ്നിവേശ്യൻ | പരാശരീപുത്ര |
| 51 | ഗൗതമൻ | ഗൗതമൻ | ഔപസ്വസ്തീ പുത്ര |
| 52 | കൗശികൻ | കൗശികൻ | പരാശരിപുത്ര |

| | | | |
|---|---|---|---|
| 53 | ശാണ്ഡില്യൻ | ശാണ്ഡില്യൻ | ഭാരദ്വാജീപുത്ര |
| 54 | കൗണ്ഡിന്യൻ | കൗണ്ഡിന്യൻ | ഗൗതമീപുത്ര |
| 55 | ഗൗപവനൻ | ഗൗപവൻ | കാത്യായനീ പുത്ര |
| 56 | പൗതിമാസ്യൻ | പൗതിമാസ്യൻ | പൗതിമാസീപുത്ര |
| 57 | ഗൗപവനൻ | ഗൗപവനൻ | |
| 58 | പൗതിമാസ്യൻ | പൗതിമാസ്യൻ | |

57-ാമത്തെ തലമുറ മുതൽ മാതൃഗോത്രം പറയുന്ന പതിവും സ്ത്രീകളെ വേദാധികാരികളാക്കുന്ന പതിവും നിന്നുപോയി എന്ന് കരുതേണ്ടിയിരിക്കുന്നു. അതുവരെ മാതൃഗോത്രം പറയുന്നുണ്ട്, പൗതിമാസീപുത്രൻവരെ അമ്മയുടെയും അച്ഛൻെറയും ഗോത്രനാമങ്ങൾ മധു, മുനി, ഖിലകാണ്ഡങ്ങളിൽ നല്കിയിട്ടുണ്ട്.

അഥർവ്വാംഗിരസമെന്ന അഥർവ്വവേദത്തിൻെറ ഒരു ശാഖയാണ് ശുക്ല യജുർവ്വേദമെന്ന പേരിൽ 'അയാസ്യഅംഗിരസ'നായ യാജ്ഞവല്ക്യൻ ക്രോഡീകരിച്ച മധുവിദ്യ എന്ന് വംശാവലി വ്യക്തമാക്കുന്നു.

സഞ്ജീവിപുത്രനായ ഗാലവനുശേഷമാണ് അഥർവ്വാംഗിരസരിൽനിന്ന് ഇത് മററുള്ള ശാഖക്കാർക്കു ലഭിച്ചത് (സുശ്രുതസംഹിതയുടെ പഠനത്തിൽ ഞാൻ വൈദ്യശാസ്ത്രചരിത്രം പ്രതിപാദിച്ചിട്ടുണ്ട്. അഗ്നിവേശ്യ, ജാതുകർണ്ണാദികൾക്ക് പാണിനി സുശ്രുത വിശേഷണം നല്കുന്നു.)

വംശാവലിയിൽ ആദ്യത്തെ 8 പേർ ലിംഗരഹിതമായ അപൗരുഷേയമാണ്. ആദ്യത്തെ പ്രജാപതി വർഷഘന (മേഘ) പുത്രനായ കൃഷ്ണൻ എന്ന 'അസിത'നാണ് (കൃഷ്ണയജുർവ്വേദം നോക്കുക) ആ സൃഷ്ടി ശക്തി സംഹാര ശക്തിയോടു ചേർന്ന് ഉണ്ടായ അഥർവ്വനെന്ന വാജസ്രവസ്സിൽ നിന്നാണ് വാജസനേയം, വാജീകരണം മുതലായ വാക്കുകളുടെ ഉത്ഭവം. ഗുരുപരമ്പരകൾ ഇവിടെ ഒന്നിക്കുന്നു. അയാസ്യ അംഗിരസൻതന്നെയാണ് മഹിത്ഥിയായ യാജ്ഞവല്ക്യൻ

പുത്രൻ ഗുണവാനായിരിക്കണമെങ്കിൽ സ്ത്രീ ഗുണവതിയായിരിക്കണം (അമ്മ). സ്ത്രീ പ്രാധാന്യദ് ഗുണവാൻ പുത്രോ ഭവതീതി പ്രസ്തുതം (ശാങ്കര ഭാഷ്യം) ശുക്ലപദത്തിന് ശുഭ്രമെന്നും രേതസ്സെന്നും അർത്ഥമുണ്ട്. പൗരുഷേയ ദോഷമില്ലാത്ത ശുദ്ധിയും ലിംഗരഹിതവുമായ ജ്ഞാനമാകയാൽ ശുക്ലമെന്ന വിശേഷണം യജുർവ്വേദത്തിന് നല്കുകയാണ്. വസിഷ്ഠമെന്നാൽ വാക്കാണ്. അഥർവ്വാംഗിരസ്സുകൾ ശരീരങ്ങളെയല്ല 'വാക്ക്' എന്ന അഗ്നിയെയാണ്, വസിഷ്ഠന്മാരെയാണ്. പുനർജ്ജനിപ്പിക്കുന്നതെന്നതിനാൽ ഇത് 'സാമ'വുമാണ്, ഈ സാമം 'ഋത'മാകയാൽ അത് ഋക്കുമാണ്.

**ഓരോ ജീവനിലും സ്ത്രൈണവും (അപൗരുഷേയം) പുരുഷവും ആയ കലകളുണ്ട്. അവയുടെ സാമ്യമാണ് ജീവിതം, ശിവശക്തി, യാൻ യിൻ, സങ്കോച വികാസ പ്രകാശവിമർശ, പുരുഷസ്ത്രൈണങ്ങളുടെ തുടർച്ചയാണ് നാം കാണുന്നതെല്ലാം. ഇവയുടെ സാമരസ്യമാണ് ആരോഗ്യകരമായ സമൂഹജീവിതത്തിനും, വ്യക്തിജീവിതത്തിനും ആവശ്യം.**



സമരസപ്പെടാത്ത ശക്തികളുടെ ബലപ്രയോഗങ്ങളും വർഗ്ഗസമരങ്ങളും ശരീരഘടനാപരവും മനശ്ശാസ്ത്രപരവുമായ അനാരോഗ്യങ്ങൾക്കു കാരണമായിത്തീരും . അതിനാൽ വ്യക്തിതലത്തിലും (Intra personal) സമൂഹതലത്തിലും (Interpersonal) ഇവയുടെ സാമരസ്യം അനിവാര്യമാണ്.

വൈദ്യശാസ്ത്രത്തിൽ പ്രവർത്തിക്കുന്ന ഒരു വ്യക്തി എന്ന നിലയിലും, സമൂഹത്തിൻെറയും പ്രപഞ്ചത്തിൻേറയും നന്മയ്ക്കായി പ്രാർത്ഥിക്കുന്ന ഒരു വ്യക്തി എന്ന നിലയിലും അയസ്യാംഗിരസവും അപൗരുഷേയവുമായ ഈ സുധ സമൂഹമനസ്സാക്ഷിക്ക് ഒരു മരുന്നായി, ഒരു തീർത്ഥമായി നല്കുന്നു.

ആനന്ദത്തിൻെറ സുധാസിന്ധുവിൽ സ്വച്ഛന്ദം വിഹരിക്കുമ്പോൾ ലിംഗഭേദമില്ല, കാലദേശങ്ങളില്ല, രൂപമോ നാമമോ ഇല്ല. സർവ്വത്ര ഊർജ്ജ സാഗരം... സർവ്വത്ര ചിത്കണങ്ങളുടെ പ്രകാശപ്രവാഹം... ആ പ്രവാഹത്തിൽ അമൃതമായി, അഭയമായി, പുരാണമായി, വൃദ്ധമായി, അചലമായി 'അഹം'...

അംഹം ബ്രഹ്മ അസ്മി... ഓം...

ഠഠ

1207
783
424